വേദഗ്രന്ഥങ്ങളുടെ ആന്തരാർത്ഥം ഗ്രഹിക്കാനാണ് ഞാൻ ശ്രമിക്കുന്നത്. അവയുടെ അർത്ഥം കണ്ടുപിടിക്കാൻ അവതന്നെ നിർബന്ധിച്ചിട്ടുള്ള സത്യത്തിന്റെയും അഹിംസയുടെയും പരീക്ഷണമാണ് ഞാൻ പ്രയോഗിക്കുന്നത്. ആ പരീക്ഷണത്തിന് ഇണങ്ങാത്തതെല്ലാം ഞാൻ നിരാകരിക്കുന്നു; ഇണങ്ങുന്നതെല്ലാം ഞാൻ സ്വന്തമാക്കുകയും ചെയ്യുന്നു.'

'യുക്തിക്കു നിരക്കാത്തതും ധർമത്തിനു വിരുദ്ധവും ആയിട്ടുള്ള ഏതൊരു മതസിദ്ധാന്തത്തേയും ഞാൻ നിരാകരിക്കുന്നു. യുക്തിസഹമല്ലാത്ത മതവികാരങ്ങളെ—അവ ധർമവിരുദ്ധമല്ലെങ്കിൽ—ഞാൻ സഹിക്കുന്നു.'

സകല മതങ്ങളുടെയും വേദങ്ങളിൽ യുക്തിക്കും ധർമത്തിനും നിരക്കാത്ത പലതും കടന്നുകൂടിയിട്ടുണ്ട്. അതുകൊണ്ട് ഒരു വേദവും ഈശ്വരനിൽ നിന്നു നേരിട്ടു കിട്ടിയതാണെന്ന് അദ്ദേഹം വിശ്വസിക്കുന്നില്ല.

'എന്റെ യുക്തിയെ അതിക്രമിക്കാൻ ഒരു വേദശാസനത്തേയും ഞാൻ അനുവദിക്കുകയില്ല. വേദങ്ങളിലുള്ള യാതൊന്നും ഈശ്വരനിൽ നിന്നു നേരിട്ടു വന്നിട്ടുള്ളതല്ല.'

സർവാന്തര്യാമിയും സർവശക്തനും അരൂപനും ആയ ഈശ്വരന് ഒരു മനുഷ്യശരീരത്തിൽ ഒതുങ്ങാൻ സാദ്ധ്യമല്ലാത്തതുകൊണ്ട് സാധാരണ വിവക്ഷിക്കപ്പെടുന്ന അർത്ഥത്തിൽ ഈ ലോകത്തിൽ ഈശ്വരാവതാരം സാദ്ധ്യമല്ലെന്നും അദ്ദേഹം വിശ്വസിക്കുന്നു.

'ഈശ്വരൻ ഒരാളല്ല. ചിലപ്പോൾ അദ്ദേഹം മനുഷ്യാകാരം ധരിച്ച് ഭൂമിയിൽ അവതരിക്കുന്നു എന്നു സിദ്ധാന്തിക്കുന്നത് ഒരു അർദ്ധസത്യമാണ് അത്തരത്തിലുള്ള ഒരു മനുഷ്യൻ ഈശ്വരനോട് അടുത്തു വർത്തിക്കുന്നു എന്നേ അതിന് അർത്ഥമുള്ളു. ഈശ്വരൻ സർവാന്തര്യാമിയായതുകൊണ്ട് ഏതൊരു മനുഷ്യന്റെ ഉള്ളിലും കുടികൊള്ളുന്നുണ്ട്. അതുകൊണ്ട് എല്ലാ മനുഷ്യരും അദ്ദേഹത്തിന്റെ അവതാരങ്ങളാണെന്നു പറയാം....രാമനും കൃഷ്ണനും മററും ഈശ്വരാവതാരങ്ങളാണ് എന്നു പറയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, ഐശ്വര്യങ്ങളായ ഗുണങ്ങൾ നാം അവരിൽ അദ്ധ്യാരോപിക്കുന്നു. വാസ്തവത്തിൽ അവർ മനുഷ്യഭാവനയുടെ സൃഷ്ടികളാണ്. മനുഷ്യരുടെ മനസ്സിൽ സ്ഥലം പിടിച്ചിട്ടുള്ള അവരുടെ ചിത്രങ്ങളെ അവർ യഥാർത്ഥത്തിൽ ജീവിച്ചിരുന്നോ ഇല്ലയോ എന്നുള്ളതു ബാധിക്കുന്നില്ല. ചരിത്രത്തിലെ രാമനും കൃഷ്ണനും പലപ്പോഴും പല വൈഷമ്യങ്ങളും സൃഷ്ടിക്കാറുണ്ട്. പല തരത്തിലുള്ള വിശദീകരണങ്ങൾകൊണ്ടു വേണ്ടിയിരിക്കുന്നു അവ ശരിപ്പെടുത്താൻ.

'പുരാണങ്ങളിൽ പറഞ്ഞിട്ടുള്ള ചില കഥകൾ, ഇന്നത്തെ സ്ഥിതികളുമായി അവയ്ക്ക് എന്തു പ്രസക്തിയാണുള്ളതെന്നു നമുക്ക് അറിഞ്ഞുകൂടെങ്കിൽ, അത്യന്തം ആപല്ക്കരങ്ങളാണ്. ശാസ്ത്രങ്ങളെ അക്ഷരംപ്രതി അനുസരിച്ചോ, അവയിൽ വർണിച്ചിട്ടുള്ള പുരാണപുരുഷന്മാരെ അപ്പാടെ അനുകരിച്ചോ, നമ്മുടെ ജീവിതചര്യ ക്രമപ്പെടുത്താൻ തുടങ്ങിയാൽ, ശാസ്ത്രങ്ങൾ നമ്മുടെ മരണക്കെണികളായിത്തീരും.'

യാതൊരു മതവും ഈശ്വരൻ നേരിട്ടു വെളിപാടുകൊണ്ടതല്ല. ഈശ്വരൻ ഭൂമിയിൽ മനുഷ്യരൂപത്തിൽ അവതരിക്കുന്നുമില്ല. വിവിധ മതങ്ങളുടെ വൈദികഗ്രന്ഥങ്ങൾ ഒന്നുംതന്നെ അപ്പാടേ വിശ്വസിക്കത്തക്കതോ അനുസരിക്കത്തക്കതോ അല്ല. എല്ലാത്തിലുമുണ്ട് വൈകല്യങ്ങൾ. എന്നാൽ സാരാംശത്തിൽ എല്ലാം ശ്രേഷ്ഠങ്ങളാണ്. അതുകൊണ്ടു വേദാനുശാസനങ്ങളെ വിശദാംശത്തിലും അക്ഷരാർദ്ധത്തിലുമല്ല, സാരാംശത്തിലും ആന്തരാർത്ഥത്തിലുമാണ് അനുഷ്ഠിക്കേണ്ടതു്. അതുപോലെ, ഈശ്വരാവതാരങ്ങളെന്നും, ഈശ്വരപ്രതിനിധികളെന്നും, പ്രവാചകന്മാരെന്നും മററും അറിയപ്പെടുന്ന മഹാത്മാക്കളും മനുഷ്യരാണ്. മനുഷ്യനിർവിശേഷമായ അപൂർണതകൾ അവരിലുമുണ്ട്. അവർ ഈശ്വരതുല്യം കണ്ണു

ടച്ച് ആരാധിക്കപ്പെടേണ്ടവരോ സകല കാര്യത്തിലും അനുസരിക്കപ്പെടേണ്ടവരോ അല്ല. അവരിൽ അസാധാരണമായ തോതിൽ പ്രകടമാകുന്ന ഐശ്വര്യഗുണങ്ങളേയും ആദർശമഹത്ത്വത്തേയും ജീവിതശുദ്ധിയേയും ഉള്ളഴിഞ്ഞ് ആദരിക്കുകയും നമ്മുടെ ജീവിതത്തിലും അതെല്ലാം പകർത്താൻ പരമാവധി ശ്രമിക്കുകയുമാണ് നമ്മുടെ കർത്തവ്യം.

മതകാര്യങ്ങളിൽ മഹാത്മാഗാന്ധിയുടെ ഉറച്ച നിലപാട് ഇതാണ്. അത് യുക്തിയുക്തവും ശരിയുമാണെങ്കിൽ—അല്ലെന്നു മതഭ്രാന്തു പിടിപെടാത്ത സാമാന്യബുദ്ധിയെങ്കിലുമുള്ള ഒരു മനുഷ്യസ്നേഹിയും പറയുമെന്നു തോന്നുന്നില്ല—രണ്ടു കാര്യങ്ങൾ അതിൽനിന്നു വ്യക്തമാകും. ഒന്ന്, ഏതെങ്കിലും ഒരു മതം മാത്രം സത്യമതവും മററെല്ലാ മതങ്ങളും കപടമതങ്ങളുമാകാൻ സാദ്ധ്യമല്ല. എല്ലാത്തിലും ന്യൂനതകളുണ്ട്, സത്യവുമുണ്ട്. സാരാംശത്തിൽ എല്ലാത്തിലും സത്യമാണുള്ളത്. അങ്ങനെ എല്ലാം സത്യമതങ്ങളുമാണ്. രണ്ട്, ആ നിലയ്ക്കു മതപരിവർത്തനവും മതപരിവർത്തനത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ള മതപ്രചരണവും ഒരേസമയത്തു നിരർത്ഥകവും അനർത്ഥകരവുമാണ്.

യഥാർത്ഥമതം നിരന്തരവും ഏകാഗ്രവുമായ സത്യാന്വേഷണമല്ലാതെ മററൊന്നുമല്ല. ആ അന്വേഷണത്തിൻെറ ചൈതന്യം സ്പന്ദിക്കാത്ത കഴമ്പില്ലാത്ത വിശ്വാസങ്ങളും, അർത്ഥമില്ലാത്ത ആചാരങ്ങളും മതമല്ല; മതാഭാസമാണ്. മതത്തിലും മതാചരണത്തിലും യാതൊരുതരത്തിലുള്ള കാപട്യത്തിനും അധർമത്തിനും മനുഷ്യവിദ്വേഷത്തിനും സ്ഥാനമില്ല. എന്തുകൊണ്ടെന്നാൽ അതെല്ലാം സാക്ഷാത്തായ മതത്തിൻെറ നിഷേധങ്ങളാണ്.

മഹാത്മാഗാന്ധിയുടെ മതവിഷയകങ്ങളായ ആശയങ്ങൾ ശ്രദ്ധിച്ചു പഠിക്കുന്ന ഒരാൾക്ക് അദ്ദേഹം ആധുനികകാലത്തെ ഏററവും ധീരനും സ്വതന്ത്രനും ക്രാന്തദർശിയുമായ ഒരു മതചിന്തകനും ഒരു മതപരിഷ്കർത്താവുമാണെന്നു സമ്മതിക്കേണ്ടിവരും.

iv

ഈ മുഖവുര അവസാനിപ്പിക്കുകയാണ്. ലോകം—ഭാരതം ഉൾപ്പെടെ—മഹാത്മാഗാന്ധിയെ ഇനിയും അറിയേണ്ടതായിട്ടാണിരിക്കുന്നത്. അദ്ദേഹത്തെ അറിഞ്ഞുകഴിഞ്ഞു എന്ന് ആരെങ്കിലും അവകാശപ്പെടുന്നുണ്ടെങ്കിൽ അവർ അദ്ദേഹത്തെ അറിഞ്ഞുതുടങ്ങിയിട്ടില്ല എന്നുള്ളതാണു പരമാർത്ഥം. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തെ യഥാർത്ഥത്തിൽ അറിഞ്ഞുതുടങ്ങുന്ന ആർക്കും ആദ്യമായി ബോദ്ധ്യമാകുന്നതു് അദ്ദേഹത്തെ 'അറിഞ്ഞുകഴിയുക' എന്നതു് കേവലം അസാദ്ധ്യമാണ് എന്നായിരിക്കും.

അദ്ദേഹത്തെ മനസ്സിലാക്കാൻ ഒരു പ്രത്യേക സംസ്കാരംതന്നെ ആവശ്യമാണ്. അപൂർവദൃഷ്ടമായ ഒരു മഹാപരീക്ഷണമാണ് സ്വജീവിതത്തിൽക്കൂടി അദ്ദേഹം നിർവഹിച്ചതു്. ദീർഘകാലത്തെ അവിച്ഛിന്നവും കഠിനവും ഏകതാനവുമായ ആ പരീക്ഷണത്തിൻെറ അനന്യലഭ്യമായ അനുഭവസംസ്കാരം അദ്ദേഹത്തിൻെറ ഓരോ വാക്കിനേയും ഉദ്ദീപ്തമാക്കുന്നുണ്ട്. നമ്മൾ ഉപയോഗിക്കുന്ന വാക്കുകളൊക്കെത്തന്നെയാണ് അദ്ദേഹവും ഉപയോഗിച്ചതു്. എങ്കിലും, അദ്ദേഹത്തിൻെറ ഭാഷ നമുക്കു വളരെ പരിചിതമാണെന്നു തോന്നുമ്പോഴും നമ്മുടേതിൽനിന്നു വളരെ ഭിന്നമാണ്. വാസ്തവത്തിൽ നമുക്കു മിക്കവാറും അപരിചിതമാണ്. എന്തുകൊണ്ടെന്നാൽ അതിപരിചയംകൊണ്ട് നമുക്കു പ്രായേണ അർത്ഥശൂന്യമായിത്തീർന്നിട്ടുള്ള അനേകം വാക്കുകൾക്ക് അദ്ദേഹത്തിൻെറ ഭാഷയിൽ അപരിമേയമായ അർത്ഥസ്ഫൂർത്തിയാണുള്ളതു്. അദ്ദേഹം നടത്തിയ അസാധാരണമായ പരീക്ഷണവുമായി അല്പപരിചയമെങ്കിലും ഇല്ലാത്ത ഒരാൾക്ക് അദ്ദേഹത്തിൻെറ ആശയപ്രപഞ്ചത്തെ ഭാവനകൊണ്ടുപോലും സ്പർശിക്കാൻ കഴിഞ്ഞില്ലെന്നു വരും.

മാത്രമല്ല, ഗാന്ധിജി ജീവിക്കുന്ന ഒരാശയമാണ്. അതുകൊണ്ടുംകൂടിയാണ് അദ്ദേഹത്തെ ആർക്കും പൂർണമായി മനസ്സിലാക്കാൻ സാദ്ധ്യമല്ലാത്തതു്.

ജീവിച്ചുകൊണ്ടിരിക്കുന്ന ഒന്നിനെ, സമാപ്തിയിൽ എത്തിയിട്ടില്ലാത്ത ഒന്നിനെ, മനസ്സിലാക്കിക്കഴിഞ്ഞു എന്നു പറയാൻ പററുകയില്ലല്ലോ.

മനുഷ്യരിൽ ബഹുഭൂരിപക്ഷം മരിക്കുന്നതിന് എത്രയോ മുമ്പേ ജീവിതം അവസാനിപ്പിക്കുന്നവരാണ്; പിന്നെ മരണംവരെയുള്ളത് കേവലമായ ഇരിപ്പാണ്. മരണമുഹൂർത്തംവരേയും സദാ ഊർജ്ജസ്വലമായി, യഥാർത്ഥമായി, പൂർണമായി ജീവിക്കുന്ന വളരെ കുറച്ചുപേരുണ്ട്. ഏതു നിമിഷത്തിൽ പരിശോധിച്ചാലും അവരുടെ ജീവിതത്തിന് ഒരു പൂർണതയും മിഴിവും കാണും. സദാ കൃതകൃത്യരായിക്കഴിയുന്നവരാണവർ. ലോകചരിത്രത്തിന്റെ ഏടുകളിൽ അങ്ങിങ്ങായി ഈ രണ്ടിനത്തിലും പെടാത്ത ഏതാനും അപൂർണജീവികളെ കണ്ടെത്താൻ കഴിയും—മരണംകൊണ്ടും ജീവിതം പൂർത്തിയാക്കാത്തവർ—മരണം കഴിഞ്ഞിട്ടും വിദൂരമായ ആ പൂരണത്തിനുവേണ്ടി ജീവിതം അനന്തമായി നീട്ടുന്നവർ. അവരുടെ ജീവിതലക്ഷ്യം സാക്ഷാത്കരിക്കുന്നതുവരെ അവർ ജീവിക്കും. ആ സുമുഹൂർത്തത്തിലേ അവരുടെ ജീവിതം മുഴമിക്കയുള്ളു, അപ്പോഴം മാത്രമേ ലോകത്തിന് അവരെ പൂർണമായി മനസ്സിലാകയുള്ളു.

ആ അമരകുലത്തിലെ ഒരംഗമാണ് മഹാത്മാഗാന്ധി—ഇന്നേവരെ അറിയപ്പെട്ടിട്ടുള്ളതിൽ ഏററവും ഒടുവിലത്തെ അംഗം. അദ്ദേഹത്തിന്റെ മുൻഗാമികളോടു ലോകം ചെയ്ത തെററ് അതേരൂപത്തിൽ നാം ഇന്ന് അദ്ദേഹത്തോടും തുടങ്ങിയിരിക്കയാണ്—ഇന്നും ജീവിച്ചിരിക്കുന്ന ഗാന്ധിയെ വിസ്മരിച്ചിട്ട്, മരിച്ചുപോയ അദ്ദേഹത്തിന്റെ സ്മരണയേയും അദ്ദേഹം നിർദേശിച്ചതും അദ്ദേഹത്തിന്റെ തിരോധാനത്തോടുകൂടി നമ്മെ സംബന്ധിച്ചിടത്തോളം ക്രമേണ ചൂടാറി ഇപ്പോഴം മിക്കവാറും തണുത്തുകഴിഞ്ഞിരിക്കുന്നതുമായ പ്രവൃത്തിപദ്ധതികളേയും സംരക്ഷിക്കാൻ സാഹസപ്പെടുക!

ജീവിതത്തിന്റെ അസംഖ്യം പ്രശ്നങ്ങളെപ്പററി അദ്ദേഹം പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങളാക്കും പ്രായോഗിക നിർദേശങ്ങളാക്കും ഇന്നും പ്രസക്തിയും അർത്ഥവുമുണ്ട്, ആ പ്രശ്നങ്ങളാക്കു വലിയ മാററം സംഭവിച്ചിട്ടില്ലാത്തതുകൊണ്ട്. പക്ഷേ, അവയിൽ മിക്കതിനും താത്കാലികത്വത്തിന്റെ പരിമിതിയുണ്ടെന്നുള്ള വസ്തുത നാം വിസ്മരിക്കരുത്. ആ പരിമിതിയില്ലാത്തത് അദ്ദേഹത്തിന്റെ സദാ ജ്വലിച്ചിരുന്നതും അദ്ദേഹത്തിന്റെ സകല ചിന്തകാക്കും, കർമങ്ങാക്കും പ്രേരകമായി വർത്തിച്ചിരുന്നതും, ഒരിക്കലും കെട്ടടങ്ങാത്തതുമായ മൗലികതത്ത്വങ്ങാക്കാണ്—മനുഷ്യലോകം ഇനിയും സാക്ഷാത്കരിക്കേണ്ടിയിരിക്കുന്ന സനാതനസത്യങ്ങാ.

കണക്കിന്റെ ഉത്തരമല്ല നാം അദ്ധ്യാപകനിൽനിന്നു സമ്പാദിക്കേണ്ടത്. ആ ഉത്തരത്തിലേക്കു നയിക്കുന്ന വഴിയാണ്. കണക്കിലെ സംഖ്യകാ മാറിക്കൊണ്ടിരിക്കും. അതിനനുസരിച്ച് ഉത്തരവും മാറും. മാറാത്ത വഴിയാണ് നാം നമ്മുടെ സ്വന്തമാക്കേണ്ടത്.

അദ്ദേഹത്തെ ഒരു പ്രദർശനവസ്തുവായി പരിരക്ഷിക്കുന്നതിനു പകരം, ഒരു ശിലാവിഗ്രഹത്തിന്റെ അചേതനമായ നിത്യത നല്കി ആരാധിക്കുന്നതിനു പകരം, ആ മൗലികതത്ത്വങ്ങളെ, ആ സനാതനസത്യങ്ങളെ, നമ്മുടെ ജീവിതത്തിൽ ധീരമായി സ്വതന്ത്രമായി പകർത്താൻ ശ്രമിക്കുകയാണ് നമ്മുടെ കർത്തവ്യം, ആ മഹാത്മാവിനോടു നമുക്കുള്ള ആത്യന്തികമായ കടമ—അദ്ദേഹമാകുന്ന പാവനവും ജീവത്തുമായ മാർഗത്തിൽക്കൂടി സഞ്ചരിച്ച് അതിന്റെ വിദൂരമായ ലക്ഷ്യത്തിലേക്ക് നമ്മേയും മാനവലോകത്തേയും കൂടുതൽ കൂടുതൽ അടുപ്പിക്കുക.

ഗാന്ധിജിയുടെ ആ അമരചൈതന്യത്തെ അവ്യക്തമായിട്ടെങ്കിലും ദർശിക്കാൻ ഈ ഗ്രന്ഥം അനുവാചകരെ സഹായിക്കുമെങ്കിൽ എനിക്കും ഗാന്ധിസ്മാരക നിധിക്കും അല്പം കൃതാർത്ഥതയ്ക്കു് അവകാശമുണ്ട്.

തിരുവനന്തപുരം
1961 ഡിസംബർ 3

**കൈനിക്കര എം. കുമാരപിള്ള**

# വിഷയവിവരം

## തത്ത്വചിന്തയും മതവും

## ഭാഗം ഒന്ന്



## ഭാഗം രണ്ട്

# രണ്ടാം പതിപ്പിനെക്കുറിച്ച്

ഗാന്ധിജി ലോകരംഗത്തുനിന്നു തിരോധാനം ചെയ്തിട്ട് ഇപ്പോൾ 33 വർഷം തികയുന്നു. ഒരു സത്യയുഗത്തിനുവേണ്ടി ജീവിക്കുകയും അന്ത്യശ്വാസംവരെ പ്രവർത്തിക്കുകയും ചെയ്ത ആ മഹാപുരുഷന്റെ കാലത്തിനുശേഷം ഇന്ത്യയിലും ലോകത്തും എന്തു സംഭവിച്ചുകൊണ്ടിരിക്കുന്നുവെന്നു പരിശോധിക്കുന്നവർക്ക് ആശ്വാസത്തിന് എന്തെങ്കിലും അവകാശമുണ്ടോ? ഇല്ലെന്നായിരിക്കും സാർവത്രികമായി ലഭിക്കാവുന്ന ഒരു ഉത്തരം. ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഗാന്ധിജിയുടെ ജീവിതവും സന്ദേശവും ലോകജീവിതരംഗത്തും കാര്യമായ ചലനങ്ങൾ സൃഷ്ടിച്ചിട്ടുണ്ടോ എന്ന ചോദ്യം സൂക്ഷ്മപഠനത്തിനും വിലയിരുത്തലിനും വിഷയമാക്കേണ്ട ഒന്നാണ്. ഉണ്ടാക്കീട്ടുള്ള ചലനങ്ങൾ എത്ര ചെറുതായാലും വലുതായാലും ആ ജീവിതസന്ദേശത്തെ ജനഹൃദയങ്ങളിൽ കൊണ്ടെത്തിക്കുക എന്ന മഹത്തായ ഒരു നിശ്ചിത കർത്തവ്യമാണ്, ഏതു ദേശത്തും ഏതു ഭാഷയിലും ഉണ്ടായിട്ടുള്ള ഗാന്ധിസാഹിത്യകൃതികൾ നിർവഹിച്ചിട്ടുള്ളത്. ഗാന്ധിജിയുടെ ആശയപ്രപഞ്ചത്തെ പ്രതിനിധാനം ചെയ്യുന്ന ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന വിഷയത്തിൽ, ഭാരതത്തിൽ പ്രമുഖമായ ഒരു സ്ഥാനം അഖിലേന്ത്യാ ഗാന്ധിസ്മാരക നിധിക്കുണ്ട്. മലയാളത്തിൽ കേരള ഗാന്ധിസ്മാരക നിധിയും എളിയ തോതിലാണെങ്കിലും ഇത്രയും കാലത്തിനകം 57 ഗ്രന്ഥങ്ങൾ പ്രകാശനം ചെയ്തിട്ടുണ്ട്. ഇത്രയുംകൊണ്ട് സ്വന്തം കർത്തവ്യം സമർത്ഥമായി നിർവഹിച്ചുവെന്നവകാശപ്പെടുവാൻ സാദ്ധ്യമല്ലെന്നു ഞങ്ങൾക്കു തികച്ചും ബോദ്ധ്യമുണ്ട്. പല പരിമിതികളുടെയും പരാധീനതഈ വിഷയത്തിൽ സംഘടനയെ ബാധിച്ചിട്ടുമുണ്ട്. എങ്കിലും കേരള ഗാന്ധിസ്മാരക നിധിയുടെ ഒരു പ്രമുഖ പ്രസിദ്ധീകരണമായ ഏഴ വാല്യങ്ങൾ അടങ്ങുന്ന ഗാന്ധിസാഹിത്യകൃതികളുടെ ഒരു രണ്ടാംപതിപ്പ് ഇപ്പോൾ പ്രസിദ്ധീകരിക്കാൻ സാധിച്ചുവെന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ ഏഴ വാല്യങ്ങളുടേയും ഒന്നാം പതിപ്പിൽ അവ തയ്യാറാക്കിയ പ്രസാധക സമിതിയുടെ നേതൃത്വം വഹിച്ചിരുന്ന ശ്രീ കൈനിക്കര കുമാരപിള്ളയുടെ വിശദമായ ആമുഖവും പ്രസാധകക്കുറിപ്പും ഈ ഗ്രന്ഥത്തിൽ അന്യത്ര ചേർത്തിട്ടുണ്ട്. അതിൽനിന്നും ഈ ഗ്രന്ഥാവലിയെക്കുറിച്ചുള്ള വ്യക്തമായ ചിത്രം എല്ലാവർക്കും ലഭിക്കുമെന്നതിനാൽ പ്രത്യേകമായ ഒരു വിശദീകരണക്കുറിപ്പിന്റെ ആവശ്യം ഇനി ഉദിക്കുന്നില്ല. ഈ രണ്ടാം പതിപ്പിന് ഒരു പ്രത്യേകമായ അവതാരികയുടെ പ്രസക്തിയും തീരെ ഇല്ലെന്നുതന്നെ പറയാം.

എങ്കിലും ഇരുപത്തൊമ്പതു വർഷങ്ങൾക്കു മുമ്പ് ഈ ഗ്രന്ഥങ്ങൾ ആദ്യമായി പ്രകാശനം ചെയ്തതിനു ശേഷം ഒരു പുനഃപ്രസിദ്ധീകരണത്തിനു തയ്യാറാകുമ്പോൾ പ്രകാശകന്മാരുടെ ആശയും ആശങ്കകളും സംക്ഷിപ്തമായെങ്കിലും പ്രകടമാക്കേണ്ടതു് ആവശ്യമാണെന്നു തോന്നുന്നു.

ഭാരതത്തിൽ ഏററവും കൂടുതൽ സാക്ഷരതയുള്ള പ്രബുദ്ധമായ കേരളജനതയുടെ ഹൃദയത്തേയും ബുദ്ധിയേയും സ്പർശിക്കുന്നതിനുള്ള രാജപാത വിവിധ തലങ്ങളിലുള്ള പ്രസിദ്ധീകരണങ്ങളിലൂടെയാണ് പടുത്തുയർത്തേണ്ടതെന്ന കാര്യം നിസ്തർക്കമാണ്. കേരളം ശങ്കരാചാര്യരുടെ നാടാണെന്നും കേരളജനതയെ സ്വാധീനിക്കുന്നതിനു ബുദ്ധിയുടെ മണ്ഡലത്തിലാണു മുഖ്യമായി പ്രവർത്തിക്കേണ്ടതെന്നും പലതവണ ആചാര്യ വിനോബാഭാവേ അഭിപ്രായപ്പെട്ടിട്ടുള്ളതു് ഇത്തരുണത്തിൽ ഞാൻ ഓർത്തുപോകുന്നു. എന്നാൽ, ഇന്നു മലയാളഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങൾ, പത്രങ്ങൾ, വാരികകൾ മാസികകൾ എന്നിവയുടെ എണ്ണവും പ്രചാരവും അവയുടെ നിലവാരവും നോക്കുമ്പോൾ ഉൽക്കണ്ഠയും ഒരു നിസ്സഹായതാബോധവുമല്ലാതെ മനസ്സിലവശേഷിക്കുമെന്നു തോന്നുന്നില്ല. ഇത്തരം പ്രസിദ്ധീകരണങ്ങളുടെ പ്രതിധ്വനിയാണ് കേരളീയ ജനജീവിതത്തിൽ ഇന്നു പ്രമുഖമായി പ്രത്യക്ഷപ്പെട്ടു കാണുന്നതു്. ആദർശനിഷ്ഠയും സന്മാർഗപരതയുമുള്ള ഒരു ചെറിയ ശതമാനം പ്രസിദ്ധീകരണങ്ങൾ ഉണ്ടെങ്കിലും അവയുടെ ആകർഷണവലയം ചെറുതാണ്. ഉത്തമ ഗ്രന്ഥങ്ങളുടെ പ്രസി

ദ്ധീകരണം ഒരു വശത്തു നടക്കുമ്പോരം അവയെ സ്വീകരിച്ച് അവയിലടങ്ങിയിരിക്കുന്ന തത്ത്വസംഹിതകരംക്കുവേണ്ടി പ്രവർത്തിക്കാനും ജനജീവിതത്തെ അതിനനുഗുണമായി സംഘടിപ്പിക്കാനും കർമനിഷ്ഠരായ ചിന്തകർ മറുവശത്തു മുന്നോട്ടു വരാതിരുന്നാൽ ഇത്തരം ഗ്രന്ഥങ്ങരം ചിലരുടെ മനോരഥങ്ങളിൽ മാത്രം ഒതുങ്ങിപ്പോകുമെന്നുള്ളതാണ് ആത്യന്തികമായി സംഭവിക്കുക.

ഗാന്ധിസാഹിത്യത്തിനും ഇതേ ദുരന്തം ഭാഗികമായിട്ടെങ്കിലും സംഭവിച്ചിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വ്യക്തിയിലും സമൂഹത്തിലുമുള്ള നന്മയുടെ ശക്തിയെ ഉണർത്തി, വികസിപ്പിച്ച്, സംഘടിപ്പിക്കാനും അങ്ങനെ തിന്മയെ പരാജയപ്പെടുത്താനുമുള്ള ഒരു കർമപരിപാടിയാണ് ഗാന്ധിജി ആവിഷ്കരിച്ചതുംവിജയപൂർവം പരീക്ഷിച്ചതുമെന്നു നിഷ്കൃഷ്ടമായഅർത്ഥത്തിൽ മനസ്സിലാക്കിയവർ ചുരുക്കമാണെന്നു തോന്നുന്നു. അങ്ങനെ നോക്കുമ്പോരം നാം മുഖ്യമായ ഒരു നിഗമനത്തിൽ എത്തിച്ചേരുന്നു. ഗാന്ധിജിയെപ്പററി കുറെ കാര്യങ്ങരം ജനങ്ങരം ധരിച്ചിട്ടുണ്ട്. അങ്ങനെ ധരിച്ചിട്ടുള്ളവർ പല തരക്കാരാണ്. ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം ചെയ്ത മഹത്തായ സേവനത്തിൽ ഒതുങ്ങുന്ന ഉപരിതലത്തിലുള്ള ഒരു ജീവചരിത്രപഠനം ഒരുപക്ഷേ, തൊട്ടും തെറിച്ചും ആളുകരം മനസ്സിലാക്കിയിട്ടുണ്ട്. താത്ത്വികമായി അല്പംകൂടി മനസ്സിലാക്കാൻ ശ്രമിച്ച ചിലർ ആ താത്ത്വിക വശത്തിന്റെ മഹത്വം അംഗീകരിച്ചുവെങ്കിലും അവ അപ്രായോഗികമെന്നു ചിന്തിച്ച് പ്രായേണ ഉപേക്ഷിക്കുകയായിരിക്കും ചെയ്തിട്ടുള്ളത്. അങ്ങനെ അപ്രായോഗികവും പഴഞ്ചനും പിന്തിരിപ്പനും, എന്നാൽ മഹത്തുമായ തത്ത്വസംഹിതകളുടെ ആചാര്യനായിട്ടാണ് ഒരുപക്ഷേ, അവർ ഗാന്ധിജിയെ കണക്കാക്കിയിട്ടുള്ളതും. ചിലർ അദ്ദേഹത്തെ ഒരു സാമൂഹ്യപരിഷ്കർത്താവായി കാണുമ്പോരം മററു ചിലർ അദ്ദേഹത്തെ ഒരു മതനിഷ്ഠനായി മാത്രം കണക്കാക്കുന്നു. ശാസ്ത്രത്തിന്റെയും വ്യവസായ യുഗത്തിന്റെയും ഒരു ശത്രുവായി പലരും അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുണ്ട്. ഇങ്ങനെ ഗാന്ധിജി പലർക്കും പലതാണെന്നതു് ഒരു വസ്തുതയാണ്. അദ്ദേഹത്തെക്കുറിച്ച് നിഷ്കൃഷ്ടമായി പഠിക്കാനും മനസ്സിലാക്കാനുമുള്ള സന്നദ്ധതയുടെ കുറവാണ് ഇതിനു കാരണമെന്നതിനു സംശയമില്ല. ഈ സന്നദ്ധത സാർവത്രികമായി എല്ലാ തലങ്ങളിലും ഉണ്ടാവാൻ സാദ്ധ്യമല്ലെന്ന കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. ഗാന്ധിജിയുടെ മാർഗം സത്യനിഷ്ഠമായ, സ്നേഹനിഷ്ഠമായ ഒരു വിമോചനമാർഗമാണെന്നു കാണുന്നവർ ഗാന്ധിജിയെപ്പററിയുള്ള പഠനത്തിനും പ്രചാരണത്തിനും പൂർവവത്ശക്തിയോടെ പ്രവർത്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നുവെന്നു മാത്രം ഇവിടെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

ഈ കൃതികളുടെ ഒന്നാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയ ശേഷം കാലം വളരെ വേഗം കടന്നുപോയി. കാലം പലതിനെയും ഹനിക്കുന്നു, പുറംതള്ളുന്നു. ഗാന്ധിജിയെ സംബന്ധിച്ചിടത്തോളം, കാലം ലോകത്തിന്റെ സ്മരണമണ്ഡലത്തിൽ എന്തു മാററമാണു വരുത്തിയതെന്നു പറയുക എളുപ്പമല്ല. ഏതായാലും ഗാന്ധിജി വിസ്മരിക്കപ്പെട്ടിട്ടില്ല. മാത്രമല്ല, ജീവത്തായ ജീവിതപ്രശ്നങ്ങളുടെ പരിഹാരങ്ങരം നിർദ്ദേശിക്കുവാൻ ശ്രമിക്കുന്നവർക്കു് ഗാന്ധിജിയുടെ സന്ദേശത്തിന്റെ വെളിച്ചം മുമ്പെന്നപോലെ വഴികാണിക്കുന്നുമുണ്ട്. പ്രശ്നം വ്യക്തിജീവിതത്തിലായാലും അന്തർദേശീയ തലത്തിലായാലും ചെറുതായാലും വലുതായാലും അവിടെയൊക്കെ ഒരുത്തരം കണ്ടെത്തുവാൻ ഗാന്ധിജി നല്കുന്ന വെളിച്ചം പലപ്പോഴും സഹായമാകുമെന്ന് ഇന്നു കൂടുതൽകൂടുതൽ അംഗീകരിക്കപ്പെടുന്നു.

ഇന്നു ലോകത്തെ അഭിമുഖീകരിക്കുന്ന മുഖ്യ പ്രശ്നങ്ങരം പരിശോധിച്ചാൽ അവയ്ക്കെല്ലാം യുക്തിയുക്തവും അനിഷേദ്ധ്യവും സത്യനിഷ്ഠവും മാനുഷികവുമായ പരിഹാരമാർഗങ്ങരം ഗാന്ധിജി കാണിച്ചുകൊടുത്തിട്ടുണ്ട് എന്നു മനസ്സിലാകും. യുദ്ധംകൊണ്ടു യാതൊരടിസ്ഥാനപ്രശ്നങ്ങളും പരിഹരിക്കാൻ സാദ്ധ്യമാവാത്ത ഒരു ഘട്ടത്തിലാണു ലോകം ഇന്നു ചെന്നെത്തിയിരിക്കുന്നതെന്ന് യുദ്ധത്തിന്റെ പരമാചാര്യന്മാർപോലും സമ്മതിക്കുന്നു. അക്രമത്തിന്റെ മാർഗം

പ്രായോഗികമല്ലെന്നു തെളിഞ്ഞാൽ മനുഷ്യനു മനുഷ്യത്വത്തിന്റെ ശരിയായ മാർഗത്തിലേക്കു മടങ്ങിവരാതെ സാദ്ധ്യമല്ല. സത്യാഗ്രഹമാർഗമല്ലാതെ മറെറാരു പ്രായോഗികമാർഗമില്ലെന്നു ലോകം സമ്മതിക്കുന്നൊരു കാലം വളരെ വിദൂരവുമല്ല. മതത്തിന്റെ ഇടുങ്ങിയ ഭിത്തികരംക്കു പുറത്തു വരാതെ ലോകത്തിനു ഗതിയില്ലെന്നു മനസ്സിലാക്കി മതസാഹോദര്യത്തിന്റെ മാർഗം വെട്ടിത്തുറക്കുകയാണ് ഗാന്ധിജി ചെയ്തതു്. ജനസംഖ്യാ പ്രശ്നത്തിന്റെയും സദാചാരത്തിന്റെയും മാർഗം രണ്ടാവാൻ സാദ്ധ്യമല്ല. പ്രകൃതിയോടു് ഇണങ്ങിച്ചേർന്നു്, പ്രകൃതിനിയമങ്ങളിലും ജീവിതനിയമങ്ങളിലും കൂടി പ്രകടമാകുന്ന സത്യത്തിന്റെ നിയമത്തെ അനുസരിക്കുവാനാണ് ഗാന്ധിജി മാർഗദർശനം ചെയ്തതു്. ഇങ്ങനെയുള്ള ഗാന്ധിമാർഗത്തിന്റെ ഉദാത്തഭാവങ്ങളെ വ്യക്തമാക്കുന്ന ഗ്രന്ഥങ്ങരം വർഷംതോറും നൂറുകണക്കിനു് ലോകസാഹിത്യഗ്രന്ഥങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ടുവരുന്നു.

ശാസ്ത്രയുഗത്തിൽ ഗാന്ധിജിയുടെ പ്രസക്തി എന്തെന്നു് ഇത്തരം മഹദ് ഗ്രന്ഥങ്ങളിലൂടെ ചിന്തകന്മാർ പ്രസ്പഷ്ടമാക്കിയ ഒരു കാലഘട്ടമാണ് ഈ ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധം. അത്തരം മഹദ്ഗ്രന്ഥങ്ങരംകൂടി വായിച്ചു പഠിക്കുവാൻ കേരളീയർക്കു കഴിയണം. ആ ഗ്രന്ഥങ്ങരംക്കുമെല്ലാം അവലംബം ഗാന്ധിജിയുടെ സ്വന്തം ലേഖനങ്ങളും പ്രസ്താവങ്ങളുമാണ് അവയെ അടിസ്ഥാനപ്പെടുത്തിയാണു ചിന്തകന്മാർ സ്വന്തം ചിന്തകളെ വളർത്തിയിട്ടുള്ളതു്. ഗാന്ധിജിതന്നെ എഴുതിയ എല്ലാ സാഹിത്യത്തിന്റെയും സമാഹാരമാണ് ഈ സമ്പൂഗ്രന്ഥങ്ങരം. സുഹൃത്തുക്കരം ഇവയെ ഒരമൂല്യനിധിയായി കരുതി സ്വീകരിക്കുമെന്നുതന്നെ ഞങ്ങരം വിശ്വസിക്കുന്നു.

നേരത്തെ പറഞ്ഞതുപോലെ 1961-ലാണ് ഈ ഗ്രന്ഥസമുച്ചയത്തിന്റെ ഒന്നാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയതു്. അവ നേരത്തേ വിററു തീർന്നിരുന്നുവെങ്കിലും ഒരു രണ്ടാം പതിപ്പിനു് ഇത്രയും വൈകി. കടലാസ് വിലയും അച്ചടിക്കൂലിയും അനുനിമിഷമെന്നപോലെ വർദ്ധിച്ചുവരുന്ന ഇക്കാലത്തു് ഇത്ര മിതമായ നിരക്കിൽ ഈ പുസ്തകങ്ങരം പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതു് ഒരു മഹാഭാഗ്യമായി ഞങ്ങരം കരുതുന്നു.

നിയന്ത്രിതവിലയ്ക്കു കടലാസ് അനുവദിച്ചുതന്നു് ഇന്ത്യാഗവണ്മെന്റ സഹായിച്ചു. അങ്ങനെ മാർക്കററ്റേററിൽ, 350 ക. വില വെക്കേണ്ട ഈ ഗ്രന്ഥങ്ങരംക്കു് 175 ക. വില നിശ്ചയിക്കാനും അതിൽതന്നെ ഭീമമായ ഇളവു വരുത്തി പ്രീപബ്ലിക്കേഷൻ വില നിശ്ചയിക്കാനും അതുതന്നെ ഗഡുക്കളായി അടച്ചു സാധാരണക്കാർക്കുപോലും ഈ മഹദ്ഗ്രന്ഥങ്ങരം സ്വന്തമാക്കാൻ അവസരമുണ്ടാക്കാനും സാധിച്ചു. ഈ സന്ദർഭം ബഹുജനങ്ങരം പരമാവധി പ്രയോജനപ്പെടുത്തുന്നതായി കാണുന്നതിൽ ഞങ്ങരംക്കു് അതിയായ ചാരിതാർത്ഥ്യമുണ്ടു്.

ഈ രണ്ടാം പതിപ്പിന്റെ അച്ചടിയുടെ ചുമതല കോട്ടയത്തു് ഡി. സി. പ്രസ്സാണ് ഏററെടുത്തിട്ടുള്ളതു്. ഇക്കാര്യത്തിൽ അവർ പ്രത്യേകം കൃതജ്ഞതയ്ക്കു് അർഹരാണ്. വിതരണച്ചുമതലകളും പ്രീപബ്ലിക്കേഷൻ സംബന്ധിച്ച ഉത്തരവാദിത്തങ്ങളും കറൻറ്ബുക്സ് ഏററെടുത്തു. ഈയവസരത്തിൽ അതിന്റെ ഭാരവാഹികളെയെല്ലാം ഞങ്ങരം കൃതജ്ഞതാപൂർവം സ്മരിക്കുന്നു.

ഗാന്ധിസ്മാരകനിധി കേന്ദ്രങ്ങളും പ്രവർത്തകരും കേരള സർവോദയ സംഘത്തിലെയും ഗാന്ധി പീസ് ഫൗണ്ടേഷനിലെയും പല പ്രവർത്തകരും വലിയ താല്പര്യം കാണിക്കുകയും സഹകരിക്കുകയും ചെയ്തു. പ്രീപബ്ലിക്കേഷൻ സൗകര്യം ഉപയോഗപ്പെടുത്തി ഈ ബൃഹദ് ഗ്രന്ഥം സ്വന്തമാക്കുവാൻ ബഹുജനങ്ങളും മുന്നോട്ടു വന്നു.

എല്ലാവർക്കും കേരള ഗാന്ധിസ്മാരകനിധിയുടെ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ഗാന്ധിഭവൻ,
17-12 81

**പി. ഗോപിനാഥൻനായർ**
സെക്രട്ടറി

പ്രസിദ്ധീകരണോപദേശകസമിതി:

ശ്രീ കൈനിക്കര എം. കുമാരപിള്ള (ചെയർമാൻ)
മഹാകവി ജി. ശങ്കരക്കുറുപ്പ്
പ്രൊഫ. സി. പി. മാത്യു
ശ്രീ കെ. രാധാകൃഷ്ണമേനോൻ
ശ്രീ പി. ശിവരാമ അയ്യർ
ഡാ. എൻ. പി. പിള്ള
ശ്രീ ജി. കുമാരപിള്ള
ശ്രീ പി. പി. ഉമ്മർകോയ
ശ്രീ കെ. ജനാർദ്ദനൻപിള്ള (സെക്രട്ടറി)

പ്രസാധകസമിതി:

ശ്രീ കൈനിക്കര എം. കുമാരപിള്ള
(ചീഫ് എഡിററർ & ചെയർമാൻ)
ഡാ. എൻ. പി. പിള്ള
ഡാ. വി. കെ. സുകുമാരൻനായർ
പ്രൊഫ. കെ. എസ്. ലക്ഷ്മണപ്പണിക്കർ
ശ്രീ ജി. കുമാരപിള്ള
ശ്രീ പി. ശിവരാമ അയ്യർ
ശ്രീ സി. ഉത്തമക്കുറുപ്പ്
(അസിസ്റ്റൻറ് എഡിററർ & കൺവീനർ)

## ഭാഗം ഒന്നു്

പ്രകരണം 1

# സത്യം, സ്നേഹം, അഹിംസ

അദ്ധ്യായം ഒന്നു്

## സത്യമാണു് ഈശ്വരൻ

1

എന്നെ സംബന്ധിച്ചിടത്തോളം സത്യമാണു് പരമമായ തത്ത്വം; അതു് മററു പല തത്ത്വങ്ങളും ഉൾക്കൊള്ളുന്നു. ഈ സത്യം വാക്കിലുള്ള സത്യനിഷ്ഠ മാത്രമല്ല, ചിന്തയിലുള്ള സത്യനിഷ്ഠയുംകൂടിയാണു്; നമ്മുടെ സങ്കല്പത്തിലുള്ള ആപേക്ഷികസത്യം മാത്രമല്ല, പ്രത്യുത കേവലസത്യം, സനാതനതത്ത്വം, അതായതു്, ഈശ്വരൻതന്നെയാണു്. ഈശ്വരനു് അസംഖ്യം നിർവ്വചനങ്ങളുണ്ടു്; കാരണം അദ്ദേഹത്തിൻെറ പ്രകടരൂപങ്ങൾ അസംഖ്യങ്ങളാണു്. അവ അത്ഭുതസംഭ്രമങ്ങൾകൊണ്ടു് എന്നെ വീർപ്പുമുട്ടിക്കുന്നു; നിമിഷനേരത്തേക്കു് എന്നെ സ്തബ്ധനാക്കുകതന്നെ ചെയ്യുന്നു. പക്ഷേ, ഞാൻ സത്യസ്വരൂപനായി മാത്രമേ ഈശ്വരനെ ആരാധിക്കുന്നുള്ളു. ഞാൻ അദ്ദേഹത്തെ ഇനിയും കണ്ടെത്തിയിട്ടില്ല; കണ്ടെത്താൻ ശ്രമിക്കുന്നതേയുള്ളു. ആ അന്വേഷണത്തിൽ എനിക്കു് ഏററവുമധികം പ്രിയങ്കരങ്ങളായ കാര്യങ്ങൾപോലും ബലിയർപ്പിക്കുവാൻ ഞാൻ തയ്യാറാണു്. അങ്ങനെ ബലിയർപ്പിക്കേണ്ടി വരുന്നതു് എൻെറ ജീവിതംതന്നെയാണെങ്കിൽക്കൂടി, ഞാനതിനു സന്നദ്ധനാവുമെന്നാണു് എൻെറ വിചാരം. പക്ഷേ, ആ കേവലസത്യത്തെ സാക്ഷാത്കരിക്കുന്നതിനു സാധിക്കാത്തിടത്തോളംകാലം, എനിക്കു സങ്കല്പിക്കാവുന്നമട്ടിലുള്ള ആപേക്ഷിക സത്യത്തെ ഞാൻ മുറുകെപ്പിടിക്കുകതന്നെ വേണം. അപ്പോൾ ആ ആപേക്ഷികസത്യമാകണം എൻെറ വഴികാട്ടിയും പരിചയും കവചവുമെല്ലാം. ആ മാർഗം ഇടുങ്ങിയതാണു്; വാൾത്തലപോലെ മൂർച്ചയുള്ളതാണു്. എങ്കിലും എനിക്കു് അതാണേററവും സുഗമം; അതിലൂടെ എനിക്കു ശീഘ്രഗതിയിൽ പോവുകയും ചെയ്യാം. എൻെറ ഹിമാലയൻ അബദ്ധങ്ങൾപോലും നിസ്സാ

1. An Autobiography (1927), Introduction, P. 15

രങ്ങളാണെന്ന് എനിക്ക തോന്നുന്നതിന്ന കാരണം, ഞാനാ മാർഗ്ഗത്തെ എള്ളിട തെററാതെ അവലംബിച്ചതാണ്. ആ മാർഗം അപകടങ്ങളിൽനിന്ന് എന്നെ രക്ഷിച്ചു. ഞാനെൻെറ വെളിച്ചത്തെ പിൻതുടർന്നുകൊണ്ട മുൻപോട്ട പോയി. പലപ്പോഴും എൻെറ പുരോഗതിയിൽ കേവലസത്യത്തിൻെറ—ഈശ്വരൻെറ—അവ്യക്തങ്ങളായ ക്ഷണദർശനങ്ങഠം എനിക്ക ലഭ്യമായിട്ടുണ്ട്. ആ ഈശ്വരൻ മാത്രമാണ യഥാർത്ഥമെന്നും, മററെല്ലാം അയഥാർത്ഥമാണെന്നും ഉള്ള വിശ്വാസം ദൈനംദിനം എന്നിൽ പ്രബലമായി വരുകയാണ്.

## 2

ചോദ്യം: 'ഈശ്വരൻ, സത്യം, യാഥാർത്ഥ്യം ഇവയെക്കുറിച്ചെല്ലാം മുൻകൂട്ടി ഒരു ധാരണ ഉണ്ടാക്കിവയ്ക്കുകയാണെങ്കിൽ, അതു നമ്മുടെ അന്വേഷണത്തിൻെറ ഗതിയെ മുഴുവൻ നിറംപിടിപ്പിക്കുകയില്ലേ? അങ്ങനെ അതു വലിയൊരു പ്രതിബന്ധമായിത്തീരുകയും നമ്മുടെ ജീവിതോദ്ദേശ്യത്തെത്തന്നെ പരാജയപ്പെടുത്തുകയും ചെയ്യുകയില്ലേ?'

ഗാന്ധിജിയുടെ മറുപടി ഇതായിരുന്നു: 'ചില പ്രായോഗികധാരണകഠം കൂടാതെകണ്ട യാതൊരന്വേഷണവും സാധ്യമല്ല. ഒന്നുംതന്നെ അംഗീകരിച്ചുകൊടുക്കുന്നതിന്ന നാം സന്നദ്ധരല്ലെങ്കിൽ ഒന്നുംതന്നെ കണ്ടെത്താൻ നമുക്ക കഴിയുകയുമില്ല. ലോകാരംഭം മുതല്ക്കുതന്നെ മനുഷ്യരാശി—വിഡ്ഢികളും വിവേകികളും ഇതിലുഠംപ്പെടും—ഒരു ധാരണയുടെ അടിസ്ഥാനത്തിലാണ മുൻപോട്ട പോയിട്ടുള്ളത്. അതിതാണ്: നമുക്ക് അസ്തിത്വമുണ്ടെങ്കിൽ, ഈശ്വരനുമുണ്ട് അസ്തിത്വം; ഈശ്വരന് അസ്തിത്വമില്ലെന്നാണെങ്കിൽ നമുക്കുമില്ല അസ്തിത്വം. ഈശ്വരനിലുള്ള വിശ്വാസം മനുഷ്യരാശിയോടൊപ്പംതന്നെ ആവിർഭവിച്ച നിലനില്ക്കുന്ന ഒന്നാണ്. അതുകൊണ്ട സൂര്യൻെറ അസ്തിത്വം എന്ന വസ്തുതയെക്കാളേറെ സുനിശ്ചിതമായിത്തീർന്നിട്ടുണ്ട് ഈശ്വരൻെറ അസ്തിത്വം എന്ന വസ്തുത. ഈ ജീവത്തായ വിശ്വാസം ജീവിതത്തിലെ ഒട്ടേറെ വിഷമപ്രശ്നങ്ങഠംക്ക പരിഹാരം കണ്ടുപിടിച്ചിട്ടുണ്ട്. അതു നമ്മുടെ ദുരിതങ്ങഠംക്ക ശമനം വരുത്തിയിട്ടുണ്ട്. അതു ജീവിതത്തിൽ നമുക്ക് ഒരു താങ്ങാണ്. മരണത്തിൽ അതൊന്നു മാത്രമാണ നമുക്ക് ആശ്വാസമരുളുന്നത്. ഈയൊരു വിശ്വാസമുള്ളതുകൊണ്ട സത്യം കണ്ടെത്തുന്നതിനുള്ള അന്വേഷണംതന്നെ രസകരവും പ്രയോജനപ്രദവുമായിത്തീരുന്നു. പക്ഷേ, സത്യാന്വേഷണം ഈശ്വരാന്വേഷണമാണ്; സത്യമാണ് ഈശ്വരൻ. ഈശ്വരൻ ഉണ്ട്. എന്തുകൊണ്ടെന്നാൽ, സത്യം ഉണ്ട്.

2. 26–11–1925, Mahatma, part 3, pp. 359—360

സത്യം എന്നൊന്നു് ഉണ്ടെന്നും, സ്ഥിരവും ഉത്സാഹപൂർവവുമായ അന്വേഷണംകൊണ്ടും, ആ അന്വേഷണത്തിന്റെ സുവിദിതവും സുപരീക്ഷിതവുമായ നിയമങ്ങൾ നിഷ്കൃഷ്ടമായി അനുഷ്ഠിക്കുന്നതുകൊണ്ടും സത്യം കണ്ടെത്താമെന്നും നമുക്കു വിശ്വാസമുണ്ടു്. അതുകൊണ്ടാണു നാം ആ അന്വേഷണത്തിനു പുറപ്പെടുന്നതുതന്നെ. അത്തരമൊരന്വേഷണം പരാജയപ്പെട്ടിട്ടുള്ളതിനു ചരിത്രത്തിൽ തെളിവൊന്നുമില്ല. ഈശ്വരനിൽ വിശ്വസിക്കുന്നില്ലെന്നു ഭാവിച്ചിട്ടുള്ള നാസ്തികർപോലും സത്യത്തിൽ വിശ്വസിച്ചിട്ടുണ്ടു്. ഈശ്വരനു പുതിയതല്ലെങ്കിലും മറ്റൊരു പേരു നല്കുക എന്ന തന്ത്രമാണു് അവർ പ്രയോഗിച്ചതു്. അദ്ദേഹത്തിനു പേരുകൾ അസംഖ്യമത്രേ. സത്യമാണു് അവയുടെയെല്ലാം മകുടം.

'ഈശ്വരനെ സംബന്ധിച്ചു് ഈ സത്യം എത്ര ശരിയാണോ, അതു് ഒട്ടൊന്നു കുറഞ്ഞ അളവിലാണെങ്കിലും, മൗലികങ്ങളായ സദാചാരതത്ത്വങ്ങളുടെ ഉണ്മയെ സംബന്ധിച്ച സങ്കല്പത്തിന്റെ കാര്യത്തിലും ശരിയാണു്. വാസ്തവത്തിൽ, ഈശ്വരനിലോ സത്യത്തിലോ ഉള്ള വിശ്വാസത്തിൽതന്നെ അന്തർലീനമാണു് അവ. അവയിൽനിന്നു വ്യതിചലിച്ചു് ഒളിച്ചോടാൻ ശ്രമിച്ചവർക്കു് അന്തമററ ദുരിതങ്ങളിൽ ചെന്നു കുടുങ്ങേണ്ടി വന്നിട്ടുണ്ടു്. ആ തത്ത്വങ്ങൾ പ്രായോഗികമാക്കുന്നതിനു വൈഷമ്യങ്ങളുണ്ടാകാം. പക്ഷേ, അതു വിശ്വാസരാഹിത്യത്തെ സൂചിപ്പിക്കുകയാണെന്നു തെററിദ്ധരിക്കരുതു്. ഹിമാലയത്തിലേക്കുള്ള ഒരു പര്യടനം വിജയം നേടണമെങ്കിൽ അതിനു ചില നിശ്ചിത വ്യവസ്ഥകൾ പരിപാലിക്കേണ്ടതായിട്ടുണ്ടു്. ആ വ്യവസ്ഥകൾ പരിപാലിക്കുക വിഷമമാണെന്നുള്ളതുകൊണ്ടു പര്യടനം അസാധ്യമായിത്തീരണമെന്നില്ല. അതു വാസ്തവത്തിൽ ആ അന്വേഷണത്തിലുള്ള രസവും ഉത്സാഹവും വർദ്ധിപ്പിക്കുകയേ ചെയ്യൂ. ഈശ്വരനെ അഥവാ സത്യത്തെ കണ്ടെത്തുന്നതിനുള്ള ഈ പര്യടനം എണ്ണമററ ഹിമാലയൻ പര്യടനങ്ങളേക്കാൾ എത്രയോ മഹത്തരമാണു്. അതുകൊണ്ടുതന്നെ എത്രയോ അധികം രസകരവുമാണു്. നമുക്കതേപ്പററി ഉത്സാഹം തോന്നുന്നില്ലെങ്കിൽ, അതിനു കാരണം നമ്മുടെ വിശ്വാസത്തിന്റെ ദൗർബല്യമാണു്. മാംസചക്ഷുസ്സുകൊണ്ടു കാണുന്നതെല്ലാം ഏകവും പരമവുമായ ആ യാഥാർത്ഥ്യത്തേക്കാൾ യഥാർത്ഥമാണെന്നു നാം കരുതുന്നു. ബാഹ്യവേഷങ്ങളൊക്കെ കപടമാണെന്നു് അറിയാമെങ്കിലും തീരെ നിസ്സാരങ്ങളായ കാര്യങ്ങളെപ്പോലും യാഥാർത്ഥ്യങ്ങളായിട്ടാണു നാം പരിഗണിക്കുന്നതു്. നിസ്സാരകാര്യങ്ങൾ നിസ്സാരകാര്യങ്ങളാണെന്നറിഞ്ഞാൽ നാം പകുതിയും ജയിച്ചുകഴിഞ്ഞു. ഈശ്വരനെ അഥവാ സത്യത്തെ തേടിയുള്ള അന്വേഷണത്തിന്റെ പകുതിയിലേറെ അതാണു്. ഈ നിസ്സാരകാര്യങ്ങ

ളിൽനിന്നു നാം അകന്നുനിന്നില്ലെങ്കിൽ നമുക്കാ മഹത്തായ അന്വേഷണത്തിനുള്ള സാവകാശം ലഭിക്കുകയില്ല. അതോ, ആ അന്വേഷണം സാവകാശമുള്ളപ്പോൾ നടത്തിയാൽ മതിയെന്നാണോ?'

3

സത്യം എന്ന പദത്തിന്റെ ധാതു 'സത്' എന്നാണ്. അതിനർത്ഥം 'ഉണ്മ' എന്നത്രേ. സത്യമല്ലാതെ മറ്റൊന്നും ഇല്ല; അഥവാ മറ്റൊന്നും യഥാർത്ഥത്തിൽ നിലനില്ക്കുന്നില്ല. അതുകൊണ്ടാണു സത് അഥവാ സത്യം എന്നതു് ഈശ്വരന്റെ ഏററവും പ്രധാനപ്പെട്ട പേരായിത്തീർന്നതു്. വാസ്തവത്തിൽ 'ഈശ്വരൻ സത്യമാണ്' എന്നു പറയുന്നതിനേക്കാളേറെ ശരി 'സത്യം ഈശ്വരനാണ്' എന്നു പറയുന്നതാണ്. പക്ഷേ, നമുക്കൊരു ഭരണാധിപന്റേയോ സൈന്യാധിപന്റേയോ സഹായം കൂടാതെ കഴിഞ്ഞുകൂടാൻ നിവൃത്തിയില്ലാത്തതുകൊണ്ട്, ഈശ്വരനു് 'രാജാധിരാജൻ' എന്നും 'സർവ്വശക്തൻ' എന്നും ഒക്കെയുള്ള പേരുകൾ സാധാരണമായിത്തീർന്നിരിക്കുന്നു. അതങ്ങനെ തുടരുകയും ചെയ്യും. എന്നാൽ, കുറേക്കൂടി ആഴത്തിലേക്കിറങ്ങി ചിന്തിക്കുമ്പോൾ സത് അഥവാ സത്യം എന്ന പേരാണ് ഈശ്വരനെ സംബന്ധിച്ചിടത്തോളം തികച്ചും ശരിയും അർത്ഥപൂർണ്ണവുമെന്നു നമുക്കു മനസ്സിലാകും.

എവിടെയാണോ സത്യമുള്ളതു്, അവിടെ യഥാർത്ഥമായ ജ്ഞാനവുമുണ്ട്. എവിടെ സത്യമില്ലയോ, അവിടെ യഥാർത്ഥമായ ജ്ഞാനവും കാണുകയില്ല. അതുകൊണ്ടാണു ദൈവത്തോടു ബന്ധപ്പെടുത്തി ചിത് (ജ്ഞാനം) എന്ന പദം ഉപയോഗിക്കുന്നതു്. യഥാർത്ഥമായ ജ്ഞാനം ഉള്ളിടത്തു് എല്ലായ്പോഴും ആനന്ദവുമുണ്ട്. അവിടെ ദുഃഖത്തിനു സ്ഥാനമില്ല. സത്യം അനശ്വരമാണ്; സത്യത്തിൽനിന്നു് ഉറവെടുക്കുന്ന ആനന്ദവും അങ്ങനെ തന്നെ. സത്യവും ജ്ഞാനവും ആനന്ദവും ഈശ്വരനിൽ ഒരുമിക്കുന്നു. അതുകൊണ്ടാണ് അദ്ദേഹം നമുക്കു 'സച്ചിദാനന്ദ'നായിത്തീരുന്നതു്.

4

[ഗാന്ധിജി ലണ്ടനിലെ വട്ടമേശസമ്മേളനം കഴിഞ്ഞു മടങ്ങിവരുന്ന വഴി സ്വിററ്സർലണ്ടിൽ കൂടിയ ഒരു യോഗത്തിൽ സംബന്ധിച്ചു. അവിടെവച്ചു ചോദിച്ച ഒരു ചോദ്യത്തിനു് അദ്ദേഹം നല്കിയ മറുപടിയാണ് ഇതു്.]

ഈശ്വരൻ സത്യമാണ് എന്നു ഞാൻ കരുതുന്നതിനു കാരണമെന്താണ് എന്നു നിങ്ങൾ ചോദിച്ചു. തീരെ ചെറുപ്പത്തിൽ

3. From Yaravda Mandir, (1930) (Hindu Dharma, p. 221)
4. Young India, 31-12-1931 (Hindu Dharma, pp. 59-60

ത്തന്നെ ഹൈന്ദവവേദപ്രകാരമുള്ള ഈശ്വരൻെറ സഹസ്രനാമങ്ങൾ ഉരുവിടുന്നതിനു് എന്നെ പഠിപ്പിക്കുകയുണ്ടായി. ഈ സഹസ്ര നാമങ്ങൾകൊണ്ടു് ഈശ്വരൻെറ പേരുകൾമുഴുക്കെ തീർന്നു എന്നു കരുതരുതു്; ജീവജാലങ്ങൾ എത്രയുണ്ടോ അത്രയും പേരുകൾ ഈശ്വരനു നല്കാമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അതു ശരിയാണെന്നാണു് എൻെറ വിചാരം. അതുകൊണ്ടുതന്നെ ഈശ്വരനു പേരൊന്നും കല്പിക്കാൻ വയ്യെന്നും ഞങ്ങൾ പറയുന്നു. ഈശ്വരനു് അനവധി രൂപങ്ങൾ ഉള്ളതുകൊണ്ടു് അദ്ദേഹം അരൂപിയാണെന്നു ഞങ്ങൾ കരുതുന്നു; അദ്ദേഹം പല ശബ്ദങ്ങളിൽ സംസാരിക്കുന്നതുകൊണ്ടു ശബ്ദരഹിതനാണെന്നും. അങ്ങനെ പല സങ്കല്പങ്ങളുണ്ടു്. ഇസ്ലാംമതത്തെക്കുറിച്ചു പഠിക്കാനാരംഭിച്ചപ്പോൾ, അവിടെയും ഈശ്വരനു പല പേരുകളുണ്ടെന്നു കണ്ടു. 'ഈശ്വരൻ സ്നേഹമാണു്'' എന്നു പറയുന്നവരോടൊപ്പം ഞാനും പറയും. 'ഈശ്വരൻ സ്നേഹമാണു്'' എന്നു്. പക്ഷേ, 'ഈശ്വരൻ സ്നേഹമാണു്'' എന്നുവരികിലും, അദ്ദേഹം സർവ്വോപരി സത്യമാണു് എന്നു ഹൃദയത്തിൻെറ ആഴങ്ങളിൽ എനിക്കു തോന്നിയിരുന്നു. ഈശ്വരനു് ഒരു പൂർണ്ണ വിവരണം നല്കുന്നതിനു മനുഷ്യഭാഷയ്ക്കു കഴിവുണ്ടെങ്കിൽ, ഞാൻ ഈ തീരുമാനത്തിൽ എത്തിയിരിക്കുന്നു — എന്നെ സംബന്ധിച്ചിടത്തോളം 'ഈശ്വരൻ സത്യമാണു്.' രണ്ടു കൊല്ലം മുൻപു് ഞാൻ ഒരു പടികൂടി മുന്നോട്ടു പോവുകയും 'സത്യം ഈശ്വരനാണു്'' എന്നു പറയുകയും ചെയ്തു. 'ഈശ്വരൻ സത്യമാണു്,' 'സത്യം ഈശ്വരനാണു്''— ഈ രണ്ടു പ്രസ്താവങ്ങൾ തമ്മിലുള്ള സൂക്ഷ്മമായ വ്യത്യാസം നിങ്ങൾ മനസ്സിലാക്കണം. ഞാൻ ആ നിഗമനത്തിലെത്തിച്ചേർന്നതു നിരന്തരമായ, വിട്ടുവീഴ്ചയില്ലാത്ത സത്യാന്വേഷണത്തിനു ശേഷമാണു്. അൻപതു കൊല്ലം മുൻപു് ആരംഭിച്ച അന്വേഷണമാണിതു്. സത്യത്തിലെത്തിച്ചേരുന്നതിനു് ഏററവും എളുപ്പമുള്ള മാർഗ്ഗം സ്നേഹത്തിൻേറതാണെന്നു ഞാൻ അപ്പോൾ കണ്ടു. അതോടൊപ്പം സ്നേഹം— love— എന്ന പദത്തിനു് ഇംഗ്ലീഷ് ഭാഷയിൽ പല അർത്ഥഭേദങ്ങളുണ്ടെന്നും ഞാൻ മനസ്സിലാക്കി. 'കാമം' എന്ന അർത്ഥത്തിലുള്ള മാനുഷികസ്നേഹം മനുഷ്യനെ അധഃപതിപ്പിക്കുന്ന ഒന്നാകാം. അഹിംസ എന്ന അർത്ഥത്തിലുള്ള സ്നേഹത്തിനാകട്ടെ, ഈ ലോകത്തിൽ വളരെക്കുറച്ചു് ഉപാസകന്മാരേയുള്ളു എന്നും ഞാൻ കണ്ടു. പക്ഷേ, സത്യത്തെ സംബന്ധിച്ചിടത്തോളം ഇത്തരത്തിലുള്ള അർത്ഥഭേദങ്ങൾ ഞാൻ കണ്ടേയില്ല. നാസ്തികർ പോലും സത്യത്തിൻെറ ശക്തിയെയോ ആവശ്യകതയെയോ അംഗീകരിക്കാൻ വിമുഖരായിട്ടില്ല. സത്യം കണ്ടെത്തുന്നതിനുള്ള വ്യഗ്രതയിൽ അവർ ഈശ്വരൻെറ അസ്തിത്വത്തെപ്പോലും

നിഷേധിക്കുന്നതിനു മടിച്ചിട്ടില്ലെന്നേയുള്ളു. അവരുടെ നിലപാടിലൂടെ നോക്കിയാൽ അതു ശരിയാണുതാനും.

ഈ യുക്തിയുടെ അടിസ്ഥാനത്തിലാണ് 'ഈശ്വരൻ സത്യമാണ്'' എന്നു പറയുന്നതിനേക്കാൾ ഭംഗി, 'സത്യം ഈശ്വരനാണ്'' എന്നു പറയുന്നതാണ് എന്നു ഞാൻ തീരുമാനിച്ചത്. താനൊരു നാസ്തികനാണ് എന്ന് അഭിമാനിച്ചിരുന്ന ചാറൽസ് ബ്രാഡ്‌ലായുടെ പേരു ഞാനിപ്പോൾ ഓർക്കുന്നു. ബ്രാഡ്‌ലായെപ്പററി ചിലതൊക്കെ എനിക്കും അറിയാമെന്നുള്ളതുകൊണ്ട് അദ്ദേഹത്തെ നാസ്തികനായി ഞാൻ ഒരിക്കലും കരുതുകയില്ല. അദ്ദേഹം നിഷേധിക്കുമെന്നിരുന്നാലും ഞാൻ അദ്ദേഹത്തെ ഈശ്വരവിശ്വാസമുള്ള മനുഷ്യനായിട്ടേ കരുതൂ. 'മിസ്ററർ ബ്രാഡ്‌ലാ, നിങ്ങൾക്കു സത്യത്തിൽ വിശ്വാസമുണ്ട്. അതുകൊണ്ടു നിങ്ങൾക്ക് ഈശ്വരനിലും വിശ്വാസമുണ്ട്,' എന്നു ഞാൻ പറഞ്ഞാൽ അദ്ദേഹത്തിൻെറ മുഖം ചെമക്കുമെന്നു തീർച്ച. പക്ഷേ, പല യുവവിമർശകന്മാരേയും നിരായുധരാക്കിയതുപോലെ 'സത്യമാണ് ഈശ്വരൻ' എന്നു പറഞ്ഞു ഞാൻ അദ്ദേഹത്തെയും നിരായുധനാക്കുകതന്നെ ചെയ്യും. ലക്ഷക്കണക്കിനാളുകൾ ഈശ്വരവിശ്വാസികളെന്നു സ്വയം ഭാവിച്ച് ഈശ്വരൻെറ പേരിൽ അസംഖ്യം കഠോരകൃത്യങ്ങൾ ചെയ്തിട്ടുണ്ട് എന്നുള്ള വൈഷമ്യം കൂടി ഒന്നു കണക്കിലെടുക്കൂ. സത്യത്തിൻെറ പേരിൽ ശാസ്ത്രജ്ഞന്മാർ പലപ്പോഴും ക്രൂരകൃത്യങ്ങൾ ചെയ്തിട്ടില്ലെന്നല്ല. സത്യത്തിൻേറയും ശാസ്ത്രത്തിൻേറയും പേരിൽ മൃഗങ്ങളെ ജീവനോടെ അറുത്തുമുറിച്ചു മനുഷ്യൻ ക്രൂരപരീക്ഷണങ്ങൾ നടത്താറുണ്ട് എന്ന് എനിക്കറിയാം. ഈശ്വരനെ ഏതു രീതിയിൽ നിർവ്വചിച്ചാലും, എവിടെയുമുണ്ട് ഇങ്ങനെ കുറെ വൈഷമ്യങ്ങൾ. മനുഷ്യമനസ്സു പരിമിതമായ ഒരു വസ്തുവാണ്; മനുഷ്യൻെറ ഗ്രഹണശക്തിക്കപ്പുറമുള്ള ഒരു സത്വത്തെ അഥവാ സത്തയെക്കുറിച്ചു ചിന്തിക്കുമ്പോൾ ആ പരിമിതിക്കുള്ളിൽനിന്നു പണിപ്പെട്ടേ പററൂ.

ഹൈന്ദവദർശനത്തിൽ മറെറാരു തത്ത്വംകൂടിയുണ്ട്: ഈശ്വരനു മാത്രമേ അസ്തിത്വമുള്ളു; മറെറാന്നിനും നിലനില്പില്ല. അതേ സത്യംതന്നെ ഇസ്ളാമിലെ 'കലിമാ'യിൽ ഊന്നിപ്പറയുകയും ഉദാഹരിക്കുകയും ചെയ്യുന്നതായി നാം കാണുന്നു. അവിടെ വ്യക്തമായിത്തന്നെ പറയുന്നുണ്ട്— 'ഈശ്വരനു മാത്രമേ അസ്തിത്വമുള്ളൂ; മറെറാന്നിനും നിലനില്പില്ല.' വാസ്തവത്തിൽ സത്യം എന്ന സംസ്കൃതപദത്തിൻെറ ധാത്വർത്ഥംതന്നെ 'നിലനില്ക്കുന്നതേതോ അത്'' എന്നത്രേ. ഇങ്ങനെ ഒട്ടനവധി കാരണങ്ങൾകൊണ്ട് 'സത്യം ഈശ്വരനാണ്'' എന്ന നിർവ്വചനമാണ് ഏററവുമധികം സംതൃപ്തികരം എന്ന നിഗമനത്തിൽ ഞാൻ

എത്തിച്ചേർന്നിരിക്കുന്നു. സത്യസ്വരൂപനായ ഈശ്വരനെ കണ്ടെത്തുന്നതിനുള്ള ഏകവും അനപേക്ഷണീയവുമായ മാർഗം സ്നേഹത്തിന്റേതാണ്—അതായത്, അഹിംസയുടെ. ആത്യന്തികമായ അർത്ഥത്തിൽ ലക്ഷ്യവും മാർഗവും പരസ്പരം മാററി ഉപയോഗിക്കാവുന്ന പദങ്ങളാണെന്നു ഞാൻ വിശ്വസിക്കുന്നതുകൊണ്ടു ഈശ്വരൻ സ്നേഹമാണ് എന്നു പറയുവാൻ ഞാൻ മടിക്കുകയില്ല.

5

നാം സാക്ഷാല്ക്കരിക്കുന്നതിനുദ്യമിക്കുന്ന ഈശ്വരൻ സത്യമാണ്. മറെറാരു രീതിയിൽ പറഞ്ഞാൽ സത്യം ഈശ്വരനാണ്. 'സത്യം പറയണം' എന്ന ഉപദേശത്തിലടങ്ങിയിരിക്കുന്ന സത്യം മാത്രമല്ല അതു്. യാതൊന്നിനു മാത്രമാണോ അസ്തിത്വമുള്ളതു് അതാണു സത്യം. എല്ലാ വസ്തുക്കളും യാതൊന്നിനാലാണോ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു് അതാണു സത്യം. അതു സ്വകീയമായ ശക്തിയൊന്നുകൊണ്ടുമാത്രം നിലനിന്നു പോരുന്നു. അതു മറെറാന്നിന്റേയും സഹായംകൊണ്ടല്ല നിലനില്ക്കുന്നതു്; നേരെമറിച്ച്, അതിന്റെ സഹായംകൊണ്ടാണു മറെറല്ലാം നിലനില്ക്കുന്നതു്. സത്യമൊന്നുമാത്രമാണ് സനാതനം; മറെറല്ലാം നൈമിഷകമാണ്. അതിനു രൂപമോ ആകാരമോ വേണമെന്നില്ല. അതു ശുദ്ധമായ ബോധമാണ്; ശുദ്ധമായ ആനന്ദമാണ്.

നാം അതിനെ ഈശ്വരനെന്നു വിളിക്കുന്നു. കാരണം, അതിന്റെ ഇച്ഛാശക്തി മറെറല്ലാററിനേയും നിയന്ത്രിക്കുന്നു. അതും അതു് അനുശാസിക്കുന്ന നിയമവും ഭിന്നമല്ല. അതുകൊണ്ടു് ആ നിയമം അന്ധമല്ല. അതു് ഈ പ്രപഞ്ചത്തെയാകെ ഭരിക്കുന്നു.

6

ഗ്രാമങ്ങളിൽപ്പോയി പ്രവർത്തിക്കുന്നതിനുവേണ്ട പരിശീലനം നേടിക്കൊണ്ടിരുന്ന ഒരു ക്രിസ്ത്യൻ വിദ്യാർത്ഥി മതത്തോടു ബന്ധപ്പെടാത്ത സേവനകർമ്മങ്ങൾ എന്തെങ്കിലുമുണ്ടോ എന്നു ഗാന്ധിജിയോടു ചോദിച്ചു.

ഗാന്ധിജി പറഞ്ഞു: 'സ്വാർത്ഥസ്പർശം തെല്ലുമില്ലാത്ത സേവനംതന്നെയാണു മഹത്തമമായ മതം.'

'പക്ഷേ, ആരോടെങ്കിലും ഒരു കുറില്ലാതെ പററുമോ?'

'അതെ, സത്യത്തോടു കൂറുണ്ടാകണം. സത്യത്തോടല്ലാതെ മററാരോടും എനിക്കു കൂറില്ല. സത്യത്തിന്റേതല്ലാതെ മററാരുടേയും അനുശാസനത്തോടു് എനിക്കു വിധേയത്വവുമില്ല.'

---

5. Ashram Observances in Action, (1932) p. 36
6 Harijan, 25-5-1935 (Christian Missions, p. 93)

'പക്ഷേ, ഇങ്ങനെ സാമാന്യമായ ഒരാശയത്തിൽനിന്ന് എങ്ങനെയാണൊരാൾ പ്രചോദനം നേടുക?'

'അപ്പോൾ അതിനർത്ഥം നിങ്ങൾക്ക് രൂപമുള്ള ഒരു ഈശ്വരനെ വേണമെന്നാണ്. സത്യം തീരെ നിർവ്യക്തികമാണ് നിങ്ങളെ സംബന്ധിച്ച്— അല്ലേ? ശരിയാണ്. മനുഷ്യസ്വഭാവത്തിൽത്തന്നെ അടിയുറച്ചുകിടക്കുന്ന ഒന്നാണ് വിഗ്രഹപ്രതിപത്തി. സത്യത്തെ ഈശ്വരനായിക്കരുതി ആരാധിക്കാൻ വിഷമമാണെങ്കിൽ ഈശ്വരനെ സത്യമായിക്കരുതി ആരാധിക്കൂ. ഈശ്വരൻ സത്യമാണ്; പക്ഷേ, ഈശ്വരൻ മററു പലതുമാണ്. അതുകൊണ്ടാണ് 'സത്യം ഈശ്വരനാണ്' എന്നു പറയാൻ ഞാൻ ഇഷ്ടപ്പെടുന്നത്. യോഗാത്മകവാദത്തിന്റെ മണ്ഡലത്തിലേക്കൊന്നും നിങ്ങൾ കടക്കേണ്ട. നിങ്ങൾ കണ്ടെത്തുന്ന സത്യമേതോ അതിനെ നിങ്ങൾ ആരാധിക്കുക. സത്യം ആപേക്ഷികമായിട്ടാണ് അറിയപ്പെടുന്നത്. ഒന്നേയുള്ള ഓർമ്മിക്കാൻ—നാം പേരെടുത്തു പറയാറുള്ള പല ഗുണങ്ങളിലൊന്നു മാത്രമാണ് സത്യം എന്നു കരുതരുത്. സത്യം ഈശ്വരന്റെ സചേതനമായ മൂർത്തിമദ്ഭാവംതന്നെയാണ്; ഏകമായ ചൈതന്യം അതാണ്. സമ്പൂർണമായ ജീവിതത്തോടു ഞാൻ സത്യത്തെ സാത്മ്യപ്പെടുത്തുന്നു. അങ്ങനെയാണതൊരു മൂർത്തവസ്തുവായിത്തീരുന്നത്. ഈശ്വരൻ എന്നു പറയുന്നതു് ഈശ്വരസൃഷ്ടിയുടെ ആകെത്തുകതന്നെയാണ്. അസ്തിത്വത്തിന്റെ ആകെത്തുക. യാതൊന്നിനെല്ലാമാണോ നിലനില്പുള്ളത്— അതുതന്നെയാണ് സത്യം— അവയെയെല്ലാം സേവിക്കുക ഈശ്വരനെ സേവിക്കുകതന്നെയാണ്.

7

നമുക്കറിയാവുന്നതു് ഇത്രമാത്രം—നാം നമ്മുടെ കർത്തവ്യം അനുഷ്ഠിക്കണം; ഫലനിർണ്ണയം ഈശ്വരനു്, മനുഷ്യനല്ല, വിട്ടുകൊടുക്കണം. മനുഷ്യൻ അവന്റെ ഭാഗധേയത്തിന്റെ വിധാതാവാണ് എന്നാണു സങ്കല്പം. അതു ഭാഗികമായി ശരിയാണ്. ആ പരമമായ ശക്തിവിശേഷം എത്രത്തോളം മനുഷ്യനെ അനുവദിക്കുമോ അത്രത്തോളംമാത്രമേ മനുഷ്യനു് അവന്റെ ഭാഗധേയത്തെ രൂപപ്പെടുത്താൻ സാധിക്കൂ. എന്തുകൊണ്ടെന്നാൽ നമ്മുടെ എല്ലാ ഉദ്ദേശ്യങ്ങളെയും പരിപാടികളെയും നിരാകരിച്ചിട്ടു

7. Harijan, 20-4-1927 (Non-violence in Peace and War. ഭാഗം രണ്ട്. പേജ് 242) ഏഷ്യൻ രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധത്തെക്കുറിച്ചു ചർച്ച ചെയ്യുന്നതിന് 1947 ഏപ്രിൽ 1-നു കൂടിയ സമ്മേളനത്തിൽ വച്ച്, ഡോ. ഹാൻലിവ് എന്ന ചൈനക്കാരൻ ഒരു ഏഷ്യൻ ഇൻസ്റ്റിററ്യൂട്ട് സ്ഥാപിക്കണമെന്ന നിർദേശത്തെക്കുറിച്ചു ഗാന്ധിജിയുടെ അഭിപ്രായം ആരാഞ്ഞപ്പോൾ, അദ്ദേഹം നല്കിയ മറുപടിയിൽനിന്ന്.

തൻേറതായ പരിപാടികൾ നടപ്പിലാക്കുകയാണ് ആ പരാശക്തി ചെയ്യുക.

ഞാൻ ആ പരാശക്തിയെ അള്ളാ എന്നോ ഖുദാ അല്ലെങ്കിൽ ഈശ്വരൻ എന്നോ അല്ല വിളിക്കുന്നത്. സത്യം എന്ന പേരാണു ഞാൻ അതിനു നല്കുന്നത്. എന്നെ സംബന്ധിച്ചിടത്തോളം സത്യമാണ് ഈശ്വരൻ. സത്യം നമ്മുടെ എല്ലാ പരിപാടികളെയും കീഴടക്കി വർത്തിക്കുന്നു. സമ്പൂർണ്ണമായ സത്യം ആ പരമമായ ശക്തിവിശേഷത്തിൻെറ, പരമസത്യത്തിൻെറ, ഉള്ളിൽ മാത്രം കുടികൊള്ളുന്നു. ചെറുപ്പത്തിലേതന്നെ സത്യത്തെ അനഭിഗമ്യമായി—പ്രാപിക്കാനൊക്കാത്തതായി—കരുതാൻ എന്നെ പഠിപ്പിച്ചിരുന്നു. ഈശ്വരൻ അജ്ഞേയനാണെന്നു മഹാനായ ഒരു ഇംഗ്ളീഷുകാരൻ എന്നെ പഠിപ്പിച്ചു. ഈശ്വരൻ ജ്ഞേയനാണ്—നമ്മുടെ പരിമിതമായ ബുദ്ധിയ്ക്കാകാവുന്നിടത്തോളം മാത്രം ജ്ഞേയൻ.

## അദ്ധ്യായം രണ്ട്

# സത്യവും സത്യാനുഷ്ഠാനവും

### 1

'അപ്പോൾ എന്താണു സത്യം?'

ഗാന്ധിജി ഇങ്ങനെ മറുപടി പറഞ്ഞു: 'വളരെ പ്രയാസമുള്ള ഒരു ചോദ്യമാണത്. പക്ഷേ, ഞാനതിനൊരു സമാധാനം എനിക്കുവേണ്ടി കണ്ടുപിടിച്ചിട്ടുണ്ട്—നിങ്ങളുടെ ഉള്ളിലുള്ള ശബ്ദം എന്താണോ പറയുന്നത് അതുതന്നെ സത്യം. അപ്പോൾ, നിങ്ങൾ ചോദിക്കുമായിരിക്കും, എന്തുകൊണ്ടാണു വിഭിന്നരായ വ്യക്തികൾ വിഭിന്നങ്ങളും വിരുദ്ധങ്ങളുമായ സത്യങ്ങളെക്കുറിച്ചു പറയുന്നത്? മനുഷ്യൻെറ മനസ്സ് അസംഖ്യം ഉപാധികളിലൂടെയാണു പ്രവർത്തിക്കുന്നത്. മനുഷ്യമനസ്സിൻെറ പരിണാമം എല്ലാവരിലും ഒരുപോലല്ല. അതുകൊണ്ട് ഒരാൾക്കു സത്യമെന്നു തോന്നുന്നതു മററൊരാൾക്ക് അസത്യമായിരിക്കും. ഈവക കാര്യങ്ങളെപ്പററി പരീക്ഷണങ്ങൾ നടത്തിയിട്ടുള്ള ആളുകൾ എത്തിച്ചേർന്നിട്ടുള്ള നിഗമനമിതാണ്. പരീക്ഷണങ്ങൾ നടത്തുമ്പോൾ ചില വ്യവസ്ഥകൾ പരിപാലിക്കപ്പെടേണ്ടതാണ്. ശാസ്ത്രത്തെ സംബന്ധിച്ച പരീക്ഷണങ്ങൾ നടത്തുന്നതിനു ശാസ്ത്രീയമായ ഒരു പാഠപദ്ധതി അനുപേക്ഷണീയമായിരിക്കുന്നതുപോലെ, ആധ്യാത്മിക മണ്ഡലത്തിൽ പരീക്ഷണങ്ങൾ നടത്തുന്നതിനു്

1. Young India, 31-12-1931 (Hindu Dharma, pp. 60-61)

അർഹനാകണമെങ്കിൽ പ്രാഥമികമായി ഒരു നിഷ്കൃഷ്ടനിയന്ത്രണം പരിശീലിക്കുകതന്നെ വേണം. അതുകൊണ്ടു തൻെറ ഉള്ളിലുള്ള ശബ്ദത്തെക്കുറിച്ചു സംസാരിക്കുന്നതിനു മുൻപ് ഓരോ വ്യക്തിയും തൻെറ പരിമിതികൾ മനസ്സിലാക്കണം. സത്യസ്വരൂപനായ ഈശ്വരനെത്തേടി വ്യക്തിഗതമായി അന്വേഷണം നടത്തുന്നവർ പലേ വ്രതങ്ങൾ അനുഷ്ഠിക്കുകതന്നെ വേണം—സത്യം, ബ്രഹ്മചര്യം (സത്യത്തോടും ഈശ്വരനോടുമുള്ള പ്രേമത്തെ പങ്കുവയ്ക്കുന്നതിനു കഴിയുകയില്ല) അഹിംസ, അപരിഗ്രഹം, അസ്തേയം തുടങ്ങിയ പലേ വ്രതങ്ങൾ. അനുഭവത്തിലധിഷ്ഠിതമായ ഒരു വിശ്വാസമാണിതു്. ഇപ്പറഞ്ഞ അഞ്ചു വ്രതങ്ങളും സ്വയം അനുഷ്ഠിക്കുന്നതിനു തയ്യാറില്ലെങ്കിൽ, നിങ്ങൾക്കു് ആധ്യാത്മിക പരീക്ഷണങ്ങളിൽ ഏർപ്പെടുക വയ്യ. ഇനിയുമുണ്ടു് പല നിയമങ്ങളും അനുസരിക്കപ്പെടേണ്ടതായിട്ടു്. പക്ഷേ, അവയെപ്പററിയൊക്കെ പരാമർശിക്കുന്നതിനു ഞാനൊരുങ്ങുന്നില്ല. ഏതായാലും ഇത്രയും ഞാൻ പറയാം: ഈ പരീക്ഷണങ്ങളിൽ ഏർപ്പെട്ടിട്ടുള്ളവർക്കറിയാം മനസ്സാക്ഷിയുടെ ശബ്ദം കേട്ടിട്ടുണ്ടെന്നു് അവകാശപ്പെടുക എല്ലാവരെ സംബന്ധിച്ചിടത്തോളവും അത്ര ശരിയല്ലെന്നു്. ഇന്നു നിശ്ചിതമായ നിയമാചരണങ്ങളിലൊന്നും കൂടി കടന്നുപോകാതെതന്നെ എല്ലാവരും മനസ്സാക്ഷിയെപ്പിടിച്ചു് ആണയിടാറുണ്ടു്; അതിൻെറ ഫലമായി ഈ സംഭ്രാന്തമായ ലോകത്തിനു് ഒട്ടേറെ അസത്യം കൈയേൽക്കേണ്ടിവരുന്നുമുണ്ടു്. അതുകൊണ്ടു തികഞ്ഞ വിനയത്തോടെ എനിക്കിത്രയേ പറയാനുള്ളു—വിനയത്തിൻെറ പാരമ്യത്തിലെത്താത്തവർക്കു സത്യം കണ്ടെത്തുക വയ്യ. സത്യത്തിൻെറ മഹാസമുദ്രത്തിൽ നീന്തിത്തുടിക്കണമെങ്കിൽ നിങ്ങൾക്കു നിങ്ങളെത്തന്നെ ശൂന്യമാക്കിത്തീർക്കാൻ കഴിയണം. വിലോഭനീയമായ ഈ മാർഗത്തിലൂടെ ഇതിലധികം മുന്നോട്ടു പോകുവാൻ എനിക്കു സാധിക്കുകയില്ല.

## 2

സത്യത്തോടുള്ള ആഭിമുഖ്യമൊന്നു മാത്രമാണു നമ്മുടെ അസ്തിത്വത്തിനൊരു നീതീകരണം. നമ്മുടെ എല്ലാ പ്രവൃത്തികളുടെയും കേന്ദ്രം സത്യമായിരിക്കണം. നമ്മുടെ ജീവശ്വാസംതന്നെ സത്യമായിരിക്കണം. സത്യാന്വേഷകനായ തീർത്ഥാടകൻ അവൻെറ മാർഗത്തിൽ ഇത്രത്തോളം എത്തിക്കഴിയുമ്പോൾ, സദാചാരപൂർവ്വകമായ ജീവിതത്തിൻെറ മററു നിയമങ്ങൾ അനുഷ്ഠിക്കുന്നതിനു് അവനൊട്ടും പാടുപെടേണ്ടി വരികയില്ല. അവയെ അനുസരിക്കുന്നതു വാസനാപ്രേരിതമായിട്ടും ആയിരിക്കും. പക്ഷേ,

2. From Yaravda Mandir (1930) pp. 2–4

സത്യം കൂടാതെകണ്ടു ജീവിതത്തിൽ യാതൊരു തത്വവും യാതൊരു നിയമവും അനുസരിക്കുക സാദ്ധ്യമല്ല.

പൊതുവെ പറഞ്ഞാൽ സത്യനിഷ്ഠയുടെ അർത്ഥം 'പറയുന്നതു് സത്യമായിരിക്കണം' എന്നു മാത്രമാണെന്നു് ഒരു ധാരണയുണ്ടു്. പക്ഷേ, ഈ ആശ്രമത്തിൽ പാർക്കുന്ന നമ്മൾ സത്യത്തെ കുറെക്കൂടി വ്യാപകമായ ഒരർത്ഥത്തിൽ വേണം സ്വീകരിക്കാൻ. ചിന്തയിലും സംഭാഷണത്തിലും പ്രവൃത്തിയിലും സത്യം പാലിക്കണം. സത്യത്തെ അതിന്റെ പൂർണ്ണതയിൽ സാക്ഷാത്കരിച്ച ഒരാൾക്കു മറെറാന്നുംതന്നെ അറിയേണ്ടതായിട്ടില്ല. എന്തുകൊണ്ടെന്നാൽ, എല്ലാ ജ്ഞാനവും അതിൽ ഉൾപ്പെടുന്നു. അതിലുൾപ്പെടാത്തതൊന്നും സത്യമല്ല; അതുകൊണ്ടു യഥാർത്ഥമായ ജ്ഞാനവുമല്ല. യഥാർത്ഥമായ ജ്ഞാനമില്ലെങ്കിൽ ആന്തരമായ സമാധാനം കൈവരുക സാധ്യമല്ല. ഒരിക്കലും തെററാനിടയില്ലാത്ത സത്യത്തിന്റെ ഈ ഉരകല്ലു് ഉപയോഗിക്കുന്നതിനു ശീലിച്ചുകഴിഞ്ഞാൽ എന്തൊക്കെ ചെയ്യാം, എന്തൊക്കെ കാണാം, എന്തൊക്കെ വായിക്കാം എന്നു മനസ്സിലാക്കാൻ നമുക്കൊരു വിഷമവും ഉണ്ടാവുകയില്ല.

കാമധേനുവിനോടോ ചിന്താമണിയോടോ ഒക്കെ ഉപമിക്കാനുള്ള ഈ സത്യത്തെ എങ്ങനെ സാക്ഷാത്കരിക്കാം? അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും—എന്നാണു ഭഗവത്ഗീത പറയുന്നതു്. എന്നാൽ എത്രകണ്ടു് അഭ്യാസമുണ്ടായാലും, ഒരാൾക്കു സത്യമെന്നു തോന്നുന്നതു മറെറാരാൾക്കു് അസത്യമായി അനുഭവപ്പെടുകയില്ലേ? പക്ഷേ, അന്വേഷകനെ അതൊന്നും ശല്യപ്പെടുത്തേണ്ടതില്ല. സത്യസന്ധമായ പ്രയത്നം മാത്രംമതി. അപ്പോൾ മനസ്സിലാകും—ഒരേ വൃക്ഷത്തിന്റെ ഇലകൾ എണ്ണമററ വൈവിധ്യം പ്രകടമാക്കുന്നതുപോലെ മാത്രമേയുള്ളു, സത്യം പലതായി കാണപ്പെടുന്നതും. ഈശ്വരൻതന്നെ വിഭിന്ന വ്യക്തികൾക്കു വിഭിന്നരൂപങ്ങളിലാണല്ലോ പ്രത്യക്ഷനാകാറുള്ളതു്. എങ്കിലും അദ്ദേഹം ഏകനാണെന്നു നമുക്കറിയാം. ഈശ്വരന്റെ യഥാർത്ഥമായ നാമധേയം സത്യം എന്നത്രേ. അതുകൊണ്ടു് ഓരോ വ്യക്തിയും തന്റെ അറിവിനൊത്തവണ്ണം സത്യത്തെ പിൻതുടരുന്നതിൽ തെററില്ല. എന്നല്ല, അതാണയാളുടെ കർത്തവ്യം. അങ്ങനെ സത്യത്തെ പിൻതുടരുമ്പോൾ എന്തെങ്കിലും തെററു് പററുകയാണെങ്കിൽത്തന്നെ അതു താനേ തിരുത്തപ്പെട്ടുകൊള്ളും. സത്യാന്വേഷണം ഒരു തപസ്സാണു്—ചിലപ്പോൾ അതു മരണപര്യന്തമുള്ള ഒരുതരം ആത്മപീഡനവുമാവും. സ്വാർത്ഥതാത്പര്യത്തിന്റെ ലാഞ്ഛനപോലുമുണ്ടായിക്കൂടാ അവിടെ. നിസ്സ്വാർത്ഥമായ അത്തരം സത്യാന്വേഷണം നടത്തുമ്പോൾ ആർക്കും ഏറെനേരം

നിലമറന്നു് ഒന്നും ചെയ്യാൻ പററുകയില്ല. തെററായ മാർഗം അവലംബിക്കുമ്പോഴാം കാലിടറിപ്പോകും; അങ്ങനെ നേർവഴിക്കു വീണ്ടും ആനയിക്കപ്പെടും. അതുകൊണ്ടു സത്യാന്വേഷണം യഥാർത്ഥമായ ഭക്തിതന്നെയാണു്. അതു നമ്മെ ഈശ്വരനിലേക്കു നയിക്കുന്ന മാർഗമാണു്. അവിടെ ഭീരുത്വത്തിനു സ്ഥാനമില്ല; പരാജയത്തിനു സ്ഥാനമില്ല. മരണത്തെപ്പോലും സനാതനമായ ജീവിതത്തിലേക്കുള്ള ഗോപുരദ്വാരമാക്കി മാററുന്ന മാന്ത്രിക വിദ്യയാണതു്.

ഇവിടെ നാം ഹരിശ്ചന്ദ്രൻ, പ്രഹ്ലാദൻ, രാമചന്ദ്രൻ, ഇമാംഹസൻ, ഇമാംഹുസൈൻ, ക്രിസ്തീയപ്രവാചകന്മാർ തുടങ്ങിയവരുടെ ജീവിതത്തെക്കുറിച്ചോർക്കുക ഉചിതമായിരിക്കും. ശരീരത്തിന്റെ വിലയനം നമ്മെ സത്യത്തോടു സാത്മ്യപ്പെടുത്തുന്നതുവരെ, നാം എല്ലാവരും, സ്ത്രീപുരുഷഭേദമോ പ്രായഭേദമോ കൂടാതെ ഉണർന്നിരിക്കുന്ന സമയം മുഴുവൻ ചെയ്യുന്ന പ്രവൃത്തികളിലെല്ലാം—തിന്നുകയോ, കുടിക്കുകയോ, കളിക്കുകയോ, പണിയെടുക്കുകയോ എന്തു ചെയ്യുമ്പോഴായാലുംശരി—സമ്പൂർണമായി സത്യനിഷ്ഠരായിരുന്നുവെങ്കിൽ അതെത്ര മനോഹരമായിരുന്നേനേ! സത്യസ്വരൂപനായ ഈശ്വരൻ എന്നെ സംബന്ധിച്ചിടത്തോളം അമൂല്യമായ ഒരു നിധി ആയിരുന്നിട്ടുണ്ടു് എന്നും; നമുക്കെല്ലാവർക്കും അദ്ദേഹം അങ്ങനെതന്നെ ആയിരിക്കട്ടെ.

3

നമുക്കു് ഇനി അസ്തേയം പരിപാലിക്കുന്നതിനെക്കുറിച്ചു ചിന്തിക്കാം. ഇതും സത്യത്തിൽത്തന്നെ അന്തർഹിതമാണു്. സത്യത്തിൽനിന്നു നിഷ്പാദിപ്പിക്കാവുന്നതാണു സ്നേഹം. അതിനെ സത്യത്തോടു് ഇണചേർത്തു നിറുത്തുകയും ചെയ്യാം. സത്യവും സ്നേഹവും ഒന്നുതന്നെയാണു്. എങ്കിലും എന്റെ പക്ഷപാതം സത്യത്തോടാണു്. ആത്യന്തികമായ അപഗ്രഥനത്തിൽ ഒരേയൊരു യാഥാർത്ഥ്യം മാത്രമേ ഉണ്ടാകാനിടയുള്ളു. പരമമായ സത്യം തനിയേതന്നെ നിലകൊള്ളുന്നു. സത്യമാണു ലക്ഷ്യം. അതിലേക്കുള്ള ഒരു മാർഗമാണു സ്നേഹം. സ്നേഹത്തിന്റെ മാർഗം അവലംബിക്കുന്നതു പ്രയാസമാണെങ്കിലും, സ്നേഹമെന്നും അഹിംസയെന്നും പറയുന്നതെന്താണെന്നു നമുക്കറിയാം. പക്ഷേ, സത്യത്തെക്കുറിച്ചാണെങ്കിൽ നാം അതിന്റെ ഒരംശം മാത്രമേ അറിയുന്നുള്ളു. അഹിംസയുടെ സമ്പൂർണമായ അനുശീലനം മനുഷ്യനു് എത്രകണ്ടു ദുഷ്കരമാണോ, അത്രതന്നെ ദുഷ്കരമാണു സത്യത്തിന്റെ സമ്പൂർണജ്ഞാനം നേടുകയെന്നതും.

3. From Yaravda Mandir (1930) pp. 19–20

ഒരു മനുഷ്യൻ മോഷണം നടത്തുകയാണ്; അതേസമയംതന്നെ തനിക്ക സത്യമെന്തെന്ന് അറിയാമെന്നും, സ്നേഹം തനിക്കഭിമതമാണെന്നും അയാൾക്ക പറയാൻ പററുമോ? സാദ്ധ്യമല്ല. പക്ഷേ, നമ്മിലോരോരുത്തരും അറിഞ്ഞോ അറിയാതെയോ മോഷണക്കററത്തിൽ അകപ്പെട്ടുപോകാറുണ്ട്. മററുള്ളവരുടെ വക മോഷ്ടിക്കുക മാത്രമല്ല നാം ചെയ്യുന്നത്; നാം നമ്മുടെ വക തന്നെ മോഷ്ടിക്കുന്നു. ഉദാഹരണം, സ്വന്തം സന്താനങ്ങളുടെ കണ്ണിൽ മണ്ണിട്ടിട്ട് രഹസ്യമായി ഭക്ഷണം കഴിക്കുന്ന ഒരച്ഛൻെറ കഥതന്നെ. ആശ്രമത്തിലെ കലവറ നമ്മുടെ പൊതുസ്വത്താണ്. അവിടെനിന്നു രഹസ്യമായി ഒരു തരി പഞ്ചസാരയെങ്കിലും എടുക്കുന്നയാൾ സ്വയം മോഷ്ടാവായി മുദ്രകുത്തുകയാണ്. മറെറാരാളിൻെറ വകയെന്തും അയാളുടെ അനുവാദംകൂടാതെ എടുക്കുന്നതു്, അതയാൾ അറിഞ്ഞുകൊണ്ടായാൽപോലും, മോഷണമാണ്. അതുപോലെ ഉടമസ്ഥനില്ലാത്ത വസ്തുവാണെന്നു കരുതി എന്തെങ്കിലും കൈക്കലാക്കുന്നതും മോഷണംതന്നെ. വഴിവക്കിൽ കിടക്കുന്ന സാധനങ്ങൾ രാജ്യം ഭരിക്കുന്ന ആളിൻേറയോ, അതല്ലെങ്കിൽ പ്രാദേശികഭരണ സ്ഥാപനത്തിൻേറയോ വകയാണ്. ആശ്രമത്തിനടുത്തുനിന്ന് ഏതെങ്കിലും സാധനം കിട്ടുകയാണെങ്കിൽ അതുടനെ കാര്യദർശിയെ ഏല്പിക്കണം. ആശ്രമത്തിൻെറ വകയല്ലെങ്കിൽ കാര്യദർശി അതു പോലീസിനെ ഏല്പിച്ചുകൊള്ളും.

ഇപ്പറഞ്ഞിടത്തോളം കാര്യങ്ങൾക്കൊന്നും വിഷമമില്ല. പക്ഷേ, അസ്തേയ പരിശീലനം ഇത്രയുംകൊണ്ടവസാനിക്കുന്നില്ല. മറെറാരാളുടെ പക്കൽനിന്നും നാം ഒരു സാധനം എടുക്കുന്നു എന്നിരിക്കട്ടെ. അതും അയാളുടെ അനുവാദത്തോടുകൂടിത്തന്നെ. പക്ഷേ, നമുക്കതു വാസ്തവത്തിൽ ആവശ്യമില്ലാത്ത ഒരു സാധനമാണെങ്കിൽ നാം അതെടുത്തതു് മോഷണമാണ്. നമുക്കാവശ്യമില്ലാത്ത ഒരൊററ വസ്തുപോലും നാം ആരിൽനിന്നും സ്വീകരിച്ചുകൂട. ഇപ്പറഞ്ഞ രീതിയിലുള്ള മോഷണത്തിനു പലപ്പോഴും വിഷയമാകുന്നതു ഭക്ഷണപദാർത്ഥങ്ങളാണ്. എനിക്കാവശ്യമില്ലാത്ത ഒരു പഴം ഞാൻ തിന്നുന്നു എന്നുവയ്ക്കുക; അതല്ലെങ്കിൽ എനിക്കാവശ്യമുള്ളതിൽ കൂടുതൽ ഞാൻ തിന്നുന്നു എന്നു വയ്ക്കുക. അതു മോഷണമാണ്. നമ്മുടെ യഥാർത്ഥമായ ആവശ്യങ്ങളെന്തൊക്കെയാണ് എന്നു പലപ്പോഴും നമുക്ക് അറിഞ്ഞുകൂടാ. നമ്മിൽ പലരും ഔചിത്യം കൂടാതെ ആവശ്യങ്ങൾ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അങ്ങനെ അറിയാതെതന്നെ നാം കള്ളന്മാരായിത്തീരുകയാണ്. ഈ വിഷയത്തെക്കുറിച്ച് ഒട്ടൊന്നു ചിന്തിക്കാൻ തയ്യാറായാൽ നമുക്ക മനസ്സിലാകും, നമ്മുടെ ആവശ്യങ്ങളിൽ വലിയൊരു പങ്ക് ഒഴിവാക്കാവുന്നവയാണെന്ന്. അസ്തേയം

പരിശീലിക്കുന്ന ആറം അയാളുടെ ആവശ്യങ്ങരം ക്രമാനുഗതമായി പരിമിതപ്പെടുത്തിക്കൊണ്ടിരിക്കും. അസ്തേയം എന്ന തത്ത്വം ലംഘിക്കുന്നതിന്റെ ഫലമാണ് ഈ ലോകത്തിൽ ഇന്നു കാണുന്ന ദാരുണമായ ദാരിദ്ര്യം.

4

നാമെല്ലാം ഒരു പ്രകാരത്തിൽ മോഷ്ടാക്കളാണെന്നാണ് എന്റെ അഭിപ്രായം. എനിക്ക് ഉടനെ ആവശ്യമില്ലാത്ത ഏതെങ്കിലും സാധനം ഞാൻ കൈവശംവെച്ച് സൂക്ഷിക്കുകയാണെങ്കിൽ, ഞാനതു മററാരുടേയോ പക്കൽനിന്നു മോഷ്ടിച്ചെടുത്തിരിക്കുകയാണ്. നമ്മുടെ ആവശ്യങ്ങരം തൃപ്തിപ്പെടുത്തുന്നതിനു വേണ്ടുന്ന വക പ്രകൃതി നിത്യവും ഉല്പാദിപ്പിച്ചുകൊണ്ടിരിക്കുകയാണ്; അതുകൊണ്ട് ഓരോ മനുഷ്യനും അവനവന്റെ ആവശ്യത്തിനു വേണ്ടതു മാത്രം കൈക്കൊള്ളുകയും, കൂടുതലൊട്ടും എടുക്കാതിരിക്കുകയും ചെയ്താൽ ഈ ലോകത്തിൽ ദാരിദ്ര്യമെന്നൊന്ന് ഉണ്ടാവുകയില്ല; ആരും പട്ടിണികിടന്നു ചാവുകയുമില്ല. ഇതു നിരപവാദവും മൗലികവുമായ ഒരു പ്രകൃതിനിയമമാണെന്നു പറയാൻ ഞാൻ ധൈര്യപ്പെടുന്നു. പക്ഷേ, അസമത്വം നിലനില്ക്കുന്ന കാലത്തോളം നാം മോഷ്ടിക്കുകതന്നെയാണ്. ഞാൻ സോഷ്യലിസ്റ്റല്ല. സ്വത്തുടമകളുടെ പക്കൽനിന്നും സ്വത്തെല്ലാം പിടിച്ചെടുക്കണമെന്നും എനിക്കഭിപ്രായമില്ല. പക്ഷേ, അന്ധകാരത്തിൽനിന്നും പുറത്തു കടന്നു പ്രകാശം കണ്ടെത്തണമെന്ന് ആഗ്രഹമുള്ളവർ അവരുടെ ജീവിതത്തിൽ ഈ നിയമം അംഗീകരിക്കുകതന്നെ വേണം. ഞാനാരുടെ പക്കൽനിന്നും സ്വത്ത് പിടിച്ചെടുക്കണമെന്ന് ആഗ്രഹിക്കുന്നില്ല. അങ്ങനെയായാൽ ഞാൻ അഹിംസാനിഷ്ഠയിൽനിന്നും വ്യതിചലിക്കുകയായിരിക്കും. ആരെങ്കിലും എന്റെ പക്കലുള്ളതിലധികം സ്വത്ത് കൈവശം വച്ചുകൊണ്ടിരിക്കുന്നെങ്കിൽ അങ്ങനെ ആയിക്കൊള്ളട്ടെ. പക്ഷേ, എന്റെ സ്വന്തം ജീവിതത്തെ ചിട്ടപ്പെടുത്തുന്ന കാര്യത്തെ സംബന്ധിച്ചിടത്തോളം ഞാനൊന്നുറപ്പിച്ചു പറയാം—എനിക്കാവശ്യമില്ലാത്ത ഒരു വസ്തുവും കൈവശം വച്ചുകൊണ്ടിരിക്കുന്നതിനു ഞാനൊരുങ്ങുകയില്ല. ഇന്ത്യയിൽ ലക്ഷക്കണക്കിനാളുകരം ഒരുനേരത്തെ മാത്രം ആഹാരം കഴിച്ചുകൊണ്ട് കഴിഞ്ഞുകൂടുന്നുണ്ട്. ആ ആഹാരമോ? എണ്ണമയമില്ലാത്ത ഒരു ചപ്പാത്തിയും ഒരു നുള്ള് ഉപ്പും മാത്രം. ഈ ജനലക്ഷങ്ങരംക്ക് ഇതിനെക്കാരം ഭംഗിയായി ഉണ്ണാനും ഉടുക്കാനും കഴിയാത്തിടത്തോളംകാലം, നിങ്ങരംക്കും എനിക്കും കൂടുതലൊന്നും അവകാശപ്പെട്ടുകൂടാ. അവക്കു നേരാംവണ്ണം ആഹാരവും വസ്ത്രവും ഉണ്ടാക്കിക്കൊടുക്കുന്നതിനു

4. Ashram Observances in Action (1932) p. 135

വേണ്ടി അറിവു കൂടുതലുള്ളവരെന്നു കരുതപ്പെടുന്ന നിങ്ങളും ഞാനും നമ്മുടെ ആവശ്യങ്ങൾ പരിമിതപ്പെടുത്തുകതന്നെ വേണം; വേണ്ടിവന്നാൽ സ്വമേധയാ പട്ടിണികിടക്കുകതന്നെ വേണം.

## 5

ഇതുവരെ നാം ചർച്ച ചെയ്തതു് ബാഹ്യമെന്നോ ഭൗതികമെന്നോ വിവരിക്കപ്പെടാവുന്ന മോഷണത്തെപ്പററിയാണു്. മറെറാരുതരം മോഷണമുണ്ടു്. ഇതിനെക്കാൾ സൂക്ഷ്മമാണതു്; ഇതിനേക്കാൾ മനുഷ്യാത്മാവിനെ അധഃപതിപ്പിക്കുന്നതുമാണു്. മററുള്ളവരുടെ വസ്തുക്കൾ തൻേറതാക്കണമെന്നു് ആഗ്രഹിക്കുകയോ, തൃഷ്ണാപൂർവ്വം അവയെ വീക്ഷിക്കുകയോ ചെയ്യുന്നതു മാനസികമായ അർത്ഥത്തിൽ മോഷണമാണു്. ഭൗതികമായ അർത്ഥത്തിൽ, ആഹാരം കഴിക്കാതിരിക്കുന്നയാൾ ഉപവാസമനുഷ്ഠിക്കുന്നു എന്നു നാം പറയും. പക്ഷേ, മററുള്ളവർ ആഹാരം കഴിക്കുന്നതു കാണുമ്പോൾ അതിനെക്കുറിച്ചോർത്തു മാനസികമായ സുഖാനുഭവത്തിനു് അയാൾ വിധേയനാകുന്നുവെങ്കിൽ, അയാൾ ഉപവാസം ലംഘിക്കുക മാത്രമല്ല, മോഷണക്കുററത്തിൽ കുടുങ്ങുകയുമാണു്. ഉപവാസമനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ, അതവസാനിപ്പിച്ചുകഴിഞ്ഞാൽ ഉപയോഗിക്കാൻ പോകുന്ന ആഹാരസാധനങ്ങളുടെ പട്ടിക തയ്യാറാക്കുന്നതിലാണു വ്യാപൃതനായിരിക്കുന്നതെങ്കിൽ അയാൾ മുൻപു പറഞ്ഞ തെററുകളൊക്കെ ചെയ്യുകയാണു്.

അസ്തേയം പരിശീലിക്കുന്ന ഒരാൾ ഭാവിയിൽ അയാൾ സംഭരിക്കാൻ പോകുന്ന വസ്തുക്കളെക്കുറിച്ചോർത്തു വേവലാതിപ്പെടുകയില്ല. ഭാവിയെക്കുറിച്ചുള്ള ഈ ദുഷ്ടമായ ഉത്കണ്ഠയാണു് അനേകം മോഷണങ്ങളുടെ അടിത്തട്ടിലുള്ളതു്. ഇന്നു നാം ഏതെങ്കിലുമൊരു വസ്തു വേണമെന്നു് ആഗ്രഹിക്കുക മാത്രമേ ചെയ്യൂ; നാളെ അതു കൈയടക്കാനുള്ള മാർഗങ്ങൾ—കഴിയുമെങ്കിൽ നേരായ മാർഗങ്ങൾ, ആവശ്യമെന്നു കണ്ടാൽ വളഞ്ഞ മാർഗങ്ങൾ തന്നെ—അവലംബിച്ചു തുടങ്ങുകയായി.

ഭൗതികപദാർത്ഥങ്ങളെപ്പോലെതന്നെ ആശയങ്ങളെയും മോഷ്ടിക്കാം. ഏതെങ്കിലുമൊരു നല്ല ആശയം താൻ പുതുതായി കണ്ടുപിടിച്ചിരിക്കുന്നു എന്നു് അഹന്താപൂർവം അവകാശപ്പെടുന്ന ഒരാൾ—വാസ്തവത്തിൽ ആ ആശയത്തിൻെറ ഉപജ്ഞാതാവു് അയാളല്ല എന്നുവരികിൽ—ആശയങ്ങൾ മോഷ്ടിച്ചു എന്ന അപരാധത്തിനു വിധേയനാവുകയാണു്. ലോകചരിത്രത്തിൽ അത്തരം മോഷണം നടത്തിയ പണ്ഡിതന്മാർ പലരുണ്ടു്. ഇന്നും ആശയ

5. From Yaravda Mandir, pp. 20–21

ചോരണം അത്ര അസാധാരണമൊന്നുമല്ല. ഒരു ഉദാഹരണം പറയാം. ആന്ധ്രയിൽ പ്രചാരത്തിലുള്ള പുതിയൊരുതരം ചക്ര കണ്ടതിനുശേഷം ഞാനിവിടെ ആശ്രമത്തിൽ വന്ന് അതേപോലൊരു ചർക്ക നിർമ്മിച്ച് അതെൻെറ കണ്ടുപിടിത്തമാണെന്ന് അവകാശപ്പെട്ടാൽ, ഞാൻ അസത്യം പറയുകയാണ്; മററൊരാളിൻെറ കണ്ടുപിടുത്തം മോഷ്ടിച്ചു എന്ന വ്യക്തമായ അപരാധത്തിനു പാത്രമാവുകയുമാണ്.

അതുകൊണ്ട് അസ്തേയം പരിശീലിക്കാനൊരുങ്ങുന്നയാറം വിനയവാനും, ചിന്താശീലനും, ശ്രദ്ധാലുവും, ശീലങ്ങളിൽ ലാളിത്യമുള്ളവനും ആയിരിക്കണം.

6

നമുക്കു ഭയപ്പെടേണ്ടതായിട്ട് ഒരേയൊരു സത്തയേയുള്ളൂ—ഈശ്വരൻ. സത്തയെന്ന പദമാണോ ഈശ്വരനെക്കുറിക്കാൻ ഉപയോഗിക്കേണ്ടതെന്നു തീർച്ചയില്ല. ഈശ്വരനെ ഭയപ്പെടുമെങ്കിൽ, നമുക്കൊരു മനുഷ്യനെയും —അയാളെത്രയും ഉന്നതനായിക്കൊള്ളട്ടെ—ഭയപ്പെടേണ്ട കാര്യമില്ല. ഏതു രൂപത്തിലായാലും വേണ്ടില്ല, സത്യനിഷ്ഠ പരിപാലിക്കുന്നതിനു നിങ്ങറാക്കാഗ്രഹമുണ്ടെങ്കിൽ നിങ്ങറം ഭയരഹിതനായിരിക്കണം. അതുകൊണ്ടാണു ഭഗവദ്ഗീതയിൽ നല്ല മനുഷ്യൻെറ അത്യന്താപേക്ഷിതമായ ആദ്യത്തെ ഗുണം ഭയരാഹിത്യമാണ് എന്നു പറയുന്നത്. സത്യം പറയാൻ നമുക്കു ഭയമാണ്; കാരണം അതിൻെറ ഫലങ്ങറം നാം ഭയപ്പെടുന്നു. ഈശ്വരനെ ഭയപ്പെടുന്ന ഒരു മനുഷ്യൻ ഒരിക്കലും ലൗകികഫലങ്ങളെക്കുറിച്ചോർത്തു ഭയപ്പെടുകയില്ല.

## അദ്ധ്യായം മൂന്ന്

# സത്യം, അഹിംസ, അഹിംസാനുഷ്ഠാനം

1

സത്യസ്വരൂപനായ ഈശ്വരനെ കണ്ടെത്തുന്നതിന് ഒരുങ്ങുമ്പോറം, അതിനുള്ള അനിവാര്യമായ മാർഗം സ്നേഹമാണ്—അതായതു്, അഹിംസ. ആത്യന്തികമായ അർത്ഥത്തിൽ, ലക്ഷ്യവും മാർഗവും പരസ്പരം മാററി മാററി ഉപയോഗിക്കാവുന്ന പദങ്ങളാണെന്നു ഞാൻ കരുതുന്നു. അതുകൊണ്ട്, ഈശ്വരൻ സ്നേഹമാണെന്നു പറയുവാൻ ഞാൻ മടിച്ചുകൂടാ.

6. Ashram Observances in Action, p. 139
1. Young India, 31-12-1931 (Hindu Dharma, p. 60)

2

സത്യം വിധിരൂപമാണ്; അഹിംസ നിഷേധരൂപവും. സത്യം യാഥാർത്ഥ്യത്തിനുവേണ്ടി നിലകൊള്ളുന്നു; അഹിംസ യാഥാർത്ഥ്യത്തെ നിഷേധിക്കുന്നു. എങ്കിലും അഹിംസയാണു പരമമായ മതം. സത്യം സ്വയം പ്രകടമാണ്. അതിന്റെ ഏററവും പാകം വന്ന കനിയാണ് അഹിംസ. അതു സത്യത്തിൽ അന്തർഹിതമാണ്. പക്ഷെ, അതു സ്വയം പ്രകടമല്ലാത്തതുകൊണ്ട് അതിനെ അംഗീകരിക്കാതെതന്നെ ശാസ്ത്രങ്ങൾക്കു ഭാഷ്യം ചമയ്ക്കാൻ ആർക്കും കഴിയും. ഒരാൾ സത്യം അംഗീകരിച്ചുകഴിഞ്ഞാൽ, അതു് അയാളെ അഹിംസയുടെ അംഗീകാരത്തിലേക്കു നയിക്കുമെന്നു തീർച്ച.

സത്യസാക്ഷാത്കാരത്തിനു ശരീരനിരാസം അത്യന്താപേക്ഷിതമാണ്. സത്യം സാക്ഷാത്കരിച്ച ഋഷി തന്റെ ചുററുപാടും ആർത്തിരമ്പുന്ന ഹിംസയിൽനിന്നും അഹിംസ കണ്ടെത്തി. അദ്ദേഹം പറഞ്ഞു: 'ഹിംസ യഥാർത്ഥമല്ല; അഹിംസയാണ് യഥാർത്ഥം.' അഹിംസ കൂടാതെ സത്യസാക്ഷാത്കാരം സാദ്ധ്യമല്ല. അഹിംസ നേടുന്നതിനുള്ള മാർഗങ്ങൾ ബ്രഹ്മചര്യം, അസ്തേയം, അപരിഗ്രഹം ഇവയാണ്. അഹിംസയാണു സത്യത്തിന്റെ ആത്മാവ്. അതില്ലെങ്കിൽ മനുഷ്യൻ വെറുമൊരു മൃഗമാണ്. സത്യാന്വേഷകൻ തന്റെ അന്വേഷണത്തിനിടയിൽ ഇതെല്ലാം മനസ്സിലാക്കുന്നു; അപ്പോൾ അയാൾക്കു ശാസ്ത്രങ്ങൾ വ്യാഖ്യാനിക്കുന്നതിന് ഒരു പ്രയാസവും അനുഭവപ്പെടുകയില്ല.

3

നാമെല്ലാം ആദ്യകാലത്തു മൃഗങ്ങളായിരുന്നിരിക്കണം. മന്ദഗതിയിലുള്ള പരിണാമപ്രക്രിയയിലൂടെ നാം മൃഗപദവിയിൽനിന്നു മനുഷ്യപദവിയിലെത്തി എന്നു വിശ്വസിക്കാൻ ഞാനൊരുക്കമാണ്. മൃഗസഹജമായ ശക്തിവിശേഷത്തോടുകൂടിയാണു ജനിക്കുന്നതെങ്കിലും നമ്മുടെയുള്ളിൽ കുടികൊള്ളുന്ന ഈശ്വരനെ സാക്ഷാത്കരിക്കുന്നതിനുവേണ്ടി നാം മനുഷ്യരൂപം കൈക്കൊള്ളുന്നു. ഈശ്വര സാക്ഷാത്കാരം മനുഷ്യന്റെ ഒരു സവിശേഷാവകാശമാണ്. അതാണവനെ മൃഗസൃഷ്ടിയിൽനിന്നു വേർതിരിക്കുന്നതു്. പക്ഷേ, ഈശ്വരനെ സാക്ഷാത്കരിക്കണമെങ്കിൽ സചേതനമായ എന്തിലും അദ്ദേഹത്തെ കണ്ടെത്താനും;

---

2. Young India, 12-11-1925 (Hindu Dharma, P. 136)

3. Harijan, 2-4-1938. (Non-violence in Peace and War, vol. 1, P. 137), 1938 മാർച്ച് 25-ാം തീയതി സായാഹ്നത്തിൽ സെലാങ്ങിലെ (ഒറീസ്സ) ഗാന്ധിസേവാസംഘത്തിൽ ചെയ്ത ഉദ്ഘാടനപ്രസംഗത്തിന്റെ സംഗ്രഹത്തിൽനിന്ന്.

അതായത്തു സമസ്തസൃഷ്ടിവിശേഷത്തോടുമുള്ള നമ്മുടെ ഏകീഭാവം നാം കണ്ടെത്തണം. ഭൗതികമായ ബലപ്രയോഗത്തെ വർജ്ജിക്കുകയും നമ്മിലോരോരുത്തരിലും നിലീനമായി കിടക്കുന്ന അഹിംസയെ ബോധപൂർവം വളർത്തിയെടുക്കുകയും ചെയ്തില്ലെങ്കിൽ ഇതു് അസാദ്ധ്യമായിത്തീരും.

4

ബാഹ്യരൂപം സദാ മാറിക്കൊണ്ടിരിക്കുന്നു; നശിച്ചുകൊണ്ടിരിക്കുന്നു. പ്രബോധകമായ ആന്തരചൈതന്യമാകട്ടെ മാറുകയോ നശിക്കുകയോ ചെയ്യുന്നില്ല. ബാഹ്യശരീരത്തിൽനിന്നു് ഉള്ളിൽ കുടികൊള്ളുന്ന ചൈതന്യത്തിലേയ്ക്കു നമ്മുടെ ആഭിമുഖ്യത്തെ മാററി പ്രതിഷ്ഠിക്കുകയും, അസംഖ്യങ്ങളായ ശരീരങ്ങളിലെല്ലാം നിവസിക്കുന്ന ജീവവൈവിധ്യങ്ങളുടെ ഏകത്വം കണ്ടെത്തുകയും ചെയ്യുന്നതിലാണു് യഥാർത്ഥമായ സ്നേഹം കുടികൊള്ളുന്നതു്.

5

അഹിംസയെ സംബന്ധിച്ചിടത്തോളം അതു നിരുപദ്രവകാരിത്വം എന്ന നിഷേധരൂപം മാത്രമല്ല. തിന്മ ചെയ്യുന്ന ഒരാൾക്കുപോലും നന്മ ചെയ്യാൻ പ്രേരകമായ സ്നേഹം എന്ന വിധിരൂപംകൂടിയാണു് എന്ന വ്യാഖ്യാനം ഞാൻ അംഗീകരിക്കുന്നു. പക്ഷെ, തിന്മ ചെയ്യുന്ന മനുഷ്യനെ അയാളുടെ അപഥസഞ്ചാരത്തിൽ സഹായിക്കുകയോ, എതിർപ്പൊന്നും കൂടാതെ അതൊക്കെ സഹിക്കുകയോ ചെയ്യുക എന്നല്ല അതിനർത്ഥം. നേരേമറിച്ചു് അഹിംസയുടെ ക്രിയാത്മകരൂപമായ സ്നേഹം തെററു ചെയ്യുന്നവനോട നിസ്സഹകരിക്കുകയും, അങ്ങനെ അയാളെ ചെറുക്കുകയും ചെയ്യുന്നതിനു നിങ്ങളെ ആഹ്വാനം ചെയ്യുന്നു. അതയാളെ കോപിഷ്ഠനാക്കിയെന്നു വരും; അതയാൾക്കു ശാരീരികമായ ക്ഷതമേല്ക്കുന്നതിനു കാരണമായി എന്നുവരും. എന്റെ മകൻ ഗർഹ്യമായ ഒരു ജീവിതം നയിക്കുകയാണെങ്കിൽ, അവനു ചെലവിനു കൊടുത്തു ഞാനവനെ സഹായിക്കുകയില്ല; നേരേമറിച്ചു് അവനോടു് എനിക്കു സ്നേഹമുണ്ടെങ്കിൽ ഞാൻ ചെയ്യേണ്ടതു് അവൻ മരിച്ചുപോകുമെന്നുവന്നാൽ പോലും യാതൊരു തരത്തിലുള്ള സഹായവും അവനു ചെയ്തുകൊടുക്കാതിരിക്കുകയാണു്. അവനെപ്പോഴാണോ പശ്ചാത്തപിക്കുന്നതു്, അപ്പോൾ അവനെ മാറോടണച്ചു സ്വാഗതം ചെയ്യേണ്ട കടമയും അതേ സ്നേഹം എന്നിൽ അർപ്പിക്കുന്നു. പക്ഷെ, ശാരീരികമായ ബലപ്രയോഗത്തിലൂടെ എന്റെ മകനെ

4. ബോർസാദ് 6–7–1931 (Bapu's Letters to Mira, P. 156).
5 Young India, 25–8–1920 (Satyagraha, P. 161)

നന്നാക്കാൻ ഞാനൊരുങ്ങിക്കൂടാ. 'മുടിയനായ പുത്രനെ'ക്കുറിച്ചുള്ള കഥയുടെ ഗുണപാഠം അതാണെന്നാണ് എന്റെ അഭിപ്രായം.

6

അഹിംസാനിഷ്ഠനെന്ന് അവകാശപ്പെടുന്ന ഒരാൾ തന്നെ വേദനിപ്പിക്കുന്നവനോടു കോപിക്കുവാൻ പാടില്ല. അവന് ഏതെങ്കിലും ദോഷം സംഭവിക്കണമെന്ന് അയാൾ ആഗ്രഹിച്ചുകൂടാ. അവനു നന്മയുണ്ടാകണമെന്ന് അയാൾ അഭിലഷിക്കും. അയാൾ അവനെ ശപിക്കുകയില്ല. അവനെന്തെങ്കിലും ശാരീരികമായ ക്ഷതമേല്പിക്കാനും അയാൾ ഒരുങ്ങുകയില്ല. തനിക്ക് ഏല്ക്കേണ്ടിവരുന്ന എല്ലാ വേദനകളും അയാൾ സഹിക്കും. അഹിംസ പരിപൂർണമായ നിരപരാധിത്വവുമാണ്. ജീവനുള്ള വസ്തുക്കളൊന്നിനോടും ദ്വേഷം തെല്ലുമില്ലാത്ത അവസ്ഥയാണു പരിപൂർണമായ അഹിംസ. അതുകൊണ്ട് അതു മൃഗങ്ങളും ക്ഷുദ്രകീടങ്ങളുമുൾപ്പെടെയുള്ള മനുഷ്യേതരജീവികളെപ്പോലും ഉൾക്കൊള്ളുന്നു. നമ്മുടെ സംഹാരപ്രവണതകളുടെ വിളയാട്ടത്തിനുവേണ്ടിയല്ല അവയെ സൃഷ്ടിച്ചിരിക്കുന്നത്. സ്രഷ്ടാവിന്റെ മനോഗതമെന്തെന്ന് അറിയാൻ നമുക്കു കഴിയുമെങ്കിൽ സൃഷ്ടിപ്രപഞ്ചത്തിൽ അവയുടെ അർഹമായ സ്ഥാനം കണ്ടെത്താനും നമുക്കു കഴിയും. അതുകൊണ്ട് അഹിംസ അതിന്റെ ക്രിയാത്മകരൂപത്തിൽ എല്ലാ ജീവജാലങ്ങളോടുമുള്ള സന്മനോഭാവമാണ്. അതു പരിശുദ്ധമായ സ്നേഹമാണ്. ഹൈന്ദവവേദങ്ങളിലും ബൈബിളിലും ഖുറാനിലുമെല്ലാം ഞാനതു കണ്ടെത്തിയിരിക്കുന്നു.

അഹിംസ പരിപൂർണമായ ഒരവസ്ഥയാണ്. മനുഷ്യരാശിയൊന്നടങ്കം സ്വാഭാവികമായിത്തന്നെ—ഒരുപക്ഷേ, ബോധപൂർവ്വമായിട്ടായിരിക്കുകയില്ല—ആ ലക്ഷ്യത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുകയാണ്. സ്വയം നിരപരാധിത്വത്തിന്റെ മൂർത്തിമദ്ഭാവമായിത്തീരുന്നതുകൊണ്ടുമാത്രം മനുഷ്യൻ ദിവ്യനായിത്തീരുന്നില്ല; അവൻ യഥാർത്ഥത്തിൽ മനുഷ്യനാകുന്നതു് അപ്പോൾ മാത്രമാണ്. ഇന്നത്തെ നമ്മുടെ അവസ്ഥ ഭാഗികമായി മനുഷ്യന്റേയും ഭാഗികമായി മൃഗത്തിന്റേയും ആണ്. അജ്ഞതകൊണ്ട്, എന്നല്ല അഹന്തകൊണ്ടെന്നുതന്നെ പറയാം, നാം അവകാശപ്പെടുന്നതു നമ്മുടെ വർഗം സൃഷ്ടിച്ചതിന്റെ ഉദ്ദേശ്യം നാം ശഠിക്കും നിറവേററുന്നുവെന്നാണ്. അതേസമയം, ഇങ്ങോട്ടടിക്കുന്ന ഓരോ അടിക്കും നാം ഉടനെ തിരിച്ചടി നല്കുന്നു; അതിനു വേണ്ടുന്നത്ര കോപം വളർത്തിയെടുക്കുകയും ചെയ്യുന്നു. നമ്മുടെ അസ്തിത്വത്തിന്റെതന്നെ നിയമമാണു പ്രതികാരം എന്നാണു നാം ഭാവി

---

6 Young India, 9-3-1922. (Hindu Dharma, P. 165)

ക്കുന്നത്. എന്നാൽ വേദഗ്രന്ഥങ്ങളിലെങ്ങുംതന്നെ പ്രതികാരം വേണമെങ്കിലാകാമെന്നല്ലാതെ, കൂടിയേ തീരൂ എന്നു പറഞ്ഞിട്ടില്ല. ആത്മസംയമമാണു നിർബന്ധിതമാക്കപ്പെട്ടിട്ടുള്ളത്. വിശദമായ നിയന്ത്രണങ്ങൾക്കു വിധേയമായിരിക്കേണ്ട ഒരു ക്രമവ്യതിചലനമാണു പ്രതികാരം. സംയമമാണ് അസ്തിത്വത്തിന്റെ നിയമം. പരമമായ സംയമം കൂടാതെ പൂർണതയുടെ പാരമ്യത്തിലെത്തുക വയ്യ. അങ്ങനെ പീഡാനുഭവം മനുഷ്യവർഗത്തിന്റെ മുദ്രയായിത്തീർന്നിരിക്കുന്നു.

ലക്ഷ്യം എല്ലായ്പോഴും നമ്മിൽനിന്നും അകന്നകന്നുപൊയ്ക്കൊണ്ടേയിരിക്കുന്നു: നാം എത്രകണ്ടു പുരോഗമിക്കുന്നുവോ അത്രകണ്ടു നമ്മുടെ അർഹതയില്ലായ്മ നാം മനസ്സിലാക്കുന്നു. പ്രയത്നത്തിലാണ്, സാഫല്യത്തിലല്ല, സംതൃപ്തി. സമ്പൂർണമായ പ്രയത്നം സമ്പൂർണമായ വിജയംതന്നെ.

## 7

സത്യത്തിന്റെ മാർഗം ഋജുവാണെന്നതുപോലെതന്നെ ഇടുങ്ങിയതുമാണ്. അഹിംസയുടേയും കഥ അതുതന്നെ. വാൾത്തലയിന്മേൽ നില തെറ്റാതെ നില്ക്കാൻ ശ്രമിക്കുന്നതുപോലാണത്. ഏകാഗ്രത ദീക്ഷിക്കാൻ കഴിഞ്ഞാൽ ഒരു കായികാഭ്യാസിക്കു കയറിന്മേൽ നടന്നുപോകാൻ സാധിക്കും. പക്ഷേ, സത്യത്തിന്റേയും അഹിംസയുടേയും മാർഗം അവലംബിക്കുന്നതിന് അതിലൊക്കെ എത്രയോ അധികം ഏകാഗ്രത വേണ്ടിവരും. അല്പം അശ്രദ്ധ വന്നുപോയാൽ മതി, നിലത്തു മറിഞ്ഞുവീണതുതന്നെ. അവിരാമമായ പ്രയത്നത്തിലൂടെ മാത്രമേ സത്യവും അഹിംസയും സാക്ഷാത്കരിക്കാൻ പററൂ.

പക്ഷേ, ഈ നശ്വരമായ ചട്ടക്കൂട്ടിൽ കുടുങ്ങിക്കിടക്കുന്നിടത്തോളം കാലം നമുക്കു സമ്പൂർണമായ സത്യം സാക്ഷാത്കരിക്കുക അസാദ്ധ്യമാണ്. ഭാവനയിലൂടെ നമുക്ക് അതു സങ്കല്പിക്കാനേ കഴിയൂ. ഈ ക്ഷണികശരീരം എന്ന ഉപാധിയിലൂടെ നമുക്കു സനാതനമായ സത്യത്തെ അഭിമുഖമായി കാണാൻ വയ്യ. അതുകൊണ്ട് ആത്യന്തികമായി ഏതെങ്കിലുമൊരു വിശ്വാസത്തെ പിടികൂടേണ്ടിവരുന്നു.

ഈ നശ്വരമായ ശരീരം വച്ചുകൊണ്ടു സത്യത്തിന്റെ സമ്പൂർണ്ണമായ സാക്ഷാത്കാരം അസാദ്ധ്യമാണെന്നു വന്നപ്പോഴായിരിക്കാം, പ്രാചീനനായ ഏതോ ഒരു സത്യാന്വേഷകൻ അഹിംസ കണ്ടുപിടിച്ചത്. അദ്ദേഹത്തെ നേരിട്ട പ്രശ്നം ഇതായിരുന്നിരിക്കണം: 'എനിക്കു വൈഷമ്യങ്ങൾ ഉണ്ടാക്കിവയ്ക്കുന്നവരോടു

7. 1930. From Yaravda Mandir (Satyagraha, pp. 39–42)

ഞാൻ സഹിഷ്ണത പ്രകടിപ്പിക്കണമോ, അതോ അവരെയൊക്കെ നശിപ്പിക്കണമോ?' മററുള്ളവരെ നശിപ്പിക്കുന്നതിൽ വ്യാപൃതനായിരിക്കുന്നവനു പുരോഗമിക്കുവാൻ സാധിക്കുകയില്ലെന്നും, അവൻ നിന്നിടത്തു നില്ക്കുമെന്നും സത്യാന്വേഷകനു മനസ്സിലായി. നേരേമറിച്ചു തനിക്കു വൈഷമ്യങ്ങളുണ്ടാക്കിവയ്ക്കുന്നവരേയും വച്ചുപൊറുപ്പിക്കുന്നതിനു തയ്യാറുള്ളയാരം മുൻപോട്ടുതന്നെ പോകുന്നു; അയാരം ചിലപ്പോരം മററുള്ളവരേയും തന്നോടൊപ്പം കൊണ്ടുപോയി എന്നുവരും. നശീകരണപരമായ ആദ്യത്തെ ഉദ്യമംതന്നെ അയാളെ പഠിപ്പിച്ചിരിക്കണം, തൻെറ അന്വേഷണവിഷയമായ സത്യം ഉള്ളിൽ തന്നെ കുടികൊള്ളുകയാണു്, പുറത്തല്ല, എന്നു്. എത്രകണ്ടു കൂടുതൽ അയാരം ഹിംസയെ അവലംബിച്ചുവോ, അത്രകണ്ടു് അയാരം സത്യത്തിൽനിന്നും അകലുകയാണു ചെയ്തതു്. എന്തുകൊണ്ടെന്നാൽ പുറമേയുള്ള സങ്കല്പശത്രുവിനോടു പോരാടുന്നതിനുള്ള ശ്രമത്തിൽ അയാരം ഉള്ളിലുള്ള ശത്രുവിനെ വിഗണിക്കുകയാണു ചെയ്തതു്.

കള്ളന്മാർ നമ്മെ ശല്യപ്പെടുത്തുകയാണെന്നു കരുതുന്നതുകൊണ്ടു നാം അവരെ ശിക്ഷിക്കുന്നു. അപ്പോരം അവർ നമ്മെ വെറുതെ വിട്ടെന്നു വരും; പക്ഷേ, അവർ മറെറാരു 'ഇര'യെ പിടികൂടുകയാണെന്നേയുള്ളു. ആ മറെറാരു 'ഇര'യോ? അയാളും ഒരു മനുഷ്യജീവിതന്നെ—നമ്മുടെതന്നെ മറെറാരു രൂപം. അങ്ങനെ നാം ഒരു വിഷമവൃത്തത്തിൽ അകപ്പെടുന്നു. കള്ളന്മാരിൽനിന്നുള്ള ശല്യം കൂടിക്കൊണ്ടേയിരിക്കും. മോഷ്ടിക്കുകയാണു തങ്ങളുടെ തൊഴിൽ എന്നവർ വിചാരിക്കുന്നു. ഒടുവിൽ നമുക്കു മനസ്സിലാകും, കള്ളന്മാരെ ശിക്ഷിക്കുന്നതിലും ഭേദം അവരോടു സഹിഷ്ണതയോടെ പെരുമാറുകയാണെന്നു്. അത്തരം ഒരു സഹിഷ്ണത, ഒരുപക്ഷേ, അവർക്കു നല്ലബുദ്ധിയുണ്ടാക്കിക്കൊടുത്തെന്നുവരും. കള്ളന്മാരും നമ്മിൽനിന്നു ഭിന്നരല്ലെന്നും അവർ നമ്മുടെ സഹോദരന്മാരും സ്നേഹിതന്മാരും ആണെന്നും അതുകൊണ്ടു് അവരെ ശിക്ഷിച്ചുകൂടെന്നും നാം ഒടുവിൽ മനസ്സിലാക്കുന്നു. കള്ളന്മാരെ നാം പൊറുക്കണം. പക്ഷേ, അവർ നമ്മുടെമേൽ ഏല്പിക്കുന്ന ദണ്ഡനം നാം പൊറുത്തുകൂടാ. അതു ഭീരുത്വത്തിനു നിദാനമാകും. അപ്പോരം നമുക്കൊരു കടമകൂടിയുണ്ടെന്നു നാം കാണുന്നു. കള്ളന്മാരെ ബന്ധുക്കളായി പരിഗണിക്കുന്നതുകൊണ്ടു്, ആ ബന്ധത്തെക്കുറിച്ചു് അവരെ ബോധവാന്മാരാക്കുന്നതിനുകൂടി നാം ശ്രമിക്കണം. അവരുടെ സൗഹൃദം സമ്പാദിക്കുന്നതിനുള്ള പരിപാടികരം ആസൂത്രണം ചെയ്യുന്നതിനു നാം മിനക്കെടുകതന്നെ വേണം. അതാണു് അഹിംസയുടെ മാർഗം. നിരന്തരമായ പീഡാനുഭവമായിരിക്കും അതു്; ഒടുങ്ങാത്ത ക്ഷമാശീലം വളർത്തിയെടുക്കേണ്ടതായും വരും. ഈ രണ്ടു കാര്യങ്ങളും സാധിക്കുമെങ്കിൽ,

കള്ളൻ അവനവലംബിക്കുന്ന ചീത്ത മാർഗങ്ങൾ ഒടുവിൽ വെടിയുകതന്നെ ചെയ്യും. അങ്ങനെ പടിപടിയായി സമസ്തലോകത്തേയും നമ്മുടെ സ്നേഹവലയത്തിൽ ഉൾക്കൊള്ളിക്കേണ്ടതെങ്ങനെയെന്നു നാം മനസ്സിലാക്കുന്നു. ഈശ്വരൻെറ, സത്യത്തിൻെറ, മഹത്ത്വം നാം കണ്ടെത്തുന്നു. എന്തൊക്കെ പീഡകൾ അനുഭവിക്കേണ്ടിവന്നാലും നമ്മുടെ മനശ്ശാന്തി ക്രമേണ വർദ്ധിക്കുന്നു. നാം കൂടുതൽ ധൈര്യം നേടുന്നു; കൂടുതൽ ഉത്സാഹശീലരാകുന്നു. അനശ്വരവും നശ്വരവുമായ കാര്യങ്ങൾതമ്മിലുള്ള ഭിന്നതകൾ കുറേക്കൂടി വ്യക്തമായി മനസ്സിലാക്കുന്നു. എന്തൊക്കെയാണു നമ്മുടെ ധർമ്മമെന്നും, എന്തൊക്കെയല്ലെന്നും വേർതിരിച്ചറിയുന്നതിനു പഠിക്കുന്നു. നമ്മുടെ അഹംഭാവം അലിഞ്ഞലിഞ്ഞു് ഇല്ലാതാവുകയും നാം വിനയശീലരാവുകയും ചെയ്യുന്നു. നമ്മുടെ ഐഹികബന്ധങ്ങൾ കുറഞ്ഞുകുറഞ്ഞു വരുന്നു; അതോടൊപ്പം നമ്മുടെയുള്ളിലുള്ള തിന്മയും ദിനംദിനമെന്നോണം കുറയുന്നു.

അഹിംസ ഒരു പ്രാകൃതവസ്തുതയാണെന്നു ചിത്രീകരിക്കപ്പെടുന്നുണ്ടെങ്കിലും, അതങ്ങനെയല്ല. ജീവനുള്ള ഒന്നിനും ക്ഷതമേല്പിക്കാൻ പാടില്ല എന്നതു തീർച്ചയായും അഹിംസയുടെ ഒരു ഭാഗംതന്നെ; പക്ഷേ, അതു് അതിൻെറ ഏററവും താഴ്ന്നപടിയിലുള്ള ഒരു ആവിഷ്ക്കരണം മാത്രമാണു്. ചീത്തയായ ഓരോ വിചാരവും അനാവശ്യമായ ധൃതിയും, കള്ളം പറയലും, വെറുപ്പും മററുള്ളവർക്കു ദോഷമുണ്ടാകണമെന്ന ആഗ്രഹവും എല്ലാം അഹിംസാതത്ത്വത്തിനു വിരുദ്ധമാണു്. ലോകത്തിനു് ആവശ്യമുള്ള എന്തെങ്കിലും ഒന്നു പിടിച്ചെടുത്തു നമ്മുടെ കൈവശം വച്ചുകൊണ്ടിരിക്കുകയാണെങ്കിൽ അതും അഹിംസാതത്ത്വത്തിൻെറ ലംഘനംതന്നെ. അപ്പോൾ, നാം ദൈനംദിനം കഴിക്കുന്ന ആഹാരപദാർത്ഥങ്ങൾ ലോകത്തിനു് ആവശ്യമുള്ളതല്ലേ? നാം നില്ക്കുന്ന സ്ഥലത്തു്, ആ സ്ഥലത്തിൻെറ ഉടമകളായി ലക്ഷക്കണക്കിനു് അതിസൂക്ഷ്മങ്ങളായ ജീവജാലങ്ങൾ കഴിഞ്ഞുകൂടുന്നില്ലേ? നാം നില്ക്കുന്നതുകൊണ്ടുതന്നെ അവയ്ക്കു ക്ഷതമേല്ക്കേണ്ടിവരുന്നില്ലേ? ആ നിലയ്ക്കു നാം എന്താണു ചെയ്യാനുള്ളതു്? ആത്മഹത്യ ചെയ്യണമോ? അതും ഒരു പരിഹാരമല്ല. കാരണം ആത്മാവു് എല്ലായ്പോഴും ശരീരബദ്ധമാണെന്നും ഒരു ശരീരം നശിക്കുമ്പോൾ അതു മററൊരു ശരീരം മെനഞ്ഞെടുക്കുമെന്നുമാണല്ലോ നാം വിശ്വസിക്കുന്നതു്. ശരീരത്തോടുള്ള എല്ലാ ബന്ധവും നാം മുറിച്ചെറിയുമ്പോൾ മാത്രമേ, ശരീരം ഇല്ലാതാകുന്നുള്ളു. എല്ലാ ബന്ധങ്ങളിൽനിന്നുമുള്ള വിമുക്തിയാണു സത്യസ്വരൂപനായ ഈശ്വരൻെറ സാക്ഷാത്കാരം. അത്തരമൊരു സാക്ഷാത്കാരം ധൃതിപിടിച്ചു നേടിയെടുക്കുക സാദ്ധ്യമല്ല. ഈ ശരീരം വാസ്തവത്തിൽ നമ്മുടേതല്ല. അതു നിലനില്ക്കുന്നിടത്തോളം കാലം

നമ്മുടെ പക്കൽ സൂക്ഷിക്കാനേല്പിച്ച ഒരു നിധിപോലെ മാത്രമേ അതിനെ പരിഗണിക്കാവൂ. ബാഹ്യശരീരത്തെ സംബന്ധിക്കുന്ന കാര്യങ്ങളൊക്കെ ഈ രീതിയിൽ പരിഗണിക്കുകയാണെങ്കിൽ, എന്നെങ്കിലുമൊരിക്കൽ ശരീരത്തിൻെറ ഭാരത്തിൽ നിന്നും മോചനം നേടുന്നതിനു നമുക്കു സാധിച്ചുവെന്നു വരും. ബാഹ്യശരീരത്തിൻെറ പരിമിതികൾ മനസ്സിലാക്കിക്കൊണ്ടു നാം നിത്യവും ശരീരവിമുക്തി എന്ന ലക്ഷ്യം പ്രാപിക്കുന്നതിനുവേണ്ടി നമ്മിലുള്ള ശക്തി മുഴുവൻ ഉപയോഗിച്ചു പ്രയത്നിക്കുകയാണു വേണ്ടതു്.

ഇതുവരെ പറഞ്ഞ കാര്യങ്ങളിൽനിന്നു് ഒരു വസ്തുത വ്യക്തമായിക്കാണും: അഹിംസ കൂടാതെ സത്യത്തെത്തേടുകയോ കണ്ടെത്തുകയോ സാദ്ധ്യമല്ല; അഹിംസയും സത്യവും വളരെയേറെ കെട്ടുപിണഞ്ഞാണു കിടക്കുന്നതു്. അതുകൊണ്ടു് അവയെ വേർതിരിച്ചെടുക്കുകയെന്നതു മിക്കവാറും അസാദ്ധ്യംതന്നെയാണു്. അവ ഒരു നാണയത്തിൻെറ രണ്ടു വശങ്ങൾ പോലെയാണു്; അതല്ലെങ്കിൽ മുദ്രയൊന്നും പതിക്കാത്ത, നല്ല മിനുസമുള്ള ഒരു ലോഹക്കഷണത്തിൻെറ രണ്ടു വശങ്ങൾ പോലെയാണു്. അതിൻെറ മുഖവശമേതാണെന്നോ, പിൻവശമേതാണെന്നോ ആർക്കാണു പറയാൻ കഴിയുക? ഏതായാലും ഇത്രയും പറയാം: അഹിംസ മാർഗമാണു്; സത്യം ലക്ഷ്യവും. എല്ലായ്പോഴും നമ്മുടെ പിടിപാടിനുള്ളിൽ നില്ക്കുന്നതായിരിക്കണം മാർഗം. അഹിംസ അതുകൊണ്ടു നമ്മുടെ പരമമായ ധർമ്മമായിത്തീർന്നിരിക്കുന്നു. മാർഗത്തെക്കുറിച്ചു ശ്രദ്ധാലുക്കളാണെങ്കിൽ, നാം ലക്ഷ്യത്തിലെത്തിച്ചേരുമെന്നു തീർച്ച. അതൊരുപക്ഷേ, പെട്ടെന്നു സാധിച്ചുവെന്നുവരും; അല്പം താമസിച്ചുവെന്നുംവരും. ഇക്കാര്യം നമുക്കു പിടികിട്ടിക്കഴിഞ്ഞാൽ ആത്യന്തികമായ വിജയം ഒരു പ്രശ്നമല്ല. എന്തൊക്കെ വൈഷമ്യങ്ങൾ അഭിമുഖീകരിക്കേണ്ടിവന്നാലും ശരി, ബാഹ്യമായ പരാജയങ്ങൾ എത്രയൊക്കെ ഉണ്ടായാലും ശരി, നാം സത്യാന്വേഷണം ഉപേക്ഷിക്കുകയില്ല. എന്തുകൊണ്ടെന്നാൽ സത്യത്തിനു മാത്രമേ അസ്തിത്വമുള്ളു. സത്യം ഈശ്വരൻതന്നെയാണു്.

8

അഹിംസയുടെ വാച്യാർത്ഥം കൊല്ലാതിരിക്കുക എന്നാണു്. പക്ഷേ, എന്നെ സംബന്ധിച്ചിടത്തോളം ആ പദത്തിനു വിപുലമായ ഒരു അർത്ഥപ്രപഞ്ചംതന്നെയുണ്ടു്. കൊല്ലാതിരിക്കുക എന്ന അർത്ഥം മാത്രം സ്വീകരിച്ചാൽ എനിക്കെത്തിച്ചേരാൻ സാധിക്കുന്ന മണ്ഡലത്തേക്കാൾ എത്രയോ ഏറെ ഉന്നതമായ, പരമോന്നത

8. Ashram Observances in Action, pp. 130–133

മായ, മണ്ഡലങ്ങളിലേയ്ക്കാണ് അതെന്നെ കൂട്ടിക്കൊണ്ടുപോകുന്നത്. അഹിംസയുടെ ശരിക്കുള്ള അർത്ഥം ആരേയും ക്ലേശിപ്പിക്കാതിരിക്കുക എന്നാണ്; നിങ്ങളോടു ശത്രുത്വം ഭാവിക്കുന്നവരെക്കുറിച്ചുപോലും നിങ്ങൾ യാതൊരു അപ്രിയചിന്തയും വച്ചുപുലർത്തിക്കൂടാ. എത്ര കരുതലോടുകൂടിയാണു ഞാനീ ചിന്തകൾ ആവിഷ്കരിക്കുന്നതെന്നു ശ്രദ്ധിക്കുക. 'നിങ്ങൾ ശത്രുവായി കരുതുന്നവർ' എന്നല്ല ഞാൻ പറഞ്ഞത്; 'നിങ്ങളോടു ശത്രുത്വം ഭാവിക്കുന്നവർ' എന്നാണ്. അഹിംസാധർമ്മം അംഗീകരിക്കുന്നയാൾക്കു ശത്രു എന്നൊരാളുണ്ടാവുക സാധ്യമല്ല; ശത്രുവിൻെറ അസ്തിത്വംതന്നെ അയാൾ നിഷേധിക്കുന്നു. പക്ഷെ, അയാളോടു ശത്രുത്വം ഭാവിക്കുന്ന ആളുകൾ ഉണ്ടായി എന്നു വരും. അതേപ്പററി അയാൾക്കൊന്നും ചെയ്യാൻ വയ്യ. അതുകൊണ്ടാണു പറയുന്നത്, അത്തരമാളുകളെക്കുറിച്ചുപോലും യാതൊരു ചീത്തവിചാരവും നമുക്കുണ്ടായിക്കൂടാ എന്ന്. ഇങ്ങോട്ടടിക്കുന്നവനു് ഉടനെ തിരിച്ചടി കൊടുക്കുകയാണെങ്കിൽ നാം അഹിംസാധർമ്മത്തിൽനിന്നു വ്യതിചലിക്കുകയാണ്. ഞാൻ അവിടെ നിറുത്തുന്നില്ല. സ്നേഹിതൻേറയോ ശത്രുവെന്നു കരുതുന്നയാളിൻേറയോ പ്രവൃത്തിയെ നിന്ദിക്കുകയാണെങ്കിൽപ്പോലും നാം അഹിംസയിൽനിന്നു വ്യതിചലിക്കുകയാണ്. നിന്ദിക്കരുത് എന്നു പറയുമ്പോൾ നാം ആ പ്രവൃത്തിക്കു സമ്മതി നല്കണം എന്നർത്ഥമില്ല. ഞാൻ ഉദ്ദേശിക്കുന്നതിതാണ്: ശത്രുവിനെ ഏതെങ്കിലും രീതിയിൽ ഉപദ്രവിക്കണമെന്നോ, നാമല്ലെങ്കിൽ മററാരെങ്കിലും— ഈശ്വരൻതന്നെയാകട്ടെ— അയാളുടെ വഴിമുടക്കണമെന്നോ നാം ആഗ്രഹിച്ചുകൂടാ. ഇത്തരമൊരു ചിന്തയുണ്ടായാൽപ്പോലും നാം അഹിംസാതത്വത്തെ ലംഘിക്കുകയാണ്. നാം പ്രാപിക്കേണ്ട ഒരാദർശമാണിത്— കഴിയുമെങ്കിൽ ഈ നിമിഷംതന്നെ പ്രാപിക്കേണ്ട ഒരാദർശം. ഗണിതശാസ്ത്രത്തിലെ ഏതെങ്കിലുമൊരു വിഷമംപിടിച്ച പ്രശ്നത്തിനു് ഉത്തരം കണ്ടുപിടിക്കുന്നതുപോലെ അല്ല അത്; അതിനെക്കാളൊക്കെ എത്രയോ ഏറെ പ്രയാസമുള്ളതാണത്. നിങ്ങളിൽ പലരും അത്തരം ഗണിതപ്രശ്നങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കാൻ അനേകം രാത്രികൾ ഉറക്കമൊഴിച്ചിരുന്നു പണിപ്പെട്ടിട്ടുണ്ടാകാം. പക്ഷേ, അഹിംസാധർമ്മം അവലംബിക്കണമെന്നുണ്ടെങ്കിൽ അതിനെക്കാളൊക്കെ എത്രയോ അധികം പണിപ്പെടേണ്ടതായിട്ടുണ്ട്. ആ ലക്ഷ്യത്തിലെത്തിച്ചേരുംമുൻപ്, എന്നല്ല, ആ ലക്ഷ്യത്തിൽനിന്നും അളക്കാവുന്നത്ര അകലെയെങ്കിലും എത്തിച്ചേരണമെങ്കിൽ, എത്രയോ രാത്രികൾ നിങ്ങൾക്കു് ഉറങ്ങാതെ കഴിച്ചുകൂട്ടേണ്ടിവരും; എത്രയോ തീക്ഷ്ണമായ മാനസിക പീഡാനുഭവങ്ങളിൽക്കൂടി കടന്നുപോകേണ്ടിവരും. ധാർമ്മി

കമായ ജീവിതം ഏതെന്നറിയണമെങ്കിൽ, നിങ്ങളും ഞാനും എത്തിച്ചേരേണ്ട ലക്ഷ്യമതാണ്; അതിൽ കുറഞ്ഞ ഒന്നുമല്ല. അഹിംസാധർമ്മത്തെക്കുറിച്ച് എനിക്കു പറയാനുള്ളതു് ഇത്രയേ ഉള്ളൂ— അതിൻെറ ഫലദായകത്വത്തിൽ വിശ്വസിക്കുന്നയാൾ സ്വലക്ഷ്യത്തിലെത്തിച്ചേരാൻ പോകുന്ന ആത്യന്തികഘട്ടത്തിൽ ലോകം മുഴുവൻ തൻെറ കാല്ക്കൽവന്നു നില്ക്കുന്നതായിക്കാണും. ലോകം മുഴുവൻ തൻെറ കാല്ക്കൽ വന്നുനില്ക്കണമെന്നു് അയാൾ ആഗ്രഹിച്ചിട്ടല്ല; അതങ്ങനെ ആയിരിക്കുമെന്നു മാത്രം. ശത്രുവെന്നു വിളിക്കപ്പെടുന്നയാളിൻെറ ഉള്ളിൽ മായാത്ത മുദ്രകൾ പതിക്കത്തക്ക മട്ടിലാണു നിങ്ങൾ നിങ്ങളുടെ സ്നേഹം— അഹിംസ— പ്രകടിപ്പിക്കുന്നതെങ്കിൽ, അയാൾക്കു് ഇങ്ങോട്ടും സ്നേഹം പ്രകടിപ്പിക്കാതെ നിവൃത്തിയില്ല. ഇതിൽനിന്നു് ഉറവെടുക്കുന്ന മറ്റൊരു ചിന്തയുണ്ടു്: ഈ നിയമം അംഗീകരിക്കുകയാണെങ്കിൽ, ഗൂഢമായ രീതിയിൽ സംഘടിപ്പിക്കപ്പെടുന്ന വധങ്ങൾ ഉണ്ടാവുകയില്ല; പരസ്യമായി നടത്തുന്ന കൊലപാതകങ്ങളുടേയു, കഥ അതുതന്നെ. എന്നല്ല, നിങ്ങളുടെ രാജ്യത്തിനുവേണ്ടിയോ, നിങ്ങളുടെ ചുമതലയിലുള്ള, നിങ്ങൾക്കേറവും വേണ്ടപ്പെട്ട ആളുകളുടെ മാനം രക്ഷിക്കുന്നതിനുവേണ്ടിപ്പോലുമോ നിങ്ങൾ ഹിംസ കൈക്കൊള്ളുകയില്ല. ഹിംസ ഉപയോഗിച്ചാൽ അതൊരു താണ മട്ടിലുള്ള മാനംരക്ഷിക്കലാകും. അഹിംസാധർമ്മം നമുക്കു നല്കുന്ന ഉപദേശമിതാണ്: നമ്മുടെ സംരക്ഷണത്തിൽ കഴിയുന്നവരുടെ മാനം അപകടപ്പെടുത്തുന്നതിനു വരുന്നയാളിൻെറ മുൻപിൽ നാം നമ്മെത്തന്നെ ബലിയർപ്പിച്ച്, അവരുടെ മാനം രക്ഷിക്കണം. അതിനു കുറേ പ്രഹരങ്ങൾ ഏല്പിക്കുന്നതിനേക്കാൾ കവിഞ്ഞ ശാരീരികവും മാനസികവുമായ ധീരത ആവശ്യമാണ്. നിങ്ങൾക്കു കുറേ ശാരീരികശക്തി— ഞാനതിനെ ധൈര്യമെന്നു പറയുകയില്ല— ഉണ്ടായിരിക്കാം; നിങ്ങൾ ആ ശക്തി ഉപയോഗിക്കുകയും ചെയ്യും. പക്ഷേ, അതു തീർന്നുകഴിഞ്ഞാൽ പിന്നെന്താണുണ്ടാവുക? നിങ്ങളുടെ എതിരാളിയുടെ ഉള്ളിൽ പകയും രോഷവും നിറഞ്ഞുനില്ക്കുകയാണ്; അയാളുടെ ഹിംസാബലത്തിനെതിരായി നിങ്ങൾ നിങ്ങളുടെ ഹിംസാബലം പ്രയോഗിച്ചതുകൊണ്ടു്, അയാളെ നിങ്ങൾ കൂടുതൽ കോപിഷ്ഠനാക്കുകയും ചെയ്തു. അങ്ങനെ ഒടുവിൽ അയാൾ നിങ്ങളുടെ കഥ കഴിക്കുന്നു; എന്നിട്ടയാളുടെ പക്കലുള്ള ഹിംസാബലത്തിൻെറ ബാക്കി അയാൾ നിങ്ങളുടെ സംരക്ഷണയിൽകഴിഞ്ഞവരുടെ നേരെ പ്രയോഗിക്കുന്നു. നിങ്ങൾ പകരം അങ്ങോട്ടൊന്നും ചെയ്യാതെ അയാളുടേയും, നിങ്ങളുടെ സംരക്ഷണയിൽ കഴിയുന്നവരുടേയും നടുവിൽ നിന്നുകൊണ്ടു്, പ്രഹരങ്ങൾ മുഴുവൻ സ്വയം ഏല്ക്കുകയാണെന്നു വയ്ക്കുക. എന്താണപ്പോൾ സംഭവിക്കുക? ഞാനുറപ്പ

പറയാം—അയാറം അയാളുടെ ഹിംസാബലം മുഴുവൻ നിങ്ങളുടെ മേൽ ചെലവഴിച്ചുകളയും; നിങ്ങളുടെ ഹിംസാബലത്തിനു യാതൊരു ക്ഷതവും തട്ടുകയുമില്ല. നിങ്ങളിന്നു് യൂറോപ്പിൽ കാണുന്ന മാതിരിയിലുള്ള യുദ്ധങ്ങളെ നീതികരിക്കുന്ന ദേശപ്രേമം എന്ന സങ്കല്പത്തിനു് ഈയൊരു ജീവിതക്രമത്തിൽ യാതൊരു സ്ഥാനവുമില്ല.

9

അലബാമയിലെ കാർഷികവിദ്യാലയത്തിലേയും ഈവിങ്ങ് കോളേജിലേയും ചെറുപ്പക്കാരായ കുറെ അദ്ധ്യാപകരടങ്ങുന്ന ഒരു സംഘം അമേരിക്കയിലേക്കു് മടങ്ങിപ്പോകുംമുൻപു ഗാന്ധിജിയെ സന്ദർശിക്കുകയുണ്ടായി. ഗാന്ധിജി ആവിഷ്കരിക്കുന്ന മട്ടിലുള്ള അഹിംസയ്ക്കു ക്രിയാത്മകമായ ഗുണമെന്താണുള്ളതു് എന്നു് അവർ ചോദിച്ചു. അതിനു് അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു: 'ഞാൻ സ്നേഹം എന്ന പദം ഉപയോഗിച്ചിരുന്നെങ്കിൽ— അഹിംസ അതിന്റെ കാതലായ രൂപത്തിൽ സ്നേഹം തന്നെ— നിങ്ങറം ഈ ചോദ്യം ചോദിക്കുമായിരുന്നില്ല. പക്ഷേ, 'സ്നേഹം' എന്ന പദം എന്റെ ആശയത്തെ പൂർണമായി ആവിഷ്കരിക്കുന്നില്ല. അതിനോടേററവും അടുപ്പമുള്ള പദം കരുണയാണു്. നാം നമ്മുടെ സ്നേഹിതന്മാരേയും നമുക്കു സമന്മാരായ ആളുകളേയും സ്നേഹിക്കുന്നു. നിർഭയനായ ഒരു ഏകാധിപതി നമ്മിൽ ഉളവാക്കുന്ന പ്രതികരണം എന്താണു്? ഒന്നുകിൽ ഭയമായിരിക്കും, അല്ലെങ്കിൽ സഹതാപമായിരിക്കും. നമ്മുടെ പ്രതികരണം ഹിംസാപരമാണെങ്കിൽ ഭയം; അഹിംസാപരമാണെങ്കിൽ സഹതാപവും. അഹിംസയ്ക്കു ഭയമെന്തെന്നു് അറിഞ്ഞുകൂടാ. ശരിക്കും അഹിംസാനിഷ്ഠനാണെങ്കിൽ എനിക്കു് ആ ഏകാധിപതിയോടു സഹതാപമേ തോന്നൂ; എന്നിട്ടു ഞാൻ എന്നോടുതന്നെ പറയും: അയാറംക്കറിഞ്ഞുകൂടാ മനുഷ്യൻ എന്തായിരിക്കണമെന്നു്. അയാളുടെ മുൻപിൽ ഭയചകിതരാകാതെ നില്ക്കാൻ കഴിവുള്ള ഒരു കൂട്ടം ആളുകളെ — അയാളുടെ മുൻപിൽ മുട്ടുകുത്താനോ, കെഞ്ചിയപേക്ഷിക്കാനോ തയ്യാറില്ലാത്തവരും, അതോടൊപ്പം അയാറം ചെയ്യുന്ന ഒരു പ്രവൃത്തിയുടെ പേരിലും അയാളോടു് ഈർഷ്യ വച്ചുപുലർത്താത്തവരും ആയ ഒരുകൂട്ടം ആളുകളെ—നേരിടേണ്ടിവരുമ്പോറം, അയാറംക്കു കാര്യങ്ങറം കൂടുതൽ മനസ്സിലാകും. ജർമ്മൻകാർ ഇന്നു് ഈ രീതിയിൽ പ്രവർത്തിക്കുന്നതിനു കാരണം മറെറല്ലാ രാഷ്ട്രങ്ങളും അവരുടെ മുൻപിൽ ഭയചകിതരായി നില്ക്കുന്നതാണു്. അവർക്കാർക്കുംതന്നെ ഹിററ്ലറുടെ മുൻപിൽ കറ പുരളാത്ത കൈകളുമായി കടന്നുചെല്ലാൻ സാധിക്കുന്നില്ല.'

9. Mahatma, Part V, P. 5, 1938 December.

## 10

പരസ്പരമുള്ള വിശ്വാസം വിശ്വാസമല്ല; പരസ്പരമുള്ള സ്നേഹം സ്നേഹവുമല്ല. യഥാർത്ഥമായ സ്നേഹം നിങ്ങളെ വെറുക്കുന്നവരെപ്പോലും സ്നേഹിക്കുന്നതിലാണ്, നിങ്ങൾക്ക വിശ്വാസമില്ലാത്ത നിങ്ങളുടെ അയല്ക്കാരനെപ്പോലും സ്നേഹിക്കുന്നതിലാണ്, കുടികൊള്ളുന്നതു്. ഇംഗ്ളീഷുദ്യോഗസ്ഥന്മാരെ വിശ്വസിക്കാതിരിക്കുന്നതിന്ന് എനിക്ക വേണ്ടുവോളം കാരണങ്ങളുണ്ട്. എൻെറ സ്നേഹത്തിന്ന് ആത്മാൎത്ഥതയുണ്ടെങ്കിൽ, വിശ്വാസമില്ലെങ്കിൽപോലും ഞാൻ ഇംഗ്ളീഷുകാരനെ സ്നേഹിക്കണം. എൻെറ സ്നേഹിതനിൽ എനിക്ക വിശ്വാസമുള്ളിടത്തോളംകാലം മാത്രമേ ഞാൻ അയാളെ സ്നേഹിക്കു എങ്കിൽ, എന്താണ് ആ സ്നേഹംകൊണ്ടൊരു പുണ്യം? കള്ളന്മാർപോലും അങ്ങനെ ചെയ്യാറുണ്ടല്ലോ. വിശ്വാസം നശിക്കുമ്പോഴേ അവർ ശത്രുക്കളാകാറുള്ളു.

## 11

'സ്റ്റേറ്റ്സ്മാൻ' ലേഖകൻെറ ആവനാഴിയിൽ പല അമ്പുകളുണ്ട്. അഹിംസ, അഥവാ സ്നേഹം മനുഷ്യവർഗത്തിൻേറതായ നിയമമാണ് എന്ന വസ്തുത നിഷേധിക്കുമ്പോഴാണ് അദ്ദേഹം ആ അമ്പുകളിലേററവും മൂർച്ചയുള്ളതു പ്രയോഗിക്കുന്നതു്. സ്നേഹം അഥവാ അഹിംസ എന്നതു് നമ്മുടെ അസ്തിത്വത്തിൻെറ നിയമമല്ലെന്നു വരുകയാണെങ്കിൽ എൻെറ വാദങ്ങൾ മുഴുക്കെ തകർന്നുപോകും; എന്നുതന്നെയല്ല, ഒന്നിനൊന്നു ഭയങ്കരമായിത്തീരുന്ന യുദ്ധങ്ങളുടെ കൂടെക്കൂടെയുള്ള ആവർത്തനം അനിവാര്യമാണെന്നും വരും. ജീവിതത്തിൻെറ ഉത്പത്തിയും വിലയവും സ്നേഹത്തിലാണെന്നു തെളിയിക്കാൻ എനിക്ക വയ്യ—പ്രത്യേകിച്ചും ദിനകൃത്യങ്ങളുടെ വ്യഗ്രതയ്ക്കിടയിൽനിന്നു തട്ടിയെടുത്ത ഏതാനും നിമിഷങ്ങൾക്കുള്ളിൽ എഴുതിക്കൂട്ടുന്ന ഈ പത്രലേഖനത്തിൽ. പക്ഷേ, സന്ദർഭോചിതമായ ചില സൂചനകൾ നല്കാൻ ഞാൻ ഒരുങ്ങുകയാണ്. അവയൊരുപക്ഷേ, ആ നിയമം മനസ്സിലാക്കുന്നതിന്നു സഹായകമായി എന്നുവരും. ഇന്നോളം ജീവിച്ചിരുന്നിട്ടുള്ള എല്ലാ ആചാര്യന്മാരും ആ നിയമം പ്രചരിപ്പിച്ചിട്ടുണ്ട്. അവരുടെ ഊർജ്ജിതത്തിന്ന് ഏററക്കുറവുണ്ടായിട്ടുണ്ടെന്നുമാത്രം. സ്നേഹം ജീവിതനിയമമല്ലായിരുന്നുവെങ്കിൽ, മരണത്തിൻെറ നടുവിൽ ജീവിതം നിലനില്ക്കുമായിരു

10 Poona. 24-2-1946, Harijan 3-3-1946. (Non - violence in Peace and War. Part 2, p. 42)

11. Harijan, 26-9-1936 Non-violence in Peace and War, Part I pp. 121—122)

ന്നില്ല. ജീവിതം മരണത്തിൻെറമേലുള്ള ഒരു നിരന്തരമായ വിജയമാണു്. മനുഷ്യനും മൃഗത്തിനും തമ്മിൽ അടിസ്ഥാനപരമായ ഒരു വ്യത്യാസമുണ്ടെങ്കിൽ അതിതാണു്—മനുഷ്യൻ ക്രമാനുഗതമായി ഇപ്പറഞ്ഞ നിയമം മനസ്സിലാക്കുകയും, അവൻെറ വൈയക്തിക ജീവിതത്തിൽ അതു പ്രായോഗികമാക്കുകയും ചെയ്യുന്നു. ലോകത്തിലെ പ്രാചീനരും ആധുനികരുമായ എല്ലാ ഋഷിമാരും അവരവരുടെ കഴിവിനും അറിവിനും ഒത്തവണ്ണം നമ്മുടെ അസ്തിത്വത്തിൻെറ ആ പരമമായ നിയമത്തെ സ്വജീവിതങ്ങളിലൂടെ ആവിഷ്കരിച്ചിട്ടുണ്ടു്. നമ്മിലുള്ള മൃഗം പലപ്പോഴും മുമ്പിട്ടിറങ്ങി വളരെപ്പെട്ടെന്നു വിജയം നേടാറുണ്ടെന്നുള്ളതു ശരിതന്നെ. ഏതായാലും അതുകൊണ്ടു് ആ നിയമം തെററാണെന്നു തെളിയുന്നില്ല. അതു പ്രായോഗികമാക്കാൻ വിഷമമുണ്ടെന്നു വ്യക്തമാകുന്നതേയുള്ളു. സത്യത്തോളംതന്നെ സമുന്നതമായ ഒരു നിയമം അങ്ങനെയല്ലാതെ വരുന്നതെങ്ങനെ? ആ നിയമം സാർവത്രികമായി പ്രായോഗികമാക്കപ്പെടുമ്പോൾ സ്വർഗത്തിലെന്നപോലെ ഭൂമിയിലും ഈശ്വരൻ മുടി ചൂടി വാഴും. സ്വർഗവും ഭൂമിയും എല്ലാം നമ്മിൽത്തന്നെയാണു് എന്നു് എനിക്കു് ഓർമ്മയില്ലാതെയല്ല നമുക്കു ഭൂമി പരിചിതമാണു്; പക്ഷേ, നമ്മുടെയുള്ളിൽത്തന്നെയുള്ള സ്വർഗത്തിനു നമ്മെ പരിചയമില്ല. ചിലർക്കെങ്കിലും സ്നേഹം പ്രായോഗികമാക്കുന്നതിനു സാധിക്കും എന്നു് അംഗീകരിക്കാമെങ്കിൽ, മററുള്ളവർക്കു് അതു പ്രായോഗികമാക്കുന്നതിനുള്ള സാധ്യതപോലുമില്ല എന്നു പറയുന്നതു ധാർഷ്ട്യമാണു്. അത്രയൊന്നും പ്രാചീനരല്ലാത്ത നമ്മുടെ പൂർവ്വികന്മാർ മനുഷ്യമാംസം ഭുജിക്കുകയും നാം ഇന്നു ജുഗുപ്സാവഹമെന്നു കരുതുന്ന പലേ ശീലങ്ങൾ അനുവർത്തിക്കുകയും ചെയ്തിരുന്നില്ലേ? തീർച്ചയായും അക്കാലത്തും ഡിക്ക്ഷെപ്പേഡിനെപ്പോലുള്ള ആളുകൾ ഉണ്ടായിരുന്നിരിക്കണം. അവരെ മററുള്ളവർ കളിയാക്കിയിട്ടുണ്ടാവണം; സഹജീവികളെ കൊന്നുതിന്നരുതെന്ന (അവരെ സംബന്ധിച്ചിടത്തോളം) വിചിത്രമായ സിദ്ധാന്തം പ്രചരിപ്പിച്ചതിനു് അവരെ മുക്കോൺ ചട്ടത്തിൽ തളച്ചു് ശിക്ഷിച്ചിട്ടുമുണ്ടാവണം. നമ്മുടെ ഓർമ്മയളവിനുള്ളിൽത്തന്നെ അസാദ്ധ്യമാണെന്നു തോന്നിയ പലതും സാദ്ധ്യമാക്കിത്തീർത്തതിനുള്ള നിരവധി ഉദാഹരണങ്ങൾ ആധുനികശാസ്ത്രം നല്കുന്നുണ്ടു്. പക്ഷേ, ഭൗതികശാസ്ത്രം നേടിയിട്ടുള്ള വിജയങ്ങൾ, 'ജീവിത' ശാസ്ത്രത്തിൻെറ വിജയങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ നിസ്സാരമാണു്. ആ 'ജീവിത' ശാസ്ത്രത്തിൻെറ ആകെത്തുകയാണു സ്നേഹം അതുതന്നെയാണു നമ്മുടെ അസ്തിത്വത്തിൻെറ നിയമവും. വാദങ്ങൾ ഉന്നയിച്ചു തെളിയിക്കാവുന്ന ഒന്നല്ല അതു് എന്നു് എനിക്കു്

അറിയാം. തങ്ങൾക്ക് എന്തൊക്കെ സംഭവിക്കും എന്നു തെല്ലും ചിന്തിക്കാതെ, അതിനെ സ്വന്തം ജീവിതത്തോടു സാത്മ്യപ്പെടുത്തി ജീവിക്കുന്ന വ്യക്തികളാണ് അതു തെളിയിക്കേണ്ടതു്. ത്യാഗം കൂടാതെകണ്ടു് യഥാർത്ഥമായ യാതൊരു നേട്ടവുമുണ്ടാകയില്ല. സ്നേഹത്തിൻേറതായ നിയമം പ്രവർത്തനപഥത്തിലെത്തിക്കുക എന്നതാണ് അങ്ങേയററം യഥാർത്ഥമായ നേട്ടം. അതുകൊണ്ടു് അതിനു് അങ്ങേയററത്തെ ത്യാഗമാണ് ആവശ്യമായിട്ടുള്ളതു്.

ഈ നിയമം അംഗീകരിക്കുകയാണെങ്കിൽ 'സ്റ്റേററ്സ്മാൻ' ലേഖകൻ എൻെറ അഭിപ്രായങ്ങൾ നിരാകരിക്കുന്നതിനു് ഉന്നയിക്കുന്ന ഇതര വാദമുഖങ്ങൾക്കു മറുപടി പറയേണ്ട കാര്യമില്ല. ഈ നിയമത്തെ നിഷേധിക്കുകയോ, അതേപ്പററി 'ആശങ്കക'ളുന്നയിക്കുകയോ ചെയ്യുകയാണെങ്കിൽ അദ്ദേഹത്തിൻെറ വാദം ശരിയാവും.

കൂട്ടത്തിൽ ഒരു കാര്യംകൂടി പറയട്ടെ. വ്യക്തിഗതമോ, ദേശീയമോ ആയ നേട്ടത്തിൽനിന്നു് ഉണ്ടാകുന്ന അഭിമാനം എന്ന ആശയത്തെ അദ്ദേഹം നിസ്സാരമായി കരുതുന്നുണ്ടെന്നു തോന്നുന്നു. അദ്ദേഹം പറയുന്നു: 'സ്വമേധയാ നാമാവശേഷമായിത്തീരുന്ന ഒരു രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം എന്തു് അഭിമാനമാണ് അവശേഷിക്കുക?' സ്വമേധയായോ അല്ലാതെയോ നാമാവശേഷമായിത്തീരുക എന്ന പ്രശ്നമേയില്ല. പക്ഷേ, അഭിമാനം സംരക്ഷിക്കുന്നതിനുവേണ്ടി നശിപ്പിക്കപ്പെടുന്നതിനുപോലും ഒരു രാഷ്ട്രം സന്നദ്ധമായി എന്നുവരും. ഉദാഹരണത്തിനു് ഒരു പററം ആക്രമണകാരികളുടെ ഇച്ഛാശക്തിക്കു മുൻപിൽ അടിപണിയുകയില്ല എന്ന ദൃഢനിശ്ചയത്തോടെ ഭാരതീയരൊന്നടങ്കം അവസാനത്തെയാൾവരെ, യാതൊരു പ്രതിഷേധവും കൂടാതെ, മരിക്കാനൊരുങ്ങിക്കൂടെന്നില്ല. മരിച്ചാലും വേണ്ടില്ലെന്നുകരുതി, ഒരു ധൂർത്തൻെറ വിക്രിയകൾക്കു വിധേയയാകാൻ അക്രമരഹിതയായി വിസമ്മതിക്കുന്ന ഒരു സ്ത്രീ അവളുടെയും, അവളുടെ വർഗത്തിൻെറയും മാനം കാക്കുകയാണ്. പ്രഹ്ളാദൻ എന്ന ബാലൻ തൻെറ അഭിമാനം സംരക്ഷിക്കുന്നതിനുവേണ്ടി അക്രമരഹിതമായ മാർഗത്തിലൂടെ സ്വന്തം ജീവനെത്തന്നെ അപകടപ്പെടുത്തി. പ്രഹ്ളാദൻെറ അഭിമാനബോധം ഈശ്വരനിലുള്ള തൻെറ വിശ്വാസം നിരന്തരമായി പ്രഖ്യാപിക്കുക എന്നതിലാണ് അധിഷ്ഠിതമായിരുന്നതു്. തൻെറ വിശ്വാസം താൻതന്നെ നിഷേധിക്കുന്നതിനേക്കാൾ ഭേദം കുററവാളിയെപ്പോലെ മരിക്കുന്നതാണ് എന്നു കരുതിയ ക്രിസ്തു സ്വന്തം അഭിമാനത്തേയും ഒപ്പം മനുഷ്യൻെറ അഭിമാനത്തേയും സംരക്ഷിക്കുകയാണുണ്ടായതു്.

## 12

1. അഹിംസയാണു മനുഷ്യരാശിയുടെ നിയമം. അതു് മൃഗശക്തിയേക്കാൾ എത്രയോ ഏറെ ശ്രേഷ്ഠവും മഹത്വപൂർണവുമാണു്.

2. സ്നേഹസ്വരൂപനായ ഈശ്വരനിൽ സജീവമായ വിശ്വാസം ഇല്ലാത്ത ആളുകൾക്കു് ആ നിയമംകൊണ്ടു് ആത്യന്തികമായ ഒരു പ്രയോജനവും ഉണ്ടാവുകയില്ല.

3. അഹിംസ ഒരുവന്റെ അന്തസ്സിനും അഭിമാനബോധത്തിനും പരിപൂർണമായ സംരക്ഷ പ്രദാനം ചെയ്യുന്നു. പക്ഷേ, ഭൂമിയുടേയോ ജംഗമവസ്തുക്കളുടേയോ ഉടമസ്ഥാവകാശത്തിനു് അതു് എല്ലായ്പോഴും സംരക്ഷണം നല്കിയെന്നു വരുകയില്ല. എങ്കിലും അവയെ സംരക്ഷിക്കുന്നതിനു കൂറെ സായുധരായ ആളുകളെ വച്ചുപുലർത്തുന്നതിനേക്കാൾ ഫലപ്രദം അഹിംസയുടെ നിരന്തരമായ അനുശീലനമാണു്. അന്യായമായി നേടിയ കാര്യങ്ങളെയോ അധാർമ്മികപ്രവൃത്തികളെയോ നീതീകരിക്കാൻ സ്വാഭാവികമായിത്തന്നെ അഹിംസയുടെ സഹായം ലഭിക്കുകയില്ല.

4. അഹിംസ പ്രായോഗികമാക്കുന്നതിനുദ്യമിക്കുന്ന വ്യക്തികളും രാഷ്ട്രങ്ങളും (രാഷ്ട്രങ്ങളുടെ കാര്യത്തിലാണെങ്കിൽ അവസാനത്തെയാൾവരെ) അവരുടേതായ എല്ലാം—അഭിമാനമൊഴിച്ചു—ബലിയർപ്പിക്കുന്നതിനു സന്നദ്ധരാകണം. അതുകൊണ്ടു് അതു് അന്യരാഷ്ട്രങ്ങളെ കൈയടക്കിവയ്ക്കുന്ന സമ്പ്രദായവുമായി— ആധുനികസാമ്രാജ്യത്വവുമായി— പൊരുത്തപ്പെടുകയില്ല. സാമ്രാജ്യത്വം അതിന്റെ പ്രതിരോധത്തിനു ബലത്തെയാണല്ലോ ആശ്രയിക്കുന്നതു്.

5 ആബാലവൃദ്ധം ജനങ്ങൾക്കും ഒരുപോലെ ഉപയോഗിക്കാവുന്ന ഒരു ശക്തിയാണു് അഹിംസ. ഒന്നേ വേണ്ടൂ — അവർക്കു സ്നേഹസ്വരൂപനായ ഈശ്വരനിൽ സജീവമായ വിശ്വാസം ഉണ്ടായിരിക്കണം; അങ്ങനെ മനുഷ്യരാശിയുടെ എല്ലാ വിഭാഗങ്ങളോടും സമമായ സ്നേഹമുണ്ടാകണം. അഹിംസയെ ജീവിതനിയമമായി അംഗീകരിച്ചുകഴിഞ്ഞാൽ, അതു് അസ്തിത്വത്തെയാകെ ആകലനം ചെയ്യുന്ന ഒന്നായിത്തീരണം, അല്ലാതെ ഒററപ്പെട്ട പ്രവൃത്തികളിൽമാത്രം അതു പ്രയോഗത്തിൽ വരുത്തിയാൽ പോരാ.

---

12. Harijan, 5-9-'36 (Non-violence in Peace and War, vol. 1. P. 119)

6. ആ നിയമം ഒററയൊററ വ്യക്തികൾക്കേ യോജിക്കൂ, ജനസമൂഹത്തിനു് അതുകൊണ്ടു പ്രയോജനമില്ല, എന്നു കരുതുന്നതു വലുതായൊരു തെററാണു്.

## 13

ഒരു മനുഷ്യനിലുള്ള കരുണ, അഹിംസ, സ്നേഹം, സത്യം എന്നീ ഗുണങ്ങൾ യഥാർത്ഥത്തിൽ പരീക്ഷണവിധേയമാകുന്നതു നിർദയത്വം, ഹിംസ, ദ്വേഷം, അസത്യം എന്നിവയുമായി ഏററുമുട്ടുമ്പോൾ മാത്രമാണു്.

ഇതു ശരിയാണെങ്കിൽ, ഒരു കൊലപാതകിയുടെ മുൻപിൽ അഹിംസ നിഷ്പ്രയോജനമാകും എന്നു പറയുന്നതു തെററാണു്. കൊലപാതകിയെ നേരിടുമ്പോൾ അഹിംസകൊണ്ടൊരു പരീക്ഷണം നടത്തുന്നതു് ആത്മനാശത്തിലേയ്ക്കു വഴിതെളിക്കും എന്നു തീർച്ചയായും സമ്മതിക്കാം. പക്ഷേ, അവിടെയാണു് അഹിംസ യഥാർത്ഥമായ പരീക്ഷണത്തെ അഭിമുഖീകരിക്കുന്നതു്. കേവലം നിസ്സഹായതകൊണ്ടു മാത്രം ആത്മനാശം നേരിടേണ്ടിവരുന്ന ഒരുവൻ ആ പരീക്ഷണത്തിൽ വിജയം നേടി എന്നു പറഞ്ഞുകൂടാ. വധിക്കപ്പെടുന്ന അവസരത്തിൽപ്പോലും കൊലപാതകിയെക്കുറിച്ചു് ഈർഷ്യ തോന്നാതിരിക്കുകയും, അയാൾക്കു മാപ്പു നല്കണമെന്നു് ഈശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്യുന്ന ഒരാൾ തികച്ചും അഹിംസാനിഷ്ഠനാണു്. യേശുക്രിസ്തുവിനെപ്പററി ചരിത്രം രേഖപ്പെടുത്തുന്നതു് അതാണു്. കുരിശിൽ അന്ത്യശ്വാസം വലിച്ചു കിടക്കുമ്പോൾ അദ്ദേഹം പറഞ്ഞുവത്രേ: 'പിതാവേ, ഇവർക്കു മാപ്പുനല്കേണമേ! ഇവരറിയുന്നില്ല എന്താണിവർ ചെയ്യുന്നതെന്നു്.' ഇതരമതങ്ങളിൽനിന്നും ഇത്തരം ഉദാഹരണങ്ങൾ നമുക്കു ലഭിക്കും. ലോകപ്രസിദ്ധമായതുകൊണ്ടു് ഇതൊന്നുമാത്രം ഇവിടെ എടുത്തുപറയുന്നുവെന്നേയുള്ളു.

നമ്മുടെ അഹിംസാനിഷ്ഠ അത്തരം ഔന്നത്യങ്ങളിലേയ്ക്കു് എത്തിച്ചേർന്നിട്ടില്ല എന്നതു മറെറാരു കാര്യമാണു്. നമ്മുടെ ദൗർബല്യമോ പരിചയക്കുറവോകൊണ്ടു് അഹിംസയുടെ ഉയർന്ന മാനദണ്ഡങ്ങളെ പിടിച്ചു താഴോട്ടു കൊണ്ടുവരുക തികച്ചും തെററാണു്. ആദർശം ശരിക്കും മനസ്സിലാക്കാതെ നമുക്കു് ഒരിക്കലും അതിലെത്തിച്ചേരാൻ കഴിയുകയില്ല. അതുകൊണ്ടു് അഹിംസയുടെ ശക്തി മനസ്സിലാക്കാൻ നാം നമ്മുടെ യുക്തി ഉപയോഗിക്കേണ്ടതു് ആവശ്യമായിത്തീർന്നിരിക്കുന്നു.

---

13. ഹരിജൻ ബന്ധുവിൽനിന്നു് ന്യൂഡൽഹി. 21_4_1946. ഹരിജൻ, 28_4_1946(Non-violence in Peace and War, part 2, P.85

## 14

ഗോസംരക്ഷണം എന്ന പദം അതിന്റെ സൂക്ഷ്മതരമായ അഥവാ ആദ്ധ്യാത്മികമായ അർത്ഥത്തിൽ, ജീവനുള്ള എല്ലാററിന്റേയും സംരക്ഷണം എന്ന ആശയം ഉൾക്കൊള്ളുന്നു. അഹിംസയിൽ അന്തർഹിതമായിക്കിടക്കുന്ന ശക്തിയെക്കുറിച്ചോ, സാദ്ധ്യതകളെക്കുറിച്ചോ, ലോകത്തിനു് ഇന്നു പൂർണമായും മനസ്സിലാക്കാൻ സാധിച്ചിട്ടില്ല. ക്രിസ്ത്യാനിയുടേയും മുസൽമാന്റേയും ഹിന്ദുവിന്റേയും വേദഗ്രന്ഥങ്ങൾ അഹിംസയെക്കുറിച്ചുള്ള ഉപദേശങ്ങൾകൊണ്ടു നിബിഡമാണു്. എങ്കിലും നാം അതിന്റെ മുഴുവൻ അർത്ഥവും ഗ്രഹിച്ചിട്ടില്ല. വേദഗ്രന്ഥങ്ങളുടെ യഥാർത്ഥമായ ആശയം കണ്ടെത്തുന്നതിനു പ്രാചീന ഋഷികൾ കഠിനമായ തപശ്ചര്യകളും, വ്രതാനുഷ്ഠാനങ്ങളും കൈക്കൊണ്ടിട്ടുണ്ടു്. അഹിംസയും സത്യവും പരിശീലിക്കുന്ന കാര്യത്തിൽ എത്രകണ്ടു മുന്നോട്ടുപോകാൻ സാധിച്ചിട്ടുണ്ടോ, അത്രകണ്ടു മാത്രമേ വേദങ്ങളും മററു് അപൗരുഷേയഗ്രന്ഥങ്ങളും അവയുടെ സത്യം വെളിപ്പെടുത്തുകയുള്ള എന്നൊരു അത്ഭുതകരമായ കണ്ടുപിടിത്തം നമ്മുടെ ഋഷിമാർ നടത്തിയിട്ടുണ്ടു്. അതു യഥാർത്ഥമാണെന്നു് ഒരോ ദിവസം കഴിയുംതോറും എനിക്കു കൂടുതൽ കൂടുതൽ ബോധ്യമായിവരുകയുമാണു്. അഹിംസയും സത്യവും എത്രകണ്ടു സാക്ഷാത്കരിക്കപ്പെടുമോ അത്രകണ്ടു് ആത്മജ്ഞാനവുമുണ്ടാകും. ഗോസംരക്ഷണം ഹിന്ദുവിന്റെ പരമമായ ധർമ്മമാണെന്നും അതു മോക്ഷപ്രദായകമാണെന്നും ഇതേ ഋഷിമാർ പ്രഖ്യാപിച്ചിട്ടുണ്ടു്. പശുവെന്നൊരു മൃഗത്തെ സംരക്ഷിക്കുന്നതുകൊണ്ടുമാത്രം മോക്ഷം നേടാം എന്നു കരുതാൻ ഞാൻ തയാറില്ല. മോക്ഷം നേടണമെങ്കിൽ ആസക്തി, ദ്വേഷം, കോപം, അസൂയ തുടങ്ങിയ താഴ്ന്ന വികാരങ്ങൾ പരിപൂർണമായി നിരാകരിക്കണം. അതുകൊണ്ടു മോക്ഷപ്രാപ്തിയുമായി ബന്ധപ്പെടുത്തി ചിന്തിക്കുമ്പോൾ ഗോസംരക്ഷണത്തിന്റെ അർത്ഥം സാധാരണ സങ്കല്പിക്കപ്പെടുന്നതിനേക്കാൾ എത്രയോ ഏറെ വ്യാപകവും വിപുലവുമാണെന്നു് വ്യക്തമാകും. മോക്ഷപ്രാപ്തിക്കുതകുന്ന ഗോസംരക്ഷണം സ്വാഭാവികമായിത്തന്നെ വികാരവിധേയമാകുന്ന എല്ലാ ജീവജാലങ്ങളുടേയും സംരക്ഷണമാണു്. അതുകൊണ്ടു് എന്റെ അഭിപ്രായത്തിൽ അഹിംസാതത്ത്വം നിസ്സാരമായിപ്പോലും ലംഘിക്കപ്പെടുമ്പോൾ—പരുഷമായ സംഭാഷണംകൊണ്ടു് ഏതെങ്കിലുമൊരു പുരുഷനോ സ്ത്രീക്കോ കുഞ്ഞിനോ മാനസികമായ വേദനയുളവാക്കുമ്പോഴും, ലോകത്തിലെ ഏററവും ദുർബലവും ഏററവും നിസ്സാരവുമായ ജീവിയെപ്പോലും

14. ബെൽഗാമിൽ കൂടിയ ഗോസംരക്ഷണസമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിൽ ഒരു ഭാഗം. Young India, 29-1-1925 (How to Serve the Cow, P. 6)

വേദനിപ്പിക്കുമ്പോഴുമെല്ലാം — ഗോസംരക്ഷണം എന്ന തത്ത്വം ലംഘിക്കപ്പെടുകയാണ്. ഗോമാംസം ഭക്ഷിക്കുക എന്ന പാപത്തിനു തുല്യമാണതു്. എന്തെങ്കിലും വ്യത്യാസമുണ്ടെങ്കിൽ അതു് അളവിൽമാത്രമാണ്; ഗുണത്തിലല്ല.

## അദ്ധ്യായം നാലു്

# അഹിംസ—ശക്തിയും ധൈര്യവും

1

ഹിംസ, ഭീരുത്വം—ഈ രണ്ടിലൊന്നേ തിരഞ്ഞെടുക്കാൻ പറ്റൂ എന്നു വന്നാൽ, ഹിംസ കൈക്കൊള്ളണമെന്നു ഞാൻ ഉപദേശിക്കുമെന്നാണ് എന്റെ വിശ്വാസം. 1908—ൽ എനിക്കു മാരകമായ ഒരാക്രമണത്തിനു വിധേയനാകേണ്ടിവന്നല്ലോ. അന്നു താൻ സമീപത്തുണ്ടായിരുന്നുവെങ്കിൽ, എന്തു ചെയ്യണമായിരുന്നുവെന്ന് എന്റെ മൂത്ത മകൻ ഒരിക്കൽ എന്നോടു ചോദിച്ചു. എന്നെ കൊല്ലുന്നതും കണ്ടുകൊണ്ടു രംഗത്തുനിന്ന് ഓടിപ്പോകണമോ, അതോ തനിക്കുപയോഗിക്കാവുന്ന, ഉപയോഗിക്കണമെന്നാഗ്രഹമുള്ള, ശാരീരിക ശക്തി മുഴുവൻ ഉപയോഗിച്ച് എന്നെ രക്ഷിക്കണമോ? ഞാൻ മറുപടി പറഞ്ഞു, ഹിംസ ഉപയോഗിച്ചുപോലും എന്നെ രക്ഷിക്കുകയായിരുന്നു അവന്റെ ധർമ്മമെന്ന്. അതുകൊണ്ടാണു ബോവർ യുദ്ധത്തിലും സുലു വിപ്ലവമെന്നു വിളിക്കപ്പെടുന്ന സംഭവത്തിലും, കഴിഞ്ഞ മഹായുദ്ധത്തിലുമെല്ലാം ഞാൻ പങ്കെടുത്തതു്. അതുകൊണ്ടാണു ഹിംസാമാർഗത്തിൽ വിശ്വസിക്കുന്ന ആളുകൾക്ക് ആയുധപരിശീലനം നല്കണമെന്നു ഞാൻ വാദിക്കുന്നതും. ഇന്ത്യ ഒരു ഭീരുവിനെപ്പോലെ അപമാനമെല്ലാം സഹിച്ചുകൊണ്ടു നിസ്സഹായയായി നോക്കിയിരിക്കുന്നതിനേക്കാൾ അഭിമാനസംരക്ഷണത്തിനുവേണ്ടി ആയുധമെടുക്കുന്നതാണു നല്ലതെന്നു ഞാൻ കരുതുന്നു.

പക്ഷെ, അഹിംസ ഹിംസയേക്കാൾ പതിന്മടങ്ങു ശ്രേഷ്ഠമാണെന്നു ഞാൻ വിശ്വസിക്കുന്നു; ശിക്ഷിക്കുന്നതിനേക്കാൾ മാപ്പു നല്കുന്നതാണു പുരുഷോചിതമെന്നും. മാപ്പുനൽകൽ പടയാളിക്കു ഭൂഷണമാണ്. ശിക്ഷിക്കുന്നതിനുള്ള അധികാരം കൈവശമുള്ളപ്പോൾ മാത്രമാണു ശിക്ഷിക്കാതിരിക്കൽ മാപ്പുനല്കലായിത്തീരുന്നതു്. നിസ്സഹായനായ ഒരു ജീവി മാപ്പുനല്കാൻ പുറപ്പെടുന്നതിൽ അർത്ഥമില്ല. എലിയെ കടിച്ചുകീറി കഷണ

1. Young India, 11–8–1920 (Non – violence in Peace and War, Vol. 1, pp. 1—2)

ങ്ങളാക്കുന്ന പൂച്ചയ്ക്ക് എലി മാപ്പു നല്കുന്നതിൽ എന്താണ് അർത്ഥം? ജനറൽ ഡയർക്കും കൂട്ടർക്കും തക്ക ശിക്ഷ കൊടുക്കണമെന്നു മുറവിളി കൂട്ടുന്നവരുടെ വികാരങ്ങൾ മനസ്സിലാക്കാൻ എനിക്കു സാധിക്കും. കഴിയുമെങ്കിൽ അവർ ജനറലിനെ കഷണം കഷണമായി നുറുക്കിക്കളയും. പക്ഷെ, ഇന്ത്യ നിസ്സഹായയാണെന്നു ഞാൻ കരുതുന്നില്ല. ഞാനൊരു നിസ്സാരനായ ജീവിയാണെന്നും എനിക്കു വിചാരമില്ല. ഇന്ത്യയുടെയും എൻെറയും ശക്തി കുറേ കൂടി നല്ല കാര്യങ്ങൾക്കു വിനിയോഗിക്കണമെന്നേ എനിക്ക് ആഗ്രഹമുള്ളു.

ഞാൻ പറയുന്നതു് ആരും തെററിദ്ധരിക്കരുതു്. ശക്തി എന്നു പറയുന്നതു ശാരീരികമായ കഴിവുകളെ ആസ്പദമാക്കിയുള്ളതല്ല. അതു് ഉത്ഭവിക്കുന്നതു് അധൃഷ്യമായ ഇച്ഛാശക്തിയിൽനിന്നാണു്. ശാരീരികമായ കഴിവുകൾ വച്ചു നോക്കിയാൽ ഒരു സാധാരണ സുലുവർഗക്കാരനോടു താരതമ്യപ്പെടുത്താനൊക്കുകയില്ല ഒരു ഇംഗ്ളീഷുകാരനെ. പക്ഷെ, ഒരു ഇംഗ്ളീഷുബാലനെ കണ്ടാൽ മതി സുലു ഓടി രക്ഷപ്പെടാൻ നോക്കും. കാരണം, അയാൾക്ക് ആ ബാലൻെറ പക്കലുള്ള കൈത്തോക്കിനെ ഭയമാണു്; അല്ലെങ്കിൽ ആ ബാലനുവേണ്ടി കൈത്തോക്കു പ്രയോഗിക്കാൻ ഇടയുള്ള ആളുകളെ ഭയമാണു്. തടിച്ച ഒരു ശരീരം ഉണ്ടെങ്കിലും അയാൾക്കു മരണത്തെപ്പേടിയാണു്. ഒരു ലക്ഷം ഇംഗ്ളീഷുകാരെക്കണ്ടു് മുപ്പതു കോടി മനുഷ്യജീവികൾ ഭയപ്പെടേണ്ടതില്ലെന്നു് ഇന്ത്യാക്കാരായ നാം ഒരു നിമിഷംകൊണ്ടു മനസ്സിലാക്കിയെന്നു വരാം. അതുകൊണ്ടു നാം ശരിക്കും മാപ്പു നല്കാൻ തയ്യാറായാൽ അതു നമ്മുടെ ശക്തിയുടെ ശരിക്കുള്ള ഒരു അംഗീകരണമാവും. ഉത്ബുദ്ധമായ ക്ഷമാശീലം നമ്മുടെയിടയിൽ ശക്തിയുടെ വമ്പിച്ച ഒരു പ്രവാഹത്തെ ഉണർത്തിവിടും. അപ്പോൾ ഒരു ഡയർക്കോ, ഒരു ഫ്രാങ്ക് ജോൺസണോ ഇന്ത്യയുടെ ധൃതപ്രതിജ്ഞമായ ശിരസ്സിൽ അവമതി കുമ്പാരം കൂട്ടാൻ സാധിക്കുകയില്ല. ഞാൻ ഇപ്പറഞ്ഞ കാര്യം ജനങ്ങളെ ഉടനെ ബോധ്യപ്പെടുത്താൻ എനിക്കു കഴിഞ്ഞില്ലെങ്കിൽ, അതു ഞാൻ കാര്യമാക്കുന്നില്ല. കോപാകുലരോ പ്രതികാരബുദ്ധികളോ ആകാതിരിക്കാൻ സാധ്യമല്ലാത്ത രീതിയിൽ അത്ര കണ്ടു കടുത്ത മർദ്ദനമാണു നാം അനുഭവിച്ചിരിക്കുന്നതു്. പക്ഷെ, ശിക്ഷിക്കുന്നതിനുള്ള നമ്മുടെ അവകാശം ഉപേക്ഷിക്കാൻ നാം തയ്യാറാകുമെങ്കിൽ അതുകൊണ്ടു് ഇന്ത്യയ്ക്കു വളരെയേറെ നേട്ടമുണ്ടാകും എന്നു പറയാതിരിക്കാൻ എനിക്കു വയ്യ. നമുക്കു നല്ല പല ജോലികളുമുണ്ടു ചെയ്യാൻ; ലോകത്തിനു നല്കാൻ നമ്മുടെ പക്കൽ ശ്രേഷ്ഠതരമായ ഒരു സന്ദേശവുമുണ്ടു്.

ഞാനൊരു സ്വപ്നദർശിയല്ല. പ്രായോഗികബുദ്ധിയായ ഒരു ആദർശവാദിയാണ് എന്നാണെന്റെ അവകാശവാദം. അഹിംസയെന്ന മതം ഋഷികൾക്കും യോഗികൾക്കുംവേണ്ടി മാത്രമുള്ള ഒന്നല്ല. അതു സാധാരണക്കാരെക്കൂടി ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അഹിംസ നമ്മുടെ വർഗത്തിന്റെ, മനുഷ്യവർഗത്തിന്റെ നിയമമാണ്; ഹിംസ മൃഗനിയമവും. മൃഗത്തിൽ ആത്മചൈതന്യം നിദ്രാണമായി സ്ഥിതി ചെയ്യുന്നു; അതിനു മൃഗശക്തിയുടേതല്ലാത്ത യാതൊരു നിയമവും അറിവില്ല. കുറേക്കൂടി ഉന്നതമായ ഒരു നിയമത്തെ— ആദ്ധ്യാത്മികപ്രഭാവത്തെ – അനുസരിക്കുന്നതിനു മനുഷ്യന്റെ അന്തസ്സ് അവനോടു നിർദ്ദേശിക്കുന്നു.

അതുകൊണ്ടു ഇന്ത്യയുടെ മുൻപിൽ ആത്മത്യാഗത്തിന്റേതായ പുരാതന നിയമം സമർപ്പിക്കുന്നതിനു ഞാനൊരുങ്ങുകയാണ്. സത്യഗ്രഹവും അതിൽനിന്നും പൊടിച്ചുയർന്ന നിസ്സഹകരണ പ്രസ്ഥാനവും സിവിൽ നിയമലംഘന പ്രസ്ഥാനവും ആത്മപീഡാനുഭവത്തിന്റേതായ പഴയ നിയമത്തിനു നല്കിയ പുതിയ പേരുകൾ മാത്രമാണ്. ഹിംസാമദ്ധ്യത്തിൽ നിന്നുകൊണ്ടു് അഹിംസാനിയമം കണ്ടുപിടിച്ച ഋഷിമാർ ന്യൂട്ടനേക്കാൾ മികച്ച പ്രതിഭാശാലികളാണ്; വെല്ലിങ്ടണേക്കാൾ മികച്ച യോദ്ധാക്കളുമാണ്. ആയുധപ്രയോഗം അറിയാമായിരിക്കെത്തന്നെ അതിന്റെ ഫലശൂന്യതയും അവർ മനസ്സിലാക്കി. എന്നിട്ട്, തളർന്നു കിടന്ന ലോകത്തോട് അവർ ഉപദേശിച്ചു, അതിന്റെ മോക്ഷം ഹിംസയിൽക്കൂടിയല്ല, അഹിംസയിൽക്കൂടിയാണെന്ന്.

അഹിംസ അതിന്റെ ക്രിയാത്മകരൂപത്തിൽ ബോധപൂർവമായ പീഡാനുഭവം ആണ്. തിന്മ പ്രവർത്തിക്കുന്ന ആളിന്റെ ഇച്ഛാശക്തിക്കു സൗമ്യമായി കീഴടങ്ങുക എന്നല്ല, സ്വേച്ഛാധിപതിയുടെ ഇഛാശക്തിക്കെതിരായി തന്റെ ആത്മചൈതന്യത്തെ ആകെക്കൂടി ഒരുക്കിനിർത്തുക എന്നാണ് അതിനർത്ഥം. നമ്മുടെ അസ്തിത്വത്തിന്റെ ഈ നിയമത്തിനനുസരിച്ചു പ്രവർത്തിച്ചാൽ ഒരൊററ വ്യക്തിക്കു് അനീതിയിലധിഷ്ഠിതമായ ഒരു സാമ്രാജ്യത്തിന്റെ മുഴുവൻ ശക്തിയേയും വെല്ലുവിളിക്കാൻ കഴിയും. അങ്ങിനെ അയാൾക്കു തന്റെ അഭിമാനത്തെ, തന്റെ മതത്തെ, തന്റെ ആത്മാവിനെത്തന്നെ, രക്ഷിക്കാൻ കഴിയും. അതോടൊപ്പം ആ സാമ്രാജ്യത്തിന്റെ പതനത്തിനോ പുനരുജ്ജീവനത്തിനോ കളമൊരുക്കാനും കഴിയും.

## 2

ദുർബലരായ വ്യക്തികൾ കാൺഗ്രസ്സിന്റെ തത്വസംഹിതയുടേയോ, എന്റെ ഉപദേശത്തിന്റേയോ തണലിൽ അഭയം തേടു

2. Young India, 12-8-1926 (Non-violence in Peace and War, Vol. 1, P. 59).

ന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. സ്വന്തം അഭിമാനത്തെയോ തന്റെ ചുമതലയിലാക്കപ്പെട്ടിട്ടുള്ള വ്യക്തികളുടെ അഭിമാനത്തെയോ സംരക്ഷിക്കുന്നതിനു ഭീരുത്വംകൊണ്ടു കഴിവില്ലാതെവരുന്ന സന്ദർഭങ്ങളിലാണ് അവരങ്ങനെ ചെയ്യാറുള്ളത്. നിസ്സഹകരണപ്രസ്ഥാനം ഉച്ചകോടിയിലെത്തിയ കാലത്തു ബെട്ടിയാ എന്ന സ്ഥലത്തിനടുത്തു നടന്ന ഒരു സംഭവം ഞാൻ ഇപ്പോൾ ഓർക്കുന്നു. ചില ഗ്രാമീണർ കൊള്ള ചെയ്യപ്പെട്ടു. അവർ അവരുടെ ഭാര്യമാരേയും സന്താനങ്ങളേയും സ്വത്തിനേയും ഒക്കെ കൊള്ളക്കാരുടെ മുമ്പിൽ ഉപേക്ഷിച്ചിട്ട് ഓട്ടമായി. അങ്ങനെ തങ്ങളുടെ ഉത്തരവാദിത്വം അവഗണിച്ച് ഓടാൻ അവരെ പ്രേരിപ്പിച്ച ഭീരുത്വത്തെ ഞാൻ ആക്ഷേപിച്ചപ്പോൾ, അഹിംസയുടെ പേരും പറഞ്ഞു രക്ഷ തേടാൻ അവർക്കൊരു ലജ്ജയും തോന്നിയില്ല. ഞാൻ അവരുടെ നടപടിയെ പരസ്യമായി നിന്ദിച്ചു. സ്വന്തം കുടുംബത്തിന്റെ മാനം രക്ഷിക്കാൻവേണ്ടി അഹിംസാശീലരല്ലാത്ത ആളുകൾ ഉപയോഗിക്കുന്ന ഹിംസ എന്റെ അഹിംസയുടെ പരിധിക്കുള്ളിൽ പെടുമെന്നു ഞാൻ പറഞ്ഞു. അഹിംസ ഭീരുത്വത്തിന്റെ ഒരു മൂടുപടമല്ല; നേരെമറിച്ചു ധീരന്മാരുടെ സർവ്വോത്കൃഷ്ടമായ ഗുണവിശേഷമാണ്. വാൾപ്പയറ്റിനു വേണ്ടതിനേക്കാൾ എത്രയോ മടങ്ങു ധീരത അഹിംസാനുശീലനത്തിനു് ആവശ്യമാണ്. ഭീരുത്വത്തോടു തെല്ലും പൊരുത്തമില്ലാത്ത ഒന്നാണ് അഹിംസ. വാൾപ്പയറ്റിൽ തഴക്കം നേടിയ ഒരാൾക്ക് അഹിംസാനിഷ്ഠനായിത്തീരാൻ സാധ്യമാണ്; എന്നല്ല ചിലപ്പോൾ അയാൾക്കാണെളുപ്പം സാധിക്കുന്നതും. അഹിംസാവാദിക്ക് ആഘാതമേല്പിക്കുന്നതിനു കഴിവുണ്ട് എന്ന കാര്യം സിദ്ധമാണ്. അയാൾ തന്റെ പ്രതികാരവാഞ്ഛയെ ബോധപൂർവം, കരുതിക്കൂട്ടി, നിയന്ത്രിക്കുകയാണ്. അതാണ് അഹിംസ. പക്ഷെ, നിഷ്ക്രിയവും ദുർബലവും നിസ്സഹായവുമായ കീഴടങ്ങലിനേക്കാൾ ഏതു കാലത്തും ഉയർന്നു നില്ക്കുന്നതു പ്രതികാരംതന്നെയാണ്. മാപ്പു നല്കലാകട്ടെ ഇതിനേക്കാളൊക്കെ ഉന്നതമാണ്. പ്രതികാരവും ഒരു ദൗർബല്യംതന്നെ. ക്ഷതമേല്ക്കും എന്ന ഭയമാണ്—അതു യഥാർത്ഥമോ സാങ്കല്പികമോ ആകാം—പ്രതികാരവാഞ്ഛയുടെ ഉറവിടം. പട്ടി കടിക്കുന്നതും കുരയ്ക്കുന്നതുമൊക്കെ ഭയപ്പെടുമ്പോഴാണ്. ലോകത്തിൽ ആരെയും ഭയപ്പെടാത്ത ഒരാൾക്കു തന്നെ ക്ഷതമേല്പിക്കുന്നതിനു വെറുതെ പണിപ്പെടുന്നയാളോടു കോപിക്കുന്നതുപോലും വെറുമൊരു ശല്യമായി മാത്രമേ തോന്നൂ. തന്റെ നേരെ മണ്ണുവാരിയെറിയുന്ന കൊച്ചുകുട്ടികളോടു സൂര്യൻ പ്രതികാരം കാട്ടാറില്ലല്ലോ. മണ്ണു വാരിയെറിഞ്ഞു് അവർ സ്വയം വിനവരുത്തിവയ്ക്കുമെന്നേയുള്ളൂ.

3

അഹിംസാപരിശീലനത്തിന് ആയുധങ്ങൾ തീർച്ചയായും ആവശ്യമില്ല. വാസ്തവത്തിൽ ആയുധങ്ങൾ എന്തെങ്കിലും ഉണ്ടെങ്കിൽ അവയെ മറയത്തു തള്ളുകയാണു വേണ്ടതു്. അതിർത്തി സംസ്ഥാനത്തിൽ ഖാൻസാഹേബ് ചെയ്തതു് അതാണല്ലോ. അഹിംസ പരിശീലിക്കാൻ സാധിക്കുംമുമ്പു ഹിംസ പരിശീലിക്കേണ്ടതു് അത്യന്താപേക്ഷിതമാണെന്നു കരുതുന്നവർ പാപികൾക്കു മാത്രമേ യോഗികളാകാൻ സാധിക്കുവെന്നു വിശ്വസിക്കുന്നവരാണു്.

ഹിംസയിൽ പരിശീലനം നേടുന്ന ഒരാൾ കൊല്ലുന്നതെങ്ങനെയാണെന്ന് അഭ്യസിക്കണം. അതുപോലെ അഹിംസയിൽ പരിശീലനം നേടുന്ന ഒരാൾ ചാകുന്നതെങ്ങനെയാണെന്നും അഭ്യസിക്കണം. ഹിംസ ഭയത്തിൽനിന്നുള്ള മോചനമല്ല, ഭയകാരണങ്ങളെ നേരിടുന്നതിനുള്ള മാർഗങ്ങൾ കണ്ടുപിടിക്കലാണു്. നേരെമറിച്ച് അഹിംസയെ സംബന്ധിച്ചിടത്തോളം ഭയകാരണം തന്നെയില്ല. അഹിംസോപാസകനായ ഒരാൾ ഭയത്തിൽനിന്നു മോചനം നേടുന്നതിനുവേണ്ടി പരമമായ ത്യാഗത്തിനുള്ള സന്നദ്ധത പരിശീലിക്കുകയാണു വേണ്ടതു്. തൻെറ ഭൂമിയോ സ്വത്തോ ജീവൻതന്നെയോ നഷ്ടപ്പെട്ടാലും അയാൾ അതൊന്നും കാര്യമായെടുക്കുകയില്ല. എല്ലാത്തരത്തിലുമുള്ള ഭയത്തിനും അതീതനാകാൻ കഴിയാത്ത ഒരാൾക്കു് അഹിംസയെ അതിൻെറ പൂർണമായ അളവിൽ പരിശീലിക്കാൻ സാധിക്കുകയില്ല. അഹിംസോപാസകനു് ഒരേയൊരു ഭയമേയുള്ളു— ഈശ്വരനെക്കുറിച്ചുള്ള ഭയം. ഈശ്വരനിൽ അഭയം തേടുന്നയാൾ ശരീരത്തെ അതിവർത്തിക്കുന്ന ആത്മാവിൻെറ ക്ഷണദർശനമെങ്കിലും നേടിയിട്ടുണ്ടാവണം, അങ്ങനെ അനശ്വരമായ ആത്മാവിൻെറ ക്ഷണദർശനം നേടുന്ന നിമിഷത്തിൽ അയാൾ നശ്വരമായ ശരീരത്തോടുള്ള ആഭിമുഖ്യം കൈവെടിയുന്നു. അഹിംസാപരിശീലനം ഹിംസാപരിശീലനത്തിനു കടകവിരുദ്ധമാണു്. ബാഹ്യവസ്തുക്കളുടെ സംരക്ഷണത്തിനു ഹിംസ ആവശ്യമാണു്; ആത്മാവിൻെറ സംരക്ഷണത്തിനു്, അഭിമാനസംരക്ഷണത്തിനു്, അഹിംസയാണു് ആവശ്യം.

വെറുതെ വീട്ടിൽ കുത്തിയിരുന്നാൽ ഈ അഹിംസയെന്താണെന്നു മനസ്സിലാക്കാൻ സാധിക്കയില്ല. അതിനു് ഉത്സാഹപൂർണ്ണ

3. Harijan, 1-9-1940 (Non-violence in Peace and War, Vol. I, pp. 334-335).

മായ പ്രയത്നം ആവശ്യമാണ്. നമ്മുടെ കഴിവുകൾ പരീക്ഷിച്ചറിയുന്നതിനുവേണ്ടി അപകടങ്ങളെയും, മരണത്തെയും നേരിടുന്നതിനു നാം പഠിക്കണം; ശരീരത്തെ ക്ലേശാനുഭവത്തിനു വിധേയമാക്കണം, എല്ലാത്തരം വൈഷമ്യങ്ങളും സഹിക്കുന്നതിനുള്ള കഴിവു നേടണം. രണ്ടാളുകൾ തമ്മിൽ അടികൂടുന്നതു കണ്ടാൽ ഉടനെ വിറച്ചുപോവുകയും, ഓടിയൊളിക്കാൻ ശ്രമിക്കുകയും ചെയ്യുന്നവൻ അഹിംസാനിഷ്ഠനല്ല, ഭീരുവാണ്. അഹിംസാനിഷ്ഠനായ ഒരാൾ അത്തരം കലഹങ്ങൾ തടയുന്നതിനുവേണ്ടി സ്വജീവിതം തന്നെ ബലിയർപ്പിക്കും. അഹിംസാവാദിയുടെ ധീരത ഹിംസാവാദിയുടേതിനേക്കാൾ പതിന്മടങ്ങു ശ്രേഷ്ഠമാണ്. ഹിംസാവാദിയുടെ മുദ്ര അയാളുടെ ആയുധമാണ് —കുന്തമോ, വാളോ, തോക്കോ എന്തെങ്കിലും; അഹിംസാവാദിയുടെ കവചമാകട്ടെ, ഈശ്വരനും.

ഞാനിപ്പറഞ്ഞതൊക്കെ അഹിംസ പരിശീലിക്കാനൊരുങ്ങുന്നവർ അനുവർത്തിക്കേണ്ട പഠനപദ്ധതിയല്ല; പക്ഷേ, ഞാനിവിടെ ഉന്നയിച്ചിട്ടുള്ള തത്ത്വങ്ങളുടെ അടിസ്ഥാനത്തിൽ അത്തരമൊന്നു രൂപപ്പെടുത്തിയെടുക്കുക പ്രയാസമല്ല.

ഇതുവരെ പറഞ്ഞതിൽനിന്ന് ഒരു കാര്യം വ്യക്തമാകും: ഹിംസാവാദിയുടെയും അഹിംസാവാദിയുടെയും ധീരതകൾക്കു തമ്മിൽ ഒരു സാദൃശ്യവുമില്ല. ആദ്യത്തേതു പരിധിയുററതാണ്; രണ്ടാമത്തേതു പരിധിയററതും. അഹിംസയുടെ പരിധിക്കപ്പുറം കടന്ന ഒരാക്രമണമോ സാഹസമോ സാദ്ധ്യമല്ല. അഹിംസ അജയ്യമാണ്. ഈ അഹിംസ പ്രായോഗികമാക്കാവുന്നതാണ് എന്നതിൽ സംശയമില്ല. കഴിഞ്ഞ ഇരുപതു കൊല്ലത്തെ ചരിത്രം മതി നമുക്കതിനൊരു ഉറപ്പു നല്കാൻ.

4

തന്നെ ക്ഷതമേല്പിച്ച സഹോദരനെ നോക്കി മന്ദഹസിച്ചുകൊണ്ട്, ശാരീരികമോ മാനസികമോ ആയ പ്രതികാരമൊന്നും കൂടാതെ, മരിക്കാൻ കഴിയുന്നതാണു പരമമായ ധീരത.

4. Harijan, 13-10-1946. (Hindu Dharma, P. 169)

## അദ്ധ്യായം അഞ്ചു്

# അഹിംസ—അതിൻെറ പ്രായോഗികതയും അജയ്യതയും

1

വായനക്കാരൻ: അങ്ങു് 'ആത്മശക്തി'യെന്നോ, 'സത്യശക്തി'യെന്നോ വിളിക്കുന്ന തത്ത്വം വിജയം പ്രാപിച്ചിട്ടുള്ളതിനു ചരിത്രപരമായ തെളിവുകളുണ്ടോ? ആത്മശക്തികൊണ്ടു് ഏതെങ്കിലും രാഷ്ട്രം ഉയർച്ച നേടിയ സംഭവമൊന്നും ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ഞാനിപ്പോഴും വിചാരിക്കുന്നതു ദുഷ്ടന്മാക്കു ശാരീരികദണ്ഡനം നല്കാതിരുന്നാൽ അവർ ദുഷ്കൃത്യങ്ങളിൽനിന്നു വിരമിക്കുകയില്ലെന്നാണു്.

പത്രാധിപർ: തുളസീദാസകവി പറഞ്ഞിട്ടുണ്ടു്. 'ശരീരത്തിൻെറ വേരു് അഹന്തയാണു്. മതത്തിൻേറതാകട്ടെ കരുണ അഥവാ സ്നേഹവും. അതുകൊണ്ടു ജീവനുള്ള കാലത്തോളം നാം കരുണ കൈവെടിയാൻ പാടില്ല.' ഇതു് ഒരു ശാസ്ത്രീയസത്യമാണെന്നാണു് എനിക്കു തോന്നുന്നതു്. രണ്ടും രണ്ടും കൂട്ടിയാൽ നാലു് എന്നു വിശ്വസിക്കുന്നതുപോലെ തന്നെ ഞാൻ ഇതും വിശ്വസിക്കുന്നു. സ്നേഹത്തിൻെറ ശക്തി ആത്മാവിൻേറയോ സത്യത്തിൻേറയോ ശക്തിക്കു തുല്യംതന്നെ. അതിൻെറ പ്രവർത്തനത്തിനുള്ള തെളിവുകൾ ഓരോ ഘട്ടത്തിലും നമുക്കു ലഭിക്കുന്നുണ്ടു്. ആ ശക്തി നിലവിലില്ലെങ്കിൽ ഈ പ്രപഞ്ചംതന്നെ അപ്രത്യക്ഷമായിപ്പോകും. നിങ്ങൾ ചരിത്രപരമായ തെളിവുകൾ ഉണ്ടോ എന്നാണു ചോദിക്കുന്നതു്. അപ്പോൾ ചരിത്രമെന്താണെന്നു മനസ്സിലാക്കേണ്ടതു് ആവശ്യമാണു്. ചരിത്രത്തെക്കുറിക്കുന്നതിനുള്ള ഗുജറാത്തിപദത്തിനു് അർത്ഥം 'അതു് ഇങ്ങനെ സംഭവിച്ചു' എന്നാണു്. അതാണു ചരിത്രത്തിനു് അർത്ഥമെങ്കിൽ എത്ര തെളിവുകൾ വേണമെങ്കിലും നല്കാൻ സാധിക്കും. എന്നാൽ രാജാക്കന്മാരുടെയും ചക്രവർത്തിമാരുടെയും അപദാനങ്ങളാണു് ചരിത്രമെങ്കിൽ, അത്തരം ചരിത്രത്തിൽനിന്നും 'ആത്മശക്തി'ക്കോ, സഹനസമരത്തിനോ തെളിവൊന്നും നല്കാൻ പററുകയില്ല. തകരം കുഴിച്ചെടുക്കുന്ന ഖനിയിൽ വെള്ളി കാണുമെന്നു പ്രതീക്ഷിച്ചുകൂടല്ലോ. ചരിത്രം നമുക്കിന്നു പരിചിതമായ അർത്ഥത്തിലാണെങ്കിൽ, ലോകത്തിലുണ്ടായിട്ടുള്ള യുദ്ധങ്ങളുടെ ഒരു രേഖമാത്രമാണു്. അതുകൊണ്ടാണു്, ചരിത്രമില്ലാത്ത രാഷ്ട്രമാണു്,

---

1. Hind Swaraj, Ch. XVII (1903) (Satyagraha, pp. 15-17)

അതായതു യുദ്ധങ്ങളുണ്ടായിട്ടില്ലാത്ത രാഷ്ട്രമാണു്, ഏററവും സന്തുഷ്ടമായ രാഷ്ട്രം എന്നൊരു പഴമൊഴി ഇംഗ്ളീഷുകാരുടെയിടയിൽ പ്രചരിക്കുന്നതു്. രാജാക്കന്മാരുടെ വിക്രിയകളെന്തൊക്കെയായിരുന്നു, അവരെങ്ങനെ പരസ്പരം ശത്രുക്കളായി, അവരെങ്ങനെ പരസ്പരം കൊന്നു — ഇതെല്ലാം ചരിത്രത്തിൽ സൂക്ഷ്മമായി രേഖപ്പെടുത്തിയിട്ടുണ്ടു്. ലോകത്തിൽ ഇതൊക്കെ മാത്രമേ സംഭവിച്ചിരുന്നുള്ളു എങ്കിൽ അതെന്നോ നശിച്ചുപോയേനേ! ലോകത്തിൻെറ ചരിത്രം യുദ്ധങ്ങളിൽനിന്നാണു് ആരംഭിച്ചിരുന്നതെങ്കിൽ ഇന്നൊരൊററ മനുഷ്യൻപോലും ജീവിച്ചിരിക്കുമായിരുന്നില്ല. അങ്ങനെ യുദ്ധത്തിനു വിധേയരാകേണ്ടിവന്നിട്ടുള്ള ജനസമൂഹങ്ങളൊക്കെ അപ്രത്യക്ഷമായിട്ടുമുണ്ടു്. ഉദാഹരണത്തിനു് ആസ്ത്രേലിയായിലെ ആദിമവാസികളിൽ ഒരൊററ കുഞ്ഞിനേ'ഴും അവശേഷിപ്പിച്ചില്ല, അവിടെ കടന്നുചെന്ന ആക്രമണകാരികൾ. ആ ആദിമവാസികൾ സ്വയംരക്ഷയ്ക്കായി 'ആത്മശക്തി'യൊന്നും ഉപയോഗിച്ചില്ലെന്ന കാര്യം ശ്രദ്ധിക്കണം. ഇന്നത്തെ ആസ്ത്രേലിയാക്കാരുടെ തലയിലെഴുത്തും അവർക്കിരയായ ആദിമവാസികളുടേതിൽനിന്നു ഭിന്നമായിരിക്കുകയില്ല എന്നു മനസ്സിലാകാൻ വലിയ ദീർഘവീക്ഷണമൊന്നും ആവശ്യമില്ല. 'വാളെടുത്തവൻ വാളാൽതന്നെ നശിക്കും.' നീന്തൽ തൊഴിലാക്കിയ നീന്തൽക്കാരൻ വെള്ളത്തിൽ മുങ്ങിത്തന്നെ ചാകും എന്നൊരു പഴമൊഴി ഞങ്ങളുടെയിടയിൽ പ്രചരിക്കുന്നുണ്ടു്.

ഈ ഭൂമുഖത്തു് ഇന്നും ഇത്രവളരെ മനുഷ്യർ ജീവിച്ചിരിക്കുന്നു എന്ന വസ്തുത ഭൂമിയുടെ നിലനില്പിനു് ആസ്പദം ആയുധശക്തിയല്ല സത്യത്തിൻേറയോ സ്നേഹത്തിൻേറയോ ശക്തിയാണു് എന്നു വ്യക്തമാക്കുന്നു. അതുകൊണ്ടു് ഈ ശക്തിയുടെ വിജയത്തിനുള്ള ഏററവും വലിയ തെളിവു്, പരമാവധി നിർദ്ദോഷമായ തെളിവു്, അനവധി യുദ്ധങ്ങളുണ്ടായിട്ടും ലോകം ഇന്നും കഴിഞ്ഞുകൂടുന്നു എന്നതുതന്നെ.

ആയിരക്കണക്കിനാളുകൾ, പതിനായിരക്കണക്കിനുതന്നെ ആളുകൾ, അവരുടെ നിലനില്പിനു് ആശ്രയിക്കുന്നതു് ഈ ശക്തിയുടെ വളരെ ക്രിയാത്മകമായ പ്രവർത്തനത്തെയാണു്. അനേകലക്ഷം കുടുംബങ്ങളുടെ ജീവിതത്തിൽ നിത്യവുമുണ്ടാകുന്ന കൊച്ചുകൊച്ചു കലഹങ്ങൾ ഈ ശക്തിയുടെ പ്രവർത്തനഫലമായി അപ്രത്യക്ഷമാകുന്നു. നൂററുക്കണക്കിനു രാഷ്ട്രങ്ങൾ സമാധാനപരമായി ജീവിക്കുന്നുണ്ടു്. ഈ വസ്തുത ചരിത്രം കണക്കിലെടുക്കുന്നില്ല; ചരിത്രത്തിനു് അതു കഴിയുകയുമില്ല. സ്നേഹശക്തിയുടെ അഥവാ ആത്മശക്തിയുടെ സുഗമമായ പ്രവർത്തനത്തിൽ ഉണ്ടായിട്ടുള്ള തടസ്സങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള ഒരു

പ്രമാണമാണു വാസ്തവത്തിൽ ചരിത്രം. രണ്ടു സഹോദരന്മാർ പിണങ്ങുകയാണെന്നു കരുതുക. അവരിലൊരാൾ പിന്നീടു പശ്ചാത്തപിക്കുകയും തന്നിൽ അന്തർലീനമായിക്കിടന്നിരുന്ന സ്നേഹത്തെ ഉണർത്തുകയും ചെയ്യുന്നു; അവരിരുവരും വീണ്ടും സമാധാനപൂർവ്വം ജീവിതം തുടരുന്നു. ആരും ഇതിനെ കാര്യമായെടുക്കുന്നില്ല. നേരേമറിച്ച്, ഈ രണ്ടു സഹോദരന്മാരും വക്കീലോ മററാരെങ്കിലുമോ ഇടപെട്ടതിൻെറ ഫലമായി അടികൂടുകയോ കോടതിയിൽ പോവുകയോ ചെയ്താൽ—മൃഗശക്തിയുടെ മറെറാരു പ്രകടനമാണല്ലോ അതും—അതുടനെ പത്രങ്ങളിൽ വരും; അയൽക്കാരുടെ സംഭാഷണവിഷയമാകും; അങ്ങനെ ആ വൃത്താന്തം ചരിത്രത്തിൽ രേഖപ്പെടുത്തുകയും ചെയ്യും. കുടുംബങ്ങളെ സംബന്ധിച്ചും ജനവിഭാഗങ്ങളെ സംബന്ധിച്ചും ശരിയായിട്ടുള്ളതെല്ലാം രാഷ്ട്രങ്ങളെ സംബന്ധിച്ചും ശരിയാണ്. കുടുംബങ്ങൾക്ക് ഒരു നിയമം, രാഷ്ട്രങ്ങൾക്കു മറെറാന്ന് എന്നു കരുതേണ്ട കാര്യമില്ല. അപ്പോൾ പ്രകൃതിയുടെ സ്വച്ഛന്ദഗതിയിൽ സംഭവിക്കുന്ന വിച്ഛിത്തികളുടെ രേഖാപ്രമാണമാണു ചരിത്രം. ആത്മശക്തി പ്രകൃതിശക്തിക്ക് അനുരോധമായതുകൊണ്ട്, അതാരും ചരിത്രത്തിൽ രേഖപ്പെടുത്താറില്ല.

2

നാശത്തിൻെറ നടുവിൽപ്പോലും ജീവിതം നിലനില്ക്കുന്നതായി ഞാൻ കാണുന്നു; അതുകൊണ്ട് നാശത്തിൻേറതിനേക്കാൾ ഉന്നതമായ ഒരു നിയമം ഉണ്ടായിരിക്കുകതന്നെ ചെയ്യും. അത്തരമൊരു നിയമത്തിനു വിധേയമായിമാത്രമേ ഒരു ക്രമീകൃതസമുദായത്തിൻെറ അസ്തിത്വം പ്രസ്പഷ്ടമാകയുള്ളു; ജീവിതം ജീവിതവ്യമാവുകയുമുള്ളു. അതാണു ജീവിതനിയമമെങ്കിൽ നാം അതു നമ്മുടെ ദൈനംദിനജീവിതത്തിൽ പ്രായോഗികമാക്കുകതന്നെ വേണം. എവിടെയൊക്കെ കലഹമുണ്ടാവുകയും നിങ്ങൾക്ക് ഒരു എതിരാളിയോട് ഏററുമുട്ടുകയും ചെയ്യേണ്ടിവരുന്നുവോ, അവിടെയൊക്കെ സ്നേഹംകൊണ്ട് എതിരാളിയെ കീഴടക്കുക. പ്രാകൃതമായ ഒരു രീതിയിൽ ഞാൻ എൻെറ ജീവിതത്തിൽ അതു പ്രായോഗികമാക്കിയിട്ടുണ്ട്. അതുകൊണ്ട് എൻെറ വൈഷമ്യങ്ങളൊക്കെ പരിഹരിക്കപ്പെട്ടുകഴിഞ്ഞു എന്നർത്ഥമില്ല. പക്ഷേ, ഞാനൊരു കാര്യം മനസ്സിലാക്കുന്നു—സ്നേഹത്തിൻേറതായ ഈ

2 വട്ടമേശസമ്മേളനത്തിൽ പങ്കെടുക്കുന്നതിന് ലണ്ടനിലേക്കു പോകുംവഴി സൂവസിലെത്തിയപ്പോൾ കപ്പലിൽവച്ചു നടന്ന ഒരു സായാഹ്നപ്രാർത്ഥനായോഗത്തിൽ ചെയ്ത പ്രസംഗത്തിൽനിന്ന്. The Nation's Voice, Part II, pp. 109–110 (In between Sept. and Dec. 1931) (Satyagraha pp. 383–384)

നിയമത്തിനു പരിഹാരമാർഗങ്ങൾ പലതും കണ്ടുപിടിക്കാൻ സാധിച്ചിട്ടുണ്ട്; നാശത്തിൻെറ നിയമത്തിന് അതൊരിക്കലും സാധിച്ചിട്ടുമില്ല. ഭാരതത്തിൽ ഈ നിയമത്തിൻെറ പ്രവർത്തനം കണ്ണുകൊണ്ടു കാണത്തക്ക രീതിയിൽത്തന്നെ പരമാവധി വ്യാപകമായ തോതിൽ നടന്നുകഴിഞ്ഞിട്ടുണ്ട്. മുപ്പതു കോടി ജനങ്ങളുടെയിടയിലും അഹിംസ കടന്നുചെന്നുകഴിഞ്ഞു എന്നു പറഞ്ഞുകൂടെങ്കിലും, വിശ്വസിക്കാനാവാത്തത്ര ചുരുങ്ങിയ സമയത്തിനുള്ളിൽ അതു മറെറതൊരു സന്ദേശത്തേക്കാളുമേറെ ആഴത്തിൽ കടന്നുചെന്നിട്ടുണ്ട് എന്നു ഞാൻ അവകാശപ്പെടുന്നു. ഞങ്ങളെല്ലാവരും ഒരേ അളവിൽ അഹിംസാനിഷ്ഠ പാലിച്ചിട്ടില്ല; വലിയൊരു ഭൂരിപക്ഷത്തെ സംബന്ധിച്ചിടത്തോളവും അഹിംസ വെറുമൊരു നയം മാത്രമായിരുന്നുതാനും. എങ്കിലും അഹിംസയുടെ സംരക്ഷകശക്തിക്കധീനമായി രാഷ്ട്രം അത്ഭുതകരമായ പുരോഗതി നേടിയിട്ടില്ലേ എന്നു നിങ്ങൾ അന്വേഷിച്ചറിയണമെന്നാണ് എൻെറ ആഗ്രഹം.

അഹിംസയുടേതായ ഒരു മാനസികാവസ്ഥയിലെത്തിച്ചേരണമെങ്കിൽ ഏതാണ്ട് കഠിനമായ ഒരു പരിശീലനക്രമംതന്നെ അംഗീകരിക്കേണ്ടതായിട്ടുണ്ട്. ദൈനംദിനജീവിതത്തിൽ പടയാളിയുടെമട്ടിൽത്തന്നെ അച്ചടക്കം പാലിക്കേണ്ടതായി വരും. അതൊരുപക്ഷേ, എല്ലാവർക്കും ഇഷ്ടമായി എന്നു വരുകയില്ല. മനസ്സിൻെറ പരിപൂർണമായ സഹകരണം കൂടാതുള്ള ബാഹ്യമായ ആചരണം വെറുമൊരു മുഖംമൂടി മാത്രമേയാകൂ എന്നു ഞാൻ സമ്മതിക്കുന്നു. അതു് ആചരിക്കുന്ന ആളിനെന്നപോലെ മററുള്ളവർക്കും ദോഷകരമാണ്. മനസ്സും ശരീരവും ഭാഷണവും യഥോചിതം പൊരുത്തപ്പെടുമ്പോൾമാത്രമാണു സമ്പൂർണ്ണമായ ആ ഒരവസ്ഥയിൽ എത്തിച്ചേരുക. പക്ഷേ, അതെല്ലായ്പോഴും തീഷ്ണമായ ഒരു മാനസിക സംഘട്ടനത്തിനു നിദാനമാകും. എനിക്കു കോപമുണ്ടാവുകയില്ലെന്നല്ല പക്ഷേ, മിക്കവാറും എല്ലാ സന്ദർഭങ്ങളിലും എൻെറ വികാരങ്ങളെ നിയന്ത്രിക്കുന്നതിൽ ഞാൻ വിജയിക്കാറുണ്ട്. ഫലമെന്തായാലും ശരി, അഹിംസാനിയമം മനഃപൂർവ്വം നിരന്തരമായി അവലംബിക്കുന്നതിനുവേണ്ടി ഞാൻ എൻെറ ഉള്ളിൽ ഒരു സമരം ബോധപൂർവംതന്നെ നടത്താറുണ്ട്. അത്തരമൊരു സമരം ഒരുവനെ കൂടുതൽ ശക്തനാക്കുന്നു. അഹിംസ ശക്തൻെറ ആയുധമാണ്. ദുർബലരെ സംബന്ധിച്ചിടത്തോളം എളുപ്പം അതൊരു കാപട്യമായിത്തീർന്നേക്കും. ഭയവും സ്നേഹവും വിപരീതങ്ങളാണ്. ചോദിക്കുന്നതെന്തും കൊടുക്കുന്ന കാര്യത്തിൽ സ്നേഹത്തിനു യാതൊരു വീണ്ടുവിചാരവുമില്ല; ഒപ്പം പകരം ഇങ്ങോട്ടെന്താണു കിട്ടുക എന്നതിനെപ്പററി തെല്ലും ചിന്തിക്കുകയുമില്ല. സ്നേഹം ലോകത്തോടെന്നപോലെ സ്വാത്മത്തോടും

മല്ലിടുന്നു. ഒടുവിൽ മറ്റെല്ലാ വികാരങ്ങൾക്കുമുപരി ആധിപത്യം നേടുകയും ചെയ്യുന്നു. സ്നേഹത്തിന്റെയും അഹിംസയുടെയും നിയമം ജീവിതനിയമമാക്കിത്തീർക്കാൻ നാം ദൃഢപ്രതിജ്ഞരാണെങ്കിൽ, എല്ലാ പ്രശ്നങ്ങളും പരിഹരിക്കപ്പെടും എന്നാണ് എന്റേയും എന്റെ സഹപ്രവർത്തകരുടേയും നിത്യവുമുള്ള അനുഭവം. എന്നെ സംബന്ധിച്ചിടത്തോളം സത്യവും അഹിംസയും ഒരേ നാണയത്തിന്റെ രണ്ടു മുഖങ്ങൾ മാത്രമാണ്.

നാം അംഗീകരിച്ചാലുമില്ലെങ്കിലും സ്നേഹത്തിന്റെ നിയമം പ്രവർത്തിച്ചുകൊണ്ടേയിരിക്കും—ഭൂമിയുടെ ആകർഷണനിയമത്തെപ്പോലെ തന്നെ. പ്രകൃതിനിയമത്തെ പല രീതിയിൽ പ്രായോഗികമാക്കി അത്ഭുതങ്ങൾ സൃഷ്ടിക്കുന്ന ശാസ്ത്രകാരനെപ്പോലെ, സ്നേഹത്തിന്റേതായ നിയമത്തെ ശാസ്ത്രീയമായ സൂക്ഷ്മതയോടെ പ്രായോഗികമാക്കാനുത്സാഹിക്കുന്നയാൾക്ക് അതിലേറെ വലിയ അത്ഭുതങ്ങൾ സൃഷ്ടിക്കാൻ കഴിയും. എന്തുകൊണ്ടെന്നാൽ, വൈദ്യുതിയെപ്പോലുള്ള പ്രകൃതിയിലെ ഭൗതികശക്തികളെക്കാൾ എത്രയോ മടങ്ങ് അത്ഭുതകരവും സൂക്ഷ്മതരവുമാണ് അഹിംസയുടെ ശക്തി. നമുക്കുവേണ്ടി സ്നേഹത്തിന്റേതായ ഈ നിയമം കണ്ടുപിടിച്ചു തന്നവർ ആധുനിക ശാസ്ത്രജ്ഞന്മാരെക്കാളൊക്കെ മികച്ച ശാസ്ത്രജ്ഞന്മാരാണ്. നമ്മുടെ അന്വേഷണങ്ങൾ വേണ്ടത്ര മുന്നോട്ടു പോയിട്ടില്ല എന്നൊരു കുറവേയുള്ളു. അതുകൊണ്ട് ആ നിയമത്തിന്റെ മുഴുവൻ പ്രവർത്തനവും കാണാൻ എല്ലാവർക്കും സാധിക്കുന്നില്ല. ഏതായാലും ഈയൊരു മതിവിഭ്രമത്തിൽക്കിടന്ന്—മതിവിഭ്രമമെന്ന് അതിനെ വിളിക്കാമോ എന്തോ—ബദ്ധപ്പെടുകയാണു ഞാൻ. ഈ നിയമത്തെക്കുറിച്ചു കൂടുതൽ കൂടുതൽ മനസ്സിലാക്കാൻ ശ്രമിക്കുന്തോറും ജീവിതാഹ്ലാദം ഞാൻ കൂടുതൽ കൂടുതൽ അനുഭവിക്കുന്നു; ഒപ്പം പ്രപഞ്ചവ്യവസ്ഥിതിയെക്കുറിച്ചോർത്തുള്ള ആഹ്ളാദവും. അതെനിക്ക് ആത്മശാന്തി പ്രദാനം ചെയ്യുന്നു; പ്രകൃതിനിഗൂഢതകളുടെ അർത്ഥമെന്താണെന്നു വെളിപ്പെടുത്തിത്തരുന്നു. എന്റെ കഴിവുകൾ വച്ചുകൊണ്ടു വിവരിക്കാനാവാത്ത നിഗൂഢതകളാണവ.

3

ഒരിക്കൽ പ്രശസ്തരായ ഏതാനും വ്യക്തികൾ ഗാന്ധിജിയെ സന്ദർശിച്ചു. അവരെ ഗാന്ധിജിയുടെ അടുക്കലേക്ക് ആകർഷിച്ച വിഷയത്തെ കേന്ദ്രീകരിച്ചുകൊണ്ടാണ് ഈ ചർച്ച.

ഡാക്ടർ തർമാൻ ചോദിച്ചു: 'അങ്ങയുടെ അഭിപ്രായത്തിൽ അഹിംസ പ്രത്യക്ഷസമരത്തിന്റെ ഒരു പ്രകടനരൂപമാണോ?'

3. Harijan, 14–3–1936 (Non–violence in Peace and War, Vol. 1, pp. 113–114).

ഗാന്ധിജി മറുപടി പറഞ്ഞു: 'അതു പ്രത്യക്ഷസമരത്തിന്റെ ഒരു രൂപമല്ല, ഒരേയൊരു രൂപമാണ്. പ്രത്യക്ഷസമരം എന്ന പദത്തെ അതിന്റെ സാങ്കേതികാർത്ഥത്തിൽ പരിമിതപ്പെടുത്തിക്കൊണ്ടല്ല ഞാൻ സംസാരിക്കുന്നതു്. പക്ഷേ, പ്രത്യക്ഷവും ചലനപൂർണവുമായ ഒരു പ്രകടനം കൂടാതെകണ്ടു് അഹിംസ അർത്ഥശൂന്യമാകുമെന്നാണു് എനിക്കു തോന്നുന്നതു്. അതു് ലോകത്തിലെ ഏറ്റവും മഹത്തായ, ഏറ്റവുമധികം ചലനപൂർണമായ ഒരു ശക്തിയാണു്. നിഷ്ക്രിയമായ അഹിംസാനിഷ്ഠ ആർക്കും സാദ്ധ്യമല്ല. 'അഹിംസ' എന്ന പദത്തിന്റെ ധാത്വർത്ഥം വ്യക്തമാക്കുന്നതിനുവേണ്ടി എനിക്കു കരുപ്പിടിപ്പിക്കേണ്ടിവന്ന ഒരു പദമാണു് 'Non–violence', ആ പദത്തിൽ നിഷേധസൂചകമായ(non) എന്ന അംശമുണ്ടെങ്കിലും അഹിംസ നിഷേധാത്മകമായ ഒരു ശക്തിയല്ല. ബാഹ്യമായ രീതിയിൽ കലഹവും രക്തച്ചൊരിച്ചിലുംകൊണ്ടു് ആവൃതമാണു് നമ്മുടെ ജീവിതം—ജീവിതങ്ങളെ കാർന്നുതിന്നുന്ന ഒരു ജീവിതമാണതു്. യുഗങ്ങൾക്കുമുമ്പു സത്യത്തിന്റെ കേന്ദ്രസ്ഥാനം കണ്ടെത്തിയ ഏതോ മഹാനായ ഒരു പ്രവാചകൻ പറഞ്ഞു: സഹജീവികളോടൊത്തു കടമകൾ നിറവേററുന്നതിനും, തന്റെ ഭാഗധേയത്തിന്റെ അർത്ഥം സാക്ഷാല്ക്കരിക്കുന്നതിനും മനുഷ്യനു സാധിക്കുന്നതു് അഹിംസയിൽക്കൂടിമാത്രമാണു്; ഹിംസയിൽക്കൂടിയോ, സംഘട്ടനത്തിൽക്കൂടിയോ അല്ല.' അതു വൈദ്യുതിയെക്കാളേറെ ക്രിയാത്മകമായ ഒരു ശക്തിവിശേഷമാണു്—തേജോവഹമായ ഈതറിനേക്കാൾ ഊററമേറിയതാണതു്. അഹിംസയുടെ കേന്ദ്രസ്ഥാനത്തു സ്വയം പ്രവർത്തനക്ഷമമായ ഒരു ശക്തിയുണ്ടു്. അഹിംസയുടെ അർത്ഥം സ്നേഹം എന്നാണു്—സെൻറുപാൾ പറഞ്ഞമാതിരിയുള്ള സ്നേഹം. പക്ഷേ, സെൻറുപാൾ നിർവചിച്ച സ്നേഹത്തേക്കാൾ കുറേക്കൂടി അർത്ഥപൂർണമാണതു്. എങ്കിലും അദ്ദേഹം നല്കിയിട്ടുള്ള മനോഹരമായ നിർവചനം നമ്മുടെ ആവശ്യത്തിനു് ഉപകരിക്കും. അഹിംസ സൃഷ്ടിലോകത്തെ മുഴുവൻ ഉൾക്കൊള്ളുന്നു; മനുഷ്യരെ മാത്രമല്ല. എന്നുതന്നെയല്ല 'love' എന്ന ഇംഗ്ളീഷുപദത്തിനു മററു പല അർത്ഥങ്ങളുമുണ്ടു്. അതുകൊണ്ടാണു് non–violence എന്ന നിഷേധരൂപത്തിലുള്ള പദം ഉപയോഗിക്കാൻ ഞാൻ നിർബ്ബന്ധിതനായതു്. പക്ഷേ, ഞാനിപ്പോൾ പറഞ്ഞതുപോലെ അതൊരു നിഷേധാത്മകമായ ശക്തിയെക്കുറിക്കുകയല്ല, മറിച്ചു് എല്ലാ വ്യക്തികളുടേയും ഒരു സമാഹൃതരൂപത്തെ കവിഞ്ഞുനില്ക്കുന്ന ശക്തിയാണതു്. സ്വജീവിതത്തിൽ അഹിംസ ആവിഷ്ക്കരിക്കുന്നതിനു സാധിക്കുന്ന ഒരാൾക്കു മൃഗീയതയുടെ എല്ലാ ശക്തിവിശേഷങ്ങൾക്കും ഉപരിയായ ഒരു ശക്തി പ്രയോഗിക്കുന്നതിനു സാധിക്കും.'

ചോദ്യം:— ഏതെങ്കിലുമൊരു വ്യക്തിക്കു് ഇതു നേടിയെടുക്കാനൊക്കുമോ?

ഗാന്ധിജി:— തീർച്ചയായും; അതു കുറേപ്പേർക്കുമാത്രം പററുന്നതും മററുള്ളവരെ അകററിനിറുത്തുന്നതും ആയ ഒന്നായിരുന്നുവെങ്കിൽ ഞാൻ അതുടനെ നിരാകരിക്കുമായിരുന്നു.

ചോദ്യം:—ഉടമസ്ഥാവകാശം എന്ന ആശയം അതിനു നിരക്കാത്തതാണോ?

ഗാന്ധിജി:— അതെ. അതു യാതൊന്നിൻേറയും ഉടമയല്ല; അതുകൊണ്ടു് എല്ലാററിൻേറയും ഉടമയുമാണു്.

ചോദ്യം:—ഹിംസയുടെ നിരന്തരമായ ആക്രമണത്തെ വിജയപൂർവം നേരിടുന്നതിനു് ഒരൊററ വ്യക്തിക്കു തനിയെ സാധിക്കുമോ?

ഗാന്ധിജി:—സാധിക്കും. നിങ്ങൾ ഉദ്ദേശിക്കുന്നതിനേക്കാളേറെ സാർവജനീനമായ പ്രാധാന്യമുണ്ടു് നിങ്ങളുടെ ചോദ്യത്തിനു്. മുപ്പതു കോടി ഇന്ത്യാക്കാരുടെ ചൂഷണത്തെ നേരിടുന്നതിനു് ഒരൊററ ഇന്ത്യാക്കാരനു തനിയെ സാധിക്കുമോ എന്നാണോ നിങ്ങൾ ചോദിക്കുന്നതു്? അതോ ഒരൊററ വ്യക്തിക്കു തനിയെ ലോകത്തിൻെറ മുഴുവൻ ആക്രമണത്തേയും നേരിടാൻ സാധിക്കുമോ എന്നാണോ?

ഡോ. തർമാൻ:—അതെ, അതെൻെറ ചോദ്യത്തിൻെറ പകുതി മാത്രമേ ആകുന്നുള്ളു. എനിക്കറിയാനുള്ളതു് ഒരൊററ വ്യക്തിക്കു ഹിംസയുടെ മുഴുവൻ ആഘാതത്തേയും തടഞ്ഞുനിറുത്തുവാൻ കഴിയുമോ എന്നാണു്.

ഗാന്ധിജി:—അതിനു കഴിഞ്ഞില്ലെങ്കിൽ, ആ വ്യക്തി അഹിംസയുടെ യഥാർത്ഥ പ്രതിനിധിയല്ല. തൻെറ എതിരാളിയെ ശരിക്കും മാനസിക പരിവർത്തനത്തിനു വിധേയനാക്കിയ ഒരു വ്യക്തിയുടെ ഉദാഹരണം ചൂണ്ടിക്കാണിക്കുന്നതിനു് എനിക്കു സാധിക്കുന്നില്ലെങ്കിൽ, അതിനു കാരണം അഹിംസയെ അതിൻെറ പൂർണതയിൽ ഇന്നുവരെ ആരും പ്രകാശിപ്പിച്ചിട്ടില്ല എന്നതാണെന്നു ഞാൻ പറയും.

ചോദ്യം:—അപ്പോൾ അതു മററെല്ലാ ശക്തികളേയും അതിവർത്തിക്കുന്ന ഒന്നാണു്. അല്ലേ?

ഗാന്ധിജി:—അതെ. അതുമാത്രമാണു ജീവിതത്തിലെ ഒരേയൊരു യഥാർത്ഥമായ ശക്തി.

ചർച്ചയിൽ തികച്ചും ശ്രദ്ധാലുവായിരുന്ന ഡോക്ടർ തർമാൻ പറഞ്ഞു: 'ക്ഷമിക്കു, ഞാനൊരു ചോദ്യം ചോദിക്കട്ടെ. അതു വളരെ ദുർബ്ബലമാണെന്നു് എനിക്കു് അറിയാം. ഈ വിഷമംപിടിച്ച

കാര്യം എങ്ങനെയാണു വ്യക്തികളേയും ജനസമൂഹങ്ങളേയും അഭ്യസിപ്പിക്കുക?'

ഗാന്ധിജി:—അതിനു പര്യാപ്തമായ രാജമാർഗങ്ങളൊന്നുമില്ല. നിങ്ങൾ നിങ്ങളുടെ ജീവിതത്തിലൂടെ ആ തത്ത്വത്തെ ആവിഷ്ക്കരിക്കുക മാത്രമാണൊരു വഴി. അതൊരു ജീവത്തായ ധർമ്മോപദേശമായിരിക്കണം. സ്വജീവിതത്തിലൂടെ ആവിഷ്കരിക്കുക എന്നു പറഞ്ഞാൽ, അതിനു സൂക്ഷ്മമായ പഠനവും, നിരന്തരമായ പരിശ്രമവും, പരിപൂർണമായ കളങ്കനിർമ്മാർജനവും അത്യന്താപേക്ഷിതമാണ്. ഒരു ജീവിതകാലം മുഴുവൻ പ്രയത്നിച്ചാലേ നിങ്ങൾക്കു ഭൗതികശാസ്ത്രത്തിൽ പാണ്ഡിത്യം നേടാൻ സാധിക്കൂ എങ്കിൽ, മനുഷ്യരാശി ഇന്നോളം അറിഞ്ഞിട്ടുള്ളതിൽവച്ച് ഏററവും മഹത്തായ ഈ ആദ്ധ്യാത്മികശക്തി സ്വായത്തമാകാൻ എത്ര ജീവിതകാലങ്ങൾതന്നെ വേണ്ടിവരികയില്ല? എത്ര ജീവിതകാലങ്ങൾ വേണ്ടിവന്നാൽതന്നെ എന്തുണ്ടു ക്ലേശിക്കാൻ? ഇതാണു ജീവിതത്തിൽ സ്ഥായിയായിട്ടുള്ള ഒരേയൊരു കാര്യമെങ്കിൽ, ജീവിതത്തിൽ ഗണനീയമായി ഇതൊന്നുമാത്രമേയുള്ളു എങ്കിൽ, ഇതു സ്വായത്തമാക്കാൻവേണ്ടി ചെയ്യുന്ന ഏതു പ്രയത്നവും നിഷ്ഫലമല്ല. ആദ്യമായി സ്വർഗരാജ്യം തേടുക; അപ്പോൾ മററെല്ലാം താനേ വന്നുകൂടിക്കൊള്ളും. സ്വർഗരാജ്യം അഹിംസതന്നെയാണ്.

4

ശാശ്വതമായ സമാധാനം സാദ്ധ്യമാണ് എന്നു വിശ്വസിക്കുന്നില്ലെങ്കിൽ, അതിനർത്ഥം മനുഷ്യപ്രകൃതിയുടെ ദിവ്യഭാവത്തിൽ വിശ്വസിക്കുന്നില്ല എന്നാണ്. ഇന്നുവരെ അവലംബിച്ചിട്ടുള്ള മാർഗങ്ങൾ എല്ലാം പരാജയപ്പെട്ടതു് അവയുടെ പ്രയോക്താക്കൾക്കു് അഗാധമായ ആത്മാർത്ഥത ഉണ്ടാകാതിരുന്നതുകൊണ്ടാണ്. ഇതു് അവർ മനസ്സിലാക്കിയിരുന്നു എന്നു പറഞ്ഞുകൂടാ. വ്യവസ്ഥകൾ ഭാഗികമായിമാത്രം പരിപാലിച്ചാൽ സമാധാനം നേടുക സാദ്ധ്യമല്ല. രസതന്ത്രം നിർദ്ദേശിക്കുന്ന വ്യവസ്ഥകൾ പൂർണമായി അംഗീകരിക്കുന്നില്ലെങ്കിൽ രാസസംയോഗം അസാദ്ധ്യമാകുന്നതുപോലെതന്നെയാണതു്. നശീകരണായുധങ്ങളുടെ നിയന്ത്രണം കൈവശമുള്ള മനുഷ്യരാശിയുടെ അംഗീകൃതനേതാക്കന്മാർ അവയുടെ ഉപയോഗം, ഫലങ്ങളെക്കുറിച്ചുള്ള തികഞ്ഞ ബോധത്തോടെ, പരിപൂർണമായി നിരാകരിക്കുമെങ്കിൽ, ശാശ്വതമായ സമാധാനം നേടാൻ സാധിക്കും. ലോകത്തിലെ വൻകിട

---

4 Harijan, 16–5–1936 (Non–violence in Peace and War, Vol I, P 116). ഇററലി ആക്രമണം തുടങ്ങിയപ്പോൾ ന്യൂയോർക്കിലെ 'The Cosmopolitan' എന്ന പത്രത്തിന്റെ അധിപർക്ക് ഗാന്ധിജി അയച്ച കമ്പിസന്ദേശം.

ശക്തികൾ അവരുടെ സാമ്രാജ്യമോഹങ്ങൾ ഉപേക്ഷിക്കാതെ ഇതു സാദ്ധ്യമല്ലെന്നു് വ്യക്തമാണു്. ഇതു സംഭവിക്കണമെങ്കിൽ തന്നെ ഈ വൻകിടശക്തികൾ ആത്മവിനാശകമായ മത്സരത്തിൽ അർപ്പിച്ചിരിക്കുന്ന അവരുടെ വിശ്വാസത്തിനൊരറുതി വരുത്തണം; ആവശ്യങ്ങൾ പെരുപ്പിക്കുകയും, കൈവശമുള്ള ഭൗതികവിഭവങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യുന്നതിനുള്ള അഭിലാഷം ഇല്ലാതാക്കണം. ചൈതന്യപൂർണ്ണനായ ഒരീശ്വരനിലുള്ള ജീവത്തായ വിശ്വാസത്തിൻെറ അഭാവമാണു് ഈ കുഴപ്പങ്ങളുടെയെല്ലാം അടിസ്ഥാനകാരണം എന്നു് ഞാൻ വിശ്വസിക്കുന്നു. ക്രിസ്തുവിനെ സമാധാനത്തിൻെറ രാജകുമാരനായി വിവരിക്കുകയും അദ്ദേഹത്തിൻെറ സന്ദേശത്തിൽ വിശ്വസിക്കുന്നുവെന്നു് അവകാശപ്പെടുകയും ചെയ്യുന്ന ഒരു വിഭാഗം ജനങ്ങൾ പ്രായോഗിക ജീവിതത്തിൽ ആ വിശ്വാസം തെല്ലുപോലും വച്ചുപുലർത്തുന്നില്ല. ഇതു മനുഷ്യചരിത്രത്തിലെ ഒരൊന്നാംതരം ദുരന്തകഥയാണു്. ആത്മാർത്ഥതയുള്ള ക്രിസ്തുമതോപദേശകന്മാർതന്നെ ക്രിസ്തുവിൻെറ ഉപദേശങ്ങൾ തിരഞ്ഞെടുക്കപ്പെട്ട ചില വ്യക്തികൾമാത്രം അനുസരിച്ചാൽ മതി എന്നൊരു പരിമിതി കല്പിക്കുന്നതു കാണുമ്പോൾ ദുഃഖം തോന്നുന്നു. മനുഷ്യവർഗത്തിലെ ഏററവും നിസ്സാരന്മാരായ വ്യക്തികൾക്കുപോലും പ്രാഥമികങ്ങളായ മാനുഷിക സദ്ഗുണങ്ങൾ പരിശീലിക്കുന്നതിനു കഴിയുമെന്നു ബാല്യത്തിലേതന്നെ ഞാൻ പഠിച്ചിട്ടുണ്ടു്: അതിൻെറ യാഥാർത്ഥ്യം അനുഭവങ്ങളിലൂടെ പരീക്ഷിച്ചറിഞ്ഞിട്ടുമുണ്ടു്. ശങ്കാതീതവും സാർവജനീനവുമായ ഈയൊരു കഴിവാണു് മനുഷ്യനെ ഈശ്വരൻെറ ഇതര സൃഷ്ടികളിൽനിന്നു വേർതിരിക്കുന്നതു്. ഒരു വൻകിട ശക്തിയെങ്കിലും നിരുപാധികമായി ഈ പരമമായ ത്യാഗം അനുഷ്ഠിക്കുന്നതിനു തയാറായാൽ, നമ്മിൽ പലരും നമ്മുടെ ജീവിതകാലത്തുതന്നെ ഈ ഭൂമുഖത്തു് സമാധാനം സംസ്ഥാപിക്കപ്പെടുന്നതു് കാണും.

## 5

അഹിംസ ഒന്നാംകിടയിൽ നില്ക്കുന്ന സജീവമായ ഒരു ശക്തിയാണു്. അതു് ആത്മശക്തിയാണു്; നമ്മുടെയുള്ളിലുള്ള ഈശ്വരാംശത്തിൻെറ ശക്തിയാണു്. അപൂർണ്ണനായ മനുഷ്യനു് അതിൻെറ സത്തു മുഴക്കെ മനസ്സിലാക്കാൻ സാധിക്കുകയില്ല; അതിൻെറ സമുജ്ജ്വലപ്രഭ താങ്ങാൻ അയാൾക്കു കഴിയുകയില്ല. പക്ഷേ, അതിൻെറ അതിമാത്രം നിസ്സാരമായ ഒരംശം

5. ഗാഫർഖാൻെറ അനുയായികളായ 'ഖുദായ് ഖിദ് മത്ഗാർ' കാർക്കു് അക്രമികളെ എങ്ങനെ നേരിടാൻ കഴിയുമെന്നതിനെപ്പററി ഗാന്ധിജി തൻെറ അതിർത്തിസംസ്ഥാനപര്യടനത്തിൽ ഗാഫർഖാനുമായി നടത്തിയ ചർച്ചയിൽനിന്നു്. (Mahatma, vol. IV, P. 353)

നമ്മുടെയുള്ളിൽ പ്രവർത്തിച്ചുതുടങ്ങിയാൽ മതി, അത്ഭുതങ്ങൾ സൃഷ്ടിക്കപ്പെടുകയായി. ആകാശത്തിൽ ജ്വലിക്കുന്ന സൂര്യൻ പ്രപഞ്ചത്തെയാകെ ജീവപ്രദായകമായ ചൂടുകൊണ്ടു് നിറയ്ക്കുന്നു. പക്ഷേ, സൂര്യൻെറ വളരെയടുത്തു് ആരെങ്കിലും ചെല്ലാനൊരുങ്ങിയാൽ അയാൾ ഭസ്മാവശേഷനായിത്തീരും. അതുപോലെതന്നെയാണു് ഈശ്വരചൈതന്യവും. അഹിംസ എത്രകണ്ടു സാക്ഷാത്കരിക്കുന്നതിനു നമുക്കു സാധിക്കുന്നുവോ അത്രകണ്ടു് നാം ഈശ്വരതുല്യരായിത്തീരുന്നു. പക്ഷേ, നമുക്കൊരിക്കലും പൂർണ്ണമായും ഈശ്വരനായിത്തീരാൻ കഴിയുകയില്ല. അഹിംസയുടെ പ്രവർത്തനം റേഡിയത്തിൻേറതുപോലാണു്. റേഡിയത്തിൻെറ അതിസൂക്ഷ്മമായ ഒരു തരി രോഗഗ്രസ്തമായ ശരീരഭാഗത്തു വച്ചാൽ മതി, അതു് നിരന്തരമായി, നിശ്ശബ്ദമായി, അവിരാമമായി പ്രവർത്തിക്കുകയും ശരീരഭാഗത്തെ അരോഗാവസ്ഥയിൽ കൊണ്ടെത്തിക്കുകയും ചെയ്യുന്നു. അതുപോലെ യഥാർത്ഥമായ അഹിംസ അല്പമുണ്ടായാൽ മതി, അതു് നിശ്ശബ്ദവും, സൂക്ഷ്മവും, അദൃശ്യവുമായ രീതിയിൽ പ്രവർത്തിക്കുകയും സമൂഹത്തെയാകെ പരിവർത്തനവിധേയമാക്കുകയും ചെയ്യുന്നു.

അഹിംസ സ്വയംപ്രവർത്തനക്ഷമമാണു്. ആത്മാവു് മരണാനന്തരവും നിലനില്ക്കുന്നു; അതിൻെറ അസ്തിത്വം ഭൗതികശരീരത്തെ ആശ്രയിച്ചല്ല. അതുപോലെ അഹിംസയുടെ അഥവാ 'ആത്മശക്തി'യുടെ പ്രചാരവും ഫലവുമൊന്നും ഭൗതികോപാധികളെ ആശ്രയിച്ചല്ല. അവയിൽനിന്നൊക്കെ സ്വതന്ത്രമായിട്ടാണു് അതു പ്രവർത്തിക്കുന്നതു്. അതു കാലദേശങ്ങളെ അതിവർത്തിക്കുന്നു. അതുകൊണ്ടു് അഹിംസ ഏതെങ്കിലുമൊരുഭാഗത്തു വിജയകരമായി പ്രതിഷ്ഠിക്കപ്പെടുകയാണെങ്കിൽ, അതിൻെറ സ്വാധീനത എല്ലായിടത്തും പരക്കും. ഉത്തമൻസായിൽ കവർച്ച ഒന്നെങ്കിലും നടക്കുന്നിടത്തോളം കാലം നമ്മുടെ അഹിംസാനിഷ്ഠ നിർവ്യാജമാണു് എന്നു ഞാൻ പറയുകയില്ല.

അഹിംസയുടെ പ്രയോഗം ഒരടിസ്ഥാനതത്ത്വത്തിലാണു് അധിഷ്ഠിതം. ഒരു വ്യക്തിയെ സംബന്ധിച്ചിടത്തോളം ശരിയായിട്ടുള്ളതെന്തും പ്രപഞ്ചത്തെ സംബന്ധിച്ചും ശരിയായിരിക്കും. മനുഷ്യരെല്ലാം കാതലായ അംശത്തിൽ ഒരേപോലെതന്നെ. അതുകൊണ്ടു് എനിക്കു സാധിക്കുന്നതെല്ലാം മററുള്ളവർക്കും സാധിക്കും. ഈ യുക്തിമാർഗം അവലംബിച്ചു മുന്നോട്ടു പോയപ്പോൾ ഞാനെത്തിച്ചേർന്ന നിഗമനമിതാണു്—ഏതെങ്കിലുമൊരു ഗ്രാമത്തിൻെറ വിവിധ പ്രശ്നങ്ങൾക്കു് അഹിംസാധിഷ്ഠിതമായ പരിഹാരമാർഗം കണ്ടുപിടിക്കുന്നതിനു് എനിക്കു സാധിക്കുമെങ്കിൽ, അവിടെനിന്നെനിക്കു ലഭിക്കുന്ന പാഠങ്ങൾ

ഇന്ത്യയുടെ ഇതര ഭാഗങ്ങളിലെങ്ങുമുള്ള അത്തരം പ്രശ്നങ്ങളും അഹിംസാമാർഗത്തിൽക്കൂടിത്തന്നെ പരിഹരിക്കുന്നതിന് എന്നെ പ്രാപ്തനാക്കും.

6

പാശ്ചാത്യർ ശാന്തിവാദി(Pacifist)കളാകാൻ ശ്രമിക്കുന്നുണ്ടെങ്കിലും അതിലവർക്കു വലിയ വിജയമൊന്നും ലഭിച്ചിട്ടില്ല. എന്താണു ശാന്തിവാദികളുടെ മനോഭാവവും അഹിംസയും തമ്മിലുള്ള ബന്ധം? ഗാന്ധിജിയുടെ മുൻപിൽ ഈ പ്രശ്നം ഉന്നയിക്കപ്പെട്ടു.

അദ്ദേഹത്തിൻെറ മറുപടി ഇതായിരുന്നു: 'എൻെറ അഭിപ്രായത്തിൽ അഹിംസ ഏതു രൂപത്തിലായാലും നിഷ്ക്രിയത്വമല്ല. ഞാൻ മനസ്സിലാക്കുന്ന മട്ടിലാണെങ്കിൽ, അതാണു ലോകത്തിലെ ഏററവുമധികം ക്രിയാത്മകമായ ശക്തി. അതുകൊണ്ടു ഭൗതികവാദമോ മറെറന്തെങ്കിലുമോ ആയിക്കൊള്ളട്ടെ. അഹിംസ അതിനൊരു ഫലപ്രദമായ പ്രതിവിധി നിർദ്ദേശിക്കുന്നെങ്കിൽ, അതെൻെറ സങ്കല്പത്തിലുള്ള ക്രിയാത്മക ശക്തിയല്ല. മറിച്ചു പറയുകയാണെങ്കിൽ, എനിക്കു പരിഹാരം കണ്ടെത്താൻ നിവൃത്തിയില്ലാത്ത ചില വിഷമപ്രശ്നങ്ങൾ നിങ്ങൾക്ക് ഉന്നയിക്കാൻ കഴിഞ്ഞാൽ,എൻെറ അഹിംസയ്ക്ക് അത്രകണ്ടെങ്കിലുമൊരു പോരായ്മയുണ്ട് എന്നു ഞാൻ പറയും. അഹിംസയാണു പരമമായ നിയമം. കഴിഞ്ഞ അര നൂററാണ്ടു കാലത്തെ എൻെറ അനുഭവപരിധികളിൽ, ഞാൻ നിസ്സഹായനാണെന്നോ അഹിംസാധിഷ്ഠിതമായ ഒരു പരിഹാരം എനിക്കു നിർദ്ദേശിക്കാനില്ലെന്നോ പറയേണ്ടതായ ഒരവസരവും ഉണ്ടായിട്ടില്ല.

7

ചോദ്യം:— ആയുധങ്ങൾ ഉപേക്ഷിക്കണമെന്നും അഹിംസ അംഗീകരിക്കണമെന്നും അങ്ങു ബ്രിട്ടീഷുകാരോട് ആഹ്വാനം ചെയ്തിരിക്കുന്നു. അതൊരു ധാർമ്മികമായ വൈഷമ്യം സൃഷ്ടിക്കുന്നു: എ യുടെ അഹിംസ ബി യുടെ ഹിംസയെ തട്ടിയുണർത്തുകയും ബി യുടെ ഹൃദയത്തെ സദുപദേശങ്ങൾക്കൊന്നും കടക്കാനാകാത്ത മട്ടിൽ കഠിനമാക്കുകയും ചെയ്യുന്നു. അഹിംസാനിഷ്ഠനായ ഒരാൾ നിശ്ചേതനമായ ഒന്നിനോട് ഏററുമുട്ടിയാൽ അയാളുടെ അഹിംസയ്ക്കു യാതൊരു ഫലവുമുണ്ടാവുകയില്ലല്ലോ. അതുകൊണ്ട് അങ്ങയുടെ വിശ്വാസത്തിൽ എവിടെയോ ഒരു പാകപ്പിഴയുണ്ട്.

---

6. Harijan, 24–12–1938 (Non–violence in Peace and War, vol. 1, p. 172)
7. Harijan, 28–7–1940 (Non–violence in Peace and War, vol. 1, pp. 303–304)

അഹിംസയ്ക്കു പരിമിതമായ ഒരു രംഗത്തിൽ വിജയമുണ്ടായി എന്നു വരും. അങ്ങനെയാണെങ്കിൽ, സാർവ്വജനീനമായി അതിനെന്താണു പ്രയോജനം? അതുകൊണ്ട് അഹിംസയുടെ സാർവജനീനതയെക്കുറിച്ചുള്ള അങ്ങയുടെ അവകാശവാദം തകർന്നുപോകുന്നു.

ഉത്തരം:— നിങ്ങൾ വിചാരിക്കുന്നതുപോലെ അത്ര നിസ്സാരമായി തള്ളിക്കളയാവുന്ന ഒന്നല്ല അഹിംസ. അഹിംസ ഇന്നോളം അറിയപ്പെട്ടിട്ടുള്ളതിൽവച്ചു പരമാവധി പ്രബലമായ ഒരു ശക്തിയാണ്. എല്ലാ ആളുകൾക്കും ഒരേപോലെ സുഗമമായി അത്തരമൊരു ശക്തി കൈകാര്യം ചെയ്യാൻ കഴിഞ്ഞാൽ, അതിന്റെ പ്രാധാന്യം നശിച്ചുപോകും. വെള്ളത്തെപ്പോലെ ദൈനംദിനാവശ്യത്തിനുപയോഗിക്കുന്ന ഒരു സാധനത്തിന്റെ ഗുണങ്ങൾ മുഴുക്കെ ശരിയ്ക്കൊന്നു തിട്ടപ്പെടുത്താൻ നമുക്കിനിയും കഴിഞ്ഞിട്ടില്ല. അതിന്റെ ചില ഗുണങ്ങൾ നമ്മെ അത്ഭുതഭരിതരാക്കും. അതുകൊണ്ട്, അഹിംസയെപ്പോലെ സൂക്ഷ്മതമമായ ഒരു ശക്തിയെ നിസ്സാരമായിക്കരുതരുത്. ക്ഷമാപൂർവം വിശ്വാസപൂർവം അതിന്റെ നിഗൂഢപ്രാഭവം കണ്ടുപിടിക്കുന്നതിനു നമുക്കു ശ്രമിക്കാം. അഹിംസാശക്തി ഉപയോഗിച്ചുകൊണ്ടുള്ള മഹത്തായ ഒരു പരീക്ഷണം വളരെ ചുരുങ്ങിയ കാലയളവിനുള്ളിൽത്തന്നെ നാം ഏതാണ്ട വിജയകരമായ പരിസമാപ്തിയിൽക്കൊണ്ടെത്തിക്കുകയുണ്ടായല്ലോ. ആ പരീക്ഷണത്തിനു ഞാൻ വലുതായ വിലയൊന്നും കല്പിക്കുന്നില്ലെന്നു നിങ്ങൾക്കറിയാം. വാസ്തവത്തിൽ അതിനെ അഹിംസാധിഷ്ഠിതമായ ഒരു പരീക്ഷണം എന്നു വിളിക്കാൻപോലും എനിക്കു മടിയാണ്. രമനാമം കല്ലുകൾക്കു വെള്ളത്തിലൊഴുകുന്നതിനുള്ള ശക്തി നല്കി എന്നൊരു ഐതിഹ്യമുണ്ടല്ലോ. അതുപോലെ അഹിംസയുടെ പേരിൽ നടന്ന ആ പ്രസ്ഥാനം നാട്ടിൽ വലുതായ ഒരു ഉണർവ്വ് ഉണ്ടാക്കുകയും നമ്മെ മുന്നോട്ടു നയിക്കുകയും ചെയ്തു. അചഞ്ചലമായ വിശ്വാസത്തോടുകൂടി ആളുകൾ ഈ പരീക്ഷണത്തെ മുൻപോട്ടു കൊണ്ടുപോകുന്നതിനു തയാറാകുമ്പോൾ അതിന്റെ സാദ്ധ്യതകൾ എത്രകണ്ടാണു വ്യക്തമാവുക എന്നു മുൻകൂട്ടി പറയാൻ പ്രയാസമാണ്. ഹിംസ പ്രയോഗിക്കുന്ന ആളുകളൊക്കെ ബോധമില്ലാത്തവരാണെന്നു പറയുന്നതു് ഒരു അത്യുക്തിയാണ്. ചിലർക്കു ബോധമില്ലാതായിത്തീർന്നു എന്നു വരും. പക്ഷേ, ആ അപവാദങ്ങളുടെ അടിസ്ഥാനത്തിൽ ഒരു ധാർമ്മിക നിയമത്തെ പ്രതിഷ്ഠിക്കാൻ ശ്രമിച്ചാൽ നമുക്കു തെറ്റുപറ്റുമെന്നു തീർച്ച. നമ്മുടെ നിത്യാനുഭവങ്ങളുടെ വെളിച്ചത്തിൽ നിയമങ്ങൾ നിർദ്ദേശിക്കുകയാണു നിരപായമായ മാർഗം. നമ്മുടെ നിത്യാനുഭവങ്ങളാകട്ടെ, അഹിംസയ്ക്കു യഥാർത്ഥമായ പ്രതിവിധി മിക്കവാറും എല്ലായ്പോഴും അഹിംസയാ

ണെന്നു തെളിയിക്കുന്നുമുണ്ട്. പരമമായ ഹിംസയെ പരമമായ അഹിംസകൊണ്ടു നേരിടാമെന്നു് ആ അനുഭവങ്ങൾവച്ചുകൊണ്ടു് ഊഹിക്കുന്നതിൽ തെററില്ല.

നിശ്ചേതന വസ്തുക്കളുടെ കാര്യം നമുക്കിനി പരിഗണിക്കാം. കല്ലിൽ തല കൊണ്ടുമുട്ടിക്കുന്നവൻെറ തല പൊട്ടുമെന്നു തീർച്ച. പക്ഷേ, നമ്മുടെ നേരെ ഒരു കല്ലു പാഞ്ഞുവരുമ്പോൾ ഒട്ടൊന്നു് ഒഴിഞ്ഞുമാറിയാൽ നമുക്കു രക്ഷപ്പെടാൻ സാധിക്കും. അങ്ങനെ ഒഴിഞ്ഞുമാറാനിടയില്ലെങ്കിൽ, നമുക്കു ധൈര്യമായി നിന്നിടത്തുതന്നെ നില്ക്കുകയും കല്ലിൻെറ ആഘാതം ഏല്ക്കുകയും ചെയ്യാം. അതുകൊണ്ടു ചെറിയ മുറിവേ പററൂ; അതല്ല, ആ കല്ലുകൊണ്ടു മരണമാണുണ്ടാവുന്നതെങ്കിലോ? കല്ലിനെത്തടയാൻ ശ്രമിച്ചിരുന്നെങ്കിൽ ഉണ്ടാകാമായിരുന്നത്ര വേദന, ആ മരണത്തിനുണ്ടാവുകയില്ല.

ഈ ചിന്ത അല്പംകൂടി മുന്നോട്ടു കൊണ്ടുപോയാൽ വളരെയെളുപ്പം വ്യക്തമാകും, ബോധശൂന്യനായ ഒരാളെ തനിയെ വിടുകയും അയാളെ തടുക്കുന്നതിനു ശ്രമിക്കാതിരിക്കുകയും ചെയ്താൽ, വളരെപ്പെട്ടെന്നു് അയാൾ തളർന്നുപോകുമെന്നു്. വളരെയാളുകളുടെ സ്നേഹനിർഭരമായ ത്യാഗം ബോധശൂന്യനായ ഒരാൾക്കും സദ്ബുദ്ധിയുണ്ടാക്കും എന്നു കരുതിക്കൂടെന്നില്ല. തികച്ചും ബുദ്ധിഭ്രമം പിടിപെട്ട ആളുകൾപോലും വീണ്ടും ബോധവാന്മാരായതിനു് ഉദാഹരണങ്ങൾ ഇല്ലെന്നില്ല.

താത്ത്വികമായി അഹിംസ പിഴയ്ക്കാത്ത ഒരു ആയുധമാകാം; പക്ഷേ, പ്രായോഗികമായി അതു സാധാരണ വ്യക്തികളുടെ പിടിപാടിനപ്പുറമാണ്. ചരിത്രത്തിൽ ഇതിനെത്രയോ തെളിവുകളുണ്ടു്—ഇതാണു് ഒരു ലേഖകൻ ഉന്നയിച്ച പ്രയാസങ്ങളുടെയും ആശങ്കകളുടെയും ചുരുക്കം. ഗാന്ധിജി പറഞ്ഞ സമാധാനം ഇതായിരുന്നു.

ചരിത്രരേഖകൾ ലഭ്യമായിട്ടുള്ള അതിപ്രാചീനകാലം മുതൽ ആധുനികകാലംവരെ ഒന്നു കണ്ണോടിച്ചു നോക്കുമ്പോൾ, മനുഷ്യൻ ക്രമാനുഗതമായി അഹിംസയിലേയ്ക്കു പുരോഗമിക്കുകയായിരുന്നു എന്നു നമുക്കു കാണാം. നമ്മുടെ അതിപ്രാചീനരായ പിതാമഹന്മാർ നരമാംസഭുക്കുകളായിരുന്നു. കുറേക്കഴിഞ്ഞു് ആ ജീവിതത്തിൽ മടുപ്പു തോന്നിയപ്പോൾ അവർ വേട്ടയാടി കാലംകഴിക്കാൻ തുടങ്ങി. കുറേനാൾ കഴിഞ്ഞപ്പോൾ വേട്ടയാടി അലഞ്ഞുനടക്കുന്ന ജീവിതത്തെക്കുറിച്ചു് അവർക്കു ലജ്ജ തോന്നി. അങ്ങനെ

8. Harijan, 11–8–1940 (Non violence in peace and War' vol. I, P. 311)

അവർ കൃഷിയിലേയ്ക്കു ശ്രദ്ധ തിരിച്ചു. ആഹാരത്തിനുവേണ്ടി അമ്മയായ ഭൂമീദേവിയെ ആശ്രയിച്ചുതുടങ്ങി. അലഞ്ഞു നടക്കുന്ന ജീവിതം ഉപേക്ഷിച്ചും മനുഷ്യൻ പരിഷ്കൃതമായ ഒരു ജീവിതം സ്ഥിരമായി ആരംഭിച്ചു. ഗ്രാമങ്ങളും നഗരങ്ങളും സ്ഥാപിക്കപ്പെട്ടു. ഒരു കുടുംബത്തിലെ അംഗമെന്ന നിലയിൽനിന്നു് ഒരു സമൂഹത്തിലേയോ രാഷ്ട്രത്തിലേയോ അംഗമെന്ന നിലയിലേക്കു് അവർ ഉയർന്നു. ഇവയെല്ലാം അഹിംസയുടെ വികാസത്തേയും, ഹിംസയുടെ സങ്കോചത്തേയുമാണു സൂചിപ്പിക്കുന്നതു്. ഇതല്ലായിരുന്നു കഥയെങ്കിൽ താഴ്ന്ന ജീവിവർഗങ്ങൾ പലതും ഇല്ലാതായതുപോലെ മനുഷ്യവർഗവും എന്നേ നാമാവശേഷമായേനേ.

പ്രവാചകന്മാരും അവതാരപുരുഷന്മാരും ഏററക്കുറവുകളോടു കൂടിയാണെങ്കിലും അഹിംസയുടെ പാഠങ്ങൾതന്നെയാണു പഠിപ്പിച്ചിട്ടുള്ളതു്. അവരിലാരുംതന്നെ ഹിംസ ഉപദേശിച്ചിട്ടില്ല. അങ്ങനെയല്ലാതെ വരുന്നതെങ്ങനെ? ഹിംസ ആരും ആരെയും പഠിപ്പിക്കേണ്ടതായിട്ടില്ല. മനുഷ്യനിലുള്ള മൃഗാംശം ഹിംസാനിഷ്ഠമാണു്; ആത്മാംശമാകട്ടെ അഹിംസാനിഷ്ഠവും. ഉള്ളിലുള്ള ആത്മചൈതന്യത്തെക്കുറിച്ചു ബോധവാനായിക്കഴിഞ്ഞാൽ മനുഷ്യനു ഹിംസാനിഷ്ഠരായിത്തുടരാൻ വയ്യ. ഒന്നുകിൽ അവൻ അഹിംസയിലേയ്ക്കു പുരോഗമിക്കുന്നു. അല്ലെങ്കിൽ നാശത്തിലേക്കു പാഞ്ഞുപോകുന്നു. അതുകൊണ്ടാണു പ്രവാചകന്മാരും അവതാര പുരുഷന്മാരുമെല്ലാം സത്യം, ഐക്യബോധം, സാഹോദര്യം, നീതി തുടങ്ങിയ പാഠങ്ങൾ പഠിപ്പിച്ചിട്ടുള്ളതു്—അവയെല്ലാം അഹിംസയുടെ വിവിധ ധർമ്മങ്ങളാണു്.

എങ്കിലും ഹിംസ നിലനില്ക്കുകതന്നെ ചെയ്യുന്നു. ലേഖകനെപ്പോലുള്ള ആളുകൾ അതാണു് ആത്യന്തികമായ ആയുധം എന്നവരെ കരുതിപ്പോകുന്നു. എങ്കിലും ഞാനിപ്പോൾ തെളിയിച്ചതുപോലെ ചരിത്രവും അനുഭവവും ലേഖകനെതിരാണു്.

മനുഷ്യരാശി ക്രമാനുഗതമായി അഹിംസാലക്ഷ്യത്തിലേക്കു് അടുത്തുകൊണ്ടിരിക്കുന്നതേയുള്ളു എന്നു നാം കരുതുകയാണെങ്കിൽ, അതിനിയും ആ ലക്ഷ്യത്തിലേക്കു പുരോഗമിക്കാനുണ്ടു് എന്നു സിദ്ധിക്കുന്നു. ഈ ലോകത്തു് ഒന്നുംതന്നെ നിശ്ചലമല്ല; എല്ലാം ചലനവിധേയമാണു്. മുന്നോട്ടേയ്ക്കുള്ള പോക്കില്ലെങ്കിൽ തീർച്ചയായും പിന്നോട്ടേയ്ക്കുള്ള പോക്കുണ്ടായിരിക്കുകതന്നെ ചെയ്യും. ഈയൊരു അനന്തമായ ചക്രഭ്രമണത്തിനധീനനാകാതിരിക്കാൻ ഈശ്വരനല്ലാതെ, ആർക്കും കഴിയുകയില്ല.

ഇന്നത്തെ യുദ്ധം ഹിംസ അതിൻെറ പാരമ്യത്തിലെത്തിയതിനെ സൂചിപ്പിക്കുന്നു. ഈ യുദ്ധം ഹിംസയുടെ നാശത്തെക്കുറിക്കുമെന്നും എനിക്കു തോന്നുന്നു. ഇതിനു മുൻപൊരിക്കലും മനുഷ്യ

രാശി അഹിംസയുടെ പ്രാധാന്യം ഇന്നത്തെപ്പോലെ മനസ്സിലാക്കിയിട്ടില്ല. ഈ വസ്തുതയ്ക്കുള്ള തെളിവുകൾ നിത്യവും എനിക്കു കിട്ടിക്കൊണ്ടിരിക്കുന്നു. പാശ്ചാത്യദേശത്തുനിന്നും കിട്ടുന്ന തെളിവുകളും അതുതന്നെയാണു സൂചിപ്പിക്കുന്നതു്. ലേഖകനേയും, അദ്ദേഹത്തെപ്പോലുള്ള ശങ്കാലുക്കളേയും അവരുടെ ആശങ്കകളൊക്കെ നിരാകരിക്കുവാനും, അഹിംസയുടെ പവിത്രമായ ശാന്തിയിൽ ആത്മവിശ്വാസത്തോടെ മുഴുകുവാനും ഞാൻ ക്ഷണിക്കുന്നു.

9

അഹിംസ അംഗീകരിക്കുന്ന ആളുകൾ കൂടുതൽ ത്യാഗങ്ങൾ അനുഭവിക്കുന്നതിനു തയ്യാറാകേണ്ടതാണെന്ന വസ്തുത ഗാന്ധിജി ഊന്നിപ്പറഞ്ഞു. കാരണം, അവരുടെ ലക്ഷ്യം കൂടുതൽ ഉന്നതമാണു്. മോക്ഷം നേടാൻ യാതൊരു കുറുക്കുവഴിയുമില്ലെന്നു് അദ്ദേഹം പ്രസ്താവിച്ചു.

'അപ്പോൾ ഒരു ക്രിസ്തുവിനോ, മഹമ്മദിനോ, ബുദ്ധനോ മാത്രമല്ലേ അഹിംസാധിഷ്ഠിതമായ ഒരു രാഷ്ട്രത്തിന്റെ തലവനാകാൻ പററൂ?' എന്റെ സഹോദരി ഇടയ്ക്കു കയറി ചോദിച്ചു.

ഗാന്ധിജി അല്പമൊന്നു ശങ്കിച്ചുനിന്നിട്ടു പറഞ്ഞു: 'അതു ശരിയല്ല. പ്രവാചകരും അതിമാനുഷരുമൊക്കെ യുഗങ്ങൾ കൂടുമ്പോളൊരിക്കൽ മാത്രമേ ജനിക്കൂ. അഹിംസയെ അതിന്റെ പൂർണതയിൽ സാക്ഷാത്കരിക്കുന്നതിനു് ഒരൊററ വ്യക്തിക്കു കഴിഞ്ഞാൽ മതി, അയാൾ ജനസമൂഹത്തിനാകെ പ്രാതിനിധ്യം വഹിക്കുകയും, ജനസമൂഹത്തെ ഉദ്ധരിക്കുകയും ചെയ്യും. ക്രിസ്തു മാർഗം തെളിച്ചുകൊടുത്തതേയുള്ളു; അദ്ദേഹത്തിന്റെ സാന്നിദ്ധ്യം കൂടാതെതന്നെ പന്ത്രണ്ടു ശിഷ്യന്മാർക്കും ഗുരുപദേശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടു മുന്നോട്ടു പോകാൻ സാധിച്ചു. ശാസ്ത്രകാരന്മാരുടെ പലേ തലമുറകൾ നിരന്തരം അദ്ധ്വാനിക്കുകയും അവരുടെ പ്രതിഭാസമ്പത്താകെ ഉപയോഗിക്കുകയും ചെയ്തതിന്റെ ഫലമായിട്ടാണു വൈദ്യുതശക്തിയുടെ നിയമങ്ങൾ കണ്ടുപിടിക്കപ്പെട്ടതു്. ഇന്നാകട്ടെ എല്ലാവർക്കും, കുട്ടികൾക്കുപോലും, അവരുടെ നിത്യജീവിതത്തിൽ വൈദ്യുതശക്തി കൈകാര്യം ചെയ്യാമെന്നായിട്ടുണ്ടു്. അതുപോലെ ആദർശാത്മകമായ ഒരു രാഷ്ട്രം രൂപമെടുത്തുകഴിഞ്ഞാൽ അതിനെ ഭരിച്ചുകൊണ്ടുപോകുന്നതിനു പൂർണ്ണതനേടിയ ഒരു വ്യക്തി എല്ലായ്പോഴും കൂടിയേ തീരൂ എന്നില്ല. സമഗ്രമായ ഒരു സാമൂഹ്യപ്രബുദ്ധതയാണു തുടങ്ങുമ്പോൾ വേണ്ടതു്. മറെറാക്കെ പിന്നാലേ ഉണ്ടായിക്കൊള്ളും. കുറേക്കൂടി എളുപ്പം മനസ്സിലാകുന്ന ഒരു ഉദാഹരണം പറയാം. യഥാർത്ഥമായ മൂലധനം വെള്ളിയോ, സ്വർണ്ണമോ അല്ല എന്നും, അദ്ധ്വാന

9. Mahatma Gandhi, the Last Phase, vol. II, P.633(1942)

ശക്തിയും ബുദ്ധിശാലിത്വവുമാണ് എന്നും ഉള്ള സത്യം ഞാൻ തൊഴിലാളികളുടെ മുന്നിൽ വച്ചിട്ടുണ്ട്. തൊഴിലാളികൾക്ക് ഈയൊരു ബോധം ഒരിക്കൽ ഉണ്ടായിക്കഴിഞ്ഞാൽ, അതു തുറന്നു വിടുന്ന ശക്തി പ്രയോജനപ്പെടുത്തുന്നതിന് എന്റെ സാന്നിദ്ധ്യം വേണമെന്നില്ല.'

## 10

ചോദ്യം:— പൂനയിലെ ഒരു സൈനികോദ്യോഗസ്ഥൻ ഒരിക്കൽ എന്നോടു പറഞ്ഞു: 'പാശ്ചാത്യരായ ഞങ്ങൾ ഹിംസയിൽ വിശ്വസിക്കുന്നു. തന്നെയുമല്ല, ഞങ്ങളുടെ സമുദായത്തിന്റെ അടിത്തറതന്നെ അതാണ്. അടിമത്തം അനുഭവിച്ചിരുന്ന പല രാജ്യങ്ങളും ഹിംസാമാർഗത്തിലൂടെയാണു സ്വാതന്ത്ര്യം നേടിയതു്. ഇന്ന് അവ സമാധാനപൂർവം ജീവിക്കുന്നു. ആററംബോംബ് ഞങ്ങൾ കണ്ടുപിടിച്ചതു ഹിംസയ്ക്കു് ഒരു അറുതി വരുത്താനാണ്. കഴിഞ്ഞ മഹായുദ്ധംതന്നെയാണ് അതിനു് ഉദാഹരണം.' സൈനികോദ്യോഗസ്ഥൻ ഇങ്ങനെ തുടർന്നു: 'ഗാന്ധിജി നിങ്ങളുടെ നാട്ടുകാർക്ക് അഹിംസാമാർഗം ഉപദേശിച്ചുതന്നിട്ടുണ്ട്. പക്ഷേ ആററംബാംബിനെപ്പോലെ പെട്ടെന്നു ജനങ്ങളെ അഹിംസാമാർഗത്തിലേയ്ക്കു തിരിച്ചുവിടുകയും, സമാധാനം കൈവരുത്തുകയും ചെയ്യുന്ന എന്തെങ്കിലുമൊരു ശക്തി അദ്ദേഹം കണ്ടുപിടിച്ചിട്ടുണ്ടോ? നാടൊട്ടുക്കു പരക്കുന്ന ഈ ഭയങ്കരമായ ഹിംസയിൽനിന്നു ജനങ്ങളെ അകററുന്നതിന് അദ്ദേഹത്തിനു കഴിയുന്നില്ലെങ്കിൽ ഭഗ്നാശനായ ഒരു മനുഷ്യനായദ്ദേഹത്തിനു ജീവിക്കേണ്ടിവരും. ഒരു ജീവിതകാലത്തെ പ്രയത്നം മുഴുവൻ നാമാവശേഷമാവുകയും ചെയ്യും.'

ഉത്തരം: ഈ ചോദ്യത്തിൽ വളരെയേറെ ചിന്താക്കുഴപ്പമുണ്ട്. ആററംബാംബ് ഹിംസയ്ക്കു് അറുതി വരുത്തിയിട്ടില്ല. ജനങ്ങളുടെ ഹൃദയത്തിൽ ഹിംസ തങ്ങിനില്ക്കുകയാണ്. ഒരു മൂന്നാം ലോകമഹായുദ്ധത്തിനുള്ള തയ്യാറെടുക്കൽ നടന്നുകൊണ്ടിരിക്കുകയാണെന്നുതന്നെ പറയാം. ഹിംസ മനുഷ്യവർഗത്തിന് എന്തെങ്കിലും സമാധാനം പ്രദാനം ചെയ്തിട്ടുണ്ടെന്നുപറയുന്നതു് അബദ്ധമാണ്. പക്ഷേ, ഹിംസകൊണ്ടു് ഒരിക്കലും ഒന്നും നേടുകയില്ല എന്നു പറയാനും വയ്യ.

ഹിംസയ്ക്കു് അറുതിവരുത്താൻ കഴിഞ്ഞില്ലെങ്കിൽ എനിക്കു പശ്ചാത്തപിക്കേണ്ടിവരുമെന്നു പറഞ്ഞില്ലേ? ആ പ്രസ്താവനയ്ക്കു് അഹിംസാസങ്കല്പത്തോടു് ഒരു ബന്ധവുമില്ല. ഒരു മനുഷ്യനും ഹിംസയ്ക്കു് അറുതിവരുത്താൻ കഴിയുകയില്ല.

10. Harijan, 19-5-1946 (Non-violence in Peace and War, vol. II, pp. 95-96)

ഈശ്വരനു മാത്രമേ അതു കഴിയൂ. അദ്ദേഹത്തിന്റെ ഉപകരണങ്ങൾ മാത്രമാണു മനുഷ്യർ. ഭൗതികമാർഗങ്ങൾ ഉപയോഗിച്ചു ഹിംസ അവസാനിപ്പിക്കുവാൻ സാധിക്കുകയില്ല. പക്ഷേ, അതുകൊണ്ടു ഭൗതികമാർഗങ്ങൾ അവലംബിച്ചുകൂടെന്നില്ല. ഈശ്വരകൃപയാണു നിർണായകമായ ഘടകം. അദ്ദേഹം അദ്ദേഹത്തിന്റേതായ നിയമങ്ങൾക്കൊത്തു പ്രവർത്തിക്കുകയും ആ നിയമങ്ങൾക്കനുസൃതമായിത്തന്നെ ഹിംസയ്ക്കറുതിവരുത്തുകയും ചെയ്യും. ഈശ്വരന്റെ നിയമങ്ങൾ മനുഷ്യൻ പൂർണമായി അറിയുന്നില്ല; അറിയാൻ അവനു് ഒരിക്കലും സാധിക്കുകയുമില്ല. അതുകൊണ്ടു നാം നമ്മുടെ കഴിവിനൊത്തവണ്ണം പരിശ്രമിക്കണം. ഇന്ത്യയിൽ നമ്മുടെ അഹിംസാപരീക്ഷണങ്ങൾ ഗണ്യമായൊരളവിൽ വിജയിച്ചിട്ടുണ്ടെന്നാണു് എന്റെ അഭിപ്രായം. അതുകൊണ്ടു് ഈ ചോദ്യത്തിൽ പ്രകടമാകുന്ന അശുഭാപ്തി വിശ്വാസത്തിനു കാരണമൊന്നുമില്ല. അഹിംസ ഈ ലോകത്തിലെ മഹത്തായ തത്വങ്ങളിലൊന്നാണു്, അതുകൊണ്ടു ഭൂമുഖത്തുള്ള ഒരു ശക്തിക്കും അതിനെ ഇല്ലാതാക്കാൻ സാദ്ധ്യമല്ല, എന്നെപ്പോലെ ആയിരക്കണക്കിനാളുകൾ ആ ആദർശത്തെ ഉയർത്തിപ്പിടിക്കുന്നതിനുവേണ്ടി ജീവാഹുതി ചെയ്തെന്നുവരും. പക്ഷേ, ആ ആദർശത്തിനു മരണമില്ല. അഹിംസാവിശ്വാസികളായ ആളുകൾ അതിനുവേണ്ടി ജീവാഹുതിചെയ്യുന്നതിലൂടെ മാത്രമേ അഹിംസയുടെ സുവിശേഷം എങ്ങും പ്രചരിക്കുകയുള്ളു.

11

ഒരു ലേഖകൻ എഴുതുന്നതിന്റെ ചുരുക്കമിങ്ങനെയാണു്: 'വ്യക്തിഗതമായ അഹിംസ എനിക്കു മനസ്സിലാക്കാൻ കഴിയും. സ്നേഹിതന്മാർ പരസ്പരം അംഗീകരിക്കുന്ന അഹിംസയും മനസ്സിലാക്കാവുന്നതേയുള്ളു. പക്ഷേ, അങ്ങു പറയുന്നതു ബദ്ധശത്രുക്കൾക്കെതിരായും അഹിംസ അവലംബിക്കണമെന്നാണു്. അതൊരു മരീചികപോലെയാണു്. അങ്ങീ ശാഠ്യം ഉപേക്ഷിച്ചാൽ അതൊരു അനുഗ്രഹമായിരിക്കും. ഉപേക്ഷിക്കുന്നില്ലെങ്കിൽ അങ്ങേയ്ക്കു് ഇന്നുള്ള ബഹുമതിയൊക്കെ നഷ്ടമാകും. അതിനേക്കാൾ കുഴപ്പംപിടിച്ച ഒരു സംഗതിയുണ്ടു്. അങ്ങൊരു മഹാത്മാവാണല്ലോ. അതുകൊണ്ടു് അങ്ങേയ്ക്കു പച്ചപ്പരമാർത്ഥികളായ വളരെപ്പേരെ വഴിതെററിക്കാൻ സാധിക്കും. അങ്ങനെ അവരും തുലയും, സമുദായവും തുലയും.'

വ്യക്തിക്കുമാത്രം അവലംബിക്കാവുന്ന അഹിംസ സമഷ്ടിയുടെ നിലപാടിലൂടെ നോക്കുമ്പോൾ അത്രയൊന്നും പ്രയോജന

11. Harijan, 14–12–1947. (Non-violence in Peace and War, vol. II, P. 339)

മുള്ളതല്ല. മനുഷ്യൻ സമൂഹജീവിയാണ്. അതുകൊണ്ട് ഒരു വ്യക്തിക്കു നേടുവാൻ കഴിയുന്ന ഗുണങ്ങൾ, പൊതുവെ പ്രയോജനമുള്ളതാകണമെങ്കിൽ, സാമാന്യമായ തോതിൽ ഉത്സാഹശീലമുള്ള മറേറതൊരു വ്യക്തിക്കും നേടുവാൻ കഴിയണം. സ്നേഹിതന്മാരുടെയിടയ്ക്കു മാത്രം പ്രയോഗിക്കാവുന്ന അഹിംസയ്ക്കു് അതിന്റെ ചെറിയൊരു സ്ഫുലിംഗത്തിന്റെ മൂല്യം മാത്രമേയുള്ളു. അഹിംസയെന്ന പേരിനർഹമല്ല അത്. അഹിംസയുടെ മുൻപിൽ ശത്രുത്വമെല്ലാം അപ്രത്യക്ഷമാകും എന്നതൊരു മഹത്തായ തത്വമാണ്. ഏററവും കടുത്ത ശത്രുത്വം ഇല്ലാതാക്കാൻ അതേ അളവിലുള്ള കടുത്ത അഹിംസതന്നെ വേണ്ടിവരും. ഈ ഗുണം വളത്തിയെടുക്കുന്നതിനു നെടുനാളത്തെ പരിശീലനം ആവശ്യമാണ്. പലേ ജന്മങ്ങൾതന്നെ വേണ്ടിവന്നു എന്നും വരും. പക്ഷേ, അതുകൊണ്ട് അതു പ്രയോജനശൂന്യമാണെന്നു വരുന്നില്ല. തീർത്ഥാടകൻ തന്റെ മാർഗത്തിലൂടെ മുന്നോട്ടുപോകുമ്പോൾ നിത്യമെന്നോണം കൂടുതൽ കൂടുതൽ സമ്പന്നങ്ങളായ അനുഭവങ്ങൾക്കു വിധേയനാവുന്നു; ലക്ഷ്യത്തിലെത്തിച്ചേർന്നാൽ അയാൾക്കു കണ്ടെത്താൻ കഴിയുന്ന സൗന്ദര്യത്തിന്റെ ക്ഷണദർശനങ്ങൾ അപ്പൊഴേ അയാൾക്കു ലഭ്യമാകുന്നു. അതയാളുടെ ഉത്സാഹത്തെ വർദ്ധിപ്പിക്കുന്നു. പക്ഷേ, അയാളുടെ മാർഗത്തിൽ മുള്ളുകളില്ലാത്ത റോസാപ്പൂക്കളുടെ ഒരു പരവതാനി വിരിച്ചിരിക്കും എന്നാരും കരുതിപ്പോകരുത്. ഈശ്വരനിലേക്കുള്ള മാർഗം അവലംബിക്കുന്നതിനു അതിധീരന്മാരായ ആളുകൾക്കേ കഴിയൂ, ദുർബലചിത്തർക്കു് ഒരിക്കലുമാവില്ല എന്ന് ഒരു കവി പാടിയിട്ടുണ്ട്. പ്രാചീന ജനതയുടെ വിവേകശാലിത്വത്തെക്കുറിച്ചോർക്കാനോ അഹിംസയുടെ പ്രയോഗത്തെ ആസ്പദമാക്കിയുള്ള അനേകം കൊച്ചുകൊച്ചനുഭവങ്ങൾ മനസ്സിലാക്കാനോ നിവൃത്തിയില്ലാത്ത രീതിയിൽ അത്രയേറെ വിഷലിപ്തമായിത്തീർന്നിട്ടുണ്ട് ഇന്നത്തെ അന്തരീക്ഷം. ദുഷിച്ച ഒരു വ്യതിയാനത്തിനു പരിഹാരമായി ഒരു നന്മ ഉണ്ടായിരിക്കും എന്നതു പ്രതിദിനമുണ്ടാകുന്ന ജീവിതാനുഭവങ്ങളെ അടിസ്ഥാനമാക്കിയുള്ള ഒരഭിജ്ഞവചനമാണ്. ലോകത്തിൽ നടക്കുന്ന പ്രവർത്തനങ്ങളുടെയൊക്കെ ആകെത്തുക നശീകരണപരമായിരുന്നുവെങ്കിൽ ലോകം എന്നേ അവസാനിച്ചുപോകുമായിരുന്നു. ഇതു് എന്തുകൊണ്ടു നാം മനസ്സിലാക്കുന്നില്ല? സ്നേഹം അഥവാ അഹിംസയാണു നമ്മുടെ ഈ ഭൂഗോളത്തെ നിലനിറുത്തിക്കൊണ്ടുപോകുന്നത്.

ഇത്രയെങ്കിലും നാം സമ്മതിക്കണം: ജീവിതത്തിന്റെ അമൂല്യമായ ചാരുത അത്യദ്ധ്വാനം ചെയ്തും വളർത്തിയെടുക്കേണ്ട ഒന്നാണ്; സ്വാഭാവികമാണതു്. കാരണം, അതു നമുക്കു മാനസികോന്നമനം പ്രദാനംചെയ്യുന്നു. താഴോട്ടേയ്ക്കുള്ള പോക്കു് എളുപ്പ

മാണ്. മുകളിലേക്കുള്ളതു് അങ്ങനെയല്ല. നമ്മിൽ വളരെയധികം പേരും ആത്മനിയന്ത്രണം പരിശീലിക്കാത്തവരാണ്. അതുകൊണ്ടു നിസ്സാരമായ കാരണം മതി, നാം ഉടനെ പരസ്പരം മല്ലിടുന്നു; ശപിക്കുന്നു. അതാണു നമ്മുടെ നിത്യാനുഭവം.

ഉറച്ച ആത്മനിയന്ത്രണം പരിപാലിക്കുന്ന ഒരാറംക്കു് അഹിംസയുടെ ഉദാരമായ അനുഗ്രഹം സുഗമമായിത്തന്നെ ലഭിക്കുന്നതാണ്.

## 12

ലോകത്തിൽ അനേകം സംഹാരകമായ പരിവർത്തനങ്ങറം സംഭവിച്ചിട്ടുണ്ടു്. എന്നിട്ടു് ഇനിയും ഞാൻ സത്യത്തിലും അഹിംസയിലുമുള്ള വിശ്വാസം വച്ചുപുലർത്തുന്നുണ്ടോ? ആററംബാംബ് ആ വിശ്വാസത്തെ തകർത്തിട്ടില്ലേ? അങ്ങനെയൊന്നു സംഭവിച്ചിട്ടില്ലെന്നുതന്നെയല്ല, ലോകത്തിലെ ഏററവുമധികം ഊർജ്ജസ്വലമായ ശക്തികളാണ് അവ എന്നു് അതു പരമാവധി വ്യക്തമാക്കുകയും ചെയ്തിട്ടുണ്ടു്. അവയുടെ മുൻപിൽ ആററംബാംബ് നിഷ്പ്രയോജനമാണ്. ഈ രണ്ടു പ്രതികൂലശക്തികളും സ്വഭാവത്തിൽ തികച്ചും വിഭിന്നങ്ങളാണ്. ആദ്യത്തേതു ധാർമ്മികവും ആദ്ധ്യാത്മികവും ആണ്. രണ്ടാമത്തേതു ഭൗതികവും ശാരീരികവുമാണ്. രണ്ടാമത്തേതിനു സ്വാഭാവികമായിത്തന്നെ നാശമുണ്ടു്. അതുകൊണ്ടു് അതിനേക്കാറം എത്രയോ മടങ്ങു ശ്രേഷ്ഠമാണ് ആദ്യത്തേതു്. ആത്മാവിന്റെ ശക്തി സദാ വികസിച്ചുകൊണ്ടേയിരിക്കുന്നു. അതു് അനന്തമാണ്. പൂർണമായി ആവിഷ്കരിക്കാൻ കഴിഞ്ഞാൽ അതു് അജയ്യമായിത്തീരുന്നു. ഇവിടെ ഞാൻ പുതുതായൊന്നും പറയുകയല്ല എന്നെനിക്കറിയാം. ഞാനൊരു യാഥാർത്ഥ്യത്തിനു സാക്ഷ്യം വഹിക്കുന്നുവെന്നു മാത്രം. അത്രയുംകൊണ്ടവസാനിക്കുന്നില്ല, സ്ത്രീയോ, പുരുഷനോ, ശിശുവോ ആരോ ആയിക്കൊള്ളട്ടെ, അവരുടെ തൊലിയുടെ നിറം എന്തോ ആയിക്കൊള്ളട്ടെ, ആ ശക്തിവിശേഷം എല്ലാവരിലുമുണ്ടു്. പലരിലും അതു നിദ്രാണമായി സ്ഥിതിചെയ്യുന്നുവെന്നു മാത്രം. ശ്രദ്ധാപൂർവ്വമായ പരിശീലനംകൊണ്ടു് അതിനെ ഉണർത്താവുന്നതേയുള്ളു.

ഈ സത്യം അംഗീകരിക്കുകയും അതിനെ സാക്ഷാത്കരിക്കുന്നതിനു യഥാശക്തി പ്രയത്നിക്കുകയും ചെയ്യുന്നില്ലെങ്കിൽ ആത്മനാശത്തിൽനിന്നു രക്ഷനേടാൻ സാധിക്കുകയില്ല എന്നുകൂടി പറയേണ്ടതായിട്ടുണ്ടു്. ഓരോ വ്യക്തിയും സമീപവാസികളുടെ പ്രതികരണം എന്തുതന്നെയായാലും ജീവിതത്തിന്റെ എല്ലാ

12. Harijan. 10-2-1946. (Non-violence in Peace and War, vol. II, P. 94)

മണ്ഡലങ്ങളിലും സ്വയം ഈ സത്യത്തെ ആവിഷ്കരിക്കുന്നതിനു ശ്രമിക്കണം. അതാണൊരു രക്ഷാമാർഗം.

## 13

എന്തു വില കൊടുത്തായാലും വേണ്ടില്ല സ്വാതന്ത്ര്യം നേടിയേ തീരു എന്നു നിർബന്ധമുള്ള ഒരു സുഹൃത്തിനോടു ഗാന്ധിജി ഒരിക്കൽ ഇങ്ങനെ പറഞ്ഞു: 'ഇററലിയുടെ കാര്യം എടുക്കൂ. ഗാരിബാൾഡി മഹാനായിരുന്നു. അദ്ദേഹം ഇററലിക്കു സ്വാതന്ത്ര്യം നേടിക്കൊടുത്തു. മുസ്സോളിനി ഇററലിക്കു മഹത്വത്തിൻെറ മട്ടൊക്കെ വരുത്തുകയും ചെയ്തു. എന്നിട്ട് ഇന്ന് ഇററലിയുടെ സ്ഥിതി എന്താണ്? ജപ്പാൻെറയോ ജർമ്മനിയുടെയോ കഥയും എടുക്കുക. ശക്തിയുടെ ഉച്ചകോടിയിൽ അവരെക്കൊണ്ടെത്തിച്ച അതേ ഹിംസതന്നെ അവരെ തറപററിക്കുകയും ചെയ്തു. ആററം ബോംബ് ഹിംസയുടെ ഫലശൂന്യത വ്യക്തമാക്കുകയല്ലേ ചെയ്തത്? എങ്കിലും കുറെ തലകൾ തല്ലിപ്പൊട്ടിക്കുകയോ കുറെ വസ്തുവകകൾ നശിപ്പിക്കുകയോ ചെയ്താൽ സ്വാതന്ത്ര്യം നേടാം എന്നു വിചാരിക്കത്തക്ക മൗഢ്യം നമുക്കുണ്ട്. എന്തൊക്കെപ്പറഞ്ഞാലും ആ വസ്തുവകകൾ നമ്മുടെ തന്നെയല്ലേ?' ഈ സംഭവങ്ങൾ ഗാന്ധിയെ അവാച്യമായ ദുഃഖത്തിനധീനനാക്കിയിരുന്നു എന്നു വ്യക്തമാണ്. പക്ഷേ, അദ്ദേഹത്തിന് അടക്കാനാവാത്ത ശുഭാപ്തിവിശ്വാസമുണ്ട്. എനിക്കുറപ്പുണ്ട്. ഈ ഹിംസയുടെ കൂത്താട്ടത്തിൽനിന്ന് അഹിംസയുടെ പാഠം ജനങ്ങൾ പഠിക്കുമെന്ന്,' അദ്ദേഹം തുടർന്നു പറഞ്ഞു. ചുററുപാടും നടക്കുന്ന സംഭവങ്ങൾ അദ്ദേഹത്തെ വളരെയേറെ വിമ്മിട്ടപ്പെടുത്തുകയും ക്ലേശിപ്പിക്കുകയും ചെയ്യുന്നുണ്ട്; സത്യസ്വരൂപനും അഹിംസാമയനുമായ ഈശ്വരനിലുള്ള ഒടുങ്ങാത്ത വിശ്വാസമൊന്നുമാത്രമാണ് അദ്ദേഹത്തിനു താങ്ങായിട്ടുള്ളത്.

## 14

ഒരു ഇംഗ്ലീഷ് സുഹൃത്ത് ചോദിച്ചു: 'ലോകം പുരോഗമിക്കുകയാണോ? ആധുനികലോകത്തിൽ ജീവിതം കുറേക്കൂടി സുഗമമായിട്ടുണ്ട്. നിലനില്പിനുവേണ്ടിയുള്ള സമരത്തിൻെറ ഊററം ഒട്ടൊന്നു കുറഞ്ഞിട്ടുമുണ്ട്. ഇതൊക്കെ മനുഷ്യൻെറ സഹജാവബോധത്തിനും ഗ്രഹണശക്തിക്കും ഒരു മന്ദത വരുത്തിവച്ചിട്ടുണ്ടോ?'

---

13. Harijan, 10–3–1943 (Non–violence in Peace and War, vol. II, P. 55)

14. Harijan, 9–9–1946 (Non–violence in Peace and War, vol. II, P. 98)

'അതാണ നിങ്ങളുടെ അഭിപ്രായമെങ്കിൽ, ഞാനതിനെ അനു കൂലിക്കുന്നു.' ഗാന്ധിജി മറുപടി പറഞ്ഞു.

'ആററംബാംബോ?'

'ഓ, അക്കാര്യത്തെ സംബന്ധിച്ചിടത്തോളം എന്നെ ഇനി യൊട്ടും നന്നാക്കാൻ പററുകയില്ല എന്നു നിങ്ങൾ ലോകത്തിൻെറ മുന്നിൽ മടികൂടാതെ പ്രഖ്യാപിച്ചുകൊള്ളൂ,' ഗാന്ധിജി പറഞ്ഞു. 'സ്ത്രീകളേയും പുരുഷന്മാരേയും കുട്ടികളേയും ഒക്കെ ഒന്നോടെ കൊന്നൊടുക്കുന്നതിനു് ആററംബാംബു് ഉപയോഗിക്കുന്നതു ശാസ്ത്രത്തി ൻെറ അങ്ങേയററം പൈശാചികമായ ഒരു പ്രയോഗമാണു്.

എന്താണ പ്രതിവിധി? ആററംബാംബു് അഹിംസയെ പഴ ഞ്ചനാക്കിത്തീർത്തിട്ടുണ്ടോ? ഇല്ലെന്നായിരുന്നു ഗാന്ധിജിയുടെ മറുപടി. നേരേമറിച്ചു് അഹിംസ മാത്രമാണു് ഇന്നു രംഗത്തു് അവശേഷിക്കുന്ന ഒരേയൊരു വസ്തുത. 'ആററംബാംബിനു നശി പ്പിക്കാൻ സാധിക്കാത്തതു് അതിനെ ഒന്നിനെ മാത്രമേയുള്ളു. ആററംബാംബു് ഹിരോഷിമയെ ഭൂമുഖത്തുനിന്നും തുടച്ചുമാററിയ കഥ കേട്ടപ്പോൾ ഞാനൊട്ടു ചലിച്ചതുപോലുമില്ല. ഞാനെന്നോടു തന്നെ ഇങ്ങനെ പറഞ്ഞു: ലോകം ഇനിയെങ്കിലും അഹിംസ അം ഗീകരിക്കുന്നില്ലെങ്കിൽ മനുഷ്യരാശിയുടെ ആത്മഹത്യ അനിവാര്യ മായിത്തീരും.'

സത്യാന്വേഷകൻ മൺതരിയേക്കാൾ വിനീതനായിരിക്കണം.

* * *

ഒരുവൻ തൻെറ സഹജീവികളിൽ ഏററവും ഒടുവിലത്തവനായി തന്നെത്തന്നെ സ്വമേധയാ കണക്കാക്കാതിരിക്കുന്നിടത്തോളം, അവ നു മുക്തിയില്ല. വിനയത്തിൻെറ ആത്യന്തികപരിധിയാണു് അഹിംസ.

* * *

സത്യമാകുന്ന മഹാസമുദ്രപ്പരപ്പിൽ നീന്തണമെങ്കിൽ, നിങ്ങൾ സ്വയം ഒരു പൂജ്യത്തോളം ചുരുങ്ങണം.

* * *

ഒരു സംഖ്യ 'കഴിയുന്നിടത്തോളം' ഒരു തീയതിക്കു കൊടുത്തുകൊ ള്ളാമെന്നു വാഗ്ദത്തം ചെയ്തുകൊണ്ടെഴുതുന്ന ഒരു പ്രോനോട്ടു യാതൊരു വ്യാപാരിയും ശ്രദ്ധിക്കാതിരിക്കുന്നതുപോലെതന്നെ, 'കഴിയുന്നിടത്തോളം' സത്യം പരിപാലിച്ചുകൊള്ളാമെന്നു വാഗ്ദാ നം ചെയ്യുന്ന ഒരാളുടെ പ്രോനോട്ടു സ്വീകരിക്കാൻ ഈശ്വരൻ വിസ മ്മതിക്കും.

* * *

പ്രയത്നത്തിലാണ്, കാര്യലബ്ധിയിലല്ല, സംതൃപ്തി. പൂർണ്ണ മായ പ്രയത്നംതന്നെയാണു പൂർണ്ണമായ വിജയം.

* * *

തൻെറനേരെ മണ്ണു വാരിയെറിയുന്ന ചെറുപൈതങ്ങളോടു സൂര്യൻ പകപോക്കാറില്ല.

*    *    *

വിശ്വാസത്തിന്റെ പിൻതുണയില്ലാത്തതും എന്നാൽ തത്ത്വനിഷ്ഠാപരമായി ഏററവും ശരിയും ആയ നടപടിയേക്കാരം എത്രയോ ഭേദമാണ് അബോധപൂർവ്വം ചെയ്തുപോരുന്ന ആയിരം അബദ്ധങ്ങരം.

*    *    *

അഹിംസയെ സംബന്ധിച്ചു വ്യാജോക്തികളൊന്നും ഉണ്ടാകാതിരിക്കട്ടെ. തോന്നുമ്പോഴെല്ലാം ധരിക്കുവാനും അഴിക്കുവാനുമുള്ള ഒരു കുപ്പായംപോലെയല്ല അത്. അതിന്റെ ഇരിപ്പിടം ഹൃദയത്തിലാണ്. അതു നമ്മുടെ ആത്മസത്തയുടെതന്നെ ഒരവിഭാജ്യഭാഗവുമായിരിക്കണം.

*    *    *

അഹിംസ അഭ്യസിക്കാൻ കഴിയുന്നതിനുമുമ്പു ഹിംസ അഭ്യസിക്കുന്നത് അത്യാവശ്യമാണെന്നു വാദിക്കുന്നവർ, പാപികരംക്കുമാത്രമേ പുണ്യവാന്മാരാകാൻ കഴിയൂ എന്നും വാദിക്കും.

*    *    *

ഹിംസാലുവിന്റെ മുദ്ര അവന്റെ ആയുധമാണ്—കുന്തമോ, വാളോ, തോക്കോ. അഹിംസാലുവിന്റെ രക്ഷാകവചമാണ് ഈശ്വരൻ.

*    *    *

പ്രകരണം 2

# സത്യവും അഹിംസയും—അവയുടെ വിവക്ഷ

## അദ്ധ്യായം ഒന്നു്

## മാർഗ്ഗവും ലക്ഷ്യവും*

വായനക്കാരൻ: നമ്മുടെ ലക്ഷ്യം നല്ലതാണെങ്കിൽ എന്തുകൊണ്ടു് ഏതു മാർഗം ഉപയോഗിച്ചും—ഹിംസതന്നെ ഉപയോഗിച്ചും ആ ലക്ഷ്യം നേടിക്കൂടാ? വീട്ടിൽ കള്ളൻ കയറുമ്പോഠം, ഞാൻ മാർഗങ്ങളെക്കുറിച്ചു ചിന്തിച്ചുകൊണ്ടു നില്ക്കണോ? അവനെ എങ്ങനെയെങ്കിലും ആട്ടിയോടിക്കുകയല്ലേ എന്റെ കടമ? അപേക്ഷകരം ബോധിപ്പിച്ചുകൊണ്ടിരുന്നിട്ടു് നമുക്കൊന്നും കിട്ടിയിട്ടില്ല. ഇനിയൊട്ടും കിട്ടുകയുമില്ല—ഇതു് അങ്ങും സമ്മതിക്കും. അപ്പോഠം എന്തുകൊണ്ടു മൃഗശക്തിതന്നെ ഉപയോഗിച്ചു കാര്യം നേടിക്കൂടാ? അത്രയുമല്ല, നേടിയെടുത്ത കാര്യം വച്ചുകൊണ്ടിരിക്കുന്നതിനു് അതേ ശക്തിതന്നെ ആവശ്യമുള്ളിടത്തോളം ഉപയോഗിക്കുകയും, അങ്ങനെ നമ്മെക്കുറിച്ചൊരു ഭീതി നിലനിറുത്തുകയും ചെയ്യേണ്ടതു് ആവശ്യമാണു്. ഒരു കുട്ടി തീയിൽ കാൽ പൂഴ്ത്തുന്നതു തടയാൻ കുറെ ബലം ഉപയോഗിച്ചാൽ, അതൊരു തെററാണെന്നു് അങ്ങു പറയുമോ? എങ്ങനെയായാലും വേണ്ടില്ല, നമുക്കു നമ്മുടെ ലക്ഷ്യം നേടുകയാണു വേണ്ടതു്.

പത്രാധിപർ: നിങ്ങളുടെ യുക്തിവാദം ശരിയാണെന്നു തോന്നത്തക്കതാണു്. അതു പലരേയും വഴിതെററിച്ചിട്ടുണ്ടു്. ഞാനും ഇതിനുമുൻപൊക്കെ ഇതുപോലുള്ള വാദങ്ങഠം ഉന്നയിച്ചിട്ടുണ്ടു്. പക്ഷേ, എനിക്കിന്നു് കാര്യങ്ങഠം കുറേക്കൂടി അറിയാം. അതു കൊണ്ടു നിങ്ങളെ ഈ അബദ്ധധാരണയിൽനിന്നു രക്ഷപ്പെടുത്താമോ എന്നു നോക്കട്ടെ. ഇംഗ്ളീഷുകാർ അവരുടെ ലക്ഷ്യങ്ങഠം നേടുന്നതിനു മൃഗശക്തിയാണു് ഉപയോഗിച്ചിരുന്നതെന്നും അതുകൊണ്ടു ലക്ഷ്യപ്രാപ്തിക്കുവേണ്ടി നമ്മഠം അതുപയോഗിക്കുന്നതു നീതീകരിക്കാവുന്നതാണെന്നും ഉള്ള വാദംതന്നെ ആദ്യം എടുക്കാം. അവർ മൃഗശക്തി ഉപയോഗിച്ചു എന്നതു ശരിയാണു്. നമുക്കു്

* Hind Swaraj, Chapter XVI (Satyagraha, pp. 9-14)

അതേപോലെ അതു് ഉപയോഗിക്കുകയും ചെയ്യാം. പക്ഷേ, ആ മാർഗം ഉപയോഗിച്ചാൽ അവർക്കു കിട്ടിയതേ നമുക്കും കിട്ടൂ. അതു നമുക്കു വേണ്ടെന്നു നിങ്ങളും സമ്മതിക്കും. മാർഗവും ലക്ഷ്യവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്ന വിശ്വാസം വലിയൊരു തെററാണു്. ആ വിശ്വാസത്തിന്റെ പേരിൽ മതനിഷ്ഠരെന്നു പരിഗണിക്കപ്പെടുന്ന ചില വ്യക്തികൾപോലും കടുംകൈകൾ ചെയ്തിട്ടുണ്ടു്. കളകൾ നട്ടുപിടിപ്പിച്ചാൽ റോസാപ്പൂ പറിച്ചെടുക്കാം എന്നു പറയുന്നതുപോലാണു നിങ്ങളുടെ വാദം. സമുദ്രം കാണണമെങ്കിൽ കപ്പലിൽത്തന്നെ പോകണം; അതല്ല വണ്ടിയിലേ പോകൂ എന്നാണെങ്കിൽ, വണ്ടിയും ആളും കടലിന്റെ അടിത്തട്ടിലായതുതന്നെ. 'ഈശ്വരനെങ്ങനെയോ, അതുപോലെതന്നെ ഉപാസകനും' എന്ന ചൊല്ലു് ശ്രദ്ധാർഹമാണു്. അതിന്റെ അർത്ഥം വളച്ചൊടിക്കുകയും അങ്ങനെ ആളുകൾ വഴിതെററിപ്പോവുകയും ചെയ്തിട്ടുണ്ടു്. മാർഗത്തെ വിത്തിനോടു് ഉപമിക്കാം; ലക്ഷ്യത്തെ വൃക്ഷത്തോടും. വിത്തും വൃക്ഷവും തമ്മിലുള്ള ബന്ധംപോലെ അത്രയ്ക്കൊരു അഭേദ്യമായ ബന്ധമാണു് മാർഗവും ലക്ഷ്യവും തമ്മിലുള്ളതു്. ഈശ്വരാരാധനകൊണ്ടു് ഉണ്ടാകുന്ന ഫലം ചെകുത്താന്റെ മുന്നിൽ സാഷ്ടാംഗം നമസ്കരിച്ചാൽ കിട്ടുകയില്ല. 'എനിക്കു് ഈശ്വരനെ ആരാധിക്കണം; അതു് ചെകുത്താൻസേവയിൽക്കൂടിയായാലും വേണ്ടില്ല' എന്നൊരാൾ പറയാൻ തുടങ്ങിയാൽ, അതു് അറിവില്ലാത്തതുകൊണ്ടു പറയുന്ന ഒരു വിഡ്ഢിത്തമായേ ആരും കരുതു. വിതയ്ക്കുന്നതേ കൊയ്തെടുക്കൂ. 1833—ൽ ഇംഗ്ളീഷുകാർ അക്രമം ഉപയോഗിച്ചു കൂടുതൽ വോട്ടധികാരം നേടി. പക്ഷേ, കടമകളെക്കുറിച്ചു കൂടുതലറിവുണ്ടാകാൻ ആ മൃഗശക്തി അവരെ സഹായിച്ചോ? അവർക്കു വോട്ടു ചെയ്യാൻ സാധിക്കണം എന്നേ ഉണ്ടായിരുന്നുള്ളു. അക്കാര്യം അവർ കയ്യൂക്കുകൊണ്ടു് നേടുകയും ചെയ്തു. കടമകൾ നിർവഹിക്കുന്നതിന്റെ ഫലമാണു ശരിക്കുള്ള അവകാശങ്ങൾ. ആ അവകാശങ്ങൾ അവർക്കു കിട്ടിയതുമില്ല. അതുകൊണ്ടു് ഇംഗ്ളണ്ടിൽ എല്ലാവരും അവകാശങ്ങൾ നേടുന്നതിനും ഊന്നിപ്പറയുന്നതിനും ബദ്ധപ്പെടുന്നതു കാണാം. ആരും കടമകളെക്കുറിച്ചു ചിന്തിക്കുന്നില്ല. എല്ലാവർക്കും അവകാശങ്ങൾ വേണ്ടിടത്തു് ആരു് ആർക്കാണു് അവ നല്കുക? അവർ കടമകളൊന്നും നിറവേററുന്നില്ലെന്നു സൂചിപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അവകാശവാദങ്ങൾക്കൊത്തമട്ടിൽ കടമകൾ നിറവേററുന്നില്ലെന്നേയുള്ളു. വേണ്ടത്ര യോഗ്യത സമ്പാദിക്കുക എന്ന കടമപോലും ചെയ്യാത്തതുകൊണ്ടു് അവകാശങ്ങൾ അവർക്കൊരു ഭാരമായിത്തീർന്നിരിക്കുന്നു. മറെറാരു രീതിയിൽ പറഞ്ഞാൽ, അവരംഗീകരിച്ച മാർഗങ്ങൾക്കു തികച്ചും അനുരൂപമായ ഫലങ്ങളാണു് അവർ നേടി

യിട്ടുള്ളതു്. ലക്ഷ്യത്തിനൊത്ത മാർഗങ്ങരം അവർ അവലംബിച്ചു. എനിക്കു നിങ്ങളുടെ വാച്ചു തട്ടിയെടുക്കണമെന്നുണ്ടെങ്കിൽ ഞാനതിനുവേണ്ടി നിങ്ങളുമായി മല്ലിടണം; നിങ്ങളുടെ വാച്ചു വാങ്ങിക്കണമെങ്കിൽ ഞാൻ അതിൻെറ വില തരണം; നിങ്ങളുടെ വാച്ചു് ഒരു സമ്മാനമായി കിട്ടണമെന്നാണു് എൻെറ ആഗ്രഹമെങ്കിൽ ഞാനതിനുവേണ്ടി നിങ്ങളോടു് അപേക്ഷിക്കണം. അങ്ങനെ ഞാനുപയോഗിക്കുന്ന മാർഗമനുസരിച്ചു വാച്ചു് ഒരു തൊണ്ടിസാധനമാകും; എൻെറ ഒരു സ്വത്താകും; അതല്ലെങ്കിൽ എനിക്കു കിട്ടിയ സമ്മാനമാകും. മൂന്നു വിഭിന്ന മാർഗങ്ങരം അവലംബിച്ചതുകൊണ്ടുള്ള മൂന്നു വിഭിന്നഫലങ്ങളാണു് ഇവ. മാർഗങ്ങരംക്കു പ്രാധാന്യമില്ലെന്നു് ഇനിയും നിങ്ങരം പറയുമോ?

നിങ്ങരം പറഞ്ഞ ആ മോഷ്ടാവിൻെറ ഉദാഹരണമെടുക്കാം. അയാളെ ആട്ടിപ്പായിക്കണം. അതിനു് ഏതു മാർഗമുപയോഗിച്ചാലും വേണ്ടില്ല എന്നു നിങ്ങരം പറഞ്ഞതിനോടു ഞാൻ യോജിക്കുന്നില്ല. മോഷ്ടിക്കാൻ വന്നതു് എൻെറ അച്ഛനാണെങ്കിൽ ഞാനൊരു പ്രത്യേക മാർഗമായിരിക്കും ഉപയോഗിക്കുക; പരിചയക്കാരനാണെങ്കിൽ മറെറാരു മാർഗം; തികച്ചും അപരിചിതനായ ഒരാളാണെങ്കിൽ മൂന്നാമതൊരു മാർഗവും. മോഷ്ടിക്കാൻ വന്നതു സായിപ്പാണെങ്കിൽ, നാടൻകള്ളനെ ഓടിക്കാൻ സ്വീകരിക്കുന്ന മാർഗം അയാരംക്കെതിരായി പററുകയില്ലെന്നു നിങ്ങരം പറയും. കള്ളൻ ദുർബലനാണെങ്കിലോ? തുല്യശക്തനെതിരായി സ്വീകരിക്കുന്ന സമ്പ്രദായമായിരിക്കുകയില്ല ആ ദുർബലനെ നേരിടാൻ ഉപയോഗിക്കുക. കള്ളൻ അടിമുടി ആയുധങ്ങളും ധരിച്ചുകൊണ്ടാണു വരുന്നതെങ്കിലോ? മിണ്ടാതിരിക്കാനേ പററൂ. അങ്ങനെ കള്ളൻെറ രൂപഭേദമനുസരിച്ചു് എത്ര മാർഗഭേദങ്ങരം! കള്ളൻ അച്ഛനോ, അതല്ലെങ്കിൽ ആ ആയുധധാരിയോ ആണെങ്കിൽ ഞാൻ അനങ്ങാതെ കിടന്നു് ഉറങ്ങുന്ന മട്ടു കാണിച്ചേനേ. അച്ഛനും ആയുധങ്ങരം ഉണ്ടായിക്കൂടെന്നില്ലല്ലോ. അതുകൊണ്ടു് ആരായിരുന്നാലും എനിക്കു് അവരുടെ ആയുധശക്തിയ്ക്കു മുൻപിൽ അടിപണിയേണ്ടിവരും. എൻെറ സാധനങ്ങരം മോഷ്ടിക്കപ്പെടുകയും ചെയ്യും. അച്ഛൻെറ ശക്തിയുടെ മുൻപിൽ ഞാൻ സഹതാപത്തോടെ നിലവിളിച്ചേനെ. ആയുധധാരിയുടെ ശക്തി എന്നെ കോപിഷ്ടനാക്കുകയും ഞങ്ങരം ശത്രുക്കളാവുകയും ചെയ്യുമായിരുന്നു. അങ്ങനെ വിചിത്രമായ ഒരു സാഹചര്യത്തിൽ നാം അകപ്പെട്ടുപോവുകയാണു്. ഇപ്പറഞ്ഞ ഉദാഹരണമെടുത്താൽത്തന്നെ, ഓരോരുത്തരോടും പെരുമാറേണ്ട രീതിയെപ്പററി നാംതമ്മിൽ യോജിക്കുകയില്ല. എനിക്കു് അതിനെപ്പററി വ്യക്തമായ ചില ധാരണകളുണ്ടു്. അതുകേട്ടാൽ ഒരുപക്ഷേ, നിങ്ങരം ഭയന്നുപോയെന്നു വരും. അതുകൊണ്ടതു നിങ്ങളുടെ മുൻ

പിൽ വരുത്താൻ എനിക്കു ശങ്കയാണു്. ഏതായാലും ഇപ്പോഴം ഞാനതു് നിങ്ങളുടെ ഊഹത്തിനു വിട്ടുതരുകയാണു്. ഊഹിക്കാനും വയ്യെന്നാണെങ്കിൽ നിങ്ങൾക്കു തികച്ചും ഭിന്നമായ മാർഗങ്ങളാണുള്ളതു് എന്നു വ്യക്തമാണു്. കള്ളനെ ഓടിക്കാൻ എന്റെ മാർഗങ്ങൾ പ്രയോജനപ്പെടുകയില്ലെന്നും നിങ്ങൾക്കു തോന്നിയിരിക്കും. ഏതായാലും ഓരോ കള്ളന്റേയും കാര്യത്തിൽ ഓരോ മാർഗം നിങ്ങൾക്കു സ്വീകരിക്കേണ്ടിവരും. അപ്പോഴം ഇഷ്ടമുള്ള ഏതെങ്കിലും മാർഗം ഉപയോഗിച്ചു കള്ളനെ ഓടിക്കുകയല്ല നിങ്ങളുടെ കടമ എന്നു വ്യക്തമാകും.

നമുക്കു് അല്പംകൂടി മുന്നോട്ടുപോകാം. ആ ആയുധധാരിയായ കള്ളൻ നിങ്ങളുടെ വകകളൊക്കെ മോഷ്ടിച്ചു. അതിനെക്കുറിച്ചുള്ള ചിന്ത മനസ്സിൽനിന്നും വിട്ടുപോകുന്നതേയില്ല. നിങ്ങൾക്കു വലുതായ കോപമുണ്ടു്. ആ തെമ്മാടിയെ ശിക്ഷിച്ചേ സമാധാനമാവൂ എന്നാണു നിങ്ങളുടെ നില. അതു നിങ്ങൾക്കു വേണ്ടിയല്ല, നിങ്ങളുടെ അയല്ക്കാരുടെ രക്ഷയ്ക്കുവേണ്ടിയാണു്. നിങ്ങൾ ഒരുകൂട്ടം ആളുകളെ വേണ്ട ആയുധങ്ങളുമായി സജ്ജമാക്കുന്നു. അയാളുടെ വീടു് ആക്രമിക്കണമെന്നാണു പരിപാടി. വിവരം അയാളെ മുൻകൂട്ടി അറിയിക്കുന്നു. അയാൾ ഉടനെ ഓടി രക്ഷപ്പെടുന്നു. പക്ഷേ, അയാളുടെ ഉള്ളിൽ വൈരത്തിന്റെ തിരി കൊളുത്തപ്പെടുകയാണു്. അയാളും കൂട്ടുകള്ളന്മാരെയൊക്കെ ശേഖരിക്കുന്നു. എന്നിട്ടു പട്ടാപ്പകൽതന്നെ നിങ്ങളുടെ വീടു കൊള്ളയടിക്കുമെന്നൊരു ധിക്കാരം നിറഞ്ഞ മുന്നറിയിപ്പും നിങ്ങൾക്കു തരുന്നു. നിങ്ങൾ ശക്തനാണു്; അയാളെ പേടിയില്ല. അതുകൊണ്ടു് ഒരുകൈ നോക്കിക്കളയാമെന്നുതന്നെ തീരുമാനിക്കുന്നു. കള്ളൻ നിങ്ങളുടെ അയല്ക്കാരെയൊക്കെ ശല്യപ്പെടുത്തിത്തുടങ്ങുന്നു. അവർ നിങ്ങളോടു പരാതിപ്പെടുന്നു. എല്ലാം ചെയ്യുന്നതു് അവർക്കുവേണ്ടിയാണെന്നും നിങ്ങളുടെ വസ്തുക്കളെന്തൊക്കെ മോഷ്ടിച്ചാലും അതൊന്നും സാരമില്ലെന്നുമാണു നിങ്ങളുടെ മറുപടി. കള്ളൻ മുമ്പെങ്ങും അവരെ ശല്യപ്പെടുത്തിയിരുന്നില്ലെന്നും, നിങ്ങളവനെ പിടികൂടാൻ ശ്രമിച്ചുതുടങ്ങിയ നാൾമുതലാണു് ഈ കൊള്ളയൊക്കെ തുടങ്ങിയതെന്നും അയല്ക്കാർ പറയുന്നു. അങ്ങനെ നിങ്ങൾക്കു് എങ്ങും വഴിമുട്ടുന്നു. പാവപ്പെട്ട അയല്ക്കാരോടു നിങ്ങൾക്കു സഹതാപമുണ്ടു്. അവർ പറയുന്നതു ശരിയാണു്. എന്താണു ചെയ്യുക? ഇനി കള്ളനെ വെറുതെ വിട്ടാലോ? അതൊരു മാനക്കേടാണു്. അതുകൊണ്ടു നിങ്ങൾ അയല്ക്കാരോടു പറയുന്നു: 'സാരമില്ല, ഇതാ, എന്റെ പണമൊക്കെ നിങ്ങളുടെ തന്നെ. നിങ്ങൾക്കു വേണ്ട ആയുധം ഞാൻ തരാം. അതെങ്ങനെ ഉപയോഗിക്കണമെന്നും പറഞ്ഞുതരാം; നിങ്ങളാക്കള്ളനു ശരിക്കു

കൊടുക്കണം. അവനെ വെറുതെ വിടാൻ പാടില്ല.' അങ്ങനെ കലഹം വളർന്നുവരുന്നു; കള്ളന്മാരുടെ എണ്ണം കൂടുന്നു. അയല്ക്കാരും അറിഞ്ഞുകൊണ്ടുതന്നെ അപകടത്തിൽ ചാടുന്നു. അങ്ങനെ ആ കള്ളനെ നിലയ്ക്കുനിറുത്താനുള്ള ശ്രമത്തിൽ നിങ്ങളുടെ മനസ്സമാധാനം നശിക്കുന്നു. എപ്പോഴും കൊള്ളയും ആക്രമണവും പ്രതീക്ഷിച്ചു കഴിയുകയാണു നിങ്ങൾ. നിങ്ങളുടെ ധൈര്യമൊക്കെ പമ്പകടക്കുന്നു; നിങ്ങളൊരു ഭീരുവാകുന്നു. ഇപ്പറഞ്ഞതൊക്കെ ക്ഷമാപൂർവം പരിശോധിക്കുമെങ്കിൽ അതിലെങ്ങുമൊരു അതിശയോക്തിയുമില്ലെന്നു നിങ്ങൾ സമ്മതിക്കും. ഇതാണു കള്ളനെ നേരിടുന്നതിനുള്ള ഒരു മാർഗം. ഇനി മറെറാന്നു നോക്കുക. ആയുധധാരിയായ ആ കൊള്ളക്കാരനെ നിങ്ങൾ അറിവില്ലാത്ത ഒരു സഹോദരനായിക്കരുതുന്നു. തക്ക ഒരു സന്ദർഭത്തിൽ അയാളോടു യുക്തിവാദം ചെയ്യുന്നതിനു് നിങ്ങൾ ഒരുങ്ങുന്നു. അയാൾ എന്തായാലും നിങ്ങളെപ്പോലൊരു മനുഷ്യനല്ലേ? എന്തിനാണയാൾ മോഷ്ടിക്കുന്നതു് എന്നു നിങ്ങൾക്കറിഞ്ഞുകൂടാ. അതുകൊണ്ടു സൗകര്യമുള്ളപ്പോൾ മോഷണത്തിനു് അയാളെ പ്രേരിപ്പിക്കുന്ന കാരണമെന്തെന്നു മനസ്സിലാക്കി, അതു് ഇല്ലാതാക്കാൻ ശ്രമിക്കണമെന്നു നിങ്ങൾ തീരുമാനിക്കുന്നു. നിങ്ങളങ്ങനെ നിങ്ങളോടു തന്നെ ന്യായവാദം ചെയ്തുകൊണ്ടിരിക്കുമ്പോൾ അയാൾ വീണ്ടും മോഷ്ടിക്കാനായി വരുന്നു. നിങ്ങൾ അയാളോടു കോപമൊന്നും പ്രകടിപ്പിക്കുന്നില്ല. അയാളെക്കുറിച്ചു് അനുകമ്പയേ ഉള്ളു. മോഷ്ടിക്കുന്ന ഈ സ്വഭാവം അയാളെ സംബന്ധിച്ചിടത്തോളം ഒരു രോഗമാണെന്നു നിങ്ങൾ വിചാരിക്കുന്നു. നിങ്ങൾ വീടിന്റെ വാതിലുകളും ജനാലകളും എല്ലായ്പോഴും തുറന്നിടുകയും ഉറക്കം മറെറാരിടത്തേക്കു മാററുകയും ചെയ്യുന്നു. നിങ്ങളുടെ വസ്തുവകകൾ അയാൾക്കേററവും എളുപ്പം എടുത്തുകൊണ്ടുപോകാവുന്ന സ്ഥാനങ്ങളിൽ വയ്ക്കുന്നു. കള്ളൻ വീണ്ടും വരുന്നു. അയാൾ ആകെ കുഴങ്ങുന്നു. കാരണം, അയാൾക്കിതൊരു പുതുമയാണു്. എന്നിട്ടും അയാൾ നിങ്ങളുടെ സാധനങ്ങൾ പലതും എടുത്തുകൊണ്ടുപോകുന്നു. പക്ഷേ, അയാളുടെ മനസ്സു് അസ്വസ്ഥമായിത്തീരുന്നു. അയാൾ ഗ്രാമത്തിൽ നിങ്ങളുടെ വിവരങ്ങളൊക്കെ തിരക്കി അറിയുന്നു. നിങ്ങളുടെ സ്നേഹനിർഭരമായ വിശാലഹൃദയത്തെക്കുറിച്ചു് അയാൾ കേൾക്കുന്നു. അയാൾ പശ്ചാത്താപവിവശനാവുകയും നിങ്ങളുടെ മുൻപിൽ വന്നു മാപ്പിരക്കുകയും ചെയ്യുന്നു. നിങ്ങളുടെ സാധനങ്ങളൊക്കെ മടക്കിത്തരുന്നു. എന്നിട്ടു മോഷ്ടിക്കുന്ന സ്വഭാവം അയാൾ പാടേ കൈവിടുന്നു. അയാൾ നിങ്ങളുടെ ഭൃത്യനാകാൻ തയാറാകുന്നു. നിങ്ങൾ അയാൾക്കൊരു മാന്യമായ തൊഴിലുണ്ടാക്കിക്കൊടുക്കുന്നു. ഇതാണു രണ്ടാമത്തെ മാർഗം. അങ്ങനെ രണ്ടു വിഭിന്നങ്ങളായ മാർഗങ്ങൾ

തികച്ചും വിഭിന്നങ്ങളായ ഫലങ്ങരം സൃഷ്ടിക്കുന്നതു നിങ്ങരംക്കു കാണാം. കള്ളന്മാരൊക്കെ ഇപ്പറഞ്ഞരീതിയിൽ പെരുമാറുമെന്നോ എല്ലാവർക്കും നിങ്ങളെപ്പോലെ സ്നേഹവും അനുകമ്പയും ഉണ്ടാകുമെന്നോ ഒന്നും ഇതിൽനിന്നും തീരുമാനിച്ചുകൂടാ. നല്ല ഫലങ്ങരം സൃഷ്ടിക്കുന്നതിനു നല്ല മാർഗങ്ങരംക്കു മാത്രമേ കഴിയൂ എന്നു വ്യക്തമാക്കാനാണു ഞാനാഗ്രഹിക്കുന്നതു്. എല്ലാ സന്ദർഭങ്ങളിലും അതല്ലെങ്കിൽ ഭൂരിപക്ഷം സന്ദർഭങ്ങളിലെങ്കിലും സ്നേഹത്തിൻേറയും അനുകമ്പയുടേയും ശക്തി ആയുധശക്തിയെക്കാരം എത്രയോ മടങ്ങു മഹത്തരമാണെന്നും ചൂണ്ടിക്കാണിക്കാൻ ഞാനാഗ്രഹിക്കുന്നു. മൃഗശക്തി പ്രയോഗിക്കുമ്പോരം അപകടമുണ്ടാകും; അനുകമ്പയുടെ കാര്യത്തിലാണെങ്കിൽ അതൊരിക്കലുമുണ്ടാവുകയില്ല.

ഇനി, അപേക്ഷകരം ബോധിപ്പിക്കുന്ന പ്രശ്നം എടുക്കാം. പിൻബലം കൂടാതുള്ള അപേക്ഷബോധിപ്പിക്കലിനു യാതൊരു പ്രയോജനവുമുണ്ടാവുകയില്ലെന്നതു നിസ്തർക്കമാണു്. അപേക്ഷ ബോധിപ്പിക്കുന്നതിനും പ്രയോജനമുണ്ടെന്നും, കാരണം അതു ജനങ്ങരംക്കു് അറിവുണ്ടാകുന്നതിനൊരു മാർഗമാണെന്നും പരേതനായ ജസ്റ്റിസ് റാനഡേ പറയാറുണ്ടായിരുന്നു. ജനങ്ങരംക്കു് അവരുടെ അവസ്ഥയെപ്പററി ഒരറിവു് അതു പ്രദാനം ചെയ്യും; അതോടൊപ്പം അധികാരികരംക്കു് അതൊരു മുന്നറിയിപ്പുമാണു്. ഈ നിലപാടിലൂടെ നോക്കുമ്പോരം അതു തികച്ചും നിഷ്പ്രയോജനമല്ല. സമനിലയിലുള്ള ഒരാരം നല്കുന്ന അപേക്ഷ സന്മനോഭാവത്തിൻെറ ചിഹ്നമാണു്. അടിമയുടെ അപേക്ഷയാകട്ടെ അയാളുടെ അടിമത്തത്തിൻെറ പ്രതീകവും. പിൻബലത്തോടുകൂടി സമർപ്പിക്കപ്പെടുന്ന അപേക്ഷ സമനിലയിലുള്ള ഒരാളിൻേറതാണു്; അയാരം തൻെറ അവകാശവാദങ്ങരം ഒരു അപേക്ഷയുടെ രൂപത്തിൽ നല്കുമ്പോരം, അതയാളുടെ ഔദാര്യത്തിനു തെളിവാണു്. രണ്ടുതരത്തിലുള്ള ബലമുണ്ടാകാം ഒരു അപേക്ഷയ്ക്കു പിന്നിൽ. 'നിങ്ങളതു് അനുവദിച്ചില്ലെങ്കിൽ നിങ്ങളെ ഹിംസിക്കും.' ഇതാണു് ഒരുതരത്തിലുള്ള ബലം. ആയുധബലമാണതു്. അതിൻെറ ദൂഷ്ഫലങ്ങളെന്തൊക്കെയെന്നു നാം കണ്ടുകഴിഞ്ഞു. രണ്ടാമത്തേതു് ഈ മട്ടിലായിരിക്കും. 'ഈ അവകാശവാദങ്ങരം അംഗീകരിച്ചില്ലെങ്കിൽ, നിങ്ങളുടെ മുൻപിൽ ഞങ്ങരം അപേക്ഷകന്മാരായി വരുകയില്ല. ഞങ്ങരം ഭരണവിധേയരായിരിക്കുന്നിടത്തോളംകാലം മാത്രമേ നിങ്ങരംക്കു ഭരിക്കാനൊക്കൂ. ഇനി ഞങ്ങരംക്കൊരു ബന്ധവുമില്ല നിങ്ങളോടു്.' ഇതിലടങ്ങിയിരിക്കുന്ന ബലത്തെ 'സ്നേഹശക്തി'യെന്നോ 'ആത്മശക്തി'യെന്നോ പറയാം. സഹനസമരമെന്നു പറഞ്ഞാൽ അതത്ര ശരിയായിരി

ക്കുകയില്ലെങ്കിലും കുറേക്കൂടി ജനങ്ങൾക്കു മനസ്സിലായെന്നു വരും. അതു നശിപ്പിക്കാനാവാത്ത ഒരു ശക്തിയാണ്. അതു പൂർണ മായി പ്രയോഗിക്കുന്ന ആളിനു തൻെറ നിലപാട് എന്തെന്നു വ്യ ക്തമായറിയാം. 'ഒരൊററക്കാര്യം വേണ്ടെന്നുവച്ചാൽ മതി, മുപ്പത്താറു രോഗങ്ങൾ ഭേദമാകും' എന്ന് അർത്ഥംവരുന്ന ഒരു പഴ ഞ്ചൊല്ലുണ്ട് ഞങ്ങളുടെയിടയ്ക്ക്. സ്നേഹത്തിൻേറയോ ആത്മാ വിൻേറയോ ശക്തിയോടു താരതമ്യപ്പെടുത്തുമ്പോൾ ആയുധശ ക്തി ശക്തിയല്ലാതായിത്തീരുന്നു.

ഇനി നിങ്ങൾ പറഞ്ഞ ഒടുവിലത്തെ ഉദാഹരണം എടുക്കാം—കുട്ടി തീയിൽ കാൽ പൂഴ്ത്തുന്ന കഥ. ആ കഥ നിങ്ങൾക്ക് ഉപ കാരപ്പെടുകയില്ല. ആ കുട്ടിയെ നിങ്ങൾ എന്തുചെയ്യും? നിങ്ങ ളെ അസ്തചൈതന്യനാക്കത്തക്ക ശാരീരികശക്തി പ്രയോഗി ക്കുന്നതിനു് ആ കുട്ടിക്കു കഴിവുണ്ടെങ്കിൽ, അതു തീയിൽ ചാടുന്ന തിനെ തടയാൻ നിങ്ങൾക്കു പററുകയില്ല. രണ്ടു പരിഹാരമാർഗ ങ്ങളേയുള്ളു നിങ്ങളുടെ മുൻപിൽ. ഒന്നുകിൽ അതു തീയിൽപ്പെട്ടു നശിക്കുന്നതു തടയാൻ നിങ്ങൾ അതിനെ കൊല്ലണം; അതല്ല കൺമുൻപിൽത്തന്നെ അതു നശിക്കുന്നതു കാണാൻ വയ്യെന്നുണ്ടെ ങ്കിൽ നിങ്ങൾ സ്വയം ചാകണം. നിങ്ങൾക്കു കുട്ടിയെക്കൊ ല്ലാൻ തോന്നുകയില്ല. ഹൃദയം അനുകമ്പാപൂർണമല്ലെങ്കിൽ, കുട്ടി തീയിൽ ചാടുംമുൻപു നിങ്ങൾ സ്വയം തീയിൽച്ചാടി നശിക്കുക യുമില്ല. അതുകൊണ്ടു് അതു തീയിൽപ്പെടുന്നതു നിങ്ങൾ നിസ്സ ഹായനായി കണ്ടുനില്ക്കും. ഏതായാലും നിങ്ങൾ ശാരീരിക ശക്തി ഉപയോഗിക്കുന്നില്ല. എങ്കിലും കഴിയുമെങ്കിൽ തീയിൽ ചാടാൻപോകുന്ന കുട്ടിയെ തടയുന്നതിനു് അല്പം ബലംത ന്നെ ഉപയോഗിക്കേണ്ടിവന്നാൽ അതു് ഒരു ശാരീരികബലപ്ര യോഗമായി കരുതരുതെന്നാണ് എൻെറ അഭിപ്രായം. അതു വ്യത്യസ്തമായ ഒരുതരം ബലപ്രയോഗമാണ്. അതെന്താണെ ന്നു നാം മനസ്സിലാക്കണം.

അങ്ങനെ കുട്ടിയെ തടയുന്ന സന്ദർഭത്തിൽ നിങ്ങൾ അതി ൻെറ താത്പര്യം മാത്രമേ നോക്കുന്നുള്ളു, അതിൻെറ നന്മയ്ക്കുവേ ണ്ടി മാത്രമാണു നിങ്ങൾ അധികാരം ഉപയോഗിക്കുന്നതു് എന്ന കാര്യം മറക്കരുതു്. ഇംഗ്ളീഷുകാരുടെ കാര്യത്തിൽ നിങ്ങളുടെ ഉദാഹരണം പററുകയില്ല. ഇംഗ്ളീഷുകാക്കെതിരെ മൃഗശക്തി ഉപയോഗിക്കുമ്പോൾ, നിങ്ങൾ നിങ്ങളുടെ താത്പര്യം മാത്രമേ, അതായതു നിങ്ങളുടെ ദേശത്തിൻെറ താത്പര്യം മാത്രമേ, നോക്കു ന്നുള്ളു. ഇവിടെ സ്നേഹത്തിൻേറയോ അനുകമ്പയുടേയോ പ്ര ശ്നമില്ല. ഇംഗ്ളീഷുകാരൻെറ പ്രവൃത്തികൾ തിന്മനിറഞ്ഞവ

യായതുകൊണ്ടു തീപോലാണു്. അത്തരം പ്രവൃത്തികളിൽ അവർ ഏർപ്പെടുന്നതു് അജ്ഞതകൊണ്ടാണു്. അതുകൊണ്ടു് അവർക്കു മുൻപു പറഞ്ഞ ഉദാഹരണത്തിലെ കുട്ടിയുടെ സ്ഥാനമാണുള്ളതു്. നിങ്ങളാ കുട്ടിയെയാണു രക്ഷിക്കാൻ പോകുന്നതു്. ഇതാണു നിങ്ങളുടെ വാദമെങ്കിൽ, ചീത്തപ്രവൃത്തി ആരു ചെയ്യുന്നതായാലും വേണ്ടില്ല, അതു തടയുകയാണു നിങ്ങളുടെ കടമ. അതിനുവേണ്ടി ആ കുട്ടിയുടെ കാര്യത്തിൽ ചെയ്തതുപോലെ, നിങ്ങൾ നിങ്ങളെത്തന്നെ ബലിയർപ്പിക്കണം. അങ്ങനെ അളക്കാനാവാത്ത അനുകമ്പ പ്രകടിപ്പിക്കുന്നതിനു നിങ്ങൾക്കു കഴിയുമെങ്കിൽ അതിനെന്റെ ശുഭാശംസകൾ ഉണ്ടായിരിക്കും.

## അദ്ധ്യായം രണ്ടു്

# വിനയവും ആത്മസമർപ്പണവും

1

എനിക്കു സാധിക്കുന്നതെന്തും ഒരു കുഞ്ഞിനുപോലും സാധിക്കുന്നതാണു് എന്ന എന്റെ വിശ്വാസം കൂടുതൽ ദൃഢമായി വരുകയാണു്. ശരിക്കുള്ള കാരണങ്ങളുണ്ടായിട്ടാണു ഞാനിങ്ങനെ പറയുന്നതു്. സത്യാന്വേഷണത്തിനുള്ള ഉപകരണങ്ങളൊക്കെ വളരെ സരളമാണു്; ഒപ്പം കഠിനവുമാണു്. അഹങ്കാരിയായ ഒരു മനുഷ്യനു് അവ ഉപയോഗിക്കാൻ അസാധ്യമാണെന്നു തോന്നിയെന്നു വരും; നിരപരാധിയായ ഒരു കുഞ്ഞിനാകട്ടെ തികച്ചും സാധ്യമാണെന്നും തോന്നും. പൂഴിയേക്കാൾ നിസ്സാരനാണു താൻ എന്നുവേണം സത്യാന്വേഷകൻ കരുതാൻ. ലോകത്തിന്റെ കാൽച്ചുവട്ടിൽ ഞെരിഞ്ഞമരുകയാണു പൂഴിമണ്ണു്, സത്യാന്വേഷകനാകട്ടെ പൂഴിമണ്ണിനുപോലും ഞെരിച്ചമർത്താനാവുന്ന മട്ടിൽ അത്ര വളരെ വിനയാന്വിതനായിരിക്കണം. അപ്പോൾമാത്രമേ അയാൾക്കു സത്യത്തിന്റെ ഒരു ക്ഷണദർശനം ലഭിക്കൂ; അതുവരെ അയാൾക്കു് അതൊട്ടു ലഭിക്കുകയുമില്ല.

2

മനഃപൂർവം പരിശീലിക്കാവുന്ന ഒന്നല്ല വിനയം. പക്ഷേ, അതാണു് അഹിംസയുടെ ഉരകല്ലു്. അതു് ഒഴിവാക്കാനാവാത്തതുമാണു്. അഹിംസ ഒരു വ്യക്തിയിൽ കുടികൊള്ളുന്നുണ്ടെങ്കിൽ,

1. An Autobiography, Introduction, P. 15
2. From Yaravda Mandir, (1930) pp. 45—48

വിനയം അയാളുടെ സ്വഭാവത്തിന്റെ അംശം തന്നെയായിരിക്കും. പരിശീലനംകൊണ്ടുമാത്രം ഇന്നോളം ആർക്കും വിനയം നേടാൻ കഴിഞ്ഞിട്ടില്ല. സത്യം, അതുപോലെ സ്നേഹം ഇവയൊക്കെ ഒരാൾക്ക വളർത്തിയെടുക്കാവുന്ന ഗുണങ്ങളാണ്. പക്ഷേ, വിനയം അങ്ങനെ വളർത്തിയെടുക്കാൻ ശ്രമിക്കുന്നതു കാപട്യം വളർത്തിയെടുക്കാൻ ശ്രമിക്കുന്നതുപോലാണ്. വിനയം എന്നു പറയുമ്പോൾ, അതിനെ നല്ല പെരുമാററവുമായിട്ടോ, ആചാരോപചാരങ്ങളുമായിട്ടോ കൂട്ടിക്കുഴയ്ക്കരുതു്. ഒരുവൻ മറെറാരുവന്റെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചെന്നു വരും; പക്ഷേ, അയാളുടെ ഉള്ളിൽ നിറയെ മറേറയാളെക്കുറിച്ചു കടുത്ത വിരോധമായിരിക്കും. ഇതു വിനയമല്ല, വഞ്ചനയാണ്. ഒരാൾ രാമായണവും ചൊല്ലി, രുദ്രാക്ഷവുമെണ്ണി മുനിയുടെ മട്ടിൽ നടക്കുന്നുവെന്നു വരും പക്ഷേ അയാളുടെ ഉള്ളിൽ നിറയെ സ്വാർത്ഥതയാണെങ്കിൽ, അയാൾ വിനയവാനല്ല. കപടനാട്യക്കാരനാണ്.

വിനയശീലനായ ഒരാൾ തന്റെ വിനയത്തെക്കുറിച്ചു ബോധവാനല്ല. സത്യവും അതുപോലുള്ള ഇതരഗുണങ്ങളുമൊക്കെ ഒരുപക്ഷേ, അളക്കാൻ സാധിച്ചെന്നു വരും; പക്ഷേ, വിനയത്തെ അളക്കാൻ വയ്യ. നൈസർഗികമായ വിനയശീലത്തിനു് ഒരിക്കലും മറഞ്ഞിരിക്കാൻ സാധിക്കുകയില്ല. എങ്കിലും അതുള്ളിലുള്ളയാളിനു് അതിന്റെ സാന്നിദ്ധ്യത്തെക്കുറിച്ചു യാതൊരറിവും കാണുകയില്ല. വസിഷ്ഠന്റേയും വിശ്വാമിത്രന്റേയും കഥ നല്ലൊരുദാഹരണമാണ്. തന്നെ ശൂന്യതയ്ക്കൊപ്പമായി കണക്കാക്കാൻ വിനയം വിനയവാനായ മനുഷ്യനെ പ്രേരിപ്പിക്കുന്നു. നാം എന്തൊക്കെയോ ആണ് എന്നൊരു സങ്കല്പം നമുക്കുതന്നെ ഉണ്ടായിപ്പോയാൽ, അഹന്ത ഉടലെടുക്കുകയായി. അനുഷ്ഠാനങ്ങളിൽ മുടക്കം വരുത്താത്ത ഒരു വ്യക്തി അക്കാര്യത്തെക്കുറിച്ചു സ്വയം അഭിമാനംകൊള്ളുന്നെങ്കിൽ, ആ അനുഷ്ഠാനങ്ങളുടെ വില മുഴുവനല്ലെങ്കിൽ നല്ലൊരംശം നഷ്ടമായിപ്പോകുന്നു. തന്റെ ഗുണഗണങ്ങളെക്കുറിച്ചു് ഊററംകൊള്ളുന്ന മനുഷ്യൻ പലപ്പോഴും സമുദായത്തിനൊരു ശാപമാണ്. സമുദായത്തിനെപ്പററി വലിയ മതിപ്പുണ്ടായെന്നു വരുകയില്ല. അയാൾക്കുതന്നെ അവകൊണ്ടെന്തെങ്കിലും പ്രയോജനമുണ്ടായെന്നും വരുകയില്ല. അല്പമൊന്നു ചിന്തിച്ചാൽ മതി നമുക്കുടനേ ബോദ്ധ്യമാവും ജീവജാലങ്ങൾക്കൊന്നിനും ഈ പ്രപഞ്ചഘടനയിൽ വെറുമൊരു അണുവിൽ കവിഞ്ഞ പ്രാധാന്യം ഇല്ലെന്നു്. ശരീരമുള്ള ജീവികൾ എന്ന നിലയ്ക്കു നമ്മുടെ അസ്തിത്വം നൈമിഷികമാണ്. അനന്തതയോടു താരതമ്യപ്പെടുത്തുമ്പോൾ ഒരു നൂററാണ്ടു് എത്ര നിസ്സാരമാണ്. അഹന്തയുടെ ചങ്ങലകൾ പൊട്ടിച്ചെറിയുകയും, മനുഷ്യത്വത്തിന്റെ മഹാസ

മുദ്രത്തിൽ ലയിച്ചുചേരുകയും ചെയ്താൽ, നാം മനുഷ്യമഹത്ത്വത്തിൽ ഭാഗഭാക്കുകളാകുന്നു. നാം എന്തൊക്കെയോ ആണു് എന്നു സങ്കല്പിച്ചുതുടങ്ങിയാൽ അതു നമ്മുടെയും ഈശ്വരന്റെയും നടുവിൽ ഒരു മതിൽ കെട്ടി ഉയർത്തും. ആ ഒരു സങ്കല്പം ഇല്ലാതെവന്നാൽ, നാം ഈശ്വരനിൽനിന്നു് അഭിന്നരാവുകയായി. സമുദ്രത്തിലെ ഒരു തുള്ളി വെള്ളം ആ സമുദ്രത്തിന്റെ മഹത്ത്വത്തിൽ പങ്കാളിയാണു്. അതിനു് അതേപ്പററി അറിവില്ലെന്നു മാത്രം. സമുദ്രത്തിൽനിന്നു വേറിട്ടൊരു നില കിട്ടിക്കഴിഞ്ഞാൽ, അതുടനെ വററിപ്പോവുകയായി. ഇഹലോകജീവിതം വെറുമൊരു കുമിളപോലാണു് എന്നു പറയുന്നതു തീർച്ചയായും അതിശയോക്തിയല്ല.

സേവനനിർഭരമായ ജീവിതം വിനയപൂർണവുമായിരിക്കും. തന്റെ ജീവിതം മററുള്ളവർക്കുവേണ്ടി ബലിയർപ്പിക്കുന്നതിനു സന്നദ്ധനാകുന്ന ഒരാൾക്കു സ്വന്തം മഹത്ത്വം സ്ഥാപിച്ചുകിട്ടുന്നതിനുവേണ്ട ഏർപ്പാടുകൾ ചെയ്യാൻ സമയം കാണുകയില്ല. ജഡത വിനയമാണെന്നു തെററിദ്ധരിക്കരുതു്. ഹിന്ദുമതത്തിൽ അങ്ങനെയൊരു സങ്കല്പമുണ്ടായിരുന്നു. യഥാർത്ഥമായ വിനയം മനുഷ്യസേവനത്തെ ലക്ഷ്യമാക്കിയുള്ള നിരന്തരവും ഉത്സാഹഭരിതവുമായ പ്രയത്നമാണു്. ഈശ്വരൻ ഒരു നിമിഷംപോലും വിശ്രമിക്കാതെ നിരന്തരമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. നാം ഈശ്വരനെ സേവിക്കുകയാണെങ്കിൽ, ഈശ്വരനിൽനിന്നും അഭിന്നരാവുകയാണെങ്കിൽ, അദ്ദേഹത്തെപ്പോലെ അശ്രാന്തം നമ്മളും പണിയെടുക്കണം. സമുദ്രത്തിൽനിന്നും വേറിട്ടുനില്ക്കുന്ന വെള്ളത്തുള്ളിക്കു് ഒരുപക്ഷേ, താത്കാലികമായി വിശ്രമിക്കാൻ സാധിച്ചെന്നുവരും; പക്ഷേ, സമുദ്രത്തിൽത്തന്നെയുള്ള തുള്ളിക്കു് അതിനു സാധിക്കുകയില്ല. കാരണം, സമുദ്രത്തിനു വിശ്രമമെന്തെന്നു് അറിഞ്ഞുകൂടാ. നമ്മുടെയും കഥ അതുപോലെതന്നെ. ഈശ്വരന്റെ രൂപത്തിലുള്ള സമുദ്രത്തിൽ നാം ലയിച്ചുചേരുമ്പോൾ, നമുക്കു വിശ്രമിക്കാൻ തരമില്ലാതാകുന്നു, എന്നല്ല നമുക്കു വിശ്രമിക്കേണ്ട ആവശ്യംതന്നെ ഇല്ലാതാകുന്നു. നമ്മുടെ ഉറക്കംപോലും പ്രവൃത്തിയാണു്. എന്തുകൊണ്ടെന്നാൽ ഹൃദയത്തിൽ നിറയെ ഈശ്വരചിന്തയുമായിട്ടാണു നാം ഉറങ്ങുന്നതു്. ഈ വിശ്രമമില്ലായ്മയാണു യഥാർത്ഥത്തിലുള്ള വിശ്രമം. അവസാനിക്കാത്ത ഈ അസ്വാസ്ഥ്യമാണു് അനിർവചനീയമായ ശാന്തി പ്രദാനംചെയ്യുന്നതു്. സമ്പൂർണമായ ആത്മസമർപ്പണം എന്ന ഈ പരമമായ അവസ്ഥ വിവരിക്കുക ദുഷ്കരമാണു്; പക്ഷേ, മനുഷ്യാനുഭവത്തിന്റെ പരിധിക്കപ്പുറമല്ല അതു്. എല്ലാം ഈശ്വരന്റെ മുൻപിൽ സമർപ്പിച്ച വളരെ

യധികം ദിവ്യാത്മാക്കൾക്ക് ഈ അവസ്ഥയിലെത്തിച്ചേരാൻ കഴിഞ്ഞിട്ടുണ്ട്; നമുക്കും അതു സാധിക്കാവുന്നതാണ്.

3

നിങ്ങൾക്ക നേരിട്ട് അഭിമുഖീകരിക്കേണ്ടിവരുന്നതുവരെ, നല്ലതോ ചീത്തയോ ആയ കാര്യങ്ങളൊന്നിനെപ്പററിയും സങ്കല്പിക്കാതിരിക്കുക. സമ്പൂർണമായ ആത്മസമർപ്പണം എല്ലാ തരത്തിലുമുള്ള മാനസികോദ്വേഗങ്ങളിൽനിന്നുമുള്ള സമ്പൂർണമായ സ്വാതന്ത്ര്യമാണ്. ഒരു കൊച്ചുകുട്ടിക്ക് ഒന്നിനെപ്പററിയും ചിന്തിക്കേണ്ട കാര്യമില്ല. തന്റെ കാര്യങ്ങളൊക്കെ മാതാപിതാക്കന്മാർ നോക്കിക്കൊള്ളുമെന്ന് അതിനു സ്വാഭാവികമായിത്തന്നെ അറിയാം. പ്രായമായ നമ്മെ സംബന്ധിച്ചിടത്തോളം ആ അറിവ് എത്രകണ്ടു കൂടുതൽ ശരിക്കുണ്ടാകേണ്ടതാണ്? അവിടെയാണു നിങ്ങളുടെ വിശ്വാസം അഥവാ ഗീതയിൽ പറയുന്നമാതിരിയുള്ള നിസ്സംഗത്വം യഥാർത്ഥമായി പരിശോധിക്കപ്പെടുന്നത്.

4

ഈശ്വരൻ കാരുണ്യസ്വരൂപനായിരിക്കുന്ന സ്ഥിതിക്കു നമുക്കെന്തെങ്കിലും കാര്യത്തെപ്പററി സങ്കല്പിക്കണമെങ്കിൽ, അതേററവും നല്ല കാര്യത്തെപ്പററിത്തന്നെയാകട്ടെ. ഏതായാലും ഗീതയെ ഉപാസിക്കുന്ന ഒരാൾ ഒരു കാര്യത്തെക്കുറിച്ചും സങ്കല്പിച്ചു ക്ലേശിക്കുകയില്ല. നന്മയും തിന്മയുമൊക്കെ ആപേക്ഷികമായി ഉപയോഗിക്കുന്ന പദങ്ങളാണ്. ഗീതോപാസകൻ കാര്യങ്ങൾ സംഭവിക്കുന്നതിനൊത്തു മനസ്സിലാക്കുന്നു. സ്വാഭാവികമായിത്തന്നെയുള്ള പ്രതികരണങ്ങൾ അയാളിലുണ്ടാകുന്നു. കേടുപാടൊന്നുമില്ലാത്ത ഒരു യന്ത്രം ശില്പിയുടെ ഹിതത്തിനൊത്തു സ്വതേ പ്രവർത്തിക്കുന്നതുപോലെ, അയാൾ മഹാനായ ആ ശില്പി നിർദ്ദേശിക്കുന്ന മട്ടിൽ അയാളുടെ കടമകൾ നിറവേററുന്നു. ബുദ്ധിയുള്ള ഒരു ജീവിക്കു യന്ത്രത്തെപ്പോലെ പെരുമാറുക ഏററവുമധികം വിഷമംപിടിച്ച പണിയാണ്. എങ്കിലും, സ്വയം ശൂന്യത എന്ന അവസ്ഥയിലെത്തിച്ചേരണമെങ്കിൽ പൂർണത്വാകാംക്ഷയുള്ള ഒരു വ്യക്തി ചെയ്യേണ്ടതു് അതാണ്. യന്ത്രവും മനുഷ്യനും തമ്മിലുള്ള കാതലായ വ്യത്യാസം ഇതാണ്: യന്ത്രം ജഡമാണ്; മനുഷ്യനാകട്ടെ ചൈതന്യപൂർണനും. ചൈതന്യപൂർണനായ മനുഷ്യൻ ബോധപൂർവ്വം മഹാനായ ഒരു ശില്പിയുടെ നിയന്ത്രണത്തിലുള്ള യന്ത്രമായിത്തീരുന്നു. ഈശ്വരൻ എല്ലാ ജീവികളേയും യന്ത്ര

3. 5-1-1933—Bapu's Letters to Mira, P. 235
4. 19-1-1933—Bapu's Letters to Mira, p. 238

ത്തിൻെറ ഘടകങ്ങളെന്ന മട്ടിൽ ചലിപ്പിച്ചുകൊണ്ടേയിരിക്കുന്നു എന്നു കൃഷ്ണൻ വ്യക്തമായിത്തന്നെ പറയുന്നുണ്ടു്.

## അദ്ധ്യായം മൂന്നു്

# ത്യാഗം, നിസ്സംഗത്വം, സേവനം

1

ഇനി ത്യാഗവും കർമ്മവും തമ്മിലുള്ള ബന്ധവൈരുദ്ധ്യങ്ങളെക്കുറിച്ചു ചിന്തിക്കാം. ഞാൻ ത്യാഗത്തിൻെറ സിദ്ധാന്തത്തിൽ വിശ്വസിക്കുന്നു. അതോടൊപ്പം കർമ്മത്തിലാണു്, കർമ്മത്തിൽകൂടിയാണു ത്യാഗം അനുഷ്ഠിക്കേണ്ടതെന്നും ഞാൻ കരുതുന്നു. ശരീരാന്തർഹിതമായ ജീവിതത്തെ സംബന്ധിച്ചിടത്തോളം കർമ്മപരത അനപേക്ഷണീയമായ അവസ്ഥയാണു്. ഏതെങ്കിലും തരത്തിലൊരു കർമ്മത്തിൽ മുഴുകാതെകണ്ടു ജീവിതചക്രത്തിനു് ഒരു നിമിഷംപോലും നീങ്ങുവാൻ സാദ്ധ്യമല്ലെന്നതു് അനുക്തസിദ്ധമാണു്. ഈ സാഹചര്യത്തിൽ ത്യാഗത്തിനത്ഥം ശരീരം കർമ്മനിരതമായിരിക്കവേതന്നെ ആത്മാവു കർമ്മത്തിൽനിന്നും അകന്നുനില്ക്കുകയോ സ്വാതന്ത്ര്യം നേടുകയോ ചെയ്യുക എന്നാണു്. ത്യാഗത്തിൻെറ മാർഗം അവലംബിക്കുന്ന ഒരാൾ അതു സാധിക്കുന്നതു് എല്ലാ തരത്തിലുള്ള കർമ്മത്തിൽനിന്നും അകന്നുനിന്നിട്ടല്ല, തികഞ്ഞ നിസ്സംഗത്വത്തോടെ പരക്ഷേമേച്ഛയോടെ തന്നിൽ നിക്ഷിപ്തമായിരിക്കുന്ന കർത്തവ്യമെന്ന നിലയിൽ ആ കർമ്മം നിവ്വഹിച്ചുകൊണ്ടാണു്. കൃഷിയിലോ, നെയ്ത്തുപണിയിലോ, മറേറതെങ്കിലും തൊഴിലിലോ ഏർപ്പെടുമ്പോഴും ഒരാൾക്കു ത്യാഗത്തിൻേറതായ മാർഗത്തിൽനിന്നു വ്യതിചലിക്കേണ്ടി വരുകയില്ല. ഒരു വ്യവസ്ഥ പരിപാലിക്കണമെന്നുമാത്രം: അയാൾ അതൊക്കെ ചെയ്യുന്നതു നിസ്വാത്ഥമായ സേവനബുദ്ധിയോടെ ആയിരിക്കണം; അഹന്തയുടേയോ, ആസക്തിയുടേയോ കറ പുരളാൻ പാടില്ല. എന്നെപ്പോലെ ത്യാഗത്തിൻേറതായ ഈയൊരു കാഴ്ചപ്പാടു് അംഗീകരിക്കുന്നവർ ഒരു കാര്യം കണ്ടുപിടിക്കേണ്ടതുണ്ടു്. ശരീരയുക്തമായ ജീവിതത്തോടു് അഹിംസാധർമ്മം എത്രകണ്ടു പൊരുത്തപ്പെടും? ജീവിതത്തിൻെറ ദൈനംദിനപ്രവർത്തനങ്ങളിൽ എത്രകണ്ടു് അഹിംസ അനുവർത്തിക്കാം? ധർമ്മം എന്നു പറഞ്ഞാൽ അതിൻെറ സവിശേഷമായ ഒരു ഗുണം സാവ്വജനീനതയാണു്. ചുരുക്കം ചിലരുടെ കുത്തകയായിരിക്കുകയില്ല അതിൻെറ

---

1. Young India, 25-10-1928 (Hindu Dharma, pp 203-207)

അനുശീലനം; നേരെമറിച്ച് അതു് എല്ലാവരുടെയും ഒരു പ്രത്യേകാവകാശംതന്നെയായിരിക്കും. അഹിംസയും സത്യവും ലോകവ്യാപകമായിത്തന്നെ പ്രയുക്തമാക്കാവുന്നവയാണെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. അതുകൊണ്ടാണു് അഹിംസയേയും സത്യത്തേയും ആസ്പദമാക്കിയുള്ള ഗവേഷണങ്ങൾക്കുവേണ്ടി ജീവിതം സമർപ്പിക്കുന്നതു് എന്നെ സംബന്ധിച്ചിടത്തോളം വിവരണാതീതമായ ഒരു ആനന്ദമായിത്തീർന്നിരിക്കുന്നതു്. അങ്ങനെ ജീവിതസമർപ്പണം ചെയ്യുന്നതിനും ആ ആനന്ദത്തിൽ പങ്കുപററുന്നതിനും ഞാൻ എല്ലാവരേയും ക്ഷണിക്കുന്നു.

## 2

ഉടമസ്ഥാവകാശം നാളത്തേക്കുള്ള കരുതിവയ്പുൽക്കൂടിയാണു്. ഒരു സത്യാന്വേഷകനു്, സ്നേഹത്തിന്റെ നിയമം അംഗീകരിക്കുന്ന ഒരാൾക്കു്, നാളത്തേക്കുവേണ്ടി ഒന്നും കരുതിവയ്ക്കേണ്ടിവരുകയില്ല. ഈശ്വരൻ നാളത്തേക്കു് ഒന്നും കരുതാറില്ല. അപ്പോഴപ്പോൾ വേണ്ടതെന്തോ അതിൽകവിഞ്ഞൊന്നുംതന്നെ അദ്ദേഹം സൃഷ്ടിക്കുന്നില്ല. അതുകൊണ്ടു് അദ്ദേഹത്തിന്റെ കാരുണ്യത്തിൽ വിശ്വാസമുണ്ടെങ്കിൽ, അന്നന്നു നമുക്കാവശ്യമുള്ള വകയെല്ലാം അദ്ദേഹം നല്കും എന്നും നാം വിശ്വസിക്കണം. അത്തരമൊരു വിശ്വാസം വച്ചുപുലർത്തിയിരുന്ന ഭക്തന്മാരുടേയും സന്യാസികളുടേയും അനുഭവം എല്ലായ്പോഴും ആ വിശ്വാസത്തെ നീതീകരിച്ചിട്ടുമുണ്ടു്. ഓരോ മനുഷ്യനും അന്നന്നുള്ള വക നല്കുമെന്നും, അതിൽ കവിഞ്ഞൊട്ടും നല്കുകയില്ലെന്നും ഉള്ള ഈശ്വരനിയമം മനസ്സിലാക്കാത്തതുകൊണ്ടോ, നിരാകരിക്കുന്നതുകൊണ്ടോ ആണു് അസമത്വങ്ങളും അതിനെത്തുടർന്നുള്ള കഷ്ടതകളും ഉണ്ടാകുന്നതു്. ധനികരുടെ പക്കൽ അവർക്കാവശ്യമില്ലാത്ത ഒട്ടേറെ സാധനങ്ങൾ ഉണ്ടു്. അതൊക്കെ ഉപയോഗിക്കാതെ പാഴായിപ്പോവുകയാണു്. അതേസമയം ജീവിതം നിലനിർത്താനുള്ള വകപോലുമില്ലാതെ ലക്ഷക്കണക്കിനാളുകൾ പട്ടിണികിടന്നു ചാവുന്നു. ഓരോ മനുഷ്യനും അവനവനു് ആവശ്യമുള്ളതു മാത്രം കൈവശംവച്ചിരുന്നെങ്കിൽ ആർക്കും ഒന്നിനും മുട്ടുവരുകയില്ലായിരുന്നു. എല്ലാവരും സംതൃപ്തിയോടെ ജീവിച്ചേനെ. ഇന്നാണെങ്കിൽ ദരിദ്രരെപ്പോലെതന്നെ ധനികരും അസംതൃപ്തരാണു്. ദരിദ്രനു് ലക്ഷപ്രഭുവാകാനാണു കൊതി; ലക്ഷപ്രഭുവിനാകട്ടെ കോടീശ്വരനാകാനും. സംതൃപ്തിയുടേതായ മനോഭാവം ലോകമെങ്ങും പരത്തുന്നതിനുവേണ്ടി ധനികർ അവരുടെ ഉടമസ്ഥാവകാശം കൈവിടുന്നതിനു മുൻകൈ എടുക്കണം. അവർ തങ്ങളുടെ

---

2. From Yaravda Mandir (1930) Hindu Dharma, pp. 227–228

വസ്തുവകകൾക്ക് ന്യായമായ ഒരു പരിധി കല്പിച്ചിരുന്നുവെങ്കിൽ, പട്ടിണികിടക്കുന്ന ആളുകൾക്ക് ആഹാരം നല്കാൻ വിഷമമൊന്നും ഉണ്ടാകുമായിരുന്നില്ല; ധനികരോടൊപ്പം ദരിദ്രരും സംതൃപ്തിയുടെ പാഠങ്ങൾ പഠിക്കുമായിരുന്നു. 'അപരിഗ്രഹം' എന്ന ആദർശം പൂർണമായും സാക്ഷാത്കരിക്കപ്പെടണമെങ്കിൽ പക്ഷികളെപ്പോലാകണം മനുഷ്യൻ. തലയ്ക്കു മുകളിൽ കൂരയുണ്ടായിക്കൂടാ; വസ്ത്രങ്ങളുണ്ടായിക്കൂടാ; നാളത്തേക്കു വേണ്ട ഭക്ഷണം സംഭരിച്ചുവച്ചുംകൂടാ. അവനു് നിത്യവും ആഹാരം വേണം. അതവനു് ഉണ്ടാക്കിക്കൊടുക്കേണ്ട കടമ ഈശ്വരൻേറതാണു്; അവൻേറതല്ല. വളരെ ചുരുക്കം ചിലർക്കു മാത്രമേ—അങ്ങനെ ആരെങ്കിലുമുണ്ടെങ്കിൽത്തന്നെ—ഈ ആദർശത്തിലെത്തിച്ചേരാൻ സാധിക്കൂ. ഇതു് അസാധ്യമാണെന്നു കരുതി നമ്മെപ്പോലുള്ള സാധാരണക്കാരായ സത്യാന്വേഷകർ പിൻതിരിഞ്ഞുകൂടാ. നാം എല്ലായ്പോഴും ഈ ആദർശത്തെ മുൻപിൽ വച്ചുകൊണ്ടുതന്നെയിരിക്കണം. അതിൻെറ വെളിച്ചത്തിൽ നമ്മുടെ ഉടമസ്ഥതയിലുള്ള സാധനങ്ങളെന്തൊക്കെയെന്നു നിരൂപണബുദ്ധിയോടെ പരിശോധിച്ചു് അവ കുറയ്ക്കുന്നതിനു ശ്രമിക്കണം. പരിഷ്ക്കാരം, ശരിക്കുള്ള അർത്ഥത്തിൽ ആവശ്യങ്ങളുടെ എണ്ണം കൂട്ടുന്നതിലല്ല, സ്വമേധയാ മനഃപൂർവം കുറയ്ക്കുന്നതിലാണു സ്ഥിതിചെയ്യുന്നതു്. അതുമാത്രമേ യഥാർത്ഥമായ സന്തോഷവും സംതൃപ്തിയും വർദ്ധിപ്പിക്കൂ: സേവനത്തിനുള്ള കഴിവും അപ്പോഴേ കൂടൂ. ഈയൊരു തത്ത്വം വച്ചു നോക്കുമ്പോൾ, ആശ്രമത്തിൽ നമുക്കിപ്പോഴുള്ള സാധനങ്ങളൊക്കെ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അധികമുള്ള സാധനങ്ങൾ മോഷ്ടിക്കുന്നതിനു നമ്മുടെ അയല്ക്കാരെ നാം വാസ്തവത്തിൽ പ്രേരിപ്പിക്കുകയാണു്.

കേവലമായ സത്യത്തിൻെറ നിലപാടിലൂടെ നോക്കിയാൽ ശരീരംതന്നെ ഒരുതരത്തിലുള്ള ഒരു സ്വകാര്യസ്വത്താണു്. ആത്മാവിൻെറ ഭോഗവാസനയാണു ശരീരസൃഷ്ടിക്കു പ്രേരകമെന്നു പറയുന്നതു ശരിയാണു്. ആ വാസനകൾ നശിക്കുമ്പോൾ ശരീരത്തിൻെറ ആവശ്യമില്ലാതാകും. മനുഷ്യൻ ജനനമരണങ്ങളുടെ വിഷമവൃത്തത്തിൽനിന്നു മോചനം നേടും. ആത്മാവു് സർവവ്യാപിയാണു്. ശരീരം എന്ന കൂടിനുള്ളിൽ സ്വയം ബന്ധിക്കുന്നതിനും ദുഷ്കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും ആ കൂടിനുവേണ്ടി കൊലപാതകംപോലും ചെയ്യുന്നതിനും ആത്മാവു എന്തിനു് ഒരുങ്ങണം? ഒടുവിൽ സംപൂർണമായ ത്യാഗം എന്ന തത്ത്വത്തിൽ നാം എത്തിച്ചേരുകയും ശരീരം നിലനില്ക്കുന്നിടത്തോളം അതിനെ സേവനത്തിനുള്ള ഒരു ഉപകരണമായി ഉപയോഗിക്കുന്നതിനു പരിശീലിക്കുകയും ചെയ്യുന്നു. നമ്മെ സംബന്ധിച്ചിടത്തോളം

സേവനം–ആഹാരമല്ല–ജീവിതത്തിന്റെ ഊന്നുവടിയായിത്തീരുന്നു. നാം തിന്നുന്നതും കുടിക്കുന്നതും ഉറങ്ങുന്നതും ഉണരുന്നതുമൊക്കെ സേവനത്തെ ലക്ഷ്യമാക്കി മാത്രമാണ്. അത്തരമൊരു മാനസികാവസ്ഥ നമുക്ക യഥാർത്ഥമായ ആനന്ദം പ്രദാനം ചെയ്യുന്നു. കാലത്തിന്റെ തികവിൽ മോക്ഷത്തിന്റേതായ ദർശനം നമുക്ക ലഭിക്കുകയും ചെയ്യുന്നു. ഈ നിലപാടിലൂടെ നാം എല്ലാവരും നമ്മെത്തന്നെ ഒന്നു പരിശോധിച്ചുനോക്കേണ്ടതാണ്.

'അപരിഗ്രഹ'തത്ത്വം വസ്തുക്കളെയെന്നപോലെ ചിന്തയേയും ബാധിക്കുന്ന ഒന്നാണെന്നു നാം മനസ്സിലാക്കണം. പ്രയോജനമില്ലാത്ത അറിവുകൊണ്ടു തലച്ചോറിനെ നിറയ്ക്കുന്നയാൾ ആ അനർഘമായ തത്ത്വത്തെ ലംഘിക്കുകയാണ്. നമ്മെ ഈശ്വരനിൽനിന്നു പിന്തിരിപ്പിക്കുന്ന ചിന്തകൾ, നമ്മെ ഈശ്വരനിലേക്കു നയിക്കാത്ത ചിന്തകൾ—ഇവയൊക്കെ നമുക്ക മാർഗവിഘ്നമുണ്ടാക്കുന്നു.

3

ലൗകികമോ ആദ്ധ്യാത്മികമോ ആയ പ്രതിഫലമൊന്നും ഇച്ഛിക്കാതെ മററുള്ളവരുടെ നന്മയ്ക്കുവേണ്ടി നടത്തുന്ന ഒരു കർമ്മമാണ് യജ്ഞം. 'കർമ്മം'എന്ന പദം ഇവിടെ അതിന്റെ ഏററവും വ്യാപകമായ അർത്ഥത്തിലാണ് ഉപയോഗിക്കുന്നതു്. മനോവാക്കർമ്മങ്ങളെല്ലാം അതിന്റെ പരിധിയിൽ പെടും. 'മററുള്ളവർ' എന്നു പറയുമ്പോൾ മനുഷ്യരെ മാത്രമല്ല എല്ലാ ജീവജാലങ്ങളെയും അർത്ഥമാക്കുന്നുണ്ടു്. അതുകൊണ്ടു മനുഷ്യനന്മയ്ക്കുവേണ്ടിയായാൽപോലും മൃഗങ്ങളെയും മററും ബലിയർപ്പിക്കുന്നതു യജ്ഞമല്ല. അഹിംസയുടെ നിലപാടിലൂടെ നോക്കിയാലും അതു ശരിയല്ല. മൃഗബലി വേദങ്ങൾ വിധിച്ചിട്ടുണ്ടെന്നു പറയുന്നതിൽ കാര്യമില്ല. സത്യം, അഹിംസ എന്നീ അടിസ്ഥാനതത്ത്വങ്ങൾ അത്തരം ബലിക്കു നീതീകരണം നല്കുന്നില്ല എന്ന വസ്തുത മാത്രം മതി നമുക്ക്. വൈദികവിജ്ഞാനം കൈകാര്യം ചെയ്യാൻ എനിക്കുള്ള അനർഹത ഞാൻ നിർവ്വിവാദം സമ്മതിക്കാം. പക്ഷേ, ഇക്കാര്യത്തെ സംബന്ധിച്ചിടത്തോളം അനർഹത എന്നെ വിഷമിപ്പിക്കുന്നില്ല. കാരണം, മൃഗബലി വൈദികസമുദായത്തിൽ അംഗീകരിക്കപ്പെട്ടിരുന്നു എന്നു തെളിയിക്കപ്പെടുകയാണെങ്കിൽത്തന്നെ അഹിംസാനിഷ്ഠനെ സംബന്ധിച്ചിടത്തോളം അതൊരു കീഴ്നടപ്പായി അംഗീകരിക്കുക സാദ്ധ്യമല്ല.

---

3. From Yaravda Mandir (1930), Chapters XIV-XV (Hindu Dharma, pp. 44-46).

ഏററവുമധികം വിസ്തൃതമായ ഒരു പരിധിക്കുള്ളിൽ ഏററവുമധികം ആളുകളുടെ ക്ഷേമത്തിനു് നിദാനമായിത്തീരുന്ന ഒരു പ്രവൃത്തിയാണു യജ്ഞം. അതു് ഏററവുമധികം ആളുകൾക്കു് ഏററവും കുറഞ്ഞ ക്ലേശത്തോടുകൂടിത്തന്നെ ചെയ്യാവുന്നതുമായിരിക്കണം. അതുകൊണ്ടു മററുള്ളവർക്കു് അനിഷ്ടമുണ്ടാകണമെന്നാഗ്രഹിക്കുകയോ, അനിഷ്ടമുണ്ടാകത്തക്ക രീതിയിൽ പ്രവർത്തിക്കുകയോ ചെയ്യുന്നതു്, അതു മഹത്തരമെന്നു വിളിക്കപ്പെടുന്ന ഒരു കാര്യം നേടാൻവേണ്ടിയായാൽക്കൂടി, യജ്ഞമാവുകയില്ല; മഹായജ്ഞവുമാവുകയില്ല. യജ്ഞം എന്ന വിഭാഗത്തിൽ ഉൾപ്പെടുത്തുന്നതിനു നിവൃത്തിയില്ലാത്ത പ്രവൃത്തികൾ ബന്ധനത്തിലേക്കേ നയിക്കൂ എന്നു ഗീത നമ്മെ പഠിപ്പിക്കുന്നു. അനുഭവവും അതിനു തെളിവാണു്.

ഈ അർത്ഥത്തിലുള്ള യജ്ഞംകൂടാതെ ലോകത്തിനു് ഒരു നിമിഷംപോലും നിലനില്ക്കുന്നതിനു സാധിക്കുകയില്ല. അതുകൊണ്ടാണു ഗീതയുടെ രണ്ടാമദ്ധ്യായത്തിൽ യഥാർത്ഥമായ വിവേകമെന്തു് എന്നു ചർച്ച ചെയ്തതിനുശേഷം, മൂന്നാമത്തെ അദ്ധ്യായത്തിൽ അതു നേടുന്നതിനുള്ള മാർഗങ്ങളെപ്പററി ചിന്തിക്കുകയും യജ്ഞം സൃഷ്ടിയോടൊപ്പംതന്നെ ആവിർഭവിച്ചു എന്നു വ്യക്തമായി പ്രഖ്യാപിക്കുകയും ചെയ്യുന്നതു്. നമുക്കു് ഈ ശരീരം നല്കിയിരിക്കുന്നതു സമസ്തസൃഷ്ടികളേയും സേവിക്കുന്നതിനുവേണ്ടിയാണു്. യജ്ഞം നടത്താതെ ഭക്ഷണം കഴിക്കുന്നവൻ മോഷ്ടിക്കപ്പെട്ട ആഹാരപദാർത്ഥങ്ങളാണു ഭക്ഷിക്കുന്നതു് എന്നു ഗീത പറയുന്നു. പരിശുദ്ധമായ ജീവിതം നയിക്കുന്നയാളിൻെറ എല്ലാ പ്രവൃത്തികളും യജ്ഞത്തിൻെറ സ്വഭാവത്തോടുകൂടിയവയായിരിക്കും. ജനിച്ചപ്പോൾത്തന്നെ യജ്ഞം നമുക്കു വിധിക്കപ്പെട്ടതായതുകൊണ്ടു്, ജീവിതകാലം മുഴുവൻ നാം കടക്കാരാണു്; എല്ലാക്കാലത്തും ഈ പ്രപഞ്ചത്തെ സേവിക്കുന്നതിനു നിർബദ്ധരുമാണു്. അടിമ അവൻെറ യജമാനൻെറ പക്കൽനിന്നും ആഹാരവും വസ്ത്രവും മററാവശ്യസാധനങ്ങളുമൊക്കെ വാങ്ങുന്നതുപോലെ ഈ പ്രപഞ്ചത്തിൻെറ അധിപൻ നമുക്കു നല്കുന്ന സമ്മാനങ്ങളൊക്കെ നാം കൃതജ്ഞതാപൂർവം കൈപ്പററിക്കൊള്ളണം. നമുക്കു കിട്ടുന്നതൊക്കെ സമ്മാനമായേ പരിഗണിക്കാവൂ; എന്തുകൊണ്ടെന്നാൽ കടക്കാരെന്നനിലയ്ക്കു്, ചെയ്തുതീർക്കുന്ന കടപ്പാടുകൾക്കു യാതൊരു പ്രതിഫലത്തിനും നാം അർഹരല്ല. അതുകൊണ്ടു് ഒന്നും നമുക്കു കിട്ടിയില്ലെങ്കിൽത്തന്നെ നാം ഈശ്വരനെ കുററപ്പെടുത്തിക്കൂടാ. അദ്ദേഹത്തിൻെറ ഇച്ഛാശക്തിക്കു വിധേയമായി മാത്രം സംരക്ഷിക്കപ്പെടേണ്ടതോ നിരാകരിക്കപ്പെടേണ്ടതോ ആണു നമ്മുടെ ശരീരം. അതു് അദ്ദേഹത്തിൻേറതാണു്. പരാ

തിപ്പെടേണ്ട ഒരു കാര്യമല്ല അതു്. അവിടെ സഹതാപത്തിനും സ്ഥാനമില്ല. നേരേമറിച്ചു് അതാണു സ്വാഭാവികം. എന്നല്ല ഹൃദ്യവും കാമ്യവുമായ ഒരവസ്ഥയാണതു്. ഒന്നേയുള്ളു—ഈശ്വരന്റെ വ്യവസ്ഥിതിയിൽ നാം നമുക്കു് അർഹമായ സ്ഥാനം കണ്ടെത്തണം. പരമാനന്ദത്തിന്റേതായ ഈയൊരു അനുഭവമുണ്ടാകണമെങ്കിൽ നമുക്കു് ഉറച്ച വിശ്വാസമുണ്ടായിരിക്കണം. 'സ്വന്തം കാര്യത്തെക്കുറിച്ചു് ആലോചിച്ചു നിങ്ങൾ ഒട്ടും ക്ലേശിക്കാതിരിക്കുക; ക്ലേശങ്ങളൊക്കെ ഈശ്വരനു വിട്ടുകൊടുക്കുക'—ഇതു് എല്ലാ മതങ്ങളിലുമുള്ള ഒരു നിർദേശമാണെന്നു തോന്നുന്നു.

ഇതുകേട്ടു് ആരും ഭയപ്പെടേണ്ടതില്ല. പരിശുദ്ധമായ മനസ്സാക്ഷിയോടുകൂടി സേവനകർമ്മങ്ങളിൽ ഏർപ്പെടുന്ന ഒരാൾ ദിവസമോരോന്നു കഴിയുംതോറും അതിന്റെ ആവശ്യം കൂടുതൽക്കൂടുതൽ മനസ്സിലാക്കുന്നു; അതോടൊപ്പം അയാളുടെ വിശ്വാസം കൂടുതൽ കൂടുതൽ സമ്പന്നമാവുകയും ചെയ്യുന്നു. സ്വാർത്ഥതാത്പര്യങ്ങൾ പരിത്യജിക്കാത്ത ഒരാൾക്കു്, സ്വന്തം ജന്മോദ്ദേശ്യം മനസ്സിലാക്കാൻ കഴിയാത്ത ഒരാൾക്കു്, സേവനത്തിന്റേതായ മാർഗത്തിലൂടെ ചരിക്കുക സാധ്യമല്ല. ബോധപൂർവമായോ അല്ലാതെയോ, നമ്മിലോരോരുത്തരും ഏതെങ്കിലും രീതിയിലുള്ള സേവനകർമ്മങ്ങളിൽ ഏർപ്പെടുന്നുണ്ടു്. സേവനസന്നദ്ധതയെ മനഃപൂർവം ഒരു ശീലമാക്കി വളർത്തിയെടുക്കുമെങ്കിൽ, നമ്മുടെ സേവനാകാംക്ഷ ക്രമാനുഗതമായി വളരുകയും അതു നമ്മുടെ ആനന്ദത്തിനും ഒപ്പം ലോകത്തിന്റെ ആനന്ദത്തിനും കാരണമായിത്തീരുകയും ചെയ്യും.

നമ്മുടെയിടയിലുള്ള നല്ലയാളുകൾ മാത്രമല്ല, നാമെല്ലാവരും സ്വന്തം കഴിവുകൾ മനുഷ്യരാശിക്കുവേണ്ടി സമർപ്പിക്കുകതന്നെ വേണം. അതൊരു സാമാന്യനിയമമായിത്തീരുമെങ്കിൽ— യഥാർത്ഥത്തിൽ അതുതന്നെയാണു സാമാന്യനിയമം— ഭോഗതത്പരതയ്ക്കു ജീവിതത്തിൽ ഒരു സ്ഥാനവുമില്ലാതാവുകയും, അതു ത്യാഗശീലത്തിനു വഴിമാറിക്കൊടുക്കുകയും ചെയ്യുന്നു. ത്യാഗത്തിന്റേതായ ആ ഒരു ധർമ്മമാണു മനുഷ്യനെ മൃഗത്തിൽനിന്നും വ്യത്യസ്തനാക്കുന്നതു്.

ജീവിതം ഈ രീതിയിലാവുമ്പോൾ വിരസമായിപ്പോകുമെന്നും, ജീവിതത്തിൽ കലയില്ലാതാകുമെന്നും, ഗൃഹസ്ഥാശ്രമിക്കവിടെ സ്ഥാനമില്ലെന്നും മററും ചിലർ പറയുന്നു. ത്യാഗമെന്നു പറയുമ്പോൾ ഈ ലോകത്തെ നിരാകരിക്കണമെന്നോ, കാട്ടിൽ പോയി പാർക്കണമെന്നോ ഒന്നും അർത്ഥമാകുന്നില്ല. ത്യാഗത്തിന്റേതായ മനോഭാവം ജീവിതത്തിന്റെ എല്ലാ പ്രവർത്തനങ്ങളെയും

നിയന്ത്രിക്കണം. ജീവിതത്തെ കേവലം ഭോഗതത്പരതയായിട്ടല്ല, ധർമ്മമായി പരിഗണിക്കുന്ന ഗൃഹസ്ഥാശ്രമി ഗൃഹസ്ഥാശ്രയമില്ലാതാകുന്നില്ല. ത്യാഗമനോഭാവത്തോടുകൂടി പ്രവർത്തിക്കുന്ന കച്ചവടക്കാരന്റെ കൈകളിൽക്കൂടി കോടിക്കണക്കിനു രൂപ കടന്നുപോകുമെങ്കിലും ഇപ്പറഞ്ഞ നിയമം അംഗീകരിക്കുമെങ്കിൽ അന്യാളം തന്റെ കഴിവുകൾ സേവനത്തിനുവേണ്ടിയായിരിക്കും വിനിയോഗിക്കുക. അയാൾ ആരെയും വഞ്ചിക്കുകയില്ല, ഊഹക്കച്ചവടത്തിൽ ഏർപ്പെടുകയില്ല. ലളിതജീവിതമായിരിക്കും അയാൾ നയിക്കുക. ഒരൊററ ജീവിയേയും അയാൾ ക്ഷതപ്പെടുത്തുകയില്ല. ആരെയെങ്കിലും ദ്രോഹിക്കുന്നതിനേക്കാൾ ലക്ഷം രൂപ നഷ്ടപ്പെടുകയായിരിക്കും അയാൾക്കിഷ്ടം. ഇത്തരമൊരു കച്ചവടക്കാരൻ എന്റെ ഭാവനയിൽമാത്രമേ ജീവിച്ചിരിപ്പുള്ളു എന്നാരും കരുതിപ്പോകരുത്. ഭാഗ്യത്തിനു്, പാശ്ചാത്യദേശത്തും പൗരസ്ത്യദേശത്തുമുണ്ട് അത്തരക്കാർ. അത്തരം കച്ചവടക്കാരുടെ എണ്ണം കൈവിരലുകൾകൊണ്ട് എണ്ണിത്തീർക്കാമായിരിക്കും. പക്ഷേ, അങ്ങനെ ഒരാളെങ്കിലും ജീവിച്ചിരിപ്പുള്ള പക്ഷം, അതൊരു ഭാവന മാത്രമല്ലാതായിത്തീരുന്നു. അത്തരം ത്യാഗനിഷ്ഠരായ വ്യക്തികൾ നിത്യവൃത്തി കഴിക്കുന്നതു് എന്തെങ്കിലുമൊക്കെ പണിയെടുത്തിട്ടുതന്നെയാണ്; പക്ഷേ, നിത്യവൃത്തി കഴിക്കുകയല്ല അവരുടെ ലക്ഷ്യം. അവർ തൊഴിൽ ചെയ്യുന്നതിന്റെ ഫലമായി അതുകൂടി നടന്നുപോകുന്നു എന്നു മാത്രം. ത്യാഗനിഷ്ഠമായ ജീവിതം കലയുടെ പരകോടിയിലെത്തിയിട്ടുള്ള ഒന്നാണ്; അതു യഥാർത്ഥമായ ആനന്ദംകൊണ്ടു നിറഞ്ഞ ജീവിതമാണ്. യജ്ഞം ഒരു ഭാരമാണെന്നോ ഉപദ്രവമാണെന്നോ തോന്നുകയാണെങ്കിൽ യജ്ഞമല്ല. ഭോഗതത്പരത നാശത്തിലേക്കു വഴിതെളിക്കുന്നു; ത്യാഗം അനശ്വരതയിലേക്കും. ആഹ്ളാദത്തിനു സ്വതന്ത്രമായ നിലനില്പില്ല. അതു ജീവിതത്തോടുള്ള നമ്മുടെ മനോഭാവത്തെ ആശ്രയിച്ചുനില്ക്കുന്നു. ഒരാൾക്കു കൃത്രിമമായ പ്രകൃതിഭംഗിയായിരിക്കും ഇഷ്ടം; മററൊരാൾക്കാകട്ടെ ആകാശത്തിൽ അനുനിമിഷം അനാവൃതമായിക്കൊണ്ടിരിക്കുന്ന നിത്യനൂതനങ്ങളായ ദൃശ്യങ്ങളും. ആനന്ദം അതിനാൽ വ്യക്തിഗതമോ, ദേശീയമോ ആയ അഭ്യസനത്തെ സംബന്ധിക്കുന്ന ഒരു കാര്യമാണ്. രസിക്കേണ്ട കാര്യങ്ങളാണെന്നു ബാല്യത്തിലെ നമ്മെ പഠിപ്പിച്ചിട്ടുള്ള കാര്യങ്ങൾ നമുക്കു് എന്നും രസിക്കും. വിഭിന്നദേശീയരുടെ വിഭിന്നാഭിരുചികളെക്കുറിച്ച് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും നല്കാം.

ത്യാഗനിഷ്ഠരായ ആളുകൾ കരുതാറുണ്ട്, ജനങ്ങളിൽനിന്നു് ആവശ്യമുള്ളതും ഇല്ലാത്തതുമായ ഏതു കാര്യവും സ്വീകരിക്കുന്നതി

നുള്ള സ്വാതന്ത്ര്യം തങ്ങാംക്കുണ്ടെന്നു്. കാരണം, നിസ്വാർത്ഥമായ സേവനം അനുഷ്ഠിക്കുന്നവരാണല്ലോ തങ്ങാം. ഇത്തരമൊരു ആശയം തലയ്ക്കുള്ളിൽ കടന്നുകൂടുന്ന നിമിഷംമുതൽ അവർ ജനസേവകരല്ലാതായിത്തീരും; മറിച്ചു ജനപീഡരാവുകയും ചെയ്യും.

സേവനസന്നദ്ധനായ ഒരാാം സ്വന്തം സുഖസൗകര്യങ്ങളെക്കുറിച്ചു ചിന്തിച്ചു സമയം പാഴാക്കുകയില്ല; അതൊക്കെ മുകളിലുള്ള തൻെറ യജമാനൻ നോക്കുകയോ, നോക്കാതിരിക്കുകയോ ചെയ്തുകൊള്ളും. കൈയിൽ കിട്ടുന്നതൊക്കെ എടുത്തു തൻെറ ചുമടു വർദ്ധിപ്പിക്കാൻ അയാാം ഒരുങ്ങുകയില്ല; അത്യാവശ്യമുള്ളതു മാത്രം സ്വീകരിക്കുകയും, മററൊക്കെ ത്യജിക്കുകയുമാണു് അയാാം ചെയ്യുക. എന്തൊക്കെ അസൗകര്യങ്ങളുണ്ടായാലും അയാാം ശാന്തനായിരിക്കും; കോപിക്കുകയില്ല. അയാളുടെ മനസ്സിനു് ഒരു കലുഷവുമുണ്ടാകയില്ല. നന്മയുടെ ഫലം നന്മയായിരിക്കുന്നതുപോലെ, സേവനത്തിൻെറ ഫലം സേവനംതന്നെ. അതുകൊണ്ടു് അയാാം സംതൃപ്തനുമായിരിക്കും.

സേവനകർമ്മങ്ങളിൽ ഉപേക്ഷ വിചാരിക്കാനോ, പിന്നോക്കം നില്ക്കാനോ ആർക്കും കഴിയുകയില്ല. സ്വന്തം കാര്യങ്ങളിൽ മാത്രം ജാഗ്രത കാണിച്ചാൽ മതി, പ്രതിഫലമില്ലാത്ത പൊതുക്കാര്യങ്ങാം എങ്ങനെ വേണോ എപ്പോാം വേണോ ചെയ്യാം, എന്ന വിചാരം വച്ചുപുലർത്തുന്ന ഒരാാം ത്യാഗശാസ്ത്രത്തിൻെറ ബാലപാഠങ്ങാംപോലും പഠിക്കാനിരിക്കുന്നതേയുള്ളു. മററുള്ളവർക്കുവേണ്ടി സ്വമേധയാ സേവനമനുഷ്ഠിക്കുമ്പോാം കഴിവിൻെറ പരമാവധി നാം പ്രയത്നിക്കണം; സ്വന്തം കാര്യത്തേക്കാാം മുൻഗണന അതിനു നല്കുകയും വേണം. യഥാർത്ഥത്തിൽ, യാതൊരു കലവറയും കൂടാതെ മനുഷ്യസേവനത്തിനായി ആത്മാർപ്പണം ചെയ്യുന്നവനാണു നിഷ്കളങ്കനായ ഈശ്വരഭക്തൻ.

4

കാര്യങ്ങാം നേടാൻ ശ്രമിക്കുക, കിട്ടിയില്ലെങ്കിൽ അവ കൂടാതെ കഴിക്കുക— ഇതാണു മിക്കവാറും എല്ലാവരും പരിശീലിക്കുന്ന ഒരു സ്വഭാവം. ഗീതാധർമ്മം അംഗീകരിക്കുന്ന ഒരാളും ഇങ്ങനെ തന്നെയാണു ചെയ്യുക. ചെയ്യുന്നതു സന്തോഷത്തോടെയായിരിക്കും—ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ സമചിത്തതയോടെ. ഗീതയിൽ പറയുന്ന സന്തോഷം അസന്തോഷം എന്നതിനു വിപരീതമല്ല; അതിനേക്കാാം മഹനീയമാണു്. ഗീതോപാസകൻ സന്തോഷിക്കുകയോ ദുഃഖിക്കുകയോ ചെയ്യുന്നില്ല. ആ അവസ്ഥയിലെത്തിക്കഴിഞ്ഞാൽ പിന്നെ വേദനയോ സന്തുഷ്ടിയോ ഇല്ല;

---

4. Bapu's Letters to Mira (4-3-1933) P. 250

വിജയമോ പരാജയമോ ഇല്ല. ദാരിദ്ര്യമോ ഉടമസ്ഥാവകാശമോ ഇല്ല. ഗീതോപദേശങ്ങൾ അനുഷ്ഠിക്കാൻ പഠിക്കുമെങ്കിൽ, ജയിൽജീവിതം വാസ്തവത്തിൽ പ്രത്യേകാവകാശങ്ങളുള്ള ഒരു ജീവിതമാണെന്നു നാം മനസ്സിലാക്കും. പുറത്തെ ജീവിതത്തെക്കാൾ സുഗമമാണു ജയിൽജീവിതം. എന്തുകൊണ്ടെന്നാൽ ജയിലിനു പുറത്ത് ഓരോന്നും തിരഞ്ഞെടുത്തുപയോഗിക്കാൻ സാധിക്കുന്നതുകൊണ്ടു നമ്മെ സ്വയം ഒന്നു പരീക്ഷിച്ചറിയുന്നതിനു നമുക്കു ഒരിക്കലും സാധിക്കുന്നില്ല. ജയിലിനുള്ളിൽ പലപ്പോഴും അസുഖകരങ്ങളായ സന്ദർഭങ്ങളുണ്ടാകാറുണ്ട്. നമുക്കതൊക്കെ സമചിത്തതയോടെ സഹിക്കാൻ കരുത്തുണ്ടോ? കരുത്തുണ്ടെങ്കിൽ അതു നല്ലതാണ്.

5

ഗീതയിൽനിന്നുദ്ധരിച്ച ശ്ലോകത്തിന് (ഫലേച്ഛ കൂടാതെ വേണം കർമ്മങ്ങളനുഷ്ഠിക്കാൻ എന്നു പറയുന്ന ശ്ലോകം) ദ്വയാർത്ഥമുണ്ട്. സ്വാർത്ഥോദ്ദേശ്യങ്ങളൊന്നുമുണ്ടായിക്കൂടാ എന്നതാണ് ആദ്യത്തെ അർത്ഥം. രണ്ടാമത്തേതു ഫലങ്ങളെക്കുറിച്ചു നിസ്സംഗത്വം പാലിക്കണമെന്നും. നിസ്സംഗത്വമെന്നു പറയുമ്പോൾ, ഫലങ്ങളെക്കുറിച്ച് അറിവുണ്ടായിക്കൂടെന്നോ, അവയെ വിഗണിക്കുകയോ നിഷേധിക്കുകയോ ചെയ്യണമെന്നോ ഉദ്ദേശിക്കുന്നില്ല. നിസ്സംഗത്വം കർമ്മനിരാസമല്ല. അങ്ങനെയായാൽ ഉദ്ദേശിക്കുന്ന ഫലംതന്നെ ഉണ്ടായില്ലെന്നു വരും. നേരേമറിച്ച്, കാലക്രമേണ ഉദ്ദിഷ്ടമായ ഫലം സിദ്ധിക്കുകതന്നെ ചെയ്യും എന്ന അചഞ്ചലമായ വിശ്വാസത്തിനൊരു തെളിവുകൂടിയാണു നിസ്സംഗത്വം.

6

125 കൊല്ലം ജീവിച്ചിരിക്കണമെന്നാണെന്റെ ആഗ്രഹം എന്നു ഞാൻ പറയാറുള്ളത് ഒന്നും ചിന്തിക്കാതെയല്ല. അതിനൊരു വലിയ പ്രാധാന്യമുണ്ട്. എന്റെ ആഗ്രഹത്തിന് അടിസ്ഥാനം ഈശോപനിഷത്തിലെ മൂന്നാമത്തെ മന്ത്രമാണ്. നിസ്സംഗഭാവത്തോടെ സേവനകർമ്മങ്ങളിൽ ഏർപ്പെടുന്ന ഒരാൾ നൂറു കൊല്ലം ജീവിച്ചിരിക്കുന്നതിന് ആഗ്രഹിക്കണം എന്നാണ് ആ ശ്ലോകത്തിന്റെ വാച്യാർത്ഥം. 100 എന്നതു യഥാർത്ഥത്തിൽ 125 നെയാണു സൂചിപ്പിക്കുന്നത് എന്നൊരു വ്യാഖ്യാതാവു പറയുന്നു.

അതങ്ങനെയാണെങ്കിൽത്തന്നെ, നൂറിന്റെ വ്യാഖ്യാനഭേദങ്ങളൊന്നുമല്ല എനിക്കു പ്രധാനം. ആ ആഗ്രഹം സാധിക്കുന്നതിനു

---

5. Young India, 15-3-1928. (Non-violence in Peace and war, Vol. 1, p. 72)

6. Harijan, 24-2-1946 (Hindu Dharma, P. 43)

വേണ്ട ഉപാധിയെന്താണെന്ന സൂചിപ്പിക്കുകമാത്രമാണ് എൻെറ ഉദ്ദേശ്യം. നിസ്സംഗഭാവേനയുള്ള സേവനമാണാ ഉപാധി. കർമ്മത്തിൻെറ ഫലമെന്താണ് എന്ന ചിന്തയിൽനിന്നുള്ള പരിപൂർണ്ണമായ വിമുക്തിയാണതു്. അതുകൂടാതെ 125 കൊല്ലം ജീവിച്ചിരിക്കണമെന്ന് ആരും ആഗ്രഹിച്ചുകൂടാ. അങ്ങനെയാണ ഞാനാ മന്ത്രത്തെ വ്യാഖ്യാനിക്കുന്നതു്. അത്തരമൊരു നിസ്സംഗത്വം നേടാതെകണ്ടു 125 കൊല്ലം ജീവിച്ചിരിക്കാൻ സാധിക്കുകയില്ലെന്ന കാര്യം നിസ്സംശയമാണ്. 125 വയസ്സുവരെ ജീവിക്കുക എന്നു പറഞ്ഞാൽ ജീവനുള്ള ഒരു ജഡത്തെപ്പോലെ ബന്ധുക്കൾക്കും സമുദായത്തിനും ഭാരമായി ചാകുന്നതുവരെ ജീവിതം തള്ളിവിടുക എന്നല്ല അർത്ഥം. അങ്ങനെ വന്നാൽ വളരെ പെട്ടെന്നു മോചിപ്പിക്കണമേ എന്ന് ഈശ്വരനോടു പ്രാർത്ഥിക്കുകയാണ്, എങ്ങനെയെങ്കിലും ജീവിതം നീട്ടിക്കൊണ്ടു പോകണമെന്നാഗ്രഹിക്കുകയല്ല നമ്മുടെ പരമമായ കർത്തവ്യം.

സേവനത്തിനുവേണ്ടി മാത്രമാണ്, ഭോഗതല്പരതയ്ക്കല്ല മനുഷ്യശരീരം നിർമ്മിക്കപ്പെട്ടിരിക്കുന്നതു്. സന്തുഷ്ടമായ ഒരു ജീവിതത്തിൻെറ രഹസ്യം ത്യാഗമാണ്. ത്യാഗമാണ ജീവിതം; ഭോഗതല്പരത മരണവും. അതുകൊണ്ടു ഫലേച്ഛകൂടാതെ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന ഒരാൾ 125 കൊല്ലം ജീവിച്ചിരിക്കുന്നതിനു് ആഗ്രഹിക്കേണ്ടതാണ്. അതയാളുടെ അവകാശംകൂടിയാണ്. അത്തരമൊരു ജീവിതം സേവനത്തിനുവേണ്ടി മാത്രം പൂർണ്ണമായി സമർപ്പിക്കപ്പെടേണ്ടതാണ്. സേവനത്തിനുവേണ്ടി നടത്തുന്ന ത്യാഗം അവാച്യമായ ആനന്ദത്തിനു നിദാനമാകും. അതാർക്കും ആരിൽനിന്നും എടുത്തുമാററുക സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ ഉള്ളിൽനിന്നുറവെടുക്കുന്ന അമൃതമാണതു്. അതു ജീവിതത്തെ നിലനിർത്തുന്നു. അവിടെ അക്ഷമയ്ക്കോ, മനഃക്ലേശത്തിനോ സ്ഥാനമില്ല. അത്തരമൊരു ആനന്ദം കൂടാതെകണ്ടു്, സുദീർഘമായ ജീവിതം അസാദ്ധ്യമാണ്, സാദ്ധ്യമാണെങ്കിൽത്തന്നെ അതു നിഷ്പ്രയോജനമാണ്.

ബാഹ്യോപാധികളിലൂടെ ജീവിതത്തെ 125 കൊല്ലത്തോളം നീട്ടിക്കൊണ്ടുപോകുന്നതിനു കഴിയുമോ എന്നു പരിശോധിക്കുക ഈ ചർച്ചയുടെ പരിധിക്കപ്പുറമാണ്.

7

സേവനകർമ്മങ്ങളിൽ സന്തോഷം കണ്ടെത്തുന്നില്ലെങ്കിൽ അവയ്ക്കു യാതൊരർത്ഥവുമില്ല. പൊതുജനാഭിപ്രായത്തെ ഭയന്നോ, അതല്ലെങ്കിൽ പ്രകടനപരമായ ഉദ്ദേശ്യത്തോടുകൂടിയോ ആണ്

---

7. 1925, An Autobiography, P. 126

അവയിലേർപ്പെടുന്നതെങ്കിൽ, അതു നമ്മെ മുരടിപ്പിക്കുകയും നമ്മുടെ ചൈതന്യത്തെ നശിപ്പിക്കുകയും ചെയ്യും. സന്തോഷത്തോടെയല്ലാതെ ചെയ്യുന്ന സേവനം അതു ചെയ്യുന്ന ആളിനോ, അതിന്റെ ഫലം അനുഭവിക്കുന്ന ആളിനോ ഗുണകരമല്ല. നേരേമറിച്ച്, സന്തോഷപൂർണമായ മനോഭാവത്തോടെ ചെയ്യുന്ന സേവനത്തിനു മുന്നിൽ മററെല്ലാ ആഹ്ളാദങ്ങളും, വിഭവങ്ങളും നിഷ്പ്രഭമായിത്തീരുന്നു.

8

ഞാൻ നിങ്ങൾക്കൊരു മാന്ത്രികസൂക്തം തരാം. നിങ്ങൾ സംശയഗ്രസ്തനാകുമ്പോഴോ, അഹന്ത നിങ്ങളിൽ അതിരുകവിയുമ്പോഴോ ഈ ഒരു ഉപായം പരീക്ഷിച്ചുനോക്കിയാൽ മതി.

നിങ്ങൾ കണ്ടിട്ടുള്ളതിൽവച്ച് ഏററവുമധികം ദരിദ്രനായ, നിസ്സഹായനായ, മനുഷ്യന്റെ മുഖം സങ്കല്പിച്ചുനോക്കുക. എന്നിട്ട് നിങ്ങൾ ചെയ്യാനുദ്ദേശിക്കുന്ന കാര്യം അയാൾക്കേതെങ്കിലും രീതിയിൽ പ്രയോജനപ്പെടുമോ എന്നു സ്വയം ചോദിച്ചുനോക്കുക. അതുകൊണ്ട് അയാൾക്ക് എന്തെങ്കിലും നേട്ടമുണ്ടാകുമോ? അതയാൾക്ക് അയാളുടെ ജീവിതഭാഗധേയങ്ങളുടെമേൽ എന്തെങ്കിലുമൊരു നിയന്ത്രണം ഉണ്ടാക്കിക്കൊടുക്കുമോ? മററൊരു രീതിയിൽ പറഞ്ഞാൽ നമ്മുടെ നാട്ടിൽ ആദ്ധ്യാത്മികമായും ശാരീരികമായും പട്ടിണികിടക്കുന്ന കോടിക്കണക്കിനാളുകൾക്ക് സ്വരാജ്യം നേടുന്നതിനു് അതു സഹായകമാകുമോ?

അപ്പോൾ സംശയങ്ങൾ ഇല്ലാതാകുന്നതായും അഹന്ത അലിഞ്ഞുപോകുന്നതായും നിങ്ങൾക്ക് അനുഭവപ്പെടും.

9

'സബ്സേ ഊഞ്ചി പ്രേം സഗായ്'' എന്നാരംഭിക്കുന്ന ഭജനഗാനമാണ് അന്ന് സായാഹ്നത്തിൽ ആലപിക്കപ്പെട്ടതു്. അതിനെക്കുറിച്ചു ഗാന്ധിജി ഇങ്ങനെ പറഞ്ഞു: 'കവി ഇവിടെ സ്നേഹത്തിന്റെ അഥവാ' അഹിംസയുടെ കെട്ടുപാടുകളെക്കുറിച്ചാണു പാടുന്നതു്. സ്നേഹത്തിന്റേതിനേക്കാൾ ഉന്നതമോ ശക്തമോ ആയ മററൊരു ബന്ധമില്ല. സുദാമാവിന്റെ സ്നേഹത്തിനടിപ്പെട്ടുപോയതുകൊണ്ടാണ് കൃഷ്ണഭഗവാൻ അയാൾ ഒരു കീറത്തുണിയിൽ പൊതിഞ്ഞുകൊണ്ടുവന്ന അവൽ വാരിത്തിന്നതു്. അതുകൊണ്ടുതന്നെയാണ് അദ്ദേഹം ദുര്യോധനൻ നല്കിയ

8 My Religion, p. 50
9 Harijan, 2-6-1946, (Non-violence in Peace and War, Vol. II, p. 102)

ദുർലഭവും രുചികരവുമായ പഴങ്ങൾക്കു പകരം വിദുരൻെറ പച്ചക്കറികൾ സ്വീകരിച്ചതു്. അർജ്ജുനൻെറ സ്നേഹനിർഭരമായ ഭക്തിയാണു് സ്വന്തം രാജകീയ പ്രൗഢിയൊക്കെ വിസ്മരിച്ചു് അർജ്ജുനൻെറ തേരാളിയാകുന്നതിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചതു്. അർജ്ജുനൻെറ വിജയത്തിനു കാരണം അയാളുടെ വില്ലിൻെറ ഊററമല്ല, കൃഷ്ണൻെറ സമത്ഥമായ സാരഥ്യമാണു് എന്നാണു പറയപ്പെടുന്നതു്. സ്നേഹത്തിൻേറതായ സേവനമാണു് ഒരാൾക്കു മററൊരാൾക്കുവേണ്ടി ചെയ്യാവുന്ന ഏററവും വലിയ സേവനം. ഇതരപരിഗണനകളോ പ്രത്യുപകാരമോ ഒന്നും അതിനു് ആവശ്യമില്ല. 'എന്തെങ്കിലും പ്രതിഫലം ആവശ്യപ്പെടുമ്പോൾ സ്നേഹം നിന്ദ്യമായ വിലപേശലായിത്തീരുന്നു. അതു് മനുഷ്യനെ അധപ്പതിപ്പിക്കുന്നു. നൈസർഗികമായി ഉറവെടുക്കുന്ന സ്നേഹത്തിൻേറതായ സേവനം മനസ്സിനെ വിമലീകരിക്കുകയും സമുന്നതമാക്കുകയും ചെയ്യുന്നു.'

## അദ്ധ്യായം നാലു്

# നിർഭയത്വം

1

ഗീത വായിക്കുന്ന ആർക്കും മനസ്സിലാകും 16—ാം അദ്ധ്യായത്തിൽ ഈശ്വരൻെറ ഗുണങ്ങൾ വർണിക്കുമ്പോൾ ഒന്നാം സ്ഥാനം നല്കിയിട്ടുള്ളതു നിർഭയത്വത്തിനാണെന്നു്. ഇതു് ആ ശ്ലോകത്തിൻെറ വൃത്തമൊപ്പിക്കുന്നതിനുവേണ്ടി ചെയ്തതാണോ അതോ നിർഭയത്വത്തിനു പ്രഥമസ്ഥാനം നല്കണമെന്ന മനഃപൂർവ്വമായ ഉദ്ദേശ്യത്തോടുകൂടി ചെയ്തതാണോ എന്നൊന്നും എനിക്കു പറയാൻ വയ്യ. എൻെറ അഭിപ്രായത്തിൽ നിർഭയത്വത്തിനു നല്കിയിരിക്കുന്ന ഒന്നാം സ്ഥാനം അതു തീർച്ചയായും അർഹിക്കുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ മററു സമുന്നത ഗുണങ്ങളുടെ വികാസത്തിനു് അതു് അനുപേക്ഷണീയമാണു്. നിർഭയത്വംകൂടാതെകണ്ടു് ആർക്കെങ്കിലും സത്യത്തെ കണ്ടെത്താനാവുമോ? സ്നേഹത്തോടു് ആഭിമുഖ്യം പുലർത്താനാകുമോ? പ്രീതം പറയുന്നതുപോലെ 'ഹരിയുടെ മാർഗം ധീരൻെറ മാർഗമാണു്, ഭീരുവിൻേറതല്ല.' ഇവിടെ 'ഹരി' എന്നതിൻെറ അർത്ഥം സത്യം എന്നാണു്. ധീരൻെറ ആയുധം നിർഭയത്വമാണു്; വാളോ തോക്കോ ഒന്നുമല്ല. വാളും തോക്കും എടുക്കുന്നതു ഭീതി ബാധിച്ചവർ മാത്രമാണു്.

---

1. From Yaravda Mandir (1930) pp. 27–29

നിർഭയത്വം എന്നു പറയുന്നതു് എല്ലാ ബാഹ്യഭയങ്ങളിൽനിന്നുമുള്ള വിമുക്തിയാണ്. രോഗം, ശാരീരികമായ ക്ഷതം, മരണം, കീർത്തിനാശം, സ്വത്തു നഷ്ടപ്പെടുക, പ്രിയപ്പെട്ട ആളുകൾ കൈവിട്ടുപോവുക, മററുള്ളവർക്കു് അഹിതമായി പെരുമാറുക ഇങ്ങനെ പലതിനെക്കുറിച്ചുമുള്ള ഭയമാണു ബാഹ്യമായ ഭയം. മരണഭീതിയ്ക്കതീതനായ ഒരാൾ മററെല്ലാ ഭീതിക്കും അതീതനാണ് എന്നൊരു സങ്കല്പം പരക്കെയുണ്ടു്. അതു ശരിയല്ല. ചിലർക്കൊന്നും മരണത്തെ ഭയമില്ല; പക്ഷേ, ജീവിതത്തിന്റെ കൊച്ചു ദുഃഖങ്ങൾ പലതും അവരെ ഭയപ്പെടുത്തുന്നു. ചിലരൊക്കെ സ്വയം മരിക്കാൻ തയ്യാറാണ്; പക്ഷേ, പ്രിയപ്പെട്ട ആളുകൾ മരിക്കുന്നതു കാണാൻ അവർക്കു വയ്യ. ചില ലുബ്ധന്മാരുണ്ടു്; അവർ എല്ലാം സഹിക്കും; ജീവൻതന്നെ ഉപേക്ഷിക്കും; പക്ഷേ, പണം മാത്രം കൈവിടുകയില്ല. മററു ചിലർ അവർക്കുണ്ടെന്നു പറയപ്പെടുന്ന അഭിമാനം സംരക്ഷിക്കുന്നതിനുവേണ്ടി എത്ര ഹീനകർമ്മം വേണമെങ്കിലും ചെയ്യും. വേറെ ചിലർ മുൻപിൽ തെളിഞ്ഞുകിടക്കുന്ന ഋജുവും സൂക്ഷ്മവുമായ മാർഗത്തിൽനിന്നു വ്യതിചലിക്കും. കാരണം ലോകത്തിന്റെ അപ്രിയം നേരിടാൻ അവർക്കു ഭയമാണ്. സത്യാന്വേഷകൻ ഇത്തരം ഭയങ്ങളെയൊക്കെ കീഴടക്കണം. ഹരിശ്ചന്ദ്രനെപ്പോലെ സത്യാന്വേഷണത്തിനുവേണ്ടി തന്റേതായ എല്ലാം ബലിയർപ്പിക്കുന്നതിനു് അയാൾ തയാറായിരിക്കണം. ഹരിശ്ചന്ദ്രന്റെ കഥ വെറുമൊരു ഗുണപാഠസൂചകമായ കല്പിതകഥയായിരിക്കാം. പക്ഷേ, സത്യാന്വേഷകരുടെ അനുഭവങ്ങൾ ആ കഥ ശരിയാണെന്നു തെളിയിക്കുന്നു. അതുകൊണ്ടു് അതിനു് ഒരു ചരിത്ര വസ്തുതയുടെയത്രതന്നെ വിലയുണ്ടു്.

പരിപൂർണമായ നിർഭയത്വം പരമതത്ത്വത്തെ സാക്ഷാത്കരിച്ച ഒരാൾക്കു മാത്രമേ നേടാവൂ. എന്തുകൊണ്ടെന്നാൽ വ്യാമോഹങ്ങളിൽനിന്നുള്ള വിമുക്തിയാണതു്. ദൃഢവും നിരന്തരവുമായ പ്രയത്നംകൊണ്ടും, ആത്മവിശ്വാസത്തിന്റെ വികസനംകൊണ്ടും ആർക്കും ഈ ലക്ഷ്യത്തിലെത്തിച്ചേരാവുന്നതേയുള്ളു.

ഞാനാദ്യമേതന്നെ പറഞ്ഞതുപോലെ നാം എല്ലാത്തരത്തിലുള്ള ബാഹ്യഭയങ്ങളും നിരാകരിക്കണം. പക്ഷേ, ആഭ്യന്തരശത്രുക്കളെ എന്നും ഭയപ്പെടുകയും വേണം. മൃഗീയവികാരം, കോപം തുടങ്ങിയവയെയൊക്കെ നമുക്കു ഭയമാണ്. അതു ശരിയാണുതാനും. കൂടാരത്തിനുള്ളിൽത്തന്നെയുള്ള ഈ വിശ്വാസവഞ്ചകന്മാരെ കീഴടക്കിക്കഴിഞ്ഞാൽ, ബാഹ്യഭയങ്ങളൊക്കെ താനേ ഇല്ലാതായിക്കൊള്ളും. അത്തരം ഭയങ്ങളൊക്കെ ശരീരത്തെ കേന്ദ്രമാക്കി അതിനു ചുററും കറങ്ങുന്നവയാണ്. അതുകൊണ്ടു ശരീരത്തോടുള്ള ആഭിമുഖ്യം വെടിഞ്ഞാലുടനെ അവ അപ്രത്യക്ഷമാകും.

എല്ലാ ബാഹ്യഭയങ്ങളും നമ്മുടെതന്നെ കാഴ്ചപ്പാടുണ്ടാക്കി വയ്ക്കുന്ന അടിസ്ഥാനമററ കാര്യങ്ങളാണ്. ധനം, കുടുംബം, ശരീരം ഇവയോടുള്ള ആഭിമുഖ്യം അകററിക്കളയുമ്പോഠം നമ്മുടെ ഹൃദയത്തിൽ ഭയത്തിനു് ഇടമില്ലാതാകുന്നു. 'ഈ ലോകത്തിലുള്ള വസ്തുക്കളൊക്കെ ത്യാഗത്തിലൂടെ അനുഭവിക്കുക' എന്നതൊരു മഹത്തായ ഉപദേശമാണ്. ധനം, കുടുംബം, ശരീരം ഇവയൊക്കെ എന്നും ഒരേപോലെ നിലനില്ക്കും; അവയോടുള്ള നമ്മുടെ മനോഭാവത്തിൽ മാററമുണ്ടാകണമെന്നേയുള്ളു. ഇവയൊന്നും നമ്മുടേതല്ല, ഈശ്വരൻേറതാണ്. ഈ ലോകത്തിലുള്ള ഒന്നും നമ്മുടേതല്ല. നാംതന്നെ ഈശ്വരൻേറതാണ്. അതുകൊണ്ടു് നാം എന്തിനു നമ്മുടെ ഉള്ളിൽ ഭയപ്പാടുകഠം വച്ചുപുലർത്തണം? ഉപനിഷത്തു നമ്മോടു പറയുന്നു: 'വസ്തുക്കഠം അനുഭവിക്കവേതന്നെ അവയോടുള്ള ആഭിമുഖ്യം ഉപേക്ഷിക്കുക.' അതായതു് അവയിൽ നമുക്കു താത്പര്യമുണ്ടായിരിക്കണം—ഉടമസ്ഥരെന്ന നിലയ്ക്കല്ല, ട്രസ്റ്റികളെന്ന നിലയ്ക്കു്. ആരുടെ ആഠംപ്പേരായിട്ടാണോ നാം അവ സൂക്ഷിക്കുന്നതു്, അദ്ദേഹം അപഹർത്താക്കളിൽനിന്നു് അവയെ രക്ഷിക്കുന്നതിനുവേണ്ട ആയുധങ്ങളും ശക്തിയും നമുക്കു പ്രദാനംചെയ്യും. അങ്ങനെ നാം യജമാനഭാവമൊക്കെ ഉപേക്ഷിച്ചു ഭൃത്യന്മാരുടെ നിലപാടിലേക്കു താണിറങ്ങുമ്പോഠം, കാൽച്ചുവട്ടിലുള്ള പൊടിയേക്കാളേറെ നിസ്സാരന്മാരായി സ്വയം മാറുമ്പോഠം, നമ്മുടെ ഭയപ്പാടുകളെല്ലാം, മൂടൽമഞ്ഞുപോലെ അലിഞ്ഞുപോകും; അവാച്യമായ ശാന്തി നമുക്കു് അനുഭവപ്പെടും; സത്യനാരായണനെ നാം അഭിമുഖമായിക്കാണും.

2

കിഴക്കൻ പാക്കിസ്ഥാനിൽനിന്നുള്ള അഭയാർത്ഥിപ്രവാഹത്തെപ്പററി ഒരു ബങ്കാളിസുഹൃത്തു ബങ്കാളിഭാഷയിൽ നീണ്ട ഒരു കത്തു് എഴുതിയിരിക്കുന്നു. അതിലദ്ദേഹം ഇങ്ങനെ പറയുന്നു: 'ഏതായാലും മരണമാണു് ഉണ്ടാകാൻ സാധിക്കുന്നതെങ്കിൽ, ധീരതയ്ക്കു് അർത്ഥമില്ലെന്നു വരും. മരണത്തിൽനിന്നു രക്ഷനേടുന്നതിനാണല്ലോ മനുഷ്യൻ ജീവിക്കുന്നതുതന്നെ.'

ഈ വാദം പ്രശ്നത്തിൽനിന്നും അകന്നുപോകാനുള്ള ശ്രമമാണു്. മനുഷ്യൻ ജീവിക്കുന്നതും മരണത്തിൽനിന്നു രക്ഷ നേടാൻവേണ്ടി മാത്രമല്ല. അങ്ങനെയാണെങ്കിൽ അതു പാടില്ലെന്നു് അവനെ ഉപദേശിക്കണം. ജീവിതത്തെപ്പോലെയോ അതിലധികമോ മരണത്തെ സ്നേഹിക്കുവാൻ അവൻ പഠിക്കേണ്ട

---

2. Harijan, 30-11-1947 (Non-violence in Peace and War, vol. II, P. 338)

താണ്. ഇതു കുറെ കടുത്ത ഉപദേശമാണ്; അതിനനുസരിച്ച് പ്രവർത്തിക്കുക അതിലേറെ കടുപ്പമാണ് എന്നു നിങ്ങൾ പറഞ്ഞേക്കും. കൊള്ളാവുന്ന പ്രവൃത്തിയൊക്കെ പ്രയാസമുള്ളതുമാണ്. മുകളിലേക്കുള്ള കയററം എപ്പോഴും പ്രയാസമാണ്; താഴോട്ടുള്ള ഇറക്കം എളുപ്പവും; ചിലപ്പോൾ കാലിടറിപ്പോകുമെന്നേയുള്ളു. മരണത്തെ ശത്രുവെന്ന മട്ടിലല്ല, സ്നേഹിതനെന്ന മട്ടിൽ പരിഗണിക്കാൻ സാധിക്കുന്നിടത്തോളംമാത്രമേ ജീവിതം ജീവിതമാകൂ. ജീവിതത്തിൻെറ പ്രലോഭനങ്ങളെ കീഴമർത്താൻ, മരണത്തിൻെറ സഹായം അഭ്യർത്ഥിക്കണം. മരണത്തെ മാററിനിർത്തുന്നതിനുവേണ്ടി ഒരു ഭീരു തൻെറ അഭിമാനത്തേയും, ഭാര്യയേയും പുത്രിയേയും ഒക്കെ അടിയറവെച്ചെന്നു വരും. ധീരനായ മനുഷ്യൻ ആത്മാഭിമാനം പണയംവയ്ക്കുന്നതിനു പകരം മരിക്കാനായിരിക്കും ഇഷ്ടപ്പെടുക. കാലമെത്തുമ്പോൾ—അതെത്താനിടയുണ്ടു താനും—ഞാനെൻെറ ഉപദേശം ഊഹിച്ചെടുക്കാവുന്ന മട്ടിലായിരിക്കുകയില്ല നല്കുക; വ്യക്തമായ ഭാഷയിൽത്തന്നെ അതു നല്കപ്പെടും. ഇന്നെൻെറ ഉപദേശം ഒരാൾ മാത്രമേ അനുസരിച്ചുള്ളു എന്നും വരും. പക്ഷേ അതുകൊണ്ടു് അതിനു വിലയില്ലാതാകുന്നില്ല. എല്ലായ്പോഴും ഇത്തരം കാര്യങ്ങൾ തുടങ്ങിവയ്ക്കുന്നതു് കുറച്ചുപേർ മാത്രമായിരിക്കും; ചിലപ്പോൾ ഒരാൾ മാത്രവും.

## അദ്ധ്യായം അഞ്ചു്

# എല്ലാ മതങ്ങളോടും തുല്യമായ ആദരവു്*

സഹിഷ്ണുത എന്ന പദം എനിക്കിഷ്ടമില്ല. പക്ഷേ, അതിനേക്കാൾ പററിയ ഒരു പദം ഇപ്പോൾ ഓർമ്മയിൽ വരുന്നില്ല. തൻെറ മതത്തേക്കാൾ താഴ്ന്ന പടിയിലാണു മററു മതങ്ങൾ എന്നൊരു അകാരണമായ സങ്കല്പം സഹിഷ്ണുത എന്ന പദത്തിൽ ഒളിഞ്ഞു കിടപ്പുണ്ടു്. നമ്മുടെ മതത്തിനു നല്കുന്നത്ര ബഹുമതിതന്നെ ഇതരമതങ്ങൾക്കും നല്കേണ്ടതാണെന്നു് അഹിംസ നമ്മെ പഠിപ്പിക്കുന്നു. അപ്പോൾ നമ്മുടെ മതത്തിൻെറ അപൂർണതകൾ നാംതന്നെ സമ്മതിക്കുകയുമാണ്. സ്നേഹത്തിൻെറ നിയമം അംഗീകരിക്കുന്ന സത്യാന്വേഷകനു് അങ്ങനെ സമ്മതിക്കുകയും വിഷമമുള്ള കാര്യമല്ല. സത്യത്തിൻെറ സമ്പൂർണദർശനം കിട്ടിക്കഴിഞ്ഞാൽ നാം അന്വേഷകരെന്ന നിലവിട്ടു് ഈശ്വരനിൽനിന്നും അഭിന്നരായിത്തീരുന്നു. എന്തുകൊണ്ടെന്നാൽ സത്യംതന്നെയാണു് ഈശ്വരൻ. അന്വേഷകർ മാത്രമായതുകൊണ്ടു്,

---

* From Yaravda Mandir (1930) pp. 38–39

നാം നമ്മുടെ പോരായ്മകളെപ്പററി ബോധവാന്മാരാണ്. അങ്ങനെ നാം അന്വേഷണം തുടരുന്നു. നാം അപൂർണരായതുകൊണ്ട്, നമ്മുടെ സങ്കല്പത്തിലുള്ള മതവും അപൂർണമായിരിക്കും. നാം ഈശ്വരനെ സാക്ഷാത്കരിച്ചിട്ടില്ല, അതേപോലെതന്നെ നാം മതത്തെ അതിൻെറ പൂർണതയിൽ സാക്ഷാത്കരിച്ചിട്ടുമില്ല. നമ്മുടെ സങ്കല്പത്തിലുള്ള മതം അപൂർണമായതുകൊണ്ട്, അതെപ്പോഴും പരിണാമത്തിനും പുനർവ്യാഖ്യാനത്തിനും വിധേയമായിക്കൊണ്ടിരിക്കും. അത്തരമൊരു പരിണാമം സംഭവിക്കുന്നതുകൊണ്ടാണു സത്യത്തിലേക്കുള്ള, ഈശ്വരനിലേക്കുള്ള, പുരോഗതി സാധ്യമായിത്തീർന്നിട്ടുള്ളത്. മനുഷ്യൻ രൂപപ്പെടുത്തിയിട്ടുള്ള എല്ലാ മതങ്ങളും അപൂർണമാണെങ്കിൽ അവയുടെ താരതമ്യേനയുള്ള ഗുണവിവേചനം എന്നൊരു പ്രശ്നംതന്നെ ഉണ്ടാകുന്നില്ല. എല്ലാ മതങ്ങളും സത്യപ്രകാശങ്ങളാണ്; പക്ഷേ എല്ലാം അപൂർണമാണ്. എല്ലാററിനും തെററു പററുകയും ചെയ്യും. മററു മതങ്ങളോടുള്ള ബഹുമാനം അവയുടെ പോരായ്മകളുടെ നേരെ കണ്ണടയ്ക്കുന്നതിനു നമ്മെ പ്രേരിപ്പിക്കേണ്ടതില്ല. നമ്മുടെ മതത്തിൻെറ പോരായ്മകളെക്കുറിച്ചു നമുക്കു തികഞ്ഞ ബോധമുണ്ടായിരിക്കുകയും വേണം. പക്ഷേ, അതുകൊണ്ടു നാം അതുപേക്ഷിക്കണമെന്നില്ല. ആ പോരായ്മകൾ ഇല്ലാതാക്കുന്നതിനുവേണം നാം ശ്രമിക്കുവാൻ. എല്ലാ മതങ്ങളേയും സമഭാവനയോടെ വീക്ഷിക്കുമ്പോൾ, മററു മതങ്ങളിൽനിന്നു സ്വീകാര്യമായ അംശങ്ങൾ നമ്മുടെ മതത്തിൽ ഉൾക്കൊള്ളിക്കുന്നതിനു നാം മടിക്കുകയില്ല. എന്നുതന്നെയല്ല, അതു നമ്മുടെ ഒരു കടമയായി നാം കരുതുകയും ചെയ്യും.

അപ്പോൾ ഒരു ചോദ്യമുണ്ടാകുന്നു: എന്തിന് ഇത്രയേറെ വിഭിന്നമതങ്ങൾ? ആത്മാവ് ഒന്നാണ്; അതു സചേതനമാക്കുന്ന ശരീരങ്ങൾ അസംഖ്യവും. നമുക്കു ശരീരങ്ങളുടെ എണ്ണം കുറയ്ക്കുക സാധ്യമല്ല. പക്ഷേ, നാം ആത്മാവിൻെറ ഏകത്വം അംഗീകരിക്കുന്നു. വൃക്ഷത്തെ സംബന്ധിച്ചിടത്തോളം തായ്ത്തടി ഒന്നാണ്; അതിൽനിന്നു ശാഖകളും ഇലകളും പൊട്ടിമുളയ്ക്കുന്നു. അതുപോലെ യഥാർത്ഥവും സംപൂർണവുമായ മതം ഒന്നേയുള്ളു. മാനുഷികോപാധിയിലൂടെ കടന്നുവരുമ്പോഴേയ്ക്കും അതു പലതായിത്തീരുന്നുവെന്നുമാത്രം. ആ ഒററ മതം എല്ലാ വിവരണങ്ങൾക്കും അതീതമാണ്. അപൂർണരായ മനുഷ്യർ അവർക്കു വശമുള്ള ഭാഷയിൽ അതു വിവരിക്കുവാൻ ശ്രമിക്കുന്നു. അതേപോലെ അപൂർണരായ മററു മനുഷ്യർ ആ വിവരണങ്ങൾക്കു വ്യാഖ്യാനം ചമയ്ക്കാൻ ശ്രമിക്കുന്നു. ആരുടെ വ്യാഖ്യാനത്തെയാണു ശരി എന്നു പരിഗണിക്കാനുള്ളത്? അവരവരുടെ നിലപാടിൽനിന്നു നോക്കുമ്പോൾ എല്ലാവരുടേയും വ്യാഖ്യാനം ശരിതന്നെ, പക്ഷേ,

എല്ലാവർക്കും തെററു പററില്ലെന്നുമില്ല. അതുകൊണ്ടാണ സഹിഷ്ണത വേണമെന്നു പറയുന്നത്. അതിനർത്ഥം സ്വന്തമതത്തേക്കുറിച്ചു താത്പര്യമുണ്ടായിരിക്കരുതെന്നല്ല; നേരെ മറിച്ച് അതിനോടു കുറേക്കൂടി പരിശുദ്ധവും കുറേക്കൂടി വിവേകപൂർണ്ണവുമായ ആഭിമുഖ്യം പരിപാലിക്കുക എന്നാണ്. സഹിഷ്ണത നമുക്ക് ആധ്യാത്മികമായ സൂക്ഷ്മജ്ഞാനം പ്രദാനം ചെയ്യുന്നു. അതും മതഭ്രാന്തും തമ്മിൽ ഉത്തരദക്ഷിണധ്രുവങ്ങൾക്ക തമ്മിലുള്ളത്ര അന്തരമുണ്ട്. മതത്തെക്കുറിച്ചുള്ള യഥാത്ഥ ജ്ഞാനം വിഭിന്ന മതങ്ങൾക്കിടയിലുള്ള മതിൽക്കെട്ടുകൾ പൊളിച്ചു കളയുന്നു. ഇതരമതങ്ങളോടുള്ള സഹിഷ്ണത നമ്മുടെ മതത്തെക്കുറിച്ചു കുറേക്കൂടി യഥാർത്ഥമായ ഒരു ജ്ഞാനം നല്കുന്നു.

സഹിഷ്ണത ശരിയും തെററും തമ്മിലുള്ള, നന്മയും തിന്മയും തമ്മിലുള്ള, ഭിന്നത ഇല്ലാതാക്കുന്നില്ലെന്നു വ്യക്തമാണ്. ഇവിടെ പരാമർശിച്ചിട്ടുള്ളതു ലോകത്തിലെ പ്രധാന മതങ്ങളെക്കുറിച്ചു മാത്രമാണ്. അവയെല്ലാം പൊതുവായ ചില മൗലികതത്ത്വങ്ങളിലാണ് അധിഷ്ഠിതം; അവയെല്ലാം മഹാന്മാരായ പ്രവാചകന്മാരെ സൃഷ്ടിച്ചിട്ടുമുണ്ട്.

## അദ്ധ്യായം ആറ്

## ആഹാരത്തിനുവേണ്ടിയുള്ള അദ്ധ്വാനം*

ആഹാരത്തിനുവേണ്ടിയുള്ള അദ്ധ്വാനത്തെക്കുറിച്ചു ടോൾസ്റ്റോയി രചിച്ചിട്ടുള്ള ലേഖനങ്ങൾ വായിച്ചപ്പോഴാണ ജീവിക്കണമെങ്കിൽ മനുഷ്യൻ പ്രയത്നിച്ചേ തീരൂ എന്ന തത്ത്വം എനിക്കാദ്യമായി മനസ്സിലായത്. അതിനു മുമ്പു റസ്കിന്റെ 'Unto this Last' എന്ന പുസ്തകം വായിച്ചപ്പോൾത്തന്നെ ആ തത്ത്വത്തെക്കുറിച്ച് ഒരാദരവ് എനിക്കുണ്ടായിത്തുടങ്ങിയിരുന്നു. മനുഷ്യൻ ശാരീരിക പ്രയത്നത്തിലൂടെ വേണം ആഹാരം സമ്പാദിക്കാൻ എന്ന ദിവ്യമായ തത്ത്വം ആദ്യമായി ഊന്നിപ്പറഞ്ഞതു ടി. എം. ബോൺഡറെഫ് എന്ന റഷ്യൻ ലേഖകനാണ്. ടോൾസ്റ്റോയി അതു പരസ്യപ്പെടുത്തുകയും അതിനു വിപുലമായ പ്രചാരം നല്കുകയും ചെയ്തു. എന്റെ അഭിപ്രായത്തിൽ ഗീതയിലെ മൂന്നാം അദ്ധ്യായത്തിൽ ഇതേ ആശയംതന്നെയാണ് ആവിഷ്ക്കരിച്ചിട്ടുള്ളത്. യജ്ഞം അനുഷ്ഠിക്കാതെ ഭക്ഷണം കഴിക്കുന്നവൻ മോഷ്ടിക്കപ്പെട്ട ഭക്ഷണമാണ കഴിക്കുന്നത്. എന്നാണ് അവിടെ

* From Yaravda Mandir (1930) pp. 35–36

പറയുന്നതു്. ഇവിടെ യജ്ഞം എന്ന പദത്തിലൂടെ ഉദ്ദേശിക്കുന്നതു് അദ്ധ്വാനത്തിലൂടെ ആഹാരം നേടുക എന്ന തത്ത്വം തന്നെയാണു്.

യുക്തിയും ഇതേപോലൊരു നിഗമനത്തിലേക്കാണു നമ്മെ നയിക്കുന്നതു്. ശാരീരികാദ്ധ്വാനം ചെയ്യാത്ത ഒരാൾക്കു് ആഹാരം കഴിക്കാൻ അവകാശമുണ്ടാകുന്നതെങ്ങനെ? ബൈബിളിൽ പറയുന്നുണ്ടു്: 'നെററിയിലൂടെ വിയർപ്പൊഴുക്കിയിട്ടു നീ ആഹാരം കഴിക്കുക.' രാപകൽ കിടക്കയിൽ കിടക്കുകയും അവിടെ കിടന്നുതന്നെ ആഹാരം കഴിക്കുകയും ചെയ്യുന്ന ലക്ഷപ്രഭുവിനു വളരെനാൾ അങ്ങനെ കഴിഞ്ഞുകൂടാനൊക്കുകയില്ല. അയാൾക്കു പെട്ടെന്നു ജീവിതം മുഷിഞ്ഞുപോകും. അതുകൊണ്ടയാൾ കായിക വ്യായാമത്തിലൂടെ വിശപ്പു വളർത്തിയെടുക്കുകയും അങ്ങനെ സ്വയം ഭക്ഷണം കഴിക്കാനുള്ള പ്രാപ്തി നേടുകയും ചെയ്യുന്നു. അപ്പോൾ ധനികനായാലും, ദരിദ്രനായാലും എല്ലാവരും ഏതെങ്കിലും രീതിയിൽ വ്യായാമം ചെയ്തേ തീരുവെങ്കിൽ, ആ വ്യായാമത്തിനു് ഉല്പാദനക്ഷമമായ ഒരു പ്രവൃത്തിയുടെ രൂപം—അതായതു് ആഹാരം നേടത്തക്ക പ്രവൃത്തിയുടെ രൂപംതന്നെ—എന്തുകൊണ്ടു നല്കിക്കൂടാ? കൃഷിക്കാരനോടു പ്രാണായാമം ചെയ്യാനോ, മാംസപേശികളൊക്കെ ഇളകത്തക്ക വ്യായാമം ചെയ്യാനോ ആരും ആവശ്യപ്പെടാറില്ല. മനുഷ്യരാശിയിൽ പത്തിനു് ഒൻപതു ഭാഗവും കൃഷിപ്പണികൊണ്ടു കഴിഞ്ഞുകൂടുന്നവരാണു്. ശേഷിച്ച പത്തിലൊരു ഭാഗം ആളുകൾകൂടി ഭൂരിപക്ഷത്തിൻെറ മാതൃകയിൽ തുടർന്നിരുന്നെങ്കിൽ—സ്വന്തം ആഹാരം നേടുന്നതിനു വേണ്ടുന്നത്രയെങ്കിലും അദ്ധ്വാനം സ്വയം ചെയ്തിരുന്നെങ്കിൽ—ലോകം എത്രയേറെ അരോഗവും സന്തുഷ്ടവും സമാധാനപൂർണവുമായിത്തീർന്നേനെ! അത്തരം ആളുകൾ കൃഷിപ്പണിയിൽ ഏർപ്പെട്ടിരുന്നെങ്കിൽ അതിനെ സംബന്ധിച്ച പല ബദ്ധപ്പാടുകൾക്കും പെട്ടെന്നൊരു പരിഹാരവുമുണ്ടാകുമായിരുന്നു. ഇമ്മാതിരിയൊരു അദ്ധ്വാനത്തിൻെറ ആവശ്യകത മനുഷ്യർ ഒന്നടങ്കം അംഗീകരിച്ചാൽ പദവിയെച്ചൊല്ലിയുള്ള ഗർഹണീയമായ പരിഗണനാഭേദങ്ങളെല്ലാം അവസാനിക്കും. അദ്ധ്വാനം എല്ലാ വർണങ്ങളുടെയും പൊതു ധർമ്മമാകണം. ഇന്നു ലോകമൊട്ടുക്കു തൊഴിലാളിയും മുതലാളിയും തമ്മിൽ സംഘട്ടനം നിലനില്ക്കുന്നുണ്ടു്. ദരിദ്രർക്കു ധനികരെക്കുറിച്ചു് അസൂയയാണു്. എല്ലാവരും ആഹാരം നേടുന്നതിനു പണിയെടുത്തിരുന്നെങ്കിൽ, പദവിവ്യത്യാസങ്ങളൊക്കെ തുടച്ചു മാററപ്പെടുമായിരുന്നു. ധനികരുണ്ടായിരിക്കുമെങ്കിലും അവർ അവരുടെ പക്കലുള്ള സ്വത്തിൻെറ ട്രസ്ററികളായി മാത്രമേ സ്വയം പരിഗണിക്കൂ; പൊതു താത്പര്യങ്ങൾക്കുവേണ്ടിയായിരിക്കും പ്രധാനമായും ആ സ്വത്തു് ഉപയോഗിക്കപ്പെടുക.

അഹിംസ അവലംബിക്കുകയും, സത്യത്തെ ആരാധിക്കുകയും, ബ്രഹ്മചര്യനിഷ്ഠ സ്വാഭാവികധർമ്മമായി കരുതുകയും ചെയ്യുന്ന ആളിനെ സംബന്ധിച്ചിടത്തോളം ആഹാരത്തിനുവേണ്ടിയുള്ള അദ്ധ്വാനം തികഞ്ഞ ഒരനുഗ്രഹമായിരിക്കും. ഈ അദ്ധ്വാനം യഥാർത്ഥത്തിൽ കൃഷിയോടുമാത്രം ബന്ധപ്പെട്ടിരിക്കേണ്ട ഒന്നാണ്. എന്നാൽ ഇന്നത്തെ നിലയ്ക്ക് ഏതായാലും എല്ലാവർക്കും കൃഷിപ്പണിയിൽ ഏർപ്പെടാൻ പററുകയില്ലല്ലോ. അതുകൊണ്ടു കൃഷിപ്പണിയാണ് ആദർശയോഗ്യം എന്നു കരുതവേതന്നെ അതിനു പകരം ഒരാൾക്കു നൂല്ക്കുകയോ, നെയ്യുകയോ, ആശാരിപ്പണിയിലോ കൊല്ലപ്പണിയിലോ ഏർപ്പെടുകയോ ചെയ്യാവുന്നതാണ്. എല്ലാവരും സ്വയം തോട്ടിപ്പണി ചെയ്യണം. ആഹാരത്തെപ്പോലെതന്നെ ആവശ്യമാണല്ലോ നീഹാരവും. അതുകൊണ്ട് ഓരോരുത്തരും സ്വയം ശുചീകരണപ്രവർത്തനങ്ങളിലേർപ്പെടുകയാണ് ഉത്തമം. അതിനു സാദ്ധ്യമല്ലെങ്കിൽ ഓരോ കുടുംബവും അവരവരുടെ തോട്ടിപ്പണി ചെയ്തുകൊള്ളണം. സമുദായത്തിലെ ഒരു പ്രത്യേകവിഭാഗം ജനങ്ങൾ തോട്ടിപ്പണിയിൽ ഏർപ്പെട്ടുകൊള്ളണമെന്ന സമ്പ്രദായത്തിൽ മൗലികമായിത്തന്നെ എന്തോ തകരാറുണ്ടെന്ന് എനിക്കു വളരെക്കൊല്ലങ്ങളായി തോന്നുന്നുണ്ട്. അത്യന്താപേക്ഷിതമായ ഈ ശുചീകരണപ്രവർത്തനത്തിന് ഇത്ര അധമതമമായ സ്ഥാനം ആദ്യമായി കല്പിച്ചവനാരാണെന്നു നിർണയിക്കാൻ നമുക്കു ചരിത്രരേഖകളൊന്നുമില്ല. ആരായാലും കൊള്ളാം അയാൾ നല്ലൊരു കാര്യമല്ല ചെയ്തതു്. നാം എല്ലാം തോട്ടികളാണ് എന്ന ആശയം ബാല്യത്തിലേതന്നെ നമ്മുടെ മനസ്സിൽ പ്രതിഷ്ഠിക്കേണ്ടതാണ്. അതിനു പററിയ എളുപ്പമുള്ള മാർഗം ഈ ആശയം അംഗീകരിക്കുന്ന ആളുകളെല്ലാം ആഹാരം നേടുന്നതിനുള്ള അദ്ധ്വാനം ആരംഭിക്കുന്നതു തോട്ടിപ്പണിയിൽക്കൂടി ആയിരിക്കുക എന്നതാണ്. അങ്ങനെ വിവേകപൂർവം തോട്ടിപ്പണി ഏറെറടുക്കുകയാണെങ്കിൽ അതു മാനുഷികസമത്വം എന്ന തത്ത്വം ശരിക്കു മനസ്സിലാക്കുന്നതിനു നമ്മെ സഹായിക്കും.

## അദ്ധ്യായം ഏഴ്

## ബ്രഹ്മചര്യം

### I

സത്യത്തോടു ഗാഢബന്ധം പുലർത്തുന്ന, സത്യത്തെ മാത്രം ആരാധിക്കുന്ന ഒരാൾ തൻെറ കഴിവുകൾ മറെറന്തെങ്കിലും കാര്യ

1. 1930 Satyagraha, pp. 42–45.

ങ്ങൾക്കുവേണ്ടി വിനിയോഗിക്കുകയാണെങ്കിൽ അത്രകണ്ടു് അ യാൾ സത്യത്തെ വഞ്ചിക്കുകയാണു്. അങ്ങനെയുള്ളയാൾക്കു് എങ്ങനെയാണു് ഇന്ദ്രിയങ്ങളെ പരിചരിക്കാനൊക്കുക? സത്യ സാക്ഷാത്കാരത്തിനുവേണ്ടി തന്റെ കർമ്മങ്ങളാകെ സമർപ്പി ക്കുന്നയാൾക്കു്—അതിനു തികഞ്ഞ നിസ്വാർത്ഥതകൂടിയുണ്ടായാ ലേ പററൂ—പുത്രോത്പാദനം, കുടുംബഭരണം തുടങ്ങിയ സ്വാ ർത്ഥോദ്ദേശ്യങ്ങൾ നിറവേററുവാൻ സമയം കിട്ടുകയില്ല. ഇപ്പറ ഞ്ഞതു് അംഗീകരിച്ചുകഴിഞ്ഞാൽ സ്വാർത്ഥസംപൂരണത്തിലൂടെ സത്യസാക്ഷാത്കാരം എന്ന പദപ്രയോഗത്തിൽത്തന്നെ ഒരു വൈരുദ്ധ്യമുണ്ടെന്നു കാണാം.

അഹിംസയുടെ നിലപാടിലൂടെ നോക്കുമ്പോൾ, തികഞ്ഞ നിസ്വാർത്ഥത കൂടാതെകണ്ടു് അഹിംസയും സാക്ഷാത്കരിക്ക പ്പെടാവുന്നതല്ലെന്നു കാണാൻ കഴിയും. വിശ്വസ്നേഹംതന്നെയാ ണു് അഹിംസ. പുരുഷൻ തന്റെ സ്നേഹം സ്ത്രീക്കുവേണ്ടി മാത്രം മാററിവയ്ക്കുകയാണെങ്കിലോ, സ്ത്രീ തന്റെ സ്നേഹം പുരുഷനുവേ ണ്ടി മാത്രം മാററിവയ്ക്കുകയാണെങ്കിലോ ലോകത്തിനു നല്കാൻ എന്താണു് അവരുടെ പക്കൽ അവശേഷിക്കുക? അതിനർത്ഥം ഇത്രയേ ഉള്ളൂ: 'നിങ്ങളുടെ താത്പര്യം ആദ്യം നടക്കട്ടെ; ബാ ക്കിയൊക്കെ ചെകുത്താൻ നോക്കിക്കൊള്ളും.' പതിവ്രതയായ ഭാര്യ തന്റേതായ എല്ലാം ഭർത്താവിനുവേണ്ടി ബലിയർപ്പി ക്കാൻ തയാറാവും; ഭാര്യയോടു സത്യസന്ധത പുലർത്തുന്ന ഭർ ത്താവും അങ്ങനെതന്നെ ചെയ്യും. അവർക്കിരുവർക്കും വിശ്വ സ്നേഹം എന്ന ഉന്നത ലക്ഷ്യത്തിലെത്തിച്ചേരാൻ സാധിക്കുകയി ല്ലെന്നു വ്യക്തമാണു്; ലോകരെയാകെ ബന്ധുക്കളായിക്കരുതാൻ അവർക്കു കഴിയുകയില്ല. എന്തുകൊണ്ടെന്നാൽ അവർ അവരുടെ സ്നേഹത്തിനു ചുററും ഒരു മതിൽ കെട്ടിപ്പൊക്കിയിരിക്കുകയാണു്. അവരുടെ കുടുംബം എത്രകണ്ടു വലുതാണോ, അത്രകണ്ടു വിശ്വ സ്നേഹം എന്ന ആശയത്തിൽനിന്നും അവർ അകന്നുനില്ക്കും. അതു കൊണ്ടു് അഹിംസാനിയമം അംഗീകരിക്കുന്നയാൾക്കു വിവാഹം കഴിക്കാൻ വയ്യ; വിവാഹത്തിനപ്പുറമുള്ള കാമസംപൂരണത്തെപ്പ ററി പറയാനുമില്ല.

അപ്പോൾ വിവാഹിതരായിക്കഴിഞ്ഞ ആളുകളുടെ കാര്യ മോ? അവർക്കൊരിക്കലും സത്യം സാക്ഷാത്കരിക്കാൻ സാധി ക്കുകയില്ലേ? മനുഷ്യത്വത്തിന്റെ ബലിപീഠത്തിൽ അവർക്കു് അവരുടേതായ എല്ലാം സമർപ്പിക്കാൻ ഒരിക്കലും പററുകയില്ലേ? അവർക്കും രക്ഷാമാർഗമുണ്ടു്. അവിവാഹിതരെന്ന മട്ടിൽ അവർ കഴിഞ്ഞുകൂടണം. ആഹ്ളാദകരമായ ഈയൊരവസ്ഥ അനുഭവി ച്ചറിഞ്ഞ ആളുകൾ ഞാൻ പറഞ്ഞതു ശരിയാണെന്നു സമ്മതിക്കും.

എൻെറ അറിവിൽതന്നെ പലരും ഈ പരീക്ഷണം നടത്തി വിജയിച്ചിട്ടുണ്ട്. ദമ്പതികൾക്കു പരസ്പരം സഹോദരീസഹോദരഭാവത്തിൽ കഴിയാൻ സാധിച്ചാൽ, ലോകസേവനത്തിനുള്ള സ്വാതന്ത്ര്യം അവർക്കു കിട്ടും. ലോകത്തെങ്ങുമുള്ള സ്ത്രീകളെ അമ്മമാരോ, സഹോദരിമാരോ, പുത്രികളോ ആയി പരിഗണിക്കാൻ കഴിഞ്ഞാൽ, ആ ഒരു വിചാരംതന്നെ ഉത്കർഷമുളവാക്കും. ഒപ്പം ബന്ധനങ്ങളൊക്കെ തകർന്നുപോവുകയും ചെയ്യും. അതുകൊണ്ടു ഭാര്യാഭർത്താക്കന്മാർക്ക് ഒന്നും നഷ്ടപ്പെടാനില്ല. എന്നല്ല, അതു് അവരുടെ കഴിവുകളെ വർദ്ധിപ്പിക്കും; കുടുംബത്തെത്തന്നെ സമ്പന്നമാക്കും. ഇന്ദ്രിയദാഹം എന്ന കളങ്കത്തിൽ നിന്നു വിമുക്തമാവുന്ന അവരുടെ പരസ്പരസ്നേഹം കൂടുതൽ ബലിഷ്ഠമാവുകയും ചെയ്യും. ഈ കളങ്കം ഇല്ലാതായിക്കഴിഞ്ഞാൽ, അവർക്കു പരസ്പരം കുറേക്കൂടി ഉപയുക്തരാകാൻ സാധിക്കും. കലഹിക്കാനുള്ള സന്ദർഭങ്ങൾ കുറയുകയും ചെയ്യും. സ്നേഹം സ്വാർത്ഥനിഷ്ഠവും സങ്കുചിതവുമാകുമ്പോഴാണു കലഹങ്ങൾ കൂടുന്നതു്.

ഇതുവരെപ്പറഞ്ഞ കാര്യങ്ങളൊക്കെ അംഗീകരിക്കാമെങ്കിൽ, ബ്രഹ്മചര്യത്തിൻെറ ശാരീരികമായ പ്രയോജനത്തെക്കുറിച്ചുള്ള ചർച്ച അപ്രധാനമായിത്തീരുന്നു. ഇന്ദ്രിയസുഖാനുഭവങ്ങളിൽ ഏർപ്പെട്ടു് അറിഞ്ഞുകൊണ്ടുതന്നെ ജീവചൈതന്യം ചോർത്തിക്കളയുന്നതു് എന്തൊരു വിഡ്ഢിത്തമാണു്! ശാരീരികവും മാനസികവുമായ ശക്തികളുടെ പൂർണ വികാസത്തിനുവേണ്ടി സ്ത്രീപുരുഷന്മാരിൽ അർപ്പിതമായിരിക്കുന്ന ചൈതന്യവിശേഷത്തെ ഇന്ദ്രിയദാഹശമനത്തിനുവേണ്ടി പാഴാക്കിക്കളയുന്നതു ഗൗരവതരമായ ഒരു ദുർവിനിയോഗമാണു്. അതാണു പല രോഗങ്ങളുടേയും അടിസ്ഥാന കാരണം.

ബ്രഹ്മചര്യവ്രതം ഇതരവ്രതങ്ങളെപ്പോലെ മനോവാക്കർമ്മങ്ങളിലെല്ലാം അനുഷ്ഠിക്കേണ്ടതാണു്. ശരീരത്തെ നിയന്ത്രണവിധേയമാക്കി നിറുത്തുന്നെന്നു ഭാവിക്കുന്ന വിഡ്ഢി തൻെറ മനസ്സിൽ ദുഷ്ടവിചാരങ്ങൾ വച്ചുപുലർത്തുന്നുവെങ്കിൽ അയാളുടെ പ്രയത്നങ്ങളൊക്കെ വെറുതെയാകും എന്നു ഗീത പറയുന്നു. അനുഭവവും അതു തെളിയിക്കുന്നു. മനസ്സിനെ അപഥസഞ്ചാരത്തിനു വിടുന്ന അതേ സമയംതന്നെ ശരീരത്തെ അടക്കിനിറുത്താൻ ശ്രമിക്കുന്നതു് അപകടമാണു്. മനസ്സു് അലഞ്ഞുചെന്നെത്തുന്നിടത്തു ശരീരവും എപ്പോഴെങ്കിലും ചെന്നെത്താതിരിക്കുകയില്ല.

ഇവിടെ ഒരു വ്യത്യാസം മനസ്സിലാക്കണം. മനസ്സിൽ ദുഷ്ടവിചാരങ്ങൾ വച്ചുപുലർത്തുന്നതു് ഒന്നു്; നിയന്ത്രണമൊന്നും വകവയ്ക്കാതെ മനസ്സു ദുഷ്ടമാർഗങ്ങളിലേക്കു തിരിഞ്ഞു

പോകുന്നതു മറെറാന്നു്. മനസ്സിൻെറ അപഥസഞ്ചാരത്തിനു നാം കൂട്ടുനില്ക്കുന്നില്ലെങ്കിൽ, ആത്യന്തികമായി നാം വിജയംനേടുക തന്നെ ചെയ്യും.

ശരീരം നിയന്ത്രണവിധേയമായിരിക്കവേതന്നെ മനസ്സു നിയന്ത്രണം വിട്ടു പോകുന്നതു നിത്യജീവിതത്തിൽ നാം സദാ അനുഭവിക്കുന്ന ഒരു കാര്യമാണു്. ശാരീരികനിയന്ത്രണത്തിനു് ഒരിക്കലും അയവു വരുത്തിക്കൂടാ. അതിനു പുറമേ മനസ്സിനെ നിയന്ത്രിക്കുന്നതിനു നിരന്തരമായി യത്നിച്ചുകൊണ്ടിരിക്കുകയും വേണം. അതിൽ കവിഞ്ഞോ, അതിൽ കുറഞ്ഞോ, നമുക്കൊന്നും ചെയ്യാൻ വയ്യ. മനസ്സിനു സ്വാതന്ത്ര്യം അനുവദിച്ചുപോയാൽ, ശരീരവും മനസ്സും വിഭിന്നമാർഗങ്ങളിലൂടെ സഞ്ചരിക്കാൻ തുടങ്ങും. അങ്ങനെ നമുക്കു നമ്മോടുതന്നെ സത്യസന്ധത പുലർത്താനാകാതെ വരും. ദുഷ്ടവിചാരമോരോന്നുണ്ടാകുമ്പോഴും അതിനെ തടുക്കാൻ ശ്രമിച്ചുകൊണ്ടിരുന്നാൽ, ശരീരവും മനസ്സും സഹകരിച്ചു മുന്നോട്ടുപോകുമെന്നു പറയാം.

ബ്രഹ്മചര്യനിഷ്ഠ തികച്ചും ദുഷ്ക്കരമാണെന്നോ, അസാദ്ധ്യമാണെന്നോ ഒരു വിശ്വാസമുണ്ടു്. ഇതിനു കാരണമെന്തെന്നു് അന്വേഷിക്കുമ്പോൾ ബ്രഹ്മചര്യം എന്ന പദം സങ്കുചിതമായ ഒരർത്ഥത്തിലാണു് ഉപയോഗിക്കുന്നതെന്നു നമുക്കു കാണാൻ കഴിയും. മൃഗസഹജമായ വികാരങ്ങളെ നിയന്ത്രിക്കുന്നതുമാത്രമാണു് ബ്രഹ്മചര്യനിഷ്ഠ എന്നൊരു സങ്കല്പമുണ്ടു്. ഇതു് അബദ്ധവും അപൂർണവുമാണെന്നാണു് എൻെറ വിചാരം. ബ്രഹ്മചര്യം എല്ലാ ഇന്ദ്രിയങ്ങളുടേയും നിയന്ത്രണമാണു്. ഒരൊററ ഇന്ദ്രിയത്തെമാത്രം നിയന്ത്രിക്കുകയും, മറെറല്ലാത്തിനും സ്വാതന്ത്ര്യം അനുവദിക്കുകയും ചെയ്യുന്നയാൾക്കു് തൻെറ പ്രയത്നങ്ങളൊക്കെ നിഷ്ഫലമാകുന്നതു കാണേണ്ടിവരും. വികാരോദ്ദീപകങ്ങളായ സൂചനകളുൾക്കൊള്ളുന്ന കഥകൾ കാതുകൊണ്ടു കേൾക്കുകയോ, അത്തരം കാര്യങ്ങൾ കണ്ണുകൊണ്ടു കാണുകയോ, വീര്യമുളവാക്കുന്ന ആഹാരപദാർത്ഥങ്ങൾ നാക്കുകൊണ്ടു രുചിക്കുകയോ, ചിത്തോദ്വേഗമുളവാക്കുന്ന സാധനങ്ങൾ കൈകൊണ്ടു സ്പർശിക്കുകയോ ചെയ്തതിനുശേഷം പിന്നീടുള്ള ഒരേയൊരു ഇന്ദ്രിയത്തെ മാത്രം നിയന്ത്രിക്കാമെന്നു കരുതുന്നതു് തീയിൽ കൈ കൊണ്ടിട്ടു പൊള്ളാതെ രക്ഷപ്പെടാമെന്നു കരുതുന്നതുപോലെയാണു്. അതുകൊണ്ടു് ഏതെങ്കിലുമൊരു ഇന്ദ്രിയത്തെ നിയന്ത്രിക്കാൻ പുറപ്പെടുന്നയാൾ മററിന്ദ്രിയങ്ങളേയും നിയന്ത്രിക്കുകതന്നെ വേണം, ബ്രഹ്മചര്യത്തിൻ സങ്കുചിതമായ അർത്ഥം നല്കിയതുമൂലം വളരെ അപകടമുണ്ടായിട്ടുണ്ടെന്നു് എനിക്കു പലപ്പോഴും തോന്നാറുണ്ടു്. എല്ലാ രംഗങ്ങളിലും ഒരേ സമയം ആത്മനിയന്ത്രണം പരിശീലിക്ക

കയാണെങ്കിൽ അതു് ശാസ്ത്രീയമായിരിക്കും; അതിനു വിജയ സാദ്ധ്യതയുമുണ്ടായിരിക്കും. ഏററവും വലിയ കുററവാളി രസനേന്ദ്രിയമാണെന്നു തോന്നുന്നു. അതുകൊണ്ടാണു് ആശ്രമാനുഷ്ഠാനങ്ങളിൽ രസനേന്ദ്രിയനിയന്ത്രണത്തിനു പ്രത്യേകമായ ഒരു സ്ഥാനം നല്കിയിരിക്കുന്നതു്.

ബ്രഹ്മചര്യം എന്ന പദത്തിൻെറ ധാത്വർത്ഥം എന്താണെന്നു പരിശോധിക്കാം. 'ചര്യ' എന്നു പറഞ്ഞാൽ അനുഷ്ഠാനം; 'ബ്രഹ്മചര്യം' എന്നു പറഞ്ഞാൽ ബ്രഹ്മത്തെ, അതായതു് സത്യത്തെ, കണ്ടെത്തുന്നതിനു പററിയ അനുഷ്ഠാനം. ഈ ധാത്വർത്ഥത്തിൽനിന്നാണു് എല്ലാ ഇന്ദ്രിയങ്ങളുടെയും നിയന്ത്രണം എന്ന പ്രത്യേകാർത്ഥം ഉണ്ടാകുന്നതു്. ആ പദത്തെ ലൈംഗികാർത്ഥത്തിൽമാത്രം പരിമിതപ്പെടുത്തിക്കൊണ്ടുള്ള അപൂർണമായ നിർവചനം നാം മറക്കുകതന്നെ വേണം.

## 2

രസനേന്ദ്രിയനിയന്ത്രണത്തിനു് ബ്രഹ്മചര്യനിഷ്ഠയോടു വളരെയേറെ അടുത്ത ബന്ധമാണുള്ളതു്. രസനേന്ദ്രിയത്തെ നിയന്ത്രിക്കാൻ കഴിഞ്ഞാൽ, അവിവാഹിത ജീവിതം നയിക്കുക താരതമ്യേന എളുപ്പമുള്ള ഒരു കാര്യമാണെന്നു് അനുഭവത്തിൽനിന്നു് ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്. ഏറിയകാലമായി ആചരിച്ചുപോരുന്ന അനുഷ്ഠാനങ്ങളുടെ കൂട്ടത്തിൽ അതിനെപ്പററി പരാമർശമൊന്നുമില്ല. അതിനു കാരണം മഹാന്മാരായ യോഗികൾക്കുപോലും അതു ദുസ്സാദ്ധ്യമായിരുന്നതാണോ? സത്യാഗ്രഹാശ്രമത്തിൽ ഞങ്ങൾ അതിനു സ്വതന്ത്രമായ ഒരനുഷ്ഠാനത്തിൻെറ പദവിതന്നെ നല്കിയിട്ടുണ്ടു്; അതുകൊണ്ടു് അതിനെ മററൊന്നിനോടും ബന്ധപ്പെടുത്താതെതന്നെ പരിഗണിക്കേണ്ടിയിരിക്കുന്നു.

മരുന്നു കഴിക്കുന്നതുപോലെ വേണം ആഹാരവും കഴിക്കാൻ. അതായതു് അതിനെത്ര രുചിയുണ്ടെന്നൊന്നും ചിന്തിക്കാൻ പോകരുതു്. ശരീരത്തിൻെറ ആവശ്യങ്ങൾക്കൊത്ത അളവിലേ കഴിക്കാനും പാടുള്ളു. മരുന്നു തീരെക്കുറച്ചുമാത്രമേ കഴിക്കുന്നുള്ളു എങ്കിൽ, അതു വേണ്ടത്ര ഫലപ്രദമായില്ലെന്നോ, പൂർണമായും ഫലപ്രദമായില്ലെന്നോ വരും. അധികം കഴിച്ചാൽ അതു് ആരോഗ്യത്തിനു ഹാനികരവുമാകും. അതുപോലെതന്നെയാണു് ആഹാരത്തിൻേറയും കാര്യം. അതുകൊണ്ടു് നല്ല രുചിയുണ്ടെന്നു കരുതി എന്തും കഴിക്കാൻ തുടങ്ങിയാൽ അതു മുൻപുപറഞ്ഞ അനുഷ്ഠാന

2. From Yaravda Mandir (1930) pp. 15–17.

ത്തിൻെറ ലംഘനമാവും. രുചിയുള്ളതു് ഏറെക്കഴിച്ചാലും അതു തന്നെയാണു ഫലം. ഭക്ഷണപദാൎത്ഥങ്ങളുടെ രുചി വർദ്ധിപ്പിക്കാനോ, മാററിയെടുക്കാനോ, അതല്ലെങ്കിൽ അരുചി ഇല്ലാതാക്കാനോ ഉപ്പു കൂട്ടിച്ചേർത്തു കഴിക്കുന്നതു് ഈ നിലപാടിലൂടെ നോക്കുമ്പോൾ അനുഷ്ഠാനലംഘനംതന്നെ. എന്നാൽ കുറച്ചു് ഉപ്പു ചേർക്കുന്നതു് ആരോഗ്യത്തിനു് ആവശ്യമാണെന്നു വന്നാൽ അതു് അനുഷ്ഠാനലംഘനമാവുകയില്ല. വാസ്തവത്തിൽ ആരോഗ്യത്തിനാവശ്യമില്ലെങ്കിലും, ആവശ്യമാണെന്ന വ്യാമോഹത്തിനു് അടിപെട്ടു് ഉപ്പോ അതുപോലെന്തെങ്കിലുമോ ആഹാരത്തിൽ ചേർത്തു കഴിക്കുന്നതു തികഞ്ഞ കാപട്യമാണു്.

ഈ മട്ടിൽ ചിന്തിച്ചു മുന്നോട്ടുപോയാൽ നാമിന്നു കഴിക്കുന്ന പലതും നമുക്കു് ഉപേക്ഷിക്കേണ്ടിവരും. കാരണം അവയൊന്നും തന്നെ ശരീരപോഷണത്തിനു് ആവശ്യമുള്ളതല്ല. അങ്ങനെ ആഹാരപദാൎത്ഥങ്ങളിൽ നല്ലൊരംശം ഉപേക്ഷിക്കുന്നയാൾ സ്വാഭാവികമായിത്തന്നെ ആത്മനിയന്ത്രണം നേടിക്കൊള്ളും. ഈ വിഷയം ആരും അത്രയൊന്നും ശ്രദ്ധിച്ചിട്ടില്ല. അതുകൊണ്ടു് ബ്രഹ്മചര്യാനുഷ്ഠാനത്തെ മുൻനിറുത്തി ഭക്ഷണം ക്രമീകരിക്കുകയെന്നതു വളരെ പ്രയാസമുള്ള ഒരു കാര്യമായിത്തീർന്നിരിക്കുന്നു.

അയഥാൎത്ഥമായ വാത്സല്യത്തിൻെറ പേരിൽ മാതാപിതാക്കന്മാർ കുട്ടികൾക്കു പലതരത്തിലുള്ള ആഹാരപദാൎത്ഥങ്ങൾ കൊടുത്തു് അവരുടെ ആരോഗ്യം നശിപ്പിക്കുകയും, അവർക്കു് കൃത്രിമമായ അഭിരുചികളുണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നു. വളർന്നുവരുമ്പോൾ രോഗംപിടിച്ച ശരീരങ്ങളും തലതിരിഞ്ഞ അഭിരുചികളുമായിരിക്കും അവരുടേതു്. കാലേക്കൂട്ടി പരിശീലിക്കുന്ന ഈ അമിതാസക്തിയുടെ ദുഷ്ഫലങ്ങൾ നമ്മെ അനുപദം പിൻതുടരും. വളരെ കാശു കളയേണ്ടിവരും; കാലതാമസം കൂടാതെ വൈദ്യചികിത്സയ്ക്കു് ഇരയായിത്തീരുകയും ചെയ്യും.

നമ്മിലധികംപേരും ഇന്ദ്രിയങ്ങളെ നിയന്ത്രണത്തിൽ വച്ചുകൊണ്ടിരിക്കുന്നതിനുപകരം അവയുടെ അടിമകളായിത്തീരുന്നു. പരിചയസമ്പന്നനായ ഒരു ഭിഷഗ്വരൻ ഒരിക്കൽ പറഞ്ഞു അദ്ദേഹം ഒരിക്കലും ആരോഗ്യമുള്ള ഒരു മനുഷ്യനെ കണ്ടിട്ടില്ലെന്നു്. ആവശ്യത്തിലധികം തിന്നുമ്പോഴൊക്കെ ശരീരത്തിനു കേടു തട്ടുകയാണു്. ആ കേടു് കുറെയെങ്കിലും തീർക്കുന്നതിനു് ഉപവാസംമാത്രമാണൊരുമാർഗം.

ഇരുപത്തിനാലു മണിക്കൂറും ആഹാരത്തെക്കുറിച്ചായിക്കൂടാ നമ്മുടെ ചിന്ത. നിരന്തരം ശ്രദ്ധിച്ചുകൊണ്ടിരുന്നാൽ എപ്പോഴാണു ശരീരസംരക്ഷണത്തിനുവേണ്ടിമാത്രം ആഹാരം കഴിക്കുന്നതെന്നും

എപ്പോഴാണ് അമിതാസക്തിയുടെപേരിൽ കഴിക്കുന്നതെന്നും മനസ്സിലാക്കാൻ നമുക്കു സാധിക്കും. അതു കണ്ടുപിടിച്ചുകഴിഞ്ഞാൽ, കേവലമായ അമിതാസക്തിക്കെതിരായി നാം ഉറച്ച ഒരു നിലപാടു സ്വീകരിക്കണം. ഈ തത്ത്വം മുന്നിൽ വച്ചുകൊണ്ടു നടത്തുന്ന പൊതുവായ ഒരു അടുക്കള ഉണ്ടായാൽ, അതേററവും സഹായകരമായിരിക്കും. അപ്പോഠം നമുക്കു നിത്യവും അന്നന്നത്തെ വിഭവങ്ങളെന്തൊക്കെയായിരിക്കണം എന്നു ചിന്തിക്കേണ്ടിവരികയില്ല; എന്നും ശരിക്കുള്ള ആഹാരം കിട്ടുകയും ചെയ്യും. സംതൃപ്തവും കൃതജ്ഞതാപൂർണവുമായ ഹൃദയത്തോടെ നമുക്കു വേണ്ടുന്നത്ര പരിമിതമായ അളവിൽ ആഹാരം കഴിക്കാനൊക്കും. പൊതുവായ ഒരു അടുക്കളയുടെ മേൽനോട്ടക്കാർ നമ്മുടെ ഭാരം വളരെ കുറയ്ക്കും; നമ്മുടെ അനുഷ്ഠാനങ്ങഠംക്കു വീഴ്ച വരാതെ അവർ സൂക്ഷിച്ചുകൊള്ളുകയും ചെയ്യും. ആഹാരം തന്നു നമ്മെ തടിപ്പിക്കാനല്ല അവർ ശ്രമിക്കുക; സേവനകർമ്മങ്ങളിൽ ഏർപ്പെടുന്നതിനു പററിയ ഒരുപാധിയായി ശരീരത്തെ സംരക്ഷിക്കുന്നതിനു വേണ്ട ആഹാരം അവർ പാകം ചെയ്തുതരും. ആദർശാത്മകമായിട്ടാണെങ്കിൽ സൂര്യനായിരിക്കണം നമ്മുടെ ഒരേയൊരു പാചകൻ. പക്ഷേ, ആനന്ദകരമായ അത്തരമൊരു അവസ്ഥയിൽനിന്നും നാം വളരെയേറെ അകലെയാണെന്ന് എനിക്കറിയാം.

### 3

വിക്ടോറിയാ ഹോസ്ററൽ പരിശോധിച്ചതിനുശേഷം ഞാനിതാ മടങ്ങിയെത്തിയതേയുള്ളു. അവിടെക്കണ്ട കാഴ്ച എന്നെ ഭയപ്പെടുത്തിയെന്നു പറഞ്ഞുകൂടാ. സാധാരണഗതിയിൽ അതെന്നെ ഭയപ്പെടുത്തേണ്ടതാണ്. പക്ഷേ, ഇപ്പോഠം എനിക്കതു സുപരിചിതമായിത്തീർന്നിട്ടുണ്ട്. അവിടെ ധാരാളം അടുക്കളകളുണ്ട്. ജാതി തിരിച്ച് ഉണ്ടാക്കിയിട്ടുള്ളവയല്ല അവ. അവിടെ താമസിക്കുന്നവർക്ക് അവരവരുടെ നാട്ടിൽ കിട്ടുന്ന വ്യഞ്ജനങ്ങളും മററും നാട്ടിൽ കിട്ടുന്ന അളവിൽത്തന്നെ, തയാറാക്കിക്കൊടുക്കുന്നതിനാണ് ഇത്രവളരെ അടുക്കളകഠം. അങ്ങനെ ബ്രാഹ്മണക്കു തന്നെ അവരുടെ കൂട്ടത്തിലുള്ള പലതരക്കാരുടെയും രുചിഭേദങ്ങഠംക്കൊത്ത് ആഹാരം പാകംചെയ്തു കൊടുക്കുന്നതിനു പല അടുക്കളകളും പല പ്രത്യേക വിഭാഗങ്ങളുമുണ്ട്. ഇതു രസനേന്ദ്രിയത്തിന്റെ യജമാനന്മാരായിത്തീരുന്നതിനു പകരം വെറും അടിമകളായിത്തീരുന്ന സമ്പ്രദായമാണെന്നു ഞാൻ പറയും. ഞാനിത്രയുംകൂടി പറയും: ഈയൊരു ശീലത്തിൽനിന്നു മനസ്സിനെ അകററി മാററുകയും, ഈ അടുക്കളകളിൽനിന്നും ചായക്കടകളിൽനിന്നും കാപ്പിക്ക

---

3 Ashram Observances in Action (1932) pp. 134–135

ടകളിൽനിന്നുമൊക്കെ ശ്രദ്ധ പിൻതിരിപ്പിക്കുകയും ചെയ്യുന്നില്ലെങ്കിൽ, ആരോഗ്യസംരക്ഷണത്തിനു വേണ്ട ആഹാരം മാത്രം കഴിച്ചു സംതൃപ്തി നേടുകയും ചൂടുപിടിപ്പിക്കുന്ന, ഉശിരുണ്ടാക്കുന്ന പദാർത്ഥങ്ങൾ ആഹാരത്തോടൊപ്പം കഴിക്കുന്ന സമ്പ്രദായം അവസാനിപ്പിക്കുകയും ചെയ്യുന്നില്ലെങ്കിൽ, അനാവശ്യവും അതിരുകടന്നതുമായ പ്രലോഭനങ്ങളെ നിയന്ത്രിക്കാൻ നമുക്കു തീർച്ചയായും സാധിക്കാതെവരും. അതിന്റെ സ്വാഭാവികമായ ഫലം നാം നമ്മെത്തന്നെ ദുഷിപ്പിക്കുകയായിരിക്കും; നമ്മിൽ നിക്ഷിപ്തമായിരിക്കുന്ന പവിത്രമായ വിശ്വാസത്തെ വഞ്ചിക്കുകയായിരിക്കും. അങ്ങനെ നാം മൃഗങ്ങളേക്കാൾ അധഃപതിക്കും. തിന്നുക, കുടിക്കുക, വികാരാവേശങ്ങൾക്കടിപെടുക—ഇതെല്ലാം നമുക്കും മൃഗങ്ങൾക്കും പൊതുവായ സ്വഭാവങ്ങളാണ്. പക്ഷേ, നാം ചെയ്യുന്നതുപോലെ പശുവോ കുതിരയോ രസനേന്ദ്രിയത്തെ ദുഷിപ്പിക്കുന്നതു കണ്ടിട്ടുണ്ടോ? നാം എവിടെ നില്ക്കുന്നു എന്നു നമുക്കുതന്നെ അറിയാനൊക്കാതെ വരികയും, ശരിക്കും കിറുക്കു പിടിക്കുന്നതുവരെ നാം അങ്ങനെ പുതിയ പുതിയ ആഹാരസാധനങ്ങൾ തേടിക്കൊണ്ടിരിക്കുകയും, പുതിയ വിഭവങ്ങൾ പരസ്യം ചെയ്യുന്ന പത്രക്കടലാസുകൾക്കു പിൻപേ പരക്കം പായുകയും ചെയ്യുന്ന ഒരു നില വരുന്നതുവരെ, ആഹാരസാധനങ്ങളുടെ എണ്ണം ഇങ്ങനെ വദ്ധിപ്പിക്കുന്നതു പരിഷ്കാരത്തിന്റേയോ യഥാർത്ഥമായ ജീവിതത്തിന്റേയോ ലക്ഷണമാണെന്നു തോന്നുന്നുണ്ടോ?

## 4

സ്വന്തം ഭാര്യയേയോ, മററൊരാളിന്റെ ഭാര്യയേയോ, കാമത്തോടെ കടാക്ഷിക്കുകയോ സ്പർശിക്കുകയോ ചെയ്താൽ അതു ബ്രഹ്മചര്യലംഘനമല്ലെന്നു ചിലയാളുകൾ കരുതുന്നു. പക്ഷേ, ഇതിലേറെ അസത്യപൂർണമായ കാര്യം മററൊന്നില്ല. അത്തരമൊരു പെരുമാററം ബ്രഹ്മചര്യത്തിന്റെ പ്രത്യക്ഷമായ ലംഘനമാണ്—അതും ഏററവും ഹീനമായ ഒരു ലംഘനം. അതിലേർപ്പെടുന്ന സ്ത്രീപുരുഷന്മാർ തങ്ങളെത്തന്നെ വഞ്ചിക്കുന്നു. അവർ ദിനംദിനം ദുർബലരായിത്തീരുകയും, പെട്ടെന്നു രോഗം പിടിപെടത്തക്ക നിലയിലെത്തിച്ചേരുകയും ചെയ്യുന്നു. തികഞ്ഞ കാമസംപൂരണത്തിന് അവർ ഒരുങ്ങുന്നില്ലെങ്കിൽ അതിനു കാരണം സാഹചര്യങ്ങളാണ്, അവരല്ല. ആദ്യത്തെ അടി ഏല്ക്കുമ്പോൾത്തന്നെ അവർ നിലംപററിപ്പോകും.

വിവാഹിതർപോലും അവിവാഹിതരെപ്പോലെ ജീവിക്കുക എന്നതാണ് ആശ്രമത്തിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ബ്രഹ്മ

---

4 Ashram Observances in Action (1932) pp.50, 51,53, 55.

ചര്യ സങ്കല്പം. വിവാഹിതർ വിവാഹബന്ധത്തിനപ്പുറം കടന്ന കാമസംപൂർത്തിക്കൊരുങ്ങുന്നില്ലെങ്കിൽ അത്രയും നന്ന്. അവരുടേതു പരിമിതമായ അളവിൽ ബ്രഹ്മചര്യംതന്നെ. പക്ഷെ, അവരെ ബ്രഹ്മചാരികളെന്നു വിളിക്കുന്നതു മഹത്തായ ആ പദത്തെ ദൂഷിപ്പിക്കുകയാണ്.

ഇതാണു ബ്രഹ്മചര്യത്തിനു് ആശ്രമത്തിൽ നല്കിയിരിക്കുന്ന സമഗ്രമായ നിർവചനം. എങ്കിലും പരസ്പരം കണ്ടുമുട്ടുന്ന കാര്യത്തിൽ ഗണ്യമായ സ്വാതന്ത്ര്യം അനുഭവിക്കുന്ന സ്ത്രീപുരുഷന്മാർ പലരുണ്ടു് ആശ്രമത്തിൽ. മകനെ അമ്മയെ കാണുന്നതിനും സഹോദരനു സഹോദരിയെ കാണുന്നതിനും ഉള്ള സ്വാതന്ത്ര്യം ആശ്രമത്തിൽ പാർക്കുന്നവർക്കും പരസ്പരം കാണുന്ന കാര്യത്തിലുണ്ടായിരിക്കണം എന്നതാണ് ആദർശം. അതായതു ബ്രഹ്മചര്യ സംരക്ഷണത്തിനുവേണ്ടി സാധാരണ പ്രയോഗത്തിൽ വരുത്താറുള്ള നിയന്ത്രണങ്ങൾ സത്യാഗ്രഹാശ്രമത്തിൽ പ്രയോഗത്തിൽ വരുത്തിയിട്ടില്ല. കാരണം അത്തരം ബാഹ്യമായ പിൻതുണയോടെ മാത്രം നിലനില്ക്കുന്ന ബ്രഹ്മചര്യം ബ്രഹ്മചര്യമല്ലെന്നാണു ഞങ്ങളുടെ വിശ്വാസം. ആദ്യമൊക്കെ നിയന്ത്രണങ്ങൾ ആവശ്യമാണെന്നു വരും. പക്ഷെ, കാലക്രമേണ അവ അപ്രത്യക്ഷമാകണം. അങ്ങനെ അപ്രത്യക്ഷമാകുന്ന ഉടനേ ബ്രഹ്മചാരി സ്ത്രീകളുടെ സഹവാസം തേടിപ്പോകും എന്നു് അർത്ഥമില്ല. നേരേമറിച്ചു സ്ത്രീകളെ പരിചരിക്കേണ്ട ഒരവസരം വന്നാൽ തനിക്കതു വിലക്കപ്പെട്ടതാണെന്ന ധാരണയിൽ അയാൾ പരിചരിക്കാതിരിക്കണം എന്നില്ല, എന്നുതന്നെയാണതിന്നർത്ഥം.

ബ്രഹ്മചാരിയെ സംബന്ധിച്ചിടത്തോളം സ്ത്രീ 'നരകത്തിന്റെ ദ്വാരപാലിക'യല്ല; മറിച്ചു സ്വർഗീയമാതൃത്വത്തിന്റെ അവതാരംതന്നെയാണ്. സ്ത്രീയെ കാണുമ്പോഴോ എന്തെങ്കിലുമൊരു സഹായം ചെയ്യാൻവേണ്ടി സ്ത്രീയെ സ്പർശിക്കുമ്പോഴോ മനശ്ചാഞ്ചല്യം ഉണ്ടാകുന്നവൻ ബ്രഹ്മചാരിയല്ല. സജീവവിഗ്രഹത്തോടും വെങ്കലപ്രതിമയോടും ഒരേ പ്രതികരണമേ ഉണ്ടാകൂ ഒരു ബ്രഹ്മചാരിക്ക്. പക്ഷേ, ബ്രഹ്മചര്യം അനുഷ്ഠിക്കണമെന്നാഗ്രഹിക്കുന്നയാൾക്കു സ്ത്രീയേക്കുറിച്ചു പരാമർശമുണ്ടായാലുടനെ പരിഭ്രമം പിടിപെടുമെങ്കിൽ, അയാൾ ചെറിയൊരു ലോഹപ്രതിമപോലും കാണാനൊരുങ്ങരുതു്.

ഇനി ഞാൻ അതിപ്രധാനമായ ഒരു കാര്യം പറയാം. അതു് ഒടുവിൽ ചർച്ച ചെയ്യാൻവേണ്ടി മാററിവച്ചിരിക്കുകയായിരുന്നു. ഭഗവദ്ഗീതയിൽ ഇങ്ങനെ പറയുന്നു: (II, 59) 'ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങൾ അനുഭവിക്കാത്ത ദേഹിക്കു വിഷയങ്ങൾ അകലുന്നുണ്ടു്. പക്ഷേ, അവയിലുള്ള ആസക്തി അവശേഷി

ക്കുന്നു. പരമാത്മാവിനെ (അതായത്, ബ്രഹ്മത്തെ അഥവാ സത്യത്തെ) ദർശിച്ചാലാകട്ടെ അവൻെറ ആ ആസക്തിയും മാഞ്ഞുപോകുന്നു.' അനുഭവസമ്പന്നനായ ശ്രീകൃഷ്ണൻ ഇവിടെ കാര്യങ്ങളുടെ യഥാർത്ഥമായ സ്വരൂപം ആവിഷ്കരിക്കുകയാണ്. ദൈവകാരുണ്യമില്ലെങ്കിൽ ഉപവാസവും മറെറല്ലാ വ്രതാനുഷ്ഠാനങ്ങളും നിഷ്പ്രയോജനമായിത്തീരുന്നു. എന്താണു സത്യത്തിൻെറ അഥവാ ഈശ്വരൻെറ ദർശനം എന്നു പറയുന്നത്? ബാഹ്യ ചക്ഷുസ്സുകൊണ്ട് എന്തെങ്കിലും കാണുകയോ, ഏതെങ്കിലുമൊരു അത്ഭുതസംഭവത്തിനു സാക്ഷിനില്ക്കുകയോ അല്ല അത്. ഈശ്വരനെ ദർശിക്കുക എന്നു പറഞ്ഞാൽ ഈശ്വരൻ തൻെറയുള്ളിൽത്തന്നെ കുടികൊള്ളുന്നു എന്ന വസ്തുത മനസ്സിലാക്കുക എന്നർത്ഥം. ഈയൊരു അറിവു നേടുന്നതുവരെ ഈശ്വരദർശനത്തിനുള്ള ആകാംക്ഷ ഉണ്ടായിരിക്കും; ഈ അറിവു നേടിക്കഴിഞ്ഞാലുടനെ അതു് അപ്രത്യക്ഷമാവുകയും ചെയ്യും. ഈ ഉദ്ദേശ്യത്തോടുകൂടിയാണ് ആശ്രമത്തിൽ നാം വ്രതാനുഷ്ഠാനങ്ങളിലും മററ് ആദ്ധ്യാത്മികോദ്യമങ്ങളിലും ഏർപ്പെടുന്നത്. നിരന്തരമായ പ്രയത്നത്തിൻെറ ആത്യന്തികഫലമാണ് ഈശ്വരസാക്ഷാത്കാരം. കാമുകൻ പ്രേമഭാജനത്തിനുവേണ്ടി തൻേറതായ എല്ലാം ബലിയർപ്പിക്കുന്നു. പക്ഷേ, താത്കാലികമായ സന്തുഷ്ടിക്കുവേണ്ടിയാണ് അതു ചെയ്യുന്നതെങ്കിൽ അതിനു ഫലമില്ല. പ്രേമഭാജനത്തിൻെറ കാര്യത്തിൽ വേണ്ടതിലെത്രയോ അധികം ഏകാഗ്രത സത്യാന്വേഷണത്തിനു് ആവശ്യമാണ്. ആ അന്വേഷണത്തിൻെറ ഒടുവിൽ അവാച്യമായ ആനന്ദമാണ് അന്വേഷകനു് അനുഭവപ്പെടുക. പക്ഷേ, വെറുമൊരു കാമുകൻ കാണിക്കുന്നത്ര താല്പര്യംപോലും ഇക്കാര്യത്തിൽ വളരെ ചുരുക്കംപേരേ പ്രകടമാക്കാറുള്ളു. വസ്തുതകൾ ഇങ്ങനെയിരിക്കെ സത്യാന്വേഷണം വിഷമമേറിയ ഒരു കാര്യമാണെന്നു പരാതിപ്പെടുന്നതുകൊണ്ട് എന്തു പ്രയോജനം? കാമുകി ചിലപ്പോൾ അനേകായിരം മൈൽ അകലെയായിരിക്കും താമസിക്കുന്നത്. എന്നാൽ ഈശ്വരനാകട്ടെ മനുഷ്യഹൃദയത്തിൻെറ ശ്രീകോവിലിൽതന്നെ കുടികൊള്ളുകയാണ്. നഖത്തിനു കൈവിരലുകളോടുള്ളതിലേറെ അടുപ്പം ഈശ്വരനു നമ്മോടുണ്ട്. പക്ഷേ, സ്വന്തം പാദത്തിനടിയിൽ കുഴിച്ചിട്ടിരിക്കുന്ന നിധി തേടി ലോകം മുഴുവൻ അലഞ്ഞുതിരിയുന്ന ഒരു മനുഷ്യനെക്കുറിച്ച് എന്തു പറയാനാണ്?

ആത്മനിയന്ത്രണശീലമുള്ള മനുഷ്യൻ അനുഷ്ഠിക്കുന്ന ബ്രഹ്മചര്യം നിന്ദിക്കേണ്ട ഒരു കാര്യമല്ല. അതിരുകടന്ന മാംസദാഹത്തിൻെറ ഊററം അതൊട്ടൊന്നു കുറയ്ക്കുകതന്നെ ചെയ്യും. മാംസത്തെ നിയന്ത്രിക്കുന്നതിന് ഉപവാസമനുഷ്ഠിക്കുകയോ മററു മാർഗ്ഗ

ങ്ങൾ അവലംബിക്കുകയോ ഒക്കെ ആകാം. പക്ഷെ, ഇന്ദ്രിയ വിഷയങ്ങൾ ഇല്ലാതാക്കുകതന്നെ വേണം. അതിനുള്ള ശ്രമം നട ക്കുമ്പോൾ, മാംസദാഹവും ക്രമേണ ഇല്ലാതായിക്കൊള്ളും; അ പ്പോളന്വേഷകനു മോക്ഷത്തിന്റേതായ ദർശനം ലഭിച്ചുകൊള്ളും; ആ ദർശനം ലഭിക്കുമ്പോൾ മാംസദാഹം പരിപൂർണമായി നശിക്കു കയും ചെയ്യും. നഷ്ടപ്പെട്ടെന്നു കരുതിയിരുന്ന നിധി അപ്പോഴാണു വീണ്ടുകിട്ടുക. തന്റെ ശക്തി മുഴക്കെ ഈയൊരു പ്രയത്നത്തി നുവേണ്ടി അർപ്പിക്കാത്തയാളിനു തനിക്കു ബ്രഹ്മത്തെ കാണാൻ കഴിഞ്ഞില്ലായെന്നു പരാതിപ്പെടാൻ അർഹതയില്ല. ബ്രഹ്മത്തെ ദർശിക്കുക എന്ന ലക്ഷ്യം നേടുന്നതിനുള്ള പല മാർഗങ്ങളിലൊ ന്നാണു ബ്രഹ്മചര്യനിഷ്ഠ. ബ്രഹ്മചര്യം കൂടാതെ ഈശ്വരനെ ദർശിക്കാമെന്ന് ആരും കരുതരുത്. ഈശ്വരനെ ദർശിക്കാതെ ബ്രഹ്മചര്യം പൂർണമായി അനുഷ്ഠിക്കുക സാദ്ധ്യവുമല്ല. മുമ്പ് ഉദ്ധരിച്ച ഗീതാശ്ളോകം ആത്മനിയന്ത്രണം വേണ്ടെന്നു പറയുക യല്ല, അതിന്റെ പരിമിതികൾ സൂചിപ്പിക്കുകയാണ്.

### 5

അഹിംസാപദ്ധതിയിൽ നിർബ്ബന്ധത്തിനു സ്ഥാനമില്ല. ബു ദ്ധിയേയും ഹൃദയത്തേയും—ബുദ്ധിയേക്കാളേറെ ഹൃദയത്തെ—സ മീപിക്കുന്നതിനുള്ള കഴിവിലാണു ശ്രദ്ധ കേന്ദ്രീകരിക്കാനുള്ളത്.

അതായതു സത്യഗ്രഹസേനാനിയുടെ വാക്കിൽ ശക്തി നി റഞ്ഞുനില്ക്കണം. അതു് എണ്ണമററ ആയുധങ്ങൾ കൈവശമു ള്ളതുകൊണ്ടു് ഉണ്ടാകുന്ന ശക്തിയല്ല, മറിച്ചു ജീവിതശുദ്ധിയും നിഷ്കൃഷ്ടമായ ശ്രദ്ധയും, നിരന്തരമായ പ്രയത്നശീലവും പ്ര ദാനം ചെയ്യുന്ന ശക്തിയാണ്. അതു ബ്രഹ്മചര്യനിഷ്ഠ കൂടാ തെ സാദ്ധ്യമല്ല. അതു കഴിവുള്ളിടത്തോളം പൂർണമായ അളവിൽ വേണംതാനും. ബ്രഹ്മചര്യം എന്നു പറഞ്ഞാൽ കേവലമായ ശാ രീരിക നിയന്ത്രണമല്ല. അതിനേക്കാളേറെയുണ്ടതു്. സർവേന്ദ്രി യങ്ങളുടെയും മേലുള്ള പൂർണമായ നിയന്ത്രണമാണതു്. ഹീനമാ യ വിചാരം ബ്രഹ്മചര്യലംഘനമാണ്. അതുപോലെതന്നെ കോപവും. ജീവോത്പത്തിക്കു നിദാനമായ ചൈതന്യത്തെ സംര ക്ഷിക്കുകയും വിമലീകരിക്കുകയും ചെയ്യുന്നതുകൊണ്ടാണു സമസ്ത ശക്തികളും ഉറവെടുക്കുന്നത്. ആ ചൈതന്യത്തെ പാഴാക്കിക്ക ളയുന്നതിനു പകരം നിയന്ത്രിച്ചുപയോഗിച്ചാൽ, അതു സമുന്നത മായ സർഗശക്തിയായി രൂപാന്തരപ്പെടും. ദുഷ്ടവും അനിയ ന്ത്രിതവും, ക്രമരഹിതവും, അനാവശ്യവുമായ ചിന്തകളിലൂടെ ആ

5 Harijan, 23– 7-1938 (Self-restraint v. Self Indulgence pp. 162–163).

ചൈതന്യത്തെ നിരന്തരമായി, ബോധപൂർവമല്ലാതെതന്നെ, ചോർത്തിക്കളയാറുണ്ട്. ചിന്തയാണല്ലോ പ്രവൃത്തിയുടെയും സംഭാഷണത്തിൻെറയുമൊക്കെ മൂലം. അതുകൊണ്ടവയുടെ ഗുണം ചിന്തയുടെ ഗുണത്തിനു തുല്യമായിരിക്കും. പരിപൂർണമായും നിയന്ത്രിതമായ ചിന്ത ഏററവുമധികം വീര്യമുള്ള ഒരു ശക്തിവിശേഷമാണ്. അതു സ്വയം പ്രവർത്തനക്ഷമവുമാകും. ഹൃദയത്തിൻെറ നിശ്ശബ്ദമായ പ്രാർത്ഥന എന്നു പറയുന്നതിൻെറ അത്ഥം അതാണെന്നു തോന്നുന്നു. മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നതു ഈശ്വരൻെറ പ്രതിബിംബമെന്ന മട്ടിലാണെങ്കിൽ, അവനു നല്കിയിട്ടുള്ള പരിമിതമായ പരിധിക്കുള്ളിൽ അവനെന്തെങ്കിലും ഇച്ഛിച്ചാൽ മതി, അതു ഫലിച്ചുകൊള്ളും. ഏതെങ്കിലും രീതിയിൽ ശക്തി ദുർവ്വിനിയോഗം ചെയ്യുന്നയാൾക്ക് അതു് അസാദ്ധ്യമാണ്. ചോർച്ചയുള്ള കുഴലിൽ നീരാവി കെട്ടിനിറുത്തിയാൽ അതിനൊരു ശക്തിയും കാണുകയില്ലല്ലോ. സന്തത്യുല്പാദനം എന്ന വ്യക്തമായ ഉദ്ദേശ്യത്തെ മുൻനിറുത്തിയല്ലാതുള്ള ലൈംഗികബന്ധം ശക്തിദുർവ്യയത്തിൻെറ സാധാരണവും ഹീനവുമായ ഒരു രൂപമാണ്. അതുകൊണ്ടു് അതിനെ പ്രത്യക്ഷമായിത്തന്നെ എടുത്തു് അപലപിക്കുന്നതിൽ തെററില്ല. അഹിംസാധിഷ്ഠിതമായ പ്രവർത്തനത്തിനുവേണ്ടി വമ്പിച്ച ജനസമൂഹങ്ങളെ സംഘടിപ്പിക്കേണ്ട ഒരാൾ ഞാനിവിടെ വിവരിച്ച പൂർണമായ നിയന്ത്രണം പരിശീലിക്കുകയും സാധിതപ്രായമാക്കുകയും വേണം.

ഈശ്വരകാരുണ്യം കൂടാതെ ഈ നിയന്ത്രണം സാദ്ധ്യമല്ല. ഗീതയുടെ രണ്ടാമദ്ധ്യായത്തിൽ ഇങ്ങനെയൊരു ശ്ലോകമുണ്ട്: ''ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങൾ അനുഭവിക്കാത്ത ദേഹിക്കു വിഷയങ്ങൾ അകലുന്നുണ്ട്. പക്ഷെ, അവയിലുള്ള ആസക്തി അവശേഷിക്കുന്നു. പരമാത്മാവിനെ ദർശിച്ചാലാകട്ടെ ആ ആസക്തിയും മാഞ്ഞുപോകുന്നു.'' ഈ നിയന്ത്രണം താല്ക്കാലികമോ യാന്ത്രികമോ അല്ല. ഒരിക്കൽ അതു നേടിക്കഴിഞ്ഞാൽ പിന്നീടതു നഷ്ടമാവുകയില്ല. ആ അവസ്ഥയിലെത്തിയാൽ ജീവചൈതന്യം യാതൊരു മാർഗത്തിലൂടെയും നഷ്ടമാകാതെ സംഭരിക്കപ്പെടും.

അത്തരമൊരു ബ്രഹ്മചര്യം—അതു സാദ്ധ്യമാണെങ്കിൽത്തന്നെ—ഗുഹാവാസികൾക്കു മാത്രമേ അനുഷ്ഠിക്കാനാവൂ എന്നൊരു അഭിപ്രായമുണ്ട്. ബ്രഹ്മചാരി സ്ത്രീയെ കണ്ടുകൂടാ, സ്പർശിക്കാനേ പാടില്ലാ എന്നൊക്കെയാണു പറയുന്നതു്. തീർച്ചയായും ബ്രഹ്മചാരി സ്ത്രീയെപ്പററി കാമത്തോടെ ചിന്തിക്കുകയോ, സംസാരിക്കുകയോ പാടില്ല. കാമത്തോടെ സ്ത്രീയെ നോക്കാനോ, സ്പർശിക്കാനോ പാടില്ല. ബ്രഹ്മചര്യത്തെക്കുറിച്ചുള്ള പുസ്ത

കങ്ങളിലൊന്നും ഈ പ്രധാനപ്പെട്ട വിശേഷണം—കാമത്തോടെ എന്നതു—കാണുകയില്ല. അതിനു കാരണം ഈവക കാര്യങ്ങളെ ക്കുറിച്ചു മനുഷ്യനു നിഷ്പക്ഷനായ ഒരു വിധികർത്താവാകാൻ സാധിക്കുകയില്ല എന്നതാകാം. ഇത്തരം ബന്ധങ്ങൾ എപ്പോഴാണ് അയാൾക്കു ചാഞ്ചല്യമുണ്ടാക്കുന്നതെന്നു പറയാൻ വയ്യ. കാമദേവൻ കടന്നുവരുന്നതു പലപ്പോഴും അദൃശ്യമായിട്ടാണല്ലോ. അതുകൊണ്ടു മനുഷ്യരോടു സ്വതന്ത്രമായി ഇടപെട്ടു കഴിയുമ്പോൾ ബ്രഹ്മചര്യനിഷ്ഠ ദുഷ്കരംതന്നെ. പക്ഷെ, മനുഷ്യരിൽനിന്നു് അകന്നൊഴിഞ്ഞു ജീവിച്ചാലേ അതു സാദ്ധ്യമാവൂ എങ്കിൽ അതുകൊണ്ടു വലിയ പ്രയോജനവുമില്ല.

6

'യഥാർത്ഥമായ ബ്രഹ്മചര്യം നേടിക്കഴിഞ്ഞ ഒരാൾക്കു തന്നെ രക്ഷിക്കാൻമതിൽക്കെട്ടുകളൊന്നുംവേണ്ടിവരികയില്ലെന്നതു ശരിയാണു്. പക്ഷെ, അതു നേടാൻ ശ്രമിക്കുന്നയാൾക്കു മതിലുകൾ ആവശ്യംതന്നെ. മാവിൻതൈയ്ക്കു ചുററും ഉറപ്പുള്ള വേലി കെട്ടേണ്ടിവരുന്നതുപോലെയാണതു്. അമ്മയുടെ മടിയിൽനിന്നും തൊട്ടിലിലേയ്ക്കു്, തൊട്ടിലിൽനിന്നു് ഉന്തുവണ്ടിയിലേയ്ക്കു്—അങ്ങനെയാണല്ലോ തനിയെ നടക്കാനാവുന്നതുവരെയുള്ള കുഞ്ഞിൻെറ വളർച്ച. ആവശ്യമില്ലാതായിക്കഴിഞ്ഞാലും താങ്ങുകളിൽ പററിപ്പിടിച്ചു നില്ക്കുന്നതു തീർച്ചയായും അപകടംതന്നെ.

'എനിക്കു തോന്നുന്നു ബ്രഹ്മചാരിയാകാൻ യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നയാളിനു മുൻപു പറഞ്ഞ നിയന്ത്രണമൊന്നും വേണ്ടിവരികയില്ലെന്നു്. ബാഹ്യനിയന്ത്രണങ്ങൾ വച്ചുകൊണ്ടു വളർത്തിയെടുക്കാവുന്ന ഒരു ഗുണമല്ല ബ്രഹ്മചര്യം. എന്തെങ്കിലും ഒരു കാര്യത്തിനു സ്ത്രീയെ സമീപിക്കേണ്ടതു് ആവശ്യമായി വരുമ്പോൾ, അതു ചെയ്യാതെ ഓടിപ്പോകുന്ന മനുഷ്യനു ബ്രഹ്മചര്യത്തിൻെറ പൂർണമായ അർത്ഥം അറിഞ്ഞുകൂടാ. സ്ത്രീ എത്രകണ്ടു് ആകർഷണീയയാണെങ്കിലും, ആ ആകർഷകത്വമൊന്നും വികാരരഹിതനായ പുരുഷനിൽ യാതൊരു പ്രതികരണവും സൃഷ്ടിക്കുകയില്ല.

'യഥാർത്ഥ ബ്രഹ്മചാരി അയഥാർത്ഥമായ നിയന്ത്രണങ്ങളിൽനിന്നൊക്കെ അകന്നുനില്ക്കും. അയാൾ തൻെറ പരിമിതികളെന്തൊക്കെ എന്നറിഞ്ഞു്, അതിനു പററിയ വേലികളൊക്കെ കെട്ടിക്കൊള്ളണം; ആവശ്യമില്ലെന്നുവരുമ്പോൾ അവയൊക്കെ പൊളിച്ചുംകളയണം. ആദ്യം ചെയ്യാനുള്ളതു് യഥാർത്ഥ

6. Mahatma Gandhi, vol. I pp. 599—602

ത്തിൽ ബ്രഹ്മചര്യം എന്തെന്നു മനസ്സിലാക്കുകയാണ്; പിന്നീട് അതിന്റെ വിലയെന്തെന്ന് അറിയണം; ഒടുവിലായി അമൂല്യമായ ഈ ഗുണം സ്വയം വളർത്തിയെടുക്കാൻ ശ്രമിക്കണം. ശരിക്കുള്ള രാജ്യസേവനത്തിനു് ഈ നിഷ്ഠ ആവശ്യമാണെന്നാണ് എന്റെ അഭിപ്രായം.'

ഈ വിഷയത്തെപ്പററി ഒരു ചർച്ച നടന്നു. വിഷണ്ണനായ ഒരു ലേഖകൻ ഇങ്ങനെ എഴുതി: 'സ്ത്രീസ്പർശം, അതു വെറുമൊരു ഉപരിതല സ്പർശമായാൽക്കൂടി, മൃഗീയവികാരങ്ങളെ തട്ടിയുണർത്തുകതന്നെ ചെയ്യുമെന്നാണ് എനിക്കു തോന്നുന്നതു്....എന്റെ അഭിപ്രായത്തിൽ പരിശുദ്ധി അതിരുകടന്ന തോതിൽ പരിപാലിക്കാത്ത ഒരാളെ ഒരു മാസംകൊണ്ടോ ഒരു ആഴ്ചകൊണ്ടുതന്നെയോ അധഃപതിപ്പിക്കുന്നതിനു വെറുമൊരു സ്പർശം മാത്രം മതി.'

ഗാന്ധിജി ഇങ്ങനെ മറുപടി പറഞ്ഞു: 'അങ്ങനെയുള്ള ചെറുപ്പക്കാരെ സംബന്ധിച്ചിടത്തോളം ഒരൊററ മാർഗമേയുള്ളു. അവർ സ്ത്രീകളുമായുള്ള എല്ലാ സമ്പർക്കവും ഉപേക്ഷിക്കണം. നമ്മുടെ ഗ്രന്ഥങ്ങളിലുള്ള നിരോധനങ്ങളും നിയന്ത്രണങ്ങളുമൊക്കെ അക്കാലത്തെ അനുഭവങ്ങളുടെ ഫലമായി കല്പിക്കപ്പെട്ടിട്ടുള്ളവയാണ്. എഴുത്തുകാർക്കും വായനക്കാർക്കും ഒരുപോലെ അവ അവശ്യമായിരുന്നു. ഇന്നു ബ്രഹ്മചര്യനിഷ്ഠ വേണമെന്നുള്ളവർ അവയിൽനിന്ന് വേണ്ടതുമാത്രം തിരഞ്ഞെടുക്കുകയും സ്വന്തം അനുഭവങ്ങൾ നിർദ്ദേശിക്കുന്ന പുതിയ നിയന്ത്രണങ്ങൾ സ്വീകരിക്കുകയും വേണം. പ്രാപിക്കേണ്ട ലക്ഷ്യത്തിനു ചുററും ഒരു വൃത്തം വരച്ചാൽ, ആ വൃത്തത്തിലെത്തിച്ചേരാൻ പല മാർഗങ്ങളുമുണ്ടെന്നു നാം മനസ്സിലാക്കണം. ഓരോ മാർഗവും ഓരോരുത്തരുടെ ആവശ്യങ്ങൾക്കൊത്തതായിരിക്കും. സ്വന്തം മനസ്സിന്റെ ഗതി എന്തെന്നറിഞ്ഞുകൂടാത്ത ഒരാൾ മററുള്ളവരെ അന്ധമായി അനുകരിക്കാൻ തുടങ്ങിയാൽ പരാജയപ്പെടുമെന്നുള്ളതു തീർച്ചയാണ്.'

ഗാന്ധിജി ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു: 'ഇത്രയും ഒരു മുന്നറിയിപ്പെന്നമട്ടിൽ പറഞ്ഞതാണ്. എന്റെ സങ്കല്പത്തിലുള്ള ആളുകളെ സംബന്ധിച്ചിടത്തോളം, അവരുടെ ഹൃദയങ്ങളിൽ ഈശ്വരൻ പ്രതിഷ്ഠിതനായിട്ടുണ്ടെന്നു തീർച്ച. അവർ സ്വയം വഞ്ചിക്കുന്നില്ല: മററുള്ളവരെ വഞ്ചിക്കുന്നുമില്ല. അമ്മമാരും സഹോദരിമാരും എന്നും അവർക്കു് അമ്മമാരും സഹോദരിമാരുംതന്നെ. എല്ലാ സ്ത്രീകൾക്കും അവർ അമ്മമാരുടേയും സഹോദരിമാരുടേയും സ്ഥാനമാണു നല്കുന്നതു്. അതിലെംരു

അപകടവും അവർ കാണുന്നില്ല. അവർ അവരുടെ ഉള്ളിൽ കാണുന്ന ഈശ്വരനെതന്നെ എല്ലാ സ്ത്രീകളിലും കാണുന്നു. നമുക്ക് അത്തരക്കാരെ ആരെയും പരിചയമില്ലാത്തതുകൊണ്ട്, അങ്ങനെയൊരുകൂട്ടർ ജീവിച്ചിരിക്കുന്നേയില്ല എന്നു പറയാനൊരുങ്ങിയാൽ അതു വിനയമില്ലായ്മയെയാണു കാണിക്കുന്നത്. ബ്രഹ്മചര്യത്തിൻെറ സാദ്ധ്യതയിൽ വിശ്വാസമില്ലാതെവന്നാൽ, അതിൻെറ മാനദണ്ഡത്തിനുതന്നെ ന്യൂനത സംഭവിക്കും. നാം ഈശ്വരനെ അഭിമുഖമായി കണ്ടിട്ടില്ല. അത്തരമൊരനുഭവമുണ്ടായ ആളുകളേയും കണ്ടിട്ടില്ല. അതുകൊണ്ട് ഈശ്വരനില്ല എന്നു വാദിക്കുന്നതിൽ എത്രകണ്ട പിശകുണ്ടോ അത്രതന്നെ പിശകുണ്ട് നമ്മുടെ അനുഭവം വ്യത്യസ്തമായതുകൊണ്ട ബ്രഹ്മചര്യം സാദ്ധ്യമല്ലെന്നു പറയുന്നതിലും.

## അദ്ധ്യായം എട്ട്

# സ്വദേശി

1

ആധുനികയുഗം നിർദ്ദേശിക്കുന്ന അതിപ്രധാനമായ ഒരു നിയമമാണു സ്വദേശി. പ്രകൃതിനിയമങ്ങളെപ്പോലെ ആദ്ധ്യാത്മിക നിയമങ്ങളും ആരും അനുശാസിക്കേണ്ടതില്ല. അവ സ്വയം പ്രവർത്തിച്ചുകൊള്ളും. പക്ഷേ അജ്ഞതകൊണ്ടോ, ഇതര കാരണങ്ങൾകൊണ്ടോ മനുഷ്യൻ പലപ്പോഴും അവയെ അവഗണിക്കുകയോ ലംഘിക്കുകയോ ചെയ്യാറുണ്ട്. അപ്പോഴാണ് അവൻെറ മാർഗത്തെ ചിട്ടപ്പെടുത്തുന്നതിനു വ്രതാനുഷ്ഠാനങ്ങൾ വേണ്ടിവരുന്നത്. പ്രകൃത്യാതന്നെ സസ്യഭുക്കായ മനുഷ്യനു തൻെറ സസ്യാഹാരശീലത്തിന് ഉറപ്പു വരുത്താൻ വ്രതമൊന്നും അനുഷ്ഠിക്കേണ്ട കാര്യമില്ല. എന്തുകൊണ്ടെന്നാൽ മാംസാഹാരം കണ്ടാലുടനെ അയാൾക്കു കൊതിയുണ്ടാകുന്നതിനു പകരം വെറുപ്പാണുണ്ടാവുക. സ്വദേശിനിയമം മനുഷ്യൻെറ മൗലികപ്രകൃതിയിൽത്തന്നെ അന്തർഹിതമാണ്; ഇന്ന് അതു വിസ്മൃതിയിൽ മറഞ്ഞു കിടക്കുന്നു എന്നേയുള്ളു. അതുകൊണ്ടാണ് അതൊരു വ്രതമായി അനുഷ്ഠിക്കേണ്ടിവന്നിരിക്കുന്നത്. ആത്യന്തികവും ആദ്ധ്യാത്മികവുമായ അർത്ഥത്തിൽ സ്വദേശിവ്രതം എന്നു പറയുന്നത് ആത്മാവിനെ അതിൻെറ ലൗകികബന്ധത്തിൽനിന്നും സമ്പൂർണമായി മോചിപ്പിക്കുകയാണ്. മണ്ണുകൊണ്ടു മെനഞ്ഞെടുത്ത ഈ കോവിലല്ല ആത്മാവിൻെറ സ്ഥിരമോ സ്വാഭാവികമോ ആയ

1 From Yaravda Mandir (1930) pp. 61—66

ആസ്ഥാനം. അതു് അതിൻെറ പുരോഗതിക്കു് ഒരു പ്രതിബന്ധമാണു്. സമസ്തജീവിതത്തോടും ഏകത്വം പ്രാപിക്കാനുള്ള ആത്മാവിൻെറ ഉദ്യമത്തിനു് അതൊരു തടസ്സവുമാണു്. അതുകൊണ്ടു സ്വദേശിനിഷ്ഠയുള്ളയാൾ എല്ലാ സൃഷ്ടികളോടും സാത്മ്യം പ്രാപിക്കുന്നതിനുള്ള യത്നത്തിൽ ഭൗതികശരീരത്തിൻെറ കെട്ടുപാടുകളിൽനിന്നു മോചനം നേടുന്നതിനു ശ്രമിക്കുന്നു.

സ്വദേശിക്കു് ഞാനീ നല്കുന്ന വ്യാഖ്യാനം ശരിയാണെങ്കിൽ സ്വദേശിനിഷ്ഠയുള്ളയാളിൻെറ ആദ്യത്തെ ധർമ്മം തൻെറ തൊട്ടടുത്തുള്ള അയല്ക്കാരെ സേവിക്കുന്നതിനുവേണ്ടി സ്വയം സമർപ്പിക്കുകയാണു്. അപ്പോൾ അകലെയുള്ളവരുടെ താത്പര്യങ്ങളെ അകററിനിറുത്തുകയോ, ബലികഴിക്കുകയോ ചെയ്യേണ്ടിവരും. പക്ഷേ, ആ അകററിനിർത്തലും ബലിയർപ്പിക്കലുമൊക്കെ ബാഹ്യമായ തോന്നലുകൾ മാത്രമാണു്. സ്വാഭാവികമായിത്തന്നെ, അയൽക്കാരെ ആത്മാർത്ഥമായി സേവിക്കുന്നതിൻെറ ഫലം ഒരിക്കലും അകലെയുള്ളവരെ സേവിക്കാതിരിക്കുക എന്നതല്ല. നേരേ മറിച്ചാണു സംഭവിക്കുക. 'വ്യക്തിയോടെപ്രകാരമോ അപ്രകാരംതന്നെ പ്രപഞ്ചത്തോടും.' ഇതു് ഒരിക്കലും പതറിപ്പോകാത്ത ഒരു തത്വമാണു്. നാം ഇതു മറന്നുകൂടാ. വിദൂരരംഗങ്ങളിൽ ഭ്രമിച്ചുപോവുകയും സേവനമനുഷ്ഠിക്കാൻ ഭൂമിയുടെ അററങ്ങൾവരെ കടന്നുചെല്ലുകയും ചെയ്യുന്ന മനുഷ്യൻെറ അഭിലാഷങ്ങൾ വ്യർത്ഥമാകുമെന്നു മാത്രമല്ല, അയൽക്കാരോടുള്ള കടമ നിറവേററാൻ അയാൾക്കു സാധിക്കാതെയും വരും. വ്യക്തമായ ഒരുദാഹരണം എടുക്കാം. ഞാൻ ഒരിടത്തു താമസിക്കുന്നു; എൻെറ യടുത്തു കുറെ അയല്ക്കാരും ബന്ധുക്കളും ആശ്രിതരും താമസിക്കുന്നുണ്ടു്. സ്വാഭാവികമായിത്തന്നെ എൻെറമേൽ എന്തോ അവകാശമുണ്ടെന്നു് അവരെല്ലാം കരുതുന്നു. അങ്ങനെ കരുതുന്നതിൽ തെററുമില്ല. ഞാൻ അവർക്കൊരു സഹായവും താങ്ങുമാണെന്നു് അവർ വിചാരിക്കുന്നു. പെട്ടെന്നു ഞാൻ അവരെയൊക്കെ ഉപേക്ഷിച്ചു് അകലെയുള്ള കുറെ ആളുകളെ സേവിക്കാൻ പുറപ്പെടുന്നുവെന്നു സങ്കല്പിക്കുക. അപ്പോൾ അയൽക്കാരുടേതും ആശ്രിതന്മാരുടേതുമായ എൻെറ ചെറിയ ലോകത്തെ ഞാൻ കുഴപ്പത്തിൽ കൊണ്ടുചാടിക്കുകയാണു്. അതോടൊപ്പം വലിഞ്ഞുകേറിച്ചെന്നുള്ള എൻെറ പ്രതാപപ്രകടനം പുതിയ സ്ഥലത്തെ അന്തരീക്ഷത്തെ കലക്കിമറിക്കുകയും ചെയ്യും. അങ്ങനെ തൊട്ടടുത്ത അയൽക്കാരോടുള്ള നിന്ദ്യമായ അവഗണന, സേവിക്കാമെന്നു കരുതിച്ചെല്ലുന്ന ആളുകൾക്കു് ഉദ്ദേശിക്കാതെതന്നെ വരുത്തിവയ്ക്കുന്ന ശല്യം—ഇവയാണു സ്വദേശിതത്ത്വം ലംഘിക്കുന്നതുകൊണ്ടുള്ള ആദ്യഫലങ്ങൾ.

ഇത്തരം ഉദാഹരണങ്ങൾ എത്ര വേണമെങ്കിലും നല്കാം. അതുകൊണ്ടാണ ഗീതയിൽ ഇങ്ങനെ പറയുന്നത്: 'സ്വധർമ്മാനുഷ്ഠാനത്തിലൂടെ മരിക്കുന്നതാണ നന്ന്; പരധർമ്മാനുഷ്ഠാനം അപകടമാണ്.' നമ്മുടെ ഭൗതിക സാഹചര്യങ്ങൾക്കൊത്തു വ്യാഖ്യാനിക്കുമ്പോൾ ഇതു സ്വദേശി നിയമംതന്നെയാണ്. സ്വധർമ്മത്തെക്കുറിച്ചു ഗീത പറയുന്നതൊക്കെ സ്വദേശിയെ സംബന്ധിച്ചും ശരിയാണ്; ഒരാൾ തൻെറ തൊട്ടടുത്ത പരിസരങ്ങളെ സംബന്ധിച്ച് അനുവർത്തിക്കുന്ന സ്വധർമ്മംതന്നെയാണ സ്വദേശിധർമ്മം.

സ്വദേശിതത്ത്വത്തെ തെററായി ധരിക്കുമ്പോഴാണ് കുഴപ്പമുണ്ടാകുന്നത്. എൻെറ കുടുംബത്തെ ലാളിച്ചു നന്നാക്കാൻവേണ്ടി നല്ലതും ചീത്തയുമായ വഴികളൊക്കെ ഉപയോഗിച്ചു പണം പിടുങ്ങുന്ന ഒരു പ്രസ്ഥാനം ഞാൻ തുടങ്ങിയാൽ അതു സ്വദേശിതത്ത്വത്തിൻെറ നിഷേധമാണ്. ശരിയായ മാർഗങ്ങളുപയോഗിച്ച് എൻെറ കുടുംബത്തോടുള്ള ന്യായമായ കടപ്പാടുകൾ നിറവേററുക എന്നതിൽ കവിഞ്ഞൊന്നും സ്വദേശിതത്ത്വം നിർദ്ദേശിക്കുന്നില്ല. അങ്ങനെ ചെയ്യുമ്പോൾ സാർവ്വജനീനമായ സദാചാരസംഹിത എന്താണെന്നു ഞാൻ മനസ്സിലാക്കുകയും ചെയ്യും. സ്വദേശിതത്ത്വത്തിൻെറ അനുശീലനം ആർക്കും ഉപദ്രവകരമല്ല; ഉപദ്രവകരമാകുമെങ്കിൽ സ്വധർമ്മമല്ല, അഹന്തയാണ് എന്നെ മുന്നോട്ടു നയിക്കുന്നത് എന്നു പറയേണ്ടിവരും.

ലോകസേവനത്തിനുവേണ്ടി തൻെറ കുടുംബത്തെത്തന്നെ ബലിയർപ്പിക്കേണ്ടിവരുന്ന സന്ദർഭങ്ങൾ സ്വദേശിവ്രതം അനുഷ്ഠിക്കുന്നയാളിൻെറ ജീവിതത്തിലുണ്ടായി എന്നുവരും. സ്വേച്ഛാപ്രേരിതമായ അത്തരമൊരു ബലികർമ്മം കുടുംബത്തിനുവേണ്ടി ചെയ്യുന്ന ഏററവും വലിയ സേവനമാണ്. 'തൻെറ ജീവൻ രക്ഷിക്കാൻ ശ്രമിക്കുന്നയാൾക്ക് അതു നഷ്ടപ്പെടും; ഈശ്വരനുവേണ്ടി തൻെറ ജീവനെ നഷ്ടപ്പെടുത്തുന്നയാൾക്ക് അതു ലഭിക്കുകയും ചെയ്യും.'—ഈ തത്ത്വം വ്യക്തിയുടെ കാര്യത്തിലെന്നപോലെ കുടുംബത്തിൻെറ കാര്യത്തിലും ശരിയാണ്. മറെറാരുദാഹരണം എടുക്കാം. എൻെറ ഗ്രാമത്തിൽ പ്ലേഗ് പൊട്ടിപ്പുറപ്പെടുന്നുവെന്നു വിചാരിക്കുക. അതിനടിപെട്ട ആളുകളെ രക്ഷിക്കാനുള്ള ഉദ്യമത്തിൽ ഞാനും, എൻെറ ഭാര്യയും, കുഞ്ഞുങ്ങളും കുടുംബത്തിലെ മററംഗങ്ങളുമെല്ലാം നാമാവശേഷരായിത്തീരുന്നു. എനിക്കേററവും വേണ്ടപ്പെട്ട, പ്രിയപ്പെട്ട ആളുകളെ എന്നോടൊപ്പം ആ ഉദ്യമത്തിനു വലിച്ചിറക്കിയതുകൊണ്ട്, ഞാനെൻെറ കുടുംബത്തെ നശിപ്പിക്കുകയല്ല. നേരേമറിച്ച് അതിനോടു പരമാവധി സ്നേഹത്തിൽ പെരുമാറുകയാണുചെയ്തത്. സ്വദേശിയിൽ സ്വാർത്ഥതയ്ക്കു സ്ഥാനമില്ല. അഥവാ സ്വാർത്ഥതയുണ്ടെങ്കിൽത്തന്നെ അതേററവും ഉന്നതമായതരത്തിലുള്ള സ്വാർത്ഥ

തയാണ്; ആ സ്വാർത്ഥത പരമമായ നിസ്വാർത്ഥതയിൽനിന്നു ഭിന്നവുമല്ല. സ്വദേശി അതിൻെറ ഏററവും പരിശുദ്ധമായ രൂപത്തിൽ ലോകസേവനത്തിൻെറ പാരമ്യം തന്നെയാണ്.

ഈ വാദഗതി അവലംബിച്ചപ്പോഴാണു സാമൂഹ്യപ്രശ്നങ്ങൾ കൈകാര്യം ചെയ്യുമ്പോൾ സ്വദേശിതത്ത്വത്തിൽനിന്ന് ഉദ്ഭവിക്കുന്ന അത്യന്താപേക്ഷിതവും അതിപ്രധാനവുമായ ഒരു വസ്തുതയാണ് ഖാദി എന്നു ഞാൻ മനസ്സിലാക്കുന്നത്. ഞാൻ എന്നോടുതന്നെ ചോദിച്ചു: 'എല്ലാവർക്കും ഏററവുമെളുപ്പം മനസ്സിലാക്കുകയും അംഗീകരിക്കുകയും പ്രായോഗികമാക്കുകയും ചെയ്യാവുന്നതും പകുതിപ്പട്ടിണിക്കാരായ കോടിക്കണക്കിനു നാട്ടുകാർക്ക് ജീവനോപായമായിത്തീരുന്നതുമായ ഒരു സേവനപദ്ധതി ഏതുണ്ട് ഇന്ന് ഇന്ത്യയിലെ ജനലക്ഷങ്ങൾക്കു സ്വീകരിക്കാവുന്നതായിട്ട്?' ഖാദിയുടെ അഥവാ ചർക്കയുടെ സാർവത്രികമായ ഉപയോഗം അതിനു പററും എന്നാണ് എനിക്കു കിട്ടിയ മറുപടി.

ഖാദിയിലൂടെ സ്വദേശിവ്രതം അനുഷ്ഠിച്ചാൽ അതു് ഇന്ത്യാക്കാരോ വിദേശീയരോ ആയ മില്ലുടമകൾക്കു ഹാനികരമാവും എന്ന് ആരും കരുതരുതു്. ഒരു കള്ളനെ അവൻെറ ദുഷ്കൃത്യങ്ങളിൽനു പിൻതിരിപ്പിക്കുകയും മോഷ്ടിച്ച സാധനങ്ങൾ തിരിയെ കൊടുക്കുന്നതിന് അവനെ പ്രേരിപ്പിക്കുകയും ചെയ്താൽ അതുകൊണ്ടു് അവന് അപകടമൊന്നുമുണ്ടാവുകയില്ല. നേരെമറിച്ച് അവനതൊരു നേട്ടമാണ്—ഒരു പ്രകാരത്തിൽ ബോധപൂർവമായും മററൊരുപ്രകാരത്തിൽ ബോധപൂർവമല്ലാതെയും. അതുപോലെ ലോകമൊട്ടാകെയുള്ള കറുപ്പു തീററിക്കാരേയും കുടിയന്മാരേയും അവരുടെ ദുശ്ശീലത്തിൽനിന്നു മോചിപ്പിച്ചാൽ, അതുകൊണ്ടു് കച്ചവടം നിറുത്തേണ്ടിവരുന്ന കറുപ്പുവില്പനക്കാർക്കും കള്ളുഷാപ്പുടമകൾക്കും നഷ്ടമുണ്ടാകുന്നു എന്നു് പറഞ്ഞുകൂടാ. വാസ്തവത്തിൽ അവർക്കു ലാഭമാണുണ്ടാവുന്നതു്—ലാഭം എന്ന പദം ഇവിടെ അതിൻെറ ഏററവും ശരിയായ അർത്ഥത്തിലാണ് ഉപയോഗിക്കുന്നതു്. പാപത്തിൻെറ ഫലങ്ങൾ ഒഴിവാക്കുന്നതുകൊണ്ടു് വ്യക്തിക്കോ സമുദായത്തിനോ ഒരു നഷ്ടവുമുണ്ടാകുന്നില്ല; അതു തികഞ്ഞ ലാഭമാണ്.

കുറെ നൂൽ നൂൽക്കുന്നതിലും ആ നൂൽ ഉപയോഗിച്ചുണ്ടാക്കുന്ന ഖാദി ധരിക്കുന്നതിലുമാണ് സ്വദേശിവ്രതം ആരംഭിക്കുന്നതും അവസാനിക്കുന്നതും, എന്നു കരുതുന്നതു് വലിയൊരു തെററിദ്ധാരണയാണ്. സമുദായത്തോടുള്ള സ്വദേശിധർമ്മം അനുഷ്ഠിക്കുന്നതിൻെറ ഒഴിച്ചുകൂടാനാവാത്ത ആദ്യത്തെ പടിയാണ് ഖാദി. ഖാദി ധരിക്കുകയും അതേസമയം മററെല്ലാ കാര്യങ്ങളിലും വിദേശസാധനങ്ങൾക്കുള്ള അത്യഭിരുചി പ്രകടമാക്കുകയും ചെയ്യുന്ന ആളുകളെ നാം പലപ്പോഴും കാണാറുണ്ടു്. അത്തരമാളുകൾ സ്വദേ

ശിവ്രതം അവലംബിക്കുന്നവരാണെന്നു പറഞ്ഞുകൂടാ. അവരിപ്പോഴത്തെ ഫാഷൻ അനുസരിക്കുന്നെന്നേയുള്ളു. സ്വദേശി വ്രതം അനുഷ്ഠിക്കുന്നയാൾ ശ്രദ്ധാപൂർവ്വം തന്റെ സാഹചര്യങ്ങളെന്തൊക്കെയാണെന്നു പഠിക്കണം. വിദേശത്തുണ്ടാക്കുന്ന സാധനങ്ങളെക്കാൾ വില കൂടിയതും ഗുണം കുറഞ്ഞതുമാണെങ്കിൽക്കൂടി സ്വദേശത്തുണ്ടാക്കുന്ന സാധനങ്ങൾ ഉപയോഗിച്ചു കഴിവുള്ളിടത്തോളം തന്റെ അയൽക്കാരെ സഹായിക്കാൻ അയാൾ ശ്രമിക്കണം. അവയുടെ പോരായ്മകൾ നികത്താനായിരിക്കണം അയാളുടെ ഉദ്യമം. പോരായ്മകളുണ്ടെന്നു കരുതി അവയെ ഉപേക്ഷിച്ചു വിദേശസാധനങ്ങൾ സ്വീകരിച്ചുകൂടാ.

പക്ഷേ, മറ്റേതൊരു നല്ല കാര്യത്തേയുംപോലെ സ്വദേശിവ്രതത്തേയും ഒരു അന്ധസങ്കല്പമാക്കി നശിപ്പിച്ചുകളയാം. ആ അപകടം ഉണ്ടാകാതെ നോക്കേണ്ടതാണ്. വിദേശസാധനങ്ങൾ വിദേശത്തുണ്ടാക്കുന്നതാണെന്ന ഒററക്കാരണത്തിന്റെ പേരിൽ ഉപേക്ഷിക്കുകയും, നാടിനു പററാത്ത സാധനങ്ങൾ ഉണ്ടാക്കുന്നതിനുവേണ്ടി സമ്പത്തും സമയവും പാഴാക്കിക്കളയുകയും ചെയ്യുന്നതു് കുററകരമായ ഒരു വിഡ്ഢിത്തമായിരിക്കും. സ്വദേശിമനോഭാവത്തിന്റെ നിഷേധമാണതു്. യഥാർത്ഥത്തിൽ സ്വദേശിവ്രതം അനുഷ്ഠിക്കുന്നയാൾ വിദേശീയരെക്കുറിച്ചു് ദ്വേഷബുദ്ധി വച്ചുപുലർത്തുകയില്ല. ലോകത്തിലാരെക്കുറിച്ചും അയാൾക്കൊരു വൈരവും ഉണ്ടായിരിക്കുകയില്ല. 'സ്വദേശിത്വം' വെറുപ്പിന്റെ സിദ്ധാന്തമല്ല. നിസ്വാർത്ഥമായ സേവനത്തിന്റെ തത്ത്വശാസ്ത്രമാണതു്. പരിശുദ്ധമായ അഹിംസയിലാണ്, സ്നേഹത്തിലാണ്, അതിന്റെ വേരുകൾ താഴ്ന്നിറങ്ങിയിട്ടുള്ളതു്.*

## 2

സ്വദേശി അത്യന്താപേക്ഷിതമായ ഒരനുഷ്ഠാനമാണ്. നമുക്ക് ആവശ്യമുള്ള കാര്യങ്ങൾ നമ്മുടെ അയൽക്കാരൻ ചെയ്തുതരുമെങ്കിൽ അയാളെ വിട്ടിട്ട മററാളുകളെത്തേടി പോകുന്നതു നമ്മുടെ അസ്തിത്വത്തിന്റെ പവിത്ര നിയമങ്ങളിലൊന്നിനെ ലംഘിക്കു

* [1930–ൽ യറാവ്ദാ മന്ദിരത്തിൽവച്ചല്ല, 1931–ൽ ജയിലിൽനിന്നു പുറത്തിറങ്ങിയതിനു ശേഷമാണ് ഗാന്ധിജി സ്വദേശിസിദ്ധാന്തത്തെപ്പററി ഈ കുറിപ്പ് എഴുതിയത്. ജയിലിൽവച്ച് എഴുതാഞ്ഞതിനു കാരണം, 'രാഷ്ട്രീയ'ത്തിന്റെ വിലക്കപ്പെട്ട മണ്ഡലത്തിലേക്കു കടക്കാതെ ആ വിഷയത്തോടു നീതി കാണിക്കാൻ സാധിക്കുകയില്ല എന്ന് അദ്ദേഹം കരുതിയതാണ്. പ്യാരിലാലാണ് ഇംഗ്ലീഷിലേയ്ക്കു തർജമ ചെയ്തത്.]

2· Ashram Observances in Action (1932) p. 137

യാണെന്നു ഞാൻ പറയും. മദ്രാസിൽ ജനിച്ചുവളർന്ന ഒരു കച്ചവടക്കാരൻ നിങ്ങൾക്കുവേണ്ട സാധനങ്ങൾ നല്കാൻ നിങ്ങളുടെ പടിവാതില്ക്കൽത്തന്നെയുള്ളപ്പോൾ, അയാളെ വിട്ടിട്ടു ബോംബെയിൽനിന്നു വരുന്ന കച്ചവടക്കാരൻെറ അടുക്കലേക്കു പോകുന്നതു നീതീകരിക്കാനൊക്കുകയില്ല. അതാണു സ്വദേശിയെപ്പററിയുള്ള എൻെറ അഭിപ്രായം. നിങ്ങളുടെ ഗ്രാമത്തിൽ ക്ഷുരകനുള്ളപ്പോൾ അയാളെയാണ്, മദ്രാസിൽനിന്നു വരുന്ന പരിഷ്ക്കാരിയായ ക്ഷുരകനെയല്ല, നിങ്ങൾ സഹായിക്കേണ്ടതു്. നിങ്ങളുടെ ഗ്രാമത്തിലെ ക്ഷുരകൻ മദ്രാസിലെ ക്ഷുരകനെപ്പോലെ തൊഴിലിൽ വൈദഗ്ദ്ധ്യം നേടേണ്ടതാണെന്നു നിങ്ങൾക്കു തോന്നുന്നുണ്ടെങ്കിൽ നിങ്ങളവനു വേണ്ട പരിശീലനം നല്കണം. വേണമെങ്കിൽ അവനെ മദ്രാസിൽത്തന്നെ അയച്ചു തൊഴിൽ പഠിപ്പിക്കണം. അതു ചെയ്യാതെ മറെറാരു ക്ഷുരകനെത്തേടിപ്പോകുന്നതു ശരിയല്ല. ഇതാണു സ്വദേശി. ഇന്ത്യയിൽ കിട്ടാത്ത സാധനങ്ങൾ വേണ്ടെന്നുവയ്ക്കണം. ആവശ്യമുണ്ടെന്നു തോന്നുന്ന പല സാധനങ്ങളും നമുക്കു കൂടാതെ കഴിക്കേണ്ടിവരും. അങ്ങനെയൊരു മാനസികാവസ്ഥ സൃഷ്ടിക്കാൻ സാധിച്ചാൽ വലിയൊരു ഭാരം ഒഴിഞ്ഞു പോകും പോലെ നിങ്ങൾക്കു തോന്നും. 'The Pilgrim's Progress' എന്ന അതുല്യമായ ഗ്രന്ഥത്തിലെ തീർത്ഥാടകൻ ചെയ്യുന്നതു് അതാണല്ലോ. തീർത്ഥാടകൻ അയാളുടെ ചുമലിൽ ഏന്തിയിരുന്ന വലിയ ചുമടു താഴെയിറക്കിയപ്പോൾ യാത്ര ആരംഭിച്ച സന്ദർഭത്തിലുണ്ടായിരുന്നതിലേറെ സ്വാതന്ത്ര്യം അയാൾക്കു് അനുഭവപ്പെട്ടുവത്രേ. സ്വദേശിതത്ത്വം അംഗീകരിച്ചുകഴിഞ്ഞാലുടനെ ഇന്നത്തെക്കാളേറേ സ്വാതന്ത്ര്യം നിങ്ങൾക്കു് അനുഭവപ്പെടും.

## അദ്ധ്യായം ഒൻപതു്

# വ്രതങ്ങൾ

I

ചില നിയമങ്ങൾ പരിപാലിക്കേണ്ടതിൻെറ ഔചിത്യം സമ്മതിക്കവേതന്നെ വ്രതാനുഷ്ഠാനങ്ങളുടെ ആവശ്യകത അംഗീകരിക്കാത്ത പ്രബലരായ ഒരു വിഭാഗം ചിന്തകന്മാരുണ്ടു്. വ്രതാനുഷ്ഠാനം ദൗർബല്യത്തിൻെറ ചിഹ്നമാണെന്നും അതു ഹാനികരമാണെന്നുംവരെ അവർ വാദിക്കുന്നു. കുറേനാൾ പരിപാലിച്ചിരുന്ന ഒരു നിയമം പിന്നീടു് അസൗകര്യമാണെന്നോ, പാപകരമാണെന്നോ വെളിപ്പെടുകയാണെങ്കിൽ, അതു തുടർന്നു് അനുവദിക്കുന്നതു തികച്ചും തെററാണെന്നും അവർക്കു് അഭിപ്രായമുണ്ടു്.

1 From Yaravda Mandir (1930) pp. 49—52

അവർ പറയുന്നു: 'മദ്യം സേവിക്കാതിരിക്കുന്നതു നല്ലതുതന്നെ, പക്ഷേ, വൈദ്യോപദേശമനുസരിച്ച് അതു ചിലപ്പോഴൊക്കെ ഉപയോഗിക്കേണ്ടിവന്നാൽ എന്താണു തകരാറ്? പരിപൂർണമായ മദ്യവർജ്ജനം എന്ന പ്രതിജ്ഞ അനാവശ്യമായ ഒരു അസൗകര്യമായിത്തീരും. മദ്യത്തിന്റെ കാര്യംപോലെയാണു മററു കാര്യങ്ങളും.'

വ്രതാനുഷ്ഠാനം പതറാത്ത ദൃഢനിശ്ചയത്തെ സൂചിപ്പിക്കുന്നു. പ്രലോഭനങ്ങളിൽനിന്ന് അതു നമ്മെ രക്ഷിക്കുകയും ചെയ്യുന്നു. അസ്വാസ്ഥ്യങ്ങൾക്കു മുൻപിൽ അടിപതറിപ്പോകുന്ന ദൃഢനിശ്ചയത്തിനു യാതൊരു വിലയുമില്ല. അചഞ്ചലമായ ദൃഢനിശ്ചയംകൂടാതെ പുരോഗതി സാധ്യമല്ല എന്ന അഭിപ്രായഗതിയെ സാധൂകരിക്കുന്നുണ്ട് മനുഷ്യരാശിയുടെ സാർവത്രികമായ അനുഭവങ്ങളെല്ലാം. പാപം ചെയ്യുന്നതിനുവേണ്ടി ആരും വ്രതം അനുഷ്ഠിക്കുകയില്ല. ആദ്യം ഗുണപ്രദമാണെന്നു തോന്നിയ ഒരു വ്രതം പിന്നീടു പാപകരമാണെന്നു കണ്ടാൽ, അതു് ഉപേക്ഷിക്കേണ്ടതു വ്യക്തമായ ഒരാവശ്യമാണ്. സംശയാസ്പദമായ കാര്യങ്ങളെ സംബന്ധിച്ചും ആരും വ്രതങ്ങൾ അനുഷ്ഠിക്കാറില്ല; അനുഷ്ഠിക്കാനും പാടില്ല. സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള തത്വങ്ങളെ ആസ്പദമാക്കി മാത്രമേ വ്രതങ്ങൾ അനുഷ്ഠിച്ചുകൂടൂ. അപ്പോൾ പാപം ചെയ്തു പോയേക്കാമെന്ന ചിന്ത മിക്കവാറും സാങ്കല്പികമായിരിക്കും. സത്യം പറഞ്ഞാൻ അതുകൊണ്ട് ആർക്കെങ്കിലും അപകടം പററുമോ എന്നു ശങ്കിച്ചു നില്ക്കാൻ സത്യോപാസകനു കഴിയുകയില്ല; എന്തുകൊണ്ടെന്നാൽ സത്യം ഒരിക്കലും ഹാനികരമാവുകയില്ലെന്ന് അയാൾ വിശ്വസിക്കുന്നു. അതുപോലെതന്നെയാണു പൂർണമായ മദ്യവർജ്ജനവും. മദ്യം വർജ്ജിക്കുന്നയാൾ മരുന്നിന്റെ കാര്യത്തിൽമാത്രം വിട്ടുവീഴ്ച ചെയ്യേണ്ടി വരും; അല്ലെങ്കിൽ തന്റെ വ്രതാനുഷ്ഠാനം സംപൂർണമാക്കുന്നതിനുവേണ്ടി, ജീവൻതന്നെ അപകടത്തിലാക്കാൻ തയാറാകും. തികഞ്ഞ മദ്യവർജ്ജനം പ്രതിജ്ഞ ചെയ്യുന്നതുമൂലം ജീവൻ നഷ്ടപ്പെട്ടാൽത്തന്നെ എന്താണ്? മദ്യം ഉപയോഗിക്കുന്നതുകൊണ്ടു ജീവൻ കുറേനാൾകൂടി നിലനിറുത്തിക്കൊണ്ടു പോകാം എന്നു തീർച്ചയൊന്നുമില്ലല്ലോ. അങ്ങനെ ജീവൻ ഒരുനിമിഷനേരത്തേയ്ക്കു നിലനിറുത്തിയാൽത്തന്നെ, അടുത്ത നിമിഷത്തിൽ മറേറതെങ്കിലും കാരണംകൊണ്ട് അതു നശിച്ചുകൂടെന്നുമില്ല. നേരെമറിച്ചു തന്റെ പ്രതിജ്ഞ ലംഘിക്കുന്നതിലും ഭേദം മരണമാണ് എന്നു കരുതുന്ന ഒരു മനുഷ്യൻ മദ്യപാനികളെ മദ്യത്തിൽനിന്ന് അകററി നിറുത്തിയെന്നു വരും; അങ്ങനെ അയാൾ ലോകനന്മയ്ക്കുവേണ്ടി നിലകൊള്ളുന്ന ഒരു മഹാശക്തിയായിത്തീരും. ജീവൻപോലും ബലിയർപ്പിച്ച് ഉള്ളിലുള്ള വിശ്വാസത്തെ മുറുകെപ്പിടി

ക്കാൻതക്ക മഹത്ത്വം പ്രകടിപ്പിക്കുന്നവർക്കു മാത്രമേ ഈശ്വരനെ എന്നെങ്കിലും കാണാമെന്നു പ്രതീക്ഷിക്കാൻ പററൂ.

വ്രതാനുഷ്ഠാനം ശക്തിയുടെ ചിഹ്നമാണ്, ദൗർബല്യത്തിൻേറതല്ല. ചെയ്യേണ്ട ഒരു കാര്യം എന്തുവില കൊടുത്തായാലും ശരി ചെയ്തുതീർക്കുക എന്നതാണു വ്രതാനുഷ്ഠാനത്തിനർത്ഥം. അതു ശക്തിയുടേതായ ഒരു പ്രാകാരമായിരിക്കും. ''ഞാൻ ആ കാര്യം, 'കഴിവുള്ളിടത്തോളം' ചെയ്യാം'' എന്നു പറയുന്ന മനുഷ്യൻ ഒന്നുകിൽ അയാളുടെ ഔദ്ധത്യം, അതല്ലെങ്കിൽ ദൗർബല്യം ആണു പ്രകടമാക്കുന്നത്. 'കഴിവുള്ളിടത്തോളം' എന്നൊരു പരിമിതി കല്പിക്കുന്നതു് എങ്ങനെയെങ്കിലും രക്ഷനേടുന്നതിനുള്ള മാർഗം—അതും അപകടംപിടിച്ച ഒരു മാർഗം—തുറന്നിടുന്നതിനു വേണ്ടിയാണെന്ന് എൻേറയും മററുള്ളവരുടേയും അനുഭവങ്ങളിൽ നിന്നു ഞാൻ മനസ്സിലാക്കിയിരിക്കുന്നു. ഏതെങ്കിലുമൊരു കാര്യം 'കഴിവുള്ളിടത്തോളം' ചെയ്യുക എന്നു പറഞ്ഞാൽ അതിനർത്ഥം ഒന്നാമത്തെ പ്രലോഭനത്തിനുതന്നെ കീഴടങ്ങുക എന്നാണ്. സത്യം 'കഴിവുള്ളിടത്തോളം' പരിപാലിക്കാം എന്നു പറയുന്നതിൽ യാതൊരർത്ഥവുമില്ല. 'ഇന്ന ദിവസം ഇന്ന തുക തരുന്നതിനു ഞാൻ 'കഴിവുള്ളിടത്തോളം' ശ്രമിക്കാം' എന്നൊരാൾ വാഗ്ദാനംചെയ്തു് എഴുതിക്കൊടുത്താൽ, ആ കുറിപ്പ് ഒരു കച്ചവടക്കാരനും തിരിഞ്ഞുനോക്കുകയില്ല. അതുപോലെ, സത്യം 'കഴിവുള്ളിടത്തോളം' പരിപാലിക്കാം എന്ന വാഗ്ദാനപത്രം ഈശ്വരനും സ്വീകരിക്കുകയില്ല.

ഈശ്വരൻ വ്രതാനുഷ്ഠാനത്തിൻെറ തികഞ്ഞ പ്രതിബിംബം തന്നെയാണ്. അദ്ദേഹം തൻെറ നിയമങ്ങളിൽനിന്നും എള്ളിട വ്യതിചലിച്ചാൽ മതി, ഈശ്വരനല്ലാതാകും. സൂര്യൻ വ്രതാനുഷ്ഠാനത്തിൽ അദ്വിതീയനാണ്. അതുകൊണ്ടാണു നമുക്കു സമയം അളക്കാനും, പഞ്ചാംഗം ഗണിക്കാനും സാധിക്കുന്നതു്. എല്ലാ വ്യാപാരങ്ങളും അധിഷ്ഠിതമായിരിക്കുന്നതു മനുഷ്യരുടെ വാഗ്ദാനപരിപാലനത്തിലാണ്. അപ്പോൾ സ്വഭാവസംസ്കരണത്തിനോ, ആത്മസാക്ഷാത്കാരത്തിനോ മാത്രം അത്തരം വാഗ്ദാനങ്ങൾ ആവശ്യമല്ലെന്നു വരുമോ? അതുകൊണ്ടു് ആത്മശുദ്ധീകരണത്തിനും ആത്മസാക്ഷാത്കാരത്തിനും വ്രതാനുഷ്ഠാനങ്ങൾ ആവശ്യമാണ് എന്നതിനെക്കുറിച്ചു നാം ഒരു സംശയവും വച്ചുപുലർത്തേണ്ടതില്ല.

2

ഒരു വ്രതം അനുഷ്ഠിക്കുന്നതിനു തയാറായാൽ, അതിനർത്ഥം ആദ്യം മുതല്ക്കേ അതു പൂർണമായും അനുഷ്ഠിക്കുന്നതിനു സാധിക്കും എന്നല്ല, അതിനുവേണ്ടി നിരന്തരവും സത്യസന്ധവുമായ പ്രയത്നം മനോവാക്കർമ്മങ്ങളിലൂടെയെല്ലാം നടത്തിക്കൊണ്ടിരിക്കും എന്നാണ്. എന്തെങ്കിലുമൊക്കെ കാട്ടിക്കൂട്ടി ആത്മവഞ്ചന ചെയ്യാൻ നാം ഒരുങ്ങരുത്. നമ്മുടെ സൗകര്യത്തിനുവേണ്ടി ഒരാദർശത്തെ താഴ്ത്തിക്കെട്ടുകയോ, വിലയില്ലാതാക്കുകയോ ചെയ്യുന്നതു് അസത്യത്തിന്റെ മാർഗം അവലംബിക്കുകയാണ്; നാം നമ്മെത്തന്നെ അധഃപതിപ്പിക്കുകയുമാണ്. ആദർശം എന്താണെന്നറിയുക, എന്നിട്ട് എന്തു പ്രയാസമുണ്ടായാലും വേണ്ടില്ല, അതു നേടുന്നതിനുവേണ്ടി ഭഗീരഥപ്രയത്നംതന്നെ ചെയ്യുക—അതാണ് 'പുരുഷാർത്ഥം' സർവപ്രധാനങ്ങളായ വ്രതങ്ങൾ അവികലമായി അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നയാൾക്ക് ഈ ലോകത്തിൽ മററൊന്നും ചെയ്യേണ്ടതായിട്ടില്ല. അയാൾ പൂർണമനുഷ്യനാണ്; ഭഗവാനാണ്; യോഗിയാണ്. വിനയാന്വിതരായ അന്വേഷകരാണു നാം; നമുക്കു മന്ദഗതിയിലാണെങ്കിലും നിരന്തരമായി പ്രയത്നിക്കാനേ പററൂ. കാലക്രമത്തിൽ നമുക്ക് ഈശ്വരകാരുണ്യം ലഭിക്കും എന്നു തീർച്ച. പരമോന്നതമായ ആ ചൈതന്യത്തെ സാക്ഷാത്കരിച്ചുകഴിഞ്ഞാൽ കൃത്രിമാഭിരുചികളെല്ലാം അപ്രത്യക്ഷമായിക്കൊള്ളും.

3

പ്രമേയങ്ങൾക്കു ഭേദഗതികൾ അവതരിപ്പിക്കുക, പ്രമേയങ്ങൾ അംഗീകരിച്ചുകഴിഞ്ഞാലും അവയ്ക്കൊത്തു പ്രവർത്തിക്കാതിരിക്കുക— ഇതൊക്കെ ലോകമൊട്ടുക്കു പൊതുജീവിതത്തിൽ സാധാരണമായി ഉണ്ടാകാറുള്ള അനുഭവങ്ങളാണ്. പക്ഷേ, അത്തരം പ്രമേയങ്ങളിൽ ആരും ഈശ്വരന്റെ പേർ വലിച്ചുകൊണ്ടു വരാറില്ല. കേവലമായ അർത്ഥത്തിൽ, പ്രമേയവും ഈശ്വരനാമത്തിൽ ചെയ്യുന്ന പ്രതിജ്ഞയും തമ്മിൽ യാതൊരു വ്യത്യാസവുമുണ്ടാകേണ്ട കാര്യമില്ല. ബുദ്ധിയുള്ള മനുഷ്യൻ മനഃപൂർവം ഏതെങ്കിലുമൊരു പ്രമേയം അംഗീകരിച്ചുകഴിഞ്ഞാൽ, അതിൽനിന്നും എള്ളിടപോലും വ്യതിചലിക്കുകയില്ല. അയാളെ സംബന്ധിച്ചിടത്തോളം അത്തരമൊരു പ്രമേയം ഈശ്വരനെ സാക്ഷിനിറുത്തി ചെയ്യുന്ന പ്രതിജ്ഞയെപ്പോലെതന്നെ പ്രധാനമാണ്. പക്ഷേ, ലോകർ കേവലതത്ത്വങ്ങൾ ശ്രദ്ധിക്കാറില്ല. സാധാരണമായ ഒരു പ്രമേയവും, ഈശ്വരന്റെ മുൻപിൽ ചെയ്യുന്ന ഒരു പ്രതിജ്ഞയും

2 From Yaravda Mandir, (1930) p. 17

3 Satyagraha in South Africa. (1927), p. 103

തമ്മിൽ ധ്രുവങ്ങളോളം അകലമുണ്ടെന്നാണ് അവരുടെ സങ്കല്പം. വെറുമൊരു പ്രമേയം അംഗീകരിക്കുന്ന മനുഷ്യന് അതിൽനിന്നും വ്യതിചലിക്കുന്നതിനെക്കുറിച്ച് ലജ്ജയില്ല. പക്ഷേ, ഒരു പ്രതിജ്ഞ വിധിപ്രകാരം ചെയ്യുന്നയാൾക്ക് അതു ലംഘിക്കേണ്ടിവരുമ്പോൾ, ലജ്ജയുണ്ടാകുമെന്നു മാത്രമല്ല, അയാളെ സമുദായം പാപിയായി കണക്കാക്കുകയും ചെയ്യും. ഭാവനാമാത്രസൃഷ്ടമായ ഈയൊരു വ്യത്യാസം മനുഷ്യൻെറ മനസ്സിൽ രൂഢമൂലമായിത്തീർന്നിരിക്കുന്നു. അതുകൊണ്ടു ന്യായാധിപൻെറ മുൻപിൽ സത്യപ്രതിജ്ഞയ്ക്കുശേഷം ഒരാൾ ചെയ്യുന്ന പ്രസ്താവന പിന്നീടു തെററാണെന്നു തെളിഞ്ഞാൽ അയാൾ നിയമപ്രകാരം കുററക്കാരനാകുന്നു. അയാൾക്കു കടുത്ത ശിക്ഷ ലഭിക്കുകയും ചെയ്യും.

മാർഗത്തെ വിത്തിനോട് ഉപമിക്കാം; ലക്ഷ്യത്തെ വൃക്ഷത്തോടും. വിത്തും വൃക്ഷവും തമ്മിലുള്ള ബന്ധംപോലെ അത്രകണ്ട് അഭേദ്യമാണു മാർഗവും ലക്ഷ്യവും തമ്മിലുള്ള ബന്ധവും.

*　　　*　　　*

സ്നേഹശക്തിയോട് അഥവാ ആത്മശക്തിയോടു നേരിടുമ്പോൾ ആയുധബലം ശക്തിഹീനമാണ്.

*　　　*　　　*

നമുക്ക് ഈശ്വരനെ സേവിക്കണമെങ്കിൽ, ഈശ്വരനോടു താദാത്മ്യം പ്രാപിക്കണമെങ്കിൽ, അദ്ദേഹത്തിൻേറതുപോലെതന്നെ അശ്രാന്തമായിരിക്കണം നമ്മുടേയും പ്രവൃത്തി. സമുദ്രത്തിൽനിന്നു വേറിട്ടു നില്ക്കുന്ന വെള്ളത്തുള്ളിക്ക് ഒരുപക്ഷേ താല്ക്കാലികമായി വിശ്രമിക്കാൻ സാധിച്ചെന്നുവരും; പക്ഷേ സമുദ്രത്തിൽത്തന്നെയുള്ള വെള്ളത്തുള്ളിക്ക് അതിനു സാധിക്കുകയില്ല. കാരണം, സമുദ്രത്തിനു വിശ്രമമെന്തെന്ന് അറിഞ്ഞുകൂടാ.

*　　　*　　　*

ത്യാഗനിഷ്ഠമായ ജീവിതം കലയുടെ പരകോടിയാണ്; യഥാർത്ഥമായ ആനന്ദംകൊണ്ട് അതു നിറഞ്ഞിരിക്കുന്നു.

*　　　*　　　*

തീയിൽ കൈകൊണ്ടിട്ടിട്ടു പൊള്ളാതെ രക്ഷപ്പെടണമെന്ന് ആഗ്രഹിക്കുന്ന വിഡ്ഢികളെപ്പോലെയാണു നമ്മിൽ പലരും ബ്രഹ്മചര്യം കൈകാര്യം ചെയ്യുന്നത്.

പ്രകരണം 3

# സത്യവും അഹിംസയും—ചില പ്രശ്നങ്ങൾ

## അദ്ധ്യായം ഒന്നു്

## അനുഷ്ഠാനത്തിലുള്ള വൈഷമ്യങ്ങൾ

1

എനിക്കു യുദ്ധത്തോടുള്ള എതിർപ്പും അതിലുള്ള അവിശ്വാസവും ഇന്നത്തെപ്പോലെതന്നെ പ്രബലമായിരുന്നു അന്നും. പക്ഷേ, ഈ ലോകത്തിൽ ചെയ്യാൻ ഇഷ്ടമില്ലാത്ത ഒട്ടേറെ കാര്യങ്ങൾ നാം ചെയ്യാറുണ്ടു് എന്നു സമ്മതിക്കുകതന്നെ വേണം. യുദ്ധത്തോടുള്ളിടത്തോളംതന്നെ എതിർപ്പു് ഏററവും നിസ്സാരമായ ജീവിയെ കൊല്ലുന്ന കാര്യത്തിലും എനിക്കുണ്ടു്. എങ്കിലും ഞാനത്തരം ജീവികളെ പലപ്പോഴും കൊല്ലാറുണ്ടു്. എന്നെങ്കിലുമൊരിക്കൽ ഈ ഭ്രാതൃഹത്യ കൂടാതെ കഴിക്കാൻ സാധിക്കുമെന്നാണു് എന്റെ പ്രതീക്ഷ. അഹിംസാനിഷ്ഠൻ എന്ന പേരിനു് അർഹനാകണമെങ്കിൽ എന്റെ ഉദ്യമം സത്യസന്ധവും ഉത്സാഹപൂർണവും അവിരാമവുമായിരിക്കണം. മോക്ഷസങ്കല്പത്തിനു് — അതായതു്, ശാരീരികരൂപത്തിലേ നിലനില്ക്കാൻ സാധിക്കു എന്ന അവസ്ഥയിൽനിന്നുള്ള ആത്മാവിന്റെ മോചനത്തിനു്—അധിഷ്ഠാനം പൂർണത നേടിയ സ്ത്രീപുരുഷന്മാരുടെ അഹിംസാനിഷ്ഠമായ ജീവിതമാണു്. ശരീരമുണ്ടായിരിക്കുക എന്നതു മറേറതു ഉടമസ്ഥാവകാശത്തേയുംപോലെ ഹിംസയ്ക്കു കാരണമായിത്തീരും. ആ ഹിംസ ഒരുപക്ഷേ അത്യല്പമായിരിക്കുമെന്നേയുള്ളു. പരസ്പരം മല്ലടിക്കുന്നതായി തോന്നുന്ന അനേകം കർത്തവ്യങ്ങൾ ഉള്ളപ്പോൾ ധർമ്മത്തിന്റെ മാർഗം കണ്ടുപിടിക്കുക എല്ലായ്പോഴും എളുപ്പമല്ല.

---

1. Young India, 15-3-1928. (Non-violence in Peace and War, vol. 1, P. 72)

## 2

അഹിംസാനുഷ്ഠാനത്തിനാണ് ഒരുപക്ഷേ ഏററവുമധികം വൈഷമ്യങ്ങൾ നേരിടേണ്ടിവന്നിട്ടുള്ളത്. സത്യത്തെ സംബന്ധിച്ചും പ്രശ്നങ്ങളുണ്ട്. എങ്കിലും സത്യമെന്താണെന്നു മനസ്സിലാക്കുക അത്ര പ്രയാസമല്ല. അഹിംസ എന്താണെന്നറിയാൻ ശ്രമിക്കുമ്പോൾ കൂടക്കൂടെ നമുക്കു നിലയില്ലാതാകുംപോലെ തോന്നും. ആശ്രമത്തിൽ മറേറതൊരു വിഷയത്തെക്കാളുമധികം ദീർഘമായി അഹിംസയെക്കുറിച്ചു ചർച്ചകൾ നടന്നിട്ടുണ്ട്. ഏതെങ്കിലുമൊരു പ്രവൃത്തി ഹിംസാത്മകമാണോ, അഹിംസാത്മകമാണോ എന്ന പ്രശ്നം ഇന്നും അപ്പോഴപ്പോൾ ഉയർന്നുവരാറുണ്ട്. ഹിംസയും അഹിംസയും തമ്മിലുള്ള വ്യത്യാസം അറിയാമെങ്കിൽക്കൂടി പലപ്പോഴും അഹിംസാധർമ്മത്തിനൊത്തു പ്രവർത്തിക്കാൻ നമുക്കു സാദ്ധ്യമല്ലാതെ വരുന്നു. നമ്മുടെ ദൗബ്ബല്യമാണ് അതിനു കാരണം. ആ ദൗർബ്ബല്യത്തെ ഇല്ലാതാക്കുക എളുപ്പമല്ല.

മനോവാക്കർമ്മങ്ങളിലൂടെ ജീവനുള്ള ഒന്നിനേയും ക്ഷതമേല്പിക്കാതിരിക്കുന്നതാണ് അഹിംസ. ക്ഷതമേല്ക്കുന്ന ജീവിയുടെ നന്മയ്ക്കാണെങ്കിൽപോലും അതു പാടില്ല. ഈ തത്ത്വം പൂർണമായും അനുസരിക്കാൻ മനുഷ്യനു സാദ്ധ്യമല്ല. ശ്വസിക്കുമ്പോഴും കണ്ണു ചിമ്മുമ്പോഴും മണ്ണു കിളയ്ക്കുമ്പോഴുമെല്ലാം വലുതും ചെറുതുമായ ഒട്ടേറെ ജീവികളെ നാം കൊല്ലുന്നു. നമ്മെ കടിച്ചേക്കുമെന്നു ഭയന്നു പാമ്പിനേയും തേളിനേയും മററും നാം കൊല്ലുകയോ, അകലെ വല്ല മൂലയിലുംകൊണ്ടു തള്ളുകയോ ചെയ്യാറുണ്ട്. അവയെ ഇങ്ങനെ ഉപദ്രവിക്കുന്നതു് ഒരുപക്ഷേ, ഒഴിച്ചുകൂടാനാവാത്തതായിരിക്കാം. എങ്കിലും അതു മുൻപു വിവരിച്ച മട്ടിലുള്ള വ്യക്തമായ ഹിംസ തന്നെയാണ്.

ഞാൻ ഉപയോഗിക്കുന്ന ആഹാരവും വസ്ത്രങ്ങളും ഞാൻ സ്ഥിതിചെയ്യുന്ന സ്ഥലവും എനിക്കു വേണ്ടെന്നു വയ്ക്കാൻ സാധിച്ചാൽ അവയെല്ലാം എന്നേക്കാളേറെ ആവശ്യമുള്ള മററാർക്കെങ്കിലും ഉപയോഗിക്കാം എന്നു വ്യക്തമാണ്. പക്ഷേ എന്റെ സ്വാർത്ഥത അതിന് ആരെയും അനുവദിക്കുകയില്ല. എന്റെ ഭൗതികമായ സുഖഭോഗങ്ങളിൽ ദരിദ്രനായ അയൽക്കാരനോടുള്ള ഹിംസ അന്തർഭവിക്കുന്നു. ജീവൻ നിലനിറുത്തുന്നതിനുവേണ്ടി ധാന്യങ്ങളും പച്ചക്കറികളും ഭക്ഷിക്കുമ്പോൾ ഞാൻ സസ്യപ്രപഞ്ചത്തെ ഹിംസിക്കുകയാണ്.

2. Ashram Observances in Action (1932), pp. 39–47

ഇങ്ങനെ നാലുപാടും ഹിംസ എന്നെ വലയംചെയ്യുമ്പോൾ എനിക്കെങ്ങനെ അഹിംസാനിഷ്ഠനാകാൻ സാധിക്കും? ഞാൻ അതിനു ശ്രമിക്കുമ്പോൾ അടിക്കടി പുതിയ പുതിയ വൈഷമ്യങ്ങളുണ്ടാകുമെന്നു തീർച്ചയാണ്.

ഇപ്പറഞ്ഞതൊക്കെ ഹിംസയാണെന്ന് വളരെപ്പെട്ടെന്നു മനസ്സിലാക്കാവുന്നതേയുള്ളൂ. എന്നാൽ നാം പരസ്പരം കോപിക്കുമ്പോഴുള്ള കഥയോ? വിദ്യാർത്ഥികൾക്കു ശാരീരികശിക്ഷ നല്കുന്ന അദ്ധ്യാപകനും, കുട്ടികളെ ശാസിക്കുന്ന അമ്മയും, സമന്മാരോടിടപെടുമ്പോൾ കോപിഷ്ഠനാകുന്ന മനുഷ്യനും വാസ്തവത്തിൽ ഹിംസ എന്ന അപരാധം ചെയ്യുകയാണ്. ഹീനമായ ഒരുതരം ഹിംസയാണതു്. അതിനു പരിഹാരം കണ്ടെത്തുക അത്ര എളുപ്പമല്ല. ഒരുഭാഗത്തു് ആസക്തിയും മറുഭാഗത്തു് വിദ്വേഷവും ഉള്ളപ്പോൾ ഹിംസ ഉണ്ടാകുന്നു. അതെങ്ങനെ നമുക്ക് ഒഴിവാക്കാൻ സാധിക്കും?

അതുകൊണ്ട് ആശ്രമത്തിൽ നാം പഠിക്കേണ്ട ആദ്യത്തെ പാഠമിതാണ്. രാജ്യത്തിനോ, കുടുംബത്തിനോ, തനിക്കോവേണ്ടി ഒരു മനുഷ്യൻെറ തല കൊയ്യുന്നതു് ഹിംസയാണെങ്കിലും, മററാളുകളുടെ വികാരങ്ങളെ ക്ഷതപ്പെടുത്തുന്നതിൽ അന്തർഭവിച്ചിരിക്കുന്ന സൂക്ഷ്മമായ ഹിംസ അതിനെക്കാൾ എത്രയോ ഏറെ ഗർഹണീയമാണ്. ലോകത്തിലുണ്ടാകുന്ന കൊലപാതകങ്ങളുടെ എണ്ണം തനിയേ പരിഗണിക്കുമ്പോൾ അസംഖ്യമാണെങ്കിലും ഇതര കാരണങ്ങളാൽ ഉണ്ടാകുന്ന മരണങ്ങളുടെ എണ്ണവുമായി താരതമ്യപ്പെടുത്തുമ്പോൾ അത്ര അധികമൊന്നുമല്ല. പക്ഷേ നിത്യവും നാം പ്രകടിപ്പിക്കുന്ന കോപത്തിലും അതുപോലുള്ള മററു പ്രവൃത്തികളിലും അന്തർഭവിക്കുന്ന സൂക്ഷ്മമായ ഹിംസ യാതൊരു പ്രകാരത്തിലും കണക്കാക്കാനൊക്കുകയില്ല.

ഹിംസയുടെ ഈ വിഭിന്ന രൂപങ്ങളെല്ലാം കൈകാര്യം ചെയ്യുന്നതിന് ആശ്രമത്തിൽ നാം നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കുകയാണ്. നമ്മുടെ ദൗർബല്യങ്ങളെന്തൊക്കെയെന്നു നമുക്കെല്ലാം അറിയാം. ഉദാഹരണത്തിനു ഞാനുൾപ്പെടെ എല്ലാപേർക്കും പാമ്പുകളെ പേടിയാണ്. അവയെ പിടികൂടി അപകടം ഉണ്ടാകാത്തത്ര അകലത്തിൽ കൊണ്ടുതള്ളുകയാണു പതിവു്. പക്ഷേ ആരെങ്കിലുമൊരാൾ പേടിച്ചു് ഒരു പാമ്പിനെ കൊന്നാൽ അയാളെ കുററപ്പെടുത്താറില്ല. ഒരിക്കൽ തൊഴുത്തിൽ ഒരു പാമ്പിനെക്കണ്ടു. അവിടെവച്ചു് അതിനെ പിടികൂടാനൊക്കുമായിരുന്നില്ല. കന്നുകാലികളെ അവിടെത്തന്നെ നിറുത്തുന്നതു് അപകടം; തൊഴുത്തിലെ ജോലിക്കാരന് അവിടെനിന്നു പണിയെടുക്കാനും ഭയം,

മഗൻലാൽഗാന്ധി നിസ്സഹായനായി. അതുകൊണ്ട് പാമ്പിനെ കൊല്ലാൻ അയാൾ അനുവദിച്ചു. പിന്നീട് എന്നോട് അതേപ്പററി പറഞ്ഞപ്പോൾ ഞാൻ ആ പ്രവൃത്തിയെ അംഗീകരിക്കുകയാണു ചെയ്തതു്. ഞാൻതന്നെ രംഗത്തുണ്ടായിരുന്നുവെങ്കിലും അയാൾ ചെയ്തതുപോലല്ലാതെ ഒന്നും ചെയ്യാനൊക്കുമായിരുന്നില്ല എന്നാണ് എൻെറ വിചാരം. പാമ്പിനെപ്പോലും ബന്ധുവായിക്കരുതണമെന്നും, ജീവൻ പോയാലും വേണ്ടില്ല പേടിച്ചുനില്ക്കുന്ന ആളുകളുടെ അടുത്തുനിന്നു് സ്വന്തം കൈകൊണ്ടു് അതിനെ എടുത്തുമാറേറണ്ടതാണെന്നും എൻെറ ബുദ്ധി എന്നെ ഉപദേശിക്കുന്നു. പക്ഷേ പാമ്പുകടിയേററു ചാകാനുള്ള സന്നദ്ധതയും നിർഭയത്വവും സ്നേഹവുമൊന്നും എൻെറ ഹൃദയത്തിലില്ല. ഈ ഗുണങ്ങളൊക്കെ വളർത്തിയെടുക്കാൻ ശ്രമിക്കുന്നുണ്ടെങ്കിലും അതിലിനിയും ഞാൻ വിജയിച്ചിട്ടില്ല. എന്നെ ഒരു പാമ്പു് ആക്രമിക്കുകയാണെങ്കിൽ ഞാൻ അതിനെ തടഞ്ഞില്ലെന്നോ കൊന്നില്ലെന്നോ വരും. പക്ഷേ മററാരുടേയും ജീവൻ അപകടത്തിലാക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

ഒരിക്കൽ ആശ്രമത്തിൽ കുരങ്ങന്മാർ വന്നു് വളരെ ശല്യമുണ്ടാക്കി. വിളവൊക്കെ വല്ലാതെ നശിപ്പിച്ചുകളഞ്ഞു. കവണകൊണ്ടു് കല്ലെറിയുന്ന മട്ടുകാണിച്ചു് അവയെ ഭയപ്പെടുത്തി ഓടിക്കാൻ കാവല്ക്കാരൻ ശ്രമിച്ചു. ഫലമൊന്നുമുണ്ടായില്ല. അപ്പോൾ അയാൾ ശരിക്കും കല്ലെറിയുകതന്നെ ചെയ്തു. ഒരു കുരങ്ങൻെറ കാലൊടിഞ്ഞു. ഇതു് അതിനെ കൊല്ലുന്നതിനേക്കാൾ ഹീനമാണെന്നു് എനിക്കു തോന്നി. ആശ്രമത്തിലെ സഹപ്രവർത്തകരുമായി ചർച്ചകൾ നടത്തി കുരങ്ങന്മാരെ മുറിവേല്പിക്കാതെ സൗമ്യമായ രീതിയിൽ ആട്ടിയകററുന്നതിനു സാധിക്കുന്നില്ലെങ്കിൽ അതിൽ ഒന്നുരണ്ടെണ്ണത്തിനെ കൊല്ലാനും, അങ്ങനെ ആ ശല്യം ഒഴിവാക്കാനും ഞങ്ങൾ തീരുമാനിച്ചു. ഈ തീരുമാനത്തിലെത്തുംമുൻപു്, 'നവജീവ'ൻെറ പംക്തികളിൽ പൊതുവായ ഒരു ചർച്ച നടക്കുകയുണ്ടായി. താത്പര്യമുള്ളവർക്കു് അതു വായിക്കാവുന്നതാണു്.

ഇന്ത്യയ്ക്കു പുറത്തുള്ളവർ ആരുംതന്നെ ഹിംസ്രമൃഗങ്ങളെപ്പോലും കൊല്ലാൻ പാടില്ല എന്നു വിചാരിക്കുന്നില്ല. സെയിൻറ് ഫ്രാൻസിസിനെപ്പോലെ ചില വ്യക്തികളെ മാററിനിറുത്തിയാൽ എൻെറ അറിവിൽപ്പെട്ടിടത്തോളം സാധാരണക്കാരാരും ആ തത്ത്വം അംഗീകരിച്ചിട്ടില്ല. ഈ ആശ്രമം ആ തത്ത്വത്തിൽ വിശ്വസിക്കുന്നുണ്ടു്. എങ്കിലും അതു പ്രായോഗികമാക്കുന്ന കാര്യത്തിൽ നാം വിജയിച്ചിട്ടില്ല. അതു പ്രായോഗികമാക്കാനുള്ള കല നാമിനിയും വശമാക്കിയിട്ടില്ല. ആ കല വശമാക്കുംമുമ്പു

വളരെയാളുകൾക്ക ജീവാർപ്പണം ചെയ്യേണ്ടിവന്നേക്കാം. ആ സിദ്ധി കൈവരണമെന്ന നമുക്കിന്ന ഭക്തിപൂർവം പ്രാർത്ഥിക്കാമെന്നേയുള്ള. ഇന്ത്യയിൽ നാം ഈ തത്ത്വമംഗീകരിച്ചിട്ട് കാലമേറെയായി. പക്ഷേ അതു പൂർണമായും പ്രായോഗികമാക്കിയിട്ടില്ല. നമ്മുടെ അലസതയും ആത്മവഞ്ചനയുമാണ് അതിന കാരണം.

ആശ്രമത്തിൽ പേപിടിച്ച പട്ടികളെ കൊല്ലാറുണ്ട്. അവ വളരെ യാതന അനുഭവിക്കുന്നുണ്ടെന്നും അവയുടെ രോഗം ഒരിക്കലും ഭേദമാവുകയില്ലെന്നും കരുതിയാണ് അങ്ങനെ ചെയ്യുന്നത്. നമ്മുടെ ആളുകൾ പേപ്പട്ടികളെ കൊല്ലുകയില്ല, തല്ലുകയേയുള്ള. എന്നിട്ട തങ്ങൾ അഹിംസ അനുഷ്ഠിക്കുകയാണെന്ന കരുതി അവർ സ്വയം വഞ്ചിക്കുകയും ചെയ്യും. യഥാർത്ഥത്തിൽ അവർ കുറേക്കൂടി കടുത്ത ഹിംസ അനുഷ്ഠിക്കുകയാണ്.

ചില സന്ദർഭങ്ങളിൽ ചില ജീവികളെ കൊല്ലേണ്ടതാണ് എന്ന് അഹിംസ നിർദ്ദേശിക്കുന്നു. ഒരിക്കൽ ആശ്രമത്തിലെ മുടന്തനായ ഒരു പശുക്കിടാവിന്റെ ശരീരത്തിൽ വലിയ വ്രണങ്ങൾ വന്നു പിടിപെട്ടു. അതിന് ആഹാരമൊന്നും കഴിക്കാൻ വയ്യാതായി. ശ്വസിക്കുന്നതുതന്നെ വിഷമിച്ചായിരുന്നു. മൂന്നു ദിവസം ഞാൻ എന്റെ സഹപ്രവർത്തകരോടും എന്നോടുതന്നെയും, ചർച്ചകൾ നടത്തി. ഒടുവിൽ വിഷം കുത്തിവച്ച് അതിനെ കൊന്നു. ആ പ്രവൃത്തി തികച്ചും അഹിംസാധിഷ്ഠിതമാണ്. കാരണം, അതു നിസ്വാർത്ഥമാണ്. അതിന്റെ ഒരേയൊരു ഉദ്ദേശ്യം പശുക്കിടാവിനെ വേദനയിൽനിന്നു മോചിപ്പിക്കുകയായിരുന്നു. ഒരു ശസ്ത്രക്രിയയാണതു്: എന്റെ ഒരു കുഞ്ഞു് ആ ഒരവസ്ഥയിൽ അകപ്പെട്ടുപോയാൽ ഞാൻ ചെയ്യേണ്ടതും അതുപോലെതന്നെയാണ്.

പല ഹിന്ദുക്കളേയും ഈ പ്രവൃത്തി ഞെട്ടിപ്പിച്ചു. ഈ സംഭവത്തോടുള്ള അവരുടെ പ്രതികരണം അഹിംസയുടെ സ്വഭാവത്തെക്കുറിച്ച് അവക്കുള്ള അജ്ഞത വെളിപ്പെടുത്തുകമാത്രമേ ചെയ്തുള്ള. നമ്മെ സംബന്ധിച്ചിടത്തോളം അഹിംസ ജീവത്തായ ഒരു വിശ്വാസമല്ലാതായിക്കഴിഞ്ഞിട്ട നാളുകളേറെയായി. അതു വെറുമൊരു ചടങ്ങായി അധഃപതിച്ചുപോയിരിക്കുന്നു. വലിയ അസൗകര്യമൊന്നുമില്ലെങ്കിൽ നാമതു് അംഗീകരിക്കുമെന്നേയുള്ള.

മനുഷ്യേതരജീവികളുടെ കാര്യത്തിൽ അനുവർത്തിച്ച അഹിംസാ പരീക്ഷണങ്ങളെപ്പററിയുള്ള ഈ ചർച്ച നമുക്കിവിടെ അവസാനിപ്പിക്കാം. മനുഷ്യേതരജീവികളോടുള്ള അഹിംസ ആശ്രമത്തിന്റെ വീക്ഷണകോടിയിലൂടെ നോക്കുമ്പോൾ പ്രധാനമാണെങ്കിലും അതു സർവംകഷമായ ആ തത്ത്വത്തിന്റെ ഒരംശം മാത്രമേ

ആകുന്നുള്ളു. ഇതര മനുഷ്യരോടുള്ള നമ്മുടെ ബന്ധം അതേക്കാളൊക്കെ പ്രധാനമാണ്. ഏററവും സാധാരണമായ മനുഷ്യബന്ധങ്ങൾ ഹിംസാധിഷ്ഠിതമോ അഹിംസാധിഷ്ഠിതമോ ആയിരിക്കും. ഭാഗ്യവശാൽ മനുഷ്യരാശിയെ സംബന്ധിച്ചിടത്തോളം അഹിംസ ജീവിതത്തിലെങ്ങും വ്യാപിച്ചുനിൽക്കുന്ന ഒരു തത്ത്വമാണ്. പ്രത്യേകമായ പ്രയത്നമൊന്നും കൂടാതെതന്നെ മനുഷ്യന് അഹിംസ ആചരിക്കാൻ സാധിക്കും. പരസ്പരം സഹിഷ്ണുതാപൂർവ്വം പെരുമാറിയിരുന്നില്ലെങ്കിൽ മനുഷ്യരാശി എന്നേ നശിച്ചുപോകുമായിരുന്നു. അങ്ങനെ അഹിംസ ജീവിതനിയമംതന്നെയായിത്തീർന്നിട്ടുണ്ടെങ്കിലും, അതു് ആചരിച്ചതിനെച്ചൊല്ലി യാതൊരു മേന്മയ്ക്കും മനുഷ്യരിന്നോളം അർഹരായിട്ടില്ല.

താത്കാലിക താത്പര്യങ്ങളെ ആസ്പദമാക്കി സംഘട്ടനമുണ്ടാകുമ്പോൾ മനുഷ്യൻ ഹിംസ അവലംബിക്കാറുണ്ട്. അതിനു പകരം മനഃപൂർവ്വം അഹിംസ ആചരിക്കുന്നതിനു ശ്രമിച്ചാൽ ഒരു പുനർജന്മം ഉണ്ടായതുപോലെയോ മതം മാറിയതുപോലെയോ മനുഷ്യന് അനുഭവപ്പെടും. വിവേചനാപൂർവകമായ അഹിംസാചരണത്തിനാണ് ആശ്രമത്തിൽ നാം ശ്രമിക്കുന്നതു്. നമുക്കപ്പോൾ ഒട്ടേറെ വൈഷമ്യങ്ങളും നൈരാശ്യങ്ങളും നേരിടേണ്ടിവരും. നമ്മുടെ വിശ്വാസം പരീക്ഷണവിധേയമാകും. പ്രവൃത്തിയിൽമാത്രം അഹിംസ പരിപാലിക്കുന്നതുകൊണ്ടു നാം സംതൃപ്തരാകുകയില്ല. മറെറാരാളെക്കുറിച്ചു യാതൊരു ചീത്ത വിചാരവും വച്ചുപുലത്താതിരിക്കുക, അയാൾ നമ്മെ ദ്രോഹിച്ചിട്ടുണ്ടെങ്കിൽക്കൂടി അയാൾക്കു ദോഷമുണ്ടാകണമെന്ന് ആഗ്രഹിക്കാതിരിക്കുക, വിചാരങ്ങളിൽപോലും അയാളെ ക്ഷതപ്പെടുത്താതിരിക്കുക—ഇതൊക്കെ വളരെ പാടുപിടിച്ച കാര്യങ്ങളാണ്. പക്ഷേ അഹിംസയുടെ കാതലായ പരീക്ഷണങ്ങളാണവ.

കള്ളന്മാർ പുറത്തുനിന്ന് ആശ്രമത്തിൽ കടന്നുവന്നിട്ടുണ്ടു്. ആശ്രമത്തിനുള്ളിൽത്തന്നെ കള്ളന്മാരുണ്ടു്. പക്ഷേ അവരെ ശിക്ഷിക്കുന്നതിൽ നമുക്കു വിശ്വാസമില്ല. നാം പോലീസിനെ വിളിക്കാറില്ല. നമുക്കുണ്ടാകുന്ന നഷ്ടങ്ങളൊക്കെ കഴിവുള്ളിടത്തോളം നാം സഹിക്കുന്നു. ചിലപ്പോഴൊക്കെ ഈ നിയമത്തിൽ നിന്ന് വ്യതിചലിക്കേണ്ടിവന്നിട്ടുണ്ടു്. ഒരിക്കൽ ഒരു കള്ളനെ പട്ടാപ്പകൽ തൊണ്ടിയോടെ പിടികൂടി. അയാളെ പിടിച്ച ആശ്രമത്തിലെ അന്തേവാസി കയറുകൊണ്ടു് അയാളെ കെട്ടിയിടുകയും അയാളോടു നിന്ദാപൂർവം പെരുമാറുകയും ചെയ്തു. ആ സമയത്തു ഞാൻ ആശ്രമത്തിലുണ്ടായിരുന്നു. ഞാൻ കള്ളന്റെ അടുക്കൽ ചെന്ന് അവനെ ശാസിക്കുകയും എന്നിട്ടവനെ കെട്ടഴിച്ചുവിടുകയും ചെയ്തു. വാസ്തവത്തിൽ നാമിത്രയും ചെയ്താൽ പോരാ

എന്നാണ് അഹിംസാതത്വം നിർദേശിക്കുന്നത്. മോഷണം ആകെക്കൂടി അവസാനിപ്പിക്കുന്നതിനുള്ള മാർഗങ്ങൾ എന്തെന്നു കണ്ടുപിടിക്കുകയും അവ പ്രായോഗികമാക്കുകയും ചെയ്യേണ്ടതാണ്. നമ്മുടെ ഉടമയിലുള്ള സാധനങ്ങളുടെ എണ്ണം കുറയ്ക്കുകയും അങ്ങനെ മററുള്ളവർക്കു മോഷ്ടിക്കാനുള്ള പ്രലോഭനം ഉണ്ടാക്കാതിരിക്കുകയുമാണ് ആദ്യമായി ചെയ്യാനുള്ളത്. രണ്ടാമതു നമ്മുടെ ചുററുപാടുമുള്ള ഗ്രാമങ്ങളെ സംസ്കരിച്ചെടുക്കുന്നതിനു നാം ശ്രമിക്കണം. മൂന്നാമത് ആശ്രമം അനുഷ്ഠിക്കുന്ന സേവനങ്ങളുടെ വ്യാപ്തി വർദ്ധിപ്പിക്കണം. നല്ലയാളുകളും ചീത്തയാളുകളുമെല്ലാം ആശ്രമത്തെ അവരുടെ സ്വന്തമായി പരിഗണിക്കുന്നതിനു തക്ക സാഹചര്യമുണ്ടാക്കണം.

വളരെ സാധനങ്ങളുടെ ഉടമസ്ഥാവകാശമുള്ള ഒരു മനുഷ്യന് അഹിംസ അതിന്റെ ഏററവും പ്രാകൃതമായ അർത്ഥത്തിൽപോലും അനുഷ്ഠിക്കുന്നതിനു സാധിക്കുകയില്ല എന്നു നാമങ്ങനെ മനസ്സിലാക്കുന്നു. സ്വത്തു കൈവശമുള്ള മനുഷ്യന് അതു സംരക്ഷിക്കുന്നതിനുള്ള മാർഗങ്ങൾ സ്വീകരിക്കേണ്ടിവരും. അപ്പോൾ സ്വത്തു മോഷ്ടിക്കാൻ ശ്രമിക്കുന്നവനെ ശിക്ഷിക്കേണ്ടതായുംവരും. യാതൊന്നും തന്റേതാണെന്നു പരിഗണിക്കാത്തവനും പരിപൂർണമായ നിസ്സംഗഭാവത്തോടെ പ്രവർത്തിക്കുന്നവനുമായ ഒരാൾക്കേ അഹിംസ പരിപാലിക്കാൻ സാധിക്കൂ. സമുദായത്തിൽ അത്തരം വളരെയേറെ വ്യക്തികളും സംഘടനകളുമുണ്ടെങ്കിൽ ഹിംസ അത്രയൊന്നും പ്രകടമാകുകയില്ല. ഹിംസാധിഷ്ഠിതമായ സമുദായത്തിൽ വെടിമരുന്നിനു പ്രധാനമായ ഒരു സ്ഥാനമുണ്ട്. അവിടെ സമർത്ഥമായി അതുപയോഗിക്കാൻ സാധിക്കുന്ന പട്ടാളക്കാരനു ബഹുമതികളും സമ്മാനങ്ങളുമൊക്കെ കിട്ടും. അഹിംസാധിഷ്ഠിതമായ സമുദായത്തിലാകട്ടെ ആത്മനിയന്ത്രണവും പീഡാനുഭവങ്ങളുമാണു യുദ്ധക്കോപ്പുകൾ. ഈ ഗുണവിശേഷങ്ങളുള്ള വ്യക്തികൾ സ്വാഭാവികമായിത്തന്നെ അവയുടെ സംരക്ഷകരുമാകും.

ഈ അർത്ഥത്തിൽ സാമാന്യലോകം ഇന്നും അഹിംസ സ്വീകരിച്ചിട്ടില്ല.

## അദ്ധ്യായം രണ്ട്

## സത്യവും രഹസ്യവും *

രഹസ്യത്തെ സംബന്ധിച്ചിടത്തോളം നിങ്ങൾക്ക് എന്തോ ചിന്താക്കുഴപ്പമുണ്ടെന്നു തോന്നുന്നു. പശു എങ്ങോട്ടാണു പോയത്

* Bapu's Letters to Mira, p. 150

എന്നു് ഒരു കശാപ്പുകാരൻ വന്നു ചോദിച്ചാൽ, ആ വിവരം പറഞ്ഞുകൊടുക്കാൻ എനിക്കു യാതൊരു ബാദ്ധ്യതയുമില്ല. ഞാൻ അയാളെ വഴിതെററിച്ചില്ലെന്നു വരും. പക്ഷേ പശു ഇന്നിടത്താണെന്നു പറഞ്ഞു ശരിയായ വഴി കാണിച്ചുകൊടുത്തില്ലെന്നും വരും. എന്നല്ല, ചിലപ്പോൾ ഞാൻ ആ പശുവിനെ ഒളിച്ചുവച്ചുകൂടെന്നുമില്ല. വാസ്തവത്തിൽ അങ്ങനെ ചെയ്യേണ്ടതു് എൻെറ കടമയാണു്. ഓരോ പ്രത്യേകസാഹചര്യത്തിലും പെരുമാറേണ്ടതെങ്ങനെയാണെന്നു സ്വയം തീരുമാനിച്ചുകൊള്ളേണ്ടതാണു് എന്നാണു് ഈ ഉദാഹരണം തെളിയിക്കുന്നതു്.

## അദ്ധ്യായം മൂന്നു്

## ആഹാരവും അഹിംസയും

1

വേണമെങ്കിൽ നിങ്ങൾ ഉരുളക്കിഴങ്ങും കത്തിരിക്കായും ഒന്നും കഴിക്കാതിരുന്നുകൊള്ളൂ; പക്ഷേ, ഈശ്വരനെയോർത്തു്, ധർമ്മദീക്ഷ പുലർത്തുകയാണെന്നു മാത്രം നിങ്ങൾ ഭാവിക്കരുതു്. അക്കാരണംകൊണ്ടു് അഹിംസ അനുഷ്ഠിക്കുകയാണെന്നു കരുതി സ്വയം പുകഴ്ത്തുകയുമരുതു്. വാസ്തവത്തിൽ ആ ഒരാശയംതന്നെ ആരെയും ലജ്ജിപ്പിക്കും. അഹിംസ ആഹാരത്തെ സംബന്ധിക്കുന്ന ഒരു കാര്യമല്ല. അതിൻെറ പിന്നിലുള്ള ആത്മനിയന്ത്രണവും സ്വാത്മപരിത്യാഗവുമാണു പ്രധാനം. നിങ്ങൾക്കിഷ്ടമുള്ളതുപോലെ അഹിംസ ശീലിച്ചുകൊള്ളൂ. ആഹാരത്തിലുള്ള നിയന്ത്രണം ശ്ലാഘ്യംതന്നെ; ആവശ്യവുമാണു്. പക്ഷേ, അതു് അഹിംസയുടെ അതിർവരമ്പുകളെ മാത്രമേ സ്പർശിക്കുന്നുള്ളു. ആഹാരത്തിൻെറ കാര്യത്തിൽ വളരെയേറെ സ്വാതന്ത്ര്യം കാണിക്കുന്ന ഒരാൾ അഹിംസയുടെ മൂർത്തീകരണമായിക്കൂടെന്നില്ല. അയാളുടെ ഹൃദയം സ്നേഹപൂർണ്ണമാണെങ്കിൽ, അന്യരുടെ ദുഃഖം കാണുമ്പോൾ അതു് ആർദ്രമാവുമെങ്കിൽ, വികാരാവേശങ്ങൾക്കൊന്നിനും അവിടെ ഇടമില്ലാതെവരുകയാണെങ്കിൽ, അയാൾ നമ്മുടെ ആദരവിനു പാത്രമാവുകതന്നെ ചെയ്യും. നേരെമറിച്ചു് ആഹാരത്തിൻെറ കാര്യത്തിൽ ആവശ്യത്തിലേറെ നിഷ്കർഷ കാണിക്കുന്ന ഒരു മനുഷ്യൻ സ്വാർത്ഥതയ്ക്കും വികാരാവേശങ്ങൾക്കും അടിമയായിത്തീരുകയും, കഠിനചിത്തനാവുകയും ചെയ്താൽ അയാൾ അനുകമ്പാർഹനായ ഒരു ദുഷ്ടാത്മാവാണു്. അയാൾക്കു് അഹിംസയോടു നേരിയ ബന്ധംപോലുമില്ല.

1. Young India 6–9–1928 (Selections from Gandhi, p. 253)

## 2

വേവിക്കാത്ത പച്ചക്കറികഠം കഴിക്കുമ്പോഠം അവ ശരിക്കും ചവച്ചരച്ചു തിന്നേണ്ടി വരും. മററു പ്രയോജനമൊന്നുമുണ്ടായില്ലെങ്കിൽത്തന്നെ, ആഹാരത്തിന്റെ അളവിൽ കുറവു വരുത്തുന്നതിനു് അതുകൊണ്ടു സാധിക്കും. അങ്ങനെ ഭക്ഷണക്കാര്യത്തിലുള്ള ചെലവു ചുരുക്കാം. എന്നുതന്നെയല്ല ജീവസന്ധാരണത്തിനുവേണ്ടി നാം ആഹാരം കഴിക്കുന്നതിൽ അന്തർഭവിക്കുന്ന ഹിംസ സ്വതേ കുറയുകയും ചെയ്യുന്നു. അതുകൊണ്ടു് അഹിംസയുടെ നിലപാടിൽനിന്നു നോക്കിയാലും ആഹാരക്രമത്തിന്റെ നിലപാടിൽ നിന്നു നോക്കിയാലും വേവിക്കാത്ത പച്ചക്കറികഠം കഴിക്കുന്നതിനു യതൊരു ദോഷവുമില്ലെന്നു മാത്രമല്ല അതു വളരെയേറെ അംഗീകാര്യമാണെന്നു പറയേണ്ടതായും വരും.

## 3

'മത്സ്യം ഭക്ഷിക്കുന്നവർക്കു് അതു കൊടുക്കേണ്ടതാണെന്നു് അങ്ങു പറയുന്നു. അപ്പോഠം മത്സ്യം തിന്നുന്നവനും, അയാഠംക്കു മത്സ്യം കൊണ്ടുകൊടുക്കുന്നവനും ഒരേപോലെ ഹിംസ അനുഷ്ഠിക്കുകയല്ലേ ചെയ്യുന്നതു്?'

ഇരുകൂട്ടരും അനുഷ്ഠിക്കുന്നതു ഹിംസതന്നെ. സസ്യഭുക്കുകളുടേയും കാര്യം വ്യത്യസ്തമല്ല. ഇമ്മാതിരിയുള്ള ഹിംസ ശരീരയുക്തമായ ജീവിതത്തിലെല്ലാം അന്തർഹിതമാണു്. മനുഷ്യനിലും അങ്ങനെതന്നെ. ആ ഒരു പരിതഃസ്ഥിതിയിൽ, ആ പരിതഃസ്ഥിതിയെ വകവയ്ക്കാതെതന്നെ നമുക്കു് ഒരു ധർമ്മം എന്ന മട്ടിൽ അഹിംസ അവലംബിക്കേണ്ടതുണ്ടു്. അതു് എങ്ങനെയാണു വേണ്ടതെന്നു ഞാൻ മുമ്പു പലപ്പോഴും സൂചിപ്പിച്ചിട്ടുണ്ടു്. മത്സ്യം തിന്നരുതു് എന്നു മററുള്ളവരെ നിർബന്ധിക്കുന്നയാഠം അതു തിന്നുന്നയാളിനെക്കാഠം കൂടുതൽ ഹിംസ അനുഷ്ഠിക്കുകയാണു്. മുക്കുവരും മത്സ്യക്കച്ചവടക്കാരും മത്സ്യഭക്ഷണക്കാരും അവരുടെ പ്രവൃത്തികളിലുള്ള ഹിംസ മിക്കവാറും അറിയുന്നില്ല. അറിയുന്നെങ്കിൽത്തന്നെ അതു് ഒഴിവാക്കാനാവുകയില്ലെന്നു് അവർ കരുതിയെന്നും വരും. പക്ഷേ, മററുള്ളവരെ നിർബന്ധിക്കുന്ന മനുഷ്യൻ പ്രകടമായ ഹിംസതന്നെ ചെയ്യുകയാണു്. നിർബന്ധം മനുഷ്യത്വശൂന്യമാണു്. പരസ്പരം കലഹിക്കുന്നവരും പണം കുന്നുകൂട്ടുന്നതിനുവേണ്ടി എന്തും ചെയ്യാൻ മടിക്കാത്തവരും മനുഷ്യരെ നിർബന്ധിച്ചു പണിയെടുപ്പിച്ചു് അങ്ങനെ മനുഷ്യപ്രയ

2. Young India, 15-11-1928 (Diet and Diet Reform, p. 14)
3. Harijan, 24-3-1946 (Hindu Dharma, p. 215)

ന്തത്തെ ചൂഷണംചെയ്യുന്നവരും മൃഗങ്ങളുടെ മുതുകിൽ കൂടുതൽ ഭാരം കയററുകയോ അവയെ തോട്ടിയിട്ടു കുത്തുകയോ മറേറതെങ്കിലും രീതിയിൽ ഉപദ്രവിക്കുകയോ ചെയ്യുന്നവരും എല്ലാം അറിഞ്ഞുകൊണ്ടുതന്നെ ഹിംസ അനുഷ്ഠിക്കുന്നവരാണ്. മത്സ്യഭക്ഷകനെ മത്സ്യം തിന്നാൻ അനുവദിക്കുന്നതു ഹിംസയാണെന്നു ഞാൻ കരുതുന്നില്ല. ആ പ്രവൃത്തി മിണ്ടാതെ സഹിക്കേണ്ടതു് എന്റെ കടമയാണ്. അഹിംസയാണു പരമമായ ധർമ്മം. നമുക്കതു പൂർണ്ണമായും പാലിക്കുന്നതിനു സാധിച്ചില്ലെങ്കിലും നാം അതിന്റെ കാതലെന്താണെന്ന് അറിയാൻ ശ്രമിക്കണം; മനുഷ്യസാദ്ധ്യമായിടത്തോളം ഹിംസയിൽനിന്ന് അകന്നുനില്ക്കുകയും വേണം.

## അദ്ധ്യായം നാല്

## അഹിംസയും ആത്മഹത്യയും *

ചർച്ചചെയ്തുകൊണ്ടിരുന്ന വിഷയത്തെക്കുറിച്ചു ഗാന്ധിജി ഒട്ടും മുന്നോട്ടുപോകാൻ സന്നദ്ധനല്ലെന്നു കണ്ടപ്പോൾ ഡാ. ഫാബ്രി മറെറാരു ചോദ്യം ചോദിച്ചു: 'ബുദ്ധഭിക്ഷുക്കൾ ആത്മഹത്യ ചെയ്യുന്നതിനെപ്പററി ബുദ്ധനു പ്രതികൂലാഭിപ്രായമുണ്ടായിരുന്നില്ല. സ്വന്തം ജീവിതം അവസാനിപ്പിക്കുന്നതിന് ഒരു മനുഷ്യനുള്ള അവകാശത്തെക്കുറിച്ച് എന്താണ് അങ്ങയുടെ അഭിപ്രായം?'

ഗാന്ധിജി മറുപടി പറഞ്ഞു: 'ചില പ്രത്യേക സാഹചര്യങ്ങളിൽ ഒരു മനുഷ്യനു തന്റെ ജീവിതം അവസാനിപ്പിക്കുന്നതിനു പരിപൂർണമായ അവകാശമുണ്ടെന്നാണ് എന്റെ വിചാരം. കുഷ്ഠരോഗംകൊണ്ടു വിഷമിക്കുന്ന ഒരു സഹപ്രവർത്തകനുണ്ടായിരുന്നു എനിക്ക്. തന്നെ ശുശ്രൂഷിക്കുന്നവർക്കും തനിക്കും ഒരുപോലെ ഉപദ്രവകരമാണ് ആ രോഗം എന്ന് അയാൾക്കറിയാമായിരുന്നു. അതുകൊണ്ട് ആഹാരവും വെള്ളവും ഒന്നും കഴിക്കാതെ ജീവിതം അവസാനിപ്പിക്കുന്നതിന് അയാൾ ഈയിടെ തീരുമാനിച്ചു. ഞാൻ ആ അഭിപ്രായത്തെ ആശീർവദിക്കയാണു ചെയ്തതു്. 'നിങ്ങൾക്ക് ആ പരീക്ഷണം സാധിക്കുമെന്നു വിശ്വാസമുണ്ടെങ്കിൽ അങ്ങനെ ചെയ്തുകൊള്ളൂ,' എന്നു ഞാൻ അയാളോടു പറഞ്ഞു. വിഷം കുടിച്ചോ മുങ്ങിയോ ചാകുന്നതിൽനിന്നും എത്രയോ ഭിന്നമാണു പട്ടിണി കിടന്ന് ഇഞ്ചിഞ്ചായി മരിക്കുക എന്നറിയാമായിരുന്നതുകൊണ്ടാണു ഞാൻ അങ്ങനെ പറഞ്ഞതു്. എന്റെ താക്കീതു വെറുതെയായില്ല. കുഷ്ഠരോഗം ഭേദപ്പെടുത്തുന്നതിനു

* Mahatma, Part 5, p. 182

കഴിവുള്ള ഒരാളുണ്ടെന്നു ചിലർ അയാളെ പറഞ്ഞുകേൾപ്പിച്ചു. അയാൾ വീണ്ടും ആഹാരം കഴിച്ചുതുടങ്ങി. ചികിത്സയുമാരംഭിച്ചിരിക്കുകയാണത്രെ.'

ഡാ. ഫാബ്രി പറഞ്ഞു: 'മനസ്സു വേദനകൊണ്ടു തികച്ചും അന്ധമായിത്തീരുമ്പോൾ ഒരാൾക്കു ചെയ്യാവുന്ന ഏററവും നല്ല കാര്യം നിർവാണം നേടുകയാണു് എന്നു ചിലർ വിമർശനരൂപേണ പറയാറുണ്ടു്. അതിനു രോഗം ഒന്നുമുണ്ടായിരിക്കണമെന്നില്ല, ജീവിതസമരത്തിൽ തളർച്ച തട്ടിയാൽ മതി.'

ഗാന്ധിജി പറഞ്ഞു: 'എൻെറ മനസ്സു് ഇത്തരം ആത്മഹത്യയെ നിരാകരിക്കുകതന്നെ ചെയ്യുന്നു. ജീവിതം മുഷിഞ്ഞുപോയി എന്നതല്ല മററുള്ളവർക്കു് ഒരു ഭാരമായിത്തീർന്നിരിക്കുന്നു എന്നതാണു് ഒരാളെ ആത്മഹത്യയ്ക്കു പ്രേരിപ്പിക്കേണ്ട കാരണം. വേദനയിൽനിന്നു് ഒളിച്ചോടാൻ ആരും ആഗ്രഹിക്കുകയില്ല. പക്ഷേ മററുള്ളവർക്കു ഭാരമായിത്തീരുന്നതു് ആർക്കും ഇഷ്ടമല്ല. ഒരാൾക്കു തൻെറ തീവ്രവേദന അവസാനിപ്പിക്കുന്നതിനുള്ള കഠിനയത്നത്തിൽ അതിലും കവിഞ്ഞ വേദന അനുഭവിക്കേണ്ടിവരും. എനിക്കു് അർബ്ബുദരോഗം പിടിപെട്ടു എന്നു വിചാരിക്കുക. മരിക്കാൻ എത്രകാലം വേണ്ടിവരും എന്ന പ്രശ്നമേ അവശേഷിച്ചിട്ടുള്ളു. അങ്ങനെ വന്നാൽ ഞാൻ ഡാക്ടറോടു് ഉറക്കമരുന്നു തരാൻ ആവശ്യപ്പെടും; പിന്നീടൊരിക്കലും ഉണരാനിടയില്ലാത്ത ഉറക്കത്തിൽ അങ്ങനെ ലയിക്കുകയും ചെയ്യും.'

### അദ്ധ്യായം അഞ്ചു്

## അഹിംസയും ജീവഹത്യയും

I

പേപ്പട്ടികളെ കൊല്ലുന്നതും അലഞ്ഞുനടക്കുന്ന പട്ടികളെ നിർവീര്യമാക്കുന്നതും മതത്തിനും മനുഷ്യത്വത്തിനും നിരക്കാത്തതല്ലേ? ഇക്കാര്യത്തെക്കുറിച്ചു് അഹമ്മദബാദിലെ ഹ്യൂമാനിറേററിയൻ ലീഗ് ഗാന്ധിജിയുടെ അഭിപ്രായം ആരാഞ്ഞു.

അപൂർണരും തെററുകൾ ചെയ്യുന്നവരുമായ നശ്വരവ്യക്തികളാണു നാമെല്ലാം. അതുകൊണ്ടു പേപിടിച്ച പട്ടികളെ നശിപ്പിക്കുകയല്ലാതെ നമുക്കു മറെറാരു മാർഗവുമില്ല. ചില സന്ദർഭങ്ങ

1 Young India, 21-10-1926 (Hindu Dharma) pp.172—174

ളിൽ അന്യരെ കൊല്ലുന്ന കൃത്യത്തിൽ ഏർപ്പെട്ടിരിക്കുന്ന ഒരാളെ കൊല്ലേണ്ടതു നമ്മുടെ ഒഴിച്ചുകൂടാൻ വയ്യാത്ത കടമയായിത്തീരും.

അലഞ്ഞുനടക്കുന്ന പട്ടികളെ വെറുതെ വിട്ടിരുന്നാൽ എന്നെങ്കിലുമൊരിക്കൽ അവയെ വന്ധീകരിക്കുകയോ കൊല്ലുകയോ ചെയ്യേണ്ടിവരും. മറ്റൊരു മാർഗമുള്ളതു പട്ടികൾക്കുവേണ്ടി പ്രത്യേക രക്ഷാകേന്ദ്രങ്ങൾ ഏർപ്പെടുത്തുകയാണ്. പക്ഷേ, അതിനെക്കുറിച്ച് ആലോചിക്കേണ്ട കാര്യമില്ല. പട്ടണത്തിൽ അലഞ്ഞുതിരിയുന്ന കന്നുകാലികളുടെ കാര്യത്തിൽതന്നെ ഒന്നും ചെയ്യാനൊക്കാതെ വരുമ്പോൾ പട്ടികൾക്കുവേണ്ടി രക്ഷാകേന്ദ്രം ഏർപ്പാടു ചെയ്യുന്നതും നടപ്പില്ലാത്തതാണ്.

ഹിന്ദുമതം ജീവനുള്ള ഏതിനേയും കൊല്ലുന്നതു പാപമായിട്ടാണു കരുതുന്നതു്. അതിനെപ്പററി രണ്ടഭിപ്രായമില്ല. എല്ലാ മതങ്ങളും ഈ തത്ത്വത്തിൽ യോജിക്കുന്നുണ്ടെന്നാണ് എന്റെ വിചാരം. തത്ത്വനിർണയത്തിന്റെ കാര്യത്തിൽ പൊതുവെ വൈഷമ്യമൊന്നുമുണ്ടാകാറില്ല. തത്ത്വങ്ങൾ പ്രായോഗികമാക്കാൻ ശ്രമിക്കുമ്പോഴാണു പ്രയാസങ്ങൾ അനുഭവപ്പെടുന്നതു്. പൂർണതയുടെ ആവിഷ്കരണമാണ് ഏതൊരു തത്ത്വവും. അപൂർണരായ നമുക്കു പൂർണത പ്രായോഗികമാക്കുക വയ്യ. അതു പ്രായോഗികമാക്കുമ്പോൾ വേണ്ടിവരുന്ന വിട്ടുവീഴ്ചകളെക്കുറിച്ചാണു നാം ഓരോ നിമിഷവും ചിന്തിക്കുന്നതു്. യാഗമനുഷ്ഠിക്കുന്ന സന്ദർഭത്തിൽ കൊല്ലുന്നതു ഹിംസയല്ല എന്നാണു ഹിന്ദുമതസിദ്ധാന്തം. ഇതു് ഒരർദ്ധസത്യമാണ്. ഹിംസ എല്ലായ്പോഴും ഹിംസതന്നെ. എല്ലാ ഹിംസയും പാപവുമാണ്. എന്നാൽ അനിവാര്യമായ ഒരു കാര്യത്തെ പാപമായി കരുതാറില്ല. അതുകൊണ്ടു യാഗകർമ്മത്തിനുവേണ്ടി നടത്തുന്ന ജീവഹത്യയിൽ അനിവാര്യമായിത്തന്നെ അന്തർഭവിക്കുന്ന ഹിംസ അനുവദനീയമാണെന്നു മാത്രമല്ല. ശ്ലാഘ്യമാണെന്നുകൂടി പ്രഖ്യാപിക്കുന്നുണ്ടു നിത്യകർമ്മാനുഷ്ഠാനശാസ്ത്രം.

പക്ഷേ, അനിവാര്യമായ ഹിംസ എന്താണെന്നു നിർവചിക്കുക സാദ്ധ്യമല്ല. അതു കാലദേശവ്യക്തിഭേദങ്ങളനുസരിച്ചു മാറിക്കൊണ്ടിരിക്കും. ഒരിക്കൽ ക്ഷന്തവ്യമായതു മറ്റൊരിക്കൽ അക്ഷന്തവ്യമാകും. ദുർബ്ബലശരീരിയായ ഒരു മനുഷ്യൻ കൊടുംതണുപ്പുകാലത്തു ശരീരം ചൂടുപിടിപ്പിക്കുന്നതിനു കുറെ കല്ക്കരിയോ വിറകോ എരിക്കുകയാണെങ്കിൽ അതിലടങ്ങിയിട്ടുള്ള ഹിംസ അനിവാര്യമാണ്; അതു് ഒരു കർത്തവ്യവുമാണ്. പക്ഷേ, വേനല്ക്കാലത്തു് ആവശ്യമില്ലാതെ തീയെരിക്കുന്നതു തീർച്ചയായും ഹിംസതന്നെ.

അണുനാശകൗഷധങ്ങൾ ഉപയോഗിച്ചു രോഗകീടങ്ങളെ കൊല്ലുന്നതു് ഒരു കർത്തവ്യമാണെന്നു നാം അംഗീകരിച്ചിട്ടുണ്ടു്. അതു ഹിംസയാണു്. എങ്കിലും കർത്തവ്യമാണു്. എന്തിനത്ര വളരെ പോകണം? അടച്ചിട്ടിരിക്കുന്ന ഇരുളടഞ്ഞ ഒരു മുറിക്കുള്ളിലെ വായു കൊച്ചുകൊച്ചു് അണുജീവികളെക്കൊണ്ടു നിറഞ്ഞിരിക്കും. ആ മുറി തുറന്നു് അതിനുള്ളിലേക്കു വായുവും വെളിച്ചവും പ്രസരിപ്പിക്കുന്നതു് ഒരു നശീകരണപ്രവൃത്തിയാണു്. പക്ഷേ, അണുനാശകോപാധികളിൽവച്ചു പരമാവധി ഫലപ്രദമായ ശുദ്ധവായു പ്രസരിപ്പിക്കുന്നതു് എല്ലാക്കാലത്തും നമ്മുടെ കർത്തവ്യമാണു്.

ഇത്തരം ഉദാഹരണങ്ങൾ എത്ര വേണമെങ്കിലും പറയാം. ഇവിടെക്കുറിച്ച ഉദാഹരണങ്ങളിൽ അന്തർഹിതമായിരിക്കുന്ന തത്ത്വം പേപ്പട്ടികളെ കൊല്ലുന്ന കാര്യത്തിലും സാധുവാണു്. പേപ്പട്ടിയെ കൊല്ലുകയെന്നതു ഹിംസ ഏററവും കുറച്ചുമാത്രം പ്രയോഗിക്കലാണു്. കാട്ടിൽ പാർക്കുന്നവനും ദയയുടെ മൂർത്തീകരണവുമായ ഒരു സന്യാസി പേപ്പട്ടിയെ കൊന്നില്ലെന്നു വരും. അദ്ദേഹത്തിൻെറ അനുകമ്പയിൽ, അതിനെ സമ്പൂർണതയിലെത്തിക്കാനുള്ള ഗുണപൗഷ്കല്യവുമുണ്ടു്. പക്ഷേ, ഒരു നഗരവാസിക്കു തൻെറ സംരക്ഷണയിൽ കഴിഞ്ഞുകൂടുന്ന ജീവികളെയൊക്കെ രക്ഷിക്കേണ്ട ഭാരമുണ്ടു്. അയാൾക്കു സന്യാസിയുടെ ഗുണങ്ങളൊന്നുമില്ല; പേപ്പട്ടിയെ കൊല്ലാനറിയുകയും ചെയ്യാം. അങ്ങനെ അയാൾ വിരുദ്ധകർത്തവ്യങ്ങൾ തമ്മിലുള്ള സംഘട്ടനത്തെ നേരിടുകയാണു്. പട്ടിയെ കൊന്നാൽ അതൊരു പാപമാണു്; കൊന്നില്ലെങ്കിലോ അതിനേക്കാൾ കടുത്ത പാപം. അതുകൊണ്ടയാൾ കുറഞ്ഞ പാപം ചെയ്യാൻ തയ്യാറാകുന്നു. അങ്ങനെ വലിയ പാപത്തിൽനിന്നു സ്വയം രക്ഷപ്പെടാമെന്നു് അയാൾ കരുതുന്നു.

ഞാൻ അഹിംസകൊണ്ടു പരിപൂരിതനാണു് എന്നാണെൻെറ വിശ്വാസം. അഹിംസയും സത്യവും എനിക്കു ശ്വാസകോശങ്ങളെപ്പോലെ പ്രധാനമാണു്. അവ കൂടാതെ എനിക്കു ജീവിക്കാൻ വയ്യ. ഓരോ നിമിഷവും അഹിംസയുടെ നിസ്സീമമായ ശക്തിയും മനുഷ്യൻെറ നിസ്സാരതയും എനിക്കു കൂടുതൽ കൂടുതൽ വ്യക്തമായി ബോദ്ധ്യമാവുകയാണു്. ഒരു കാനനവാസിക്കു് അതിരുകടന്ന ദയാശീലമുണ്ടാകാം. എന്നാൽപ്പോലും അയാൾക്കു ഹിംസയിൽനിന്നു പരിപൂർണമായി മോചനം നേടാൻ സാധിക്കുകയില്ല. ഓരോ തവണ ശ്വസിക്കുമ്പോഴും അയാൾക്കു കുറച്ചൊക്കെ ഹിംസ അനുഷ്ഠിക്കേണ്ടിവരുന്നു. ശരീരംതന്നെ ഒരു കശാപ്പുശാലയാണു്. അതുകൊണ്ടു മോക്ഷവും പരമാനന്ദവുമെല്ലാം ശരീരത്തിൽനിന്നു പരിപൂർണമായി മോചനംനേടുമ്പോഴാണു ലഭിക്കുക.

മോക്ഷത്തിൽനിന്നു ലഭിക്കുന്ന ആനന്ദം ഒഴികെയുള്ള എല്ലാ ആനന്ദങ്ങളും ക്ഷണികവും അപൂർണവുമാണ്.

സ്ഥിതി ഇതായിരിക്കെ, നിത്യജീവിതത്തിൽ ഹിംസയുടെ കയ്പുള്ള പാനീയം നാം ഒട്ടേറെ കുടിക്കുകതന്നെ വേണം.

അഹിംസയുടെ ഈ പവിത്രഭൂമിയിൽ അലഞ്ഞുനടക്കുന്ന പട്ടികളുടേയും മററും കാര്യം ഇത്ര ഭീമമായ പ്രാധാന്യം നേടിയിരിക്കുന്നതു വലിയൊരു കഷ്ടംതന്നെ. അഹിംസ എന്ന മഹാതത്വത്തെക്കുറിച്ചുള്ള നമ്മുടെ അജ്ഞത അത്യഗാധമാണ്. അഹിംസയുടെ പേരിൽ നാം ഹിംസ പ്രചരിപ്പിക്കുകയാണെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. പേപ്പട്ടികളേയോ പേ പിടിക്കാനിടയുള്ള മററു ജീവികളേയോ കൊല്ലുന്നതു പാപമായിരിക്കാം. പക്ഷേ, അതിനുത്തരവാദികരം നാമാണ്, ജനനേതാക്കളാണ്. പട്ടികളെ അലഞ്ഞുതിരിഞ്ഞുനടക്കുന്നതിനു ജനനേതാക്കരം അനുവദിച്ചുകൂടാ. അലഞ്ഞുതിരിഞ്ഞു നടക്കുന്ന പട്ടികരംക്കു് ആഹാരം കൊടുക്കുന്നതു പാപമാണ്; പാപമാണെന്നു നാം കരുതുകയും വേണം. അത്തരം പട്ടികളെ വെടിവച്ചു കൊല്ലേണ്ടതാണ് എന്ന് ഒരു നിയമമുണ്ടാക്കിയാൽ നമുക്കു് അസംഖ്യം പട്ടികളെ രക്ഷിക്കാൻ സാധിക്കും. പട്ടികരംക്കു് ആഹാരം കൊടുക്കുന്നവരുടെ ദയാശീലം ദുരുപദിഷ്ടമാണ്. അതുകൊണ്ടു് അവരിൽനിന്നു പിഴ ഈടാക്കിയാലും വേണ്ടില്ല, ഈ ശാപത്തിൽനിന്നു നമുക്കൊരു മോചനം വേണം.

മനുഷ്യത്വപൂർണമായ പെരുമാററം മഹത്തായ ഒരു ആദ്ധ്യാത്മിക ഗുണമാണ്. കുറെ മത്സ്യങ്ങളേയോ പട്ടികളേയോ രക്ഷിക്കുന്നതുകൊണ്ടു് ആ ഗുണം ക്ഷയിച്ചുപോവുകയില്ല. ചിലപ്പോരം അങ്ങനെ രക്ഷിക്കുന്നതു് ഒരു പാപവുമായേക്കാം. എന്റെ വീട്ടിൽ ഒരുപററം എറുമ്പുണ്ടെന്നിരിക്കട്ടെ. അവയ്ക്കു് ആഹാരം കൊടുക്കുന്ന മനുഷ്യൻ തീർച്ചയായും പാപം ചെയ്യുകയാണ്. എന്തുകൊണ്ടെന്നാൽ ഈശ്വരൻ എറുമ്പുകരംക്കുവേണ്ടി ധാന്യങ്ങരം കരുതിയിട്ടുണ്ടു്. പക്ഷേ, എറുമ്പുകരംക്കു് ആഹാരം കൊടുക്കുന്ന മനുഷ്യൻ എന്നേയും എന്റെ കുടുംബത്തെയും നശിപ്പിച്ചേക്കും. പട്ടികളെ എന്റെ പുരയിടത്തിൽകൊണ്ടു തള്ളിയിട്ടു സ്വന്തം ജീവൻ രക്ഷിച്ചെന്നും ഇനി അപകടമൊന്നും ഉണ്ടാവുകയില്ലെന്നും ചില ജനനേതാക്കരം വിചാരിച്ചെന്നും വരും. പക്ഷേ, എന്റെ ജീവൻ അപകടത്തിലാക്കിയെന്ന കുറേക്കൂടി വലിയൊരു പാപമാണ് അവർ അപ്പോരം ചെയ്യുന്നതു്. ചിന്ത, വിവേചനാശീലം, ഔദാര്യം, നിർഭയത്വം, വിനയം, വ്യക്തമായ ദർശനം ഇവയൊന്നും കൂടാതെ ദയാലുത്വം അസാദ്ധ്യമാണ്. ഹിംസ നിറഞ്ഞ ഈ ലോക

ത്തിൽ അഹിംസയുടെ മൂർച്ചയുള്ള വായ്ത്തലയിലൂടെ നടക്കുക എളുപ്പമുള്ള കാര്യമല്ല. ധനംകൊണ്ട് ഒരു പ്രയോജനവും ഇല്ല. കോപം അഹിംസയുടെ ശത്രുവാണ്; അഹങ്കാരം അഹിംസയെ വിഴുങ്ങുന്ന ഒരു ഭീകരസത്വമാണ്. അഹിംസയുടേതായ ഈ മതം സൂക്ഷ്മമായി അനുഷ്ഠിക്കുന്ന സന്ദർഭത്തിലാണ ഹിംസയെന്നു വിളിക്കപ്പെടുന്ന പലതും യഥാർത്ഥത്തിൽ അഹിംസയാണെന്നു നാം മനസ്സിലാക്കുന്നത്.

ഈ ലോകത്തുള്ള കാര്യങ്ങളൊക്കെ അവ കാണപ്പെടുന്ന മട്ടിലല്ല. അവയുടെ യഥാത്ഥരൂപം ആരും കാണുന്നുമില്ല. യഥാത്ഥരൂപം കാണാൻ സാധിക്കുന്നതു യുഗങ്ങളിലൂടെയുള്ള തപോനുഷ്ഠാനത്തിലൂടെ സ്വയം പൂർണത നേടിയ ചുരുക്കം ചില വ്യക്തികൾ മാത്രമാണ്. പക്ഷേ, ഇന്നോളം ആർക്കുംതന്നെ പരമമായ യാഥാർത്ഥ്യത്തെ വിവരിക്കാൻ സാധിച്ചിട്ടില്ല; ആക്കും അതിനു കഴിയുകയുമില്ല.

## 2

നമ്മുടെ പടിവാതില്ക്കൽ വരുന്ന യാചകന് ഒരുരുള ചോറു കൊടുത്തിട്ടു പുണ്യം നേടി എന്നു നാം കരുതാറുണ്ട്. വാസ്തവത്തിൽ അങ്ങനെ ചെയ്യുന്നതുകൊണ്ടു യാചകരുടെ എണ്ണം വദ്ധിക്കുകയേയുള്ളു. യാചന എന്ന ചീത്ത സമ്പ്രദായത്തെ നാം പ്രോത്സാഹിപ്പിക്കുകയാണ്. അതോടൊപ്പം അലസതയേയും അധർമ്മത്തേയുംകൂടി പ്രോത്സാഹിപ്പിക്കുന്നു. യഥാത്ഥത്തിലുള്ള യാചകന്മാരെ പട്ടിണിക്കിടണമെന്നല്ല ഇപ്പറഞ്ഞതിനത്ഥം. അന്ധരേയും അവശരേയും സംരക്ഷിക്കേണ്ടതു സമുദായത്തിന്റെ കർത്തവ്യമാണ്. പക്ഷേ ഓരോ വ്യക്തിക്കും അതു ചെയ്യാനൊത്തില്ലെന്നുവരും. സമുദായത്തലവനാണ് ആ കർത്തവ്യം നിറവേററാനുള്ളത്. സുസംഘടിതമായ ഭരണകൂടമുള്ളിടത്തു ഭരണകൂടവും. ഉദാരമനസ്കരായ ആളുകൾ അത്തരം സ്ഥാപനങ്ങൾക്കു വേണ്ടത്ര ധനസഹായം ചെയ്യണം. നേതാവ് പരിശുദ്ധഹൃദയനും വിവേകശാലിയുമാണെങ്കിൽ അയാൾ യാചകരുടെ അവസ്ഥ ശ്രദ്ധാപൂർവ്വം അന്വേഷിച്ചറിയുകയും അർഹരായവർക്കു സഹായം നല്കുകയും ചെയ്യും. അങ്ങനെ ചെയ്യുന്നില്ലെങ്കിൽ വിവേചനംകൂടാതുള്ള സഹായമാണ് നല്കപ്പെടുന്നതെങ്കിൽ, യാചകരുടെ വേഷം ധരിച്ച നികൃഷ്ടന്മാർ അതൊക്കെ തട്ടിക്കൊണ്ടുപോകും; നാടിന്റെ ദാരിദ്ര്യം വർദ്ധിപ്പിക്കുകയും ചെയ്യും.

---

2. Young India, 4–11–1926 (Hindu Dharma) pp. 174–177

യാചകന്മാർക്കു് ആഹാരം കൊടുക്കുന്നതു പാപമാണെങ്കിൽ അലഞ്ഞുനടക്കുന്ന പട്ടികൾക്കു് ആഹാരം കൊടുക്കുന്നതും അതുപോലെ പാപംതന്നെ. ദയാശീലത്തെക്കുറിച്ചുള്ള തെററായ ധാരണയുടെ ഫലമാണു് ആ പ്രവൃത്തി. പട്ടിണികിടക്കുന്ന ഒരു പട്ടിക്കു് അപ്പക്കഷണങ്ങൾ എറിഞ്ഞുകൊടുക്കുന്നതു് പട്ടിയെത്തന്നെ അപമാനിക്കുകയാണു്. അലയുന്ന പട്ടികൾ സമുദായത്തിൻെറ സംസ്കാരത്തേയോ ദയാശീലത്തേയോ പ്രകടമാക്കുകയല്ല ചെയ്യുന്നതു്; നേരേമറിച്ചു് സമുദായാംഗങ്ങളുടെ അജ്ഞതയേയും മാന്ദ്യത്തേയുമാണു് അതു വെളിപ്പെടുത്തുന്നതു്. താഴ്ന്ന ജീവികളൊക്കെ നമ്മുടെ സഹോദരങ്ങൾതന്നെയാണു്. ഞാൻ അക്കൂട്ടത്തിൽ കടുവയേയും സിംഹത്തേയും ഉൾപ്പെടുത്തും. ഈ മാംസഭുക്കുകളായ മൃഗങ്ങളോടും വിഷമുള്ള ഇഴജന്തുക്കളോടുമൊത്തു് കഴിഞ്ഞുകൂടേണ്ടതെങ്ങനെയാണെന്നു് നാം മനസ്സിലാക്കിയിട്ടില്ല. നമ്മുടെ അജ്ഞതയാണു് അതിനു കാരണം. തന്നെത്തന്നെ കുറേക്കൂടി ഭംഗിയായി മനസ്സിലാക്കുമ്പോൾ മനുഷ്യൻ ഈ ജന്തുക്കളെ സുഹൃത്തുക്കളാക്കേണ്ടതെങ്ങനെയെന്നു് പഠിക്കും. ഇന്നാകട്ടെ മറെറാരു മതത്തിലോ മറെറാരു ദേശത്തിലോ ഉൾപ്പെട്ടയാളിനെപ്പോലും തൻെറ സ്നേഹത്തിലുൾപ്പെടുത്തേണ്ടതു് എങ്ങനെ എന്നു് അവനറിഞ്ഞുകൂടാ.

പട്ടി ഒരു വിശ്വസ്തസുഹൃത്താണു്. പട്ടികളുടേയും കുതിരകളുടേയും വിശ്വസ്തതയെക്കുറിച്ചു് ഒട്ടേറെ കഥകളുണ്ടു്. അതുകൊണ്ടു് അവയെ സംരക്ഷിക്കുകയും നമ്മുടെ സുഹൃത്തുക്കളെപ്പോലെ ബഹുമാനപൂർവം പരിഗണിക്കുകയും അലഞ്ഞുനടക്കുന്നതിനു് അനുവദിക്കാതിരിക്കുകയും ചെയ്യേണ്ടതാണു്. തെണ്ടിപ്പട്ടികളുടെ ശല്യം വർദ്ധിക്കുന്നതു് അവയോടുള്ള കടമ നാം നിറവേററാത്തതുകൊണ്ടാണു്. അത്തരം പട്ടികളുള്ളതു ലജ്ജിക്കേണ്ട കാര്യമാണെന്നു കരുതി അവയ്ക്കു് ആഹാരം കൊടുക്കാതിരുന്നാൽ പട്ടികളുടെ വർഗത്തിനുവേണ്ടി നാം ഒരു യഥാർത്ഥ സേവനമനുഷ്ഠിക്കുകയാണു്; അവയെ സന്തുഷ്ടമാക്കുകയുമാണു്.

അപ്പോൾ അനുകമ്പാപൂർണനായ ഒരു മനുഷ്യൻ അലഞ്ഞുനടക്കുന്ന പട്ടികൾക്കുവേണ്ടി എന്താണു ചെയ്യാനുള്ളതു്? അയാൾ വരവിൽ ഒരു ഭാഗം അത്തരം മൃഗങ്ങളെ സംരക്ഷിക്കുന്നതിനുവേണ്ടി സ്ഥാപിച്ചിട്ടുള്ള സംഘടനകൾക്കു് അയച്ചുകൊടുക്കണം. അത്തരം സംഘടനകളുണ്ടാകുന്നതു് അസാദ്ധ്യമാണെങ്കിൽ—സാദ്ധ്യമാണെങ്കിൽത്തന്നെ അതു വളരെ പ്രയാസമാണെന്നു് എനിക്കറിയാം—ഒന്നോ അതിലധികമോ പട്ടികളെ സ്വയം സംരക്ഷിക്കുന്നതിനു് അയാൾ തയാറാകണം. അതിനും സാദ്ധ്യമല്ലെന്നുവന്നാൽ പട്ടികളുടെ കാര്യത്തിൽ അയാൾ ബദ്ധപ്പെടാതിരിക്കണം.

അയാളുടെ അനുകമ്പയൊക്കെ മററു മൃഗങ്ങളുടെ സംരക്ഷണത്തിനു വേണ്ടി വിനിയോഗിക്കണം.

'അപ്പോഠം ആ പട്ടികളെയൊക്കെ നശിപ്പിക്കണമെന്നാണോ അങ്ങു പറയുന്നതു്?'—ഇതാണു പലരും കോപത്തോടെ, അല്ലെങ്കിൽ സ്നേഹത്തോടെ, ചോദിക്കുന്ന ചോദ്യം. പട്ടികളെ നശിപ്പിക്കേണ്ടതു പരമമായ ഒരു കർത്തവ്യമാണെന്നൊന്നും ഞാൻ സൂചിപ്പിച്ചിട്ടില്ല. ചില പ്രത്യേക സാഹചര്യങ്ങളിൽ ഒരു 'ആപദ്ധർമ്മം' എന്ന മട്ടിൽ പട്ടികളെ കൊല്ലാം എന്നേ ഞാൻ പറഞ്ഞിട്ടുള്ളു. അലഞ്ഞുനടക്കുന്ന പട്ടികളുടെ കാര്യം ഭരണക്കൂടമോ ജനനേതാക്കളോ പരിഗണിക്കുന്നില്ല, അവയെ സ്വയം സംരക്ഷിക്കുന്നതിനു നിങ്ങഠം തയ്യാറല്ല; അതോടൊപ്പം അവ സമുദായത്തിനപകടമാണു് എന്നു നിങ്ങഠം കരുതുന്നുമുണ്ടു്. ഇതാണു സാഹചര്യമെങ്കിൽ നിങ്ങഠം അവയെ കൊല്ലണം; വളരെനാഠം ദീർഘശ്വാസം വലിച്ചുകിടന്നു ചാവുക എന്ന അവസ്ഥയിൽനിന്നു് അവയെ രക്ഷിക്കണം. ഇതു കയ്പുള്ള ഒരു പ്രതിവിധിയാണെന്നു് എനിക്കറിയാം. പക്ഷേ യഥാർത്ഥമായ സ്നേഹവും ദയാശീലവും അവിടെയാണു പ്രകടമാകുന്നതു് എന്നാണു് എൻെറ ദൃഢമായ വിശ്വാസം.

കൊല്ലുക എന്നതു് ഒരു കർത്തവ്യമായിവരാം. നമുക്കിനി അതിനെക്കുറിച്ചു പരിഗണിക്കാം.

നമ്മുടെ ശരീരം നിലനിർത്തുന്നതിനു വേണ്ടിവരുന്നിടത്തോളം ജീവഹത്യ നാം നടത്താറുണ്ടു്. ഉദാഹരണത്തിനു് ആഹാരത്തിനുവേണ്ടി നാം സസ്യജീവിതത്തേയും സസ്യേതരജീവിതത്തേയും ഇല്ലാതാക്കുന്നു. ആരോഗ്യത്തിനുവേണ്ടി അണുനാശകൗഷധങ്ങഠം ഉപയോഗിച്ചു കൊതുകിനേയുംമററും നശിപ്പിക്കുന്നു. അങ്ങനെ ചെയ്യുമ്പോഠം അധർമ്മമനുഷ്ഠിക്കുകയാണു് എന്നു നമുക്കു തോന്നാറുമില്ല.

ഇതു വ്യക്തിപരമായി നമ്മെ ബാധിക്കുന്ന ഒരു കാര്യമാണു്. പക്ഷേ മററുള്ളവർക്കുവേണ്ടി, അതായതു് നമ്മുടെ വർഗത്തിൻെറ ക്ഷേമത്തിനുവേണ്ടി, നാം മാംസഭുക്കുകളായ മൃഗങ്ങളെ കൊല്ലുന്നു. കടുവകളും സിംഹങ്ങളും ഗ്രാമങ്ങളെ ആക്രമിക്കുമ്പോഠം അവയെ കൊല്ലുകയോ കൊല്ലിക്കുകയോ ചെയ്യുന്നതു് ഒരു കർത്തവ്യമായി ഗ്രാമീണർ പരിഗണിക്കുന്നു.

ചില സന്ദർഭങ്ങളിൽ മനുഷ്യഹത്യതന്നെ ആവശ്യമായിവരും. ഒരു മനുഷ്യനു കിറുക്കു പിടിപെടുകയും അയാഠം കോപാവേശത്തോടെ കത്തിയുമായി ഓടിനടന്നു് കണ്ണിൽ കാണുന്നവരെയെല്ലാം കൊല്ലുകയും ചെയ്യുകയാണെന്നിരിക്കട്ടെ. അയാളെ ജീവനോടെ പിടികൂടാൻ ആർക്കും ധൈര്യവുമില്ല. അങ്ങനെ

വരുമ്പോൾ ആ ഭ്രാന്തന്റെ ജീവിതം അവസാനിപ്പിക്കുന്നയാൾ സമുദായത്തിന്റെ കൃതജ്ഞതയ്ക്കു പാത്രമാവും. അയാൾ ദയാലുവായ ഒരു മനുഷ്യനായി പരിഗണിക്കപ്പെടുകയുംചെയ്യും.

അഹിംസയുടെ നിലപാടിലൂടെ നോക്കുമ്പോൾ ആ ഭ്രാന്തനെ കൊല്ലേണ്ടതു് എല്ലാവരുടേയും കർത്തവ്യമാണ്. അതിൽനിന്നും യോഗികളെ മാത്രമേ ഒഴിവാക്കാൻ പററൂ—അതിനെ ഒഴിവാക്കൽ എന്നു വിളിക്കാമെങ്കിൽ, ആ അപകടകാരിയായ മനുഷ്യന്റെ കോപത്തെ കീഴടക്കാൻ ഒരു യോഗിക്കുസാധിക്കുമെങ്കിൽ ആ യോഗി അയാളെ കൊല്ലേണ്ടതില്ല. പക്ഷേ നാം ഇവിടെ പരിഗണിക്കുന്നതു പരിപൂർണതയോളം എത്തിച്ചേർന്ന വ്യക്തികളെക്കുറിച്ചല്ലല്ലോ. തെററുകൾ ചെയ്യുന്ന സാധാരണക്കാരായ മനുഷ്യർ ഉൾപ്പെട്ട സമുദായത്തിന്റെ കടമകളെക്കുറിച്ചാണു നാം ചിന്തിക്കുന്നതു്.

ഞാൻ ഇവിടെ നല്കിയിട്ടുള്ള ഉദാഹരണങ്ങളുടെ സാംഗത്യത്തെപ്പററി അഭിപ്രായവ്യത്യാസമുണ്ടാകാം. അവയ്ക്കെന്തെങ്കിലും അപര്യാപ്തതയുണ്ടെങ്കിൽ മററു് ഉദാഹരണങ്ങൾ കണ്ടുപിടിക്കാവുന്നതേയുള്ളു. ആ ഉദാഹരണങ്ങൾകൊണ്ടു വ്യക്തമാക്കാൻ ഉദ്ദേശിച്ചതു് ഇതാണ്: കൊല്ലാൻ പാടില്ല എന്നതു് എല്ലാ സാഹചര്യങ്ങളിലും അനുവർത്തിക്കേണ്ട പരമമായ ഒരു ധർമ്മമല്ല.

അഹിംസയുടെ അർത്ഥം കൊല്ലരുതു് എന്നുമാത്രമല്ല. കോപംകൊണ്ടോ, സ്വാർത്ഥോദ്ദേശ്യങ്ങളുടെ പേരിലോ, ക്ഷതമേല്പിക്കണമെന്ന വിചാരത്തോടുകൂടിയോ ഏതെങ്കിലും ജീവിയെ കൊല്ലുകയോ വേദനിപ്പിക്കുകയോ ചെയ്യുന്നതു ഹിംസയാണ്. അങ്ങനെ ചെയ്യാതിരിക്കുന്നതു് അഹിംസയും.

കയ്പുള്ള മരുന്നുകൾ തരുന്ന വൈദ്യൻ നിങ്ങൾക്കു വേദന ഉണ്ടാക്കും. പക്ഷേ അതു ഹിംസയല്ല. കയ്പുള്ള മരുന്നു നല്കേണ്ടതു് ആവശ്യമായ സന്ദർഭത്തിൽ അതു നല്കുന്നില്ലെങ്കിൽ അഹിംസാധർമ്മത്തിൽനിന്നു് അയാൾ വ്യതിചലിക്കുകയാണ്. രോഗിക്കു വേദന ഉണ്ടാകുമെന്നു ഭയന്നു് അയാളുടെ അഴുകിപ്പോയ അവയവം മുറിച്ചുകളയാൻ മടിക്കുന്ന ശസ്ത്രക്രിയാകാരൻ ഹിംസ എന്ന അപരാധത്തിനു പാത്രമാവുകയാണ്. തന്റെ ആശ്രിതനെ കൊല്ലാൻ വരുന്ന കൊലപാതകിയെ തടയാൻ നിവൃത്തിയില്ലാതെവന്നാൽ ആ കൊലപാതകിയെ കൊല്ലുകയാണു വേണ്ടതു്. അങ്ങനെ ചെയ്യുന്നില്ലെങ്കിൽ അയാൾക്കതുകൊണ്ടു യാതൊരു മേന്മയുമുണ്ടാകുന്നില്ലെന്നുതന്നെയല്ല അതൊരു പാപവുമായിരിക്കും. അഹിംസയെപ്പററിയുള്ള ബാലിശമായ ധാരണയുടെ ഫലമായി അയാൾ അപ്പോൾ അഹിംസയ്ക്കു പകരം അനുവർത്തിക്കുകയാണു ചെയ്യുന്നതു്.

നമുക്കിനി അഹിംസയുടെ മൂലമെന്താണെന്ന പരിശോധിക്കാം. അതു് അജ്ഞേയററത്തെ നിസ്വാൎത്ഥതയാണു്. നിസ്വാൎത്ഥതയ്ക്കുൎത്ഥം തൻെറ ശരീരത്തെക്കുറിച്ചുള്ള പരിഗണനയിൽനിന്ന പരിപൂൎണമായി വിമോചനം നേടുക എന്നതാണു്. സ്വന്തം ശരീരത്തെ സംരക്ഷിക്കുന്നതിനുവേണ്ടി ചെറുതും വലുതുമായ അസംഖ്യം ജീവികളെ മനുഷ്യൻ കൊന്നൊടുക്കുന്നതു കണ്ടപ്പോഠം അവൻെറ അജ്ഞതയെക്കുറിച്ചോർത്തു് ഏതോ ഒരു ഋഷി ഞെട്ടിപ്പോയത്രേ. നശ്വരമായ ശരീരത്തിനുള്ളിൽ കുടികൊള്ളുന്ന അനശ്വരമായ ആത്മാവിനെ വിസ്മരിക്കുകയും ആത്മചൈതന്യത്തിൻെറ അനന്തമായ ആനന്ദത്തിനു പകരം താത്കാലികമായ ശാരീരികാഹ്ലാദങ്ങഠം കൈക്കൊള്ളുകയും ചെയ്യുന്ന മനുഷ്യനെക്കുറിച്ചു് അദ്ദേഹത്തിനു് അനുകമ്പ തോന്നി. പരിപൂൎണമായ സ്വാൎത്ഥപരിത്യാഗമാകുന്ന ധൎമ്മം അപ്പോഴാണു് ആ ഋഷി കണ്ടുപിടിക്കുന്നതു്. മനുഷ്യൻ തന്നെത്തന്നെ സാക്ഷാത്കരിക്കണമെങ്കിൽ, സത്യം സാക്ഷാത്കരിക്കണമെങ്കിൽ, തൻെറ ശരീരത്തോടു പരിപൂൎണമായ നിസ്സംഗത്വം പാലിക്കേണ്ടതാണെന്നു് അദ്ദേഹം കണ്ടു. മററെല്ലാ ജീവികഠംക്കും അയാളിൽനിന്ന യാതൊരു അപകടവുമുണ്ടാവുകയില്ലെന്ന തോന്നണം. അതാണു് അഹിംസയുടെ മാർഗം.

കേവലമായ ജീവഹത്യയല്ല, നശ്വരമായ സ്വന്തം ശരീരത്തിനുവേണ്ടി ചെയ്യുന്ന ജീവഹത്യയാണു് ഹിംസ എന്നു് ഈ സത്യം മനസ്സിലാക്കുമ്പോഠം നമുക്കു ബോധ്യമാകും. തിന്നുമ്പോഴും കുടിക്കുമ്പോഴുമൊക്കെ ചെയ്യുന്ന നശീകരണപരമായ പ്രവൃത്തികഠം സ്വാർത്ഥപ്രേരിതമായതുകൊണ്ടു് ഹിംസയാണു്. പക്ഷേ മനുഷ്യൻ അതു് അനിവാര്യമാണെന്ന കരുതുകയും അതു് തുടർന്നുകൊണ്ടുപോവുകയും ചെയ്യുന്നു. വേദന അനുഭവിക്കുന്ന ജീവികളുടെ ശരീരം നശിപ്പിക്കുന്നതു് അവയ്ക്കുതന്നെ സമാധാനം കൈവരുത്തുമെന്നുള്ളതുകൊണ്ടു് ഹിംസയാണെന്ന കരുതിക്കൂടാ. തന്നെ ആശ്രയിക്കുന്നവരെ രക്ഷിക്കുന്നതിനുവേണ്ടി ചെയ്യേണ്ടിവരുന്ന അനിവാര്യമായ നശീകരണപ്രവർത്തനങ്ങളേയും ഹിംസയായി കരുതിക്കൂടാ.

ഈ മട്ടിലുള്ള യുക്തിവാദത്തെ ദുരുദ്ദേശ്യത്തോടെ ഉപയോഗിച്ചുകൂടെന്നില്ല. പക്ഷേ അതു് ആ യുക്തിവാദത്തിൻെറ പിശകല്ല. തൻെറ അഹന്തയേയും സ്വാർത്ഥത്തേയും സംതൃപ്തമാക്കുന്നതിനും അങ്ങനെ തന്നെത്തന്നെ വഞ്ചിക്കുന്നതിനും കിട്ടുന്ന ഏതു് ഒഴികഴിവും കണ്ടുപിടിക്കുന്ന സ്വഭാവം മനുഷ്യൻെറ നൈസർഗികമായ ഒരു ദൗർബല്യമാണു്. എന്നാൽ അങ്ങനെയൊരു അപകടമുണ്ടാകുമെന്ന ഭയന്നു് അഹിംസയുടെ യഥാർത്ഥസ്വരൂപം നിർവചിക്കാതിരുന്നുകൂടാ. ഇതുവരെ പറഞ്ഞ കാര്യങ്ങളിൽനിന്നും താഴെക്കുറിക്കുന്ന തീരുമാനങ്ങളിലാണു് നാം എത്തിച്ചേരുന്നതു്.

1. ഒരു പരിധിവരെയെങ്കിലും ഇതരജീവികളെ നശിപ്പിക്കാതെ തന്റെ ശരീരം വച്ചുപുലർത്തുവാൻ സാധിക്കുകയില്ല.

2. എല്ലാവർക്കും താഴെപ്പറയുന്ന കാര്യങ്ങൾക്കുവേണ്ടി കുറേയൊക്കെ ജീവഹത്യ ചെയ്യേണ്ടിവരും.

എ) തന്റെ ശരീരം നിലനിത്തുന്നതിനു്.

ബി) തന്റെ ആശ്രിതരെ രക്ഷിക്കുന്നതിനു്.

സി) ആരുടെ ജീവനെയാണോ ഹനിക്കുന്നതു് അയാളുടെ നന്മയ്ക്കുവേണ്ടിത്തന്നെ.

3. സ്വന്തം ജീവൻ രക്ഷിക്കുന്നതിനും ആശ്രിതരെ രക്ഷിക്കുന്നതിനുംവേണ്ടി ചെയ്യുന്ന ജീവഹത്യയിൽ ഒരു പരിധിവരെയെങ്കിലും ഹിംസയുണ്ടു്. അതു് അനിവാര്യവുമാണു്. അന്യരുടെ ജീവൻ അവരുടെ നന്മയ്ക്കുവേണ്ടിത്തന്നെ നശിപ്പിക്കുന്നതിൽ ഹിംസയില്ല, അതു് അഹിംസയാണു്.

4. അഹിംസ ക്രമാനുഗതമായി പരിശീലിച്ചുകൊണ്ടിരിക്കുന്ന ഒരാൾ ഹിംസ അനിവാര്യമായിത്തീരുന്ന സന്ദർഭങ്ങളിൽ (ഉദാഹരണം എ. ബി.) ഏററവും കുറഞ്ഞ അളവിൽമാത്രം അതു് ഉപയോഗിക്കുന്നു. ഹിംസ ഒഴിവാക്കുന്നതിനുള്ള എല്ലാ മാർഗങ്ങളും പരീക്ഷിക്കുകയും പക്വവും പൂർണവും ആയ ആലോചനകൾ നടത്തുകയും ചെയ്തതിനുശേഷമാണു് അയാൾ അങ്ങനെ ചെയ്യുക.

ഇപ്പറഞ്ഞരീതിയിലുള്ള നിർദ്ദേശമാണു പട്ടികളുടെ കാര്യത്തിൽ ഞാൻ മുൻപു നല്കിയിട്ടുള്ളതു്. അനിവാര്യമാവുകയും മററു മാർഗങ്ങളൊന്നുമില്ലാതാവുകയും ചെയ്യുമ്പോൾ ഗാഢമായ ആലോചനയ്ക്കുശേഷം അനുവർത്തിക്കേണ്ട ഒന്നാണതു്. അപരിഹാര്യമാകുന്ന സന്ദർഭങ്ങളിൽ ജീവഹത്യയിൽനിന്നു് ഒഴിഞ്ഞുമാറുന്നതു് ജീവഹത്യയെക്കാൾ അധമമാണെന്ന കാര്യത്തിൽ എനിക്കലേ്പവും സംശയമില്ല. അതുകൊണ്ടു പട്ടികളെ കൊല്ലേണ്ടതു് ഒരു കേവലധർമ്മമാണെന്നു പറഞ്ഞുകൂടെങ്കിലും ചില പ്രത്യേക സന്ദർഭങ്ങളിൽ ചില പ്രത്യേക സാഹചര്യങ്ങളിൽ, ചില വ്യക്തികളെ സംബന്ധിച്ചിടത്തോളം അതു് അനുപേക്ഷണീയമായ ഒരു ധർമ്മമായിത്തീരും.

## 3

ഒരു സുഹൃത്തു് തന്റെ വൈഷമ്യങ്ങൾ വിവരിച്ചുകൊണ്ടു ദീർഘമായ ഒരു കത്തു് എഴുതിയിരിക്കുന്നു. ആ വൈഷമ്യങ്ങളെ സംബന്ധിച്ചു് ഒരു ശ്രാവകനായ തനിക്കു ജൈനമതം നല്കുന്ന നിർദ്ദേശങ്ങൾ എന്തൊക്കെയാണെന്നും അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ ചോദ്യങ്ങളിലൊന്നു് ഇതാണു്:

---

3. Young India 11-11-1926 (Hindu Dharma, pp. 178-180)

'അലഞ്ഞുനടക്കുന്ന പട്ടികളെ സ്വയം സംരക്ഷിക്കുന്നതിനോ അവയ്ക്കുവേണ്ടി ഒരു രക്ഷാകേന്ദ്രം ഏർപ്പെടുത്തുന്നതിനോ നിർവ്വാഹമില്ലാതെ വരുമ്പോൾ അവയെ കൊല്ലുകമാത്രമാണ ഒരേയൊരു മാർഗമെന്നു് അങ്ങു പറയുന്നു. അപ്പോൾ അലഞ്ഞുനടക്കുന്ന പട്ടികളെയെല്ലാം അവയ്ക്കു പേ പിടിച്ചിട്ടില്ലെങ്കിൽക്കൂടി, കൊല്ലണമെന്നാണോ അങ്ങയുടെ അഭിപ്രായം? ഉപദ്രവകാരികളായ പക്ഷികളും, മൃഗങ്ങളും, ഇഴജന്തുക്കളും നമ്മെ ശല്യപ്പെടുത്തുന്നില്ലെങ്കിൽ അവയെ വെറുതെവിടുകയാണു വേണ്ടതെന്നു് അങ്ങു സമ്മതിക്കുമല്ലോ. അങ്ങനെയാണെങ്കിൽ എന്തുകൊണ്ടു പട്ടികളേയും വെറുതെവിട്ടുകൂടാ? സാധുക്കളായ പട്ടികൾ വെറുതെ അലഞ്ഞുനടക്കുന്നതു കണ്ടാലുടനെ അവയെ കൊല്ലുന്നതിൽ എന്തു മനുഷ്യത്വമാണുള്ളതു്? എല്ലാ ജീവികളുടേയും നന്മ അഭിലഷിക്കുന്നയാൾക്കു് എങ്ങനെയാണു് അതു ചെയ്യാൻ കഴിയുക?'

ലേഖകൻ എന്നെ തെററിദ്ധരിക്കുകയാണു്. കൊല്ലാൻവേണ്ടിമാത്രം പേപ്പട്ടികളെപ്പോലും കൊല്ലാൻ ഞാൻ പറയുകയില്ല. അലഞ്ഞുനടക്കുന്ന സാധുക്കളായ പട്ടികളുടെ കാര്യം പിന്നെ പറയാനില്ലല്ലോ. അവയെ കണ്ടാലുടനെ കൊല്ലണമെന്നു ഞാൻ എങ്ങും പറഞ്ഞിട്ടുമില്ല. അക്കാര്യത്തിൽ ഒരു നിയമനിർമ്മാണം വേണമെന്നേ ഞാൻ നിർദ്ദേശിച്ചിട്ടുള്ളു. അങ്ങനെ ഒരു നിയമമുണ്ടായിക്കഴിഞ്ഞാൽ ആളുകളുടെ കണ്ണു തുറക്കും. അലഞ്ഞുനടക്കുന്ന പട്ടികളെ സംരക്ഷിക്കുന്നതിനു് അവരപ്പോൾ പരിപാടികൾ ആസൂത്രണം ചെയ്യും. ചില പട്ടികളെയൊക്കെ സ്വകാര്യ ഉടമസ്ഥതയിലാക്കാം. മററുള്ളവയെ ഒരിടത്തു വേർതിരിച്ചു് പാർപ്പിക്കുകയുമാകാം. ഒരിക്കൽ അത്തരമൊരു പരിഹാരമാർഗം കണ്ടുപിടിച്ചുകഴിഞ്ഞാൽ അതു പിന്നെ സ്ഥിരമായി പിന്തുടരണം. അലഞ്ഞുനടക്കുന്ന പട്ടികൾ സ്വർഗത്തിൽനിന്നു പൊട്ടിവീണവയല്ല. സമുദായത്തിന്റെ അലസതയുടേയോ, ഉദാസീനതയുടേയോ, അജ്ഞതയുടേയോ സൂചനയാണു് അവ. നമുക്കു് അവ ശല്യമായിത്തീരുന്നതിനു കാരണം നമ്മുടെ അജ്ഞതയും, ദയാശൂന്യതയുംതന്നെ. തെണ്ടിനടക്കുന്ന പട്ടിക്കു നിങ്ങൾ ആഹാരം കൊടുക്കുന്നില്ലെങ്കിൽ അതു് എങ്ങോട്ടെങ്കിലും ഓടിപ്പൊയ്ക്കൊള്ളും. പട്ടികളുടെയെന്നപോലെ സമുദായത്തിന്റേയും നന്മ മനസ്സിൽ വച്ചുകൊണ്ടാണു് ഞാൻ ആ നിർദ്ദേശം ഉന്നയിച്ചതു്. ലക്ഷ്യമില്ലാതെ അലഞ്ഞുനടക്കുന്നതിനു് ഒരു ജീവിയേയും അനുവദിച്ചുകൂടാ. മനുഷ്യത്വമുള്ളവരുടെ കടമയാണതു്. ആ കടമ നിറവേററുന്ന സന്ദർഭത്തിൽ വല്ലപ്പോഴുമൊരിക്കൽ പട്ടികളെ കൊല്ലേണ്ടതായും വരും.

ഇനി മറെറാരു ചോദ്യം: 'പട്ടികൾ സമുദായത്തിനു ശല്യമായിത്തീരുമ്പോൾ മനുഷ്യൻ തീർച്ചയായും അവയെ കൊല്ലും എന്നു

ഞാൻ സമ്മതിക്കാം. പക്ഷേ പട്ടികൾക്കു പേ പിടിക്കുന്നതുവരെ കാത്തിരിക്കുന്നതുകൊണ്ടു് അവയോടു നാം ദയ കാണിക്കുകയല്ല എന്നു് അങ്ങു പറയുന്നു. അതിനർത്ഥം പട്ടികൾക്കു് എപ്പോൾ വേണമെങ്കിലും പേ പിടിക്കാമെന്നും അതുകൊണ്ടു് ഒരു മുൻകരുതലെന്നമട്ടിൽ അവയെ കൊല്ലണമെന്നുമാണു്. അങ്ങു് ഇതല്ല ഉദ്ദേശിച്ചതെന്നു് ആശ്രമത്തിലെ ഒരു സുഹൃത്തു് എന്നോടു് ഉറപ്പിച്ചു പറഞ്ഞു. പട്ടികൾ ഒരു ശല്യമായിത്തീരുമ്പോൾ അവസാനിക്കെയെന്നമട്ടിൽ അങ്ങനെ ചെയ്യണമെന്നാണത്രേ അങ്ങു പറഞ്ഞിട്ടുള്ളതു്. അങ്ങയുടെ ലേഖനങ്ങളിൽനിന്നു് അക്കാര്യം വ്യക്തമല്ല. അതുകൊണ്ടു് അതൊന്നു വ്യക്തമാക്കുമോ?'

മുൻപു ഞാനെഴുതിയ ലേഖനങ്ങളും നിങ്ങളുടെ ആദ്യത്തെ ചോദ്യത്തിനുള്ള മറുപടിയും എല്ലാക്കാര്യങ്ങളും വ്യക്തമാക്കുന്നുണ്ടു്. പട്ടിക്കു പേ പിടിക്കുന്നതുവരെ കാത്തിരിക്കാനൊക്കുകയില്ലെന്നു പറഞ്ഞപ്പോൾ ഞാൻ എന്താണുദ്ദേശിച്ചതെന്നു വ്യക്തമാക്കാം. അലഞ്ഞുനടക്കുന്ന ഓരോ പട്ടിയും അപകടകാരിയാണു്. ആ അപകടം പട്ടണങ്ങളിൽ മാത്രമാണുണ്ടാകുന്നതു്. അതു് അവസാനിപ്പിക്കണം. പാമ്പു കടിക്കുന്നതുവരെ ആരും നോക്കിനില്ക്കുകയില്ലല്ലോ. പട്ടി കടിക്കുമെന്നറിയാം. പക്ഷേ അതിനു പേയുണ്ടോ എന്നറിയാനൊക്കുകയില്ല. അഹമ്മദബാദിലെ സിവിൽ ആശുപത്രിയിൽ ചികിത്സിക്കപ്പെട്ട പേപ്പട്ടി വിഷബാധിതരുടെ കണക്കു് ഒരു സുഹൃത്തു് എനിക്കയച്ചുതന്നിട്ടുണ്ടു്.

| കാലം | നഗരത്തിൽ നിന്നുള്ളതു് | ഡിസ്ട്രിക്റ്റിൽ നിന്നുള്ളതു് | ആകെ |
|---|---|---|---|
| ജനുവരി—ഡിസംബർ 1925 | 194 | 923 | 1,117 |
| ജനുവരി - സെപ്തംബർ 1926 | 295 | 695 | 990 |

സമുദായക്ഷേമത്തിൽ താത്പര്യമുള്ളവർക്കു്, പ്രത്യേകിച്ചും മനുഷ്യകാരുണ്യമുള്ളവർക്കു്, ഈ കണക്കു ഭയാനകമായിത്തോന്നും. ഈ കണക്കിൽ ഉൾപ്പെട്ടിട്ടുള്ളവർക്കൊക്കെ പേപ്പട്ടിവിഷം ബാധിച്ചിരിക്കാനിടയില്ലെന്നു വരാം. പക്ഷേ ഒരു പട്ടിക്കു പേയുണ്ടോ, ഇല്ലയോ എന്നു പറയുവാൻ വിഷമമാണു്. പലപ്പോഴും പേയുണ്ടായിരുന്ന വിവരം പിന്നീടേ അറിയുകയുള്ളു. അതുകൊണ്ടു പട്ടി കടിച്ചാലുടനെ എല്ലാവരും ആശുപത്രിയിൽ പോകും. ആ പേടിയിൽനിന്നു് ജനങ്ങളെ മോചിപ്പിക്കാൻ മാർഗമൊന്നേയുള്ളു—പട്ടികളെ അലഞ്ഞു നടക്കാൻ അനുവദിക്കാതിരിക്കുക.

നാല്പത്തു കൊല്ലം മുൻപ് ഞാൻ ഇംഗ്ളണ്ടിലായിരുന്നപ്പോൾ അവിടെ പേപ്പട്ടിവിഷത്തിനെതിരായി ഫലപ്രദമായ നടപടി സ്വീകരിച്ച രീതി എനിക്കറിയാം. അലഞ്ഞുനടക്കുന്ന പട്ടികളൊന്നുമുണ്ടായിരുന്നില്ല അവിടെ. ഉടമസ്ഥരുള്ള പട്ടികളുടെ കഴുത്തിൽ ഉടമസ്ഥൻെറ പേരും മേൽവിലാസവും എഴുതിയിട്ടുള്ള പട്ടകൾ കെട്ടിയിരിക്കണമെന്നും വായ്മൂടികൾ ഉണ്ടായിരിക്കണമെന്നും നിർദ്ദേശിച്ചുകൊണ്ടുള്ള ഒരു ഉത്തരവ് പുറപ്പെടുവിക്കപ്പെട്ടു. അവയില്ലാത്ത പട്ടികളെ കൊല്ലുമെന്നു പരസ്യം ചെയ്തു. പൊതുക്ഷേമത്തെ കരുതിയാണ് ഈ നടപടി എടുത്തത്. പിറേറന്നുതന്നെ ലണ്ടനിലെ പട്ടികളൊക്കെ കഴുത്തുപട്ടകളും വാമൂടികളും അണിഞ്ഞുകൊണ്ടു നടക്കുന്നതു കാണായി. വളരെ ചുരുക്കം പട്ടികളെ മാത്രമേ കൊല്ലേണ്ടിവന്നുള്ളു. പാശ്ചാത്യദേശത്തു ജനങ്ങൾക്കു മനുഷ്യത്വമില്ല എന്ന് ആരെങ്കിലും വിചാരിച്ചാൽ അതു് പരിതാപകരമായ തെററിദ്ധാരണയാണ്. മനുഷ്യത്വത്തെക്കുറിച്ചുള്ള ആദർശങ്ങൾ അവിടെ ഒരുപക്ഷേ അത്ര ഉന്നതമല്ലെന്നു വരാം. എങ്കിലും നമ്മേക്കാളേറെ പൂർണമായി അവർ അവ പ്രായോഗികമാക്കുന്നു. നാം ഉന്നതങ്ങളായ ആദർശങ്ങളുണ്ടെന്നു കരുതിമാത്രം സംതൃപ്തരാകുന്നു. അവ പ്രായോഗികമാക്കുന്നതിൽ നാം അലസരും മന്ദഗതികളുമാണ്. ആഴമേറിയ അന്ധകാരത്തിൽ മുഴുകിക്കഴിയുന്നവരാണു നാം. നമ്മുടെ നാട്ടിലുള്ള യാചകരും കന്നുകാലികളുമൊക്കെ അതിനു തെളിവാണ്. അവ നമ്മുടെ മതനിഷ്ഠയെയല്ല, അധർമ്മത്തെയാണു പ്രഖ്യാപിക്കുന്നതു്.

4

ഞാൻ ഇപ്പോൾ പരിഗണനക്കെടുത്തിരിക്കുന്ന ഈ കത്തിലും അതുപോലെ മററു പലതിലും ജീവികളെ കൊല്ലുന്നതിനെക്കുറിച്ചു നൈസർഗികമായ ഒരു ഭയം പ്രകടമായിക്കാണുന്നു. യാതൊരു സാഹചര്യത്തിലും അതു പാടില്ലത്രേ. അതിനുപകരം പേപ്പട്ടികളെപ്പോലും എവിടെങ്കിലും ഒരിടത്തു പിടിച്ചടയ്ക്കുകയും പതുക്കെപ്പതുക്കെ തനിയെ ചാകുന്നതിന് അനുവദിക്കുകയും ചെയ്യേണ്ടതാണെന്ന് ഈ കത്തുകളൊക്കെ നിർദ്ദേശിക്കുന്നു. കാരുണ്യത്തെക്കുറിച്ചുള്ള എൻെറ സങ്കല്പം വച്ചുകൊണ്ടാണെങ്കിൽ എനിക്കങ്ങനെ ചെയ്യാൻ വയ്യ. പട്ടിയോ അതുപോലൊരു ജീവിയോ നിസ്സഹായമായി മെല്ലെമെല്ലെ ദുരിതമനുഭവിച്ചു ചാകുന്നതു് ഒരുനിമിഷംപോലും കണ്ടുനിൽക്കുന്നതിന് എനിക്കു സാധിക്കുകയില്ല. ഒരു മനുഷ്യൻ അങ്ങനെയൊരവസ്ഥയിലെത്തിയാൽ ഞാൻ അയാളെ കൊന്നില്ലെന്നു വരും. കാരണം എൻെറ പക്കൽ അയാളെ രക്ഷിക്കാൻ പ്രതിവിധികളുണ്ട്. അത്തരം പ്രതിവിധികളില്ലാ

4. Young India, 18-11-1926. (Hindu Dharma, P. 180)

ത്തുകൊണ്ട് അതേ സാഹചര്യത്തിൽത്തന്നെ ഞാൻ ഒരു പട്ടിയെ കൊന്നെന്നു വരും. എന്റെ കുഞ്ഞിനു പേപ്പട്ടിവിഷം ബാധിക്കുകയും അതിന്റെ വേദന ഒഴിവാക്കുന്നതിനു പററിയ പ്രതിവിധി ഇല്ലാതിരിക്കുകയും ചെയ്താൽ അതിന്റെ ജീവിതം അവസാനിപ്പിക്കേണ്ടതു് എന്റെ കർത്തവ്യമാണെന്നു ഞാൻ കരുതും. വിധിയിലുള്ള വിശ്വാസത്തിനു് അതിന്റേതായ പരിമിതികളുണ്ടു്. നമുക്കാവുന്ന പ്രതിവിധികളൊക്കെ പരീക്ഷിച്ചുനോക്കിയതിനുമേലേ നാം കാര്യങ്ങൾ വിധിക്കു വിട്ടുകൊടുക്കൂ. വേദനയനുഭവിക്കുന്ന ഒരു കുഞ്ഞിന്റെ ദുരിതമൊഴിവാക്കുന്നതിനുള്ള പ്രതിവിധികളിലൊന്നു്, അവയിലേററവും ഒടുവിലത്തേതു്, അതിന്റെ ജീവിതം അവസാനിപ്പിക്കുകതന്നെയാണു്.

5

ചില പ്രത്യേക സാഹചര്യങ്ങളിൽ പട്ടികളെ കൊല്ലേണ്ടതാണെന്ന നിർദ്ദേശത്തിന്റെ പിന്നിലുള്ള മൗലികമായ പരിഗണന എന്താണെന്നു ലേഖകന്മാരിൽ ചിലർക്കു മനസ്സിലായിട്ടില്ലെന്നു തോന്നുന്നു. കേവലം പ്രയോജനംമാത്രം മുൻനിറുത്തിയല്ല ഞാൻ ആ നിർദ്ദേശം പുറപ്പെടുവിച്ചിട്ടുള്ളതു്. ആ നിർദ്ദേശം പ്രായോഗികമാകുമ്പോൾ സമുദായത്തിനു യദൃച്ഛയാ പ്രയോജനമുണ്ടാകുമെന്നേയുള്ളു. പ്രധാനമായ പരിഗണന ആ ജീവികളുടെ നീണ്ടുനിൽക്കുന്ന യാതനയ്ക്കു ശമനമുണ്ടാക്കുകയാണു്. അവയുടെ ദാരുണാവസ്ഥ എനിക്കു സഹിക്കാൻ വയ്യ. താഴ്ന്ന ജീവികളെ യഥേഷ്ടം നിർമ്മാർജനം ചെയ്യുന്നതിനുള്ള അവകാശം മനുഷ്യനുണ്ടെന്നോ സ്വന്തം സുഖത്തിനും ക്ഷേമത്തിനുംവേണ്ടി അവനു് അവയെ കൊല്ലാമെന്നോ ഉള്ള വിദൂരമായ സൂചനപോലും ഈ ലേഖനപരമ്പരകളിലെങ്ങുമില്ല. ചുററുപാടുമുള്ള കഷ്ടതകൾകണ്ടു ചഞ്ചലചിത്തനാകാതിരിക്കുകയാണു് ഒരു മഹാത്മാവിന്റെ പ്രത്യേകത എന്നു് ഒരു ലേഖകൻ അഭിപ്രായപ്പെടുന്നു. ആ ലേഖകൻ വിചിത്രമായ ഒരു ചിന്താക്കുഴപ്പത്തിൽ പെട്ടിരിക്കുകയാണു്. മററുള്ളവരുടെ കഷ്ടതകളിൽ മനസ്സലിയാത്ത ഒരാൾ, തന്നെ മററുള്ളവരിലും മററുള്ളവരെ തന്നിലും കാണാൻ ശീലിച്ചിട്ടില്ലാത്ത ഒരാൾ, മഹാത്മാവല്ല, കഠിനചിത്തനാണു്. അഹിംസ കണ്ടുപിടിച്ചതിനുള്ള മൂലകാരണംതന്നെ അന്യർ സന്തുഷ്ടരായിരിക്കണമെന്ന തീക്ഷ്ണമായ അഭിവാഞ്ഛയാണു്. ദയാശീലത്തിന്റെ മൂർത്തിമദ്ഭാവമായ ഋഷി ശാരീരികസുഖങ്ങളൊക്കെ ത്യജിക്കുകയും സ്വസുഖത്തിനുവേണ്ടി ചുററുപാടുമുള്ള മൂകജീവികളെ കൊല്ലുന്ന സമ്പ്രദായം അവസാനിപ്പിക്കുകയും ചെയ്തപ്പോൾ അദ്ദേഹത്തിനു് ആദ്ധ്യാത്മികമായ ആഹ്ളാദം കണ്ടെത്താൻ സാധിച്ചു.

5. Young India, 25-11-1926. (Hindu Dharma, P. 182)

ഒരു സർപ്പം എന്നെ കടിക്കാൻ വന്നാൽ ഞാൻ എന്താണു ചെയ്യേണ്ടതു് എന്ന പ്രശ്നം ശ്രീ രാമചന്ദ്രന്റെ മുന്നിൽ ഉന്നയിച്ചപ്പോൾ അദ്ദേഹം എനിക്കു നല്കിയ ഉപദേശം ഒരു ലേഖകൻ എന്നെ ഓർമ്മിപ്പിക്കുന്നു. സർപ്പത്തെ കൊല്ലുന്നതിൽ ഭേദം സർപ്പം എന്നെ കൊല്ലുന്നതാണു് എന്നാണു് അദ്ദേഹം നല്കിയ ഉപദേശം. ഇപ്പോൾ നാം ചർച്ച ചെയ്യുന്നതു് എന്നെക്കുറിച്ചല്ല, സമുദായത്തിന്റെ പൊതുവായ ക്ഷേമത്തെക്കുറിച്ചും വേദനയനുഭവിക്കുന്ന ജീവികളെക്കുറിച്ചും ആണു് എന്ന കാര്യം ലേഖകൻ വിസ്മരിക്കുന്നു. ഞാൻ രാജചന്ദ്രഭായിയുടെ മുന്നിൽ ഉന്നയിച്ച പ്രശ്നം ഇതാണെന്നിരിക്കട്ടെ: 'വേദനകൊണ്ടു പുളയുന്ന ഒരു സർപ്പത്തിന്റെ വേദന അകറ്റുന്നതിനു മാർഗമൊന്നുമില്ലാതെ വന്നാൽ ഞാൻ അതിനെ കൊല്ലുകയാണോ കൊല്ലാതിരിക്കുകയാണോ വേണ്ടതു്? എന്റെ സംരക്ഷണയിൽ കഴിയുന്ന കുഞ്ഞിനെ കടിക്കുന്നതിനു് ഒരുങ്ങുന്ന പാമ്പിനെ ആട്ടിയകറ്റുന്നതിനു മാർഗമൊന്നുമില്ലാതെ വന്നാൽ ഞാൻ അതിനെ കൊല്ലുകയാണോ കൊല്ലാതിരിക്കുകയാണോ വേണ്ടതു്?' ഈ ചോദ്യങ്ങൾക്കു രാമചന്ദ്രഭായി എന്തു മറുപടി നല്കുമായിരുന്നുവെന്നു് എനിക്കറിഞ്ഞുകൂടാ. എനിക്കാണെങ്കിൽ സൂര്യപ്രകാശംപോലെ വ്യക്തമാണു് അവയ്ക്കുള്ള ഉത്തരങ്ങൾ. ഞാൻ അതു പറഞ്ഞും കഴിഞ്ഞു. വിദ്യാകുതുകിയായ ഒരു ലേഖകൻ ഒരു ജൈനതാത്വികന്റെ ചില ശ്ലോകങ്ങൾ ഉദ്ധരിച്ചുകൊണ്ടു് അവയിൽ പറയുന്ന കാര്യങ്ങൾ ഞാൻ അംഗീകരിക്കുന്നുണ്ടോ എന്നു ചോദിക്കുന്നു. ഒരു ശ്ലോകത്തിന്റെ അർത്ഥമിതാണു്: 'മാംസഭുക്കുകളായ മൃഗങ്ങളെപ്പോലും കൊല്ലരുതു്. അവയിലൊന്നിനെ കൊന്നാൽ മറ്റു വളരെയെണ്ണത്തിന്റെ ജീവൻ രക്ഷിക്കാം എന്ന വിചാരം ശരിയല്ല.' തുടർന്നുള്ള ഒരു ശ്ലോകമിങ്ങനെയാണു്: 'കൂടുതൽ ജീവിക്കാൻ അനുവദിച്ചു് അവയെക്കൊണ്ടു കൂടുതൽ പാപം ചെയ്യിക്കരുതു് എന്ന ദയാപൂർണമായ വിചാരത്തിന്റെ പേരിൽ അവയെ കൊന്നുകൂടാ.' മൂന്നാമത്തെ ശ്ലോകം ഇതാണു്: 'വേദനയനുഭവിക്കുന്ന ജീവികളെ അവയുടെ വേദനയുടെ ദൈർഘ്യം കുറയ്ക്കാമെന്ന വിചാരത്തിന്റെ പേരിൽ കൊന്നുകൂടാ.'

എനിക്കു് ഈ ശ്ലോകങ്ങളുടെ അർത്ഥം വ്യക്തമാണു്. ഏതു കാര്യത്തെ സംബന്ധിച്ചായാലും പ്രവൃത്തിക്കു പ്രേരണ നല്കുന്നതു് ഒരു പ്രത്യേക സിദ്ധാന്തമായിക്കൂടാ. അനിവാര്യമായ ഒരു കർത്തവ്യം നിർവഹിക്കുന്നതിനു നിർബന്ധിതനായിത്തീരുമ്പോൾ ഹിംസ ഉപയോഗിക്കാമെന്നല്ലാതെ അതു നിങ്ങൾക്കു ഇഷ്ടമുള്ള ഒരു തത്ത്വത്തെ പ്രയോഗത്തിലൂടെ സാധൂകരിക്കാനായിക്കൂടാ. യാദൃച്ഛികമായി ചെയ്യേണ്ടിവരുന്ന ഒരു പ്രവൃത്തിയോ, ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ നിസ്സംഗമായ കർമ്മമോ ചെയ്യേണ്ടതു മോ

ക്ഷാന്വേഷകന്റെ ധർമ്മമാണ്. യദൃച്ഛയാ ചെയ്യേണ്ടിവരുന്ന പ്രവൃത്തികൾ ചെയ്തുതീർക്കുന്നതിനുവേണ്ടി മാത്രം നിങ്ങളുടെ ശക്തി വിനിയോഗിക്കുക, ഒരിക്കലും പുതുതായ പ്രവർത്തനമണ്ഡലങ്ങൾ തേടിപ്പോകാതിരിക്കുക— ഇതാണ് ആ ജൈനചിന്തകൻ പറയുന്നതെന്നു തോന്നുന്നു. ഹിംസ അനിവാര്യവും അനുപേക്ഷണീയവുമായിത്തീരുന്ന സന്ദർഭങ്ങളിൽ ഒരുവൻ കൃത്യനിർവ്വഹണത്തിൽ അനുവർത്തിക്കേണ്ട നിസ്സംഗമായ മാനസികഭാവം എന്താണെന്ന് ഈ ശ്ലോകങ്ങൾ പറഞ്ഞുതരുന്നു.

ഞാനീ അഭിപ്രായങ്ങളിൽ എത്തിച്ചേർന്നതു് ഏതെങ്കിലും പ്രമാണത്തെ ആസ്പദമാക്കിയല്ല. ഒരുപക്ഷേ, പലേ പ്രഭവസ്ഥാനങ്ങളിൽനിന്നായിരിക്കാം അവ ആദ്യമായി രൂപംപൂണ്ടതു്. ആ ജൈനചിന്തകന്റെ ഉപദേശങ്ങൾക്കു വിരുദ്ധമാണ് ഇപ്പറഞ്ഞ അഭിപ്രായങ്ങൾ എന്നു വന്നാൽപോലും, അവ അഹിംസയോടു തികച്ചും പൊരുത്തപ്പെട്ടാണു നില്ക്കുന്നതു് എന്നു ഞാൻ പറയും.

## 6

യങ്ഇന്ത്യയുടെ ഒരു സ്ഥിരം വായനക്കാരൻ ഇങ്ങനെ എഴുതുന്നു. 'ഇതാണോ മനുഷ്യത്വം?' എന്ന പേരിൽ അങ്ങു് എഴുതിവരുന്ന ലേഖനപരമ്പരയിൽ, പ്രത്യേകിച്ചു നവംബർ 4—ലെ 'യങ് ഇന്ത്യ'യിൽ പ്രസിദ്ധം ചെയ്തിരുന്ന നാലാമത്തെ ലേഖനത്തിൽ, അങ്ങു് ഉന്നയിച്ചിരിക്കുന്ന അഭിപ്രായത്തെ—ചില പ്രത്യേക സാഹചര്യങ്ങളിൽ ജീവഹത്യയാകാം എന്ന അഭിപ്രായത്തെ—അനുകൂലിക്കുന്ന ഒരു വാർത്ത ഏതാണ്ടു് ഒരു കൊല്ലംമുമ്പ് ഒരു പത്രത്തിൽ പ്രസിദ്ധം ചെയ്തിരുന്നതു ഞാനിതാ വെട്ടിയെടുത്തു് അയയ്ക്കുന്നു.

'ടൈംസ് ഓഫ് ഇൻഡ്യ'ക്കു പ്രത്യേകം

ലിററിൽട്ടൺ<br>(കൊളാറാഡോ)<br>നവമ്പർ 13, 1925

തന്റെ മരണം അടുത്തിരിക്കുന്നുവെന്നും താൻ മരിച്ചുകഴിഞ്ഞാൽ തന്റെ പുത്രിയെ സംരക്ഷിക്കുന്നതിനു മററാരുമില്ലെന്നും കരുതി പുത്രിയെ ക്ലോറോഫോം കൊടുത്തു കൊന്ന അറുപത്തൊന്നു വയസ്സുള്ള ഡാ. ഹാരോൾഡ് ബ്ലേസറെ കോടതി വെറുതെ വിട്ടിരിക്കുന്നു. പതിനാലു മണിക്കൂർ നേരത്തെ ചർച്ചയ്ക്കുശേഷം ജൂറിയിലെ പതിനൊന്നംഗങ്ങൾ ഡാക്ടറെ വെറുതെ വിടണമെന്ന് അഭിപ്രായപ്പെടുകയും ഒരു തീരുമാനത്തിലെത്താതിരിക്കുകയും

---

6. Young India, 9-12-1926 (Hindu Dharma) pp. 184—186

ചെയ്തപ്പോൾ പ്രോസിക്യൂഷൻ ഭാഗത്തുനിന്നുതന്നെ കേസ് തള്ളണമെന്ന് ആവശ്യപ്പെടുകയാണുണ്ടായത്. ഡാ. ബ്ളേസറുടെ അഭിഭാഷകനായ മി. ഹൗറി ഇങ്ങനെ പറഞ്ഞു: 'മുപ്പത്തിരണ്ടു കൊല്ലം ആ പാവപ്പെട്ട പെൺകുട്ടിയെ പോററിവളർത്തിയതിനുശേഷം അവൾ മററാർക്കും ഒരു ഭാരമായിത്തീരരുത് എന്നു ബ്ളേസർ തീരുമാനിച്ചതു ന്യായവും ധാർമ്മികവുമായിരുന്നു. ദുർബലയായ ആ പെൺകുട്ടിക്കു കൈകാലുകളില്ല; ഒരു പ്രതിമയെപ്പോലെയാണവൾ. അവൾക്കു ചിന്തിക്കാനോ സംസാരിക്കാനോ വയ്യ. മുൻകൂട്ടി ചർവിതമായ ഭക്ഷണപദാർത്ഥങ്ങളേ അവൾക്കു നല്കാൻ പാടുള്ളു. അവൾക്ക് ഒരാത്മാവുണ്ടാകാനിടയില്ല.'

'കഴിഞ്ഞ കൊല്ലം ഏതാണ്ടിതേകാലത്തുതന്നെ പാരീസ്സിൽ നടന്ന ഒരു സംഭവത്തെക്കുറിച്ചു ഞാൻ വായിച്ചതായി ഓർക്കുന്നു. ഒരു നടി അവളുടെ കാമുകനെ അയാളുടെ നിർബന്ധപൂർവ്വമായ അപേക്ഷയനുസരിച്ചു വെടിവച്ചു കൊന്നുവത്രെ. കാരണം ഒരിക്കലും ഭേദമാകുമെന്നു വിചാരിക്കാൻ നിവൃത്തിയില്ലാത്ത ഒരു രോഗംമൂലം അയാൾ അതികഠിനമായ വേദന അനുഭവിക്കുകയായിരുന്നു. ആ നടിയെ കൊലപാതകക്കുററത്തിനു വിസ്തരിച്ചു. പക്ഷേ, സാഹചര്യങ്ങൾ വച്ചുകൊണ്ടു നോക്കുമ്പോൾ അവൾ കുററം ചെയ്തിട്ടില്ല എന്നു ജൂറി വിധിച്ചതുകൊണ്ട് അവളെ വെറുതെവിട്ടു. ആ തീരുമാനത്തെ നീതികരിക്കുന്ന നിയമമൊന്നും ഫ്രാൻസിലുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഡന്മാർക്കിൽ അത്തരമൊരു നിയമം പാസ്സാക്കിയിട്ടുള്ളതായി ഞാൻ ഈയിടെ വായിച്ചു. ഇതുപോലുള്ള സാഹചര്യങ്ങളിൽ, മനുഷ്യജീവിതത്തിനു വിരാമമിടുന്നതിനു ചില പ്രത്യേക വ്യക്തികൾക്ക് ആ നിയമം അധികാരം നല്കുന്നു. ഈ ഉദാഹരണങ്ങൾ അങ്ങേയ്ക്കും 'യങ് ഇന്ത്യ'യുടെ വായനക്കാർക്കും രസകരമായിരിക്കുമെന്നു ഞാൻ കരുതുന്നു.'

ഈ കത്ത് എന്റെ നിലപാടു വിശദീകരിക്കുമെന്നുള്ളതുകൊണ്ടാണു ഞാൻ ഇതിവിടെ ഉദ്ധരിച്ചത്. ഈ ലേഖകൻ 'യങ്ഇന്ത്യ' വളരെ ശ്രദ്ധയോടെ വായിക്കുന്നയാളാണ്. അദ്ദേഹം എന്റെ നില തെററിദ്ധരിക്കുന്നുണ്ടെന്ന് ഈ കത്തിൽനിന്നുതന്നെ വ്യക്തമാണ്. അപ്പോൾ വല്ലപ്പോഴുമൊരിക്കൽ 'യങ് ഇന്ത്യ' വായിക്കുന്ന എത്രയോ ആളുകളാണ് എന്നെ തെററിദ്ധരിക്കാനിടയുള്ളത്! പാരമ്പര്യവഴിക്കുതന്നെ കഠിനചിത്തരായിട്ടുള്ള നാം ഹിംസ പ്രവർത്തിക്കുന്നതിനു കിട്ടുന്ന എല്ലാ അവസരങ്ങളും ഉപയോഗപ്പെടുത്തും. അതുകൊണ്ട്, ഞാൻ പറയുന്നതു തെററിദ്ധരിക്കാനിടയുണ്ടെന്നു പല വായനക്കാരും ചൂണ്ടിക്കാണിക്കുന്നു.

ഇമ്മാതിരി സൂക്ഷ്മങ്ങളായ പ്രശ്നങ്ങൾ അങ്ങേയററത്തെ ശ്രദ്ധയോടെ മാത്രമെ കൈകാര്യം ചെയ്യാൻ കഴിയൂ. അങ്ങനെ

മാത്രമേ പാടുള്ളുതാനും. പക്ഷേ, പറയുന്നതൊക്കെ തെററായി വ്യാഖ്യാനിക്കുമെന്ന ഭയംകൊണ്ടു മൗലികങ്ങളായ സത്യങ്ങളെക്കുറിച്ചു സ്വതന്ത്രവും സത്യസന്ധവുമായ രീതിയിൽ ചർച്ച ചെയ്യാതിരുന്നുകൂടാ. എന്നെ സംബന്ധിച്ചിടത്തോളം പ്രാർത്ഥനാപൂർവമായ ചർച്ചകളിലൂടെ, വിശദീകരണങ്ങളിലൂടെ, ആശയവിനിമയങ്ങളിലൂടെ ശരിയായിട്ടുള്ളതു ചെയ്യുന്നതിനും ശരിയുടെ മാർഗം അവലംബിക്കുന്നതിനും ഞാൻ ശ്രമിക്കും. അതിനൊരുദാഹരണമെന്ന നിലയ്ക്കാണു ഞാനീ കത്ത് ഉദ്ധരിക്കുന്നത്. ലേഖകനും ഞാനും തമ്മിൽ ഒരേ തത്വത്തിൻെറ വ്യാഖ്യാനത്തെ സംബന്ധിച്ച സത്യസന്ധമായ ഒരു തെററിദ്ധാരണയോ ഭിന്നതയോ ഉണ്ടെന്നു് ഈ ചർച്ച വെളിച്ചത്താക്കുന്നുണ്ടു്.

ഞാൻ നിർണ്ണയിച്ചിട്ടുള്ള ഉപാധികൾവച്ചു പരിശോധിക്കുമ്പോൾ ഡാ. ബ്ളേസറെ വെറുതെ വിട്ടതു ശരിയാണെന്നാണ് എൻെറ അഭിപ്രായം. പക്ഷേ, അദ്ദേഹം തൻെറ പുത്രിയുടെ ജീവനു വിരാമമിട്ടതു ശരിയായില്ല. തൻെറ ചുററുപാടും ജീവിക്കുന്ന ആളുകളുടെ മനുഷ്യത്വത്തിൽ അദ്ദേഹത്തിനു വിശ്വാസമില്ലായിരുന്നുവെന്നാണതു തെളിയിക്കുന്നതു്. തൻെറ പുത്രിയെ മററാരും സംരക്ഷിക്കുകയില്ലെന്നു കരുതാൻ അദ്ദേഹത്തിനു് ഒരധികാരവും ഉണ്ടായിരുന്നില്ല. ചില പ്രത്യേക സാഹചര്യങ്ങളിൽ പട്ടികളോടു് അനുവർത്തിക്കേണ്ട നയത്തെപ്പററി ഞാൻ സ്വീകരിച്ച നിലപാടു ഡാ. ബ്ളേസറുടേതിൽനിന്നു തികച്ചും വിഭിന്നമാണ്. വിഷ്ലിക്കു് ആത്മാവില്ല. എന്ന അഭിപ്രായത്തെ അനുകൂലിക്കാൻ എനിക്കു കഴിയുകയില്ല. താഴ്ന്ന ജീവികൾക്കുപോലും ആത്മാവുണ്ടെന്നാണ് എൻെറ വിശ്വാസം.

ആത്മാർത്ഥതയുള്ള മറെറാരു വായനക്കാരൻ ഉന്നയിക്കുന്ന കാര്യം ഇതിനേക്കാൾ പ്രധാനമാണ്. അതിങ്ങനെ സംഗ്രഹിക്കാം:

'അങ്ങയുടെ നിലപാടു് എനിക്കു മനസ്സിലാക്കാൻ സാധിക്കും. അതാണ് ഒരേയൊരു ശരിയായ നിലപാടും. പക്ഷേ, 'ഭൂരിപക്ഷഭൂരിസുഖ'മെന്ന പ്രായോജനിക സിദ്ധാന്തമായിത്തീരുന്നില്ലേ അങ്ങയുടെ വാദം? അതാണ് അങ്ങയുടെ നിലപാടെങ്കിൽ അഹിംസാസിദ്ധാന്തത്തിനും പ്രയോജനവാദിയുടെ സിദ്ധാന്തത്തിനും തമ്മിൽ എന്താണു വ്യത്യാസം? അയാൾ അഹിംസാവാദിയാണെന്നൊന്നും ഭാവിക്കുന്നില്ല. ജീവഹത്യ ഭൂരിപക്ഷഭൂരിസുഖത്തിനു നിദാനമായിത്തീരുമെങ്കിൽ അതു ചെയ്യാൻ അയാൾ മടിക്കുകയുമില്ല.'

ബാഹ്യമായ പ്രവൃത്തി ഒന്നായിരിക്കുമെങ്കിലും അതിൻെറ പിന്നിലുള്ള പ്രചോദനശക്തിയെ അടിസ്ഥാനമാക്കി അതിനു് വിവക്ഷാഭേദങ്ങളുണ്ടാകും. ഉദാഹരണത്തിനു പാശ്ചാത്യദേശത്തു

അഹിംസാസങ്കല്പത്തിൽ മനുഷ്യൻ മാത്രമേ ഉൾപ്പെടുന്നുള്ളു. അതും കഴിയുമെങ്കിൽ മാത്രം. മനുഷ്യരാശിയുടെ ഭൂരിസുഖമെന്നു കരുതപ്പെടുന്ന കാര്യങ്ങൾക്കുവേണ്ടി മൃഗങ്ങളെ അറുത്തുകീറുന്നതിനോ അതേ പ്രയോജനികസിദ്ധാന്തത്തിൻെറ പേരിൽ നശീകരണായുധങ്ങൾ കുമ്പാരം കൂട്ടുന്നതിനോ അവിടെയാർക്കും യാതൊരു അറപ്പുമില്ല. നേരെമറിച്ച് അഹിംസാനിഷ്ഠനായ ഒരു വ്യക്തി പ്രയോജനവാദിയോടൊപ്പം നശീകരണപ്രവൃത്തികൾ ചെയ്തിട്ടുണ്ടായിരിക്കാം. പക്ഷേ, ആയുധങ്ങൾ അവസാനമില്ലാതെ വദ്ധിപ്പിക്കുന്നതിനോ ജന്തുക്കളെ അറുത്തു കീറുന്നതിനോ കൂട്ടുനിൽക്കുന്നതിനേക്കാൾ മരിക്കുന്നതിനാണു് അയാൾ ആഗ്രഹിക്കുക.

അഹിംസാനിഷ്ഠനു പ്രായോജനിക സിദ്ധാന്തമംഗീകരിക്കാൻ സാധിക്കുകയില്ല എന്നതാണു സത്യം. അയാൾ എല്ലാവർക്കും ഏററവും കൂടുതൽ നന്മയുണ്ടാകുന്നതിനുവേണ്ടി പ്രയത്നിക്കും. ആ ആദർശം സാക്ഷാത്കരിക്കുന്നതിനുള്ള ഉദ്യമത്തിൽ മരിക്കുകയും ചെയ്യും. മററുള്ളവർ ജീവിക്കുന്നതിനുവേണ്ടി അയാൾ സ്വയം മരിക്കുന്നതിനു തയാറാകും. അങ്ങനെ മരിക്കുന്നതിലൂടെ അയാൾ മററുള്ളവർക്കും, ഒപ്പം തനിക്കും സേവനമനുഷ്ഠിക്കുകയാണു്. എല്ലാവരുടേയും ഏററവും കൂടുതൽ നന്മ എന്നു പറയുമ്പോൾ ഭൂരിപക്ഷത്തിൻെറ നന്മയും അതിലുൾപ്പെടും. അതുകൊണ്ടു് അഹിംസാവാദിയും പ്രയോജനവാദിയും അവരുടെ പ്രവത്തനത്തിൽ പല രംഗങ്ങളിലും ഒരുമിക്കുന്നു. പക്ഷേ, അവർ കൂട്ടുകെട്ടു് ഉപേക്ഷിക്കുകയും വിരുദ്ധ ലക്ഷ്യങ്ങളിലെത്താൻ പ്രവർത്തിക്കുകയും ചെയ്യുന്ന കാലം ഉണ്ടാകാതെ തരമില്ല. പ്രയോജനവാദിയാകട്ടെ തന്നെ ബലിയർപ്പിക്കുന്നതിനു് ഒരിക്കലും ഒരുങ്ങുകയില്ല. അതു യുക്തിക്കു നിരക്കുന്ന പ്രവൃത്തിയുമാണു്. നേരേമറിച്ചു കേവലതത്ത്വങ്ങളിൽ വിശ്വസിക്കുന്നയാളാകട്ടെ തന്നെ ബലിയർപ്പിക്കുന്നതിനു തയാറാകും. അയാൾ ഒരു പട്ടിയെ കൊല്ലുമ്പോൾ ഒന്നുകിൽ അതു ദൗർബല്യത്തിൻെറ പേരിലായിരിക്കും; അല്ലെങ്കിൽ ചുരുക്കം ചില സന്ദർഭങ്ങളിലെങ്കിലും, പട്ടിക്കുവേണ്ടിത്തന്നെയായിരിക്കും. പട്ടിക്കു് എന്താണു നല്ലതു്, എന്താണു ചീത്ത എന്നൊക്കെ തീരുമാനിക്കുന്നതു് അപകടമാണെന്നും അതുകൊണ്ടു് അയാൾ അബദ്ധങ്ങൾ ചെയ്യാനിടയുണ്ടെന്നും വാദിക്കപ്പെടാം. എന്നാൽ അങ്ങനെ ചെയ്യുന്നതിനു നിദാനമായ വസ്തുതയുമായി തട്ടിച്ചു നോക്കുമ്പോൾ ആ വാദം അപ്രസക്തമാണു്. കേവലതത്ത്വവാദിയുടെ നശീകരണപ്രവർത്തനത്തിൻെറ പരിധി പരമാവധി സങ്കുചിതമായിരിക്കും. പ്രയോജനവാദിയുടേതിനു പരിമിതികളൊന്നുമില്ല. അഹിംസയുടെ മാനദണ്ഡംകൊണ്ടു് അളക്കുമ്പോൾ കഴിഞ്ഞ യുദ്ധം തികച്ചും തെററായിരുന്നു. പ്രയോജനത്തിൻെറ മാനദണ്ഡം വച്ചളക്കുമ്പോഴാകട്ടെ, ഓരോ കക്ഷിക്കും

പ്രയോജനത്തെക്കുറിച്ചുള്ള അതാതിന്റെ ധാരണകളെ ആസ്പദമാക്കി അതിനെ നീതീകരിക്കാൻ കഴിയും. ജാലിയൻവാലാബാഗിലെ കൂട്ടക്കൊലയും പ്രയോജനത്തിന്റെ പേരിൽ നീതീകരിക്കുന്നതിനു് അതു നടത്തിയവർക്കു സാധിക്കും. അതേ കാരണത്തിന്റെ പേരിൽത്തന്നെയാണു് അരാജകവാദി താൻ ചെയ്യുന്ന കൊലപാതകങ്ങൾ ശരിവയ്ക്കുന്നതും. പക്ഷെ, ഈ പ്രവൃത്തികളൊന്നും തന്നെ 'എല്ലാവർക്കും ഏററവും കൂടുതൽ നന്മയുണ്ടാക്കുക' എന്ന തത്വത്തിന്റെ പേരിൽ നീതീകരിക്കുന്നതിനു സാധിക്കുകയില്ല.

## 7

1926 ഡിസംബർ 9–ാം തീയതിയിലെ യങ്ങ് ഇന്ത്യയിൽ പ്രസിദ്ധം ചെയ്തിരുന്ന 'എല്ലാ ആളുകൾക്കും പരമാവധി നന്മ' എന്ന ലേഖനം എഴുതുന്നതിനു് എന്നെ പ്രേരിപ്പിച്ച കത്തു് അയച്ച മാന്യലേഖകൻ ഇങ്ങനെ എഴുതുന്നു: 'ഞാൻ പറഞ്ഞ മൂന്നു് ഉദാഹരണങ്ങളിൽ ഡാ. ബ്ലേസറെക്കുറിച്ചുള്ള ആദ്യത്തെ ഉദാഹരണം മാത്രമേ അങ്ങു ചർച്ച ചെയ്തിട്ടുള്ളു. ഡാനിഷ് നിയമത്തെക്കുറിച്ചോ പാരീസിൽ നടന്ന സംഭവത്തെക്കുറിച്ചോ അങ്ങു യാതൊരഭിപ്രായവും പ്രകടിപ്പിച്ചിട്ടില്ല. സദാചാരത്തെക്കുറിച്ചുള്ള അങ്ങയുടെ നിലപാടിൽനിന്നുകൊണ്ടു് അങ്ങു് ഇക്കാര്യങ്ങളുടെ ഗുണദോഷങ്ങളെക്കുറിച്ചൊരഭിപ്രായം പറഞ്ഞാൽ എനിക്കും അങ്ങയുടെ മററു വായനക്കാർക്കും ഉപകാരമാവും.

എന്റെ അഭിപ്രായത്തിൽ അത്തരം ജീവഹത്യ സദുദ്ദേശ്യത്തോടെയാണു ചെയ്യുന്നതെങ്കിൽ, അതു ഞാൻ ധരിച്ചിട്ടുള്ള, നിർവ്വചിച്ചിട്ടുള്ള മട്ടിൽ ഹിംസയാവുകയില്ല തീർച്ചയായും. പക്ഷേ, മൂന്നാമതൊരാൾ അതേ പ്രവൃത്തി ചെയ്യുകയാണെങ്കിൽ അതു ശരിയാണെന്നു പറയാൻ എനിക്കു വയ്യ. കാരണം അതിന്റെ ഗുണദോഷങ്ങൾ നിർണയിക്കാനുള്ള വസ്തുതകൾ എന്റെ പക്കലുണ്ടാവുകയില്ലല്ലോ. അത്തരം പ്രവൃത്തികളുടെ നീതീകരണം മുഴുവൻ ഉദ്ദേശ്യത്തെ ആസ്പദമാക്കിയാണു്. ഉദ്ദേശ്യങ്ങളുടെ ഗുണദോഷനിർണയം ചെയ്യുന്നതിനു കഴിവുള്ള അപ്രമാദിയായ ന്യായാധിപൻ ഈശ്വരൻ മാത്രമാണു്. അതുകൊണ്ടു് ഓരോരുത്തരും സ്വന്തം ഉത്തരവാദിത്വത്തിൽ പ്രവർത്തിക്കുകയും ഫലങ്ങൾ മുഴുക്കെ അനുഭവിക്കുകയും വേണം. അങ്ങനെ നോക്കുമ്പോൾ ആ ഡാനിഷ് നിയമത്തെ നീതീകരിക്കുന്നതിനു സാധിക്കുകയില്ല. വധിക്കപ്പെടേണ്ട ആളിന്റെ ആഗ്രഹത്തെ മുൻനിർത്തി വധത്തെ നീതീകരിക്കുന്നതു് അങ്ങേയററം അപകടകരമാണെന്നു ഞാൻ വിചാരിക്കുന്നു. വേദനകൊണ്ടു പിടയുന്ന സന്ദർഭത്തിൽ അതു് അനുഭവിച്ച

7 Young India, 30-12-1926 (Hindu Dharma) pp. 186-187

ജീവിക്കുന്നതിലും ഭേദം ചാവുന്നതാണ് എന്ന ആഗ്രഹം താല്ക്കാലികമായി മാത്രം പ്രകടിപ്പിക്കുന്ന ആളുകൾ അനവധിയാണ്. അത്തരക്കാർ രോഗം പൊറുത്ത് എണീക്കുമ്പോൾ ആ ആഗ്രഹപ്രകാരം ഒന്നും സംഭവിച്ചില്ലല്ലോ എന്നോർത്ത് കൃതജ്ഞതാഭരിതരായിത്തീരാറുമുണ്ട്. രക്ഷിക്കാൻ നിവൃത്തിയില്ല എന്ന തികച്ചും ബോദ്ധ്യമായാൽ ധൈര്യത്തോടെ കൊല്ലുന്നതാണ നല്ലത് എന്ന തന്നെ ഞാൻ പറയും. യുദ്ധരംഗത്തിൽവച്ച് ഒരു പടയാളിക്കു മാരകമായ മുറിവ് ഏലക്കുന്നെന്നു് ഇരിക്കട്ടെ. അയാൾക്കു വൈദ്യസഹായം ലഭിക്കുന്നതിനു മാർഗമൊന്നുമില്ല. അപ്പോൾ തന്നെ കൊല്ലണമെന്ന അഭിലാഷം അയാൾ പ്രകടിപ്പിച്ചില്ലെങ്കിലും സ്നേഹപൂർവ്വകമായ ശുശ്രൂഷ അയാൾക്കു ലഭിക്കുകയില്ലെന്നും അയാൾ തികഞ്ഞ നിസ്സഹായാവസ്ഥയിൽ കിടന്നു വലിച്ചു വലിച്ചു ചാകേണ്ടിവരുമെന്നും, നമുക്കു പൂർണബോദ്ധ്യമുണ്ടായാൽ അയാളെ വധിച്ച് അയാളുടെ വേദനയ്ക്കറുതി വരുത്താം. അങ്ങനെ ചെയ്യുന്ന സഹയോദ്ധാവിന് അയാളെ ശുശ്രൂഷിക്കുന്നതിനു കഴിയാതെ വരുമ്പോഴാണ് അതു ചെയ്യേണ്ടതു്.

## 8

മാൻഡലേയിൽനിന്നു് ഒരു എം.ബി. ബി. എസ്സ്. ബിരുദധാരി ഇങ്ങനെ എഴുതുന്നു:

''1926 ഡിസംബർ 9–ലെ യങ് ഇന്ത്യയിൽ ഹാരോൾഡ് ബ്ലേസർ എന്നൊരു ഡാക്ടറെക്കുറിച്ച് ഒരു പത്രക്കുറിപ്പു പ്രസിദ്ധം ചെയ്തിട്ടുണ്ടല്ലോ. തന്റെ അവസാനം അടുത്തിരിക്കുന്നുവെന്നും താൻ മരിച്ചുകഴിഞ്ഞാൽ തന്റെ പുത്രിയെ ശുശ്രൂഷിക്കാൻ ആരുമില്ലെന്നും കരുതി അവളെ ക്ലോറോഫോം കൊടുത്തു കൊല്ലുന്ന ഡാക്ടറെ കോടതി വെറുതെ വിട്ടു. ഡാ. ബ്ലേസർ ആ പാവപ്പെട്ട പെൺകുട്ടിയെ മററുള്ളവർക്കു് ഒരു ഭാരമാക്കിത്തീർക്കാതെ കൊന്നതു ശരിയും ധർമ്മാനുസൃതവുമായിരുന്നെന്നു് അദ്ദേഹത്തിന്റെ വക്കീൽ മി. ഹൗറി പ്രസ്താവിച്ചു. ഡാ. ബ്ലേസർ തന്റെ മകളുടെ ജീവിതത്തിനു വിരാമമിട്ടതു ശരിയായില്ല എന്നാണ് അങ്ങയുടെ അഭിപ്രായം. കാരണം ചുററുപാടുമുള്ളവരുടെ മനുഷ്യത്വത്തിൽ ഡാക്ടർക്കു വിശ്വാസമില്ലെന്നാണ് അതു കാണിക്കുന്നതു്. മകളെ മററാരും ശുശ്രൂഷിക്കുകയില്ല എന്നു കരുതാൻ അദ്ദേഹത്തിനു് അധികാരമുണ്ടായിരുന്നില്ല എന്നും അങ്ങു സൂചിപ്പിച്ചു. അങ്ങ് ഈ അഭിപ്രായം പ്രകടിപ്പിച്ചതു് ഒരു വക്കീലിന്റെ മട്ടിലല്ല എന്നു ഞാൻ പറയും. അതിനെപ്പററി അങ്ങ് ഒന്നുകൂടി ആലോചിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു. കാരണം അതു വെറുമൊ

8· Young India, 14–4–1927 (Hindu Dharma) pp. 188–190

സാധാരണ സംഭവമല്ല. സമുദായത്തിൻെറ ചുമലിൽ നിഷ്പ്രയോജനമായ ഒരു ഭാരം കെട്ടിവയ്ക്കുന്നതിനെക്കുറിച്ച് അങ്ങേയ്ക്കു യാതൊരു വിഷമവുമില്ല. കാരണം സമുദായം അതേറെറടുത്തുകൊള്ളുമെന്ന് അങ്ങേയ്ക്കു പൂർണ വിശ്വാസമുണ്ട്. അത്തരമൊരു ഉപയോഗശൂന്യമായ, എന്നല്ല അങ്ങേയററം അപകടകരമായ, വിശ്വാസം വച്ചുപുലർത്താൻ ഞങ്ങൾക്കു വയ്യ. ഈശ്വരനെ ഓർത്ത് അങ്ങ് അതു ക്ഷമിക്കണം. അങ്ങയുടെ വിശ്വാസം ഇന്ത്യയുടെ താത്പര്യങ്ങൾക്കു തികച്ചും ഹാനികരമാണെന്നു ഞാൻ ആത്മാർത്ഥമായി കരുതുന്നു. ഡാ. ബ്ലേസറുടെ വക്കീൽ വാദിച്ചതെന്താണെന്നു നോക്കണം. ഡാ. ആ പാവപ്പെട്ട നിർഗ്ഗുണയായ പെൺകുട്ടിയെ സമുദായത്തിനൊരു ഭാരമാക്കിത്തീർക്കാതെ കൊന്നതു ശരിയും ധർമ്മാനുസൃതവും ആയിരുന്നെന്നു വക്കിൽ പ്രസ്താവിച്ചു. സമുദായം ആ കുട്ടിയെ സംരക്ഷിക്കുമായിരുന്നോ ഇല്ലയോ എന്ന പ്രശ്നം ഇവിടെ സംഗതമല്ല. ഞാനൊരു ചോദ്യം ചോദിക്കട്ടെ. വളരെക്കാലം ഇന്ത്യയെ ആത്മാർത്ഥമായി സേവിച്ചതിനുശേഷം ഒടുവിൽ അങ്ങ് അന്ധനും, ബധിരനും, മൂകനും ഒക്കെ ആയിത്തീരുന്നു. മറെറാരു രീതിയിൽ പറഞ്ഞാൽ അങ്ങ സമുദായത്തിനു പ്രയോജനമില്ലാത്ത ഒരു വ്യക്തിയായിത്തീരുന്നു. അന്ന് അങ്ങയിൽ ജീവൻ അവശേഷിക്കുന്നുണ്ടെന്നു വിചാരിച്ചോ, അങ്ങ് ഒരു കാലത്തു സമുദായത്തെ നല്ലപോലെ സേവിച്ചിട്ടുണ്ടെന്നു കരുതിയോ സമുദായം അങ്ങയെ തീററിപ്പോററുന്നത് അങ്ങേയ്ക്ക് ഇഷ്ടമായിരിക്കുമോ? അഹിംസയെക്കുറിച്ച് അങ്ങേയ്ക്ക് എന്തൊക്കെ വിചിത്ര ധാരണകളുണ്ടെന്ന് എനിക്കറിഞ്ഞുകൂടാ. പക്ഷേ, ഈ ചോദ്യത്തിനുള്ള എൻെറ ഉത്തരം വ്യക്തമാണ്. സമുദായത്തെ എത്ര കൊല്ലം സേവിച്ചാലും വേണ്ടില്ല. ഞാൻ പ്രയോജനമില്ലാത്തവനായിത്തീരുമ്പോൾ സമുദായത്തിന് ഒരു ഭാരമായിത്തീരുന്നതിനു പകരം കൊല്ലപ്പെടുന്നതിനാണ് ആഗ്രഹിക്കുക. കാരണം അങ്ങനെ കൊല്ലപ്പെടുന്നതുകൊണ്ടു ഞാൻ സമുദായത്തിനു നന്മ കൈവരുത്തുകയാണെന്നും ഞാൻ സ്നേഹിക്കുന്ന ആ സമുദായത്തിൻെറ ചുമലിൽനിന്നും ഒരു ഭാരം എടുത്തു മാററുകയാണെന്നും ഞാൻ ന്യായമായി വിചാരിക്കുന്നു. പ്രയോജനമുള്ള മനുഷ്യരേയും മൃഗങ്ങളേയും സംരക്ഷിക്കേണ്ട ചുമതല സമുദായത്തിനുണ്ട് — ഇതു മറെറാരു കാര്യമാണ്.'

തികച്ചും ധാർമ്മികമായ നിലപാടിലൂടെ നോക്കുമ്പോൾ ഡാക്ടർ ബ്ലേസറെ വെറുതെ വിടുന്നതിനു ജൂറി തീരുമാനിച്ചതു ശരിയാണെന്നാണ് എൻെറ വിചാരം. പക്ഷേ, ഡാക്ടർ ബ്ലേസർ ചെയ്തതു തെററാണ്. പ്രായോജനിക സിദ്ധാന്തത്തിലുള്ള താല്പര്യാധിക്യം മൂലം ലേഖകൻ താൻ ഉന്നയിക്കുന്ന സിദ്ധാന്തത്തിൻെറ ഭീകരമായ ഭവിഷ്യത്തുകളും വിവക്ഷകളും വിസ്മരിക്കുകയാണ്.

വാസ്തവത്തിൽ ആ സിദ്ധാന്തം അദ്ദേഹത്തിന്റെ തൊഴിലിനു തന്നെ നിരക്കുന്നതല്ല. ചെറുപ്പക്കാരനായ ഒരു ഡാക്ടർ ഒരു രോഗിയെ പരിശോധിച്ചിട്ട് അയാളുടെ രോഗം ഭേദമാവുകയില്ലെന്നും അതുകൊണ്ടയാൾ സമുദായത്തിനു പ്രയോജനമില്ലാത്ത ഭാരമായിത്തീരുമെന്നും കരുതി അയാളെ ക്ലോറോഫോം കൊടുത്തു കൊന്നുവെന്നിരിക്കട്ടെ. മറ്റൊരു പരിചയസമ്പന്നനായ ഡാക്ടർ അതേ രോഗിയുടെ രോഗം പൂർണമായും ഭേദമാക്കാവുന്നതായിരുന്നു എന്നു പിന്നീടു മനസ്സിലാക്കുകയാണ്. ഇക്കാര്യത്തെപ്പറ്റി ലേഖകൻ എന്താണു പറയുക? ഭേദപ്പെടുത്താനാവാത്ത രോഗമൊന്നുമില്ല എന്നല്ലേ വൈദ്യശാസ്ത്രത്തിന്റെ വമ്പുപറച്ചിൽ? എന്നെ സംബന്ധിച്ചിടത്തോളം നിഷ്പ്രയോജനമായ ഒരു ഭാരമായിത്തീർന്നുകഴിഞ്ഞാൽപ്പോലും എന്നെ എന്റെ നാട്ടുകാർ സംരക്ഷിക്കുമെന്നാണെന്റെ പ്രതീക്ഷ. ഒന്നേയുള്ളു—തുടർന്നു ജീവിക്കണമെന്ന് എനിക്ക് ആഗ്രഹമുണ്ടായിരിക്കണം. അമ്മാതിരിയൊരവസ്ഥ ഉണ്ടായിക്കഴിഞ്ഞാൽ നാട്ടുകാർ എന്നെ സംരക്ഷിക്കുമെന്ന് എനിക്കു പരിപൂർണമായ വിശ്വാസവുമുണ്ട്. കുഷ്ഠരോഗികളേയും അന്ധരേയും ബധിരരേയും ഒക്കെ ഒരു രാത്രി ക്ലോറോഫോം കൊടുത്തു മധുരമായ ദീർഘനിദ്രയിൽ ലയിപ്പിക്കണമെന്ന് എന്റെ ലേഖകൻ കരുതുന്നുണ്ടായിരിക്കുമോ എന്തോ! ഡാമിയൻ ഒരു കുഷ്ഠരോഗിയായിരുന്നു; മിൽട്ടൺ അന്ധനായ കവിയും. മനുഷ്യൻ വെറും ശരീരം മാത്രമല്ല, ശരീരത്തേക്കാൾ എത്രയോ മടങ്ങ് ഉന്നതമായ എന്തോ ഒന്നുകൂടിയാണ്.

ലേഖകന്റെ അടുത്ത ചോദ്യമിതാണ്:

'അതേ ലേഖനത്തിൽത്തന്നെ അഹിംസാനിഷ്ഠന്റെ പ്രായോജനിക സിദ്ധാന്തം അംഗീകരിക്കാൻ സാധിക്കുകയില്ല എന്ന് അങ്ങ് എഴുതുന്നു. എല്ലാ ആളുകൾക്കും ഏററവും കൂടുതൽ നന്മ കൈവരുത്തുന്നതിനു അയാൾ ശ്രമിക്കുകയും ആ ആദർശം സാക്ഷാത്കരിക്കാനുള്ള ഉദ്യമത്തിൽ അയാൾ മരിക്കുകയും ചെയ്യും. മററുള്ളവർ ജീവിക്കുന്നതിനുവേണ്ടി സ്വയം മരിക്കുന്നതിന് അയാൾക്കു സമ്മതമായിരിക്കും. അപ്പോൾ ഒരു വിഷസർപ്പം അങ്ങയെ ആക്രമിച്ചാൽ അതിനെ കൊന്നു സ്വയം രക്ഷ നേടുന്നതിനേക്കാൾ അതിന്റെ കടിയേററു മരിക്കുന്നതാണു നന്ന് എന്ന് അങ്ങു കരുതുമോ? പാമ്പിനെ കൊല്ലുന്നതിനു പകരം അതിന്റെ കടിയേററു മരിക്കുന്നതിനു തയാറാകുമ്പോൾ അങ്ങ് എനിക്കു സങ്കല്പിക്കാവുന്നതിൽവച്ച് ഏററവും ഹീനമായ ഒരു പാപം ചെയ്യുകയാണെന്നാണ് എന്റെ വിചാരം. 'എല്ലാവർക്കും ഏററവും കൂടുതൽ നന്മ' എന്നു വിവരിക്കപ്പെടുന്ന ആ ലക്ഷ്യം സാക്ഷാത്കരിക്കുന്നതിനുള്ള ഉദ്യമത്തിൽ ഉപദ്രവകാരിയായ ഒരു ജീവിയെ രക്ഷിക്കുകയും സ്വ

മേധയാ മരിക്കുകയുംചെയ്താൽ അങ്ങ് ഇന്ത്യയ്ക്ക് ഏററവും വലിയ ദ്രോഹമാണ ചെയ്യുന്നത്. ഇപ്പോഠം അങ്ങേയ്ക്കു കാര്യം മനസ്സിലാകുന്നുണ്ടോ? എല്ലാവർക്കും നന്മ കൈവരുത്തുക എന്ന അഭിപ്രായത്തിന് അങ്ങ് ഇനിയും മാററം വരുത്തുകയില്ലേ? സമസ്തലോകത്തിനും നന്മ കൈവരുത്തുവാനുള്ള ഉദ്യമത്തിൽ അങ്ങ് ഇന്ത്യയ്ക്ക് അപകടം ഉണ്ടാക്കിവയ്ക്കുമെന്നാണ് എൻെറ ഭയം. അപൂൎണ്ണനായ ഒരു നശ്വരജീവിയാണ താൻ എന്ന് അങ്ങുതന്നെ സമ്മതിച്ചിട്ടുണ്ട്. അതുകൊണ്ട് ഈ ലോകത്തിന മുഴുക്കെ നന്മ കൈവരുത്താൻ അങ്ങേയ്ക്ക് അസാദ്ധ്യമാണ്. ഇന്ത്യയ്ക്കു മുഴുവൻ സർവപ്രകാരേണയും നന്മ കൈവരുത്തുന്നതിനുപോലും അങ്ങേയ്ക്ക് അസാദ്ധ്യമാണ്. അതുകൊണ്ടു മനുഷ്യനും മൃഗവും പ്രയോജനമുള്ളവരും പ്രയോജനമില്ലാത്തവരും ദുഷ്ടരും ശിഷ്ടരും ഒക്കെ ഉഠംപ്പെട്ട ഈ ലോകത്തിനൊട്ടാകെ ഏററവും കൂടുതൽ നന്മ കൈവരുത്താനാണ ശ്രമിക്കുന്നത് എന്നൊന്നും ഭാവിക്കാതെ ഏററവുമധികം ആളുകഠംക്ക് ഏററവുമധികം നന്മ നേടിക്കൊടുത്തു സംതൃപ്തനാവുകയാണ നന്ന്.

ഈ ചോദ്യത്തിന മറുപടി പറയാതിരിക്കാനാണ് ഞാൻ ആഗ്രഹിക്കുക. വിശ്വാസരാഹിത്യമല്ല, ധൈര്യമില്ലായ്മയാണ് അതിന കാരണം. പരീക്ഷണവിധേയനായിത്തീരുമ്പോഠം വിശ്വാസത്തിനൊത്തു പ്രവർത്തിക്കുന്നതിനുള്ള ധൈര്യം ഉണ്ടായില്ലെങ്കിൽക്കൂടി, എൻെറ വിശ്വാസത്തെ ഞാൻ മറച്ചുവച്ചുകൂടാ. ഇതാണ് എൻെറ മറുപടി. ഒരു പാമ്പിനെപ്പോലും കൊന്നിട്ട് എൻെറ ജീവൻ രക്ഷിക്കണമെന്ന് എനിക്ക് ആഗ്രഹമില്ല. അതിനെ കൊല്ലുന്നതിൽഭേദം അതെന്നെ കടിച്ചുകൊല്ലുന്നതിന് അനുവദിക്കുകയാണ്. പക്ഷേ ഈശ്വരൻ എന്നെ ആ ഒരു കടുത്ത പരീക്ഷണത്തിന വിധേയനാക്കുകയും എന്നെ ആക്രമിക്കുന്നതിന് ഒരു പാമ്പിന് അനുമതി നല്കുകയും ചെയ്താൽ ചാകുന്നതിനുള്ള ധൈര്യം എനിക്കുണ്ടായില്ല എന്നു വരാം. എൻെറ ഉള്ളിലുള്ള മൃഗം ശക്തി പ്രഖ്യാപിക്കുകയും ഈ നശ്വരമായ ശരീരത്തെ സംരക്ഷിക്കുന്നതിനുവേണ്ടി പാമ്പിനെ കൊല്ലുകയും ചെയ്തെന്നുവരും. പാമ്പുകളെ സുഹൃത്തുക്കളാക്കണമെങ്കിൽ, അവയെക്കുറിച്ചുള്ള ഭയം മുഴുക്കെ ഉപേക്ഷിച്ചിരിക്കണം. അങ്ങനെ ഉപേക്ഷിച്ചിരിക്കുന്നു എന്ന് ഉറച്ചു പ്രഖ്യാപിക്കത്തക്കവണ്ണം എൻെറ വിശ്വാസം അത്രകണ്ടു ദൃഢരൂപം പ്രാപിച്ചിട്ടില്ല. നമ്മുടെ ഉള്ളിൽ നാം വച്ചുപുലർത്തുന്ന വിഷലിപ്തമായ ദുഷ്ടവിചാരങ്ങഠംക്ക് ഈശ്വരൻ നല്കുന്ന മറുപടിയാണ് പാമ്പും കടുവയുമൊക്കെ എന്നാണെൻെറ ദൃഢമായ വിശ്വാസം. പാരീസിലെ തെരുവുകളിൽ മനുഷ്യരുടെ ഉള്ളിലുള്ള കടുവകഠം രൂപംപൂണ്ടുവരുന്നതു് അന്നാ കിങ്സ് ഫോഡ് കണ്ടുവത്രെ. ഞാൻ ജീവചൈ

തന്യത്തിൻെറ ഏകതത്വത്തിൽ വിശ്വസിക്കുന്നു. ദുഷ്ടവും ഭോഗാസക്തവും ആയ വിചാരങ്ങൾ ഉള്ളിൽ വച്ചുപുലർത്തരുത് എന്നൊരു താക്കീതാണ് അവ നല്കുന്നത്. ഭൂമുഖത്തുനിന്നു വിഷമുള്ള മൃഗങ്ങളേയും ഇഴജന്തുക്കളേയുമൊക്കെ നിർമ്മാർജനം ചെയ്യണമെങ്കിൽ ഞാൻ എൻെറ ഉള്ളിലുള്ള വിഷലിപ്തമായ വിചാരങ്ങളെ നിർമ്മാർജനം ചെയ്യണം. എൻെറ ക്ഷമാശൂന്യതയും അജ്ഞതയും ശരീരം നിലനിറുത്തുന്നതിനുള്ള അഭിലാഷവും മൂലം വിഷപൂർണമെന്നു വിളിക്കപ്പെടുന്ന മൃഗങ്ങളേയും ഇഴജന്തുക്കളേയും കൊല്ലാൻ ശ്രമിച്ചാൽ എനിക്കാ വിചാരങ്ങൾ ഒഴിവാക്കാൻ സാധിക്കുകയില്ല. വിഷജന്തുക്കളുടെ ആക്രമണത്തിനെതിരായി ആത്മരക്ഷ തേടാത്തതുകൊണ്ടു മരിക്കേണ്ടിവന്നാൽ ഞാൻ വീണ്ടും കുറേക്കൂടി നല്ലവനായ, കുറേക്കൂടി പൂർണനായ ഒരു മനുഷ്യനായി ഉയിർത്തെഴുന്നേല്ക്കും. ആ വിശ്വാസം എനിക്കുള്ളപ്പോൾ പാമ്പിനെപ്പോലെ ഒരു സഹജീവിയെ എനിക്കെങ്ങനെ കൊല്ലാൻ കഴിയും? ഇതു തത്ത്വചിന്ത മാത്രമാണ്. ഈ തത്വചിന്തയ്ക്കൊത്തു ജീവിക്കുന്നതിനുള്ള ശക്തി എനിക്കു നല്കേണമേ എന്ന് എന്നോടൊപ്പം എൻെറ വായനക്കാരും ഈശ്വരനോടു പ്രാർത്ഥിക്കണം. എന്തുകൊണ്ടെന്നാൽ തത്വചിന്തയും അതിനനുസൃതമായ ജീവിതവും ഇണങ്ങിപ്പോകുന്നില്ലെങ്കിൽ തത്വചിന്ത ജീവനില്ലാത്ത ശരീരംപോലാകും.

നമ്മുടെ ഈ രാജ്യത്തു നമുക്കു വേണ്ടുവോളം തത്ത്വചിന്തയുണ്ട്. പക്ഷേ അതിനനുസൃതമായ ജീവിതം കുറച്ചേയുള്ളു. മനുഷ്യവ്യവഹാരത്തെ നിയന്ത്രിക്കുന്ന നിയമങ്ങൾ എന്തൊക്കെയാണെന്ന് ഇനിയും അന്വേഷിച്ചു കണ്ടുപിടിച്ചിട്ടില്ല. അത്തരമൊരന്വേഷണം അനുപേക്ഷണീയമാണ്. കൊല്ലുന്നതിലൂടെയല്ല, ചാകുന്നതിലൂടെയാണ് ആ അന്വേഷണം നടത്താനുള്ളത്. നാം സത്യത്തിൻേറയും സ്നേഹത്തിൻേറയും സജീവ വിഗ്രഹങ്ങളായിത്തീരണം, എന്തുകൊണ്ടെന്നാൽ ഈശ്വരൻ സത്യവും സ്നേഹവുമാണ്.

## 9

(ആശ്രമത്തിൽ രോഗം പിടിച്ചു വിഷമിച്ച ഒരു പശുക്കിടാവിനെ കൊല്ലുകയുണ്ടായി. ചുവടെ വിവരിക്കുന്ന സാഹചര്യങ്ങളിലാണ് അതു നടന്നത്. ആ സംഭവം അഹമ്മദബാദിൽ ചില കേന്ദ്രങ്ങളിലൊക്കെ വലുതായ കോളിളക്കമുളവാക്കി. ആ വിഷയത്തെക്കുറിച്ചു കോപംനിറഞ്ഞ സ്വരത്തിൽഎഴുതിയ പല കത്തുകളും ഗാന്ധിജിക്കു ലഭിച്ചു. അഹിംസാതത്ത്വത്തിൻെറ വെളിച്ചത്തിൽ ഗാന്ധിജി ആ പ്രശ്നം ശ്രദ്ധാപൂർവം പരിശോധിച്ചു

9. Young India, 4-10-1928 (Hindu Dharma) pp. 192-196

കൊണ്ടു് 'നവജീവ'നിൽ ഒരു ലേഖനം എഴുതി. ആ ലേഖനത്തിൻെറ സാരാംശമാണു് ചുവടെ ചേർക്കുന്നതു്.)

ഗോസേവാസംഘത്തിൻെറ ആഭിമുഖ്യത്തിൽ ആശ്രമത്തിൽ ഒരു മാതൃകാകന്നുകാലിസംരക്ഷണകേന്ദ്രവും, തോലുറയ്ക്കിട്ടു് സംസ്കരിച്ചെടുക്കുന്ന കേന്ദ്രവും നടത്തുന്നുണ്ടു്. ഈ പ്രവർത്തനത്തിൽ സംഘത്തിനു പലപ്പോഴും കുഴപ്പംപിടിച്ച ധാർമ്മികപ്രശ്നങ്ങൾ അഭിമുഖീകരിക്കേണ്ടിവരുന്നുണ്ടു്. അഹിംസ എന്ന ഏകോപാധിയിലൂടെമാത്രം സത്യം കണ്ടെത്തുകയെന്ന ആശ്രമാദർശം സാക്ഷാത്കരിക്കുന്നതിനുള്ള തീവ്രാഭിനിവേശമാണു് ഇതിനു കാരണം.

ഒരു ഉദാഹരണം പറയാം. കുറേനാൾമുൻപു് ആശ്രമത്തിൽ ഒരു പശുക്കിടാവിൻെറ കാലൊടിഞ്ഞുപോയി. അതിനു കഠിനമായ വേദന അനുഭവിക്കേണ്ടിവന്നു. ചെയ്യാവുന്ന എല്ലാ ചികിത്സകളും ശുശ്രൂഷണങ്ങളും ഒക്കെ ചെയ്തു. ചികിത്സയ്ക്കായി ഒരു വൈദ്യനെ വരുത്തി. പശുക്കിടാവിനെ രക്ഷിക്കുവാനൊക്കുകയില്ലെന്നും, ആശയ്ക്കു വഴിയില്ലെന്നും അദ്ദേഹം വിധിച്ചു. കിടാവു് അനുഭവിച്ച യാതന അസഹ്യമായിരുന്നു. കടുത്ത വേദനകൊണ്ടു് ഒന്നു തിരിയാൻപോലും അതിനു കഴിഞ്ഞില്ല.

ഈ സാഹചര്യത്തിൽ അതിൻെറ ജീവിതം അവസാനിപ്പിച്ചു് അങ്ങനെ അതനുഭവിക്കുന്ന കടുത്ത വേദനയ്ക്കു് അറുതി വരുത്തുകയാണു മനുഷ്യത്വത്തിനു നിരക്കുന്ന പ്രവൃത്തി എന്നെനിക്കു തോന്നി. ഞാൻ ആശ്രമഭരണസമിതിയുമായി അതേപ്പററി ചർച്ച നടത്തി. അംഗങ്ങളിലധികംപേരും എന്നോടു യോജിച്ചു. പിന്നീടു് ആശ്രമവാസികളുടെ മുഴുവൻ അഭിപ്രായം ആരാഞ്ഞു. അപ്പോൾ ഞങ്ങളുടെ അയല്ക്കാരനായ ഒരു നല്ല മനുഷ്യൻ വേദനയ്ക്കറുതിവരുത്താനായാൽപ്പോലും കിടാവിനെ കൊല്ലാൻ പാടില്ല എന്നു വാദിച്ചു. ചാകാറായ കിടാവിനെ ശുശ്രൂഷിച്ചുകൊള്ളാമെന്നും അദ്ദേഹം ഏററു. ആശ്രമത്തിലെ സഹോദരികളുടെ സഹായത്തോടുകൂടി, കിടാവിനെ ശല്യപ്പെടുത്തുന്ന ഈച്ചകളെ ആട്ടിയകററുക, അതിനു് ആഹാരം കൊടുക്കാൻ ശ്രമിക്കുക—ഇത്രയുമായിരുന്നു ശുശ്രൂഷ. ജീവൻ സൃഷ്ടിക്കുവാൻ ആർക്കും കഴിയുകയില്ല. അതുകൊണ്ടു് ആ ജീവൻ നശിപ്പിക്കുന്നതിനും ആർക്കും അവകാശമില്ല, എന്നാണു് ആ സുഹൃത്തു വാദിച്ചതു്. ഇവിടെ ആ വാദത്തിനു പ്രസക്തിയില്ലെന്നാണു് എനിക്കു തോന്നിയതു്. സ്വാർത്ഥതാത്പര്യത്തിനുവേണ്ടിയാണു് ജീവഹത്യയ്ക്കു മുതിരുന്നതെങ്കിൽ ആ വാദം ശരിതന്നെ. ഒടുവിൽ എൻെറ മുൻപിൽവച്ചുതന്നെ ഒരു ഡാക്ടറെക്കൊണ്ടു് ആ കിടാവിനു വിഷം കുത്തിവയ്പിച്ചു. സമ്പൂർണമായ വിനയത്തോടെയാണതു ചെയ്തതു്.

തെളിഞ്ഞ ആത്മവിശ്വാസവുമുണ്ടായിരുന്നു. രണ്ടുമിനിട്ടുകൊണ്ടു സംഗതി മുഴുവൻ നടന്നുകഴിഞ്ഞു.

പൊതുജനങ്ങൾ, പ്രത്യേകിച്ചും അഹമ്മദബാദിലെ പൊതുജനങ്ങൾ, എന്റെ പ്രവൃത്തിയെ അനുകൂലിക്കുകയില്ലെന്ന് എനിക്കറിയാമായിരുന്നു. അതു ഹിംസയല്ലാതെ മറ്റൊന്നുമല്ലെന്നു പൊതുജനങ്ങൾ വിധിക്കും.

പക്ഷേ കർത്തവ്യനിർവഹണം പൊതുജനാഭിപ്രായത്തിനു വിധേയമായിക്കൂടെന്നാണ് എന്റെ വിചാരം. മററുള്ളവർക്കു തെററാണെന്നു തോന്നുന്ന കാര്യവും തനിക്കു ശരിയാണെന്നു തോന്നുമെങ്കിൽ, അതിനൊത്തു പ്രവർത്തിക്കുകയാണ് ഒരുവന്റെ ധർമ്മമെന്നു ഞാൻ എല്ലാക്കാലത്തും വിശ്വസിച്ചിട്ടുണ്ട്. അതുമാത്രമാണു ശരിയായ മാർഗമെന്ന് അനുഭവം തെളിയിച്ചിട്ടുമുണ്ട്. തെററായ ഒരു കാര്യം ശരിയാണെന്നു തെററിദ്ധരിച്ചുകൂടെന്നില്ലെന്നു ഞാൻ സമ്മതിക്കുന്നു, അതുപോലെ മറിച്ചും. പക്ഷേ അറിയാതെ ചെയ്തുപോകുന്ന തെററുകളിലൂടെയാണു തെററെന്താണെന്നു മനസ്സിലാക്കുന്നതിന് ഒരാൾക്കു കഴിയുന്നത്. നേരേമറിച്ചു പൊതുജനാഭിപ്രായത്തെ ഭയന്നോ മററെന്തു കാരണത്തിന്റെ പേരിലോ തന്റെ ഉൾവെളിച്ചം കാണിക്കുന്ന മാർഗം ഒരുവൻ അവലംബിക്കുന്നില്ലെങ്കിൽ, അവന് ഒരിക്കലും ശരിയേതാണ്, തെറേറതാണ് എന്നറിയാൻ കഴിയുകയില്ല. അങ്ങനെയൊടുവിൽ തെററും ശരിയും വേർതിരിച്ചറിയുന്നതിനുള്ള കഴിവുതന്നെ അവനു നഷ്ടമാകുന്നു. അതുകൊണ്ടാണ് ഒരു കവി ഇങ്ങനെ പാടിയിട്ടുള്ളത്:

'സ്നേഹത്തിന്േറതായ മാർഗം അഗ്നിപരീക്ഷണംതന്നെയാണ്;

ഭീരുക്കൾ അതിൽനിന്ന് അകന്നു നില്ക്കുന്നു.'

അഹിംസയുടെ, അതായതു സ്നേഹത്തിന്റെ, മാർഗത്തിലൂടെ പലപ്പോഴും ഒരാൾക്കു തനിയെതന്നെ സഞ്ചരിക്കേണ്ടിവരും.

അപ്പോൾ ന്യായമായിത്തന്നെ ഒരു ചോദ്യം എന്നോടു ചോദിക്കാം. പശുക്കിടാവിന്റെ കാര്യത്തിൽ നിർദ്ദേശിച്ച തത്ത്വം മനുഷ്യരുടെ കാര്യത്തിലും ഞാൻ അനുവർത്തിക്കുമോ? എന്റെ കാര്യത്തിൽത്തന്നെ അത് അനുവർത്തിക്കാൻ ഞാൻ തയാറാകുമോ? എന്റെ മറുപടി ഇതാണ്. അതെ, രണ്ടിടത്തും അതേ നിയമം സാധുവാണ്. 'യഥാ പിണ്ഡേതഥാ ബ്രഹ്മാണ്ഡേ' (ഒരാളോടെങ്ങനെയോ, അതേപോലെതന്നെയാണ് എല്ലാപേരോടും) എന്ന നിയമം വ്യത്യസ്തതകൾക്കൊന്നും ഇടം നല്കുന്നില്ല. അങ്ങനെയല്ലെങ്കിൽ, ആ പശുക്കിടാവിനെ കൊന്നതു തെററാണ്; ഹിംസയാണ്. പക്ഷേ നമുക്കു പ്രിയപ്പെട്ട ആളുകൾ വേദനയനുഭവിക്കുമ്പോൾ അവരുടെ വേദനയ്ക്കുറുതിവരുത്താൻവേണ്ടി നാം അവരെ

കൊല്ലാറില്ല. കാരണം അവരെ സഹായിക്കുന്നതിനുള്ള ഉപാധികൾ മിക്കവാറും എപ്പോഴും നമ്മുടെ പക്കലുണ്ട്; അവർക്ക സ്വയം ചിന്തിക്കുന്നതിനും, തീരുമാനങ്ങളിലെത്തുന്നതിനുമുള്ള കഴിവുണ്ട്. ഇനി രോഗഗ്രസ്തനായ ഒരു സ്നേഹിതൻെറ കഥയെടുക്കാം. അയാൾക്ക യാതൊരു സഹായവും ചെയ്തുകൊടുക്കുന്നതിന് എനിക്ക കഴിവില്ല. രോഗം ഭേദമാകുന്ന പ്രശ്നമേയില്ല; ഭയാനകമായ വേദനയുടെ പിടിയിൽപ്പെട്ട് ബോധം നഷ്ടപ്പെട്ട മട്ടിൽ അയാൾ കിടക്കുകയാണ്. അങ്ങനെ വരുമ്പോൾ ആ സുഹൃത്തിൻെറ ജീവിതത്തിനു വിരാമമിട്ട് അയാളുടെ യാതനയ്ക്ക് അറുതിവരുത്തുന്നതിൽ ഞാൻ ഹിംസയൊന്നും കാണുന്നില്ല.

രോഗിയുടെ നന്മയ്ക്കുവേണ്ടി അയാളുടെ ശരീരത്തിൽ കത്തി പ്രയോഗിക്കുന്ന ശസ്ത്രക്രിയാകാരൻ ഹിംസയല്ല, പരിപൂർണമായ അഹിംസയാണ് അനുഷ്ഠിക്കുന്നത്. അതുപോലെ ചില അനിവാര്യസാഹചര്യങ്ങളിൽ, ഒരു പടികൂടി കടന്നു ദുരിതമനുഭവിക്കുന്ന രോഗിയുടെ ആത്മാവിനെ ശരീരത്തിൽനിന്നും വേർപെടുത്തേണ്ടതായി വന്നു എന്നുവരും. ആദ്യത്തെ ഉദാഹരണത്തിൽ ശസ്ത്രക്രിയാകാരൻ രോഗിയുടെ ജീവൻ രക്ഷിക്കുന്നതിനു ശ്രമിക്കുമ്പോൾ, രണ്ടാമത്തെ ഉദാഹരണത്തിൽ നേരേ മറിച്ചാണു ചെയ്യുന്നത് എന്നു ചൂണ്ടിക്കാണിക്കപ്പെടാം. പക്ഷേ കുറേക്കൂടി ആഴത്തിലേക്കിറങ്ങിച്ചെന്ന് അപഗ്രഥിച്ചു നോക്കുക, അപ്പോൾ രണ്ടിടത്തും ആത്യന്തികമായ ലക്ഷ്യം ഒന്നുതന്നെ എന്നു കാണാം—അതായത് ദുരിതമനുഭവിക്കുന്ന ആത്മാവിനെ വേദനയിൽനിന്നു മോചിപ്പിക്കുക. ഒരിടത്തു ശരീരത്തിൽനിന്നും രോഗം പിടിച്ച അവയവത്തെ മുറിച്ചുമാററുന്നു; മറെറാരിടത്ത് ആത്മാവിനെ പീഡിപ്പിക്കുന്നതിനുള്ള ഒരുപാധി മാത്രമായിത്തീർന്നിരിക്കുന്ന ശരീരത്തെ ആത്മാവിൽനിന്നും മുറിച്ചുമാററുന്നു. രണ്ടിടത്തും ലക്ഷ്യം അന്തരാത്മാവിനെ വേദനയിൽനിന്നു മോചിപ്പിക്കുകയാണ്. ജീവനററ ശരീരത്തിനു വേദനയും ആഹ്ളാദവുമൊന്നും അനുഭവിക്കുന്നതിനു കഴിയുകയില്ലല്ലോ. കൊല്ലാതിരിക്കുന്നത് ഹിംസയും കൊല്ലുന്നത് അഹിംസയും ആയിത്തീരുന്ന ചില സാഹചര്യങ്ങളെക്കുറിച്ചു സങ്കല്പിച്ചുകൂടെന്നില്ല. ഉദാഹരണത്തിന് എൻെറ പുത്രി ആക്രമണത്തിനു വിധേയയാകുന്നുവെന്നിരിക്കട്ടെ; അവളുടെ അഭിമതമെന്തെന്നറിയുന്നതിന് എനിക്കു യാതൊരു മാർഗവുമില്ല; അവളെ രക്ഷിക്കുന്നതിനും വഴിയൊന്നുമില്ല. അങ്ങനെ വരുമ്പോൾ അവളെ കൊല്ലുകയും, ഞാൻ സ്വയം ആ ക്രുദ്ധനായ അക്രമിയുടെ രോഷത്തിനു വിധേയനാവുകയും ചെയ്യുന്നത് അഹിംസയുടെ ഏററവും പരിശുദ്ധമായ രൂപമായിരിക്കും.

നമ്മുടെ അഹിംസാവാദികൾ ഒരു കുഴപ്പം കാണിച്ചിട്ടുണ്ട്. അവർ അഹിംസയെ ഒരു അന്ധവിശ്വാസമാക്കി മാററുകയും അങ്ങനെ യഥാർത്ഥമായ അഹിംസയുടെ പ്രചാരത്തിനു മുൻപിൽ വലിയൊരു വിലങ്ങുതടി ഉണ്ടാക്കിവയ്ക്കുകയും ചെയ്തു. അഹിംസയെക്കുറിച്ച് ഇന്നു നിലവിലിരിക്കുന്ന (എന്റെ അഭിപ്രായത്തിൽ, അബദ്ധമായ) ധാരണ നമ്മുടെ ബോധമണ്ഡലത്തെ മയക്കിക്കളഞ്ഞിരിക്കുന്നു. അതുകൊണ്ടു പരുഷഭാഷണം, പരുഷമായ വിധിയെഴുത്ത്, ദ്വേഷം, ക്രോധം, പക, അക്രമാസക്തി തുടങ്ങിയ ഹിംസയുടെ ഹീനതരങ്ങളായ രൂപവൈവിദ്ധ്യങ്ങളെക്കുറിച്ച് നാം തികച്ചും അജ്ഞരാണ്. മനുഷ്യരേയും മൃഗങ്ങളേയും മെല്ലെ മെല്ലെ മർദ്ദിച്ചൊടുക്കുക, സ്വാർത്ഥലാഭത്തിനുവേണ്ടി അക്കൂട്ടരെ ചൂഷണം ചെയ്യുകയും പട്ടിണിക്കിടുകയും ചെയ്യുക, ദുർബലരെ യഥേഷ്ടം മർദ്ദിക്കുകയും അവമാനിക്കുകയും ചെയ്യുക, അവരുടെ ആത്മാഭിമാനത്തെ നശിപ്പിക്കുക—ഇങ്ങനെ നാം നിത്യവും ചുററുപാടും കാണുന്ന കാര്യങ്ങളിൽ അന്തർഹിതമായ ഹിംസ കാരുണ്യത്തിന്റെ പേരിൽ ചെയ്യേണ്ടിവരുന്ന ജീവഹത്യയിൽ പ്രകടമാകുന്ന ഹിംസയേക്കാൾ എത്രയോ മടങ്ങു വലുതാണെന്ന കാര്യം നാം മറന്നുപോയിരിക്കുന്നു. അമൃതസരസ്സിലെ കുപ്രസിദ്ധമായ ആ നിരത്തിൽവച്ചു അനേകമാളുകളെ മർദ്ദിക്കുകയും പുഴുക്കളെപ്പോലെ ഇഴഞ്ഞുപോകുന്നതിനു നിർബന്ധിക്കുകയും ചെയ്ത കഥ ഓർക്കുക. അതിനു പകരം അവരെ കൈയോടെ കൊന്നൊടുക്കിയിരുന്നുവെങ്കിൽ, അത് എത്രയോ മനുഷ്യത്വമുള്ള പ്രവൃത്തിയാകുമായിരുന്നു! ആർക്കെങ്കിലും ഇക്കാര്യത്തെക്കുറിച്ചു സംശയമുണ്ടോ? പക്ഷേ അങ്ങനെ ഇഴയേണ്ടിവന്നവർക്കപോലും ആ അഭിപ്രായമില്ലെന്നും, ഇഴയേണ്ടിവന്നതുകൊണ്ട് അവൎക്ക് ഒരു കുഴപ്പവും പററിയിട്ടില്ലെന്നും ആരെങ്കിലും പറഞ്ഞാൽ അങ്ങനെ പറയുന്നവർക്ക് അഹിംസയുടെ ബാലപാഠങ്ങൾപോലും അറിയാൻ വയ്യെന്നാണ് എന്റെ അഭിപ്രായം. ജീവാർപ്പണം അനിവാര്യധർമ്മമായിത്തീരുന്ന സന്ദർഭങ്ങൾ ഒരു വ്യക്തിയുടെ ജീവിതത്തിലുണ്ടായി എന്നുവരും. മനുഷ്യാവസ്ഥയെ സംബന്ധിക്കുന്ന ഈ അടിസ്ഥാനവസ്തുത മനസ്സിലായിട്ടില്ലെങ്കിൽ അത് അഹിംസയുടെ അധിഷ്ഠാനമെന്തെന്ന് അറിഞ്ഞുകൂടെന്നേ വ്യക്തമാക്കുന്നുള്ളു. സത്യത്തെ ഉപാസിക്കുന്ന ഒരാൾക്ക് അസത്യാധിഷ്ഠിതമായ ജീവിതം നയിക്കേണ്ടിവന്നാൽ, അയാൾ ഈശ്വരനോടു തന്റെ ജീവിതത്തിനു വിരാമമിടാൻ അഭ്യർത്ഥിക്കും. അതുപോലെ അഹിംസയെ ഉപാസിക്കുന്ന ഒരു വ്യക്തിയെക്കൊണ്ടു മനുഷ്യന്റെ അന്തസ്സിനു നിരക്കാത്ത പ്രവൃത്തികൾ ചെയ്യിക്കുകയും അയാളെ അവമാനിക്കുകയും ചെയ്താൽ, അയാൾ ശത്രുവിന്റെ മുൻപിൽ മുട്ടുകുത്തിനിന്ന് തന്നെ കൊല്ലുണേ

എന്നു തീർച്ചയായും പ്രാത്ഥിക്കും. കവി പാടിയിട്ടുള്ളതുപോലെ,

'സർവേശ്വരൻെറ മാർഗം ധീരന്മാരുടേതാണ്;

ഭീരുക്കളുടേതല്ല.'

അഹിംസയുടെ സ്വഭാവത്തേയും വ്യാപ്തിയേയും സംബന്ധിച്ചുള്ള ഈ അടിസ്ഥാനപരമായ അബദ്ധധാരണ, മൂല്യങ്ങളുടെ ആപേക്ഷിക സ്വഭാവത്തെക്കുറിച്ചുള്ള ചിന്താക്കുഴപ്പം, അഹിംസ കൊല്ലാതിരിക്കൽ മാത്രമാണ് എന്നു തെററായി കരുതാൻ നമ്മെ പ്രേരിപ്പിച്ച് നമ്മുടെ നാട്ടിൽ അഹിംസയുടെ പേരിൽ അനുവർത്തിക്കപ്പെടുന്ന ഭയാനകമായ ഹിംസയ്ക്കും കാരണം അതുതന്നെ. രോഗഗ്രസ്തമായ ഒരു മൃഗത്തിൻെറ കടുത്ത വേദനയ്ക്കറുതിവരുത്താൻ അതിനെ കൊല്ലുന്നതാണു നല്ലതു് എന്നു കേട്ടാലുടനെ അഹിംസാവാദികളെന്നു വിളിക്കപ്പെടുന്ന ചില ആളുകരം 'പരിശുദ്ധ'മായ ഒരുതരം ഭീതി പ്രകടമാക്കാറുണ്ട്. അതേ ആളുകരംതന്നെ മൂകമായ മൃഗലക്ഷങ്ങളോടു നാം കാണിക്കുന്ന എണ്ണമററ ക്രൂരതകളെക്കുറിച്ചു തികഞ്ഞ ഉപേക്ഷയും ഉദാസീനതയുമാണു പ്രകടമാക്കുന്നതു്. ഇതുരണ്ടും നാമൊന്നു താരതമ്യപ്പെടുത്തിനോക്കേണ്ടതാണ്. അഹിംസയുടെ നാട്ടിലാണോ അതോ കാപട്യത്തിൻെറ (അതു് ബോധപൂർവമാകാം; അബോധപൂർവവുമാകാം) നാട്ടിലാണോ, നാം ജീവിക്കുന്നതു് എന്നു് അത്ഭുതപ്പെട്ടുപോകുന്നതു് അപ്പോഴാണ്.

ആദ്ധ്യാത്മികമായ ജഡതയാണ്, ധർമ്മധീരതയുടെ—അതായതു ധീരമായി ചിന്തിക്കുന്നതിനും വസ്തുതകളെ പ്രത്യക്ഷത്തിൽ അഭിമുഖീകരിക്കുന്നതിനും ഉള്ള ധീരതയുടെ—അഭാവമാണ് ശോച്യമായ ഈ അവസ്ഥയ്ക്കു നിദാനം. നമ്മുടെ ഗോശാലകളും മൃഗസംരക്ഷാകേന്ദ്രങ്ങളും ഒന്നു പരിശോധിക്കുക. അവ ഇന്നു ജന്തുക്കളെ പീഡിപ്പിക്കുന്നതിനുള്ള ഇരുട്ടറകരം മാത്രമാണ്. എങ്കിലും നമ്മുടെ മനസ്സാക്ഷിക്കു സ്വസ്ഥത കൈവരുത്താനെന്നമട്ടിൽ നാം നിസ്സഹായരും നിർഭാഗ്യരുമായ കന്നുകാലികളെ ആ ഇരുട്ടറകളിലേയ്ക്കുതന്നെ തള്ളിവിടുന്നു. സംസാരിക്കാൻ കഴിയുമായിരുന്നെങ്കിൽ അവ നമുക്കെതിരേ പ്രതിഷേധസ്വരമുയർത്തിക്കൊണ്ടു് 'ഇങ്ങനെ മെല്ലെമെല്ലെ മട്ടിച്ചു് നശിപ്പിക്കുന്നതിനു പകരം ഞങ്ങളെയങ്ങു കൊന്നേയ്ക്കുക' എന്നു് വിളിച്ചുപറയുമായിരുന്നു. പലപ്പോഴും അവയുടെ കണ്ണുകളിൽ ഈ മൂകാഭ്യർത്ഥന നിറഞ്ഞുനില്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്.

നമുക്കിങ്ങനെ പറഞ്ഞവസാനിപ്പിക്കാം. കോപത്തിൻെറയോ, സ്വാർത്ഥോദ്ദേശ്യങ്ങളുടെയോ പേരിൽ ഏതെങ്കിലുമൊരു ജീവിയുടെ ജീവൻ അപഹരിക്കുകയോ, അതിനെ വേദനിപ്പിക്കുകയോ, അതിനു് അനർത്ഥമുണ്ടാകണമെന്നു് ആഗ്രഹിക്കുകയോ ചെ

യ്യുന്നതു ഹിംസയാണ്. നേരേമറിച്ച് പരിശുദ്ധവും നിസ്വാർത്ഥവുമായ ഉദ്ദേശ്യത്തെ മുൻനിറുത്തി ഒരു ജീവിയുടെ ആദ്ധ്യാത്മികമോ ശാരീരികമോ ആയ നന്മയ്ക്കുവേണ്ടി, ശാന്തവും വ്യക്തവുമായ ഗുണദോഷവിവേചനത്തിനുശേഷം അതിനെ കൊല്ലുകയോ വേദനിപ്പിക്കുകയോ ചെയ്യുന്നതു് അഹിംസയുടെ ഏററവും പരിശുദ്ധമായ രൂപമാണ്. അങ്ങനെ എന്നെങ്കിലും ചെയ്യേണ്ടിവരുമ്പോഴൊക്കെ, ഒന്നൊന്നായി ഓരോന്നിൻേറയും ഗുണദോഷങ്ങൾ വിവേചിച്ചറിഞ്ഞതിനുശേഷം വേണം ഒരു തീരുമാനത്തിലെത്താൻ. ഒരു പ്രവൃത്തി ഹിംസാത്മകമോ, അഹിംസാത്മകമോ എന്നു തീരുമാനിക്കുന്നതിനുള്ള ആത്യന്തികോപാധി അതിൻെറ പിന്നിലുള്ള ഉദ്ദേശ്യമെന്താണ് എന്നതുതന്നെ.

ആശ്രമത്തെ അഭിമുഖീകരിക്കുന്ന ഇനിയത്തെ അതിപ്രധാനമായ പ്രശ്നത്തിലേയ്ക്കു ഞാൻ കടക്കാം. ആശ്രമത്തിൽ കുരങ്ങന്മാരുടെ ശല്യം വളരെ കൂടിയിരിക്കുന്നു. അതിനു് ഉടനടി ഒരു പരിഹാരം കണ്ടുപിടിക്കേണ്ടതു് അത്യന്താപേക്ഷിതമായിത്തീർന്നിട്ടുണ്ടു്. പ്രത്യേകാവകാശങ്ങളുണ്ടെന്നു ഭാവിക്കുന്ന ഈ സഹജീവിവർഗത്തിൻെറ സവിശേഷശ്രദ്ധ ഇപ്പോൾ പതിഞ്ഞിരിക്കുന്നതു പച്ചപിടിച്ചുവരുന്ന മലക്കറികളിലും ഫലവൃക്ഷങ്ങളിലുമാണ്. അവ മുഴുവൻ ഇല്ലാതാക്കിക്കളയുമെന്ന പേടിയാണിപ്പോൾ ഉള്ളതു്. ഞങ്ങൾ എത്രയൊക്കെ ശ്രമിച്ചിട്ടും ഈ ശല്യമൊഴിവാക്കുന്നതിനുള്ള ഫലപ്രദവും അതേസമയം അഹിംസാത്മകവുമായ ഒരു പരിഹാരമാർഗം ഇനിയും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.

ഈ പ്രശ്നം ചില കേന്ദ്രങ്ങളിലൊക്കെ തീക്ഷ്ണമായ വാദപ്രതിവാദത്തിനു് കാരണമായിത്തീർന്നിട്ടുണ്ടു്. എനിക്കിതിനെപ്പററി കോപാകുലമായ ചില കത്തുകളും ലഭിച്ചിട്ടുണ്ടു്. 'ആശ്രമത്തിൽനിന്നും അമ്പു് എയ്തു കുരങ്ങന്മാരെ കൊല്ലുകയും മുറിപ്പെടുത്തുകയും ചെയ്യുന്നതു്'' ഒരു ലേഖകൻെറ പ്രതിഷേധത്തിനു കാരണമായിട്ടുണ്ടു്. ഞാനാദ്യമേ വായനക്കാരോടു് ഒന്നുറപ്പിച്ചുപറയാം—ലേഖകൻ സങ്കല്പിക്കുന്നതുപോലെ ആശ്രമത്തിൽനിന്നും അമ്പെയ്തോ മററു പ്രകാരത്തിലോ ഒരൊററക്കുരങ്ങനേയും ഇന്നുവരെ കൊല്ലുകയോ, മുറിവേല്പിക്കുകയോ ചെയ്തിട്ടില്ല. അവയെ ഓടിക്കുന്നതിനുള്ള ശ്രമങ്ങൾ തീർച്ചയായും ചെയ്യുന്നുണ്ടു്. അതിനുവേണ്ടി നിരുപദ്രവകരങ്ങളായ അമ്പുകൾ പ്രയോഗിച്ചിട്ടുമുണ്ടു്.

നിവൃത്തിയില്ലാതെവന്നാൽ കുരങ്ങന്മാരെ കൊന്നാലെന്തു് എന്ന കാര്യം ഞാൻ ഗൗരവമായിത്തന്നെ പരിഗണിക്കുകയാണ്; പക്ഷേ പേടിപ്പിച്ചോടിക്കുന്നതിനുവേണ്ടി അവയ്ക്കു മുറിവേല്പിക്കുക എന്ന വിചാരംതന്നെ എനിക്കു് അസഹ്യമായിത്തോന്നുന്നു.

മുൻപിലത്തേതുപോലെ അത്ര ലളിതവും സുഗമവുമായ പ്രശ്നമല്ല ഇതു്.

കുരങ്ങന്മാരെ ഓടിച്ചുകളയുന്നതുപോലും വ്യക്തമായ അഹിംസാലംഘനമാണെന്നാണു് എന്റെ അഭിപ്രായം. അവയെ കൊല്ലേണ്ടിവന്നാൽ അതിനൊത്തു് ആ ലംഘനത്തിന്റെ വ്യാപ്തിയും വർദ്ധിക്കും. സ്വാർത്ഥോദ്ദേശ്യം മുൻനിറുത്തി ചെയ്യുന്ന ഏതു ദ്രോഹകർമ്മവും—അതു ജീവഹത്യയോളം എത്തിയാലും ഇല്ലെങ്കിലും തീർച്ചയായും ഹിംസതന്നെ.

ശാരീരികരൂപത്തിലുള്ള ജീവിതത്തിന്റെ നിലനില്പിനു് ഒട്ടൊക്കെ ഹിംസ വേണ്ടിവരും. അതുകൊണ്ടാണു പരമമായ ഒരു ധർമ്മത്തെ നിർവചിക്കുന്നതിനു് അഹിംസ എന്ന നിഷേധരൂപത്തിലുള്ള പദം ഉപയോഗിക്കുന്നതു്. ഈ ലോകം നശീകരണത്തിന്റേതായ ഒരു ശൃംഖലകൊണ്ടു് ബന്ധിക്കപ്പെട്ടിരിക്കുന്നു. മറെറാരുരീതിയിൽ പറഞ്ഞാൽ ശരീരരൂപത്തിലുള്ള ജീവിതത്തിന്റെ നിലനില്പിനു ഹിംസ നൈസർഗികമായിത്തന്നെ ആവശ്യമാണു്. അതുകൊണ്ടാണു് അഹിംസാവാദി ശരീരത്തിന്റെ കെട്ടുപാടുകളിൽനിന്നു് ആത്യന്തികമായ മോചനം ലഭിക്കണമെന്നു് എല്ലായ്പോഴും പ്രാർത്ഥിക്കുന്നതു്.

ശരീരമുള്ളിടത്തോളം കാലം ആർക്കും ഹിംസയിൽനിന്നു പരിപൂർണമായ മോചനം ലഭിക്കുകയില്ല. ജീവിക്കണമെന്ന ഇച്ഛ ആരുംതന്നെ പരിപൂർണമായി നിരാകരിക്കുന്നില്ല. ആത്മാവു് സഹകരിക്കുന്നതിനു വിസമ്മതിക്കുന്നുവെങ്കിൽ, ശരീരത്തെ മാത്രം നിർബന്ധിച്ചതുകൊണ്ടെന്തു ഫലം? നിങ്ങൾ മരണംവരെ ഉപവസിച്ചുകൊള്ളൂ. പക്ഷേ, അതേസമയം മനസ്സു് ഇന്ദ്രിയവിഷയങ്ങളെക്കുറിച്ചുള്ള അഭിലാഷം വച്ചുപുലർത്തിക്കൊണ്ടേയിരിക്കു എങ്കിൽ, നിങ്ങളുടെ ഉപവാസം വെറുമൊരു കാപട്യവും വഞ്ചനയുമാണു്. അപ്പോൾ ജീവിതേച്ഛയ്ക്കു് അടിമപ്പെട്ട നിസ്സഹായനായ പാവം എന്താണു ചെയ്യുക? അയാളെങ്ങനെയാണു തനിയ്ക്കുത്രകണ്ടു ഹിംസ അനുഷ്ഠിക്കാമെന്നും, അതിന്റെ യഥാർത്ഥ സ്വഭാവമെന്തായിരിക്കണമെന്നും നിർണ്ണയിക്കുക? സമുദായം തീർച്ചയായും ഒരു മാനദണ്ഡം കല്പിച്ചിട്ടുണ്ടു്. അത്രത്തോളം വ്യക്തിയെ ക്ലേശങ്ങളിൽനിന്നു ഒഴിവാക്കിനിറുത്തിയിട്ടുമുണ്ടു്. പക്ഷേ, ഓരോ സത്യാന്വേഷകനും വ്യക്തിഗതമായ ആവശ്യങ്ങളനുസരിച്ചു് ആ മാനദണ്ഡത്തെ ഭേദപ്പെടുത്തുകയും സമീകരിക്കുകയും ചെയ്യേണ്ടിവരും; ഹിംസയുടെ പരിധി പരിമിതപ്പെടുത്തുന്നതിനു് അവിരാമമായി യത്നിക്കേണ്ടതായും വരും. കർഷകനു് ഇത്തരം പ്രശ്നങ്ങളെക്കുറിച്ചു ചിന്തിക്കുന്നതിനുള്ള ശക്തിയോ സമയമോ ഇല്ല; കഠിനവും സന്ദിഗ്ദ്ധവുമായ ഒരു ജീവിതം പുലർത്തിക്കൊണ്ടു

പോകേണ്ട ചുമതലയിൽ മുഴുകിക്കഴിയുന്നവനാണയാൾ. സംസ്കാരസമ്പന്നരുടെ വർഗം അയാളെ സഹായിക്കുന്നതിനുപകരം വിഗണിക്കുകയേ ചെയ്യുന്നുള്ളു. ഞാനുമൊരു കർഷകനാണ്. എനിക്കും വ്യക്തമായ മാർഗമൊന്നുമില്ല കൈക്കൊള്ളാനായിട്ട്. അതുകൊണ്ട് എനിക്കും കഴിയുമെങ്കിൽ എന്റെ കൂട്ടുകാരായ കർഷകർക്കും ഒരു മാർഗം തെളിച്ചേട്ടുക്കേണ്ട ചുമതല എനിക്കുണ്ട്. കൃഷകനെ തുറിച്ചുനോക്കുന്ന അനേകായിരം കുഴപ്പംപിടിച്ച പ്രശ്നങ്ങളിലൊന്നാണു കുരങ്ങന്മാരുടെ ശല്യവും. അതുകൊണ്ട് ഏററവും കുറച്ചുമാത്രം ഹിംസ ഉപയോഗിച്ചു കർഷകന്റെ വിളവുകളെ സംരക്ഷിക്കുന്നതിനുള്ള മാർഗം ഞാൻ കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

ഗുജറാത്തിലെ കർഷകർ കുരങ്ങന്മാരെ ഓടിക്കാൻ പ്രത്യേക കാവല്ക്കാരെ ഏർപ്പാടു ചെയ്യാറുണ്ടത്രെ. അവരെക്കണ്ടാലുടനെ കുരങ്ങന്മാർ പേടിച്ചോടുമെന്നും അതുകൊണ്ട് അവയെ കൊല്ലേണ്ടിവരുന്നില്ലെന്നും ആണു പറയപ്പെടുന്നത്. ഇതൊരുപക്ഷേ സത്യമായിരിക്കാം. പക്ഷേ, ഈ മാർഗം എത്രകണ്ടു ഫലപ്രദമായാലും, എപ്പോഴെങ്കിലുമൊരിക്കൽ കുറച്ചൊരു നശീകരണപ്രവർത്തനംകൂടി വേണ്ടിവരുമെന്നു വ്യക്തമാണ്. കാരണം, നമ്മുടെ ബന്ധുക്കളായ ഈ കുരങ്ങന്മാർ സൂത്രശാലികളും ബുദ്ധിമാന്മാരുമാണ്. അപകടമൊന്നുമുണ്ടാവുകയില്ലെന്നു ബോദ്ധ്യമായിക്കഴിഞ്ഞാൽ പിന്നെ വെടിയുടെ ശബ്ദം കേട്ടാലൊന്നും അവ ഭയപ്പെടുകയില്ല. വെടി പൊട്ടിക്കുന്തോറും അവ കൂടുതലുച്ചത്തിൽ ചലിക്കുകയും കൂകിവിളിക്കുകയും ചെയ്യും. ഈ ശല്യം ഒഴിവാക്കുന്നതിനു് ആശ്രമത്തിൽ പരീക്ഷിച്ചുനോക്കാത്ത മാർഗമൊന്നുമില്ല. ഇന്നേവരെ എന്റെ അറിവിൽപ്പെട്ട മാർഗങ്ങളൊന്നുംതന്നെ ഹിംസാവിമുക്തമല്ല. അതുകൊണ്ട് ഈ പ്രശ്നം കൈകാര്യം ചെയ്യുന്നതിനു പററിയ പ്രായോഗിക നിർദ്ദേശങ്ങൾ 'നവജീവൻ' വായനക്കാരിൽനിന്നുമുണ്ടായാൽ ഞാനതൊക്കെ സ്വാഗതം ചെയ്യും. ഞാൻ മുൻപുപറഞ്ഞ കാര്യങ്ങളൊന്നും അവർ മറന്നുപോകരുത്. പരീക്ഷിച്ചുനോക്കി വിജയകരമാണെന്നു തെളിഞ്ഞ മാർഗങ്ങൾ വേണം നിർദ്ദേശിക്കാൻ; അവയിൽ അത്യല്പമായ ഹിംസയേ ഉണ്ടാകാൻ പാടുള്ളൂ.

## 10

ആവേശഭരിതരായ ഏതാനും ചില അഹിംസാവാദികൾ പോസ്ററൽ ഡിപ്പാർട്ടുമെൻറിന്റെ സാമ്പത്തികനില അഭിവൃദ്ധിപ്പെടുത്തുന്നതിനു തുനിഞ്ഞിറങ്ങിയിരിക്കുകയാണെന്നു തോന്നുന്നു. അവരെന്നെ അധിക്ഷേപിച്ചുകൊണ്ടുള്ള കത്തുകളുടെ ഒരു

10. Young India, 18-10-1928 (Hindu Dharma, pp 201-202)

പ്രളയംതന്നെ സൃഷ്ടിച്ചിരിക്കുകയാണ്. അങ്ങനെ അഹിംസയുടെ പേരിൽ അവർ ഹിംസ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. കഴിയുമെങ്കിൽ പശുക്കിടാവിന്റെ പ്രശ്നം അനിശ്ചിതമായി വലിച്ചുനീട്ടിക്കൊണ്ടു പോകണമെന്നാണ് അവരുടെ ആഗ്രഹം. അറുപതാം വയസ്സിലെത്തിയിരിക്കുന്നതുകൊണ്ട് എന്റെ ബുദ്ധി ജീർണ്ണിച്ചുപോയിരിക്കുന്നു എന്നാണ് അവരിൽ ചിലർ കാരുണ്യപൂർവം സൂചിപ്പിക്കുന്നത്. ഞാൻ സാസൂൺ ആശുപത്രിയിൽ കിടന്ന കാലത്ത് ഡാക്ടർമാർ എന്റെ നില നിരാശജനകമാണെന്നു വിധിക്കുകയും വിഷം കുത്തിവച്ച് എന്റെ പാപഭ്രയിഷ്ഠമായ ജീവിതത്തിനു വിരാമമിടുകയും ചെയ്യാത്തതിൽ മററു ചിലർക്കു കുണ്ഠിതമുണ്ട്. അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ ആ പശുക്കിടാവിനെ വിഷം കുത്തിവച്ചു കൊല്ലേണ്ടിവരുമായിരുന്നില്ല; കുരങ്ങന്മാരുടെ വംശവിച്ഛേദം സംഭവിക്കുമായിരുന്നില്ല. എനിക്കു നിത്യവും ലഭിച്ചുകൊണ്ടിരിക്കുന്ന കെട്ടുകെട്ടായുള്ള 'പ്രേമലേഖന'ങ്ങളുടെ പ്രത്യേകതകളിൽ ചുരുക്കം ചിലതു മാത്രമാണിവിടെ കുറിച്ചത്. ഈ കത്തുകൾ കൂടുതൽ കൂടുതൽ കിട്ടുംതോറും 'നവജീവ'ന്റെ പംക്തികളിൽ ഈ കുഴപ്പംപിടിച്ച പ്രശ്നം ചർച്ച ചെയ്യണമെന്ന എന്റെ തീരുമാനം ശരിയായിരുന്നെന്ന് എനിക്കു കൂടുതൽ കൂടുതൽ ബോദ്ധ്യമാവുകയാണ്. അനുചിതമായ ഈ കോപപ്രകടനംകൊണ്ട് അഹിംസയുടെ ഉപാസകരോ വ്യാഖ്യാതാക്കളോ ആകുന്നതിനു തങ്ങൾക്കുള്ള അനർഹത സ്വയം വെളിപ്പെടുത്തുകയാണെന്ന് ഈ നല്ലയാളുകൾ മനസ്സിലാക്കുന്നില്ല. അങ്ങനെ അവർ അഹിംസയുടെ വേരുകളിൽ തന്നെ കത്തിവയ്ക്കുകയാണ്. ഈ അധിക്ഷേപങ്ങൾ മാററിവച്ചിട്ടു മറെറാരു രീതിയിലെഴുതിയിട്ടുള്ള കത്തുകളിലേക്കു നമുക്കു കടക്കാം. അവയിലൊന്നിൽനിന്നാണു താഴെക്കുറിക്കുന്ന ഭാഗം എടുക്കുന്നത്.

'പശുക്കിടാവിന്റെ പ്രശ്നത്തിൽ അന്തർഭവിക്കുന്ന സദാചാരതത്ത്വങ്ങളെക്കുറിച്ചുള്ള അങ്ങയുടെ വ്യാഖ്യാനം എന്റെ പല സംശയങ്ങൾക്കും സമാധാനം നല്കുകയും, അഹിംസയുടെ വിവക്ഷകളെക്കുറിച്ചു വിലപ്പെട്ട പല അറിവുകളും നല്കുകയും ചെയ്യുന്നു. പക്ഷേ, നിർഭാഗ്യവശാൽ അതൊരു പുതിയ വൈഷമ്യം വരുത്തിവയ്ക്കുന്നുണ്ട്. ഒരു ജനസമൂഹത്തെ മുഴുവൻ അടിച്ചമർത്തുന്നതിന് ഒരു വ്യക്തി ഒരുങ്ങുന്നുവെന്നിരിക്കട്ടെ. അയാളുടെ മർദ്ദനങ്ങളവസാനിപ്പിക്കാൻ മാർഗമൊന്നുമില്ല. അങ്ങനെ വരുമ്പോൾ അയാളെക്കൊന്നു സമൂഹത്തെ രക്ഷിക്കുന്നത്, ആ പശുക്കിടാവിന്റെ കഥ മുൻപിൽവച്ചു നോക്കുമ്പോൾ, അഹിംസാധിഷ്ഠിതമായ പ്രവൃത്തിയല്ലേ? ആ പ്രവൃത്തി അനിവാര്യമായ ഒരു ആവശ്യമായതുകൊണ്ട് അഹിംസയാണെന്ന് അങ്ങു സമ്മതിക്കുകയില്ലേ? പശുക്കിടാവിനെ കൊല്ലുന്ന കാര്യത്തെക്കുറിച്ചുള്ള ചർച്ച

യിൽ, അഹിംസയെ അളക്കുന്നതിനുള്ള സർവപ്രധാനമായ മാനദണ്ഡം മാനസികമായ നിലപാടാണെന്ന് അങ്ങു പറയുകയുണ്ടായല്ലോ. ജനമർദ്ദകരാണെന്നു തെളിഞ്ഞിട്ടുള്ള വ്യക്തികളെ വധിക്കുന്നതു് ഈ തത്ത്വം വച്ചുകൊണ്ടു നോക്കുമ്പോൾ അഹിംസയായി കരുതിക്കൂടേ? കാരണം അതിനു പ്രചോദകമായ മാനസികഭാവം മഹത്തരമാണെന്നതുതന്നെ. കർഷകൻെറ വിളവുകൾ നശിപ്പിക്കുന്ന ശല്യകാരികളായ മൃഗങ്ങളെ കൊല്ലുന്നതു ഹിംസയല്ലെന്ന് അങ്ങുതന്നെ പറയുകയുണ്ടായല്ലോ. അങ്ങനെയാണെങ്കിൽ സമൂഹത്തെ ഭീഷണിപ്പെടുത്തുകയും അതിലും കടുത്ത അപകടങ്ങൾ വരുത്തിവയ്ക്കുകയും ചെയ്യുന്ന ശല്യകാരികളായ മനുഷ്യരെ കൊല്ലുന്നതു് എന്തുകൊണ്ടു് അഹിംസയാവുകയില്ല?'

എൻെറ വാദത്തിലുള്ള അടിസ്ഥാനവസ്തുത മനസ്സിലാക്കുന്നതിന് ഈ ലേഖകനു കഴിഞ്ഞിട്ടില്ല എന്നതു ശ്രദ്ധാലുവായ വായനക്കാരൻ ഇതിനകം കണ്ടുകാണും. അഹിംസയ്ക്കു ഞാൻ നല്കുന്ന നിർവചനത്തിൻെറ അർത്ഥവ്യാപ്തിയെ എങ്ങനെയൊക്കെ വലിച്ചുനീട്ടിയാലും, അതിൽ ലേഖകൻ പറയുന്ന മനുഷ്യഹത്യയെക്കൂടി ഉൾക്കൊള്ളിക്കുവാൻ കഴിയുകയില്ല. ഒരു കർഷകനു ജീവിതവൃത്തി അവലംബിക്കുന്നതിനിടയിൽ ചെയ്യേണ്ടിവരുന്ന അനിവാര്യമായ ജീവഹത്യമുഴുവൻ അഹിംസയാണെന്നു ഞാൻ ഒരിടത്തും പറഞ്ഞിട്ടില്ല. അത്തരം ജീവഹത്യ അനിവാര്യമായിക്കരുതുകയും, ആ നിലയ്ക്കു് അതു ക്ഷമിക്കുകയും ചെയ്യാമെന്നല്ലാതെ അതു ഹിംസയിൽനിന്നു ഭിന്നമായ മററെന്തെങ്കിലുമാണെന്നു പറഞ്ഞുകൂടാ. തൻെറയോ അല്ലെങ്കിൽ താനുൾക്കൊള്ളുന്ന സമൂഹത്തിൻെറയോ താത്പര്യങ്ങളാണു കർഷകനെ അതു ചെയ്യുന്നതിനു പ്രേരിപ്പിക്കുന്നതു്. സ്വാർത്ഥപ്രേരിതമായ അത്തരം ഹിംസ പാടില്ലെന്നാണു അഹിംസ പറയുന്നതു്. പശുക്കിടാവിനെ കൊന്നതു് ആ മൂകജീവിക്കുവേണ്ടിത്തന്നെയാണു്. അതിൻെറ നന്മമാത്രമായിരുന്നു ഒരേയൊരു ഉദ്ദേശ്യം.

ലേഖകൻ ഉന്നയിക്കുന്ന പ്രശ്നത്തെ തീർച്ചയായും കുരങ്ങന്മാരുടെ പ്രശ്നവുമായി താരതമ്യപ്പെടുത്താം. കുരങ്ങിൻെറ ശല്യവും മനുഷ്യൻെറ ശല്യവും തമ്മിൽ മൗലികമായ ഒരു വ്യത്യാസമുണ്ടു്. കുരങ്ങിൻെറ മനസ്സിനു പരിവർത്തനം വരുത്തുന്നതിനുള്ള ഉപാധികളൊന്നും കണ്ടുപിടിക്കാൻ നമുക്കു് ഇതുവരെ കഴിഞ്ഞിട്ടില്ല. അതുകൊണ്ടു് അവയെ കൊല്ലുന്നതു ക്ഷന്തവ്യമായിക്കരുതാം. പക്ഷേ, ദുഷ്ടന്മാരേയും ജനമർദ്ദകരേയും നല്ല മനുഷ്യരാക്കി മാററിക്കൂടെന്നില്ല. അതുകൊണ്ടാണു് അഹിംസാപദ്ധതിയിൽ സ്വാർത്ഥതാത്പര്യത്തെ മുൻനിർത്തി മനുഷ്യജീവിതം നശിപ്പിക്കുന്നതിനു സ്ഥാനമില്ലാത്തതു്.

ഇനി പ്രചോദനഹേതുവിൻെറ കാര്യമെടുക്കാം. അഹിംസ യെ അളക്കുന്നതിനുള്ള സർവപ്രധാനമായ മാനദണ്ഡം മാനസിക മായ നിലപാടാണ് എന്നതു ശരിതന്നെ. പക്ഷേ, അതു മാത്രമല്ല ഒരേയൊരു മാനദണ്ഡം ജീവനുള്ള ഏതിനേയും കൊല്ലുന്നതു്, കൊല്ലപ്പെടുന്നതിൻെറ താത്പര്യത്തെ മുൻനിറുത്തിയിട്ടല്ലെങ്കിൽ ഹിംസയാണ്. അതിൻെറ പ്രചോദകഹേതു എത്ര മഹത്തരമാ യാലും കഥ അതുതന്നെ. മററൊരാളെക്കുറിച്ചു ദ്വേഷം വച്ചുപുലർ ത്തുന്നവനും ഹിംസ എന്ന അപരാധത്തിനു പാത്രമാവുകയാണ്. കാരണം, ആ ദ്വേഷത്തിനൊരു പ്രായോഗികരൂപം കൊടുക്കുന്ന തിനു സമുദായത്തെക്കുറിച്ചുള്ള ഭയമോ, സന്ദർഭങ്ങളുടെ അസൗക ര്യമോ മൂലം അയാരംക്കു കഴിയുന്നില്ലെന്നേയുള്ളു. അതുകൊണ്ടു് ഒരു പ്രവൃത്തി ചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ അഹിംസയി ലുരംപ്പെടുമോ എന്നു തീരുമാനിക്കുന്നതിനു് ആ പ്രവൃത്തിയും അ തിൻെറ പിന്നിലുള്ള ഉദ്ദേശ്യവും പരിഗണിക്കേണ്ടതാണ്. ഒട്ടേ റെ പ്രവൃത്തികളെ പരസ്പരം ബന്ധപ്പെടുത്തി പരിശോധിച്ചിട്ടു വേണം ഉദ്ദേശ്യമെന്തെന്നു നിർണ്ണയിക്കുക.

11

ജൈനദർശനവും ഇതരമതസിദ്ധാന്തങ്ങളും നന്നായി പഠിച്ചി ട്ടുള്ള ഒരു ജൈനസുഹൃത്തു് അഹിംസയെക്കുറിച്ചു ദീർഘമായ ഒരു കത്തെഴുതിയിരിക്കുന്നു. അതു ശ്രദ്ധാപൂർവമായ ഒരു മറുപടി അർ ഹിക്കുന്നുണ്ടു്. അദ്ദേഹം പറയുന്നതിൻെറ സാരം ഇതാണ്:

'അങ്ങയുടെ അഹിംസാവ്യാഖ്യാനം ചിന്താക്കുഴപ്പം ഉണ്ടാ ക്കിയിരിക്കുന്നു. ശരീരത്തിൽനിന്നും ജീവൻ വേർപെടുത്തുന്നതു സാധാരണ അർത്ഥത്തിൽ ഹിംസയാണ്; അങ്ങനെ ചെയ്യാതിരി ക്കുന്നതു് അഹിംസയും. ഈ അർത്ഥം ഒന്നുകൂടി വ്യാപകമാക്കി യാൽ ജീവനുള്ളവയെയൊന്നും വേദനിപ്പിക്കാതിരിക്കുന്നതും അ ഹിംസയിൽ ഉരംപ്പെടുത്താം. പക്ഷേ, ആ പദത്തെ എങ്ങനെ വ ലിച്ചുനീട്ടിയാലും ജീവഹത്യയെ അതിലുരംപ്പെടുത്തുക വയ്യ. ഇ ങ്ങനെ പറയുന്നതുകൊണ്ടു് എല്ലാ സാഹചര്യങ്ങളിലും ജീവഹത്യ തെററാണെന്നു ഞാൻ കരുതുന്നുണ്ടെന്നു് അങ്ങു ധരിക്കരുതു്. അന ന്യബദ്ധമെന്നോ, വ്യത്യസ്തതകരംക്കു പഴുതില്ലാത്തതെന്നോ പ രിഗണിക്കപ്പെടാവുന്ന യാതൊരു സദാചാരസിദ്ധാന്തവും ഈ ലോ കത്തിലില്ലെന്നാണു ഞാൻ കരുതുന്നതു്. 'അഹിംസാ പരമോ ധർമ്മഃ' എന്ന സൂത്രവാക്യം മഹത്തായ ഒരു മൗലികസത്യം ഉരം ക്കൊള്ളുന്നുണ്ടു്. പക്ഷേ, സമസ്തമനുഷ്യധർമ്മങ്ങളും അതിലുരം പ്പെടുന്നു എന്നു പറഞ്ഞുകൂടാ. അതുകൊണ്ടു് 'അഹിംസാധിഷ്ഠി തമായ ജീവഹത്യ' എന്നു് അങ്ങു വിവരിക്കുന്നതു ശരിയായ ഒരു

11. Young India, 25-10-1928 (Hindu Dharma, pp.203-207)

കാര്യമായിരിക്കാമെങ്കിലും അതു് അഹിംസയാണെന്നു പറഞ്ഞുകൂടാ.'

ജീവിതം നിരന്തരമായ പരിവർത്തനങ്ങൾക്കും വികാസത്തിനും വിധേയമാക്കിക്കൊണ്ടിരിക്കുന്നതുപോലെ പദങ്ങളുടെ അർത്ഥവും നിരന്തരം പരിണാമവിധേയമായിക്കൊണ്ടിരിക്കുകയാണു്. ഇതു ഏതുമതത്തിന്റേയും ചരിത്രത്തിൽനിന്നു് ഉദാഹരണങ്ങളെടുത്തു തെളിയിക്കാവുന്നതേയുള്ളു. ഹിന്ദുമതത്തിലെ 'യജ്ഞം' എന്ന പദം ഇതിനൊരുദാഹരണമാണു്.

സർ ജെ. സി. ബോസിന്റെ കണ്ടുപിടുത്തങ്ങൾ ജീവശാസ്ത്രത്തിലുപയോഗിക്കുന്ന പദങ്ങളുടെ അംഗീകൃതാർത്ഥങ്ങൾക്കു വിപ്ലവകരമായ പരിവർത്തനങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുകയാണു്. അതുപോലെ അഹിംസയെ സമ്പൂർണമായി സാക്ഷാത്കരിക്കുന്നതിനു നാം തയ്യാറാകുമെങ്കിൽ, അഹിംസാ സിദ്ധാന്തത്തിനു പുതിയ പുതിയ വിവക്ഷകൾ കണ്ടെത്തുന്നതിനെക്കുറിച്ചു നമുക്കു് അധൈര്യമുണ്ടാകേണ്ട കാര്യമില്ല. 'അഹിംസാപരമോ ധർമ്മഃ' എന്ന പ്രഖ്യാതമായ സൂത്രവാക്യത്തെ പരിഷ്കരിക്കാൻ നമുക്കു സാധിച്ചില്ലെന്നു വരും. പക്ഷേ, നമ്മുടെ ആധ്യാത്മിക പാരമ്പര്യം വച്ചുപുലർത്തണമെങ്കിൽ ഈ മഹത്തായ സാർവലൗകികസിദ്ധാന്തത്തിനു പുതിയ അർത്ഥങ്ങൾ കണ്ടുപിടിക്കാൻ നാം ഉത്സാഹിക്കുകതന്നെ വേണം. പേരുകളെക്കുറിച്ചു് എനിക്കു വലിയ താത്പര്യമൊന്നുമില്ല. ഞാൻ വിവരിച്ച സാഹചര്യങ്ങളിൽ ജീവഹത്യ ചെയ്യുന്നതു ശരിയായ ഒരു പ്രവൃത്തിയാണെന്നു സമ്മതിച്ചുകഴിഞ്ഞാൽ, അതിനു് അഹിംസ എന്ന പേരിടണമോ വേണ്ടയോ എന്നുള്ളതു് എനിക്കു് അപ്രധാനമാണു്.

ഈ സുഹൃത്തു് ഉന്നയിക്കുന്ന മറ്റൊരു വിഷമപ്രശ്നം ഇതാണു്:

'ചില സാങ്കല്പിക സാഹചര്യങ്ങളിൽ സ്വന്തം പുത്രിയെ കൊല്ലുന്നതിനെക്കുറിച്ചു് അങ്ങു ഭാവന ചെയ്യുന്നതു് എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. അത്തരമൊരു സാഹചര്യത്തിൽ അക്രമിയെ കൊല്ലുന്നതു ശരിയായിരിക്കാം; പക്ഷേ, അങ്ങയുടെ പാവപ്പെട്ട മകൾ എന്തു പാപം ചെയ്തു? ആ പാവപ്പെട്ട കുട്ടി കളങ്കിതയായിത്തീർന്നെങ്കിൽ മരണംകൊണ്ടു മാത്രം കഴുകിക്കളയാവുന്ന ഒരു അവമതിയാണതു് എന്നാണോ അങ്ങു പറയുന്നതു്? അത്തരമൊരു സാഹചര്യത്തിൽ അപഖ്യാതിയും അവമതിയും ഭയന്നു സ്വന്തം ജീവിതമവസാനിപ്പിക്കുന്നതിനു് ആ പെൺകുട്ടി തുനിയുകയാണെങ്കിൽത്തന്നെ, അതിൽനിന്നു് അവളെ തടയേണ്ടതു് അങ്ങയുടെ കടമയാണെന്നു് അങ്ങു കരുതുന്നില്ലേ? പാതിവ്രത്യഭംഗത്തിനു് ഇരയാവുന്നതും, ബലാത്കാരത്തിനടിപെട്ടു ശരീരാവയവങ്ങ

ളിലൊന്ന നഷ്ടപ്പെടുന്നതും തമ്മിൽ യാതൊരു വ്യത്യാസവുമുണ്ടെന്ന് എനിക്ക തോന്നുന്നില്ല.'

എന്റെ പുത്രി കളങ്കിതയായിത്തീരുമെന്ന ഭയമല്ല ആ പ്രത്യേക സാഹചര്യങ്ങളിൽ അവളെ കൊല്ലുന്നതിന്ന കാരണം. സ്വന്തം ആഗ്രഹം പുറത്തു പ്രകടിപ്പിക്കുന്നതിന്ന കഴിഞ്ഞെങ്കിൽ തനിക്ക മരിക്കണമെന്ന് അവർ പറയുമായിരുന്നു എന്നു ഞാൻ കരുതി. സമുദായത്തിന്റെ വിമർശനവും അപകീർത്തിയും ഭയന്നാണ് അവർ മരിക്കാനാഗ്രഹിക്കുന്നതെങ്കിൽ, ഞാൻ തീർച്ചയായും അവളെ അതിൽനിന്നു പിൻതിരിപ്പിക്കാൻ ശ്രമിക്കും. മരിക്കണമെന്ന് അവൾക്കാഗ്രഹമുണ്ടെന്നു സംശയാതീതമായി തെളിഞ്ഞാലേ ഞാൻ അവളെ കൊല്ലുകയുള്ളൂ. രാവണൻ അവമാനിക്കുന്നതിലും ഭേദം മരിക്കുകയാണ് എന്നു സീത കരുതിയിരിക്കുമെന്നാണെന്റെ വിചാരം. നമ്മുടെ ശാസ്ത്രങ്ങളും അതുതന്നെയാണ് ഉപദേശിക്കുന്നത് എന്നാണു ഞാൻ കരുതുന്നത്. അവമതിയനുഭവിക്കാനിടവരുന്നതിനുമുമ്പു മരിക്കണം എന്ന് ആയിരക്കണക്കിന്ന സ്ത്രീപുരുഷന്മാർ നിത്യവും പ്രാർത്ഥിക്കാറുള്ളത് എനിക്കറിയാം. ഈ മനോഭാവം വളർത്തിയെടുക്കേണ്ടതു് അത്യന്താപേക്ഷിതമാണെന്നും ഞാൻ കരുതുന്നു. പാതിവ്രത്യം നഷ്ടപ്പെടുന്നതും ഒരു അവയവം നഷ്ടപ്പെടുന്നതും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നു സമ്മതിക്കാൻ ഞാൻ തയ്യാറല്ല. അവയവം നഷ്ടപ്പെടുന്നതിനേക്കാൾ എത്രയോ നല്ലതു മരിക്കുന്നതാണ് എന്ന് ഒരാൾ കരുതുന്ന സാഹചര്യവും എനിക്ക ഭാവനചെയ്യാൻ കഴിയും.

മൂന്നാമത്തെ ചോദ്യം ഇതാണ്:

'കുരങ്ങന്മാരെയെല്ലാം കൊന്നൊടുക്കുന്നതിന്നുപകരം കുറെയെണ്ണത്തിനെ മുറിവേല്പിച്ച് അങ്ങനെ മററുള്ളവയെ ഭയപ്പെടുത്തിയോടിക്കുന്നതു് അസഹ്യമാണെന്ന് അങ്ങു കരുതുന്നതു് എന്തുകൊണ്ടാണെന്ന് എനിക്ക മനസ്സിലാകുന്നില്ല. അന്ധരും വികലാംഗരുമായ മൃഗങ്ങൾക്കുപോലും അതിരുകടന്ന ജീവിതേച്ഛയുണ്ടെന്ന് അങ്ങേയ്ക്ക് അറിഞ്ഞുകൂടേ? ജീവനുള്ള ഒന്നു വേദനയനുഭവിക്കുന്നതു കാണാൻ തനിക്ക നിവൃത്തിയില്ലാത്തതുകൊണ്ടു്അതിനെ കൊല്ലണം എന്ന വിചാരംതന്നെ ഒരുതരത്തിലുള്ള സ്വാർത്ഥതയാണ്.'

കുരങ്ങന്മാരെ മുറിവേല്പിക്കുക എന്ന ആശയം എനിക്ക് അസഹ്യമായി തോന്നുന്നതിന്ന കാരണം മുറിവേററ കുരങ്ങനെ ശുശ്രൂഷിക്കാതിരുന്നാൽ അതിന്ന വളരെനാൾ ശ്വാസംവലിച്ചുകിടന്നു ചാകേണ്ടിവരും എന്നതാണ്. അതുകൊണ്ടു് എന്റെ ഏതെങ്കിലുമൊരു പ്രവൃത്തിയുടെ ഫലമായി കുരങ്ങന്മാർക്ക ചാകേണ്ടി വരുക

യാണെങ്കിൽ അവയെ ഇഞ്ചിഞ്ചായി ചാകത്തക്ക പതനത്തിൽ കൊണ്ടെത്തിക്കുന്നതിനു പകരം ഒററയടിക്കു കൊന്നൊടുക്കാനാണു ഞാനാഗ്രഹിക്കുക. അങ്ങനെ കൊന്നൊടുക്കുന്നതിനു പകരം മുറിവേല്പിക്കുന്നതുകൊണ്ടു ഞാനെങ്ങനെയാണ് അഹിംസാനിഷ്ഠനായിത്തീരുന്നതെന്നു മനസ്സിലാക്കാൻ എനിക്കു സാധിക്കുന്നില്ല. മുറിവേററ കുരങ്ങന്മാരെ ചികിത്സിക്കുന്നതിനുള്ള ഒരു ആശുപത്രി സ്ഥാപിക്കുന്നതിനു ഞാനൊരുങ്ങിയാൽ അതു മറെറാരു കാര്യമാണ്. അന്ധരും വികലാംഗരുമായ ജീവികൾ വേദനാശമനത്തിനു മാർഗമെന്തെങ്കിലുമുണ്ടെന്നു കണ്ടാൽ തുടർന്നു ജീവിച്ചിരിക്കാൻ അഭിലഷിക്കുമെന്നു ഞാൻ സമ്മതിക്കുന്നു. പക്ഷേ, സഹായമൊന്നും ചെന്നെത്താനിടയില്ലാത്ത ഒരു മരുപ്രദേശത്തിലകപ്പെട്ടുപോയ അന്ധനും മൂഢനുമായ ഒരു ജീവിയുടെ കഥ എടുക്കുക. അതിന് ഈശ്വരനിൽ വിശ്വാസമില്ല. തന്റെ കഷ്ടാവസ്ഥ ഭംഗിയായി അറിയുകയും ചെയ്യാം. അത്തരമൊരു ജീവി തുടർന്നു ജീവിച്ചിരിക്കണമെന്നു സ്വയം ആഗ്രഹിക്കുകയില്ലെന്നാണു ഞാൻ വിചാരിക്കുന്നത്. എല്ലാ സാഹചര്യങ്ങളിലും ജീവിതേച്ഛ വച്ചുപുലർത്തേണ്ടതു് ഒരു ധർമ്മമാണെന്ന് അംഗീകരിക്കാൻ ഞാൻ തയാറുമല്ല.

നാലാമത്തെ ചോദ്യം ഇതാണ്:

ജൈനരുടെ അഹിംസാദർശനം താഴെപ്പറയുന്ന മൂന്നു തത്ത്വങ്ങളിലാണ് അധിഷ്ഠിതം:

സാഹചര്യമെന്തായാലും വേണ്ടില്ല, വേദന എത്ര കഠിനമായാലും വേണ്ടില്ല, ആരും മനഃപൂർവം ജീവിതേച്ഛ നിരാകരിച്ചുകൂടാ. മററാരെങ്കിലും തന്റെ വേദനയ്ക്ക് അറുതി വരുത്തുമെന്നു പ്രതീക്ഷിച്ചുകൂടാ. അതുകൊണ്ടു ജീവഹത്യ യാതൊരു സാഹചര്യത്തിലും ധാർമ്മികമായ നീതീകരണം അർഹിക്കുന്നില്ല.

ഹിംസ വേണ്ടിവരുന്ന ഒട്ടേറെ പ്രവൃത്തികൾ നിറഞ്ഞ ഈ ലോകത്തിൽ, മോക്ഷാന്വേഷകൻ വളരെക്കുറച്ചു പ്രവൃത്തികളിൽ മാത്രം ഏർപ്പെടുകയും അങ്ങനെ അഹിംസ അനുവർത്തിക്കുകയും വേണം.

രണ്ടു തരത്തിലുള്ള ഹിംസയുണ്ട്. ഒന്ന് കൃഷി എന്ന പ്രവൃത്തിയിൽ അന്തർഹിതമായ പ്രത്യക്ഷമായ ഹിംസ; രണ്ട് കാർഷികോല്പന്നങ്ങൾ ഭക്ഷിക്കുന്നതിൽ അന്തർഹിതമായിരിക്കുന്ന പരോക്ഷമായ ഹിംസ. ഈ രണ്ടിൽനിന്നും പൂർണമായി രക്ഷനേടുന്നതിനു നിർവാഹമില്ലാതെ വരുന്ന സന്ദർഭത്തിൽ അഹിംസോപാസകൻ പ്രത്യക്ഷമായ ഹിംസ ഒഴിവാക്കുന്നതിനു ശ്രമിക്കണം.

'അഹിംസയെക്കുറിച്ചുള്ള ഈ മൂന്നു ജൈനസിദ്ധാന്തങ്ങളും അങ്ങു 'നവജീവ'ന്റെ പംക്തികളിൽ വിമർശനരൂപേണ പരിശോധിക്കണമെന്നും ചർച്ചചെയ്യണമെന്നും ഞാൻ താല്പര്യപൂർവ്വം അപേക്ഷിക്കുന്നു. അഹിംസയെക്കുറിച്ചുള്ള അങ്ങയുടേയും ജൈനരുടേയും കാഴ്ചപ്പാടുകരംതമ്മിൽ മൗലികമായ ഒരു വ്യത്യാസമുണ്ടെന്നു ഞാൻ കാണുന്നു. അഹിംസയെക്കുറിച്ചുള്ള അങ്ങയുടെ കാഴ്ചപ്പാട് കർമ്മത്തിന്റേതായ ദർശനത്തിലാണ് അധിഷ്ഠിതം; ജൈനരുടേതാകട്ടെ കർമ്മനിരാസത്തിന്റേയും. ഇതു കർമ്മത്തിന്റേതായ ഒരു കാലഘട്ടമാണ്. അഹിംസ കാലദേശ പരിമിതികരംക്കധീനമല്ലാത്ത അനശ്വരവും സാർവദേശീയവുമായ ഒരു സിദ്ധാന്തമാണെങ്കിൽ, ഇന്നുവരെ കർമ്മനിരാസത്തിന്റേതായ മണ്ഡലത്തിൽ മാത്രം ഒതുക്കിനിർത്തിയിരുന്ന ആ സിദ്ധാന്തത്തെ കർമ്മനിരതമായ ആധുനികജീവിതത്തിൽ എങ്ങനെ പ്രായോഗികമാക്കാം എന്നും ഈ പുതിയ സാഹചര്യങ്ങളിൽ അതെന്തുരൂപം കൈക്കൊള്ളുമെന്നും ഉള്ള വിഷയത്തെക്കുറിച്ചു സ്വയം ചിന്തിക്കുന്നതിനു ജനങ്ങളെ പ്രേരിപ്പിക്കേണ്ടതു് അത്യാവശ്യമാണെന്നു് എനിക്കു തോന്നുന്നു.'

ഈ തത്വങ്ങളെക്കുറിച്ചു ചർച്ചയിലേർപ്പെടുന്നതിനു് എനിക്കു് അത്യധികമായ വൈമനസ്യമാണുള്ളതു്. അത്തരമൊരു ചർച്ചയുടെ അപകടങ്ങളെന്തൊക്കെയെന്നു് എനിക്കറിയാം. പക്ഷേ, രക്ഷാമാർഗമൊന്നും ഞാൻ കാണുന്നില്ല. ഒന്നാമത്തെ തത്വത്തെ സംബന്ധിച്ചിടത്തോളം, ഈ ലേഖനത്തിന്റെതന്നെ മറെറാരു ഭാഗത്തു ഞാനെന്റെ അഭിപ്രായം പ്രകടിപ്പിച്ചുകഴിഞ്ഞിട്ടുണ്ടു്. എല്ലാ സാഹചര്യങ്ങളിലും ജീവിതത്തിൽ പററിപ്പിടിച്ചു നില്ക്കണമെന്ന സിദ്ധാന്തം ഭീരുത്വത്തെയാണു പ്രകടമാക്കുന്നതു് എന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. നമ്മുടെ ചുററുപാടും കാണുന്ന വളരെയേറെ ഹിംസയ്ക്കും കാരണം അതാണു്. ആ സിദ്ധാന്തത്തെ കണ്ണുമടച്ചു മുറുകെപ്പിടിച്ചിരുന്നാൽ ഹിംസ കുറയുന്നതിനു പകരം വർദ്ധിക്കുകയേ ചെയ്യൂ. എനിക്കു തോന്നുന്നു ഇവിടെ ആവിഷ്കരിക്കുന്ന മട്ടിൽത്തന്നെയാണു ജൈനസിദ്ധാന്തത്തിന്റെ യഥാർത്ഥ രൂപമെങ്കിൽ, അതു മോക്ഷപ്രാപ്തിക്കു വിഘാതമായിരിക്കുമെന്നു്. നിരന്തരം മോക്ഷപ്രാപ്തിക്കു വേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന ഒരാരം മറെറാരാളിന്റെ ജീവൻ ബലികഴിച്ചിട്ടു സ്വന്തം ജീവൻ നിലനിത്തണമെന്നു് ഒരിക്കലും ആഗ്രഹിക്കുകയില്ല. മോക്ഷത്തിന്റെ അർത്ഥം എന്താണെന്നതെല്ലും മനസ്സിലാക്കാൻ നിവൃത്തിയില്ലാതെ അജ്ഞാനത്തിൽ ആണ്ടുകിടക്കുന്ന ഒരു വ്യക്തി മാത്രമേ ഏതു സാഹചര്യത്തിലും ജീവിതം നിലനിറുത്തണമെന്നു് ആഗ്രഹിക്കൂ. മോക്ഷപ്രാപ്തിക്കു്

അത്യന്താപേക്ഷിതമായ ഒരുപാധി സമസ്താഭിലാഷങ്ങളുടെയും സമൂലവിച്ഛേദമാണ്. അങ്ങനെ വരുമ്പോഠം മോക്ഷാന്വേഷകന് എങ്ങനെ അധമമായ സ്വാൎത്ഥാഭിലാഷം വച്ചുപുലത്താൻ സാധിക്കും? ഏതു പ്രകാരത്തിലായാലും വേണ്ടില്ല തന്റെ നശ്വരമായ ശരീരത്തെ സംരക്ഷിക്കണം എന്ന് അയാഠംക്കെങ്ങനെ തോന്നും? മോക്ഷത്തിന്റെ മണ്ഡലം വിട്ടു കുടുംബത്തിന്റെയോ രാഷ്ട്രത്തിന്റെയോ മാനുഷികത്തിന്റെയോ മണ്ഡലത്തിലേയ്ക്കു് ഇറങ്ങിവന്നു നോക്കിയാലോ? സ്വന്തം ജീവിതത്തെ പരിപൂർണമായി വിസ്മരിച്ചിട്ട്, കുടുംബത്തെയോ, രാഷ്ട്രത്തെയോ, മാനുഷ്യകത്തെയോ സേവിക്കുന്നതിനുവേണ്ടി ആത്മാർപ്പണം ചെയ്തിട്ടുള്ള എണ്ണമററ സ്ത്രീപുരുഷന്മാരെ നാം അപ്പോഠം കണ്ടുമുട്ടും. പൂർണമായ ആത്മത്യാഗത്തിന്റെയും ആത്മനിഷേധത്തിന്റെയും ആയ ഈയൊരാദർശം ഇന്നു ലോകമൊട്ടുക്കു പ്രചരിക്കുന്നുണ്ട്. എന്തു വില കൊടുത്തും ജീവിതത്തിൽ പിടിച്ചു തൂങ്ങിനില്ക്കുന്നതു സ്വാൎത്ഥതയുടെ പാരമ്യമാണെന്ന് എനിക്കു തോന്നുന്നു. ഇമ്മാതിരിയൊരു അധമമായ അഹന്ത ഒരാളുടെ മനസ്സിൽനിന്നും ബലമുപയോഗിച്ച് അകററിക്കളയാമെന്നു ഞാൻ കരുതുന്നതായി ആരും ധരിക്കരുത്. എല്ലാ സാഹചര്യങ്ങളിലും ജീവിതേച്ഛ വച്ചുപുലത്തണമെന്ന സിദ്ധാന്തം അബദ്ധമാണെന്നു കാണിക്കാൻ ഞാനൊരു വാദം ഉന്നയിച്ചുവെന്നേയുള്ളു.

രണ്ടാമത്തേതിനെ സംബന്ധിച്ചിടത്തോളം അതിനെയൊരു തത്ത്വമെന്നു വിളിക്കാമോ എന്നു സംശയമാണ്. എങ്കിലും അതൊരു സത്യകഥനമാണെന്ന് എനിക്കു തോന്നുന്നു. ഞാനതിനെ ഹൃദയപൂർവം അനുകൂലിക്കുകയും ചെയ്യുന്നു.

മൂന്നാമത്തെ തത്ത്വമാണിനി. എന്റെ സുഹൃത്തു വിവരിക്കുന്ന രൂപത്തിലാണെങ്കിൽ അതിനു വലുതായ ഒരു പോരായ്മയുണ്ട്. ആ തത്ത്വം അംഗീകരിച്ചാൽ, അഹിംസോപാസകന് കാഷികോലപ്പണ്ണങ്ങഠം നിരാകരിക്കാൻ സാധിക്കുകയില്ല എന്ന് അറിയാമായിരിക്കവേതന്നെ കൃഷി നിരാകരിക്കേണ്ടിവരുന്നു. ഇതാണ് ആ തത്ത്വത്തിന്റെ അതിദാരുണമായ ഫലം. മനുഷ്യരാശിയുടെ നിലനില്പിനുതന്നെ അത്യന്താപേക്ഷിതമാണല്ലോ കൃഷി. ചുരുക്കം ചില വ്യക്തികഠംമാത്രം അഹിംസാനിഷ്ഠരായി ജീവിക്കുന്നതിനുവേണ്ടി ലക്ഷക്കണക്കിനു മണ്ണിന്റെ മക്കഠം ഹിംസയിൽ മുഴുകിക്കഴിയേണ്ടിവരുന്നതു്—ആ ചുരുക്കംപേരാകട്ടെ രണ്ടാമത്തെ കൂട്ടരുടെ പ്രയത്നത്തെ ആശ്രയിച്ചാണു ജീവിക്കുന്നതും—അഹിംസ എന്ന പരമമായ ധർമ്മത്തിന് അനുയോജ്യമല്ലാത്ത, എന്നല്ല അതിനു വിരുദ്ധമായ ഒരു കാര്യമാണ്. അഹിംസയുടെ ആന്തരഭാവത്തെക്കുറിച്ചുള്ള അറിവില്ലായ്മയെയാണ് അതു

സൂചിപ്പിക്കുന്നതെന്നു് എനിക്കു തോന്നുന്നു. അതിനെ അതിൻെറ യുക്തിപരമായ പരിണാമത്തിൽക്കൊണ്ടെത്തിച്ചാൽ എന്തായിരിക്കും സംഭവിക്കുക എന്നു നമുക്കൊന്നു നോക്കാം. നിങ്ങൾ നേരിട്ടൊരു പാമ്പിനെ കൊല്ലുകയില്ല. പക്ഷേ വേണ്ടിവന്നാൽ, ഈ തത്ത്വമനുസരിച്ചു് മറെറാരാളെക്കൊണ്ടു് അതിനെ കൊല്ലിക്കാം. നിങ്ങൾ നേരിട്ടു് കള്ളനെ ബലാല്ക്കാരേണ ആട്ടിപ്പായിക്കുകയില്ല, പക്ഷേ നിങ്ങൾക്കുവേണ്ടി അതു ചെയ്യുന്നതിനു മറെറാരാളെ ഏർപ്പെടുത്താം. നിങ്ങളുടെ സംരക്ഷണയിൽ കഴിയുന്ന കുഞ്ഞിൻെറ ജീവനെ ഒരു ക്രൂരൻെറ കോപാവേശത്തിൽനിന്നു രക്ഷിക്കണമെങ്കിൽ, നിങ്ങൾക്കുവേണ്ടി ആ കോപത്തിൻെറ ആഘാതം താങ്ങാൻ മറെറാരാൾ മുന്നോട്ടു വരണം. അങ്ങനെ നിങ്ങൾ അഹിംസയുടെ പവിത്രമായ പേരുംപറഞ്ഞു് നേരിട്ടുള്ള പ്രവൃത്തികളിൽനിന്നൊക്കെ ഒഴിഞ്ഞുമാറി നില്ക്കും. എൻെറ അഭിപ്രായത്തിൽ ഇതു ധർമ്മവുമല്ല, അഹിംസയുമല്ല. മുൻപുപറഞ്ഞ അപകടങ്ങളെയൊക്കെ നേരിടുന്നതിനും അതിൻെറ ഫലം അനുഭവിക്കുന്നതിനും തയാറാകാത്തിടത്തോളംകാലം നമുക്കു ഭയത്തിൽനിന്നും മോചനം നേടാൻ വയ്യ. എല്ലാ ഭയത്തിൽനിന്നും മോചനം നേടാത്തിടത്തോളംകാലം നമുക്കു യഥാർത്ഥത്തിൽ അഹിംസ ദീക്ഷിക്കുന്നതിനു സാധിക്കുകയുമില്ല. അഹിംസ എല്ലാററിനേയും കീഴടക്കുമെന്നും അതിൻെറ മുൻപിൽ വന്യജന്തുക്കൾ അവയുടെ രൗദ്രഭാവമൊക്കെ ഉപേക്ഷിക്കുമെന്നും, കഠിനചിത്തരായ ക്രൂരന്മാർപോലും കോപമൊക്കെ വിസ്മരിക്കുമെന്നും നമ്മുടെ വേദങ്ങൾ പ്രഖ്യാപിക്കുന്നു. എൻെറ അഹിംസാനുഷ്ഠാനം അപൂർണ്ണവും അപര്യാപ്തവുമായിരുന്നിട്ടുപോലും, ഈ തത്ത്വത്തിൻെറ സത്യം അനുഭവിച്ചറിയുന്നതിനു് എനിക്കു സാധിച്ചിട്ടുണ്ടു്. എൻെറ സുഹൃത്തു വിവരിച്ചമട്ടിലുള്ള ഈ മൂന്നാമത്തെ തത്ത്വം ജൈനമതത്തിലുണ്ടോ എന്ന സംശയം ഒരിക്കൽക്കൂടി ഞാൻ ഉന്നയിക്കട്ടെ. അതല്ല, ഇതേമാതിരിതന്നെയാണു ജൈനതത്ത്വമെങ്കിൽ, അതിനോടു പൊരുത്തപ്പെടാൻ എനിക്കു് ഏതായാലും സാധിക്കുകയില്ല എന്നു പറയാതെ തരമില്ല.

## 12

മറെറാരു ലേഖകൻ എഴുതുന്നു:

'എൻെറ ജ്യേഷ്ഠൻ ഭയങ്കരവും വേദനാകരവുമായ ഒരു വ്യാധി പിടിപെട്ടു് വലയുകയാണു്. ഡാക്ടർമാർ ജീവൻ രക്ഷിക്കാമെന്ന ആശയൊക്കെ ഉപേക്ഷിച്ചിരിക്കുന്നു, എനിക്കും അങ്ങനെ

12. Young India, 11-1-1928 (Hindu Dharma, pp. 208—210)

തന്നെ തോന്നുന്നു. അങ്ങനെ വരുമ്പോൾ ഞാൻ ജ്യേഷ്ഠന്റെ ജീവിതം അവസാനിപ്പിക്കണമോ?'

പാടില്ല എന്നാണെന്റെ മറുപടി. എനിക്കെഴുതുന്നവരിൽ ചിലരൊക്കെ എന്റെ ലേഖനമെന്താണെന്നു മനസ്സിലാക്കാൻ ശ്രമിച്ചിട്ടുപോലുമില്ലെന്നാണു തോന്നുന്നതു്. രോഗഗ്രസ്തനായ മനുഷ്യനേയും രോഗഗ്രസ്തമായ പശുക്കിടാവിനേയും ഞാൻ പരസ്പരം താരതമ്യപ്പെടുത്തുകയും, പശുക്കിടാവിനെ കൊല്ലേണ്ടിവന്നതുപോലൊരു സാഹചര്യം മനുഷ്യന്റെ കാര്യത്തിൽ ഉണ്ടാവുകയാണെങ്കിൽ അയാളെ കൊല്ലേണ്ടതാണെന്നു നിർദേശിക്കുകയും ചെയ്തിട്ടുണ്ടെന്നതു ശരിതന്നെ. പക്ഷേ പ്രായോഗികമായി നോക്കുമ്പോൾ സാഹചര്യങ്ങൾക്കു തമ്മിൽ അത്തരമൊരു തികഞ്ഞ സാമ്യം ഉണ്ടാകാനിടയില്ലെന്ന വസ്തുത കഴഞ്ഞ പ്രശ്നങ്ങൾ ഉന്നയിക്കുന്നതിനൊരുങ്ങുന്ന സന്ദർഭത്തിൽ ലേഖകന്മാർ മറന്നുപോകുന്നു. ആദ്യമായി, മനുഷ്യശരീരത്തിന്റെ കാര്യമെടുക്കുക. ശുശ്രൂഷിക്കാനും, കൈകാര്യം ചെയ്യാനും ഒക്കെ പററിയ സൗകര്യപ്രദമായ വലിപ്പമേ അതിനുള്ളു. രണ്ടാമത്തെ കാര്യം, മനുഷ്യനു സംസാരിക്കുന്നതിനുള്ള കഴിവുള്ളതുകൊണ്ടു് തന്റെ ആഗ്രഹമിന്നതാണെന്നു വെളിപ്പെടുത്താൻ സാധിക്കുമെന്നതാണു്. അതുകൊണ്ടു് സമ്മതം കൂടാതെ അയാളുടെ ജീവിതത്തിനു വിരാമമിടുക എന്ന പ്രശ്നം ഉദിക്കുന്നില്ല. മറെറാരാളിന്റെ ജീവിതം അയാളുടെ ഇച്ഛയ്ക്കെതിരായി അവസാനിപ്പിച്ചാൽ അതു് അഹിംസാതത്ത്വത്തിന്റെ നിഷേധമല്ല എന്നു് ഞാനൊരിടത്തും പറഞ്ഞിട്ടില്ല. മനുഷ്യൻ ബോധരഹിതനായിത്തീർന്നാലുടനെ അയാളുടെ ജീവിതത്തെക്കുറിച്ചുള്ള ആശകളെല്ലാം നാം ഉപേക്ഷിക്കാറില്ലല്ലോ. എന്നല്ല അയാളെക്കുറിച്ചു് ആശയ്ക്കൊന്നും വഴിയില്ലാതായാൽപോലും, അയാൾ സഹായം അർഹിക്കാത്ത ഒരു പതനത്തിലെത്തുകയില്ല. ഏറിയകൂറും അന്ത്യംവരെ രോഗിക്കു വേണ്ട ശുശ്രൂഷകൾ നല്കുന്നതിനു സാധിക്കും; അതു പ്രായോഗികവുമാണു്. പശുക്കിടാവിനെ സംബന്ധിച്ചു് ഞാൻ ഉന്നയിച്ച തത്ത്വം 'മനുഷ്യപക്ഷിമൃഗാ'ദികളെ സംബന്ധിച്ചെല്ലാം ശരിയാണു് എന്നുതന്നെ ഞാൻ കരുതുന്നു. പക്ഷേ മനുഷ്യനും മൃഗവും തമ്മിലുള്ള പ്രകടമായ ഭിന്നതകളെന്തൊക്കെയെന്നു ബുദ്ധിയുള്ള മനുഷ്യനു് അറിയാൻ സാധിക്കുമെന്നാണു് എന്റെ പ്രതീക്ഷ. അഹിംസയുടെ നിലപാടിലൂടെ നോക്കുമ്പോൾ ജീവഹത്യയെ നീതീകരിക്കുന്നതിനു് അവശ്യം അനുസരിക്കേണ്ട വ്യവസ്ഥകളെന്തൊക്കെയാണെന്നു ഞാനിവിടെ സംഗ്രഹിക്കാം.

1. രോഗിയെ പിടികൂടിയിരിക്കുന്ന രോഗം ചികിത്സിച്ചു ഭേദമാക്കാവുന്നതല്ല.

2. രോഗിയുടെ ജീവിതത്തെക്കുറിച്ചു വേണ്ടപ്പെട്ടവരുടെയൊക്കെ ആശ നശിച്ചുകഴിഞ്ഞിരിക്കുന്നു.

3. യാതൊരു സഹായവും സേവനവും അനുഷ്ഠിക്കുന്നതിനു നിർവാഹമില്ലാത്ത മട്ടിലാണു രോഗനില.

4. രോഗിക്കു തന്റെ ആഗ്രഹമെന്തെന്നു പറയാൻ കഴിയുന്നില്ല.

ഈ നാലു വ്യവസ്ഥകളിൽ ഒന്നെങ്കിലും നിറവേറാതിരിക്കുന്നിടത്തോളംകാലം ജീവഹത്യ ചെയ്യുന്നതു് അഹിംസയുടെ നിലപാടിലൂടെ തീതീകരിക്കാവുന്നതല്ല.

മൂന്നാമതൊരു ലേഖകൻ എഴുതുന്നു:

'പശുക്കിടാവിനെ കൊന്നതു് അതിന്റെ പിന്നിലുള്ള ഉദ്ദേശ്യംവച്ചു നോക്കുമ്പോൾ ശരിതന്നെ എന്നു പറയാം. പക്ഷേ മൃഗബലി നടത്തുന്ന ആളുകളെ പ്രോത്സാഹിപ്പിക്കുന്നതിനും, ആ സമ്പ്രദായത്തിന്റെ പ്രാധാന്യം വർദ്ധിപ്പിക്കുന്നതിനും അങ്ങു കാണിച്ചുകൊടുത്ത മാതൃക സഹായിക്കുമെന്ന കാര്യം അങ്ങു പരിഗണിച്ചിട്ടുണ്ടോ? മൃഗബലി നടത്തുന്നവർ വാദിക്കുന്നതു ബലിയർപ്പിക്കപ്പെടുന്ന മൃഗങ്ങൾക്കു് അടുത്ത ജന്മത്തിൽ നന്മ കൈവരുമെന്നാണു്.'

എന്റെ പ്രവൃത്തിയെ അങ്ങനെ ദുഷിപ്പിച്ചുകൂടെന്നില്ല. ഈ ലോകത്തിൽ കാപട്യവും അജ്ഞതയും നിലവിലിരിക്കുന്നിടത്തോളംകാലം അതു് അനിവാര്യവുമാണു്. മതത്തിന്റെപേരിൽ ഈ ലോകത്തിൽ എന്തെന്തു ഹീനകൃത്യങ്ങൾ നടന്നിട്ടില്ല! അതുകൊണ്ടു തന്റെ പ്രവൃത്തിയെ മററുള്ളവർ തെററിദ്ധരിക്കുമെന്നോ, തെററായി വ്യാഖ്യാനിക്കുമെന്നോ ഭയന്നു തനിക്കു ശരിയെന്നു തോന്നുന്ന കാര്യം ചെയ്യാതിരിക്കരുതു്. മൃഗബലി നടത്തുന്നവരെ സംബന്ധിച്ചിടത്തോളം അവരുടെ പ്രവൃത്തിക്കു നീതീകരണം കണ്ടെത്താൻ എന്റെ ഉദാഹരണം തേടിപ്പോകണമെന്നില്ല. കാരണം ശാസ്ത്രങ്ങളുടെ പ്രാമാണികതയിലാണു് അവർ നിലയുറപ്പിക്കുന്നതു്. എന്റെ ഭയം മറെറാന്നാണു്. എന്റെ ഉദാഹരണം ചൂണ്ടിക്കാണിച്ചുകൊണ്ടു് ചിലയാളുകൾ ശത്രുക്കളെന്നു് അവർ കരുതുന്നവരുടെ കഥ കഴിച്ചേക്കാനിടയുണ്ടു്. അങ്ങനെ ശത്രുക്കളുടെ കഥ കഴിക്കുന്നതുകൊണ്ടു് അവർക്കും സമുദായത്തിനും നന്മയാണുണ്ടാവുക എന്നും അവർ വാദിക്കും. ആളുകൾ ഈ വാദം ഉന്നയിക്കുന്നതു പലപ്പോഴും ഞാൻ കേട്ടിട്ടുണ്ടു്. ഏതായാലും അത്തരമൊരു വാദത്തിനു പിൻതുണ നല്കുന്നില്ല എന്റെ അഹിംസാവ്യാഖ്യാനം എന്നു ഞാൻ കരുതുന്നു. എന്തുകൊണ്ടെന്നാൽ ആ വാദം ഉന്നയിക്കുന്നവർ അപക്വിരയാവുന്ന ആളുകളുടെ അഭിലാഷങ്ങളെന്താണെന്നു

മുൻകൂട്ടി അറിഞ്ഞു്, അതിനൊത്തു പ്രവർത്തിക്കുന്ന പ്രശ്നമേയില്ല, ഇനി അഥവാ അതു് ആ മൃഗത്തിൻേറയോ ശത്രുവിൻേറയോ താത്പര്യത്തിനു് അനുരോധമാണെന്നു വന്നാൽക്കൂടി അതു് ഹിംസതന്നെ. കാരണം അതു് തികച്ചും നിസ്വാർത്ഥമല്ലല്ലോ. അതിൻെറ അബദ്ധം അത്രുകണ്ടു വ്യക്തമാണു്. പക്ഷേ കണ്ടുകൊണ്ടിരിക്കവേതന്നെ കാണുന്നില്ലെന്നു ഭാവിക്കുന്നവരേയോ, ആത്മവഞ്ചന നടത്താൻ തുനിഞ്ഞിറങ്ങിയിരിക്കുന്നവരേയോ ആക്കാണു രക്ഷിക്കാൻ കഴിയുക?

## 13

ഒരു ലേഖകൻ എഴുതുന്നു:

'എൻെറ കുഞ്ഞിനു നാലുമാസം പ്രായമുണ്ടു്. ജനിച്ചു് ഒരുപക്ഷം കഴിഞ്ഞപ്പോഠംതന്നെ അതിനു രോഗം പിടിപെട്ടു. ഇനി അതു ഭേദമാകുന്ന മട്ടൊന്നുമില്ല. അനവധി വൈദ്യന്മാരും ഡാക്ടർമാരും പഠിച്ച പണിയൊക്കെ നോക്കിയിട്ടും ഫലമൊന്നുമില്ല. അവരിൽ ചിലരൊക്കെ കുഞ്ഞിനു മരുന്നുകൊടുക്കാൻപോലും ഇന്നു വിസമ്മതിക്കുകയാണു്. അവരും, ഒപ്പം ഞാനും, കരുതുന്നതു് ആ പാവപ്പെട്ട കുഞ്ഞിനു് ഇനി രക്ഷയൊന്നുമില്ലെന്നാണു്. എനിക്കു പോററാനായിട്ടു വലിയൊരു കുടുംബമുണ്ടു്. കടംകേറി നിറഞ്ഞിരിക്കുന്നു. വലുതായ ഞെരുക്കമാണു് അനുഭവപ്പെടുന്നതു്. കുഞ്ഞു് അനുഭവിക്കുന്ന കൊടിയ വേദന കണ്ടുകൊണ്ടിരിക്കാൻ എനിക്കിനിയൊട്ടും വയ്യ. ഞാനെന്താണു് ഈ സാഹചര്യത്തിൽ ചെയ്യേണ്ടതെന്നു് അങ്ങു പറഞ്ഞുതരുമോ?'

ഈ സുഹൃത്തു് 'നവജീവൻ' ശ്രദ്ധിച്ചു വായിച്ചിട്ടില്ലെന്നു വ്യക്തമാണു്. വായിച്ചിരുന്നെങ്കിൽ അദ്ദേഹം ഇങ്ങനെ ചോദിക്കുമായിരുന്നില്ല. ലോകമൊട്ടാകെയുള്ള ഡാക്ടർമാർ കൈവിട്ടാലും ആ കുഞ്ഞിൻെറ ജീവൻ നശിപ്പിക്കുന്നതിനു് ആർക്കും അധികാരമില്ല. എന്തുകൊണ്ടെന്നാൽ ആ കുഞ്ഞിൻെറ അച്ഛനു് അതിനെ എല്ലായ്പോഴും ശുശ്രൂഷിക്കാം. ഏതു രീതിയിൽവേണമെങ്കിലും അതിനെ ആശ്വസിപ്പിക്കാം. കുഞ്ഞിൻെറ ശരീരത്തിനു പശുക്കിടാവിൻേറതുപോലെ അത്ര വലിപ്പമില്ല. അതുകൊണ്ടു് ശുശ്രൂഷിക്കാൻ എളുപ്പം കൂടും. ശുശ്രൂഷിക്കുന്നതിനുള്ള എല്ലാ പഴുതുകളും—ഏററവും ചെറിയ പഴുതുപോലും—അടഞ്ഞുപോവുകയും കുഞ്ഞു തുടർന്നു ജീവിക്കുമെന്ന അവസാനത്തെ പ്രതീക്ഷാനാളംപോലും കെട്ടുപോവുകയും ചെയ്യുമ്പോഠം അതിൻെറ വേദനയ്ക്കറുതിവരുത്തുന്നതു ശരിയാണെന്നു പറയാം. അതുതന്നെ സ്വാർത്ഥ

13. Young India, 22–11–1928 (Hindu Dharma, pp.211–214)

ചിന്തയുടെ ലാഞ്ചനപോലും ഉള്ളിലില്ലെങ്കിൽമാത്രമേ പാടു ള്ളൂ താനും. ഇപ്പോഴിവിടെപ്പറഞ്ഞ ഉദാഹരണമെടുക്കുക. വേദ നയനുഭവിക്കുന്ന കുഞ്ഞിനെ ശുശ്രൂഷിക്കാൻ സാധിക്കുമെന്നു തീർ ച്ച. പക്ഷേ അതല്ല അതിനെ ശുശ്രൂഷിക്കുന്ന കാര്യത്തിലുള്ള വ്യ ക്തിപരമായ അസൗകര്യങ്ങളാണ് അച്ഛനെ വിഷമിപ്പിക്കുന്ന തു്. അതു് അച്ഛൻതന്നെ തുറന്നു പറയുന്നുമുണ്ടു്. കുടുംബത്തി ൻെറ വലിപ്പമോ സാമ്പത്തികവൈഷമ്യങ്ങളോ രോഗിയുടെ ജീ വിതം അവസാനിപ്പിക്കുന്നതിനു തക്ക കാരണങ്ങളാവുകയില്ല ശരി ക്കലും. ഇവിടെ രോഗഗ്രസ്തമായ ആ കുഞ്ഞിനെ തൻെറ മുഴുവൻ ശ്രദ്ധയും സ്നേഹവും അർപ്പിച്ചു ശുശ്രൂഷിക്കേണ്ട ഒഴിച്ചുകൂടാനാ വാത്ത കടമ ആ അച്ഛനുണ്ടു് എന്ന കാര്യത്തിൽ എനിക്കു് അല് പംപോലും സംശയമില്ല. അച്ഛനു് ഒരു കാര്യംകൂടി ചെയ്യാം. കാര്യബോധം വേണ്ടത്രയുള്ള ആളാണു് അദ്ദേഹമെങ്കിൽ ഒന്നു് ഉട നെ തീരുമാനിക്കാം—ഈ കുഞ്ഞു് ജീവിച്ചാലുമില്ലെങ്കിലും ഇനി മേൽ തികഞ്ഞ ആത്മനിയന്ത്രണം പാലിക്കുമെന്നും, സന്തത്യുത് പാദനം നടത്തുകയില്ലെന്നും.

മററൊരു സുഹൃത്തു ഹിന്ദിയിലെഴുതിയ ഒരു കത്തിൽ ഇങ്ങ നെ പറയുന്നു:

'ഞാനൊരു ഗോശാലയുടെ മാനേജരാണു്. എൻെറ ചുമത ലയിൽ 500 കന്നുകാലികളുണ്ടു്. അവയെക്കൊണ്ടൊന്നും ഒരു പ്ര യോജനവുമില്ല. വെറുതെ തീററിയും തിന്നു കഴിഞ്ഞുകൂടുമെന്നുമാ ത്രം. അവയിൽ ശരാശരി ഒരു 350–400 എണ്ണം എപ്പോഴും മര ണത്തിൻെറ പിടിയിലാണു്. കൊല്ലംതോറും ഒന്നൊന്നായി അ വ ചത്തൊടുങ്ങിക്കൊണ്ടേയിരിക്കുന്നു. ഞാനെന്താണു ചെയ്യേണ്ട തെന്നു് അങ്ങു പറഞ്ഞുതരണം.'

ഞാനാദ്യമേ പറഞ്ഞതുപോലെ സാമ്പത്തിക പരിഗണന കരം മാത്രം വച്ചുകൊണ്ടു പെട്ടെന്നു ജീവഹത്യയ്ക്കു് ഒരുങ്ങിപ്പുറപ്പെ ടുന്നതു് അഹിംസയുമായി പൊരുത്തപ്പെടുകയില്ല. ആശ്രമത്തി ലെ പശുക്കിടാവു ചത്തതുപോലെ ആ ഗോശാലയിൽ നിത്യവും മൃഗങ്ങരം കഠിനമായ വേദന അനുഭവിച്ചു ചത്തുകൊണ്ടിരിക്കുകയാ ണെങ്കിൽ, ആ ഗോശാല ഉടനെ അടച്ചുപൂട്ടണം. കാരണം, അതു നടത്തിക്കൊണ്ടുപോകുന്നതു് അത്ര ഭയാനകമായ മട്ടിലാണെന്നു തോന്നുന്നു. ആശ്രമത്തിലെ പശുക്കിടാവിനു് അത്തരമൊരു ദയ നീയ സ്ഥിതിയിലാകേണ്ടിവന്നതു് അതിനു് അപകടം പിണ ഞ്ഞതുകൊണ്ടാണു്. നേരാംവണ്ണം നടത്തിക്കൊണ്ടു പോകുന്ന ഒരു സ്ഥാപനത്തിൽ നിത്യവും ഇങ്ങനെ കന്നുകാലികരം ചത്തൊ ടുങ്ങുകയില്ല. അതുകൊണ്ടു് ഈ സ്ഥാപനത്തിൻെറ നടത്തിപ്പു കാരുടെ ചുമതല വ്യക്തമാണു്. അവരും ഇത്തരം സ്ഥാപന

ങ്ങൾ നടത്തിക്കൊണ്ടുപോകുന്ന മററാളുകളും രോഗം പിടിച്ച് വേദനയനുഭവിക്കുന്ന കന്നുകാലികളെ ശുശ്രൂഷിക്കുന്നതിനും, അവയുടെ ആവശ്യങ്ങൾ നിറവേററുന്നതിനും ഏററവും ഫലപ്രദമായ നടപടികൾ കൈക്കൊള്ളുകതന്നെ വേണം.

ഒരു കാനാബി സുഹൃത്ത് ഇങ്ങനെ എഴുതുന്നു:

'ഞങ്ങളുടെ ഗ്രാമത്തിനടുത്തു കന്നുകാലികൾക്ക് ഒരു മേച്ചിൽസ്ഥലമുണ്ട്. 500–700 എണ്ണം വരെ വരുന്ന ഒരു മാൻപററം അവിടം ആക്രമിച്ചിരിക്കുകയാണ്. ഞങ്ങളുടെ പരുത്തിത്തൈകളെല്ലാം അവ നശിപ്പിച്ചുകളയുന്നു. എന്തു ചെയ്യണമെന്നു ഞങ്ങൾക്ക് അറിഞ്ഞുകൂടാ. ഇറച്ചിക്കുവേണ്ടി മാനിനെ കൊല്ലുന്ന സ്ഥിരം കാവല്ക്കാരെ ഏർപ്പാടു ചെയ്താൽ അവർ വളരെപ്പെട്ടെന്ന് ആ ശല്യം ഒഴിവാക്കിത്തരും. ഈ അവസ്ഥയിലകപ്പെട്ടുപോകുന്നവർക്ക് അങ്ങ് എന്തു് ഉപദേശമാണു നല്കുക? അതുപോലെതന്നെ ഞങ്ങളുടെ വിളവുകൾ ആക്രമിച്ച് ഇല്ലാതാക്കുന്ന ചെറുജീവികളുടെ ശല്യം ഒഴിവാക്കാൻ മാർഗമൊന്നേയുള്ള—കുറേ വയ്ക്കോലിട്ടെരിക്കുക. അപ്പോൾ അവയൊന്നടങ്കം ഹോമിക്കപ്പെടും. എന്താണിക്കാര്യത്തെക്കുറിച്ച് അങ്ങയുടെ നിർദേശം?'

മുൻപിലത്തെ രണ്ടു ചോദ്യങ്ങളിൽനിന്നും ഭിന്നമാണ് ഈ ചോദ്യം. പശുക്കിടാവിന്റെ പ്രശ്നംപോലല്ല, കുരങ്ങന്മാരുടെ പ്രശ്നംപോലുള്ള ഒന്നാണിതു്. ഹിംസയുടെ മാർഗത്തിലൂടെ ആരെയും നയിക്കുന്നതിനു് എനിക്കു വയ്യ. വാസ്തവത്തിൽ എത്രത്തോളം ഹിംസ ചെയ്യാമെന്നതിനെപ്പററി ഒരുപദേശം മററൊരാൾക്കു കൊടുക്കാൻ ആക്കും സാധിക്കുകയില്ല. ഇതു് ഓരോരുത്തനും തനിക്കെത്രകണ്ടു് അഹിംസ പാലിക്കാൻ കഴിയും എന്നതിനെ ആസ്പദമാക്കി സ്വയം തീരുമാനിക്കേണ്ട ഒരു കാര്യമാണ്. ഏതായാലും യാതൊരു മടിയും കൂടാതെ ഞാനിത്രമാത്രം പറയാം. കുരങ്ങന്മാരുടെ ഉദാഹരണം ചൂണ്ടിക്കാണിച്ചിട്ടു മാനിനെ കൊല്ലുന്നതു ശരിയാണെന്നു വാദിച്ചാൽ, അതു ചിന്താശൂന്യതയേയും വിവേചനരാഹിത്യത്തേയും വെളിപ്പെടുത്തുകമാത്രമേ ചെയ്യൂ. രണ്ടും തമ്മിൽ അത്രകണ്ടു വ്യത്യാസമുണ്ട്. എന്നല്ല, കുരങ്ങന്മാരെ കൊല്ലണമെന്നു ഞാൻ തീരുമാനിച്ചിട്ടില്ല. അടുത്തകാലത്തെങ്ങും ഞാനങ്ങനെ ചെയ്യാനുമിടയില്ല. വേദനാകരമായ ആ കൃത്യം ചെയ്യാതെ കഴിച്ചാൽ കൊള്ളാമെന്നാണ് എന്റെ എല്ലായ്പോഴുമുള്ള ചിന്ത. പാടങ്ങളിൽനിന്നു മാനിനെ ആട്ടിപ്പായിക്കാൻ മാർഗങ്ങൾ പലതുണ്ട്. കുരങ്ങന്മാരെപ്പോലെ കൗശലശാലികളായ ജന്തുക്കളുടെ കാര്യത്തിൽ ആ മാർഗമെല്ലാം ഉപയോഗിക്കാൻ സാധിക്കുകയില്ല. കൃഷിയിലേർപ്പെടുമ്പോൾ വിളവു നശിപ്പിക്കുന്ന ക്ഷുദ്രജീവികളെ നശിപ്പിക്കേണ്ടതു് അനിവാര്യമാണെന്ന വസ്തുത

കർഷകരെല്ലാം അവരുടെ നിത്യാനുഭവത്തിൽനിന്നു മനസ്സിലാക്കിയിട്ടുണ്ട്. കഴിവിന്റെ പരമാവധിവരെ ഹിംസ പ്രയോഗിക്കാതെ കഴിച്ചുകൂട്ടേണ്ടതു് ഓരോരുത്തരുടെയും പവിത്രമായ ധർമ്മമാണെന്നു പൊതുവെ പറയാമെന്നതിൽ കവിഞ്ഞു് എനിക്കൊട്ടും മുൻപോട്ടു പോവുക വയ്യ.

ഇനിയുമൊരു സ്നേഹിതൻ എഴുതുന്നു:

'അഹിംസയുടെ കേവലമായ അനുഷ്ഠാനവും ശരീരബദ്ധമായ ജീവിതവും പരസ്പരം പൊരുത്തപ്പെടുകയില്ലെന്നും, മനുഷ്യനു ശരീരത്തോടു ബന്ധമുള്ള കാലത്തോളം ഹിംസ ഏതെങ്കിലും രൂപത്തിൽ ചെയ്യാതിരിക്കുന്നതിനു സാധിക്കുകയില്ലെന്നും നമ്മുടെ ഭൗതികമായ അസ്തിത്വത്തിൽത്തന്നെ അവശ്യം ഹിംസ അന്തർഹിതമായിട്ടുള്ളതാണു് അതിനു കാരണമെന്നും അങ്ങു പറയുന്നു. അങ്ങനെയാണെങ്കിൽ അഹിംസ ശ്രേഷ്ഠതമമായ ഗുണമോ പരമമായ ധർമ്മമോ ആയിത്തീരുന്നതെങ്ങനെ? മനുഷ്യനു പൂർണമായി അവലംബിക്കാനാവുകയില്ലെന്നു തീർച്ചയുള്ള ഒരു സദാചാരപ്രമാണത്തെ പരമമായ ഒരു ധാർമ്മികാദർശമായി എങ്ങനെ ഉയർത്തിക്കാട്ടാൻ സാധിക്കും? അങ്ങനെ ഉയർത്തിക്കാട്ടിയാൽത്തന്നെ അത്തരമൊരാദർശത്തിന്റെ പ്രായോഗികമൂല്യം എന്താണു്?'

എന്റെ വിനീതമായ അഭിപ്രായം ലേഖകന്റേതിനു നേരെ വിപരീതമാണു്. ഒരു ധാർമ്മികാദർശത്തിന്റെ മേന്മ സ്ഥിതിചെയ്യുന്നതുതന്നെ അതു ശരീരം നിലനില്ക്കുന്നിടത്തോളം കാലം പൂർണമായി സാക്ഷാത്കരിക്കാനാവുകയില്ല എന്ന വസ്തുതയിലാണു്. ഏതൊരു ധാർമ്മികാദർശവും വിശ്വാസത്തിന്റെ അധിഷ്ഠാനത്തിൽ വേണം തെളിയിക്കപ്പെടാൻ. 'ജീർണമായ ഭൗതികവസ്ത്രം' കൊണ്ടു് ആച്ഛാദിതമായിരിക്കുന്ന സന്ദർഭത്തിൽത്തന്നെ ആത്മാവിനു പൂർണത ലഭിക്കുമെങ്കിൽ, വിശ്വാസത്തിനു് എന്തു സ്ഥാനമാണുണ്ടാവുക? ആത്മാവിന്റെ അനുപേക്ഷണീയ സ്വഭാവമായ അപരിമിത വികാസത്തിനു് എവിടെയാണു സാദ്ധ്യത? നശ്വരരായ മനുഷ്യജീവികൾക്കു ശരീരം സംരക്ഷിക്കവേതന്നെ പൂർണ്ണത്വം പ്രാപിക്കാമെന്നുണ്ടെങ്കിൽ, എല്ലാ ആദ്ധ്യാത്മികപുരോഗതിയുടെയും അധിഷ്ഠാനമായ ആ ആദർശത്തെത്തേടിയുള്ള നിരന്തരോദ്യമത്തിനു്, അവിരാമമായ അന്വേഷണത്തിനു്, എവിടെയാണു സ്ഥാനം? ശരീരമിരിക്കെത്തന്നെ അങ്ങനെ എളുപ്പം പൂർണത നേടാൻ കഴിയുമെങ്കിൽ, നമുക്കു പുതിയതായ ഒരു മാതൃക അവലംബിച്ചു മുന്നോട്ടു പോയാൽ മാത്രം മതിയല്ലോ. അതുപോലെതന്നെ എല്ലാവർക്കും പൂർണമായ ഒരേയൊരു സദാചാരപ്രമാണം അംഗീകരിക്കാൻ സാധിച്ചാൽ നിരവധി മതങ്ങൾക്കും വിശ്വാ

സങ്ങരംക്കമൊന്നും സ്ഥാനം കാണുകയില്ല. എല്ലാവരും അംഗീകരിക്കേണ്ടതായ പൊതുവായ ഒരേയൊരു മതം മാത്രമേ അപ്പോരം കാണൂ.

ഒരാദർശത്തിന്റെ മേന്മ സ്ഥിതിചെയ്യുന്നതു് അതിന്റെ നിസ്സീമതയിലാണു്. ധാർമ്മികാദർശങ്ങരം സ്വാഭാവികമായിത്തന്നെ അപൂർണരായ മനുഷ്യജീവികരംക്കു് അപ്രാപ്യമാണു്. അവ നിസ്സീമമായതുകൊണ്ടു്, എല്ലായ്പോഴും നാം എത്രകണ്ടു് അവയോടു് അടുക്കുന്നുവോ അത്രകണ്ടു് അവ നമ്മിൽനിന്നും അകന്നുപോകുന്നതുപോലെ തോന്നും. എങ്കിലും നമ്മുടെ അവയവങ്ങളെക്കാളേറെ അവ നമ്മോടു് അടുത്ത ബന്ധം പുലർത്തുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ നമ്മുടെ ഭൗതികാസ്തിത്വത്തെക്കാളേറെ നമുക്കു് അവയുടെ സത്യത്തെക്കുറിച്ചും യഥാർത്ഥ്യത്തെക്കുറിച്ചും ഉറപ്പുണ്ടു്. ആദർശങ്ങളെക്കുറിച്ചുള്ള ഈ വിശ്വാസംമാത്രമാണു യഥാർത്ഥമായ ജീവിതം; വാസ്തവത്തിൽ അതാണു മനുഷ്യന്റെ സമസ്തവും.

## 14

ഒരു ലേഖകൻ എഴുതുന്നു:

'മെയ് 5—ലെ 'ഹരിജനബന്ധു'വിൽ മനുഷ്യരാശിക്കു് അപകടമുണ്ടാക്കുന്ന കടുവ, ചെന്നായ്, പാമ്പ്, തേരം തുടങ്ങിയ ജന്തുക്കളെ കൊല്ലുന്നതു് അങ്ങയുടെ അഹിംസാസങ്കല്പത്തിലുരംപ്പെടും എന്നു് അങ്ങു് എഴുതിയിരിക്കുന്നു.

പട്ടികരംക്കംമററും ആഹാരം കൊടുക്കുന്നതിൽ അങ്ങേയ്ക്കു വിശ്വാസമില്ല. ഗുജറാത്തികരംക്കപുറമേ മററനേകം ആളുകരം അതൊരു നല്ല കാര്യമായി കരുതുന്നുണ്ടു്. ഇന്നത്തെപ്പോലെ ഭക്ഷണക്ഷാമം ഉള്ള കാലത്തു് അത്തരമൊരു വിചാരം നീതീകരിച്ചുകൂടെന്നു വരാം. എങ്കിലും ഈ മൃഗങ്ങരം മനുഷ്യനു് ഉപകാരമുള്ളവയാണു് എന്നു നാം ഓർക്കണം. തീററി കൊടുത്താൽ അവയെക്കൊണ്ടു പണിയെടുപ്പിക്കാം.

'ഡർബാനിലായിരുന്ന കാലത്തു് അങ്ങു റായ്ചന്ദ്ഭായിയോടു 27 ചോദ്യങ്ങരം ചോദിച്ചിട്ടുണ്ടു്. അതിലൊന്നു് 'ഒരു പാമ്പു കടന്നാക്രമിച്ചാൽ മോക്ഷാന്വേഷകൻ എന്തു ചെയ്യണം?' എന്നാണു്. അദ്ദേഹത്തിന്റെ ഉത്തരമിതായിരുന്നു: 'പാമ്പു കടിക്കുകയാണെങ്കിൽ അതിനെ അങ്ങനെ ചെയ്യുന്നതിനു് അനുവദിക്കുകയല്ലാതെ കൊന്നുകൂടാ.' ഇപ്പോരം എങ്ങനെയാണു് അങ്ങു് അതിനു വിപരീതമായി പറയുന്നതു്?'

---

14. Harijan, 9–6–1946 (Non violence in Peace and War, vol. II, pp. 68–69)

ഈ വിഷയത്തെക്കുറിച്ചു ഞാൻ മുമ്പൊരിക്കൽ വളരെ എഴുതിയിട്ടുണ്ട്. അന്നു പേപ്പട്ടികളെ കൊല്ലാമോ എന്നതായിരുന്നു പ്രശ്നം. ആ വിഷയത്തെപ്പററി അന്നു വളരെ ചർച്ച നടന്നു. ഇന്നതൊക്കെ വിസ്മരിക്കപ്പെട്ടിരിക്കുന്നതായി തോന്നുന്നു.

എൻെറ അഹിംസ ജീവജാലങ്ങളോടെല്ലാമുള്ള കേവലമായ കാരുണ്യമല്ല. മനുഷ്യനേക്കാൾ താണ ജീവികൾക്കു ജൈനമതം പവിത്രമായ സ്ഥാനം നല്കിയിട്ടുള്ളതു മനസ്സിലാക്കാവുന്നതേയുള്ളു. പക്ഷേ, മനുഷ്യരേക്കാളുപരി അത്തരം ജീവികളോടു കാരുണ്യം കാണിക്കണമെന്ന് അതിനർത്ഥമില്ല. ജീവികൾക്കു നല്കിയിട്ടുള്ള പവിത്രസ്ഥാനത്തെക്കുറിച്ചു പറയുമ്പോൾ, മനുഷ്യജീവിതത്തിൻെറ പവിത്രത നേരത്തെതന്നെ അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു എന്നാണു ഞാൻ മനസ്സിലാക്കുന്നതു്. പക്ഷേ, ആദ്യത്തേതിന് ആവശ്യത്തിലേറെ പ്രാധാന്യംകൊടുക്കുന്നുണ്ടു്. പ്രായോഗികമാക്കുമ്പോൾ ഇപ്പറഞ്ഞ ആശയത്തിനു രൂപാന്തരം സംഭവിക്കുന്നുണ്ടു്. ഉറുമ്പിന് ആഹാരം കൊടുത്തു തൃപ്തിയടയുന്ന ആളുകളുടെ കഥ എടുക്കുക. അവിടെ ആദർശം പരുഷവും ചൈതന്യരഹിതവുമായ ഒരു ജടിലസിദ്ധാന്തമായിത്തീർന്നിരിക്കുകയാണെന്നു തോന്നുന്നു. കപടവും വികൃതവുമായ സിദ്ധാന്തങ്ങൾ പലതും ഇന്നു മതത്തിൻെറ പേരിൽ പ്രചരിച്ചുകൊണ്ടിരിക്കുകയാണു്.

അഹിംസ സമുന്നതമായ ഒരു ആദർശമാണു്. അതു ധീരന്മാരുടേതാണ്; ഭീരുക്കളുടേതല്ല. മററുള്ളവർ ജീവഹത്യ നടത്തുന്നതിൻെറ പ്രയോജനം അനുഭവിക്കുകയും അതേസമയം സ്വയം അഹിംസാനിഷ്ഠനെന്നും ധാർമ്മികനെന്നും മററുമുള്ള വ്യാമോഹത്തിൽ കഴിഞ്ഞുകൂടുകയും ചെയ്യുന്നതു തികഞ്ഞ ആത്മവഞ്ചനയാണു്. അഹിംസാനിഷ്ഠനെന്നു വിളിക്കപ്പെടുന്ന ഒരാളിൻെറ കഥ പറയാം. അയാൾ താമസിച്ചിരുന്ന ഗ്രാമത്തിൽ നിത്യവും ഒരു പുലി വരും. അതുകൊണ്ടു് അയാൾ അവിടെനിന്നു് ഓടിപ്പോകുന്നു. എന്നിട്ടു് ആരോ ആ പുലിയെ കൊന്നെന്നു മനസ്സിലായപ്പോൾ അയാൾ മടങ്ങിവന്നു വീണ്ടും വീടും കുടിയുമായി താമസം തുടങ്ങുന്നു. ഇതു് അഹിംസയല്ല, ഒരു ഭീരു പ്രകടമാക്കുന്ന ഹിംസതന്നെയാണു്. പുലിയെ കൊന്നയാൾ തനിക്കു കുറെ ധൈര്യമുണ്ടെന്നെങ്കിലും തെളിയിച്ചു. പുലിയെ കൊന്നതുകൊണ്ടുള്ള പ്രയോജനം മാത്രം അനുഭവിക്കാനെത്തുന്നയാൾ ഭീരുവാണു്. അയാൾക്കൊരിക്കലും യഥാർത്ഥമായ അഹിംസ എന്തെന്നു് അറിയാൻ കഴിയുകയില്ല.

ജീവിതത്തിൽനിന്നും ഹിംസ പരിപൂർണമായി ഒഴിവാക്കുക അസാദ്ധ്യംതന്നെ. അപ്പോൾ എവിടെയാണു് അതിനൊരു

പരിമിതി കല്പ്പിക്കേണ്ടതെന്ന പ്രശ്നം ഉദിക്കുന്നു. ആ പരിമിതി എല്ലാവർക്കും ഒരുപോലെ ബാധകമാവുകയില്ല. തത്ത്വം ഒന്നുതന്നെയെങ്കിലും ഓരോരുത്തരും അവരവർക്കു പററുന്ന രീതിയിലാണ് അതു പ്രായോഗികമാക്കുന്നത്. ഒരാറംക്കു പഥ്യമുള്ള ആഹാരം മറെറാരാറംക്കു വിഷമായിരിക്കും. മാംസാഹാരം പാപമാണെന്നു ഞാൻ കരുതുന്നു. എന്നാൽ മാംസം മാത്രം കഴിച്ചു ജീവിക്കുകയും, അതിൽ യാതൊരു തെററുമില്ലെന്നു കരുതുകയും ചെയ്യുന്ന മറെറാരാറം എന്നെ അനുകരിക്കുന്നതിനുവേണ്ടി മാത്രം അതു് ഉപേക്ഷിക്കുകയാണെങ്കിൽ അതു പാപമാണ്.

ഞനൊരു കർഷകനാകാൻ ആഗ്രഹിക്കുന്നെന്നു വിചാരിക്കുക. കാട്ടിലാണ് എനിക്കു പാർക്കേണ്ടിവരുന്നതു്. അപ്പോറം എൻെറ കൃഷിസ്ഥലം സംരക്ഷിക്കുന്നതിനുവേണ്ടി അനിവാര്യമായിത്തന്നെ കുറഞ്ഞ തോതിലെങ്കിലും എനിക്കു ഹിംസ പ്രയോഗിക്കേണ്ടിവരും. വിളവു നശിപ്പിക്കുന്ന കുരങ്ങന്മാരെയും; പക്ഷികളെയും, ക്ഷുദ്രജീവികളെയും ഒക്കെ എനിക്കു കൊല്ലേണ്ടിവരും. നേരിട്ടു് അതു ചെയ്യുന്നതു് എനിക്കു് ഇഷ്ടമല്ലെങ്കിൽ, മറെറാരാളെ അതിലേയ്ക്കുവേണ്ടി ഏർപ്പെടുത്തേണ്ടിവരും. അതു രണ്ടും തമ്മിൽ വലുതായ വ്യത്യാസമൊന്നുമില്ല. നാട്ടിൽ ക്ഷാമമുള്ളപ്പോറം, വിളവു നശിപ്പിക്കുന്നതിനു മൃഗങ്ങളെ അനുവദിക്കുന്നതു് അഹിംസയുടെ പേരിലാണെങ്കിൽക്കൂടി പാപമാണ്. നന്മയും തിന്മയുമൊക്കെ ആപേക്ഷികമായി ഉപയോഗിക്കുന്ന പദങ്ങളാണ്. ചില പ്രത്യേക സാഹചര്യങ്ങളിൽ നന്മയാണെന്നു തോന്നുന്നതുതന്നെ മറെറാരു സാഹചര്യത്തിൽ തിന്മയാണെന്നു തോന്നും.

ശാസ്ത്രങ്ങളുടെ ഇടുങ്ങിയ കിണററിൽ വീണു മുങ്ങിച്ചാവുകയല്ല. അവയുടെ മഹാസമുദ്രത്തിൻെറ ആഴങ്ങളിലേക്കിറങ്ങിച്ചെന്നു മുത്തുകറം കണ്ടെത്തുകയാണു മനുഷ്യൻ ചെയ്യാനുള്ളതു്. ഓരോ അടി വയ്ക്കുമ്പോഴും എന്താണു ഹിംസ, എന്താണ് അഹിംസ എന്നു വേർതിരിച്ചറിയാൻ അവൻ ശ്രമിക്കണം. ഇവിടെ ലജ്ജയ്ക്കോ ഭീരുത്വത്തിനോ സ്ഥാനമില്ല. 'ഈശ്വരനിലേയ്ക്കു നമ്മെ നയിക്കുന്ന രാജവീഥി ധീരൻേറതാണ്: ഭീരുവിൻേറതല്ല' എന്നാണ് ഒരു കവി പാടിയിട്ടുള്ളതു്.

## അദ്ധ്യായം ആറ്

# മൃഗങ്ങളോടുള്ള ക്രൂരത

## 1

ഒരു ഇംഗ്ലീഷുകാരി ഇങ്ങനെ എഴുതുന്നു:

'പശുവിന്റെ സംരക്ഷകരെന്നു സ്വയം ഭാവിക്കുന്ന ഈ നാട്ടുകാർ, പ്രത്യേകിച്ചും ഹിന്ദുക്കൾ, കാളകളെ കഠിനമായി മർദ്ദിക്കുന്ന പതിവ് എന്നെ വിഷമിപ്പിക്കുകയും ക്ലേശിപ്പിക്കുകയും ചെയ്യുന്നു. അതുപോലെ കോഴികളെ കൊല്ലാൻ കൊണ്ടുപോകുമ്പോൾ എത്രയോ ദൂരം അവയെ തല കീഴക്കാംപാടായി പിടിച്ചു പീഡിപ്പിക്കാറുണ്ട്. അങ്ങേയ്ക്കു 'യങ് ഇന്ത്യ'യിലൂടെ ഈ ജീവികൾക്കുവേണ്ടി വാദിച്ചുകൂടേ? ഇംഗ്ളണ്ടിലെ കാളകൾ പണിയെടുക്കുന്ന ഒരു ചിത്രം ഞാനിതോടൊപ്പം അയയ്ക്കുന്നു. ഇന്ത്യയിലെ ആളുകൾ ഇന്നു മോട്ടോർകാർ ഉപയോഗിക്കുന്നുണ്ടല്ലോ എന്നുകൊണ്ട് അവർ സ്വന്തം കാളകൾക്കു കടിഞ്ഞാണും മററും ഉണ്ടാക്കിക്കൊടുക്കുന്നില്ല?'

ഇന്ത്യ സന്ദർശിച്ച ഈ സ്ത്രീ പൊതുവേ ഇന്ത്യാക്കാരെല്ലാം കാളകളെ പതിവായി മർദ്ദിക്കും എന്നൊരു കുത്സിതമായ ആരോപണം ഉന്നയിക്കുകയാണ്. ഇന്ത്യയിൽ നിവസിക്കുന്നവരെല്ലാം, എന്നല്ല ഇന്ത്യാക്കാരിൽ പത്തിലൊരു ഭാഗംപോലും കാളകളോട് ഇങ്ങനെ നീചമായി പെരുമാറുന്നില്ല. എങ്കിലും ആ കത്തിൽ പറയുന്ന മട്ടിൽ മോശമായിത്തന്നെ പ്രവർത്തിക്കുന്ന കുറേ കാളവണ്ടിക്കാർ നമ്മുടെ പട്ടണങ്ങളിലുണ്ട്. കാളകളെ മർദ്ദിക്കുന്നതു തെല്ലും കണക്കാക്കാതെ നമ്മുടെയാളുകൾ റോഡുകളിലൂടെ കടന്നുപോകാറുണ്ട്. കോഴികളെ മനുഷ്യത്വമില്ലാത്ത മട്ടിൽ തൂക്കിയെടുത്തു കൊണ്ടുപോകുന്ന കാര്യവും ശരിതന്നെ. അഹിംസയെക്കുറിച്ചു പ്രസംഗിക്കുന്ന നാം വലിയ വീഴ്ചകൾ പൊറുക്കും; ചെറിയ പോരായ്മകൾ സഹിക്കുകയില്ല എന്നു പറയാറുള്ളത് അത്ര തെററല്ല. ഒരു പേപ്പട്ടിയെ വെടിവച്ചു കൊന്നാൽ നാം ഉടനെ ക്ഷോഭിക്കും; പക്ഷേ, ഈ കത്തിൽ വിവരിക്കുന്നതുപോലുള്ള ക്രൂരതകളെക്കുറിച്ചു നാം ഉദാസീനരോ, കുറെയൊക്കെ അവയ്ക്കനുമതി നല്കുന്ന ദൃക്സാക്ഷികളോ ആണ്. നേരിട്ടു ജീവഹത്യ ചെയ്യാത്തിടത്തോളം കാലം നാം തികച്ചും അഹിംസാനിഷ്ഠരാണ് എന്നാണെന്നു തോന്നുന്നു നമ്മുടെ സങ്കല്പം. എന്റെ അഭിപ്രായ

---

1. Young India, 30-8-1928 (Hindu Dharma P. 191)

ത്തിൽ ഇതു് അഹിംസയെ ആക്ഷേപിക്കുകയാണു്. ജീവനുള്ള ഏന്തിനേയും ക്ഷതപ്പെടുത്തുന്നതു് അഹിംസയുടെ ലംഘനമാണു്; അതുപോലെതന്നെ അത്തരം പ്രവൃത്തികൾ തടയുന്നതിനു് അക്രമരഹിതമായി ശ്രമിക്കാമെന്നിരിക്കെ അങ്ങനെചെയ്യാതെ അവസ്ഥ് അംഗീകാരം നല്കുന്നതും അഹിംസാലംഘനമാണു്. ഇക്കാര്യത്തിൽ സ്വന്തം വിശ്വാസപ്രമാണങ്ങളോടു സത്യസന്ധത പുലർത്തുന്ന മതസംഘടനകൾക്കു പലതും ചെയ്യാൻ കഴിയും. നഗരങ്ങളിൽ പക്ഷിമൃഗാദികളോടു് അനുവർത്തിക്കുന്ന ക്രൂരതയ്ക്കെതിരായി അവർക്കൊരു കുരിശുയുദ്ധംതന്നെ നടത്താം. നുകത്തിനു പകരം കടിഞ്ഞാണും മററും ഉപയോഗിക്കുന്നതു തീർച്ചയായും നല്ലതാണു്.

## 2

ഗോസംരക്ഷണത്തിനു നമ്മെ പ്രേരിപ്പിക്കുന്നതു 'തികച്ചും സ്വാർത്ഥപരമായ ഉദ്ദേശ്യങ്ങളല്ല; പക്ഷേ, സ്വാർത്ഥപരമായ പരിഗണനകൾ അതിൽ കടന്നുകൂടാറുണ്ടെന്നുള്ളതിൽ സംശയമില്ല. കേവലം സ്വാർത്ഥോദ്ദേശ്യം മാത്രമേ ഉണ്ടായിരുന്നുള്ളവെങ്കിൽ, പശുവിനെക്കൊണ്ടു് ഒരു പ്രയോജനവുമില്ലാതാകുമ്പോൾ മററു നാടുകളിൽ ചെയ്യാറുള്ളതുപോലെ അതിനെ കൊല്ലാമായിരുന്നു. പശുവലിയൊരു ഭാരമായിത്തീർന്നാൽപോലും ഹിന്ദുക്കൾ അതിനെ കൊല്ലാറില്ല. പ്രയോജനമററ, അവശരായ, പശുക്കളെ സംരക്ഷിക്കുന്നതിനുവേണ്ടി ഉദാരമതികളായ ആളുകൾ സ്ഥാപിച്ചിട്ടുള്ള അസംഖ്യം ഗോശാലകൾ ഗോസംരക്ഷണത്തിനുവേണ്ടി ചെയ്യുന്ന പ്രയത്നത്തിനു് ഒരുപ്രകാരത്തിൽ നല്ല തെളിവാണു്. ആ ഗോശാലകൾ ലക്ഷ്യപ്രാപ്തിക്കു തികച്ചും അപര്യാപ്തമായ ദരിദ്ര സ്ഥാപനങ്ങളായിരിക്കാം. പക്ഷേ, അവ ഏർപ്പെടുത്തിയതിൻെറ പിന്നിലുള്ള സദുദ്ദേശ്യത്തിനു് അതുകൊണ്ടു മാററു കുറയുന്നില്ല.

എൻെറ അഭിപ്രായത്തിൽ, ഗോസംരക്ഷണത്തിൻെറ പിന്നിൽ ഉദാത്തമായ ഒരു ചിന്താപദ്ധതിയുണ്ടു്. ജീവിക്കുന്നതിനുള്ള അവകാശത്തെ സംബന്ധിച്ചിടത്തോളം മനുഷ്യനേയും മൃഗങ്ങളേയും ഒരേതലത്തിൽത്തന്നെ പ്രതിഷ്ഠിക്കുന്ന ഒരു ചിന്താപദ്ധതിയാണതു്. എന്നാൽ ഗോസംരക്ഷണത്തിൽ വിശ്വസിക്കാത്ത ആളുകളെ ബലമുപയോഗിച്ചു് ഗോഹത്യയിൽനിന്നു തടയണം എന്നു ഹിന്ദുമതം നിർദ്ദേശിക്കുന്നില്ല. മുസ്ളീങ്ങളെയും ഇതര മതസ്ഥരെയും സ്വന്തം ചിന്താഗതിക്കു് അനുകൂലമാക്കുന്നതിനു ഹിന്ദുക്കൾക്കു സാധിക്കുന്നതു് കഴിവിൻെറ പരമാവധിവരെ അഹിംസാധിഷ്ഠിതമായ ജീവിതം നയിക്കുമ്പോൾ മാത്രമായി

2. Young India, 11–11–1926 (Hindu Dharma) pp. 269–270

രിക്കും. സ്വന്തം ജീവിതത്തിൽ ആ മഹത്തായ തത്ത്വം പൂർണമായി പ്രായോഗികമാക്കുന്നതിൽ വേണം അവർ വിശ്വാസമർപ്പിക്കാൻ. അങ്ങനെ ബാഹ്യലോകത്തിൽ സുശക്തമായി സ്വാധീനത ചെലുത്താൻ ശ്രമിക്കണം. ആയുധങ്ങളുപയോഗിച്ച് അവർക്ക് മററുള്ളവരിൽ പരിവർത്തനം വരുത്താൻ സാധിക്കുകയില്ല; അഹിംസാശക്തിയിലൂടെ അതിനു തീർച്ചയായും സാധിക്കുകയും ചെയ്യും. അഹിംസയെ സമ്പൂർണമായി പ്രവൃത്തിപഥത്തിലെത്തിക്കുമ്പോൾ അതു നേടുന്ന അതുല്യമായ ശക്തിയെന്താണെന്നു നാം അല്പംപോലും മനസ്സിലാക്കിയിട്ടില്ല.

3

ഹിന്ദുമതത്തെ സംബന്ധിക്കുന്ന കേന്ദ്രവസ്തുതയാണു ഗോസംരക്ഷണം. മനുഷ്യപരിണാമത്തിലെ അത്യത്ഭുതകരമായ ഒരു പ്രതിഭാസമാണ് അതെന്ന് എനിക്കു തോന്നുന്നു. അതു മനുഷ്യജീവിയെ അവന്റെ വർഗത്തിന്റെ പരിധികൾക്കപ്പുറത്തേയ്ക്കു കൊണ്ടുപോകുന്നു. എന്റെ കാഴ്ചപ്പാടിൽ, പശു മനുഷ്യേതര ജീവിവർഗത്തെ മുഴുവൻ പ്രതിനിധീകരിക്കുന്നു. പശുവിലൂടെ സമസ്ത ജീവജാലങ്ങളോടുമുള്ള തന്റെ ഏകീഭാവം കണ്ടെത്തുന്നതിനു മനുഷ്യൻ നിയുക്തനായിരിക്കുന്നു. പശുവിനു് ഇങ്ങനെയൊരു ദിവ്യത്വം നല്കിയതെന്തിനെന്ന് എനിക്കു വ്യക്തമാണ്. ഇന്ത്യയിൽ പശുവാണു മനുഷ്യന്റെ ഉററ സുഹൃത്ത്. സമൃദ്ധി നല്കുന്നതു പശുവാണ്. അതു പാലു തരുക മാത്രമല്ല, കൃഷി സാധ്യമാക്കിത്തീർക്കുകകൂടി ചെയ്യുന്നു. കരുണാമയമായ ഒരു കവിതതന്നെയാണു പശു. ആ സൗമ്യജീവിതത്തിൽ ആരും അനുകമ്പ കണ്ടെത്തും. ലക്ഷക്കണക്കിനുള്ള ഭാരതീയർക്കു പശു അമ്മയാണ്. പശുവിനെ സംരക്ഷിക്കുക എന്നു പറഞ്ഞാൽ അതിനർത്ഥം ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്ന മൂകജീവികളെയാകെ സംരക്ഷിക്കുക എന്നാണ്. പ്രാചീനനായ ആ പ്രവാചകൻ—അദ്ദേഹം ആരോ ആയിക്കൊള്ളട്ടെ—തന്റെ പ്രവർത്തനം തുടങ്ങിയതു പശുവിൽനിന്നാണ്. സൃഷ്ടിയുടെ താഴ്ന്ന പടികളിൽ സ്ഥിതിചെയ്യുന്ന ജീവികൾക്കു ഭാഷ വശമില്ല; അതുകൊണ്ട് അവയുടെ അർത്ഥനസ്സു ശക്തി കൂടും. ഹിന്ദുമതം ലോകത്തിനു നല്കിയിട്ടുള്ള ഒരു സംഭാവനയാണ് ഗോസംരക്ഷണം. ഗോക്കളെ സംരക്ഷിക്കുന്ന ഹിന്ദുക്കളുള്ള കാലത്തോളം ഹിന്ദുമതം ജീവിക്കും.

പശുവിനെ സംരക്ഷിക്കുന്നതിനുള്ള മാർഗം അതിനുവേണ്ടി മരിക്കുകതന്നെയാണ്. പക്ഷേ, പശുവിനെ സംരക്ഷിക്കാൻ വേണ്ടി മനുഷ്യനെ കൊല്ലുന്നതു ഹിന്ദുമതത്തിന്റെയും അഹിംസയുടെയും നിഷേധമാണ്. തപസ്യ, ആത്മശുദ്ധീകരണം, ആത്മ

3. Young India, 6-10-1921 (Hindu Dharma pp. 264-265)

ത്യാഗം—ഈ മാർഗങ്ങളിലൂടെ പശുവിനെ സംരക്ഷിക്കണമെന്നാണു ഹിന്ദുക്കളോടു നിർദേശിച്ചിട്ടുള്ളതു്. ഇന്നു ഗോസംരക്ഷണം എന്നു പറയുന്നതു മുസ്ലിമാനുമായി നിരന്തരം മല്ലിടുക എന്ന അവസ്ഥയിലെയ്ക്കു് അധഃപതിച്ചിരിക്കുന്നു. വാസ്തവത്തിൽ ഗോസംരക്ഷണംകൊണ്ടു് അർത്ഥമാക്കുന്നതു മുസ്ലിമാനെ സ്നേഹംകൊണ്ടു സ്വാധീനമാക്കുക എന്നതാണു്. പശുവിൻേറയും പശുക്കിടാവിൻേറയും മേൽ നാം കാണിക്കുന്ന മനുഷ്യത്വമില്ലായ്മ വിവരിക്കുന്ന ഒരു പുസ്തകം കുറേനാൾ മുൻപു് ഒരു മുസ്ലീം സുഹൃത്തു് എനിക്കു് അയച്ചുതരികയുണ്ടായി. അവസാനത്തെ തുള്ളി പാലുപോലും പിഴിഞ്ഞെടുക്കുന്നതിനുവേണ്ടി പശുവിനെ കഷ്ടപ്പെടുത്തുക, അതിനെ പട്ടിണിക്കിട്ടു ശോഷിപ്പിക്കുക, പശുക്കിടാവിനെ ഉപദ്രവിക്കുക, അതിനു ന്യായമായി കിട്ടേണ്ട പാൽ കൊടുക്കാതിരിക്കുക,കാളകളോടു ക്രൂരമായി പെരുമാറുക, അവയെ നിർവീര്യമാക്കുക, അവയെ അടിച്ചു വേദനിപ്പിക്കുകയും അവയെക്കൊണ്ടു താങ്ങാവുന്നതിലേറെ ഭാരം ചുമപ്പിക്കുകയും ചെയ്യുക—ഇങ്ങനെ എത്രയോ ഹീനപ്രവൃത്തികൾ! അവയ്ക്കു സംസാരിക്കാൻ കഴിയുമായിരുന്നെങ്കിൽ നാം അവയോടു കാട്ടുന്ന ക്രൂരതകൾ വിവരിച്ചു് അവ ലോകത്തെ ഞെട്ടിപ്പിക്കുമായിരുന്നു. കന്നുകാലികളോടു കാട്ടുന്ന ഓരോ ക്രൂരപ്രവൃത്തിയും നമ്മെ ഈശ്വരനിൽനിന്നും ഹിന്ദുമതത്തിൽനിന്നും അകററുകയാണു്. ലോകത്തിൻെറ മറേറതെങ്കിലുമൊരു ഭാഗത്തു് ഈ ഹതഭാഗ്യയായ നാട്ടിലെന്നപോലെ കന്നുകാലികൾ കഷ്ടതയനുഭവിക്കുന്നുണ്ടോ എന്നെനിക്കറിഞ്ഞുകൂടാ. ഇതിനു് ഇംഗ്ളീഷുകാരെ കുററപ്പെടുത്താൻ വയ്യ. നാം ദരിദ്രരായതുകൊണ്ടാണു് ഇങ്ങനെയൊക്കെ വേണ്ടിവരുന്നതു് എന്നും വാദിച്ചുകൂടാ. നമ്മുടെ കന്നുകാലികളുടെ ദാരുണമായ അവസ്ഥയ്ക്കു കാരണം കുററകരമായ അനാസ്ഥയൊന്നു മാത്രമാണു്. ഗോശാലകൾ സ്ഥാപിച്ചിരിക്കുന്നതു് അനുകമ്പയുടെ പ്രേരണയുണ്ടായിട്ടുതന്നെയാണു്. എങ്കിലും ആ സന്മനോഭാവത്തിൻെറ ആവിഷ്ക്കരണം തികച്ചും അസുന്ദരമായിട്ടാണു നാം ചെയ്തുവച്ചിരിക്കുന്നതു്. കന്നുകാലികളെ സംരക്ഷിക്കുന്നതിനുള്ള മാതൃകാകേന്ദ്രങ്ങളോ ലാഭകരങ്ങളായ ദേശീയസ്ഥാപനങ്ങളോ ആയിത്തീരുന്നതിനു പകരം, അവ കോലംകെട്ട കന്നുകാലികളെ കെട്ടി സൂക്ഷിക്കുന്നതിനുള്ള വെറും സംഭരണശാലകൾ മാത്രമായിത്തീർന്നിരിക്കുന്നു.

തിലകങ്ങളോ, തീർത്ഥാടനങ്ങളോ, തെറെറാന്നും പററാത്ത മന്ത്രോച്ചാരണങ്ങളോ, മുറതെററാത്ത മതാനുഷ്ഠാനങ്ങളോ ഒന്നുമല്ല, ഗോസംരക്ഷണത്തിനുള്ള കഴിവാണു ഹിന്ദുക്കളുടെ മേന്മ നിശ്ചയിക്കാൻ പോകുന്നതു്. ഗോസംരക്ഷണം എന്ന ധർമ്മം അനുഷ്ഠിക്കുന്നു എന്നു ഭാവിക്കവേതന്നെ നാം പശുവിനേയും പശുക്കി

ടാവിനേയും മററും അടിമപ്പെടുത്തി; ഒടുവിൽ നാം സ്വയം അടിമകളുമായി.

ഞാൻ എന്തുകൊണ്ടാണ് സ്വയം ഒരു സനാതനഹിന്ദുവാണെന്ന് അഭിമാനിക്കുന്നതെന്ന് ഇപ്പോൾ വ്യക്തമായിക്കാണും. പശുവിനോടുള്ള ആദരവിൻെറ കാര്യത്തിൽ ഞാനാരുടേയും താഴെയല്ല. ഖിലാഫത്ത് പ്രക്ഷോഭണം ഞാൻ എൻേറതുകൂടിയാക്കിയതു് ആ മാർഗത്തിലൂടെ സമ്പൂർണമായ ഗോസംരക്ഷണം സാധിക്കുമെന്നു കരുതിയതുകൊണ്ടാണ്. ഞാൻ ചെയ്യുന്ന സേവനത്തിൻെറപേരിൽ പശുക്കളെ രക്ഷിക്കണമെന്ന് ഒരു മുസ്ലീംസുഹൃത്തിനോടും ഞാൻ ആവശ്യപ്പെടുകയില്ല. നീതിയുക്തമെന്നു ഞാൻ വിശ്വസിക്കുന്ന ഒരു ആദർശത്തെ മുൻനിറുത്തി ഞാൻ ചെയ്യുന്ന സേവനങ്ങൾ ഈശ്വരനു പ്രിയംകരമായിത്തീരണമെന്നും, അദ്ദേഹം മുസ്ലീംസുഹൃത്തുക്കളുടെ ഹൃദയത്തിൽ പരിവർത്തനം സൃഷ്ടിക്കണമെന്നും, അവരുടെ അയൽപക്കക്കാരായ ഹിന്ദുക്കളോടു് അവർക്കു കാരുണ്യം തോന്നണമെന്നും, ഹിന്ദുക്കൾ സ്വന്തം ജീവനെപ്പോലെ കരുതുന്ന ഒരുമൃഗത്തെ രക്ഷിക്കുന്നതിനു് അവർ ഒരുങ്ങണമെന്നും ഞാൻ നിത്യവും സർവ്വശക്തനായ ജഗദീശ്വരനോടു പ്രാർത്ഥിക്കുന്നു.

## അദ്ധ്യായം ഏഴ്

# ഹിംസയുടെ അനുവദനീയപരിധി

1

ഋജുരേഖ ഒന്നേയുള്ളു. അഹിംസ ഒരു ഋജുരേഖയാണ്. ഋജുവല്ലാത്ത രേഖകൾ ഒട്ടേറെയുണ്ടു്. പേന പിടിക്കാനറിയാവുന്ന കുട്ടിക്കു് ഇഷ്ടംപോലെ എത്ര വര വേണമെങ്കിലും വരയ്ക്കാം. അവൻ ഋജുരേഖയൊന്നും വരയ്ക്കുകയില്ല; അഥവാ വരച്ചാൽത്തന്നെ അതു് അബദ്ധത്തിലായിരിക്കും. ഞാൻ 'അനുവദി'ച്ചിരിക്കുന്ന ഹിംസയിൽ തങ്ങൾ പറയുന്ന കാര്യങ്ങൾകൂടി ഉൾപ്പെടുത്താമോ എന്നു് പല വായനക്കാരും എഴുതിച്ചോദിച്ചിരിക്കുന്നു. വിചിത്രമെന്നു പറയട്ടെ, അങ്ങനെ കിട്ടിയ എഴുത്തുകളൊക്കെ ഇംഗ്ലീഷിലാണു്! ലേഖകന്മാർ എൻെറ ലേഖനം ഒന്നുകൂടി വായിച്ചുനോക്കട്ടെ. അപ്പോൾ അവർക്കു മനസ്സിലാക്കാൻ സാധിക്കും എന്തുകൊണ്ടു് ആ ചോദ്യങ്ങൾക്കു് ഉത്തരം പറയാൻ എനിക്കു കഴിയുകയില്ലെന്നു്. കഴിയാത്തതിനു കാരണം ഞാൻ ഇന്നുവരെ ഹിംസ

1. Harijan, 27–10–1946. (Non-violence in Peace and War, vol. II, P. 157)

പ്രയോഗിച്ചു നോക്കിയിട്ടില്ല എന്നതുതന്നെയാകാം. പോരെങ്കിൽ ഞാൻ ഇന്നുവരെ ഹിംസ 'അനുവദി'ച്ചിട്ടുമില്ല. ധീരതയെന്നും ഭീരുത്വമെന്നും രണ്ടു പടികൾ കല്പിക്കുകമാത്രമേ ഞാൻ ചെയ്തിട്ടുള്ളു. അഹിംസമാത്രമാണ് നിയമാനുസൃതമായ കാര്യം. ഹിംസ ഒരിക്കലും നിയമാനുസൃതമാവുകയില്ല. നിയമം എന്നു പറയുമ്പോൾ ഇവിടെ ഉദ്ദേശിക്കുന്നതു മനുഷ്യനിർമ്മിതമായ നിയമമല്ല, പ്രകൃതി മനുഷ്യനുവേണ്ടി നിർമ്മിച്ചിരിക്കുന്ന നിയമമാണ്. ഹിംസ നിയമാനുസൃതമല്ലെങ്കിലും ആത്മരക്ഷയ്ക്കു വേണ്ടിയോ, അശരണരുടെ രക്ഷയ്ക്കുവേണ്ടിയോ പ്രായോഗികമാക്കുമ്പോൾ അതു് ഒരു ധീരകൃത്യമായിത്തീരുന്നു. ആ ധീരകൃത്യം ഭീരുത്വം പൂണ്ട കീഴടങ്ങലിനേക്കാൾ എത്രയോ നല്ലതാണ്. ഭീരുത്വം സ്ത്രീക്കോ, പുരുഷനോ ചേർന്നതല്ല. ഹിംസ എന്ന വിഭാഗത്തിൽത്തന്നെ പെടുത്താവുന്ന ധീരത പല രീതിയിലുണ്ടു്; അതു പല ഘട്ടങ്ങളിലായി പ്രയോഗിക്കുകയും ചെയ്യാം. അതു് എങ്ങനെവേണമെന്നു് ഓരോ വ്യക്തിയും സ്വയം തീരുമാനിക്കേണ്ടതാണ്. മററാർക്കും അതിനു കഴിയുകയില്ല. മററാർക്കും അതിനു് അവകാശവുമില്ല.

## 2

ഭാരതാനന്ദജി* തന്റെ രാജ്യമായ പോളണ്ടിലെ ജനങ്ങളെപ്പററി ഗാന്ധിജി പറഞ്ഞ നല്ലവാക്കുകൾ കൈക്കൊള്ളാൻ വിസമ്മതിച്ചു. ''പോളണ്ടുകാർ 'മിക്കവാറും അഹിംസാനിഷ്ഠ'രായിരുന്നുവെന്നു് അങ്ങു പറയുന്നു. ഞാൻ അങ്ങനെ കരുതുന്നില്ല. പോളണ്ടിന്റെ ഹൃദയത്തിൽ വിദ്വേഷത്തിന്റെ കാളിമയുണ്ടായിരുന്നു. അതുകൊണ്ടു് അങ്ങയുടെ അഭിനന്ദനം അതു് അർഹിക്കുന്നില്ല.''

ഗാന്ധിജി പറഞ്ഞു: 'ഞാൻ പറയുന്നതൊക്കെ ഇത്രയേറെ വാച്യമായ അർത്ഥത്തിൽ സ്വീകരിച്ചുകളയരുതു്. അടിമുടി ആയുധം ധരിച്ച ആയിരം പട്ടാളക്കാർക്കെതിരായി പത്തു പട്ടാളക്കാർ സമരംചെയ്താൽ ആ പത്തുപേർ 'മിക്കവാറും അഹിംസാനിഷ്ഠ'രാണ്. കാരണം ശത്രുക്കളുടേതിനോടു് കിടപിടിക്കത്തക്ക ഹിംസ പ്രയോഗിക്കാൻ അവർക്കു കഴിയുകയില്ല. പക്ഷേ ഞാൻ മുൻപു പറഞ്ഞ ആ പെൺകുട്ടിയുടെ ഉദാഹരണം കുറേക്കൂടി ഉചിതമായിരിക്കും. അക്രമിയെ ആട്ടിപ്പായിക്കാൻ ശ്രമിക്കുന്ന പെൺകുട്ടി പല്ലോ നഖമോ ഉപയോഗിക്കുന്നതു് 'മിക്കവാറും അഹിംസ'തന്നെ. കാരണം മുൻകൂട്ടിയാലോചിച്ചിട്ടല്ല അവൾ ഹിംസ

---

2. Harijan, 8-9-1940. (Non-violence in Peace and War, pp. 337-338)

* മാറിസ് ഫ്രിഡ്മാൻ—പോളണ്ടുകാരനായ ഒരു ഇൻജിനീയർ

പ്രയോഗിക്കുന്നതു്. അവളുടെ ഹിംസ പൂച്ചയുടെനേരെ എലി പ്രയോഗിക്കുന്ന ഹിംസയാണു്.

'എന്നാൽ, ബാപ്പുജി, ഞാൻ മറെറാരുദാഹരണം പറയാം. ഒരു പട്ടാളക്കാരൻ അധികം പ്രായമൊന്നുമില്ലാത്ത ഒരു റഷ്യൻ പെൺകുട്ടിയെ കടന്നാക്രമിച്ചു. അവൾ പല്ലും നഖവും ഉപയോഗിച്ചു്അവനെ ചീന്തിയെറിഞ്ഞു. അവൾ 'മിക്കവൊറും അഹിംസ' പാലിക്കുകയാണോ ചെയ്തതു്?'

'പെട്ടെന്നു് ആ നിമിഷത്തിൽ തോന്നിയിട്ടാണു് അങ്ങനെ ചെയ്യുന്നതു്. അതു വിജയകരവുമായി. അതുകൊണ്ടുമാത്രം അതു് അഹിംസയല്ലാതായിത്തീരുന്നതെങ്ങനെ?' ഞാൻ* ഇടയ്ക്കു കയറി ചോദിച്ചു.

'അഹിംസയല്ലാതായിത്തീരുകയില്ല.'—ഗാന്ധിജി വേണ്ടത്ര ശ്രദ്ധിക്കാത്ത മട്ടിൽ പറഞ്ഞു.

'എന്നാൽ ഞാനാകെ കുഴപ്പത്തിലായി,' ഭാരതാനന്ദജി പറഞ്ഞു. 'മുൻകൂട്ടിയാലോചിച്ചുറപ്പിച്ചിട്ടു ഹിംസ പ്രയോഗിച്ചുകൂടെന്നു് അങ്ങു പറഞ്ഞു: എതിരാളിയുടേതിനോടു കിടപിടിക്കത്തക്ക ഹിംസ പ്രയോഗിക്കുന്നതിനു കഴിവുണ്ടായിരിക്കരുതെന്നും പറഞ്ഞു. ഇവിടെ അവൾക്കതിനു കഴിവുണ്ടെന്നാണല്ലോ സ്വന്തം ജയത്തിലൂടെ അവൾ തെളിയിച്ചിരിക്കുന്നതു്.'

'ശരിയാണു്. അഹിംസയല്ലാതാവുകയില്ലെന്നു ഞാൻ മഹാദേവിനോടു പറഞ്ഞതു വേണ്ടത്ര ശ്രദ്ധിക്കാതെയാണു്.' ഗാന്ധിജി പറഞ്ഞു. 'അവിടെ ഹിംസയുണ്ടു്. ഇരുകൂട്ടരും തുല്യബലത്തിലായിരുന്നല്ലോ.'

'പക്ഷേ ഉദ്ദേശ്യമെന്താണു് എന്നതാണല്ലോ ആത്യന്തികമായ പരീക്ഷണോപാധി. ശസ്ത്രക്രിയാകാരൻ കത്തി പ്രയോഗിക്കുന്നതു് അഹിംസയാണു്. സമുദായത്തെ രക്ഷിക്കുന്നതിനുവേണ്ടി സമാധാനപാലകൻ ആക്രമികൾക്കെതിരായി ബലം പ്രയോഗിക്കുന്നതും അഹിംസതന്നെ,' ഭാരതാനന്ദജി പറഞ്ഞു.

'ആരാണു് ഉദ്ദേശ്യമെന്തെന്നു നിർണയിക്കുന്നതു്? നാമല്ല. നമ്മെ സംബന്ധിച്ചിടത്തോളം പ്രവൃത്തിയാണു പരീക്ഷണോപാധി. നാം സാധാരണഗതിയിൽ ഉദ്ദേശ്യത്തെയല്ല, പ്രവൃത്തിയെയാണു പരിശോധിക്കുന്നതു്. ഈശ്വരനുമാത്രമേ ഉദ്ദേശ്യമെന്തെന്നു് അറിയാൻ പററൂ.'

'അങ്ങനെയാണെങ്കിൽ ഈശ്വരനുമാത്രമേ എന്താണു ഹിംസയെന്നും എന്താണു് അഹിംസയെന്നും അറിയാൻ പററൂ.'

'അതെ, ഈശ്വരൻതന്നെയാണു് അവസാനത്തെ വിധികർത്താവു്. നാം അഹിംസാധിഷ്ഠിതമായ പ്രവൃത്തി എന്നു കരുതു

* മഹാദേവദേശായി.

ന്നതു് ഈശ്വരൻെറ കണ്ണിൽ ഹിംസയായിക്കുടെന്നില്ല. പക്ഷേ നമ്മുടെ മാർഗം മുൻകൂട്ടി നിർണയിച്ചിട്ടുണ്ടു്. അഹിംസ യഥാൎത്ഥമായി പ്രായോഗികമാക്കണമെങ്കിൽ, അതിനൊരുങ്ങുന്ന ആളിൻെറ ബോധമണ്ഡലം അതിപ്രബുദ്ധമായിരിക്കണം; ബുദ്ധി അതിനിശിതമായിരിക്കണം. അയാൾക്കു തെററു പററുന്നതു് അപകടമാണു്. പോളണ്ടിൻെറ കാര്യത്തിൽ ആ പദം ഉപയോഗിച്ചപ്പോഴും ഒരു പെൺകുട്ടി നിസ്സഹായയായിത്തീരുന്ന സന്ദർഭത്തിൽ ആത്മരക്ഷയ്ക്കുവേണ്ടി പല്ലും നഖവും ഉപയോഗിച്ചാൽ അവരം ഹിംസ ചെയ്യുന്ന അപരാധത്തിനു പാത്രമാവുകയില്ലെന്നു പറഞ്ഞപ്പോഴും എൻെറ മനസ്സിലുണ്ടായിരുന്ന ആശയമെന്താണെന്നു നിങ്ങൾ മനസ്സിലാക്കണം. മരണം തീർച്ചയാണെന്ന പൂർണ ബോധ്യമുള്ളപ്പോഴും ആന്തരമായ ശക്തിവിശേഷത്തിനു മുന്നിൽ മുട്ടുകുത്തുകയില്ലെന്ന ദൃഢനിശ്ചയമാണു് അവിടെ രണ്ടിടത്തും പ്രകടമാകുന്നതു്. പോളണ്ടിലെ ജനങ്ങൾക്കറിയാമായിരുന്നു അവരെ തകർത്തു ഭസ്മമാക്കുമെന്നു്. എങ്കിലും അവർ ജർമ്മൻ ആക്രമണകാരികളെ ചെറുത്തുനില്ക്കുകതന്നെ ചെയ്തു. അതുകൊണ്ടാണു് അവർ 'മിക്കവാറും അഹിംസാനിഷ്ഠ'രായിരുന്നുവെന്നു ഞാൻ പറഞ്ഞതു്.'

'പക്ഷേ ബാപ്പുജി, ഈശ്വരനാണു വിധികർത്താവെന്നും, ഈശ്വരൻ ഹിംസ അനുവദിക്കുന്നുണ്ടെന്നും വിസ്മരിക്കാൻ എന്തുകൊണ്ടോ എന്തോ എനിക്കു കഴിയുന്നില്ല. ഞാൻ ഒരു പുരാണകഥ പറഞ്ഞുതരാം: ഒരിക്കൽ ശിവനും പാർവതിയും പരസ്പരം സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ, പെട്ടെന്നു് ശിവൻ അപ്രത്യക്ഷനായി. ഉടനെ പ്രത്യക്ഷപ്പെടുകയും ചെയ്തു. എവിടെപ്പോയിരുന്നു എന്നു ചോദിച്ചപ്പോൾ ശിവൻ പറഞ്ഞതു് ആക്രമണത്തിനിരയായ ഒരു ഭക്തനെ രക്ഷിക്കാനാണു താൻ പോയതെന്നും പക്ഷേ ഭക്തൻ അക്രമിയെ അടിച്ചോടിച്ചു സ്വയം രക്ഷപ്പെട്ടതുകൊണ്ടു താൻ മടങ്ങിപ്പോന്നുവെന്നും ആണു്.'

'ശരിയാണു്. അഹിംസ പഠിപ്പിക്കുന്നതിനു വാദപ്രതിവാദമൊന്നും പററുകയില്ല. സ്വന്തം ഉദ്ദേശ്യങ്ങളുടെ ശുദ്ധിയെപ്പററി സ്വയം ഒരു വിശ്വാസം വരണമെങ്കിൽ പതഞ്ജലിയെപ്പോലുള്ള യോഗശാസ്ത്രകാരന്മാർ നിർദേശിച്ചിട്ടുള്ള ആധ്യാത്മികപരിശീലനക്രമം മുഴുവൻ അനുവർത്തിക്കുകതന്നെ വേണം. പരിപൂർണമായ ചിത്തശുദ്ധി മറെറാരുരീതിയിലും നേടുക സാദ്ധ്യമല്ല.'

ഇവിടെ ഭാരതാനന്ദജി ഗാന്ധിജിയെ പൂർണമായി അനുകൂലിക്കുന്നതുപോലെ തോന്നി. ആരും പെട്ടെന്നു് ആത്മവഞ്ചനയ്ക്കു വഴിപ്പെട്ടുപോകുമെന്നു് അദ്ദേഹം സമ്മതിച്ചു. പക്ഷേ അദ്ദേഹത്തിനു മറെറാരു പ്രശ്നം ഉന്നയിക്കാനുണ്ടായിരുന്നു; 'അഹിംസ,

ബ്രഹ്മചര്യം, നൂൽനൂല്പ്—ഇവയൊക്കെ സാധനങ്ങളാണ്. ഓരോന്നും ഓരോരുത്തർക്കേ ചേരു. അങ്ങ് അഹിംസയെമാത്രം ഒരു സാർവത്രികനിയമമാക്കിയതെന്തിനാണ്?'

'ഒരു ശാസ്ത്രജ്ഞൻ ഒരു പ്രത്യേകസമ്പ്രദായം പരീക്ഷിച്ചുനോക്കുകയും അതു തികച്ചും ഫലപ്രദമാണെന്ന് അദ്ദേഹത്തിനു ബോധ്യപ്പെടുകയും ചെയ്താൽ, അദ്ദേഹം അതു് എല്ലാവരുടേയും മുൻപിൽ അവതരിപ്പിക്കുന്നു. 'യഥാ പിണ്ഡേ തഥാ ബ്രഹ്മാണ്ഡേ' എന്ന നീതിസൂത്രം അങ്ങേയ്ക്കറിയാമല്ലോ. അതായതു വ്യക്തിയെ സംബന്ധിച്ച ശരിയായ കാര്യം പ്രപഞ്ചത്തെ സംബന്ധിച്ചും ശരിയാണ്.'

'പക്ഷേ, യോഗിക്കും മോഷ്ടാവിനും ഒരേ നിയമമാണല്ലോ അങ്ങു കല്പിക്കുന്നതു്.'

'നിയമം ഒന്നുതന്നെ. പക്ഷേ, അതിന്റെ മാർഗം അവലംബിക്കാൻ യോഗിയേക്കാളേറെ പ്രയാസം മോഷ്ടാവിന് അനുഭവപ്പെട്ടെന്നു വരും. നിയമമാണ് ആദർശമാക്കിയിട്ടുള്ളതു്. വ്യക്തികൾ ആദർശത്തിൽനിന്ന് എത്രകണ്ടു വ്യതിചലിക്കും എന്നതൊരു പ്രശ്നമല്ല.'

'പക്ഷേ, ആദർശത്തിന്റെ മുൻപിൽ അങ്ങു യാഥാർത്ഥ്യം വിസ്മരിക്കുന്നു.'

'ഇല്ല. യാഥാർത്ഥ്യം എല്ലായ്പോഴും എന്റെ മുൻപിലുണ്ടു്. പക്ഷേ, ആദർശത്തിലെത്തിച്ചേരാനാണ് എന്റെ നിരന്തരമായ യത്നം. യൂക്ളിഡ് പറയുന്ന ഋജുരേഖയ്ക്കു സങ്കല്പത്തിൽമാത്രമേ സ്ഥാനമുള്ളു; എങ്കിലും നാം എല്ലായ്പോഴും അതു് അംഗീകരിക്കുകതന്നെ വേണം. യൂക്ളിഡിന്റെ സാങ്കല്പികരേഖയ്ക്കൊത്ത ഒരു യഥാർത്ഥരേഖ വരയ്ക്കാൻ നാം സദാ ശ്രമിക്കണം.'

## അദ്ധ്യായം എട്ട്

## യുദ്ധസേവനം*

മററ് ഇന്ത്യാക്കാരോടൊപ്പം ഞാൻ യുദ്ധസേവനത്തിനു സ്വയം തയാറായ വാർത്ത തെക്കേ ആഫ്രിക്കയിൽ എത്തിയ ഉടനെ എനിക്കു രണ്ടു കമ്പിസന്ദേശങ്ങൾ കിട്ടി. അതിലൊന്നു മി. പോളക്കിന്റേതായിരുന്നു. അഹിംസാനിഷ്ഠയും ആ പ്രവൃത്തിയും തമ്മിൽ എത്രകണ്ടു പൊരുത്തപ്പെടും എന്നതായിരുന്നു അദ്ദേഹത്തിന്റെ ചോദ്യം.

* An Autobiography, pp. 257-258

പോളക്കിൻെറ പ്രതിഷേധം ഞാൻ മുൻകൂട്ടിത്തന്നെ ഒട്ടൊക്കെ പ്രതീക്ഷിച്ചിരുന്നതാണ്. എൻെറ 'ഹിന്ദ് സ്വരാജ് അഥവാ ഇന്ത്യൻ സ്വയംഭരണം' എന്ന പുസ്തകത്തിൽ ഞാൻ ഈ പ്രശ്നത്തെക്കുറിച്ചു പ്രതിപാദിച്ചിരുന്നു. തെക്കെ ആഫ്രിക്കയിലെ സുഹൃത്തുക്കളുമായി ഈ വിഷയം നിത്യവും ചർച്ചചെയ്യാറുമുണ്ടായിരുന്നു. യുദ്ധത്തിൻെറ അധാർമ്മിക സ്വഭാവം ഞങ്ങളെല്ലാം അംഗീകരിച്ചിരുന്നു. എന്നെ ആക്രമിക്കുന്നയാളിൻെറ പേരിൽ നടപടിയൊന്നും എടുക്കാൻ ഞാൻ തയാറല്ലെങ്കിൽ, യുദ്ധത്തിൽ പങ്കെടുക്കുന്നതിന്, ഞാനത്രപോലും തയ്യാറായിക്കൂടാ—പ്രത്യേകിച്ചു, അതിൽ പങ്കെടുക്കുന്ന വിരുദ്ധശക്തികളുടെ ലക്ഷ്യത്തിൻെറ ന്യായാന്യായതയെപ്പററി എനിക്കൊന്നും അറിഞ്ഞുകൂടാതെ വരുമ്പോൾ. ബോവർയുദ്ധത്തിൽ ഞാൻ മുൻപു പങ്കെടുത്തിട്ടുണ്ടെന്ന് എൻെറ സുഹൃത്തുക്കൾക്കറിയാമായിരുന്നു. പക്ഷേ, അതിൽ പിന്നീട് എൻെറ അഭിപ്രായഗതികൾക്കു മാററമുണ്ടായിട്ടുണ്ട് എന്നായിരുന്നു അവരുടെ വിചാരം.

ബോവർയുദ്ധത്തിൽ പങ്കെടുക്കുന്നതിന് എന്നെ പ്രേരിപ്പിച്ച അതേ വിചാരഗതിതന്നെയാണ് ഈ സന്ദർഭത്തിലും എൻെറ മനസ്സിൽ പ്രവർത്തിച്ചിരുന്നതു് എന്നതാണു സത്യം. യുദ്ധത്തിൽ പങ്കെടുക്കുന്നതും അഹിംസയും തമ്മിൽ ഒരിക്കലും പൊരുത്തപ്പെടുകയില്ലെന്ന് എനിക്കു വ്യക്തമായിട്ടറിയാമായിരുന്നു. പക്ഷേ, ഒരുവൻെറ കർത്തവ്യമെന്താണെന്ന് അത്രതന്നെ വ്യക്തമായി മനസ്സിലാക്കാൻ എല്ലായ്പോഴും സാധിച്ചെന്നു വരുകയില്ല. സത്യോപാസകനു പലപ്പോഴും ഇരുട്ടിൽ തപ്പിത്തടയേണ്ടിവരും.

അഹിംസ സർവംഗ്രഹമായ ഒരു തത്ത്വമാണ്. ഹിംസയുടെ കാട്ടുതീയിൽപ്പെട്ടുഴലുന്ന നിസ്സഹായരായ നശ്വരാത്മാക്കളാണു നാം. ഒരു ജീവിതത്തിൻെറ നിലനില്പ് ഇതര ജീവിതങ്ങളെ ആശ്രയിച്ചാണ് എന്നു പറയുന്നതിൽ വളരെ അർത്ഥമുണ്ട്. ഒരു നിമിഷംപോലും ബോധപൂർവ്വമായോ അല്ലാതെയോ ബാഹ്യമായ ഹിംസ പ്രയോഗിക്കാതെ ജീവിക്കുന്നതിനു മനുഷ്യനു കഴിയുകയില്ല. അവൻ ജീവിക്കുന്നു എന്ന കേവലവസ്തുതയിൽ—അവൻ തിന്നുന്നതിലും, കുടിക്കുന്നതിലും, നടക്കുന്നതിലുമെല്ലാം—ഹിംസ, തീരെ നിസ്സാരമായ അളവിലെങ്കിലുമുള്ള ജീവഹത്യ, സ്വാഭാവികമായിത്തന്നെ അന്തർഹിതമാണ്. അതുകൊണ്ടു തൻെറ എല്ലാ പ്രവൃത്തികളുടെയും ഉറവിടം ദയാശീലമാണെങ്കിൽ, ഏററവും നിസ്സാരമായ ജീവിയെപ്പോലും നശിപ്പിക്കുന്നതിൽനിന്നു കഴിവുള്ളിടത്തോളം ഒഴിഞ്ഞുനില്ക്കുകയും അതിനെ രക്ഷിക്കുന്നതിനു ശ്രമിക്കുകയും ചെയ്യുമെങ്കിൽ, അങ്ങനെ ഹിംസയുടെ മാരകമായ കെട്ടുപാടുകളിൽനിന്നു മുക്തി നേടുന്നതിനു നിരന്തരം പരി

ശ്രമിക്കുമെങ്കിൽ, അഹിംസോപാസകൻ തന്റെ വിശ്വാസത്തോട് സത്യസന്ധത പുലർത്തുകയാണു ചെയ്യുക. അയാളുടെ ആത്മനിയന്ത്രണവും ദയാശീലവും നിരന്തരം വളർന്നുകൊണ്ടിരിക്കും. എങ്കിലും ബാഹ്യമായ ഹിംസയിൽനിന്നു പരിപൂർണമായി മോചനം നേടുന്നതിന് അയാൾക്ക് ഒരിക്കലും സാധിക്കുകയുമില്ല.

ആന്തരമായ അഹിംസയാണു സമസ്തജീവജാലത്തേയും ഒരുമിപ്പിക്കുന്ന ഉപാധിയെങ്കിൽ, ഒരാൾ കാണിക്കുന്ന തെററിന്റെ ഫലം എല്ലാവരും അനുഭവിക്കും. അതുകൊണ്ടു മനുഷ്യനു ഹിംസയിൽനിന്നും പരിപൂർണമായി മോചനം നേടുന്നതിനു സാധിക്കുകയില്ല. സാമൂഹ്യജീവിയായിരിക്കുന്നിടത്തോളംകാലം, മനുഷ്യനു സമുദായത്തിന്റെ അസ്തിത്വത്തിൽതന്നെയുള്ള ഹിംസയിൽനിന്ന് ഒഴിഞ്ഞുമാറിനില്ക്കുന്നതിനു കഴിയുകയില്ല. രണ്ടു രാഷ്ട്രങ്ങൾ യുദ്ധത്തിലേർപ്പെട്ടപ്പോൾ അഹിംസോപാസകന്റെ ധർമ്മം യുദ്ധം അവസാനിപ്പിക്കുകയാണ്. ആ ധർമ്മം നിർവഹിക്കുന്നതിനു കഴിവില്ലെന്നു വരുമ്പോൾ, യുദ്ധം ചെറുക്കുന്നതിനു തക്ക ശക്തിയോ, അർഹതയോ ഇല്ലാത്തയാൾ യുദ്ധത്തിൽ പങ്കെടുക്കുന്നതിൽ തെററില്ല. അതേസമയം അയാൾ തന്നെയും, തന്റെ രാഷ്ട്രത്തേയും, ലോകത്തേയും യുദ്ധത്തിൽനിന്നു മോചിപ്പിക്കുന്നതിന് ആത്മാർത്ഥമായി യത്നിക്കണം.

എന്റേയും എന്റെ നാട്ടുകാരുടേയും നില നന്നാകുവാൻ ബ്രിട്ടീഷ് സാമ്രാജ്യത്തിലൂടെതന്നെ കഴിയുമെന്നു ഞാൻ ആശിച്ചിരുന്നു. ഇംഗ്ളണ്ടിലായിരുന്നപ്പോൾ ബ്രിട്ടീഷ് പടക്കപ്പലുകളുടെ സംരക്ഷയിലാണു ഞാൻ പ്രവർത്തിച്ചിരുന്നത്. അവയുടെ സായുധശക്തിയിൽ അഭയംതേടിയപ്പോൾ ഞാൻ നേരിട്ടുതന്നെ അവയുടെ ഹിംസാപരമായ പ്രവർത്തനങ്ങളിലും പങ്കെടുക്കുകയായിരുന്നു. സാമ്രാജ്യവുമായുള്ള ബന്ധം പുലർത്തുകയും അതിന്റെ കൊടിക്കീഴിൽ ജീവിക്കുകയും ചെയ്യാനാണ് എന്റെ ആഗ്രഹമെങ്കിൽ മൂന്നു മാർഗങ്ങൾ എന്റെ മുൻപിൽ തുറന്നു കിടപ്പുണ്ടായിരുന്നു. ഒന്നുകിൽ യുദ്ധത്തിനോടുള്ള എതിർപ്പു പരസ്യമായി പ്രഖ്യാപിക്കുകയും സാമ്രാജ്യം അതിന്റെ സൈനികനയം മാററുന്നതുവരെ സത്യാഗ്രഹനിയമപ്രകാരം അതിനോടു നിസ്സഹകരിക്കുകയും ചെയ്യുക; അതല്ലെങ്കിൽ അനുസരണയർഹിക്കാത്ത നിയമങ്ങൾ ധിക്കരിച്ചുകൊണ്ട് അറസ്ററു വരിക്കുക; അതുമല്ലെങ്കിൽ സാമ്രാജ്യത്തിന്റെ ഭാഗത്തുനിന്നുകൊണ്ടു യുദ്ധത്തിൽ പങ്കെടുക്കുകയും, അങ്ങനെ യുദ്ധത്തിൽ അന്തർലീനമായിക്കിടപ്പുള്ള ഹിംസയെ ചെറുക്കുവാൻതക്ക കഴിവും യോഗ്യതയും സമ്പാദിക്കുകയും ചെയ്യുക. ആ കഴിവും യോഗ്യതയും എനിക്കുണ്ടായിരുന്നില്ല. അതുകൊണ്ട്

അവ സമ്പാദിക്കുവാൻ യുദ്ധസേവനമനുഷ്ഠിക്കുന്നതിൽ പോരായ്മയൊന്നുമില്ലെന്നു ഞാൻ വിചാരിച്ചു.

അഹിംസയുടെ നിലപാടിലൂടെ നോക്കുമ്പോൾ, യുദ്ധത്തിൽ പ്രത്യക്ഷമായും പരോക്ഷമായും പങ്കെടുക്കുന്നവർക്കു തമ്മിൽ യാതൊരു വ്യത്യാസവും ഞാൻ കാണുന്നില്ല. ഒരു തസ്കരസംഘത്തെ സേവിക്കുവാൻ ഒരുങ്ങുന്നവൻ—അയാൾ അവരുടെ ചുമട്ടുകാരനോ, കാവൽക്കാരനോ, മുറിവുകൾ വച്ചുകെട്ടുന്ന ശുശ്രൂഷകനോ ആയിക്കൊള്ളട്ടെ—തസ്കരവൃത്തിയിൽ ആ സംഘത്തെപ്പോലെതന്നെ കുററവാളിയാണ്. അതേപോലെ, യുദ്ധത്തിൽ മുറിവേററവരെ ശുശ്രൂഷിക്കുകമാത്രം ചെയ്യുന്ന ഒരാൾക്കുപോലും യുദ്ധത്തിൽ പങ്കെടുത്തു എന്ന അപരാധത്തിൽനിന്നും ഒഴിഞ്ഞുമാറുക സാദ്ധ്യമല്ല.

പോളക്കിന്റെ കമ്പി കിട്ടുന്നതിനു മുൻപുതന്നെ ഞാൻ ഈ മട്ടിൽ കാര്യങ്ങൾ മുഴുക്കെ സ്വയം ചർച്ച ചെയ്തിട്ടുണ്ടായിരുന്നു. കമ്പി കിട്ടിയപ്പോൾ ഞാനെന്റെ അഭിപ്രായങ്ങളെപ്പററി അനവധി സുഹൃത്തുക്കളുമായി ചർച്ച ചെയ്യുകയും, യുദ്ധത്തിനുവേണ്ടി സേവനങ്ങളർപ്പിക്കേണ്ടതു് എന്റെ കടമയാണെന്ന തീരുമാനത്തിലെത്തുകയും ചെയ്തു. എന്റെ ചിന്താഗതിയിൽ തെററുണ്ടായിരുന്നെന്നു് എനിക്കു് ഇന്നും തോന്നുന്നില്ല. ബ്രിട്ടീഷുകാരുമായി ബന്ധം പുലർത്തുന്നതിനെപ്പററി അനുകൂലാഭിപ്രായമുണ്ടായിരുന്ന അക്കാലത്തു ഞാനങ്ങനെ പ്രവർത്തിച്ചതിൽ എനിക്കൊട്ടും ഖേദവുമില്ല.

എന്റെ നിലപാടിന്റെ സാധുത എല്ലാ സുഹൃത്തുക്കളെയും ബോദ്ധ്യപ്പെടുത്താൻ എനിക്കു കഴിഞ്ഞില്ല. അതിസൂക്ഷ്മമായ ഒരു പ്രശ്നമാണതു്. അതു് അഭിപ്രായഭിന്നതകൾക്കിട നല്കുന്നുമുണ്ടു്. അതുകൊണ്ടു് അഹിംസയിൽ വിശ്വസിക്കുകയും ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും അഹിംസ പ്രായോഗികമാക്കാൻ കാര്യമായിത്തന്നെ പ്രയത്നിക്കുകയും ചെയ്യുന്ന ആളുകളുടെ മുൻപിൽ ഞാൻ എന്റെ വാദഗതികൾ മുഴുക്കെ സമർപ്പിക്കുകയാണു്. കീഴ്നടപ്പിന്റെ പേരിൽ സത്യോപാസകൻ യാതൊന്നും ചെയ്യരുതു്. എല്ലായ്പോഴും തെററുകൾ തിരുത്താൻ അയാൾ തയാറായിരിക്കണം. തെററു ചെയ്തെന്നു ബോദ്ധ്യമാകുമ്പോൾ, എന്തു സംഭവിച്ചാലും വേണ്ടില്ല, അയാൾ അതു തുറന്നു പറയുകയും അതിനു പ്രായശ്ചിത്തം ചെയ്യുകയും വേണം.

വൈരാഗ്യം ഒരിക്കലും കർമ്മത്യാഗമല്ല; എന്തുകൊണ്ടെന്നാൽ അതുകൊണ്ടു് ഉദ്ദിഷ്ടഫലം ഉണ്ടാവില്ല. നേരേമറിച്ച്, ഉദ്ദിഷ്ടഫലം യഥാസമയം നിശ്ചയമായും ഉണ്ടായിക്കൊള്ളുമെന്ന അചഞ്ചലവിശ്വാസത്തിന്നു തെളിവാണതു്.

* * *

അഹിംസയും സത്യവും എന്റെ രണ്ടു ശ്വാസകോശങ്ങൾ പോലെയാണ്. അവയെക്കൂടാതെ എനിക്കു ജീവിക്കാൻ സാദ്ധ്യമല്ല.

* * *

ദർശനം, തദനുരൂപമായ ജീവിതത്തോടു ചേരാതിരിക്കുമ്പോൾ, ജീവനില്ലാത്ത ശരീരംപോലെയാണ്.

* * *

സത്യത്തിന്റേയും സ്നേഹത്തിന്റേയും ജീവിക്കുന്ന മൂർത്തിമദ്ഭാവങ്ങളായിരിക്കണം നാം. എന്തുകൊണ്ടെന്നാൽ, ഈശ്വരൻ സത്യവും സ്നേഹവുമാണ്.

* * *

അഹിംസയുടെ, അതായതു സ്നേഹത്തിന്റെ, പാതയിലൂടെ നമുക്കു പലപ്പോഴും ഏകാകിയായിത്തന്നെ നടക്കേണ്ടിവരും.

* * *

നാട്ടിൽ ക്ഷാമം നടമാടുമ്പോൾ, അഹിംസയുടെ പേരിൽ വിളവുകൾ തിന്നൊടുക്കാൻ മൃഗങ്ങളെ അനുവദിക്കുന്നതു നിശ്ചയമായും ഒരു പാപമാണ്.

* * *

മതം ജീവിതവ്യമായ ഒരു വസ്തുവാണ്. വെറുമൊരു യുക്ത്യാഭാസമല്ല അത്.

പ്രകരണം 4

# സത്യാഗ്രഹം അഥവാ അഹിംസാത്മകമായ പ്രതിരോധം

## അദ്ധ്യായം ഒന്ന്

## സത്യാഗ്രഹം

### 1

സത്യാഗ്രഹം അതിന്റെ ആത്യന്തികരൂപത്തിൽ സാമ്പത്തികമോ ഭൗതികമോ ആയ സഹായത്തെയൊന്നും ആശ്രയിക്കുന്നില്ല. ഹിംസയോ ശാരീരികശക്തിയോ ഉപയോഗിക്കേണ്ടിവരുന്ന അതിന്റെ പ്രാഥമികാവസ്ഥയിൽപ്പോലും അതുതന്നെയാണു കഥ. ഈ മഹത്തായ ആദ്ധ്യാത്മികശക്തിയുടെ നിഷേധമാണു ഹിംസ. ഹിംസയെ പൂർണമായും ഉപേക്ഷിക്കുന്നവർക്കു മാത്രമേ ആ ശക്തി ഉപയോഗിക്കുന്നതിനും വളർത്തിയെടുക്കുന്നതിനും സാധിക്കൂ. വ്യക്തികൾക്കും സമൂഹങ്ങൾക്കും ഉപയോഗിക്കാവുന്ന ഒരു ശക്തിയാണതു്. രാഷ്ട്രീയരംഗത്തിലെന്നപോലെ കുടുംബത്തിലും അതു് ഉപയോഗിക്കാവുന്നതാണു്. അതു സാർവ്വത്രികമായി ഉപയോഗിക്കാമെന്നതു് അതിന്റെ അജയ്യതയ്ക്കും സുസ്ഥിരതയ്ക്കും തെളിവാണു്. കുട്ടികൾക്കും സ്ത്രീപുരുഷന്മാർക്കുമെല്ലാം അതു് ഒരുപോലെ ഉപയോഗിക്കാം. ഹിംസയെ ഹിംസകൊണ്ടു നേരിടാൻ സാധിക്കാത്ത ദുർബ്ബലർക്കുമാത്രം ഉപയോഗിക്കാവുന്ന ഒരു ശക്തിയാണതെന്നു പറയുന്നതു് ഒട്ടും ശരിയല്ല. 'Passive Resistance' (സഹനസമരം) എന്ന ഇംഗ്ലീഷ്പദം അപൂർണ്ണമായതുകൊണ്ടാണു് ഈയൊരു അബദ്ധ ധാരണ ഉണ്ടായതു്. സ്വയം ദുർബ്ബലരാണെന്നു ബോധമുള്ളവർക്കു് ഈ ശക്തി ഉപയോഗിക്കുക സാദ്ധ്യമല്ല. മൃഗശക്തിക്കുപരിയായി എന്തോ ഒന്നു മനുഷ്യനിലുണ്ടെന്നും അതിനു വഴിപ്പെട്ടാണു മൃഗശക്തിപോലും പ്രവർത്തിക്കുന്നതെന്നും മനസ്സിലാക്കുന്നവർക്കു മാത്രമേ ഫലപ്രദമായ രീതിയിൽ സത്യാഗ്രഹികളാകാൻ സാധിക്കൂ. ഇരുട്ടിനെ സംബന്ധിച്ചിടത്തോളം വെളിച്ചത്തിന്റെ സ്ഥാനമെന്താണോ, അതു

---

1. Young India, 3-11-1927. (Satyagraha, pp. 34—36) തെക്കേ ആഫ്രിക്കയിലെ സത്യാഗ്രഹത്തിന്റെ എട്ടാം വാർഷികം കുറിക്കുന്നതിനു 1914–ൽ 'ഇന്ത്യൻ ഒപ്പീനിയൻ' പ്രസിദ്ധം ചെയ്ത വിശേഷാൽ പ്പതിപ്പിൽ ഗാന്ധിജി എഴുതിയ ലേഖനത്തിൽനിന്നു് ഒരു ഭാഗം.

പോലാണ ഹിംസ, സ്വേച്ഛാധിപത്യം, അനീതി എന്നിവയെ സംബന്ധിച്ചിടത്തോളം സത്യാഗ്രഹശക്തിയുടെ സ്ഥാനം. ബോധപൂർവമായോ അല്ലാതെയോ ഭരണീയരായി കഴിയുന്നതി നള്ള അനുമതി ജനങ്ങരം നല്കുന്നിടത്തോളം കാലംമാത്രമേ അ വരെ ഭരിക്കാൻ സാധിക്കു എന്ന സുസ്ഥിരമായ സത്യത്തെ അധി ഷ്ഠിതമാക്കിയാണ രാഷ്ട്രതന്ത്രത്തിൽ അതു പ്രയോഗിക്കപ്പെട്ട ന്നതു്. 1907–ൽ ട്രാൻസ്വാളിൽ നടപ്പിലാക്കിയ ഏഷ്യാററിക് നിയമത്തിനു വിധേയരായിക്കഴിയാൻ നമുക്കു് ഇഷ്ടമായിരു ന്നില്ല. അതുകൊണ്ടു് ആ നിയമത്തിനു മഹത്തായ സത്യാഗ്രഹ ശക്തിക്കു മുൻപിൽ അപ്രത്യക്ഷമാകേണ്ടിവന്നു. രണ്ടു മാർഗ ങ്ങരം നമ്മുടെ മുൻപിൽ തുറന്നുകിടപ്പുണ്ടായിരുന്നു. ഒന്നു്—ആ നിയമത്തെ അനുസരിക്കണമെന്നു നമ്മോടു് ആജ്ഞാപിക്കു മ്പോരം, അതിനെതിരായി ഹിംസ ഉപയോഗിക്കുക. രണ്ടു്— ആ നിയമം അനുശാസിക്കുന്ന ശിക്ഷകരംക്കു വിധേയരാവുകയും അങ്ങനെ ഭരണകർത്താക്കളുടേയും നിയമനിർമ്മാതാക്കളുടേയും സ ഹാനുഭൂതിയെ തട്ടിയുണർത്താൻ വേണ്ടിവരുന്ന സുദീർഘമായ കാ ലമത്രയും നമ്മുടെയുള്ളിലുള്ള ആദ്ധ്യാത്മികശക്തി പ്രകടമായി പ്രയോഗിക്കുകയും ചെയ്യുക. ലക്ഷ്യം നേടുന്നതിനു നമുക്കു വളരെ ക്കാലം വേണ്ടിവന്നു. നമ്മുടെ സത്യാഗ്രഹത്തിനു സമ്പൂർണ സ്വ ഭാവമുണ്ടാകാത്തതാണു കാരണം. എല്ലാ സത്യാഗ്രഹികരംക്കും ആ ദ്ധ്യാത്മികശക്തിയുടെ മുഴുവൻ വിലയും മനസ്സിലാക്കുന്നതിനു സാധിച്ചിരുന്നില്ല. പ്രത്യയസ്ഥൈര്യത്താൽ പ്രേരിതരായി ഹിം സയിൽനിന്നു് എല്ലായ്പോഴും അകന്നുനിന്നിരുന്ന ആളുകളും ഉണ്ടായിരുന്നില്ല. ഈ ശക്തി ഉപയോഗിക്കണമെങ്കിൽ നാം സ്വയം ദാരിദ്ര്യം അംഗീകരിക്കണം. അതായതു തിന്നാനും ഉടു ക്കാനും മററും വേണ്ടു വകയുണ്ടോ എന്നൊന്നും ചിന്തിക്കാൻ നാം പുറപ്പെടരുതു്. കഴിഞ്ഞ സമരക്കാലത്തു് എല്ലാ സത്യാഗ്രഹിക ളും അത്രത്തോളം പോകാൻ തയാറായിരുന്നില്ല. ഒരാളെങ്കിലും അതിനു തയാറായിരുന്നോ എന്നുതന്നെ സംശയമാണു്. മററു ചിലരാകട്ടെ പേരിൽമാത്രമേ സത്യാഗ്രഹികളായിരുന്നുള്ളു. അവ ക്കു പ്രത്യയസ്ഥൈര്യമുണ്ടായിരുന്നില്ല. പലപ്പോഴും അവർക്കു പലമാതിരി ഉദ്ദേശ്യങ്ങരം—ചിലപ്പോഴൊക്കെ ദുരുദ്ദേശ്യങ്ങരം തന്നെ—ഉണ്ടായിരുന്നു. വേണ്ടത്ര കണിശമായ മേൽനോട്ടമില്ലെ ങ്കിൽ ചിലർ സമരത്തിലേർപ്പെട്ടിരിക്കുന്ന സന്ദർഭത്തിൽത്തന്നെ സന്തോഷത്തോടെ ഹിംസ കൈക്കൊള്ളുമായിരുന്നു. അങ്ങനെ യാണോ സമരം നീണ്ടുപോയതു്. തികച്ചും പരിശുദ്ധമായ ആ ത്മശക്തി, അതിൻെറ സമ്പൂർണരൂപത്തിൽ പ്രയോഗിച്ചാൽ ഫ ലം കൈയോടെ ലഭിക്കുകതന്നെ ചെയ്യും. ഇതിനു വ്യക്തിയു ടെ ആത്മാവു സുദീർഘമായ പരിശീലനത്തിനു വിധേയമാകേ

ണ്ടതു് അനുപേക്ഷണീയമാണു്. അതുകൊണ്ടു സമ്പൂർണനായ സത്യാഗ്രഹി മുഴുവനുമല്ലെങ്കിൽ ഏതാണ്ടൊക്കെ ഒരു സമ്പൂർണമനുഷ്യനുമായിരിക്കണം. നമുക്കെല്ലാം പെട്ടെന്നു് അത്തരക്കാരാകാൻ സാദ്ധ്യമല്ല. പക്ഷേ, എന്റെ സിദ്ധാന്തം ശരിയാണെങ്കിൽ—ശരിയാണെന്നുതന്നെ ഞാൻ കരുതുന്നു— നമ്മുടെയുള്ളിൽ സത്യാഗ്രഹത്തിന്റെ ചൈതന്യം എത്രകണ്ടു് ഉണ്ടോ, അത്രകണ്ടു നാം നല്ല മനുഷ്യരുമാകും. അതുകൊണ്ടു് അതിന്റെ പ്രയോജനം വിവാദാതീതമാണു്. ആ ശക്തിയെ സാർവത്രികമാക്കാൻ കഴിഞ്ഞാൽ അതു സാമൂഹ്യാദർശങ്ങളെ വിപ്ളവാത്മകമായ പരിവർത്തനത്തിനു വിധേയമാക്കും. പടിഞ്ഞാറൻരാജ്യങ്ങൾ ഇന്നു സ്വേച്ഛാധിപത്യത്തിന്റേയും, വളർന്നുവരുന്ന സൈനികശക്തിയുടേയും ഭാരത്തിനടിപ്പെട്ടു ഞെരിഞ്ഞമർന്നുപോവുകയാണു്. കിഴക്കൻ രാജ്യങ്ങളിലും അങ്ങനെയൊക്കെ സംഭവിക്കുന്നതിനുള്ള സാദ്ധ്യതകളുണ്ടു്. ആ സ്വേച്ഛാധിപത്യത്തിനും സൈനികശക്തിക്കും വിരാമമിടുന്നതിനു സത്യാഗ്രഹശക്തിക്കു കഴിയും. കഴിഞ്ഞ സമരത്തിൽ ചുരുക്കംചില ഇന്ത്യാക്കാർക്കെങ്കിലും കഴിവുള്ളിടത്തോളം പരിപൂർണരായ സത്യാഗ്രഹികളായിത്തീരുന്നതിനു് ആത്മാർപ്പണം ചെയ്യാൻ സാധിച്ചിട്ടുണ്ടെങ്കിൽ അവർ തങ്ങളോടുതന്നെ തികഞ്ഞ ഒരു സേവനമാണു് അനുഷ്ഠിച്ചിരിക്കുന്നതു്. എന്നുതന്നെയല്ല, അവർ, മനുഷ്യരാശിക്കാകെ വലിയൊരു സേവനം അനുഷ്ഠിച്ചിരിക്കുകയുമാണു്. ഇങ്ങനെ നോക്കുമ്പോൾ, സത്യാഗ്രഹം മഹത്തമമായ, അത്യുന്നതമായ ഒരു അഭ്യസനംകൂടിയാണു്. കുട്ടികൾക്കു് അക്ഷരാഭ്യാസം നല്കുന്നതിനു ശേഷമല്ല, അതിനു മുൻപുതന്നെ ആ അഭ്യസനം ആരംഭിക്കണം. അക്ഷരമാല എഴുതുന്നതിനും, ലൗകികജ്ഞാനം നേടുന്നതിനും മുൻപുതന്നെ ആത്മാവു്, സത്യം, സ്നേഹം, ആത്മാവിൽ മറഞ്ഞുകിടപ്പുള്ള ശക്തികൾ തുടങ്ങിയവയെപ്പററി ഒരറിവു കുട്ടികൾ നേടേണ്ടതാണെന്ന വസ്തുത ആരും നിഷേധിക്കുകയില്ല. ജീവിതസമരത്തിന്റെ നടുവിൽ, സ്നേഹംകൊണ്ടു ദ്വേഷത്തേയും, സത്യംകൊണ്ടു് അസത്യത്തേയും, ആത്മപീഡകൊണ്ടു ഹിംസയേയും വളരെപ്പെട്ടെന്നു കീഴടക്കാൻ കഴിയും എന്നു കുട്ടികളെ പഠിപ്പിക്കേണ്ടതു യഥാർത്ഥമായ വിദ്യാഭ്യാസത്തിന്റെ അനുപേക്ഷണീയഘടകമാണു്.

## 2

അന്യായമായ ഒരു കാര്യം നേടാൻവേണ്ടി സത്യാഗ്രഹം നടത്തിക്കൂടാ. ന്യായമായ കാര്യത്തിനുവേണ്ടി സത്യാഗ്രഹം നടത്താൻ ഒരുങ്ങുന്നവർ ദൃഢചിത്തരും അന്ത്യംവരെ സമരം ചെയ്യുന്ന

2 Young India, 27-4-1921 (Satyagraha, P. 56)

തിനും യാതനകഠം അനുഭവിക്കുന്നതിനും സന്നദ്ധരും ആയിരിക്കണം. അങ്ങനെയല്ലെങ്കിൽ ആ സത്യാഗ്രഹംകൊണ്ടു ഫലമൊന്നുമുണ്ടായില്ലെന്നു വരും. ഹിംസ ഏററവും ലഘുവായി ഉപയോഗിച്ചാൽപോലും ന്യായമായ ലക്ഷ്യം നേടാനൊക്കുകയില്ല. സത്യാഗ്രഹം എല്ലാ രൂപങ്ങളിലുമുള്ള ഹിംസയെ വർജിക്കുന്നു: ഹിംസ മനോവാക്കർമ്മങ്ങളിലൊന്നും പാടില്ല. ലക്ഷ്യം ന്യായമാണെങ്കിൽ, ഹിംസ ഒഴിവാക്കുകയും ഒടുങ്ങാത്ത ആത്മപീഡ അനുഭവിക്കാൻ തയ്യാറാവുകയും ചെയ്താൽ വിജയം സുനിശ്ചിതമാണ്.

## 3

വർഗങ്ങഠം തമ്മിലുള്ള സംഘട്ടനം വൻതോതിൽ നടക്കുന്ന ഒരു രാജ്യമാണ് അമേരിക്ക. ആ കുഴപ്പംപിടിച്ച പ്രശ്നത്തിനു പരിഹാരം കണ്ടെത്തുന്നതിന് എതിർപ്പിനേറതല്ലാത്ത മാർഗങ്ങളിലൂടെ പരിശ്രമിക്കുന്ന ആത്മാർത്ഥതയുള്ള അനേകം സ്ത്രീപുരുഷന്മാർ ആ ധീരോത്സാഹപൂർണമായ രാജ്യത്തിൽ ഉണ്ടു്. അക്കൂട്ടത്തിൽപ്പെട്ട ഒരു അമേരിക്കൻ സുഹൃത്ത് 'ദി ഇൻക്വയറി' എന്ന ഒരു പത്രം എനിക്ക് അയച്ചുതന്നിരിക്കുന്നു. അതിൽ അവരവലംബിച്ചിരിക്കുന്ന മാർഗത്തെക്കുറിച്ചു രസകരമായ ഒരു ചർച്ചയുണ്ടു്. 'എതിർപ്പിനേറതല്ലാത്ത മാർഗം' എന്നു വിവരിക്കപ്പെടാവുന്നതിനു പല ഉദാഹരണങ്ങഠം അതിൽ കൊടുക്കുന്നുണ്ടു്. ഞാൻ മൂന്ന് ഉദാഹരണങ്ങഠം ഉദ്ധരിക്കാം.

'ഒരു ചൈനീസ് വിദ്യാർത്ഥിയുടെ കഥയാണ് ഒന്ന്. അമേരിക്കൻ സർവകലാശാലയിൽ അയാഠംക്കു ഹൃദ്യമായ സ്വീകരണമല്ല ലഭിച്ചതു്. അമേരിക്കൻ വിദ്യാർത്ഥികളിലൊരാഠം അയാളെ ഉപദ്രവിക്കുന്നതിനു പ്രത്യേക താത്പര്യം കാണിച്ചു. ചൈനീസ് വിദ്യാർത്ഥി അയാളോടു സ്നേഹപൂർവം പെരുമാറുകയും നിരന്തരമായ പ്രയത്നത്തിലൂടെ ഒടുവിൽ അയാളെ വശത്താക്കുകയും ചെയ്തു.

'തീവണ്ടിപ്പാത നിർമ്മിക്കുന്നതിൽ ഏർപ്പെട്ടിരുന്ന പന്ത്രണ്ടു ഡെന്മാർക്കുകാരെ വൈ. എം. സി. എ. സെക്രട്ടറി കെട്ടിടത്തിനുള്ളിലേക്കു കൂട്ടിക്കൊണ്ടു വന്നു. ആ തൊഴിലാളികഠംക്കു രാത്രി കിടക്കാനിടമുണ്ടായിരുന്നില്ല. പക്ഷേ, വർഗവിവേചനസ്വഭാവം പിടിപെട്ട അമേരിക്കൻ തൊഴിലാളികഠം ആ വിദേശീയരെ കൂട്ടിക്കൊണ്ടുവന്നതിനെ എതിർത്തു. ആ ഡെന്മാർക്കുകാരുടെ കൂട്ടത്തിൽ ഒരു വിദഗ്ദ്ധനായ പാട്ടുകാരനുണ്ടായിരുന്നു. അമേരിക്കക്കാർ സെക്രട്ടറിയോടു പ്രതിഷേധിക്കുന്നതിനിടയ്ക്ക്, അയാഠം

---

3. Young India, 23-9-1926 (Non-violence in Peace and War, vol. I, pp. 61-63)

'അക്കാർഡിയൺ' (ഒരു സംഗീതോപകരണം) എടുത്തുവച്ചു പാടാൻ തുടങ്ങി. അയാളുതിർത്ത മധുരസംഗീതത്തിനു പെട്ടെന്നു ഫലമുണ്ടായി. അമേരിക്കക്കാരുടെ മുഖങ്ങളിൽനിന്നും വൈരം ക്രമേണ മാഞ്ഞുതുടങ്ങി. അവരുടെ പ്രതിഷേധമൊന്നും ചുണ്ടിനു പ്പുറത്തേക്കു കടന്നില്ല. അവരുടെ ഹൃദയം ആർദ്രമായി. അന്നു രാത്രി വളരെ ഇരുട്ടുന്നതുവരെ ആ വിദേശീയൻെറ സംഗീതവും കേട്ടുകൊണ്ടു് അവർ ഉറക്കമിളച്ചിരുന്നു.

'കാലിഫോർണിയായിലെ ഒരു പട്ടണത്തിൽ ജപ്പാൻകാരുടെ ഒരു കാളനിയുണ്ടു്. ഏതാനും കൊല്ലം മുൻപു വേറെ കുറേ ജപ്പാൻകാർക്കുകൂടി അവിടെ കുറച്ചധികം സ്ഥലം വില്ക്കുന്നതിനു് ഒരു ശ്രമമുണ്ടായി. ജപ്പാൻകാരുടെ കുടിയേറിപ്പാർപ്പു് അവിടത്തെ വെള്ളക്കാർക്കു് ഇഷ്ടമായില്ല. അവർ യോഗങ്ങൾ സംഘടിപ്പിച്ചു. പ്രധാന തെരുവിൽ 'ഇവിടെ ജപ്പാൻകാരെ ആവശ്യമില്ല' എന്നു വലിയ ഒരു ബോർഡു് എഴുതിവയ്ക്കുകയും ചെയ്തു.

'അവിടെ പണ്ടേ പാർത്തിരുന്ന ജപ്പാൻകാർ വെള്ളക്കാരുമായി സൗഹാർദ്ദത്തിലാണു കഴിഞ്ഞിരുന്നതു്. അവർ അവിടത്തെ കർഷകസമാജത്തിലെ അംഗങ്ങളുമായിരുന്നു. അവർ വെള്ളക്കാരുമായി ചർച്ചകൾ നടത്തുകയും ഒടുവിൽ കൂടുതൽ ജപ്പാൻകാർ വരുന്നതു നല്ലതല്ല എന്നു യോജിച്ചു തീരുമാനത്തിലെത്തുകയും ചെയ്തു. 'ഇവിടെ ഇനി കൂടുതൽ ജപ്പാൻകാരെ ആവശ്യമില്ല' എന്നു് ആ ബോർഡു തിരുത്തിയെഴുതി.

'ഈ സംഭവം വിവരിച്ചയാൾ പറയുന്നതു് ഈ പ്രവൃത്തി ആ പ്രദേശത്തെ ജനങ്ങളുടെ ഐക്യത്തെ കൂടുതൽ ദൃഢമാക്കിയെന്നും, വെള്ളക്കാരും ജപ്പാൻകാരും തമ്മിലുള്ള ബന്ധം കൂടുതൽ ഹൃദ്യമായെന്നും ആണു്. അതിനൊരുദാഹരണം അയാൾ കൊടുക്കുന്നു.

'അമേരിക്കക്കാരുടെ പള്ളിക്കു സാമ്പത്തിക വൈഷമ്യങ്ങൾ നേരിടേണ്ടിവന്നപ്പോൾ ജപ്പാൻകാർ സ്വന്തം പള്ളിയുടെ ചെലവുകൾ വഹിക്കുന്നതിനു പുറമെ, ആ പള്ളിക്കു പ്രതിവർഷം ഒരു നിശ്ചിതമായ തുക സഹായധനമായി നല്കാമെന്നേററു.'

ഈ മൂന്നു് ഉദാഹരണങ്ങളിലാദ്യത്തേതു യഥാർത്ഥമായ പ്രതിരോധരാഹിത്യംതന്നെ. രണ്ടാമത്തേതു പ്രതിരോധരാഹിത്യത്തെക്കാളേറെ മനസ്സാന്നിദ്ധ്യത്തേയാണു സൂചിപ്പിക്കുന്നതു്. മൂന്നാമത്തേതു്, ഭീരുത്വത്തിനുദാഹരണമാണെന്നു ചിലർ വാദിക്കുന്നു. ഇവിടെപ്പറഞ്ഞ വസ്തുതകൾ വച്ചു നോക്കിയാൽ അതു ഭീരുത്വമല്ലെങ്കിൽ തീർച്ചയായും സ്വാർത്ഥതയാണു്. സ്ഥിരതാമസക്കാരായ ജപ്പാൻകാർ അവരുടെ ഉടമസ്ഥാവകാശങ്ങൾ സംരക്ഷിക്കുന്ന

തിനുവേണ്ടി കൂടുതൽ ജപ്പാൻകാർ കുടിയേറിപ്പാർക്കാൻ പാടി ല്ലെന്നു സമ്മതിച്ചുവെന്നുമാത്രം. അതൊരു നല്ല നയമായിരി ക്കാം. ഒരുപക്ഷേ അപ്പോഠം അംഗീകരിക്കാവുന്ന ഒരേയൊരു നയവുമായിരിക്കാം. എങ്കിലും അതു പ്രതിരോധരാഹിത്യമല്ല.

സമുദായത്തിൻെറ നന്മയ്ക്കുവേണ്ടി സ്വമേധയാതന്നെ അംഗീ കരിക്കുന്ന നിയന്ത്രണമാണു പ്രതിരോധരാഹിത്യം. അതു പ്രവ ത്തനവ്യഗ്രമായ ഒരു ആന്തരശക്തിയാണ്, അതു നമ്മെ പരിശു ദ്ധരാക്കുകയും ചെയ്യും. പ്രതിരോധത്തിനു തയ്യാറാകാത്ത ആ ളിൻെറ ഭൗതികക്ഷേമത്തിന് അതു വിരുദ്ധമായെന്നു വരാം. എ ന്നല്ല അതയാളുടെ ഭൗതികമായ അധോഗതിക്കുതന്നെ കാരണമാ യെന്നും വരാം. അതെപ്പോഴും ആന്തരശക്തിയിലാണ്, ദൗർ ബല്യത്തിലല്ല അധിഷ്ഠിതം. ബോധപൂർവം പ്രായോഗികമാ ക്കേണ്ട ഒന്നാണതു്. ശാരീരികമായ പ്രതിരോധത്തിനു കഴിവു ണ്ടു് എന്ന ധാരണയിൽനിന്നാണ് അതിൻെറ ആരംഭംതന്നെ. ജപ്പാൻകാർ പുതിയ കുടിയേറിപ്പാർപ്പുകാരുടെ അവകാശങ്ങഠം അ ടിയറവെയ്ക്കുന്നതിനു പകരം അവരുടെ സ്വത്താകെ നഷ്ടപ്പെടുന്ന തിനു സന്നദ്ധരായിരുന്നെങ്കിൽ, അവർ പ്രതിരോധരാഹിത്യത്തി ൻെറ മാർഗമാണ് അവലംബിച്ചതെന്നു പറയാമായിരുന്നു. അമേ രിക്കക്കാർ അവരെ കൊല്ലുകയോ ശാരീരികോപദ്രവമേല്പിക്കു കയോ ചെയ്താൽപ്പോലും അവരതൊക്കെ സഹിക്കണം. മാനസി കമായിപ്പോലും പ്രതികാരം ചെയ്യരുതു്. അങ്ങനെയായാൽ അ വരെ ഉപദ്രവിക്കുന്നവരുടെ മനസ്സിനെ ആർദ്രമാക്കാൻ അവർക്കു കഴിഞ്ഞേനേ. ഇപ്പോഴാകട്ടെ സ്വയം യാതൊരു അസൗകര്യവും അനുഭവിക്കാതെതന്നെ അവർക്കു സ്വത്തു കൈവശം വച്ചുകൊ ണ്ടിരിക്കാൻ സാധിച്ചു. അതു സത്യത്തിൻെറ വിജയമായിരുന്നു വെന്നു പറഞ്ഞുകൂടാ. പ്രതിരോധരാഹിത്യത്തിൻേറതായ നില പാടിലൂടെ നോക്കുമ്പോഠം അമേരിക്കൻ പള്ളിക്കു് അവർ പണം നല്കിയതു് ഒരുതരം കൈക്കൂലിയാണ്; അതു സ്വമേധയാ നല്കി യ സംഭാവനയോ, സന്മനോഭാവപ്രകടനമോ അല്ല.

പ്രതിരോധരാഹിത്യത്തിൻെറ അന്തസ്സത്ത സ്വായത്തമാക്ക ണമെങ്കിൽ സ്വാതന്ത്ര്യാഗം ദീർഘമായി പരിശീലിക്കുകയും, ന മ്മുടെയുള്ളിലുള്ള നിഗൂഢശക്തികളെന്തൊക്കെയെന്നു മനസ്സിലാ ക്കുകയും ചെയ്യണം. അതു നമ്മുടെ ജീവിതവീക്ഷണത്തെത്തന്നെ പരിവർത്തനവിധേയമാക്കും. അതു വസ്തുക്കളുടെ മൂല്യത്തിനുത ന്നെ വ്യതിയാനം വരുത്തും; കണക്കുകൂട്ടലുകളെയൊക്കെ തകി ടം മറിക്കും; വേണ്ടത്ര ശക്തി നേടുമ്പോഠം സമസ്ത പ്രപഞ്ച ത്തെയും സ്വാധീനമാക്കുകയും ചെയ്യും. ആത്മാവിൻെറ സമുന്ന തമായ പ്രകാശനമാണതു്. അതുകൊണ്ടത്രേ മഹത്തമമായ ശക്തി

യുമാണ്. അതു പൂർണമായി പ്രവർത്തനക്ഷമമാകണമെങ്കിൽ എല്ലാവരും ഒരേപോലെ ബോധപൂർവ്വമായി അതു നേടിയിരിക്കണമെന്നില്ല. ഒരാരം മാത്രം അതു നേടിയാൽ മതി. തൻെറ കൊടിക്കീഴിൽ അണിനിരന്നിരിക്കുന്ന ലക്ഷക്കണക്കിനുള്ള പട്ടാളക്കാരുടെ ശക്തിയെ നിയന്ത്രിക്കുന്നതിനും അവരെ യഥാസ്ഥാനം വിന്യസിക്കുന്നതിനും ഒരു സേനാനായകനു കഴിയുമല്ലോ. പട്ടാളക്കാരെല്ലാം ആ വിന്യാസത്തിൻെറ അർത്ഥം മുഴുക്കെ മനസ്സിലാക്കണമെന്നില്ല. ദശമുഖനായ രാവണൻെറ ആപാദചൂഡം ആയുധമണിഞ്ഞ എണ്ണമററ സൈന്യത്തെ മുഴുക്കെ സംഭ്രമിപ്പിക്കുന്നതിന് ഒരു രാമൻെറ വാനരന്മാർക്കു കഴിഞ്ഞല്ലോ.

4

സന്ദർഭത്തിൻെറ ഔചിത്യാനൗചിത്യങ്ങരം പരിഗണിക്കാതെ നടത്തുന്ന സത്യാഗ്രഹം ദുരാഗ്രഹമായി അധഃപതിക്കും. തനിക്കു ശക്തിയെത്രകണ്ടുണ്ടെന്ന് അറിയാതെ ഒരാരം സത്യാഗ്രഹത്തിലേർപ്പെടുകയാണെങ്കിൽ അയാരം സ്വയം ആക്ഷേപപാത്രമാകുന്നുവെന്നുമാത്രമല്ല, തൻെറ വിഡ്ഢിത്തംകൊണ്ടു് ആ അതുല്യമായ ആയുധത്തിനു് അപകർഷം വരുത്തിവയ്ക്കുകയും ചെയ്യുന്നു.

5

രാജ്യത്തിനും മനുഷ്യരാശിക്കുംവേണ്ടി സേവനമനുഷ്ഠിക്കുന്നതിന് അസംഖ്യം മനുഷ്യാത്മാക്കരം എല്ലാക്കാലത്തും അവരുടെ ശക്തിയും സമയവും വിനിയോഗിക്കുന്നുണ്ടു്. അതു് ഉചിതവുമാണ്. കാരണം പരിശുദ്ധനാരെന്ന് ആർക്കും അറിഞ്ഞുകൂടാ. പക്ഷേ, സത്യാഗ്രഹികരംക്കൊരു കാര്യം തീർച്ചപ്പെടുത്താം. അവരുടെ കൂട്ടത്തിലൊരാളെങ്കിലും സ്ഫടികതുല്യമായ പരിശുദ്ധി ദീക്ഷിക്കുമെങ്കിൽ, അയാളുടെ ത്യാഗം ലക്ഷ്യപ്രാപ്തിക്കു സഹായകമാവും. ലോകം സത്യത്തിൻെറ ബലിഷ്ഠശിലയിലാണു നിലയുറപ്പിച്ചിട്ടുള്ളതു്. അസത്യത്തിന് 'നിലനില്പില്ലാത്ത അവസ്ഥ' എന്നും അർത്ഥമുണ്ടു്; സത്യത്തിന് 'നിലനില്പുള്ള അവസ്ഥ' അഥവാ ഉണ്മ എന്നും. അസത്യത്തിനു നിലനില്പില്ലെന്നാണെങ്കിൽ, അതു വിജയിക്കുന്ന പ്രശ്നമേയില്ല. സത്യം ഉണ്മയാണെങ്കിൽ അതിനെയൊരിക്കലും നശിപ്പിക്കാനും വയ്യ. ഇതാണു സത്യാഗ്രഹസിദ്ധാന്തത്തിൻെറ രത്നച്ചുരുക്കം.

6

സത്യാഗ്രഹത്തിൻെറ മൗലികതത്ത്വങ്ങളിലൊന്ന് ഇതാണ്. സത്യാഗ്രഹിയുടെ എതിർപ്പിനു പാത്രമാകുന്ന സ്വേച്ഛാധിപതിക്കു

4. Satyagraha in South Africa (1928) P. 206
5 Satyagraha in South Africa (1928) P. 285
6. Young India, 21-5-1931 (Satyagraha, P. 289)

തന്റെ ശരീരത്തിന്റേയും ഭൗതികസമ്പത്തിന്റേയുംമേൽ അധികാരമുണ്ടെങ്കിലും, ആത്മാവിന്റെമേൽ യാതൊരധികാരവുമില്ല. ശരീരം തടവിലാണെങ്കിലും ആത്മാവു കീഴടങ്ങുകയില്ല; അതിനെ കീഴടക്കാനും സാധിക്കുകയില്ല. ഈ അടിസ്ഥാന സത്യത്തെക്കുറിച്ചുള്ള അറിവിൽനിന്നാണു സത്യാഗ്രഹശാസ്ത്രത്തിന്റെ മുഴുവൻ ഉത്ഭവം. സത്യാഗ്രഹത്തിന്റെ പരിശുദ്ധരൂപത്തിൽ അതിനു വാഹനങ്ങളോ, വാഹനക്കൂലിയോ, ഹിജ്രാ നടത്തേണ്ട ആവശ്യമോ ഇല്ല. ഹിജ്രാ നടത്തുകയാണെങ്കിൽത്തന്നെ അതു കാൽനടയായിട്ടുവേണം. അതു നടത്തുന്നവർ അവർക്കു കിട്ടുന്നതെന്തും കഴിച്ചു തൃപ്തിയടഞ്ഞുകൊള്ളണം; ഒന്നും കിട്ടിയില്ലെങ്കിൽത്തന്നെ അവർ സുസ്മേരവദനരായിരിക്കണം. ഒന്നിനേയും വകവയ്ക്കാതിരിക്കാനുള്ള ഈയൊരു മനോഭാവം ഉണ്ടായിക്കഴിഞ്ഞാൽ, നമുക്കു പലേ ശല്യങ്ങളിൽനിന്നും ഒഴിഞ്ഞുമാറാം; സ്വാതന്ത്ര്യം നമ്മെ അകമ്പടി സേവിക്കുകയും ചെയ്യും. അത്തരമൊരു മനോഭാവം അവലംബിക്കുന്നയാളിനു് എന്നും പട്ടിണി കിടക്കേണ്ടിവരുമെന്നു് ആരും കരുതരുതു്. എറുമ്പിനും ആനയ്ക്കും അതാതിനു പററിയ ആഹാരം നല്കുന്ന ഈശ്വരൻ മനുഷ്യനു് അവന്റെ നിത്യാവശ്യത്തിനുള്ള ഭക്ഷണം കൊടുക്കാതിരിക്കുകയില്ല. പ്രകൃതിയിലെ സാധാരണജീവികളൊന്നും നാളത്തെക്കുറിച്ചോർത്തു ക്ലേശിക്കുകയില്ല; പിറേറന്നും ജീവിതം നിലനിർത്താനുള്ള വക കിട്ടിക്കൊള്ളും എന്ന പ്രതീക്ഷയിൽ അവ സ്വസ്ഥമായി കഴിഞ്ഞുകൂടും. അഹന്തയും പൊങ്ങച്ചവും നിറഞ്ഞ മനുഷ്യൻമാത്രം ലോകത്തിന്റെ അധിനായകനെന്നു സ്വയം ഭാവിക്കുകയും, നശ്വരവസ്തുക്കൾ സംഭരിച്ചു കുമ്പാരംകൂട്ടുകയും ചെയ്യുന്നു. പ്രകൃതി നിത്യവും ഓരോരോ ആഘാതമേല്പിച്ചു് അവനെ ആ അഹങ്കാരത്തിൽനിന്നും മോചിപ്പിക്കാൻ ശ്രമിക്കുന്നു. പക്ഷെ അവനതു കൈവിടുകയില്ല. മനുഷ്യനെ വിനയസമ്പന്നനാക്കുന്ന ഒരുപാധിയാണു സത്യാഗ്രഹം. കഴിഞ്ഞ ഒരു കൊല്ലത്തിനിടയിൽ നാം വളരെ ദൂരം മുന്നോട്ടു പോയിട്ടുണ്ടു്. വേണ്ടുവോളം യാതന അനുഭവിച്ചിട്ടുമുണ്ടു്. വേണ്ടത്ര അനുഭവസമ്പത്തു നേടിയിട്ടുമുണ്ടു്. അതുകൊണ്ടു ഭയാശങ്കകളൊന്നുംകൂടാതെ ഈശ്വരകാരുണ്യത്തിന്റെ മുൻപിൽ ആത്മാർപ്പണം ചെയ്യുകയാണെങ്കിൽ നമുക്കു നന്മ കൈവരുകതന്നെ ചെയ്യും. ആ ഒരു ആത്മവിശ്വാസം നമുക്കുണ്ടാകണം.

7

മിസ്സിസ് ട്ര്യൂമാൻ ഇതുവരെ ആത്മനിയന്ത്രണം പാലിക്കുകയായിരുന്നു. പക്ഷെ എന്നെങ്കിലുമൊരിക്കൽ അവർക്കു് അഭിമുഖീ

7. Harijan, 14-3-1936 (Non-violence in Peace and War, vol. I, P.114)

കരിക്കേണ്ടിവരുന്ന ആ പ്രശ്നം ഗാന്ധിജിയുടെ മുന്നിൽ അവതരിപ്പിക്കാതെ പോകാൻ അവർക്കു കഴിഞ്ഞില്ല. അവർ ചോദിച്ചു: 'എന്റെ സ്വന്തം സഹോദരനെ എന്റെ കൺമുമ്പിൽവച്ചുതന്നെ ദണ്ഡിക്കുകയാണെങ്കിൽ ഞാനെന്താണു ചെയ്യേണ്ടത്?'

ഗാന്ധിജി പറഞ്ഞു: 'ആത്മബലി എന്നൊരു കാര്യമുണ്ട്. ഞാനൊരു നീഗ്രോയാണെന്നു കരുതുക. എന്റെ സഹോദരിയെ ഒരു വെള്ളക്കാരൻ അവമാനിക്കുകയാണ്; അതല്ലെങ്കിൽ അവളെ ഒരു സംഘം വെള്ളക്കാർ ദണ്ഡിക്കുകയാണ്. എന്താണ് എന്റെ കർത്തവ്യം? ഞാനെന്നോടുതന്നെ ചോദിക്കുകയാണ്. ഇതാണ് എനിക്കു കിട്ടുന്ന ഉത്തരം. 'ഞാൻ അക്കൂട്ടർക്ക് അശുഭം ഉണ്ടാകണമെന്ന് ആഗ്രഹിച്ചുകൂടാ. അവരോടു സഹകരിച്ചുംകൂടാ.' ഒരു പക്ഷേ ആ വെള്ളക്കാരുടെ ഔദാര്യത്തിലായിരിക്കാം ഞാൻ നിത്യവൃത്തി കഴിക്കുന്നത്. ഞാൻ അവരോടു സഹകരിക്കാൻ വിസമ്മതിക്കുന്നു. അവർ നല്കുന്ന ആഹാരം കൈകൊണ്ടു തൊടാൻപോലും തയാറാവുന്നില്ല. വെള്ളക്കാരുടെ തെറ്റൊക്കെ പൊറുക്കുന്ന എന്റെ നീഗ്രോസഹോദരന്മാരോടും ഞാൻ നിസ്സഹകരിക്കുന്നു. അതാണു ഞാനുദ്ദേശിക്കുന്ന ആത്മബലി. ഞാനെന്റെ ജീവിതത്തിൽ പലപ്പോഴും ആ മാർഗം അവലംബിച്ചിട്ടുണ്ട്. കേവലം യാന്ത്രികമായ രീതിയിലുള്ള ഒരു പട്ടിണികിടക്കലിനു യാതൊരർത്ഥവുമില്ല. നിമിഷംപ്രതി ജീവൻ ചോർന്നുപൊയ്ക്കൊണ്ടിരിക്കുമ്പോഴും എന്റെ വിശ്വാസം മങ്ങാതെ നിലനില്ക്കണം. പക്ഷേ, അഹിംസാനുഷ്ഠാനത്തിനു നല്ലൊരു മാതൃക കാണിക്കാൻ എനിക്കു വയ്യാത്തതുകൊണ്ട് എന്റെ മറുപടി നിങ്ങൾക്കു ബോദ്ധ്യമായില്ലെന്നു വരും. ഞാൻ അതിനുവേണ്ടി കഠിനമായി യത്നിക്കുകയാണ്. ഈ ജീവിതത്തിൽ സമ്പൂർണവിജയം നേടാൻ കഴിഞ്ഞില്ലെങ്കിൽക്കൂടി എന്റെ വിശ്വാസം തളർന്നുപോവുകയില്ല.'

## 8

'അഹിംസാത്മകമായ പ്രതിരോധത്തെ കുറിക്കുന്നതിനു 'സഹനസമരം' എന്ന പദം ഉപയോഗിക്കുന്നതു ശരിയല്ല. അതു ഹിംസാത്മകമായ പ്രതിരോധത്തെക്കാളേറെ ക്രിയാത്മകമാണ്. അതു പ്രത്യക്ഷവും അവിരാമവുമാണ്. പക്ഷേ അതിന്റെ നാലിലൊന്നേ പുറത്തു കാണാൻ പററൂ; നാലിൽ മൂന്നും കാണാനൊക്കുകയില്ല. പ്രത്യക്ഷത്തിൽ അതു ഫലപ്രദമല്ലെന്നു തോന്നും. പക്ഷേ ആത്യന്തികമായ ലക്ഷ്യപ്രാപ്തിയെ സംബന്ധിച്ചിടത്തോളം അതു യഥാർത്ഥത്തിൽ അങ്ങേയററം ക്രിയാത്മകവും ഫലപ്രദവു

8. Harijan, 20-3-1937 (Non-violence in Peace and War, vol. I, pp. 128-132)

മാണ്. അഹിംസയെ ശരിക്ക മനസ്സിലാക്കുകയും, ശരിയായിട്ട് ഉപയോഗിക്കുകയും ചെയ്താൽ അതു പരമാവധി ക്രിയാത്മകമാണ്. ഹിംസയിൽ വിശ്വസിക്കുന്ന മനുഷ്യൻെറ പ്രവൃത്തികൾ, അയാൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നിടത്തോളം കാലം നമുക്ക കാണാൻ കഴിയും. പക്ഷേ അവയുടനെ അപ്രത്യക്ഷമായിപ്പോവുകയും ചെയ്യും. ഇററലി അബിസീനിയക്കാരെ കൊന്നൊടുക്കിയതിനേക്കാൾ പ്രകടമായി കാണാൻ കഴിയുന്ന മററു കാര്യമുണ്ടോ? അവിടെ താഴ്ന്ന മട്ടിലുള്ള ഹിംസ അതിനേക്കാളേറെ കടുത്ത ഹിംസയുമായി ഏററുമുട്ടുകയാണു ചെയ്തതു്. നേരേമറിച്ച് അബിസീനിയക്കാർ യുദ്ധരംഗത്തുനിന്നു പിന്മാറുകയും തങ്ങളെ കൊല്ലുന്നതിനു് ഇററലിക്ക് അനുമതി നല്കുകയും ചെയ്തിരുന്നെങ്കിൽ, അവരുടെ ബാഹ്യമായ നിഷ്ക്രിയത്വം വളരെയേറെ ഫലപ്രദമായേനെ. ഒരുപക്ഷേ തത്കാലത്തേക്ക് ആ ഫലങ്ങൾ അത്ര പ്രകടമായിക്കണ്ടില്ലെന്നു വരും. ഹിററ്ലറും മുസ്സോളിനിയും ഒരുഭാഗത്തുനിന്നുകൊണ്ടും സ്റ്റാലിൻ മറുഭാഗത്തു നിന്നുകൊണ്ടും ഹിംസയുടെ പെട്ടെന്നുള്ള ഫലപ്രാപ്തി നമ്മെ കാണിച്ചു തരുന്നുണ്ട്. പക്ഷേ ചെങ്കിഷ്ഖാൻെറ നരഹത്യകൊണ്ടുണ്ടായതു പോലുള്ള ക്ഷണഭംഗുരമായ നേട്ടങ്ങളേ അവർക്കുമുണ്ടാകൂ. ബുദ്ധൻെറ അഹിംസാത്മകമായ പ്രവൃത്തികളെക്കുറിച്ചോർത്തുനോക്കു. അവയുടെ ഫലം ഇന്നും നിലനില്ക്കുന്നു. കാലം കഴിയുംതോറും അതു വളർന്നുവരികയുമാണ്. നാം അഹിംസ എത്രകണ്ടു കൂടുതൽ പ്രായോഗികമാക്കുന്നുവോ, അത്രകണ്ട് അതു ഫലപ്രദവും അക്ഷയവുമാകും. ഒടുവിൽ ലോകം വിസ്മയസ്തബ്ധമായി പ്രഖ്യാപിക്കും: 'ഇതാ ഒരു അത്ഭുതം സംഭവിച്ചിരിക്കുന്നു.' എല്ലാ അത്ഭുതങ്ങളും അദൃശ്യശക്തികളുടെ നിശ്ശബ്ദവും ഫലപ്രദവുമായ പ്രവത്തനങ്ങളിലൂടെയാണു സംഭവിച്ചിട്ടുള്ളതു്. അഹിംസയാണ് ഏററവുമധികം അദൃശ്യവും ഏററവുമധികം ഫലപ്രദവുമായ ശക്തി.'

പ്രഫസർ മേയ്സ് പറഞ്ഞു: 'അഹിംസയുടെ മേന്മയെപ്പററി എൻെറ മനസ്സിൽ യാതൊരു ആശങ്കയുമില്ല. എന്നെ വിഷമിപ്പിക്കുന്ന പ്രശ്നം അതെങ്ങനെ വ്യാപകമായ തോതിൽ പ്രയോഗിക്കാൻ സാധിക്കും എന്നതാണ്. സ്നേഹത്തിൻെറ അടിസ്ഥാനത്തിൽ ബഹുജനങ്ങളുടെ മനസ്സിനെ എങ്ങനെ ചിട്ടപ്പെടുത്തിയെടുക്കാനൊക്കും? വ്യക്തികളെ ചിട്ടപ്പെടുത്തിയെടുക്കാനെളുപ്പമായിരിക്കും? അവർ തെററിമാറിപ്പോകുമ്പോൾ നാം എന്തു പ്രവർത്തനപദ്ധതിയാണ് അവലംബിക്കേണ്ടതു്? നാം പിൻതിരിയുകയാണോ അതോ മുൻപോട്ടു പോവുകയാണോ വേണ്ടതു്?'

ഗാന്ധിജി മറുപടി പറഞ്ഞു: 'ഞങ്ങളുടെ സമരം നടന്നുകൊണ്ടിരുന്നപ്പോൾ എനിക്ക് ആ അനുഭവം ഉണ്ടായിട്ടുണ്ട്. വെറുതെ

ഉപദേശിച്ചതുകൊണ്ടുമാത്രം ജനങ്ങൾക്കു വേണ്ട പരിശീലനം ലഭിക്കുകയില്ല. അഹിംസ അങ്ങനെ ഉപദേശിക്കാനുള്ളതല്ല, സ്വയം പരിശീലിക്കാനുള്ളതാണ്. ബാഹ്യചിഹ്നങ്ങൾ ഉപയോഗിച്ചു ജനങ്ങളെ അഹിംസ പരിശീലിക്കേണ്ട വിധം പഠിപ്പിക്കാം. വെടിവയ്ക്കാൻ പഠിക്കുമ്പോൾ ആദ്യം നിങ്ങൾ ബോർഡിൽ വെടിവയ്ക്കുന്നു, പിന്നീട് അതിൽ വരച്ചിട്ടുള്ള ലക്ഷ്യങ്ങളിൽ വെടിവയ്ക്കുന്നു. എന്നിട്ടേ മൃഗങ്ങളെ വെടിവയ്ക്കുന്നുള്ളൂ. അപ്പോൾ നശീകരണത്തിന്റെ കലയിൽ നിങ്ങൾക്കുള്ള വൈദഗ്ദ്ധ്യം അംഗീകരിക്കപ്പെടുന്നു. അഹിംസാത്മകനായ മനുഷ്യനു ബാഹ്യമായ ആയുധമൊന്നുമില്ലാത്തതുകൊണ്ട് അയാളുടെ ഉപദേശംമാത്രമല്ല പ്രവൃത്തിയും ഫലശൂന്യമാണെന്നു തോന്നും. എനിക്കു നിങ്ങളോടു വളരെ മധുരമായി സംസാരിക്കാം. ആ സംസാരത്തിൽ ആത്മാർത്ഥതയൊട്ടും കാണണമെന്നില്ല. നേരെമറിച്ച് എനിക്കു നിങ്ങളോട് ആത്മാർത്ഥമായ സ്നേഹം കാണും; പക്ഷേ അതിന്റെ ബാഹ്യമായ പ്രകടനരൂപം നിങ്ങളെ ഭയപ്പെടുത്തിയെന്നു വരും. എന്റെ പ്രവൃത്തി രണ്ടു സന്ദർഭങ്ങളിലും ബാഹ്യരൂപത്തിൽ ഒരേപോലെയായിരുന്നാലും, അവയുടെ ഫലങ്ങൾ വിഭിന്നങ്ങളായെന്നു വരും. ഫലങ്ങൾ പ്രകടമായിട്ട് അറിയാത്ത സന്ദർഭങ്ങളിലായിരിക്കാം അവയ്ക്ക് ഏററവുമധികം ശക്തിയുണ്ടാവുക. നിങ്ങൾ എന്റെമേൽ ചുമത്തുന്ന അബോധമായ പ്രേരണാശക്തി ഞാൻ ഒരുകാലത്തും അറിഞ്ഞില്ലെന്നുവരും. എങ്കിലും അതു ബോധപൂർവമായ പ്രേരണാശക്തിയേക്കാൾ എത്രയോ മടങ്ങു ഫലപ്രദമാണ്. ഹിംസയെ സംബന്ധിച്ചിടത്തോളം അവിടെ ഒന്നും തന്നെ അദൃശ്യമല്ല. നേരേമറിച്ച് അഹിംസയുടെ നാലിൽ മൂന്നു ഭാഗവും അദൃശ്യമാണ്. അതുകൊണ്ട് അതിന്റെ ഫലവും അതിന്റെ ദൃശ്യാംശവും തമ്മിലുള്ള ബന്ധം പ്രതിലോമരീതിയിലാണ്. അഹിംസ ക്രിയാത്മകമാകുന്ന സന്ദർഭത്തിൽ അസാധാരണമായ വേഗത്തിലാണു സഞ്ചരിക്കുക. അപ്പോൾ അതൊരു അത്ഭുതമായിത്തീരുന്നു. ബഹുജനങ്ങളുടെ മനസ്സ് ആദ്യം അബോധമായിട്ടാണ് അഹിംസയുടെ സ്വാധീനതയ്ക്കു വിധേയമാകുന്നത്. പിന്നീടു ബോധപൂർവമായിട്ടും. അങ്ങനെ ബോധപൂർവമായി സ്വാധീനതയ്ക്കധീനമാകുമ്പോൾ, പ്രത്യക്ഷമായ വിജയംതന്നെ ഉണ്ടാകുന്നു. എന്റെ അനുഭവം പറഞ്ഞാൽ ജനങ്ങൾക്കു ശക്തി കുറയുന്നു എന്നു തോന്നുമ്പോഴും എനിക്കു പരാജയബോധം ഉണ്ടായിട്ടില്ല. 1922-ൽ സിവിൽ നിയമലംഘനം നിറുത്തിവച്ചപ്പോൾ, അഹിംസയുടെ ഫലദായകത്വത്തെപ്പററി എനിക്കുള്ള പ്രതീക്ഷകൾ വർദ്ധിക്കുകയാണുണ്ടായത്. ഇന്നും അതേ പ്രതീക്ഷാനിർഭരമായ മനോഭാവമാണ് എനിക്കുള്ളത്. അതു കേവലം വൈകാരികമായ ഒരു കാര്യമല്ല. പുലരിയുടെ വെളിച്ചം കണ്ടില്ലെങ്കിൽ

പ്പോലും ഞാൻ നിരാശനായിക്കൂടാ. ഓരോന്നും അതാതിന്റെ കാലത്തു് ഉണ്ടാവുകതന്നെ ചെയ്യും.

'ഞങ്ങളിവിടെ തോട്ടിപ്പണി ചെയ്യാറുണ്ടു്. അതിനെ പ്പററി ഞാനെന്റെ സഹപ്രവർത്തകരോടു ചർച്ചകൾ നടത്താറു ണ്ടു്. 'നമുക്കതൊക്കെ സ്വരാജ് കിട്ടിക്കഴിഞ്ഞിട്ടു ചെയ്താൽ പ്പോരേ? അപ്പോൾ നമുക്കു് അതു കൂടുതൽ ഭംഗിയായി ചെയ്യുവാൻ കഴിയും' എന്നവർ പറയും. എന്റെ മറുപടി ഇതാണു്: 'പോരാ; അതിപ്പോൾത്തന്നെ ചെയ്യേണ്ടതാണു്. സ്വരാജ് കിട്ടുന്നതുവരെ അതിനു കാത്തിരിക്കേണ്ട കാര്യമില്ല. വാസ്തവത്തിൽ ഇത്തരം പ്രവൃത്തികളിൽക്കൂടിമാത്രമേ ശരിയായ സ്വരാജ് നമുക്കു ലഭിക്കു കയുള്ളു.' സ്വരാജും തോട്ടിപ്പണിയും തമ്മിലുള്ള ബന്ധം എന്താ ണെന്നു് നിങ്ങൾക്കു പറഞ്ഞുതരാൻ എനിക്കു വയ്യ. എന്റെ സഹ പ്രവത്തകർക്കും അതു പറഞ്ഞുകൊടുക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. സ്വരാജ് അഹിംസയിലൂടെ നേടണമെങ്കിൽ, ഞാനെന്റെ നാട്ടു കാർക്കു ശിക്ഷണബോധം ഉണ്ടാക്കിക്കൊടുക്കണം. അന്ധർക്കും വികലാംഗർക്കും കുഷ്ഠരോഗികൾക്കും ഹിംസാധിഷ്ഠിതമായ സേനയിൽ ചേരാൻ കഴിയുകയില്ല. അതിനു് ഒരു പ്രായപരിധി യുമുണ്ടു്. അഹിംസാസമരത്തിൽ പങ്കെടുക്കുന്നവർക്കു പ്രായപരിധി യൊന്നുമില്ല. അന്ധർക്കും, വികലാംഗർക്കും, കിടക്കവിട്ടു് എഴു ന്നേല്ക്കാൻ വയ്യാത്തവർക്കും ഒക്കെ അതിൽ പങ്കെടുക്കാം. പുരു ഷന്മാർക്കുമാത്രമല്ല സ്ത്രീകൾക്കും അതിൽ ചേരാം. അഹിംസയു ടെ ചൈതന്യം ജനതയുടെയിടയിൽ പരക്കുകയും അതു പ്രവത്തി ച്ചുതുടങ്ങുകയും ചെയ്യുമ്പോൾ, അതിന്റെ ഫലം എല്ലാവർക്കും കാണാൻ കഴിയും.

'ഇനി നിങ്ങളുടെ ചോദ്യം എടുക്കാം. നിങ്ങളെപ്പോലെ അ ഹിംസയിൽ വിശ്വസിക്കാത്ത ആളുകൾ ഉണ്ടെന്നു നിങ്ങൾ പറ യുന്നു. സ്നേഹിതന്മാർ എന്നോടു ചോദിക്കാറുണ്ടു്: 'അങ്ങു വെറുതെയിരിക്കാൻ പോവുകയാണോ? ഇപ്പോഴല്ലെങ്കിൽ, പി ന്നെ എപ്പോഴാണു് അങ്ങു പ്രവത്തിക്കുവാൻ പോകുന്നതു്?' ഞാൻ ഇങ്ങനെ മറുപടി പറയും: എന്റെ ജീവിതകാലത്തിനുള്ളിൽ ത്തന്നെ വിജയം നേടുന്നതിനു് എനിക്കു സാധിച്ചില്ലെന്നുവരും. പക്ഷേ അഹിംസയിൽക്കൂടിയേ വിജയപ്രാപ്തിയുണ്ടാവൂ എന്ന വിശ്വാസം മുൻപു് എപ്പോഴത്തേക്കാളും എന്നിൽ പ്രബലമാണി ന്നു്.' ഫെയിസ്പൂറിൽവച്ചു ചർക്കയുടെ തത്ത്വത്തെക്കുറിച്ചു ഞാൻ സംസാരിച്ചപ്പോൾ ഞാൻ തന്ത്രശാലിയാവുകയാണെന്നു് ഒരു പ ത്രലേഖകൻ ആരോപണമുന്നയിച്ചു. തന്ത്രശാലിത്വത്തിൽനിന്നു് എത്രയോ അകന്നാണു് എന്റെ മനസ്സിന്റെ നില. സേവാഗ്രാ മിൽ മടങ്ങിവന്നപ്പോൾ ജനങ്ങൾ എന്നോടു നിസ്സഹകരിക്കുമെ ന്നും, അവരെന്നെ ചിലപ്പോൾ ബഹിഷ്ക്കരിക്കുമെന്നും, പറഞ്ഞു

കേട്ടു. ഞാൻ പറഞ്ഞു: 'അങ്ങനെ ആയിക്കൊള്ളട്ടെ. പക്ഷേ അഹിംസ പ്രവർത്തിക്കുന്നതു് ഇങ്ങനെയാണു്.' കുറേക്കൂടി അകന്നൊഴിഞ്ഞ ഒരു ഗ്രാമം തിരഞ്ഞെടുത്താൽ എന്റെ പരീക്ഷണം ഒരുപക്ഷേ കൂടുതൽ ഫലപ്രദമായി എന്നുവരും. അഹിംസയുടെ പ്രവർത്തനസമ്പ്രദായത്തെക്കുറിച്ചു് അന്വേഷണങ്ങൾ നടത്തിയപ്പോഴാണു് ഈ ആശയം എനിക്കുണ്ടായതു്. ഓരോ ദിവസം കഴിയുന്തോറും എന്റെ വിശ്വാസം ബലിഷ്ഠമായിത്തീരുന്നതേയുള്ളു. ആ വിശ്വാസത്തെ ഫലപ്രദമാക്കുന്നതിനാണു ഞാൻ ഇവിടെ വന്നിട്ടുള്ളതു്. ആ പ്രവർത്തനത്തിൽ മരിക്കാൻകൂടി ഞാൻ തയാറാണു്—അതാണു് ഈശ്വരഹിതമെങ്കിൽ. അഹിംസയ്ക്കു് എന്തെങ്കിലും മേന്മയുണ്ടെങ്കിൽ, പ്രതികൂലശക്തികളെ അഭിമുഖീകരിച്ചു പ്രവർത്തിക്കുന്നതിനു് അതിനു കഴിയണം. നിഷ്ക്രിയത്വത്തിൽത്തന്നെ ക്രിയാത്മകത്വത്തിനു സ്ഥാനമുണ്ടു്; ചിലപ്പോൾ ക്രിയാത്മകത്വം നിഷ്ക്രിയത്വത്തേക്കാൾ ഹീനമാണെന്നുംവരും.

'വമ്പിച്ച ഭൂരിപക്ഷത്തിനെതിരെ ന്യൂനപക്ഷത്തിനു് എങ്ങനെ പ്രവർത്തിക്കാൻ കഴിയും?' എന്നു പ്രൊഫസർ മേയ്സ് ചോദിച്ചു.

'ഭൂരിപക്ഷത്തേക്കാളേറെ ഫലപ്രദമായി അഹിംസാമാർഗത്തിൽ പ്രവർത്തിക്കുന്നതിനു ന്യൂനപക്ഷത്തിനു കഴിയും. എനിക്കു സൈമൺസ് എന്നു പേരുള്ള ഒരു ഇംഗ്ലീഷ് സുഹൃത്തു് ഉണ്ടായിരുന്നു. അദ്ദേഹം പറയാറുണ്ടു്: 'നിങ്ങൾ ന്യൂനപക്ഷത്തിലായിരിക്കുന്നിടത്തോളംകാലം ഞാൻ നിങ്ങളോടൊപ്പമുണ്ടായിരിക്കും. നിങ്ങൾ ഭൂരിപക്ഷമായി കഴിഞ്ഞാൽ ഞാൻ പിരിയും.' ഇവിടത്തെ ഭൂരിപക്ഷത്തെ കൈകാര്യം ചെയ്യുന്നതിനേക്കാൾ തെക്കേ ആഫ്രിക്കയിലെ ന്യൂനപക്ഷത്തെ കൈകാര്യം ചെയ്യുന്നതു് എനിക്കു് എളുപ്പമായിത്തോന്നിയിരുന്നു. പക്ഷേ അതുകൊണ്ടു് അഹിംസ ദുർബലരുടെ ആയുധമാണെന്നു പറഞ്ഞാൽ, അതു തികച്ചും തെറ്റായിരിക്കും. ഹിംസ ഉപയോഗിക്കുന്നതിനേക്കാളേറെ ധൈര്യം അഹിംസ ഉപയോഗിക്കുന്നതിനു് ആവശ്യമാണു്. പേഴ്സ്യക്കാരുടെയും മീഡുകളുടെയും നിയമങ്ങളെ ഡാനിയൽ ലംഘിച്ചപ്പോൾ, അയാൾ അഹിംസാമാർഗം അവലംബിക്കുകയായിരുന്നു.'

'അങ്ങയുടെ അഹിംസയുടെ ഫലമായി ശത്രുവിനുണ്ടാകാനിടയുള്ള അസൗകര്യങ്ങളെക്കുറിച്ചോർത്തു് അങ്ങു വിഷമിക്കാറുണ്ടോ?'

'തീർച്ചയായും, തെക്കേ ആഫ്രിക്കയിൽ യൂറോപ്യൻതൊഴിലാളികൾ ഗവണ്മെൻറിനെതിരായി പ്രക്ഷോഭണം ആരംഭിച്ചപ്പോൾ ഞങ്ങൾ സമരം നിറുത്തിവച്ചു. അതുപോലെ വേണ്ടിവ

ന്നേയ്ക്കും. യൂറോപ്യൻ തൊഴിലാളികൾ ഒരുമിച്ചു സമരംചെയ്യുന്നതിന്ന ഞങ്ങളെ ക്ഷണിച്ചു. ഞാനതിന്ന സമ്മതിച്ചില്ല.'

'അഹിംസയ്ക്ക് ഒരിക്കലും തിരിച്ചടി ഉണ്ടാവുകയില്ല; ഹിംസയാകട്ടെ സ്വയം നശിക്കുകയും ചെയ്യും'—പ്രഫസർ ഇടയ്ക്കുകയറി പറഞ്ഞു.

'അതെ. ഹിംസ ഹിംസയ്ക്കു കാരണമാകും. പക്ഷേ ഞാൻ പറയട്ടെ, ഇവിടെയും എന്റെ വാദത്തെ ഒരു മഹാൻ എതിർക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു: 'അഹിംസയുടെ ചരിത്രമെന്താണെന്നു നോക്കൂ. ക്രിസ്തു കുരിശിൽ മരിക്കുന്നു; അദ്ദേഹത്തിന്റെ ശിഷ്യരോ രക്തച്ചൊരിച്ചിലും ഉണ്ടാക്കുന്നു!' ഇതു് ഒന്നും തന്നെ തെളിയിക്കുന്നില്ല. വിധിനിർണയിക്കാൻ ആവശ്യമുള്ള വസ്തുതകളൊന്നും നമ്മുടെ പക്കലില്ല. ക്രിസ്തുവിന്റെ ജീവിതത്തെപ്പററിത്തന്നെ നമുക്കു പൂർണമായ വിവരമില്ല. ഒരുപക്ഷേ ശിഷ്യന്മാർ അദ്ദേഹത്തിന്റെ സന്ദേശം ശരിക്കു ഗ്രഹിച്ചുകാണുകയില്ല. ഏതായാലും ഞാനൊരു മുന്നറിയിപ്പു തരാം. അഹിംസയുടെ അവസാനവാക്കു ഞാൻ പറഞ്ഞതായി കരുതരുതു്. എനിക്കെന്റെ പരിമിതികളറിയാം. ഞാൻ വിനീതനായ ഒരു സത്യാന്വേഷകൻ മാത്രമാണു്. മനുഷ്യരാശിയുടെ പക്കലുള്ള മഹത്തരമായ ശക്തിവിശേഷമാണു് അഹിംസഎന്ന വിശ്വാസത്തെ എന്റെ അനുഭവമോരോന്നും വർദ്ധിപ്പിച്ചിട്ടുണ്ടു് എന്നുമാത്രമേ ഞാൻ അവകാശപ്പെടുന്നുള്ളു. വ്യക്തികൾക്കുമാത്രം കൈകാര്യം ചെയ്യാവുന്ന ഒന്നല്ല അഹിംസ. അതു വ്യാപകമായ തോതിൽത്തന്നെ പ്രായോഗികമാക്കാവുന്നതാണു്.

9

സത്യാഗ്രഹത്തിന്റെ വേരുകൾ അഹിംസയിലാണു് ആണ്ടിറങ്ങിയിട്ടുള്ളതു്. മൃഗശക്തിയുടെ ആഘാതത്തിൽനിന്നും രക്ഷപ്പെടുന്നതിന്ന സത്യാഗ്രഹി ഈശ്വരനെ ആശ്രയിക്കുന്നു. ബ്രിട്ടീഷുകാരോ മററാരെങ്കിലുമോ നിങ്ങളെ വഞ്ചിക്കുമെന്നു് എപ്പോഴും ശങ്കിക്കുന്നതെന്തിനാണു്? ആരെങ്കിലും നിങ്ങളെ വഞ്ചിക്കുകയാണെങ്കിൽ, നഷ്ടമനുഭവിക്കുന്നതു് അയാളായിരിക്കും. ആദ്ധ്യാത്മികശക്തി സ്വായത്തമായവർക്കേ സത്യാഗ്രഹസമരത്തിൽ പങ്കെടുക്കാൻ പററൂ. സംശയാത്മാക്കൾക്കും, ഭയചകിതർക്കും അതിന്ന സാധിക്കുന്നില്ല. സത്യാഗ്രഹം ജീവിതത്തിന്റേയും മരണത്തിന്റേയും കലയെന്താണെന്നു നമ്മെ പഠിപ്പിക്കുന്നു. നശ്വരജീവികളെ സംബന്ധിച്ചിടത്തോളം ജനനമരണങ്ങൾ അനിവാര്യ

9. Harijan, 7–4–1946. 1946 മാർച്ച് 24-ാം തീയതി ശിവാജി പാർക്കിൽ കൂടിയ യോഗത്തിൽ ചെയ്ത പ്രസംഗത്തിൽനിന്നു് (Non–violence in Peace and War, vol. I, pp. 128–132)

ങ്ങളാണ്. മനുഷ്യനെ മൃഗത്തിൽനിന്നും വേർതിരിക്കുന്ന വസ്തുത മനുഷ്യൻ എല്ലായ്പോഴും അവൻെറയുള്ളിൽത്തന്നെയുള്ള ചൈതന്യത്തെ സാക്ഷാത്കരിക്കുന്നതിനു ബോധപൂർവം ശ്രമിക്കുന്നു എന്നതാണ്. പ്രാർത്ഥനാവേളയിൽ പാടുന്ന ഗീതയിലെ രണ്ടാമദ്ധ്യായത്തിലെ അവസാനത്തെ പതിനെട്ടു ശ്ലോകങ്ങൾ ജീവിതമെന്ന കലയുടെ രഹസ്യമെന്തു് എന്നു നമുക്കു സംഗ്രഹിച്ചു പറഞ്ഞുതരുന്നു. സ്ഥിതപ്രജ്ഞൻെറ, അതായതു സത്യാഗ്രഹിയുടെ, ലക്ഷണം വിവരിക്കുന്ന മട്ടിലാണ് അതു് അവിടെ രേഖപ്പെടുത്തിയിട്ടുള്ളതു്. ശ്രീകൃഷ്ണൻ അർജ്ജുനൻെറ ചോദ്യത്തിനു നല്കുന്ന സമാധാനമാണതു്.

മരണത്തിൻെറ കല ജീവിതത്തിൻെറ കലയിൽനിന്നും സ്വാഭാവികമായിത്തന്നെ സിദ്ധിക്കുന്ന ഒരു കാര്യമാണ്. എല്ലാവൎക്കും മരണമുണ്ട്. ഒരു മനുഷ്യൻ ഇടിവെട്ടേററോ, ഹൃദയസ്തംഭനം മൂലമോ, ശ്വാസംമുട്ടിയോ മരിക്കും. പക്ഷേ, ഒരു സത്യാഗ്രഹി ആഗ്രഹിക്കുന്നതു്, പ്രാർത്ഥിക്കുന്നതു്, തനിക്കു് അത്തരമൊരു മരണം വേണമെന്നല്ല. തൻെറ കർത്തവ്യങ്ങൾ നിറവേററിക്കൊണ്ടിരിക്കുന്ന സന്ദർഭത്തിൽത്തന്നെ മരിക്കുന്നതാണ് ഒരു സത്യാഗ്രഹിയെ സംബന്ധിച്ചിടത്തോളം മരണത്തിൻെറ കല. ശത്രുവിനെ കൊല്ലണമെന്നോ, ഉപദ്രവിക്കണമെന്നോ ആഗ്രഹിക്കാതിരുന്നാൽമാത്രം പോരാ. ശത്രുവിനെ മററാരെങ്കിലും കൊല്ലുന്ന സന്ദർഭത്തിൽ കൈയ്യുംകെട്ടി മിണ്ടാതെ നോക്കിനിന്നാൽ നിങ്ങൾ സത്യാഗ്രഹിയല്ല. ജീവൻ ബലികഴിച്ചും നിങ്ങൾ അയാളെ രക്ഷിക്കണം.

നാം നമ്മുടെ ചരിത്രത്തിലെ ഒരു പ്രതിസന്ധിഘട്ടത്തിലൂടെ കടന്നുപോവുകയാണ്. എല്ലാ ഭാഗത്തുനിന്നും നമുക്കു് അപകടങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. സത്യാഗ്രഹത്തിൻെറ ശക്തി നാം മനസ്സിലാക്കുകയാണെങ്കിൽ, നമുക്കു് ഈ സന്ദർഭത്തെ പ്രയോജനപ്രദമാക്കാൻ കഴിയും. ഈ ലോകത്തിൽ സത്യാഗ്രഹത്തേക്കാളേറെ ശക്തി മറെറാന്നിനുമില്ലതന്നെ.

## അദ്ധ്യായം രണ്ടു്

# സത്യാഗ്രഹി

### I

സത്യാഗ്രഹി ഭയത്തോടു വിടവാങ്ങുന്നു. അതുകൊണ്ടു് എതിരാളിയെ വിശ്വസിക്കുന്നതിനു് അയാൾക്കൊരിക്കലും ഭയമില്ല. ഒരാൾ അയാളെ ഇരുപതുതവണ വഞ്ചിച്ചാലും, ഇരുപത്തൊ

1. Satyagraha in South Africa (1928) P. 159

ന്നാമത്തെ തവണയും അയാാം ആ വഞ്ചകനെ വിശ്വസിക്കാൻ ഒരുക്കമായിരിക്കും. കാരണം, മനുഷ്യസ്വഭാവത്തെക്കുറിച്ചുള്ള സമ്പൂർണമായ വിശ്വാസമാണ് അയാളുടെ തത്ത്വസംഹിതയുടെ സത്ത്.

2

'ക്ഷമാശീലം ധീരന്റെ ഭൂഷണമാണ്' എന്ന് അർത്ഥം വരുന്ന ഒരു ചൊല്ലുണ്ട് സംസ്കൃതത്തിൽ, അതിന്റെ കർത്താവു സത്യാഗ്രഹികളെക്കുറിച്ചുള്ള തന്റെ അനുഭവസമ്പത്തുവച്ചുകൊണ്ടാണ് അങ്ങനെ പറഞ്ഞത്. സത്യാഗ്രഹി തന്റെ പേരിൽ കുററം കണ്ടുപിടിക്കുന്നതിനു മററാർക്കും അവസരം കൊടുക്കാറില്ല. അവിശ്വാസം ദൗർബല്യത്തിന്റെ ചിഹ്നമാണ്. സത്യാഗ്രഹം എല്ലാ ദൗർബല്യത്തേയും എല്ലാ അവിശ്വാസത്തേയും നിരാകരിക്കുന്നു. എതിരാളിയെ നശിപ്പിക്കുന്നതിനു പകരം സ്വാധീനപ്പെടുത്തുന്നതിനു ശ്രമിക്കുമ്പോൾ അവിടെ അവിശ്വാസത്തിനു യാതൊരു സ്ഥാനവുമില്ലല്ലോ.

3

സമാധാനനിഷ്ഠനായ ഒരു മനുഷ്യനെ നിങ്ങൾക്ക് എത്രനാൾ ശല്യപ്പെടുത്താൻ സാധിക്കും? സ്വമേധയാ മരിച്ചുകഴിഞ്ഞ ഒരാളെ എങ്ങനെയാണു കൊല്ലാൻ കഴിയുക? മരണത്തെ സ്വാഗതം ചെയ്യുന്നവനെ കൊല്ലുന്നതിൽ ഒരർത്ഥവുമില്ല. അതുകൊണ്ടാണു ശത്രുവിനെ ജീവനോടെ പിടിക്കുന്നതിൽ പട്ടാളക്കാർ താത്പര്യം കാണിക്കുന്നത്. എലി പൂച്ചയുടെ മുൻപിൽനിന്ന് ഓടിപ്പോകുന്നില്ലെങ്കിൽ, പൂച്ചയ്ക്കു മറേറതെങ്കിലും ഇരയെത്തേടിപ്പിടിക്കേണ്ടിവരും. ആടു തനിയേതന്നെ സിംഹത്തിന്റെ മുൻപിൽചെന്നു കിടന്നുകൊടുത്താൽ, സിംഹം ആടിനെ കൊന്നുതിന്നുകയില്ല. സിംഹം പ്രതിരോധരാഹിത്യത്തിന്റെ മാർഗം സ്വീകരിക്കുകയാണെങ്കിൽ, വലിയ നായാട്ടുകാർപോലും സിംഹത്തെ വേട്ടയാടേണ്ട എന്നു തീരുമാനിക്കും. അഹിംസ, ദൃഢചിത്തത— ഈ രണ്ടു ഗുണവിശേഷങ്ങൾ സമ്മേളിച്ചപ്പോൾ, ഞങ്ങളുടെ വിജയം സുനിശ്ചിതമായിത്തീർന്നു.

4

പരിശുദ്ധഹൃദയത്തോടുകൂടി ചെയ്യുന്ന ഏതു പ്രവൃത്തിയും ഫലപ്രദമാകുമെന്ന് ഒരു സത്യാഗ്രഹിയെന്ന നിലയിൽ ഞാൻ വിശ്വസിക്കുന്നു. ആ ഫലം പ്രകടമായി കാണാവുന്നതാണെന്നു

2. Satyagraha in South Africa (1928) P. 333
3. Satyagraha in South Africa (1928) P. 306
4. Satyagraha in South Africa (1928) P. 183

വരും അല്ലെന്നും വരും. ഏററവും ഒടുവിലായി, എന്നാൽ പ്രാധാന്യമൊട്ടും കുറയ്ക്കാതെതന്നെ, ഞാൻ ഒരു കാര്യം ചൂണ്ടിക്കാണിക്കാൻ ശ്രമിച്ചിട്ടുണ്ട്: സത്യാധിഷ്ഠിതമായ എല്ലാ പ്രസ്ഥാനങ്ങൾക്കും പരിശുദ്ധവും നിസ്വാർത്ഥവുമായ എല്ലാമാതിരി സഹായങ്ങളും താനേതന്നെ ലഭിച്ചുകൊള്ളും. ഈ സത്യാഗ്രഹം നടക്കുന്ന കാലത്തു യൂറോപ്യന്മാരുടെ സഹഭാവം തേടുന്നതിനു യാതൊരു ശ്രമവും നടത്തിയിട്ടില്ല എന്ന കാര്യം ഇതിനകം വ്യക്തമായിട്ടില്ലെങ്കിൽ, ഇവിടെ വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു. സത്യത്തെ, സത്യത്തെമാത്രം, മുറുകെപ്പിടിക്കുന്നതിനു ശ്രമം നടത്തിയിട്ടുണ്ടെന്നേയുള്ളു. അതിനെ യൂറോപ്യന്മാരുടെ സഹഭാവം തേടുന്നതിനുള്ള ശ്രമം എന്നു വിളിക്കാമോ എന്തോ! ഈ പ്രസ്ഥാനത്തിന്റെ ആന്തരമായ ശക്തിയൊന്നുമാത്രമാണു യൂറോപ്യൻസുഹൃത്തുക്കളെ ആകർഷിച്ചതു്.

5

ഒരു സത്യാഗ്രഹിക്കു തന്റേതായ മാർഗം അവലംബിച്ചു മുന്നോട്ടുപോകുമ്പോൾ നേരിടേണ്ടിവരുന്ന പലേ പുതിയ വൈഷമ്യങ്ങളെയും, സ്വന്തം വിശ്വാസത്തെ വഞ്ചിക്കാതെ, വിഗണിക്കാൻ അയാൾക്കു സാദ്ധ്യമല്ല. എതിരാളി സത്യാഗ്രഹിയല്ല. (സത്യാഗ്രഹത്തിനെതിരായി സത്യാഗ്രഹം ഉണ്ടാവുക സാദ്ധ്യമല്ലല്ലോ.) അയാൾക്കു് ഒരു കാര്യത്തിന്റേയും കൂടുതൽകുറവുകളെപ്പററി ചിന്തിക്കേണ്ട ആവശ്യമില്ല. അതുകൊണ്ടു പുതിയ പ്രശ്നങ്ങൾ ഉന്നയിച്ചു സത്യാഗ്രഹിയെ ഭയപ്പെടുത്താൻ അയാൾക്കു വേണമെങ്കിൽ കഴിയും. പക്ഷേ, സത്യാഗ്രഹി ഭയങ്ങളെയാകെ നിരാകരിച്ചിരിക്കുന്നയാളാണു്. പഴയതും പുതിയതുമായ വൈഷമ്യങ്ങൾക്കെല്ലാം അയാൾ സത്യാഗ്രഹമാർഗത്തിലൂടെതന്നെ പ്രതിവിധി കണ്ടുപിടിക്കുന്നു. എല്ലാ പ്രാതികൂല്യങ്ങളെയും നേരിടുന്നതിനു സത്യാഗ്രഹം തന്നെ സഹായിക്കുമെന്നു് അയാൾ വിശ്വസിക്കുന്നു. സത്യാഗ്രഹസമരം നീണ്ടുപോവുകയും അതിനു കാരണക്കാരൻ എതിരാളിയാണെന്നു വരുകയും ചെയ്താൽ, അതുകൊണ്ടുള്ള നഷ്ടം എതിരാളിക്കുതന്നെയാണു്; നേട്ടം സത്യാഗ്രഹിക്കും. എതിരാളിയുടെ നിലപാടിൽനിന്നു നോക്കിയാലും അതുതന്നെയാണു ശരി. ഈ സമരത്തിന്റെ പിന്നീടുള്ള ഘട്ടങ്ങളിൽനിന്നും സത്യാഗ്രഹനിയമം പ്രവർത്തിക്കുന്നതെങ്ങനെ എന്നതിനു പല ഉദാഹരണങ്ങളും നമുക്കു ലഭിക്കും.

6

സത്യാഗ്രഹിയുടെ വിനയശീലത്തിനു് അതിരുകളൊന്നുമില്ല. ഒത്തുതീർപ്പിനുള്ള ഒരൊററ അവസരംപോലും അയാൾ നഷ്ട

5. Satyagraha in South Africa (1928) P. 210
6. Satyagraha in South Africa (1928) P. 291

പ്പെടുത്തുകയില്ല. അക്കാരണത്തിൻെറപേരിൽ അയാളെ ആരെങ്കിലും ഭീരുവായിക്കരുതിയാൽ, അയാരം അതൊട്ടും കാര്യമാക്കുകയുമില്ല. തന്നിൽത്തന്നെ വിശ്വാസമുള്ളയാരംക്ക്, ആ വിശ്വാസത്തിൽനിന്നു് ഉറവെടുക്കുന്ന ശക്തിയെക്കുറിച്ച് ബോധമുള്ളയാരംക്ക്, മററുള്ളവർ നിന്ദാപൂർവം വീക്ഷിക്കുന്നതിനെപ്പററി വിഷമം തോന്നുകയില്ല. അയാരം തൻെറ ആന്തരശക്തിയിലാണു പരിപൂർണമായ വിശ്വാസം അർപ്പിക്കുന്നതു്. അതുകൊണ്ടു് അയാരം എല്ലാവരോടും വിനീതമായി പെരുമാറുന്നു. അങ്ങനെ ലോകാഭിപ്രായത്തെ മുഴുവൻ ലക്ഷ്യപ്രാപ്തിക്കനുകൂലമായി രൂപപ്പെടുത്തിയെടുക്കുന്നു.

7

എൻെറ ജീവിതകാലം മുഴുവൻ ഞാൻ സത്യത്തിനുവേണ്ടി ഉറച്ച ഒരു നിലപാടു് അവലംബിച്ചിട്ടുണ്ടു്. ഒത്തുതീർപ്പിൽ അടങ്ങിയിരിക്കുന്ന ഭംഗി മനസ്സിലാക്കുന്നതിനു് എന്നെ സഹായിച്ചതു് അതാണു്. സത്യാഗ്രഹത്തിൻെറ അനുപേക്ഷണീയമായ ഒരു ഘടകമാണു് അനുരഞ്ജക മനോഭാവം എന്നു് അനന്തരകാലത്തു ഞാൻ മനസ്സിലാക്കി. പലപ്പോഴും അതു ജീവൻതന്നെ അപകടത്തിലാകുന്നതിനും സ്നേഹിതന്മാരുടെ അസംതൃപ്തി സമ്പാദിക്കുന്നതിനും കാരണമായിത്തീർന്നിട്ടുണ്ടു്. സത്യം വജ്രത്തെപ്പോലെ കഠിനമാണു്; പുഷ്പത്തെപ്പോലെ മൃദുലവും.

8

നമ്മുടെ ലക്ഷ്യം ന്യായമാണെന്നും, നമ്മുടെ ആയുധങ്ങരം പരിശുദ്ധങ്ങളാണെന്നും ഞാൻ വിശ്വസിക്കുന്നു. മാർഗം ശുദ്ധമായിരിക്കുന്നിടത്തു തീർച്ചയായും ഈശ്വരൻെറ സാന്നിദ്ധ്യം കാണും. അദ്ദേഹത്തിൻെറ അനുഗ്രഹങ്ങളുമുണ്ടാവും. ഇവയെല്ലാം ഒരുമിക്കുന്നിടത്തു പരാജയം അസംഭാവ്യമാണു്. സത്യാഗ്രഹി തടവിലായാലും പുറത്തായാലും എന്നും വിജയിയാണു്. സത്യവും അഹിംസയും ഉപേക്ഷിക്കുകയും, ആന്തരശബ്ദത്തെ ചെവിക്കൊള്ളാതിരിക്കുകയും ചെയ്യുമ്പോരംമാത്രമേ അയാരം പരാജിതനാവൂ. അതുകൊണ്ടു സത്യാഗ്രഹിക്കു പരാജയമെന്നൊന്നു് അനുഭവപ്പെടേണ്ടിവന്നാൽ അതിനു കാരണം അയാരംമാത്രമായിരിക്കും. ഈശ്വരൻ നമ്മെയെല്ലാം അനുഗ്രഹിക്കട്ടെ എന്നും നാളെ ആരംഭിക്കുന്ന സമരത്തിൻെറ മാർഗത്തിൽനിന്നു് എല്ലാ വിഘ്നങ്ങളും അദ്ദേഹം മാററട്ടെയെന്നും നമുക്കു പ്രാർത്ഥിക്കാം.

---

7. An Autobiography (1927) P. 107

8. Young India, 20–3–1930, (Satyagraha, P. 236) ദണ്ഡിയാത്ര തുടങ്ങുന്നതിൻെറ തലേദിവസം ചെയ്ത പ്രസംഗത്തിൽനിന്നു്.

## 9

വായനക്കാരൻ:— അപ്പോൾ ശരീരത്തിനൊരു പരിശീലന ക്രമവും വേണ്ടെന്നാണോ അങ്ങു പറയുന്നതു്?

പത്രാധിപർ:— ഞാനങ്ങനെ തീർച്ചയായും പറയുകയില്ല. ശരീരത്തെ പരിശീലനത്തിനു വിധേയമാക്കാത്തപക്ഷം ഒരു സഹനസമരക്കാരനാവുക സാദ്ധ്യമല്ല. ഭോഗതത്പരതകൊണ്ടു ദുർബലമായിത്തീർന്ന ശരീരത്തിൽ കുടികൊള്ളുന്ന മനസ്സും ദുർബലമായിത്തീരും. മനോബലമില്ലാത്തിടത്തു് ആത്മബലവും കാണുകയില്ല. ശൈശവവിവാഹവും ആഡംബരപൂർണമായ ജീവിതവും നാം വർജിക്കണം. അങ്ങനെ നാം നമ്മുടെ ശരീരപ്രകൃതിയെ നന്നാക്കിയെടുക്കണം. ദുർബലശരീരിയായ ഒരു മനുഷ്യനോടു പീരങ്കിയെ അഭിമുഖീകരിക്കുന്നതിനു ഞാനാവശ്യപ്പെട്ടാൽ, ഞാൻ സ്വയം ആക്ഷേപപാത്രമായിത്തീരുകയേയുള്ളു.

വായനക്കാരൻ:— അങ്ങു പറയുന്നതിൽനിന്നു്, ഒരു സഹനസമരക്കാരനാവുക ഒട്ടും നിസ്സാരമായ കാര്യമല്ലെന്നു് എനിക്കു തോന്നുന്നു. അങ്ങനെയാണെങ്കിൽ, സഹനസമരക്കാരനാകേണ്ടതെങ്ങനെ എന്നു് അങ്ങു വിവരിച്ചുതരണം.

പത്രാധിപർ:— സഹനസമരക്കാരനാവുക എളുപ്പമാണു്; ഒപ്പം പ്രയാസവുമാണു്. പതിന്നാലു വയസ്സുള്ള ഒരു കുട്ടി സഹനസമരമനുഷ്ഠിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്; അതുപോലെ രോഗികൾ സഹനസമരമനുഷ്ഠിക്കുന്നതും കണ്ടിട്ടുണ്ടു്. ശാരീരികശക്തിയും എല്ലാവിധ സന്തോഷങ്ങളും ഉള്ള ആളുകൾക്കു സഹനസമരം അനുഷ്ഠിക്കുന്നതിനു സാധിക്കാതെ വന്നിട്ടുള്ളതായും എനിക്കു് അറിയാം. അങ്ങനെ വളരെയധികം അനുഭവങ്ങളുണ്ടായിട്ടുള്ളതുകൊണ്ടു് എനിക്കിന്നു് ഒരു കാര്യം പറയാൻ കഴിയും—രാജ്യസേവനത്തിനുവേണ്ടി സഹനസമരം അനുഷ്ഠിക്കുന്നതിനൊരുങ്ങുന്നവർ പരിപൂർണമായ ബ്രഹ്മചര്യം ദീക്ഷിക്കണം; അവർ ദരിദ്രമായ ഒരു ജീവിതം കൈക്കൊള്ളുകയും സത്യം അനുവർത്തിക്കുകയും, നിർഭയത്വം വളർത്തിയെടുക്കുകയും വേണം.

ബ്രഹ്മചര്യം മഹത്തമമായ ആ നിയന്ത്രണമാർഗങ്ങളിലൊന്നാണു്. അവ കൂടാതെ മനസ്സിനു വേണ്ടത്ര ദാർഢ്യം ലഭിക്കുകയില്ല. ബ്രഹ്മചര്യം അനുവർത്തിക്കാത്ത ഒരുവന്റെ ശക്തി ക്ഷയിക്കുന്നു; അവൻ നിർവ്വീര്യനും ഭീരുവും ആയിത്തീരുന്നു. മൃഗസഹജമായ വികാരങ്ങൾക്കു മനസിനെ കീഴ്പ്പെടുത്തുന്നയാൾക്കു മഹത്തായ യത്നങ്ങളിലൊന്നും ഏർപ്പെടാൻ കഴിയുകയില്ല.

---

9. Hind Swaraj, Ch. xvii (1908) (Satyagraha pp. 53–55) ഇവിടെ സഹനസമരം എന്ന പദം സത്യാഗ്രഹം എന്ന അർത്ഥത്തിലാണു് ഉപയോഗിച്ചിട്ടുള്ളത്.

ഇതിന്ന് അനേകം ഉദാഹരണങ്ങരം പറയാം. അപ്പോരം സ്വാഭാവികമായി ഒരു ചോദ്യം ഉദിക്കുന്നു—വിവാഹിതരെന്താണ ചെയ്യേണ്ടതു്? ഈ ചോദ്യം ഉദിക്കണമെന്നില്ല. വികാരസംതൃപ്തി വരുത്തുന്നതിന്ന് ഒരുങ്ങുന്നവർ ദമ്പതികളായാൽപോലും അവരുടെ പ്രവൃത്തി മൃഗസഹജമായ ഭോഗലാലസയല്ലാതാകുന്നില്ല. അത്തരം ഭോഗവാസന വർഗത്തെ നിലനിർത്തുന്നതിനല്ലാതെ മററൊന്നിനും പാടില്ലെന്നു നിഷ്കൃഷ്ടമായിത്തന്നെ വിലക്കപ്പെട്ടിട്ടുണ്ടു്. പക്ഷെ വർഗത്തെ നിലനിർത്തുന്നതിനുവേണ്ടിയുള്ള പരിമിതമായ ഭോഗംപോലും സഹനസമരം അനുഷ്ഠിക്കുന്നയാരം ഒഴിവാക്കണം. കാരണം അയാരംക്കു സന്താനങ്ങരം വേണമെന്ന ആഗ്രഹം ഉണ്ടായിക്കൂടാ. അതുകൊണ്ടു വിവാഹിതർക്കും പരിപൂർണമായ ബ്രഹ്മചര്യം അനുഷ്ഠിക്കാം. ഇതിനേക്കാരം ദീർഘമായി ഈ വിഷയത്തെക്കുറിച്ചു ചർച്ചചെയ്യാൻ നിവൃത്തിയില്ല. പലേ ചോദ്യങ്ങളും ഇവിടെ ഉന്നയിക്കപ്പെടാം. എങ്ങനെയാണു് ഒരാരംക്കു് ഇക്കാര്യത്തിൽ തൻെറ ഭാര്യയെ സഹകരിപ്പിക്കാൻ കഴിയുക? ഭാര്യയുടെ അവകാശങ്ങരം എന്തൊക്കെയാണു്? —ഇങ്ങനെ പലതും. എങ്കിലും മഹത്തായ ഒരു കർമ്മത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ഈ പ്രശ്നങ്ങളൊക്കെ പരിഹരിക്കുകതന്നെ വേണം.

ബ്രഹ്മചര്യത്തെപ്പോലെ അവശ്യം അനുവർത്തിക്കേണ്ട ഒന്നാണ ദാരിദ്ര്യവും. പണം സമ്പാദിക്കുന്നതിനുള്ള ആഗ്രഹവും സഹനസമരവും പരസ്പരം പൊരുത്തപ്പെട്ടുപോവുകയില്ല. പണമുള്ളയാളുകരം അതു ദൂരെക്കളയണമെന്നില്ല. അവരതേപ്പററി താത്പര്യം പുലർത്തരുതെന്നു മാത്രം. സഹനസമരം കൈവിടുന്നതിനു പകരം കൈവശമുള്ള അവസാനത്തെ പൈസയും നഷ്ടപ്പെടാൻ അവർ തയാറായിരിക്കണം.

നമ്മുടെ ചർച്ചയ്ക്കിടയിൽ സഹനസമരത്തെ 'സത്യശക്തി' എന്നു വിവരിക്കുകയുണ്ടായല്ലോ. സത്യം, എന്തു വില കൊടുത്തായാലും വേണ്ടില്ല, അവശ്യം അംഗീകരിക്കപ്പെടുകതന്നെ വേണം. ജീവൻ രക്ഷിക്കുന്നതിനുവേണ്ടി മനുഷ്യനു കള്ളം പറഞ്ഞുകൂടെ എന്നും മററുമുള്ള താത്ത്വിക പ്രശ്നങ്ങരം വേണമെങ്കിൽ ഇവിടെ ഉന്നയിക്കാം. കള്ളം പറയുന്നതു നീതീകരിക്കണമെന്നുള്ളവർക്കാണ് ഇത്തരം പ്രശ്നങ്ങരം തോന്നിപ്പോകുന്നതു്. എല്ലാ സന്ദർഭങ്ങളിലും സത്യം പിൻതുടരണമെന്നു് ആഗ്രഹിക്കുന്നവക്കു് അത്തരം വൈഷമ്യങ്ങരം ഉണ്ടാവുകയില്ല. അഥവാ ഉണ്ടായാൽത്തന്നെ അവർ അസത്യാധിഷ്ഠിതമായ ഒരു നിലപാടിൽനിന്നു രക്ഷപ്പെടുകയും ചെയ്യും.

നിർഭയത്വം കൂടാതെ സഹനസമരം ഒരടിപോലും മുൻപോട്ടു പോവുകയില്ല. സ്വത്തും മിഥ്യാഭിമാനവുംമററും നഷ്ടപ്പെടുമെന്നോ,

ബന്ധുക്കാരംക്കു് അപകടം പിണയുമെന്നോ, ഭരണകൂടം ഉപദ്രവിക്കുമെന്നോ, ശാരീരികക്ഷതമോ മരണമോ സംഭവിക്കുമെന്നോ ഒന്നും ഭയപ്പെടാത്തവക്കു മാത്രമേ സഹനസമരത്തിൻെറ മാർഗത്തിലൂടെ മുന്നോട്ടു പോകാൻ പററ .

പ്രയാസമാണെന്നു കരുതി ഇപ്പറഞ്ഞ അനുഷ്ഠാനങ്ങളൊന്നും കൈവിട്ടുകളയരുതു്. കാരണംകൂടാതെ ഉണ്ടാകുന്ന കഷ്ടപ്പാടുകളും പ്രയാസങ്ങളും നേരിടുന്നതിനുള്ള കഴിവു പ്രകൃതിതന്നെ മനുഷ്യഹൃദയത്തിൽ സൃഷ്ടിച്ചിട്ടുണ്ടു്. രാജ്യസേവനത്തിൽ ഏർപ്പെടണമെന്നു് ആഗ്രഹിക്കാത്തവർക്കും ഈ ഗുണങ്ങളുണ്ടായിരിക്കുന്നതു നല്ലതാണു്. ആയുധാഭ്യസനം നടത്തണമെന്നുള്ളപക്ഷം ഈ ഗുണങ്ങളൊക്കെ ഏതാണ്ടൊരളവിൽ ഉണ്ടായിരിക്കേണ്ടതാണെന്ന കാര്യത്തിൽ സംശയമില്ല. ആഗ്രഹിച്ചാലുടനെ സേനാനിയാകാൻ ആർക്കും സാധിക്കുകയില്ല. സേനാനിയാകാനൊരുങ്ങുന്നയാരം ബ്രഹ്മചര്യം അനുഷ്ഠിക്കണം; ദരിദ്രമായ ജീവിതം നയിക്കുന്നതിനു് അസംതൃപ്തി പ്രകടിപ്പിക്കുകയുമരുതു്. നിർഭയത്വമില്ലാത്ത ഒരു സേനാനിയെപ്പററി സങ്കല്പിക്കാൻതന്നെ വയ്യ. അയാരം തികച്ചും സത്യനിഷ്ഠനായിരിക്കണമെന്നു നിർബ്ബന്ധമില്ലെന്നു തോന്നാം. പക്ഷേ, യഥാർത്ഥമായ നിർഭയത്വമുണ്ടെങ്കിൽ സത്യം താനേ ഉണ്ടായിക്കൊള്ളും. ഒരു മനുഷ്യൻ സത്യം കൈവിടുകയാണെങ്കിൽ അതിനു കാരണം ഏതെങ്കിലും രൂപത്തിലുള്ള ഭയമാണു്. മുൻപു പറഞ്ഞ നാലു ഗുണങ്ങരം കണ്ടു് ആരും പരിഭ്രമിക്കേണ്ടതില്ല. ഇവിടെ ഒരു കാര്യംകൂടി ശ്രദ്ധിക്കുന്നതു നല്ലതാണു്. സഹനസമരം അനുഷ്ഠിക്കുന്നയാളിനു വേണ്ടാത്ത പലേ നിഷ്പ്രയോജനങ്ങളായ സ്വഭാവങ്ങളും ഭൗതികബലം പ്രയോഗിക്കുന്നയാളിനുണ്ടായിരിക്കേണ്ടിവരും. ഒരു പടയാളിക്കു് ആവശ്യമുള്ളതിലേറെ ശക്തി ഉപയോഗിക്കേണ്ടിവന്നാൽ അതിനു കാരണം അയാരംക്കു നിർഭയത്വം വേണ്ടത്രയില്ല എന്നതാണു്. നിർഭയത്വത്തിൻെറ മൂർത്തീകരണമായിത്തീരുന്ന നിമിഷത്തിൽ അയാളുടെ കൈയിൽനിന്നു് ആയുധം താഴെ വീണുപോകും. അയാരംക്കു് അതിൻെറ സഹായം വേണ്ടിവരികയില്ല. വിദ്വേഷത്തിൽനിന്നു വിമുക്തി നേടിയവനു് ആയുധം ആവശ്യമില്ല. ഒരു വടിയുമായി പോകുന്ന മനുഷ്യൻ പെട്ടെന്നു് ഒരു സിംഹത്തെ കണ്ടുമുട്ടുന്നു. ആത്മരക്ഷയ്ക്കുവേണ്ടി ഉടനെ അയാരം തൻെറ പക്കലുള്ള വടി അറിയാതെതന്നെ ഉയർത്തിപ്പോവുകയാണു്. അപ്പോഴാണു് അയാരംക്കു മനസ്സിലാകുന്നതു താൻ നിർഭയത്വത്തെപ്പററി വളരെയൊക്കെ വെറുതെ ജല്പിച്ചതേയുള്ളു, തനിക്കാ ഗുണം തെല്ലുമില്ല എന്നു്. ഉടനെതന്നെ അയാരം വടി ദൂരെക്കളയുന്നു. എല്ലാ ഭയത്തിൽനിന്നും മോചനം നേടുന്നതായി അപ്പോരം അയാരംക്കു് അനുഭവപ്പെടുന്നു.

## 10

സത്യാഗ്രഹം അനുഷ്ഠിക്കുന്നയാളിനു ശിക്ഷണബോധം, ആത്മനിയന്ത്രണം, ആത്മശുദ്ധി, സമൂഹത്തിൽ അംഗീകൃതമായ സ്ഥിതി ഇതൊക്കെയുണ്ടായിരിക്കണമെന്നുള്ളതു മുൻകൂട്ടിത്തന്നെ നിർണ്ണയിച്ചിട്ടുണ്ട്. തിന്മയും തിന്മ ചെയ്യുന്നയാളും തമ്മിൽ വ്യത്യാസമുണ്ടെന്ന കാര്യം സത്യാഗ്രഹി ഒരിക്കലും മറന്നുകൂടാ. തിന്മ ചെയ്യുന്നയാളിനെതിരായി അയാൾ യാതൊരു ദ്വേഷവും വൈരവും വച്ചുപുലർത്തിക്കൂടാ. അയാളുടെ തിന്മ എത്രതന്നെ കഠിനമായാലും ശരി അയാൾക്കെതിരായി അനാവശ്യമായിട്ട് ഒരു ചീത്ത വാക്കും ഉപയോഗിക്കരുതു്. സ്നേഹംകൊണ്ടു പരിവർത്തനം വരുത്താനാകാത്ത മട്ടിൽ അധഃപതിച്ചവരാരുംതന്നെ ഈ ലോകത്തിലില്ല എന്ന് ഓരോ സത്യാഗ്രഹിയും ദൃഢമായി വിശ്വസിക്കുന്നു. സത്യാഗ്രഹി എല്ലായ്പോഴും തിന്മയെ നന്മകൊണ്ടും, കോപത്തെ സ്നേഹംകൊണ്ടും, അസത്യത്തെ സത്യംകൊണ്ടും, ഹിംസയെ അഹിംസകൊണ്ടും കീഴ്പ്പെടുത്തുവാൻ ശ്രമിക്കുന്നു. ഈ ലോകത്തെ തിന്മയിൽനിന്നു വിമുക്തമാക്കുന്നതിനു മററു യാതൊരു മാർഗവുമില്ല. അതുകൊണ്ടു സത്യാഗ്രഹിയെന്ന് അവകാശപ്പെടുന്നയാൾ കോപം, വിദ്വേഷം തുടങ്ങിയ മാനുഷിക ദൗർബല്യങ്ങളിൽനിന്ന്, താൻതന്നെ പൂർണനായി വിമുക്തനാണോ എന്നും താൻ കുരിശുയുദ്ധം നടത്തി നശിപ്പിക്കുന്നതിനൊരുങ്ങുന്ന തിന്മകൾ തന്നേയും പിടികൂടിയിട്ടില്ലേ എന്നും മനസ്സിലാക്കുന്നതിന് എല്ലായ്പോഴും പ്രാർത്ഥനാപൂർവം, ശ്രദ്ധാപൂർവം സ്വയം അപഗ്രഥിക്കുകയും, ആത്മപരിശോധന നടത്തുകയും ചെയ്യുന്നു. സത്യാഗ്രഹിയുടെ വിജയത്തിൻെറ പകുതിപങ്കും ആത്മശുദ്ധീകരണത്തിലും, തപശ്ചര്യയിലുമാണു സ്ഥിതിചെയ്യുന്നതു്. പ്രസംഗങ്ങളോ പ്രകടനങ്ങളോകൊണ്ടു നേടാവുന്നതിനേക്കാൾ ദൃഢവും സ്ഥായിയുമായ ഫലങ്ങൾ സത്യത്തിൻെറയും സ്നേഹത്തിൻെറയും ശാന്തവും നിശ്ശബ്ദവുമായ പ്രവർത്തനം സൃഷ്ടിക്കുമെന്നു സത്യാഗ്രഹി വിശ്വസിക്കുന്നു.

സത്യാഗ്രഹത്തിൻെറ പ്രവർത്തനം നിശ്ശബ്ദമാണെങ്കിലും സത്യാഗ്രഹി കർമ്മനിരതനായേ പററൂ. ആദ്യമായി താൻ നിർമ്മാർജനം ചെയ്യാനുദ്ദേശിക്കുന്ന തിന്മയ്ക്കെതിരായി അയാൾ തീക്ഷ്ണവും വ്യാപകവുമായ പ്രക്ഷോഭണങ്ങളിലൂടെ പൊതുജനാഭിപ്രായം സംഘടിപ്പിക്കണം. അങ്ങനെ ഒരു സാമൂഹ്യാനാചാരത്തിനെതിരായി പൊതുജനാഭിപ്രായം വേണ്ടത്ര സംഘടിപ്പിക്കപ്പെട്ടുകഴിഞ്ഞാൽ, ശക്തിമാന്മാരായ വ്യക്തികൾപോലും ആ

10. Young India, 8-8-1929 (Satyagraha, P. 77)

അനാചാരം വച്ചുപുലർത്തുന്നതിനോ, അതിനെ പരസ്യമായി അനുകൂലിക്കുന്നതിനോ തയാറാവുകയില്ല. സത്യാഗ്രഹിയുടെ പക്കലുള്ള ഏററവും ശക്തമായ ആയുധം പ്രബുദ്ധവും, വിവേകപൂർണവുമായ പൊതുജനാഭിപ്രായമാണ്. ഏകകണ്ഠമായ പൊതുജനാഭിപ്രായത്തിനു വിരുദ്ധമായി ഒരാഠം ഒരു സാമൂഹ്യാനാചാരത്തെ അനുകൂലിക്കുകയാണെങ്കിൽ, അതു് അയാളെ സമൂഹത്തിൽനിന്നു ബഹിഷ്കരിക്കുന്നതിനു മതിയായ കാരണമാണ്. പക്ഷേ, സാമൂഹ്യബഹിഷ്കാരത്തിന്റെ ഉദ്ദേശ്യം അങ്ങനെ ബഹിഷ്കരിക്കപ്പെടുന്ന ആളിനെ ദ്രോഹിക്കുക എന്നതായിക്കൂടാ. തെററു കാണിക്കുന്ന വ്യക്തിയോടു സമുദായം പൂർണമായി നിസ്സഹകരിക്കുന്നു എന്നുമാത്രമേ അതിനർത്ഥമുള്ളു. അതിൽക്കവിഞ്ഞൊന്നുമല്ല അതു്; അതിൽ കുറഞ്ഞും ഒന്നുമല്ല. സമുദായത്തെ മനഃപൂർവം ധിക്കരിക്കുന്ന ഒരാഠംക്കു സമുദായത്തിന്റെ സേവനം ലഭിക്കുന്നതിനു് അർഹതയില്ലെന്ന ആശയമാണ് അതിന്റെ പിന്നിലുള്ളതു്. സാധാരണഗതിയിൽ സാമൂഹ്യബഹിഷ്കാരംമാത്രം മതിയാവും. പക്ഷേ, പ്രത്യേക സാഹചര്യങ്ങളിൽ പ്രത്യേക നടപടികഠം സ്വീകരിക്കേണ്ടിവരും. ഓരോ കാര്യത്തിന്റേയും പ്രത്യേകതകഠംക്കൊത്തു് ആ നടപടികളിൽ വേണ്ട മാററങ്ങഠം വരുത്തേണ്ടതായും വരും.

## 11

സമരതന്ത്രം അപ്പോഴപ്പോഠം മാററുകയും ഉത്തരവുകഠം പതിനൊന്നാം മണിക്കൂറിൽപ്പോലും തിരുത്തുകയും ചെയ്യാത്ത ഒരു സേനാധിപനെക്കുറിച്ചും ഞാനിന്നുവരെ കേട്ടിട്ടില്ല. സാധാരണക്കാരനായ പടയാളിക്കു് ഇതിനെപ്പററി അറിവു കാണുകയില്ല. വാസ്തവത്തിൽ സേനാധിപനൊഴികെ മററാർക്കും അറിയാൻ പാടില്ലാത്ത ഒരു പരമരഹസ്യമായിരിക്കും അതു്. അതുകൊണ്ടാണു ടെനിസൺ ഈ അർത്ഥംവരുന്ന അനശ്വരങ്ങളായ വരികഠം രചിച്ചതു്.

'കാരണമെന്തെന്നു് അവർ ചോദിച്ചുകൂടാ,
മറുപടിയൊന്നും അവർ പറഞ്ഞുകൂടാ,
പ്രവർത്തിക്കുക, മരിക്കുക—അത്രേ അവർ ചെയ്യാൻപാടുള്ളു.'

ഈ വരികഠം ഒരു സാധാരണസേനയ്ക്കു് എന്നതിലേറെ ഒരു സത്യാഗ്രഹസേനയ്ക്കാണു യോജിക്കുക. ദൈനംദിനംമാറിമാറി വരുന്ന സാഹചര്യങ്ങഠംക്കൊത്തു് ഒരു സൈന്യാധിപനു തന്റെ പരിപാടികഠംക്കു മാററം വരുത്തേണ്ടിവരും. സൈനികതന്ത്രം ശത്രുവിന്റെ മാറിമാറി വരുന്ന നടപടികളെയാണ് ആശ്രയിക്കാറുള്ളതു്. സത്യാഗ്രഹസേനയുടെ നായകനാകട്ടെ തന്റെ ആന്തര

11. Harijan, 10-6-1939 (Satyagraha, P. 98)

ശബ്ദത്തെയാണ് അനുസരിക്കുന്നത്. ബാഹ്യ സാഹചര്യങ്ങളെ ക്കാളേറെ അയാശ തന്നെത്തന്നെ നിരന്തരം പരിശോധിക്കുകയും, തന്റെ ആന്തരസത്തയുടെ നിർദേശങ്ങശ ശ്രദ്ധിക്കുകയും ചെയ്യു ന്നു. പക്ഷേ സത്യാഗ്രഹത്തിലും സാധാരണ യുദ്ധസമ്പ്രദായത്തി ലും താഴത്തെ തട്ടിലുള്ള പടയാളിയുടെ നില ഏതാണ്ടൊരുപോ ലെയാണ്. അയാശക്കു വിശ്രമമെന്തെന്നറിഞ്ഞുകൂടാ. എങ്ങോ ട്ടാണു പോകേണ്ടതെന്ന് അറിഞ്ഞുകൂടാ. കഠിനമായ പ്രാതികൂ ല്യങ്ങളും ചിലപ്പോശ മരണംതന്നെയും നേരിടേണ്ടിവരുമെന്ന ഒരൊററ കാര്യം മാത്രമേ അയാശക്കു തീർച്ചയുള്ളു. സേനാധിപ ന്റെ ആജ്ഞകശ അനുസരിച്ചുകൊള്ളാമെന്നും, അച്ചടക്കത്തിനു വിധേയനായിക്കൊള്ളാമെന്നും ഉള്ള അയാളുടെ പ്രതിജ്ഞ സാര മില്ലാത്ത സന്ദർഭങ്ങളിലും അയാശ പാലിക്കേണ്ടതാണ്. ഏ തായാലും ഞാനിത്തരം ഒരു അച്ചടക്കം വേണമെന്ന് ആവശ്യ പ്പെട്ടിട്ടില്ല. ഞാൻ എപ്പോഴും എന്റെ സഹപ്രവർത്തകർക്ക് എ ന്റെ നിർദേശങ്ങളിൽ വിശ്വാസമുളവാക്കുന്നതിനും, അവരുടെ ഹൃദയത്തേയും ബുദ്ധിയേയും എന്നോടൊപ്പം കൊണ്ടുപോകുന്നതി നും ശ്രമിച്ചിട്ടുണ്ട്. ഞാനിനിയും അങ്ങനെതന്നെ ചെയ്യും. പ ക്ഷേ എപ്പോഴാണോ നിങ്ങശക്കെന്നെ മനസ്സിലാക്കാൻ സാധി ക്കാത്തത്, അപ്പോശ നിങ്ങശ എന്നെ വിശ്വസിക്കുകതന്നെ വേ ണം. സാധാരണയുദ്ധത്തിൽ ഒരു പടയാളി യുക്തിവാദം ചെ യ്തുകൂടാ. നമ്മുടെ യുദ്ധസമ്പ്രദായത്തിലാകട്ടെ, പടയാളിക്കു യുക്തിവാദം ചെയ്യാം; അതിനൊരു പരിധിയുണ്ടെന്നേയുള്ളു. നിങ്ങശ അവലംബിക്കുന്ന മാർഗത്തെപ്പററി ഉറപ്പുണ്ടാകുന്നതുവരെ നിങ്ങശ വാദിച്ചുകൊള്ളൂ. പക്ഷേ ഒരിക്കലും ഉറപ്പുണ്ടാകുന്നില്ലെ ങ്കിൽ, നിങ്ങശ വിശ്വാസത്തെത്തന്നെ ആശ്രയിക്കേണ്ടിവരും.

## 12

ചോദ്യം: ഞങ്ങളുടെ ഗ്രാമത്തിൽ ഒരൊററ സത്യാഗ്രഹിമാത്ര മേയുള്ളു. മററുള്ളവരൊന്നും ഹിംസയെക്കുറിച്ചോ, അഹിംസയെ ക്കുറിച്ചോ ബദ്ധപ്പെടാറില്ല. ആ സത്യാഗ്രഹി ഏതു മാതിരിയു ള്ള ശിക്ഷണമാണ് അംഗീകരിക്കേണ്ടത്?

ഉത്തരം: നിങ്ങശ ചോദിച്ചതു നല്ലൊരു ചോദ്യമാണ്. ആ ഏകാകിയായ സത്യാഗ്രഹി ആത്മപരിശോധന നടത്തണം. അ യാളുടെ മനസ്സിൽ വിശ്വവ്യാപകമായ സ്നേഹമുണ്ടെങ്കിൽ, ആ സ്നേഹം നിർദേശിക്കുന്ന വ്യവസ്ഥകശക്കൊത്ത് അയാശ പെ രുമാറുമെങ്കിൽ, അതയാളുടെ ദൈനംദിനജീവിതത്തിലൂടെ ആവി ഷ്കരിക്കപ്പെടുകതന്നെ ചെയ്യും. സേവനത്തിന്റേതായ കെട്ടു

12. Harijan, 4-8-1940 (Satyagraha, pp. 366-377)

പാട്ടുകളിലൂടെ അയാൾ ഗ്രാമത്തിലെ ഏററവുമധികം ദരിദ്രരായ ആളുകളോട്ട ബന്ധം പുലർത്തും. അയാൾ അവിടത്തെ തോട്ടിയും, രോഗശ്രുശ്രൂഷകനും ആയിരിക്കും; ഗ്രാമീണർ തമ്മിലുള്ള കലഹങ്ങളിൽ അയാൾ മദ്ധ്യസ്ഥത വഹിക്കും. ഗ്രാമത്തിലെ കുട്ടികളെ പഠിപ്പിക്കുന്നതു് അയാളായിരിക്കും. അവിടത്തെ ആബാലവൃദ്ധം ജനങ്ങൾക്കും അയാളെ അറിയാമായിരിക്കും. ഗൃഹസ്ഥാശ്രമിയാണെങ്കിലും അയാൾ ആത്മനിയന്ത്രണത്തോടെയായിരിക്കും ജീവിക്കുക. അയാൾ തൻേറയും അയൽവീട്ടുകാരൻേറയും കുട്ടികളെ സമഭാവനയോടെ വീക്ഷിക്കും. അയാൾ ഒന്നിൻേറയും ഉടമസ്ഥനാവുകയില്ല. തൻെറ പക്കൽ എന്തെങ്കിലും സ്വത്തുണ്ടെങ്കിൽ അതു് അയാൾ മററുള്ളവക്കുവേണ്ടി ഒരു 'ട്രസ്റ്റ്' എന്ന മട്ടിലേ കൈകാര്യം ചെയ്യൂ. കഷ്ടിച്ചു തൻെറ ആവശ്യങ്ങൾക്കു വേണ്ടിവരുന്നതുമാത്രമേ അയാൾ അതിൽനിന്നെടുത്തു ചെലവാക്കുകയുള്ളു. അയാളുടെ ആവശ്യങ്ങൾ ഗ്രാമത്തിലെ ദരിദ്രരായ ആളുകളുടെ ആവശ്യങ്ങളോട്ട കഴിയുന്നത്ര തുല്യമായിരിക്കും. അയാൾക്കു 'തീണ്ടലും തൊടീലു'മൊന്നും ഉണ്ടായിരിക്കുകയില്ല. അതുകൊണ്ടു് എല്ലാ ജാതികളിലും മതങ്ങളിലുംപെട്ട ആളുകൾക്കു വിശ്വാസപൂർവം അയാളെ സമീപിക്കുന്നതിനു സാധിക്കും.

അയാളാണു് ആദർശാത്മകനായ സത്യാഗ്രഹി. നമ്മുടെ സുഹൃത്തു് ആ ആദർശവുമായി തട്ടിച്ചുനോക്കുമ്പോൾ തനിക്കുള്ള പോരായ്മകൾ നികത്തി, അതിനോടടുക്കുന്നതിനു് എപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കും. തൻെറ അഭ്യസനത്തിനുള്ള വൈകല്യങ്ങൾ അയാൾ ഇല്ലാതാക്കും. ഒരൊററ നിമിഷവും അയാൾ പാഴാക്കുകയില്ല. അയാളുടെ ഭവനം ചർക്കയെ കേന്ദ്രമാക്കിയുള്ള ഒട്ടേറെ പ്രയോജനപ്രദങ്ങളായ പ്രവർത്തനപരിപാടികൾകൊണ്ടു സദാ മുഖരിതമായിരിക്കും. ചിട്ടയൊത്തു സംവിധാനം ചെയ്തിട്ടുള്ള ഒരു കുടുംബമായിരിക്കും അയാളുടേതു്.

അങ്ങനെയുള്ള സത്യാഗ്രഹിക്കു് ഏറെനാൾ തനിയെ കഴിഞ്ഞുകൂടേണ്ടിവരുകയില്ല. ഗ്രാമം സ്വയം അറിയാതെതന്നെ അയാളെ പിൻതുടർന്നുകൊള്ളും. അങ്ങനെ സംഭവിച്ചാലുമില്ലെങ്കിലും, ഏതെങ്കിലുമൊരു അടിയന്തിരാവസ്ഥ സംജാതമായാൽ അയാൾ തനിയേതന്നെ അതിനെ ഫലപ്രദമായി കൈകാര്യം ചെയ്യും: അതിനു സാധിക്കുന്നില്ലെങ്കിൽ ആ യത്നത്തിൽ മരിക്കും. എങ്കിലും എൻെറ വിചാരം അയാൾക്കു വളരെപ്പേരെ സംഘടിപ്പിക്കുന്നതിനു സാധിക്കുമെന്നാണു്. സേവാഗ്രാമിൽ ഏകാകിയായ ഒരു സത്യാഗ്രഹിയുടെ മട്ടിലാണു ഞാൻ വന്നുചേർന്നതു് എന്ന വസ്തുത ഞാനീ സന്ദർഭത്തിൽ എടുത്തുപറയട്ടെ. ഭാഗ്യവശാലോ, നിർഭാഗ്യവശാലോ എനിക്കു തനിയേ കഴിയാൻ സാധിച്ചില്ല. പുറത്തു

നിന്നു വളരെപ്പേർ വരുകയും എന്നോടൊപ്പം താമസമാക്കുകയും ചെയ്തു. ഗ്രാമത്തിലെ സ്ഥിരം നിവാസികളിലാരെയെങ്കിലും സത്യാഗ്രഹിയായി പരിഗണിക്കാമോ എന്നു് എനിക്കറിഞ്ഞുകൂടാ. എങ്കിലും എന്റെ പ്രതീക്ഷ അവരിൽ ചിലരൊക്കെ ബോധപൂർവമല്ലാതെതന്നെ സത്യാഗ്രഹികളായിത്തീരുന്നുണ്ടെന്നാണു്. മുൻപു നിർദേശിച്ച എല്ലാ ലക്ഷണങ്ങളും ഒത്തിണങ്ങിയ ഒരു സത്യാഗ്രഹിയല്ല ഞാൻ. പക്ഷേ അവയെല്ലാം പ്രായോഗികമാക്കുന്നതിനു ഞാൻ ഉററുപരിശ്രമിക്കുകയാണു്. അങ്ങനെയല്ലെങ്കിൽ ഞാനവയെപ്പററി പരാമർശിച്ചുകൂടാ. സേവാഗ്രാമിനെ ഒരു ആദർശഗ്രാമമാക്കിത്തീർക്കണമെന്നാണു് എന്റെ ഇന്നത്തെ തീവ്രമായ അഭിലാഷം. ഇന്ത്യയെ ഒരു ആദർശരാഷ്ട്രമാക്കിത്തീർക്കുന്നതുപോലെതന്നെ പ്രയാസമുള്ള കാര്യമാണതെന്നു് എനിക്കറിയാം. ഒരു കൊച്ചു ഗ്രാമത്തിന്റെ കാര്യത്തിൽ എന്നെങ്കിലുമൊരിക്കൽ തന്റെ അഭിലാഷം സാധിതപ്രായമാക്കുന്നതിനു് ഒരാശ്ക്കു സാധിച്ചുവെന്നുവരും. പക്ഷേ ഇന്ത്യയെ മുഴുവൻ പരിവർത്തനവിധേയമാക്കാൻമാത്രം ദീർഘമല്ല ഒരു മനുഷ്യന്റെ ജീവിതകാലം. ഒരാശ്ക്കു് ഒരു ആദർശഗ്രാമം സൃഷ്ടിക്കാൻ കഴിഞ്ഞാൽ, അയാശ് രാജ്യത്തിനൊട്ടാകെ, എന്നല്ല ലോകത്തിനൊട്ടാകെതന്നെ, ഒരു മാതൃകയായിരിക്കും കാണിച്ചുകൊടുക്കുക. ഇതിലധികം നേടണമെന്നു് ഒരു സത്യാന്വേഷകൻ ആഗ്രഹിച്ചുകൂടാ.

## 13

അഹിംസ നിർദേശിക്കുന്ന ചില കർത്തവ്യങ്ങശ് വേണ്ടത്ര കായിക പരിശീലനം നേടിയവർക്കു മാത്രമേ അനുഷ്ഠിക്കാൻ സാധിക്കൂ. അതുകൊണ്ടു് അഹിംസാനിഷ്ഠനായ മനുഷ്യൻ അംഗീകരിക്കേണ്ട കായികപരിശീലനക്രമം എന്തെന്നു പരിഗണിക്കേണ്ടതു് അത്യാവശ്യമാണു്.

ഹിംസാധിഷ്ഠിതമായ സേനയെ സംബന്ധിക്കുന്ന നിയമങ്ങളിൽ ചുരുക്കം ചിലതുമാത്രമേ അഹിംസാസേനയെ സംബന്ധിച്ചു ശരിയാകൂ. ഹിംസാസേനയുടെ ആയുധങ്ങശ് പ്രദർശനത്തിനുള്ളവയല്ല; അവയ്ക്കു സുനിശ്ചിതമായ നശീകരണോദ്ദേശ്യം ഉണ്ടു്. അഹിംസാസേനയ്ക്കു് അത്തരം ആയുധങ്ങശ്കൊണ്ടു് ഒരു പ്രയോജനവുമില്ല. അവർ അതുകൊണ്ടു വാളുകശ് കൊഴുവുണ്ടാക്കാനും, കുന്തങ്ങശ് കൊടുവാളുണ്ടാക്കാനും ഉപയോഗിക്കുന്നു. അവയെ മാരകായുധങ്ങളായി ഉപയോഗിക്കുന്നതിനെപ്പററി അവർ ചിന്തിക്കുകപോലുമില്ല. ഹിംസാസേനാനിയെ ഹിംസ പ്രയോഗിക്കുന്നതിനു പഠിപ്പിക്കുന്നു; വെടിവയ്ക്കാൻ പഠിപ്പിക്കുന്നു.

13. Harijan, 13-10-1940 (Satyagraha, pp. 92-95)

ഈ വിനോദത്തിലേർപ്പെടുന്നതിനു് അഹിംസാസേനാനിക്കു സമയമില്ല. അയാൾ രോഗികളെ ശുശ്രൂഷിക്കുന്നു; സ്വന്തം ജീവൻ ബലികഴിച്ചും അപകടത്തിലകപ്പെട്ടവരെ രക്ഷിക്കുന്നു. കള്ളന്മാരുടേയും കൊള്ളക്കാരുടേയും ആക്രമണത്തിനധീനമാകുന്ന പ്രദേശങ്ങൾ കാത്തു സംരക്ഷിക്കുകയും അവരെ അവരുടെ ദുഷ്കർമ്മങ്ങളിൽനിന്നു പിൻതിരിപ്പിക്കുന്നതിനുവേണ്ടി ആവശ്യമുണ്ടെന്നു കണ്ടാൽ ജീവാർപ്പണത്തിനൊരുങ്ങുകയും ചെയ്യുന്നു. രണ്ടുകൂട്ടരുടേയും പടച്ചട്ടയ്ക്കുതന്നെയുണ്ടു് വ്യത്യാസം. ഹിംസയിൽ വിശ്വസിക്കുന്ന പടയാളി തന്റെ രക്ഷയ്ക്കുവേണ്ടി ലോഹകവചമാണു ധരിക്കുന്നതു്. ആളുകളുടെ കണ്ണഞ്ചിക്കുന്ന പടച്ചട്ടയാണു് അയാളുടേതു്. അഹിംസാസേനാനിയുടെ പടച്ചട്ടയാകട്ടെ തികച്ചും ലളിതമായിരിക്കും. അതു ദരിദ്രരുടെ വേഷത്തിനു തുല്യമായിരിക്കും. വിനയത്തെ സൂചിപ്പിക്കുന്നതായിരിക്കും അതു്. അതിന്റെ ഉദ്ദേശ്യം അയാളുടെ ശരീരത്തെ മഴയും വെയിലും തണുപ്പും കൊള്ളാതെ സംരക്ഷിക്കുക മാത്രമാണു്. ഹിംസയിൽ വിശ്വസിക്കുന്ന സേനാനി ഈശ്വരനെപ്പിടിച്ചു് എത്ര തവണ ആണയിട്ടാലും അയാളെ സഹായിക്കുന്നതു് അയാളുടെ ആയുധങ്ങൾമാത്രമാണു്. ആയുധസജ്ജീകരണത്തിനുവേണ്ടി ലക്ഷക്കണക്കിനു പണം ചെലവഴിക്കുന്നതിനു് അയാൾ മടിക്കുകയില്ല. അഹിംസാനിഷ്ഠനെ സംബന്ധിച്ചിടത്തോളം ഈശ്വരനിലുള്ള അയാളുടെ അചഞ്ചലമായ വിശ്വാസമാണു് ആദ്യന്തം അയാളെ രക്ഷിക്കുന്ന പരിചയും കവചവുമെല്ലാം. അവരിരുവരുടെയും മനോഭാവമാകട്ടെ ധ്രുവങ്ങളോളം അകന്നാണു നിലകൊള്ളുന്നതു്. ഹിംസാനിഷ്ഠൻ എല്ലായ്പോഴും ശത്രുസംഹാരത്തിനുള്ള പദ്ധതികൾ ആസൂത്രണം ചെയ്തുകൊണ്ടു നടക്കുകയായിരിക്കും. തന്റെ ഉദ്ദേശ്യം നേടാൻവേണ്ടി അയാൾ ഈശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്യും. ഈ സന്ദർഭത്തിൽ ബ്രിട്ടീഷുകാരുടെ ദേശീയഗാനത്തെക്കുറിച്ചൊന്നു ചിന്തിക്കുന്നതു നന്നായിരിക്കും. രാജാവിനെ രക്ഷിക്കണമെന്നും, ശത്രുവിന്റെ കുടിലതന്ത്രങ്ങളെ പരാജയപ്പെടുത്തി അയാളെ നശിപ്പിക്കണമെന്നും ആണു് ആ ഗാനം ഈശ്വരനോടു പ്രാർത്ഥിക്കുന്നതു്. ലക്ഷക്കണക്കിനു് ഇംഗ്ലീഷുകാർ എഴുന്നേററുനിന്നു ഭക്തിപുരസ്സരം ഏകസ്വരത്തിൽ ഈ ഗാനം ഉറക്കെ ആലപിക്കാറുണ്ടു്. ഈശ്വരൻ കാരുണ്യമൂർത്തിയാണെങ്കിൽ അദ്ദേഹം ഇത്തരമൊരു പ്രാത്ഥന ചെവിക്കൊള്ളുകയില്ല. എങ്കിലും ആ ഗാനം പാടുന്നവരുടെ മനസ്സിൽ ക്രമേണ കറ പുരളാതിരിക്കുകയില്ല; യുദ്ധം പൊട്ടിപ്പുറപ്പെടുന്ന സന്ദർഭങ്ങളിൽ അതു് അവരുടെ കോപത്തേയും വിദ്വേഷത്തേയും ആളിക്കത്തിക്കുകതന്നെ ചെയ്യും. ഹിംസാധിഷ്ഠിതമായ യുദ്ധത്തിൽ വിജയം നേടുന്നതിനുള്ള ഉപാധി ശത്രുവിനെക്കുറി

ച്ചുള്ള കോപം ജനങ്ങളുടെ ഉള്ളിൽ കെട്ടുപോകാതെ ജ്വലിപ്പിച്ചുനിറുത്തുകയാണു്.

അഹിംസയുടെ നിഘണ്ടുവിൽ ബാഹ്യശത്രു എന്നൊരു പദമേയില്ല. ശത്രുവെന്നു കരുതപ്പെടുന്നവനെക്കുറിച്ചുപോലും അഹിംസാനിഷ്ഠന്റെ ഹൃദയത്തിൽ കാരുണ്യമല്ലാതെ മറെറാന്നും കാണുകയില്ല. ആരുംതന്നെ മനഃപൂർവം ദുഷ്ടനാവുകയില്ല എന്നു് അയാറം വിശ്വസിക്കുന്നു. തെററും ശരിയും വേർതിരിച്ചറിയുന്നതിനു കഴിവില്ലാത്ത മനുഷ്യരാരുമില്ലെന്നും അയാറം കരുതുന്നു. ആ കഴിവു ശരിക്കും വികസിക്കുകയാണെങ്കിൽ അതു തീർച്ചയായും അഹിംസയുടെ രൂപം കൈക്കൊള്ളുമെന്നും അയാറംക്കു് ഉറപ്പുണ്ടു്. അതുകൊണ്ടു ശത്രുവെന്നു കരുതപ്പെടുന്നയാളിനു സദ്ബുദ്ധി കൊടുത്തു് അനുഗ്രഹിക്കണമെന്നു് അയാറം ഈശ്വരനോടു പ്രാർത്ഥിക്കുന്നു. തന്റെ ഉള്ളിലുള്ള കാരുണ്യത്തിന്റെ ഉറവ ഒരിക്കലും വററിപ്പോകരുതേയെന്നും മരണത്തെ നിർഭയമായി അഭിമുഖീകരിക്കാൻ തക്ക ധാർമ്മികശക്തി തന്നിൽ വളർന്നുവരണമേയെന്നും മാത്രമാണു തന്നെ സംബന്ധിച്ചിടത്തോളം അയാറംക്കു് ഈശ്വരനോടു് പ്രാത്ഥിക്കുവാനുള്ളതു്.

അങ്ങനെ ഇരുകൂട്ടരുടേയും മനസ്സു ധ്രുവങ്ങളെപ്പോലെ അകന്നു നില്ക്കുന്നതുകൊണ്ടു്, അവരുടെ കായികപരിശീലനവും അതേപോലെതന്നെ വിഭിന്നമായിരിക്കും.

സൈനികപരിശീലനം എങ്ങനെയിരിക്കുമെന്നു നമുക്കു് ഏതാണ്ടൊക്കെ അറിയാം. പക്ഷേ, അഹിംസാപരിശീലനം വ്യത്യസ്തമായ രീതിയിലായിരിക്കണമെന്നു നാം എപ്പോഴെങ്കിലും ചിന്തിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. കഴിഞ്ഞകാലത്തു ലോകത്തിലെവിടെയെങ്കിലും അത്തരം ഒരു പരിശീലനം നല്കപ്പെട്ടിട്ടുണ്ടോ എന്നു കണ്ടുപിടിക്കുന്നതിനും നാം ശ്രമിച്ചിട്ടില്ല. എന്റെ അഭിപ്രായത്തിൽ കഴിഞ്ഞകാലത്തും അത്തരം പരിശീലനം നല്കപ്പെട്ടിട്ടുണ്ടു്. ഇന്നും നല്കപ്പെടുന്നുണ്ടു്—അതു ചിട്ടയെന്ന മട്ടിലൊന്നുമല്ലെന്നുമാത്രം. ഹഠയോഗത്തിൽപ്പെട്ട പരിശീലനങ്ങളിൽ പലതും ആ മട്ടിലുള്ളവയാണു്. അങ്ങനെ നല്കപ്പെടുന്ന കായികപരിശീലനത്തിനു് ആരോഗ്യം, ബലം, ലാഘവം, ചൂടും തണുപ്പും താങ്ങുന്നതിനുള്ള കഴിവു് ഇവയൊക്കെ ഉണ്ടാക്കാൻ സാധിക്കുന്നു. ഈ കായികാഭ്യസനങ്ങളുടെ സാങ്കേതിക സ്വഭാവത്തെക്കുറിച്ചും ഫലങ്ങളെക്കുറിച്ചും ശ്രീ കുവലയാനന്ദജി ശാസ്ത്രീയമായ ഗവേഷണങ്ങറം നടത്തിക്കൊണ്ടിരിക്കുകയാണു്. അദ്ദേഹത്തിനു് എത്രകണ്ടു പുരോഗതിയുണ്ടായിട്ടുണ്ടെന്നു് എനിക്കു് അറിഞ്ഞുകൂടാ. അഹിംസ എന്ന ലക്ഷ്യം മുൻപിൽ വച്ചുകൊണ്ടാണോ അദ്ദേഹം തന്റെ പരിക്ഷണങ്ങറം നടത്തുന്നതു് എന്നും അറിഞ്ഞു

കൂടാ. പ്രാചീനമായ അഹിംസാപരിശീലനപദ്ധതി ഇന്നും നിലവിലിരിക്കുന്നുണ്ട് എന്നു വെളിവാക്കുന്നതിനുമാത്രമാണു ഞാൻ ഹഠയോഗത്തെക്കുറിച്ചു പരാമർശിച്ചതു്. അതിലിനിയും പരിഷ്കാരങ്ങൾ വരുത്താൻ സാധിക്കും എന്നു് എനിക്കറിയാം. ഈ ശാസ്ത്രത്തിൻെറ ഉപജ്ഞാതാവിനു വ്യാപകമായ തോതിൽ അഹിംസ പ്രായോഗികമാക്കുന്നതിനെപ്പററി എന്തെങ്കിലും അറിവുണ്ടായിരുന്നോ എന്നു് എനിക്കു് അറിഞ്ഞുകൂടാ. വ്യക്തിഗതമായ മോക്ഷപ്രാപ്തിയാണു ഹഠയോഗപരിശീലനത്തിൻെറ പിന്നിലുള്ള ഉദ്ദേശ്യം. മനോനിയന്ത്രണം നേടുന്നതിനുവേണ്ടി ശരീരത്തെ ബലിഷ്ഠവും നിർമ്മലവും ആക്കുന്നതിനു ഹഠയോഗപരിശീലനം സഹായിക്കും. നാം ഇപ്പോൾ ഉദ്ദേശിക്കുന്ന വ്യാപകമായ അഹിംസാപരിശീലനം എല്ലാ മതങ്ങളിൽപ്പെട്ട ആളുകൾക്കും നല്കേണ്ടതാണു്. അതുകൊണ്ടു് അതിനുവേണ്ടി ഉണ്ടാക്കുന്ന നിയമങ്ങൾ അഹിംസയിൽ വിശ്വസിക്കുന്ന എല്ലാവർക്കും അംഗീകരിക്കത്തക്കതായിരിക്കണം. ഒരു അഹിംസാസേനയെ, അതായതു് ഒരു സത്യാഗ്രഹസംഘത്തെ രൂപപ്പെടുത്തിയെടുക്കണമെന്നാണല്ലോ നമ്മുടെ ആഗ്രഹം. പഴയതിനെ അടിസ്ഥാനമായി സ്വീകരിച്ചുകൊണ്ടു നമുക്കു പുതുതായൊന്നു കെട്ടിപ്പടുക്കാം.

സത്യാഗ്രഹിക്കു വേണ്ട കായികപരിശീലനത്തെക്കുറിച്ചു നമുക്കിനി ചിന്തിക്കാം: സത്യാഗ്രഹി ശാരീരികമായും മാനസികമായും തികഞ്ഞ ആരോഗ്യം പുലർത്തുന്നില്ലെങ്കിൽ, തികഞ്ഞ നിർഭയത്വം വളർത്തിയെടുക്കാൻ സാധിച്ചില്ലെന്നു വരും. രാപകൽ ഒരേയൊരു സ്ഥാനത്തു കാവൽ നില്ക്കുന്നതിനുള്ള കഴിവു് അയാൾക്കുണ്ടാകണം. വെയിലോ മഴയോ തണുപ്പോ അയാൾക്കു് ഏല്ക്കേണ്ടിവന്നാലും രോഗം പിടിപെട്ടുകൂടാ; അപകടസ്ഥാനങ്ങളിലേക്കു പോകുന്നതിനും, തീപിടിത്തമുണ്ടാകുന്ന സ്ഥലങ്ങളിൽ ഓടിയെത്തുന്നതിനും ഉള്ള ശക്തി അയാൾക്കുണ്ടായിരിക്കണം. വിജനമായ കാന്താരങ്ങളിലും, മരണം പതിയിരിക്കുന്ന മററു പ്രദേശങ്ങളിലും സഞ്ചരിക്കുന്നതിനുള്ള ധീരത അയാൾക്കു വേണം. യാതൊരു ആവലാതിയും കൂടാതെ കഠിനമായ പ്രഹരങ്ങൾ ഏല്ക്കുന്നതിനും, പട്ടിണി കിടക്കുന്നതിനും അയാൾ സന്നദ്ധനാകണം. അതേസമയം അയാൾ തൻെറ കർത്തവ്യം നിർദേശിക്കുന്ന സ്ഥാനംവിട്ടു പതറിപ്പോവുകയുമരുതു്. കടന്നുചെല്ലാനാകാത്തതെന്നു തോന്നുന്ന ലഹളസ്ഥലത്തേക്കു് എടുത്തുചാടാനുള്ള കഴിവും പ്രത്യുത്പന്നമതിത്വവും അയാൾക്കുണ്ടാകണം. തീജ്വാലകളാലാവൃതമായ കെട്ടിടങ്ങളുടെ മുകളിലത്തെ നിലകളിൽ പാക്കുന്ന ആളുകളെ രക്ഷിക്കുന്നതിനു്, ഈശ്വരനെയോർത്തുകൊണ്ടു്, ഓടിച്ചെല്ലുന്നതിനുള്ള കഴിവും അഭിലാഷവും അയാൾക്കുണ്ടായിരി

ക്കണം. മുങ്ങിച്ചാകുന്നയാളിനെ രക്ഷിക്കുന്നതിനു കിണററിൽ ചാടാനും, വെള്ളപ്പൊക്കത്തിൽപ്പെട്ടു് ഒഴുകിപ്പോകുന്ന ആളുകളുടെ ജീവൻ രക്ഷിക്കാൻവേണ്ടി കുതിച്ചുചാടാനും തക്ക നിർഭയത്വം അയാൾക്കുണ്ടായിരിക്കണം.

ഈ പട്ടിക ഇഷ്ടംപോലെ നീട്ടിക്കൊണ്ടുപോകാം. ചുരുക്കമിതാണു്: അപകടത്തിൽപ്പെട്ട ആളുകളെ രക്ഷിക്കുന്നതിനു് ഓടിയെത്താൻ നമുക്കു കഴിവുണ്ടാകണം; നമ്മുടെ തലയിൽ എത്രയൊക്കെ പ്രയാസങ്ങൾ കെട്ടിവച്ചാലും നാം അതൊക്കെ സന്തോഷത്തോടെ സഹിക്കാൻ തയാറായിരിക്കണം. ഈ അടിസ്ഥാനതത്വങ്ങൾ അംഗീകരിക്കുന്നവർക്കു വളരെപ്പെട്ടെന്നു സത്യാഗ്രഹികൾ അനുവർത്തിക്കേണ്ട കായികപരിശീലനക്രമത്തെക്കുറിച്ചു നിയമങ്ങൾ ഉണ്ടാക്കാൻ സാധിക്കും. ആ പരിശീലനത്തിന്റെ അടിസ്ഥാനംതന്നെ ഈശ്വരനിലുള്ള വിശ്വാസമാണെന്നു ഞാൻ ദൃഢമായി കരുതുന്നു. അതില്ലെന്നു വന്നാൽ, എത്രയൊക്കെ പരിശീലനം നേടിയാലും ശരി, ഒരു പ്രതിസന്ധിഘട്ടത്തിൽ അതുകൊണ്ടൊരു പ്രയോജനവുമില്ലാതെ വരും. സത്യാഗ്രഹിയുടെ ഒരേയൊരു ആയുധം ഈശ്വരനാണു്. ആ ഈശ്വരനെ പല പേരുകളിലായിരിക്കും നാം അറിയുന്നതു്. ഈശ്വരസഹായമില്ലെങ്കിൽ, ഭീകരായുധങ്ങളണിഞ്ഞുകൊണ്ടു വരുന്ന ശത്രുവിന്റെ മുൻപിൽ സത്യാഗ്രഹിക്കു യാതൊരു ശക്തിയുമില്ലാതെ വരും. ഭൗതികശക്തിക്കു മുൻപിൽ സാഷ്ടാംഗം നമസ്കരിക്കുന്നവരാണു് അധികംപേരും. പക്ഷേ, ഈശ്വരനെ തന്റെ ഏക രക്ഷാധികാരിയായി അംഗീകരിക്കുന്നയാളിനു് ഈ ലോകത്തിലെ പ്രബലതമമായ ശക്തിയുടെ മുൻപിൽപോലും മുട്ടുകുത്തേണ്ടിവരുകയില്ല.

ഒരു സത്യാഗ്രഹിയെ സംബന്ധിച്ചിടത്തോളം ഈശ്വരവിശ്വാസംപോലെതന്നെ പ്രധാനമാണു ബ്രഹ്മചര്യവും. ബ്രഹ്മചര്യമില്ലെങ്കിൽ, നിരായുധനായി ലോകത്തെ മുഴുവൻ നേരിടുന്നതിനുതക്ക ആന്തരശക്തിയും ദീപ്തിയും സത്യാഗ്രഹിക്കുണ്ടാവുകയില്ല. ബ്രഹ്മചര്യത്തിനു ഞാൻ നല്കിയിട്ടുള്ള സമഗ്രമായ നിർവചനം ഇവിടെ അംഗീകരിക്കണമെന്നില്ല. ലൈംഗികനിയന്ത്രണത്തിലൂടെ ജീവശക്തിയെ സംഭരിച്ചുനിറുത്തുക എന്ന പരിമിതമായ അർത്ഥത്തിലാണു ബ്രഹ്മചര്യപദം ഇവിടെ ഉപയോഗിക്കുന്നതു്. ബാഹ്യമായ പോഷകൗഷധങ്ങൾ ഒന്നും ഉപയോഗിക്കാതെ അല്പംമാത്രം ആഹാരംകഴിച്ചു ജീവിക്കുന്ന ഒരാൾക്കു ശാരീരികബലം വേണമെന്നുണ്ടെങ്കിൽ, അയാൾ തന്റെ ജീവശക്തി സംഭരിച്ചു നിർത്തുകതന്നെ വേണം. മനുഷ്യനു് എന്നും സ്വന്തമായിക്കരുതാവുന്ന മികവുററ ഒരു മൂലധനമാണതു്. അതിനെ സംരക്ഷിക്കാൻ കഴിയുന്നവർക്കു് അതിൽനിന്നു കൂടുതൽ

ശക്തി ആർജിക്കുന്നതിനു സാധിക്കുന്നു. അറിഞ്ഞോ അറിയാതെയോ അതു നശിപ്പിച്ചുകളയുന്നവരാകട്ടെ ഒടുവിൽ പൗരുഷമററവരായിത്തീരുന്നു. ആവശ്യമുള്ള സന്ദർഭത്തിൽ, തൻെറ ശക്തി അപര്യാപ്തമാണെന്ന് അയാൾക്കു് അനുഭവപ്പെടും. ഈ ശക്തിവിശേഷത്തെ സംരക്ഷിക്കുന്നതിനുള്ള മാർഗങ്ങളെപ്പററി ഞാൻ പലപ്പോഴും എഴുതിയിട്ടുണ്ടു്. താത്പര്യമുള്ളവർ എൻെറ ലേഖനങ്ങൾ വായിക്കുകയും, അവയിൽ പറഞ്ഞിട്ടുള്ള നിർദേശങ്ങൾ പ്രായോഗികമാക്കുകയും വേണം. കണ്ണുകൾകൊണ്ടോ സ്പർശംകൊണ്ടോ കാമാസക്തി സംതൃപ്തമാക്കുന്നതിനു ശ്രമിക്കുന്നവർക്കു് ഒരിക്കലും ജീവശക്തി സംരക്ഷിക്കുന്നതിനു സാധിക്കുകയില്ല. അതുപോലെതന്നെയാണു സുഖസമൃദ്ധമായ ജീവിതത്തിൽ ആസക്തിപൂണ്ടു നടക്കുന്നവരുടെയും കഥ. നിഷ്കൃഷ്ടമായ നിയമാനുഷ്ഠാനങ്ങൾ കൂടാതെ ഈ ശക്തിയെ സംരക്ഷിക്കാമെന്നു കരുതുന്നതു ക്ഷീണമൊന്നും തട്ടാതെ ഒഴുക്കിനെതിരേ നീന്താമെന്നു കരുതുന്നതുപോലെതന്നെ വ്യർത്ഥമാണു്. ബ്രഹ്മചര്യം അനുഷ്ഠിക്കുന്നെന്നു ഭാവിക്കാതെ ആത്മനിയന്ത്രണമുള്ള ഗൃഹസ്ഥാശ്രമികളായി ജീവിക്കുന്നവരേക്കാൾ കുഴപ്പക്കാരാണു ശാരീരികമായ നിയന്ത്രണം പാലിക്കുന്ന സന്ദർഭത്തിൽത്തന്നെ ചിന്തകളിലൂടെ പാപകർമ്മങ്ങളിൽ ഏർപ്പെടുന്നവർ. ചിന്തകളിലൂടെമാത്രം കാമാസക്തി ശമിപ്പിക്കാനൊരുങ്ങുന്നവൻ എന്നും അസംതൃപ്തനായിരിക്കും. അയാൾ സാന്മാർഗികമായ തകർച്ചയിൽ പെട്ടുപോകും; അങ്ങനെ ഭൂമിക്കു ഭാരമായിത്തീരുകയും ചെയ്യും. അയാൾക്കു് ഒരിക്കലും ഒരു തികഞ്ഞ സത്യാഗ്രഹിയാകാൻ സാധിക്കുകയില്ല. സമ്പത്തിൻേറയും കീർത്തിയുടേയും പിൻപേ പരക്കംപായുന്നവൻേറയും കഥ അതുതന്നെ.

സത്യാഗ്രഹി അനുവർത്തിക്കാനുള്ള കായികപരിശീലനക്രമത്തിൻെറ അടിത്തറയാണിതു്. ഈ അടിത്തറയ്ക്കു് അനുരൂപമായ രീതിയിൽ ഉപരിഭാഗങ്ങൾ വളരെപ്പെട്ടെന്നു ശരിപ്പെടുത്തിയെടുക്കാം.

സത്യാഗ്രഹിയുടെ കായികപരിശീലനത്തിനു വാളോ കുന്തമോപോലുള്ള മാരകായുധങ്ങൾക്കു യാതൊരു സ്ഥാനവുമില്ലെന്നു് ഇതിനകം വ്യക്തമായിക്കാണും. മുൻപു നാം കണ്ടിട്ടുള്ളതിനേക്കാൾ ഭയങ്കരങ്ങളായ ആയുധങ്ങൾ ഇന്നുണ്ടു്. പുതിയ ആയുധങ്ങൾ ദൈനംദിനം കണ്ടുപിടിക്കപ്പെട്ടുകൊണ്ടിരിക്കുകയുമാണു്. യഥാർത്ഥവും സാങ്കല്പികവുമായ എല്ലാ ഭയങ്ങളെയും അതിവർത്തിക്കുന്നതിനുള്ള കഴിവു നേടുന്നതിനു ശ്രമിക്കുന്നയാളിൻെറ ഏതു ഭയത്തെയാണു വാൾ ഇല്ലാതാക്കുക? വാൾപ്പയററു പഠിച്ചതുകൊണ്ടു ഭയമില്ലാതായിത്തീർന്നു എന്നു പറയുന്ന ഒരാളിനെക്കുറിച്ചും

ഞാനിതുവരെ കേട്ടിട്ടില്ല. മഹാവീരനും മററും അഹിംസ അംഗീകരിച്ചതു് ആയുധവിദ്യ അറിയാമായിരുന്നതുകൊണ്ടല്ല; അതു് അറിഞ്ഞതോടൊപ്പം അവർ എല്ലാ ഭയവും നിഷ്കാസനം ചെയ്തിരുന്നതുകൊണ്ടാണു്.

എല്ലായ്പോഴും ആയുധങ്ങളിൽ വിശ്വസിച്ചു കഴിഞ്ഞുകൂടുന്നയാൾക്കു് അവ ഉപേക്ഷിക്കുന്നതിനു പ്രയാസമാണെന്നു് ഒട്ടൊരു ആത്മപരിശോധന നടത്തിയാൽ നമുക്കു മനസ്സിലാകും. മനഃപൂർവ്വം ആയുധങ്ങൾ ഉപേക്ഷിക്കുന്നയാളിനു് അഹിംസയാണു ശാശ്വതം എന്നു് അറിയാൻ വിഷമമില്ല. പക്ഷേ, അതുകൊണ്ടു് അഹിംസാനിഷ്ഠനായിത്തീരണമെങ്കിൽ മുൻകൂട്ടി ആയുധപ്രയോഗം അറിയാമായിരിക്കണമെന്നു വിചാരിക്കരുതു്. അങ്ങനെ വാദിക്കുകയാണെങ്കിൽ കള്ളനേ സത്യസന്ധനാകാൻ കഴിയൂ. രോഗിക്കേ പൂർണാരോഗ്യവാനാകാൻ സാധിക്കൂ, അസാന്മാർഗിയായ ഒരാൾക്കേ ബ്രഹ്മചാരിയാകാനൊക്കൂ എന്നൊക്കെ വാദിക്കേണ്ടി വരും. പഴയ ചാലുകളിൽക്കൂടി ചിന്തിക്കുന്നതിനു മാത്രമേ നമുക്കു സാധിക്കൂ എന്നും അവയ്ക്കപ്പുറം നാം ഒരിക്കലും കടക്കുകയില്ല എന്നുമുള്ളതാണു വസ്തുത. നമുക്കു് അകന്നുനിന്നു കാര്യങ്ങൾ കാണാൻ കഴിയാത്തതുകൊണ്ടു ശരിയായ തീരുമാനങ്ങളിലെത്താൻ സാധിക്കുന്നില്ല. മോഹിപ്പിക്കുന്ന കുരുക്കുകളിൽ നാം അകപ്പെട്ടുപോകുന്നു.

## 14

പരേതനായ ചൗധരി രംഭജദത്തു് രചിച്ച ഗാനത്തിലെ ഒരു വരി എന്നെ വളരെയധികം ആകർഷിച്ചിട്ടുണ്ടു്. അതിന്റെ അർത്ഥം ഇതാണു്: 'നാം ഒരിക്കലും പരാജിതരാവുകയില്ല—മരണത്തിൽപ്പോലും.' സത്യാഗ്രഹി പരാജയമെന്തെന്നു് അറിയുന്നില്ല.

ഇംഗ്ലീഷുകാരൻ ചെയ്യുന്നതൊക്കെ തെററാണു് എന്നു് ഒരു സത്യാഗ്രഹി പറയുമെന്നും ഞാൻ കരുതുന്നില്ല. ഇംഗ്ലീഷുകാർ ചീത്ത ആളുകളായിരിക്കണമെന്നു നിർബന്ധമില്ല. മറെറല്ലാ ആളുകളുടെയിടയിലുമെന്നപോലെ ഇംഗ്ലീഷുകാരുടെ ഇടയിലും ചീത്തയാളുകളും നല്ലയാളുകളും ഉണ്ടു്. നാംതന്നെ കുററമൊന്നുമില്ലാത്തവരല്ലല്ലോ. ഇംഗ്ലീഷുകാർക്കു നന്മയൊട്ടും ഇല്ലായിരുന്നു എങ്കിൽ, അവർക്കു് ഇന്നത്തെ പ്രാഭവമൊന്നും ലഭിക്കുമായിരുന്നില്ല. നാം പരസ്പരം കലഹിക്കുകയും അങ്ങനെ നമ്മെ ചൂഷണം ചെയ്യുന്നതിനുള്ള അവസരം മററുള്ളവർക്കു് ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തതുകൊണ്ടാണു് അവർ ഇവിടെ വന്നു നമ്മെ ചൂഷണം ചെയ്തതു്. ഈശ്വരൻ സൃഷ്ടിച്ച ഈ ലോകത്തിൽ കലർപ്പററ

14. Harijan, 21–7–1946 (Non–violence in Peace and War, vol. II, P. 108)

പാപത്തിന്ന വളരാൻ വയ്യ. ചെകുത്താൻ പ്രാഭവം പുലർത്തുന്നു എന്നു തോന്നുന്നിടത്തുപോലും യഥാർത്ഥത്തിൽ ഈശ്വരൻ ഭരിക്കുകയാണ്. ഈശ്വരൻ അനുവദിക്കുന്നെങ്കിൽ മാത്രമേ ചെകുത്താനും നിലനില്പുള്ളു. ധാർമ്മികബോധം തെല്ലുമില്ലാത്ത ഒരാൾക്കെതിരായി സത്യാഗ്രഹം നടത്തിയതുകൊണ്ടു പ്രയോജനമില്ല എന്നു ചിലർ പറയുന്നു. അതിനോടെനിക്കു് അനുകൂലിക്കാൻ വയ്യ. നാം സത്യസന്ധരാണെങ്കിൽ, നമുക്കു വേണ്ടത്ര ക്ഷമാശീലമുണ്ടെങ്കിൽ, കഠിനതമമായ ഹൃദയംപോലും അലിയുകതന്നെ ചെയ്യും. ഒരു സത്യാഗ്രഹി ജീവാർപ്പണം ചെയ്യാൻ സന്നദ്ധനായെന്നുവരും; പക്ഷേ, അയാളൊരിക്കലും കീഴടങ്ങുകയില്ല. അതാണു 'പ്രവർത്തിക്കുക, അല്ലെങ്കിൽ മരിക്കുക' എന്ന മുദ്രാവാക്യത്തിന്റെ പൊരുൾ. 'കൊല്ലുക അല്ലെങ്കിൽ കൊല്ലപ്പെടുക' എന്നല്ല അതിനർത്ഥം. അതിന്റെ യഥാർത്ഥമായ അർത്ഥത്തെ മനഃപൂർവം വളച്ചൊടിച്ചു വികൃതമാക്കുകയാണു് അതു്. ശരിക്കുള്ള അർത്ഥം ഇതാണു് 'നാം നമ്മുടെ കർത്തവ്യങ്ങൾ അനുഷ്ഠിക്കുക; അങ്ങനെ ചെയ്യുമ്പോൾ വേണ്ടിവന്നാൽ മരിക്കാൻകൂടി സന്നദ്ധനാവുക. 'കൊല്ലാതെതന്നെ മരിക്കുക'—അതാണു് ഒരു സത്യാഗ്രഹിയുടെ മുദ്രാവാക്യം. ആ ആദർശത്തിനൊത്തു ജീവിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ നാം ഇതിനകം സ്വരാജ് നേടുമായിരുന്നു. പക്ഷേ നമ്മുടെ അഹിംസയ്ക്കു മുടന്തുണ്ടായിരുന്നു. അതു ഊന്നുകോലിന്മേലാണു നടന്നിരുന്നതു് എന്നിട്ടുപോലും അതു നമുക്കു് ഇത്രയേറെ ശക്തി നേടിത്തന്നിരിക്കുന്നു. 1942-ൽ സംഭവിച്ചതെന്തെന്നു് എനിക്കറിയാം. അട്ടിമറി പ്രവർത്തനങ്ങളും ഭൂഗർഭപ്രവർത്തനങ്ങളുമാണു രാജ്യത്തിനു് ഈ ശക്തി നേടിത്തന്നതെന്നു് ഒരുപക്ഷേ, നിങ്ങൾ പറഞ്ഞേക്കും. 1942-ലെ സമരകാലത്തു കോൺഗ്രസ്സിന്റെ പേരും പറഞ്ഞു് അട്ടിമറിപ്രവർത്തനങ്ങൾ നടന്നിട്ടുണ്ടു് എന്ന കാര്യം ഞാൻ നിഷേധിക്കുന്നില്ല. പക്ഷേ ജനങ്ങൾ ഇന്നു നേടിയിരിക്കുന്ന ശക്തി അതിന്റെ ഫലമാണു് എന്നു പറയുന്നതു ഞാൻ പരിപൂർണ്ണമായി നിഷേധിക്കുന്നു. ജനങ്ങൾക്കെന്തെങ്കിലും ശക്തിയുണ്ടെങ്കിൽ അതു മുഴുവൻ അഹിംസയംഗീകരിച്ചതുകൊണ്ടു തന്നെയാണു് അഹിംസ അപൂർണ്ണമോ വികലമോ ആയ രീതിയിലായിരക്കാം അവർ പ്രായോഗികമാക്കിയതു്. നമ്മുടെ അഹിംസ വികലമായെങ്കിൽ അതിനു കാരണം നാം വികലരായതാണു്; എന്നെപ്പോലെ വികലനായ ഒരു വ്യക്തി അതു നിങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചതാണു്. ഇത്ര വികലമായ ഉപകരണങ്ങളേ ഉണ്ടായിരുന്നുള്ളു എങ്കിലും അതിനു് ഇത്രകണ്ടു മഹത്തായ ഫലങ്ങൾ സൃഷ്ടിക്കാൻ കഴിഞ്ഞുവെങ്കിൽ, ഒരു സമ്പൂർണ്ണനായ സത്യാഗ്രഹി കൈകാര്യം ചെയ്താൽ അതിനു് എന്തുതന്നെ നേടാൻ കഴിയുകയില്ല?

## അദ്ധ്യായം മൂന്ന്

# സഹനസമരവും സത്യാഗ്രഹവും

1

സത്യാഗ്രഹത്തിനു സഹനസമരവുമായി ഉത്തരധ്രുവത്തിന് ദക്ഷിണധ്രുവത്തോടുള്ളത്ര അന്തരമുണ്ട്. സഹനസമരം ദുർബലരുടെ ആയുധമാണ്. ലക്ഷ്യപ്രാപ്തിക്കുവേണ്ടി ഹിംസയോ ശാരീരികശക്തിയോ ഉപയോഗിച്ചുകൂടെന്നു സഹനസമരം നിർദേശിക്കുന്നില്ല. നേരേമറിച്ച് അഹിംസ ശക്തന്റെ ആയുധമാണ്; ഒരു രൂപത്തിലുമുള്ള ഹിംസ 'അത്' അംഗീകരിക്കുന്നില്ല. സത്യാഗ്രഹത്തിന്റെ യാഥാർത്ഥ്യംതന്നെ 'സത്യത്തെ മുറുകെപ്പിടിക്കുക' എന്നാണ്. അതുകൊണ്ട് അതു 'സത്യശക്തി' യാണ്. ഞാനതിനു 'സ്നേഹശക്തി'യെന്നും 'ആത്മശക്തി'യെന്നും പേരുകൾ നല്കിയിട്ടുണ്ട്. സത്യാനുഷ്ഠാനം ശത്രുവിന്റെമേൽ ഹിംസ പ്രയോഗിക്കുന്നതിന് അനുമതി നല്കുന്നില്ലെന്നും, ക്ഷമയും സഹഭാവവുംകൊണ്ട് അയാളെ അപഥസഞ്ചാരത്തിൽനിന്ന് അകറ്റേണ്ടതാണെന്നും സത്യാഗ്രഹം പ്രായോഗികമാക്കിത്തുടങ്ങിയ ഘട്ടത്തിൽത്തന്നെ ഞാൻ മനസ്സിലാക്കി. ഒരാൾക്കു ശരിയാണെന്നു തോന്നുന്നതു മറ്റൊരാൾക്കു തെറ്റാണെന്നു തോന്നാം. ക്ഷമ എന്നു പറയുന്നത് ആത്മപീഡാനുഭവംതന്നെ. ശത്രുവിനെ പീഡിപ്പിച്ചിട്ടല്ല, തന്നെ പീഡിപ്പിച്ചു സത്യം സ്ഥാപിക്കുന്നതാണു സത്യാഗ്രഹത്തിന്റെ തത്ത്വം.

2

ഞങ്ങളുടെ പ്രസ്ഥാനത്തിന് ഏതു പേരാണു നല്കേണ്ടതെന്ന് ആർക്കും അറിയാൻ പാടില്ലായിരുന്നു. ഞാൻ അതിനെ വിവരിക്കുന്നതിനു 'സഹനസമരം' എന്ന പദം ഉപയോഗിച്ചു. പക്ഷേ, ആ പദത്തിന്റെ വിവക്ഷാഭേദങ്ങളൊക്കെ എനിക്കു ശരിക്കു മനസ്സിലായിരുന്നില്ല. ഏതോ ഒരു പുതിയ തത്ത്വം ആവിർഭവിച്ചിരിക്കുന്നുവെന്നു മാത്രമേ ഞാൻ മനസ്സിലാക്കിയിട്ടുള്ളു. സമരം പുരോഗമിച്ചപ്പോൾ 'സഹനസമരം' എന്ന പദം ചിന്താക്കുഴപ്പമുളവാക്കി. ഈ മഹത്തായ സമരത്തെ കുറിക്കാൻ ഒരു ഇംഗ്ലീഷു പദം ഉപയോഗിക്കുന്നതു ലജ്ജാകരമാണെന്നും തോന്നി. എന്നുതന്നെയല്ല, ആ വിദേശീയപദം ജനമദ്ധ്യത്തിൽ എളുപ്പം പ്രചാരം നേടുകയുമില്ല. അതുകൊണ്ടു സമരത്തിനു നല്ലൊരു പേരു കണ്ടുപിടിക്കുന്നയാളിനു ചെറിയൊരു സമ്മാനം നല്കുന്നതാണെന്ന്

---

1. Young India, 41–1–1920, (Satyagraha, P. 6)
2. Satyagraha in South Africa (1928) P. 109

'ഇന്ത്യൻ ഒപ്പീനിയ'നിൽ പരസ്യം ചെയ്തു. ഞങ്ങൾക്ക പല നിർദേശങ്ങളും കിട്ടി. സമരത്തിന്റെ അർത്ഥവ്യാപ്തിയെക്കുറിച്ച് 'ഇന്ത്യൻ ഒപ്പീനിയ'നിൽ പൂർണമായി ചർച്ച ചെയ്തിട്ടുണ്ടായിരുന്നു. അതുകൊണ്ടു പേരു നിർദേശിക്കുന്നതിനുള്ള മത്സരത്തിൽ പങ്കെടുക്കുന്നവർക്ക സഹായകമായി ആവശ്യമുള്ള വസ്തുതകൾ സുലഭമായിരുന്നു. ശ്രീ മഗൻലാൽ ഗാന്ധിമത്സരത്തിൽ പങ്കെടുത്തവരിൽ ഒരാളായിരുന്നു. 'അദ്ദേഹം സത്കർമ്മത്തിലുള്ള നിഷ്ഠ' എന്നു് അർത്ഥംവരുന്ന 'സദാഗ്രഹം'എന്ന പദം നിർദേശിച്ചു. എനിയ്ക്കാ പദം ഇഷ്ടപ്പെട്ടു. എന്നാൽ ഞാനുദ്ദേശിച്ച ആശയത്തെ അതു പൂർണമായി പ്രകാശിപ്പിക്കുന്നില്ല എന്നു തോന്നി. അതുകൊണ്ടു ഞാനതിനെ 'സത്യാഗ്രഹം' എന്നു മാററി. 'സത്യം' സ്നേഹത്തെക്കൂടി സൂചിപ്പിക്കുന്നു. 'ആഗ്രഹം'(നിഷ്ഠ, ദൃഢത)ശക്ത്യുൽപാദകമായതുകൊണ്ടു ശക്തിയുടെ ഒരു പര്യായം തന്നെ. അങ്ങനെ സത്യത്തിൽനിന്നും സ്നേഹത്തിൽ അഥവാ 'അഹിംസയിൽനിന്നു് ഉറവെടുക്കുന്ന ശക്തി'എന്ന അർത്ഥത്തിൽ 'സത്യാഗ്രഹം'എന്ന പദം ഇന്ത്യാക്കാരുടെ പ്രസ്ഥാനത്തെ സൂചിപ്പിക്കുന്നതിനു് ഉപയോഗിച്ചു തുടങ്ങി. അതുവരെ പ്രയോഗത്തിലിരുന്ന 'സഹനസമരം' എന്ന പദം ഉപേക്ഷിക്കുകയും ചെയ്തു. ഇംഗ്ലീഷിലെഴുതുമ്പോൾപോലും 'സഹനസമരം' എന്നതിനു പകരം 'സത്യാഗ്രഹം എന്ന പദം അതേപടിതന്നെ ഉപയോഗിച്ചു; ചിലപ്പോൾമാത്രം 'സത്യാഗ്രഹ'ത്തിനു സമാനമായ ഇംഗ്ലീഷു പദങ്ങളും. ഇങ്ങനെയാണു 'സത്യാഗ്രഹം' എന്ന പേരിൽ പിന്നീടു് അറിയപ്പെട്ട പ്രസ്ഥാനത്തിന്റേയും, ആ പ്രസ്ഥാനത്തിനെ കുറിക്കുന്നതിനുള്ള പദത്തിന്റേയും ഉത്ഭവം.

3

ജോഹന്നസ്ബർഗിനു് അടുത്തുള്ള ജർമിസ്റ്റണിലെ യൂറോപ്യന്മാർക്കു് എന്റെ പ്രസംഗം കേട്ടാൽ കൊള്ളാമെന്നു തോന്നി. അതിനുവേണ്ടി ഒരു യോഗംകൂടി. സദസ്സിനു് എന്നെയും ഞാൻ പ്രതിനിധാനം ചെയ്യുന്ന പ്രസ്ഥാനത്തെയും പരിചയപ്പെടുത്തിക്കൊണ്ടു മി. ഹോസ്കൻ ഇങ്ങനെ പറഞ്ഞു: 'ട്രാൻസ്വാളിലെ ഇന്ത്യാക്കാർ അവരുടെ അവശതകൾക്ക പരിഹാരം കാണുന്നതിനു മറെറല്ലാ മാർഗങ്ങളും അപര്യാപ്തമാണെന്നു കണ്ടപ്പോൾ സഹനസമരം തുടങ്ങി. അവർക്ക വോട്ടവകാശമില്ല. അവർ എണ്ണത്തിൽ കുറച്ചേയുള്ളു. അവർ ദുർബലരാണു്. അവർക്കു് ആയുധങ്ങളില്ല. അതുകൊണ്ടാണു് അവർ ദുർബലരുടെ ആയുധമായ സഹനസമരം അവലംബിച്ചതു്.' ഈ അഭിപ്രായം എന്നെ അത്ഭുത

3. Satyagraha in South Africa (1928) pp. 101—113

പ്പെടുത്തി. അതുകൊണ്ടു് എൻെറ പ്രസംഗത്തിൻെറ രൂപംതന്നെ മാററേണ്ടി വന്നു. മി. ഹോസ്കൻെറ അഭിപ്രായത്തെ ഖണ്ഡിച്ചു കൊണ്ടു ഞങ്ങളുടെ സഹനസമരം 'ആത്മശക്തി'യാണെന്നു ഞാൻ വിവരിച്ചു. 'സഹനസമരം' എന്ന പദം കഠിനമായ തെററിദ്ധാരണയ്ക്കിടനല്കും എന്നു ഞാൻ മനസ്സിലാക്കിയതു് ആ യോഗത്തിൽ വച്ചാണു്. കാര്യങ്ങൾ ഒന്നുകൂടി വ്യക്തമാക്കുന്നതിനുവേണ്ടി ഞാൻ അന്നു് ആ യോഗത്തിൽ സഹനസമരത്തേയും ആത്മശക്തിയേയും വേർതിരിച്ചു കാണിക്കുന്നതിനു് ഉന്നയിച്ച വാദങ്ങൾ ഇവിടെ വിശദമാക്കാം:

'സഹനസമരം' എന്ന പദം ആരു്, എന്നു് ഉപയോഗിച്ചുതുടങ്ങി എന്നൊന്നും എനിക്കറിഞ്ഞുകൂടാ. പാർലമെൻറ് പാസ്സാക്കുന്ന ഏതെങ്കിലും നിയമം അനുസരിക്കുന്നതിനു് ഒരു ന്യൂനപക്ഷം തയാറല്ലെങ്കിൽ, അവർ വിപ്ലവം തുടങ്ങുന്നതിനുപകരം ആ നിയമങ്ങൾക്കു വിധേയരാകാതിരിക്കുക എന്ന സൗമ്യവും സഹിഷ്ണുതാപരവുമായമാർഗം സ്വീകരിക്കുകയും, നിയമലംഘനത്തിനുള്ള ശിക്ഷകൾ അനുഭവിക്കുകയും ചെയ്യുന്ന ഒരു രീതി ഇംഗ്ളീഷുകാരുടെയിടയിലുണ്ടു്. കുറേക്കൊല്ലം മുൻപു ബ്രിട്ടീഷ് പാർലമെൻറ് ഒരു വിദ്യാഭ്യാസനിയമം പാസ്സാക്കിയപ്പോൾ, അതിനെ അനുകൂലിക്കാൻ തയ്യാറില്ലാതിരുന്നവർ ഡാക്ടർ ക്ളിഫോർഡിൻെറ നേതൃത്വത്തിൽ സഹനസമരം അനുഷ്ഠിക്കുകയുണ്ടായി. വോട്ടവകാശം നേടുന്നതിനുവേണ്ടി ഇംഗ്ളീഷ് വനിതകൾ നടത്തിയ മഹത്തായ പ്രസ്ഥാനവും സഹനസമരം എന്ന പേരിലാണു് അറിയപ്പെട്ടതു്. ഈ രണ്ടു് ഉദാഹരണങ്ങൾ മുമ്പിൽ വച്ചുകൊണ്ടാണു മി. ഹോസ്കൻ സഹനസമരത്തെ ദുർബലരുടേയും വോട്ടവകാശമില്ലാത്തവരുടേയും ആയുധം എന്നു വിവരിച്ചതു്. ഡാ. ക്ളിഫോർഡിനും അദ്ദേഹത്തിൻെറ സുഹൃത്തുക്കൾക്കും വോട്ടുണ്ടായിരുന്നു. പക്ഷേ അവർ പാർലമെൻറിൽ ന്യൂനപക്ഷമായിരുന്നതുകൊണ്ടു വിദ്യാഭ്യാസനിയമം പാസ്സാക്കുന്നതു തടയാൻ അവർക്കു കഴിഞ്ഞില്ല. അതായതു്, എണ്ണത്തിൻെറ കാര്യത്തിൽ അവർ ദുർബലരായിരുന്നു. ലക്ഷ്യപ്രാപ്തിക്കുവേണ്ടി ആയുധം ഉപയോഗിക്കുന്നതിനു് അവർക്കു വിസമ്മതമൊന്നും ഉണ്ടായിരുന്നില്ല. പക്ഷേ, ആയുധശക്തി കൊണ്ടു വിജയം നേടാമെന്നു് അവർ പ്രതീക്ഷിച്ചില്ല. നല്ലൊരു ഭരണക്കൂടമുള്ള രാജ്യത്തിൽ, ജനകീയാവശ്യങ്ങൾ സാധിക്കുന്നതിനു വേണ്ടി ഇടയ്ക്കിടെ ആയുധങ്ങൾഉപയോഗിക്കുന്നതു ലക്ഷ്യപ്രാപ്തിക്കു വിഘാതമാവുകയേ ചെയ്യൂ. എന്നുതന്നെയല്ല, ആയുധം ഉപയോഗിക്കുന്നതു പ്രായോഗികമാണെന്നു വന്നാൽപോലും നിയമനിഷേധകരിൽ ചിലരെങ്കിലും അതിനെ എതിർക്കുകയും ചെയ്യും. വോട്ടവകാശമില്ലാത്ത ബ്രിട്ടീഷ് വനിതകൾ എണ്ണത്തിലും, ഭൗതിക

ശക്തിയിലും ദുർബലരായിരുന്നു. അതുകൊണ്ട് അവരുടെ കഥ മി. ഹോസ്കന്റെ അഭിപ്രായങ്ങൾക്ക മാററു കൂട്ടി. വോട്ടവകാശം നേടുന്നതിനുള്ള പ്രസ്ഥാനം ഭൗതികമായ ബലപ്രയോഗം ഒഴിവാക്കിയിരുന്നില്ല. അതിൽ പങ്കെടുത്തവരിൽ ചിലർ വീടുകൾക്ക തീവച്ചുകയും പുരുഷന്മാരെ ആക്രമിക്കുകയും ചെയ്തു. ആരെയെങ്കിലും കൊല്ലണമെന്ന് അവർക്ക വിചാരമുണ്ടായിരുന്നെന്നു തോന്നുന്നില്ല. എങ്കിലും തരംകിട്ടുമ്പോൾ ആളുകളെ പ്രഹരിക്കണമെന്നും, അങ്ങനെ കാര്യങ്ങളൊന്നു ചൂടുപിടിപ്പിക്കണമെന്നും, അവർക്ക് ഉദ്ദേശ്യമുണ്ടായിരുന്നു.

ഇന്ത്യാക്കാരുടെ പ്രസ്ഥാനത്തിൽ യാതൊരു സാഹചര്യത്തിലും ബലപ്രയോഗത്തിനു സ്ഥാനമുണ്ടായിരുന്നില്ല. ശാരീരികമായ ബലപ്രയോഗം ഫലപ്രദമായിത്തന്നെ നടത്തുന്നതിനു സാധ്യമായിരുന്ന സന്ദർഭങ്ങളിൽപോലും എത്രയൊക്കെ കടുത്ത വേദന അനുഭവിക്കേണ്ടി വന്നിട്ടും സത്യാഗ്രഹികൾ ഒരിക്കലും ബലംപ്രയോഗിച്ചില്ല. ഇന്ത്യാക്കാക്ക വോട്ടില്ലെന്നോ, അവർ ദുർബലരാണെന്നോ ഉള്ള കാര്യം സത്യാഗ്രഹം സംഘടിപ്പിച്ച സന്ദർഭത്തിൽ പരിഗണിച്ചതേയില്ല. ആയുധങ്ങളും വോട്ടവകാശവും ഉണ്ടായിരുന്നെങ്കിൽ ഇന്ത്യാക്കാർ സത്യാഗ്രഹമല്ല നടത്തുമായിരുന്നതു് എന്നു് ഇപ്പറഞ്ഞതിനു് അർത്ഥമില്ല. വോട്ടവകാശമുണ്ടായിരുന്നെങ്കിൽ, ഒരുപക്ഷേ സത്യാഗ്രഹം നടത്തേണ്ടിവരുമായിരുന്നില്ല. അവർക്ക ആയുധമുണ്ടായിരുന്നെങ്കിൽ, എതിർകക്ഷി അവരെ പിണക്കുന്നതിനുമുൻപ് ഭവിഷ്യത്തുകളെക്കുറിച്ചു നല്ലപോലെ ചിന്തിച്ചേനേ. അതുകൊണ്ട് ആയുധബലമുള്ള ആളുകൾക്ക സത്യാഗ്രഹം അനുഷ്ഠിക്കേണ്ട സന്ദർഭങ്ങൾ വിരളമായേ ലഭിക്കു എന്നു മനസ്സിലാക്കാം. ഇന്ത്യാക്കാരുടെ പ്രസ്ഥാനം ആസൂത്രണം ചെയ്തപ്പോൾ, ആയുധങ്ങളുപയോഗിക്കണമോ, വേണ്ടയോ എന്നതിനെപ്പററി തെല്ലുപോലും പരിഗണിച്ചിരുന്നില്ല എന്നു് എനിക്കു് ഉറപ്പിച്ചു പറയാൻ സാധിക്കും.

4

സത്യാഗ്രഹം കേവലമായ, പരിശുദ്ധമായ 'ആത്മശക്തി' യാണു്. ആയുധങ്ങളും, ശാരീരികശക്തിയും, മൃഗീയബലവും എവിടെ എത്രകണ്ടു് ഉപയോഗിക്കുമോ, അവിടെ അത്രകണ്ടു് 'ആത്മശക്തി'യുടെ പ്രയോഗത്തിനുള്ള സാധ്യതകൾ കുറയുന്നു. എന്റെ അഭിപ്രായത്തിൽ ഈ രണ്ടുതരം ശക്തികളും തികച്ചും വിരുദ്ധങ്ങളാണു്. സത്യാഗ്രഹത്തിന്റെ ആവിർഭാവകാലത്തുതന്നെ ഈ വൈരുദ്ധ്യത്തെപ്പററി എനിക്ക പൂർണ ബോധ്യമുണ്ടായിരുന്നു.

4. Satyagraha in South Africa (1928) pp. 111—113

ഈ അഭിപ്രായങ്ങരം ശരിയാണോ തെററാണോ എന്നൊന്നും നമുക്കിപ്പോരം ചിന്തിക്കേണ്ട കാര്യമില്ല. സഹനസമരവും സത്യാഗ്രഹവും തമ്മിലുള്ള വ്യത്യാസങ്ങളെന്തൊക്കെയെന്ന മനസ്സിലാക്കുകയാണ് നമ്മുടെ ഉദ്ദേശ്യം. അവ രണ്ടുംതമ്മിൽ വലുതായ, അടിസ്ഥാനപരമായ, വ്യത്യാസങ്ങളുണ്ടെന്ന നാം കണ്ടുകഴിഞ്ഞു. അക്കാര്യം മനസ്സിലാക്കാതെ സഹനസമരക്കാരെന്നും, സത്യാഗ്രഹികളെന്നും അറിയപ്പെടുന്നവർ രണ്ടും ഒന്നാണെണ്ണ വിശ്വസിക്കുകയാണെങ്കിൽ, അതു രണ്ടിനോടും കാണിക്കുന്ന അനീതിയാവും; അനിഷ്ടഫലങ്ങളുണ്ടാവുകയും ചെയ്യും. തെക്കെ ആഫ്രിക്കയിൽ 'സഹനസമരം' എന്ന പദം ഉപയോഗിച്ചതിൻെറ ഫലമെന്തായിരുന്നു? ബ്രിട്ടനിൽ വോട്ടവകാശം നേടാനുള്ള സമരത്തിൽ പങ്കെടുത്തവരെപ്പോലെ ഞങ്ങളും ധീരന്മാരും ത്യാഗികളുമാണ് എന്നാരും കരുതിയില്ല. പക്ഷേ അവരെപ്പോലെ ആളിനും സ്വത്തിനും അപകടം വരുത്തിവയ്ക്കുന്ന കൂട്ടരാണ ഞങ്ങളെന്ന തെററിദ്ധരിക്കപ്പെട്ടു. മി. ഹോസ്കനെപ്പോലെ ഉദാരമതിയായ ഒരു സുഹൃത്തുപോലും ഞങ്ങരം ദുർബലരാണെന്ന കരുതി. ഒരു മനുഷ്യൻ താനാരാകുമെന്ന കരുതുന്നുവോ ആ മട്ടിലാകാനിടയുണ്ടെന്ന തീർച്ചയാണ്; ആശയങ്ങരംക്ക് അത്രയേറെ വ്യഞ്ജകശക്തിയുണ്ട്. നാം ദുർബലരും നിസ്സഹായരുമായതുകൊണ്ടാണ സഹനസമരം അനുഷ്ഠിക്കുന്നതെന്ന നാം വിശ്വസിക്കുകയും, അങ്ങനെ വിശ്വസിക്കുന്നതിന് മററുള്ളവക്ക് ഇടനല്കുകയും ചെയ്താൽ, നമ്മുടെ സമരംകൊണ്ട് നമുക്കൊരു ശക്തിയുമുണ്ടാവുകയില്ലെന്നുതന്നെയല്ല. സഹനസമരം ദുർബലരുടെ ആയുധമാണെന്ന പറഞ്ഞു് ഏററവും അടുത്ത സന്ദർഭത്തിൽ അതിനെ നിരാകരിക്കുകയും ചെയ്യും. നേരേമറിച്ചു നാം സത്യാഗ്രഹികളായിത്തീരുകയും, ശക്തരാണെന്ന വിശ്വാസത്തോടെ സത്യാഗ്രഹം അനുഷ്ഠിക്കുകയും ചെയ്താൽ, വ്യക്തമായ രണ്ടു ഫലങ്ങളുണ്ടാകും. ശക്തിയുടേതായ സങ്കല്പം വളർത്തിയെടുക്കുമ്പോരം, ദിനംദിനം നാം കൂടുതൽ കൂടുതൽ ശക്തി ആർജിക്കും. നമ്മുടെ ശക്തി വർദ്ധിക്കുമ്പോരം സത്യാഗ്രഹവും കൂടുതൽ ഫലപ്രദമാവും. അതുകൊണ്ട് നാം അതു നിരാകരിക്കുന്നതിനുള്ള സന്ദർഭം നോക്കിനടക്കുകയുമില്ല. സഹനസമരത്തിൽ സ്നേഹത്തിനു സ്ഥാനമില്ല. സത്യാഗ്രഹത്തിലാകട്ടെ, വിദ്വേഷത്തിനു സ്ഥാനമില്ലെന്നുതന്നെയല്ല, വിദ്വേഷം സത്യാഗ്രഹത്തിൻെറ നിയാമകതത്ത്വത്തെ പ്രകടമായി ലംഘിക്കുകയും ചെയ്യും. സഹനസമരത്തിൽ തക്ക സന്ദർഭം കിട്ടുമ്പോരം ആയുധങ്ങരം ഉപയോഗിക്കാം; സത്യാഗ്രഹത്തിലാകട്ടെ ഏററവും അനുകൂലമായ സാഹചര്യങ്ങളിൽപോലും ഭൗതിക ബലപ്രയോഗം നിഷിദ്ധമാണ്. ബലപ്രയോഗത്തിനുള്ള കളമൊരുക്കലായിട്ടാണ പലപ്പോഴും സഹനസമരത്തെ പരിഗണിക്കുന്നതു്. സത്യാ

ഗ്രഹത്തെ ഒരിക്കലും അങ്ങനെ പരിഗണിച്ചുകൂടാ. ആയുധപ്രയോഗത്തോടൊപ്പംതന്നെ സഹനസമരവും അനുഷ്ഠിക്കാം. സത്യാഗ്രഹവും മൃഗശക്തിയും പരസ്പരനിഷേധകങ്ങളായതുകൊണ്ട് അവയ്ക്ക് ഒത്തുപോകാൻ പററുകയില്ല. നമുക്കേററവും അടുത്ത, ഏററവും വേണ്ടപ്പെട്ട ആളുകൾക്കെതിരായിപ്പോലും സത്യാഗ്രഹം അനുഷ്ഠിക്കാം. നേരെമറിച്ച് സഹനസമരം അങ്ങനെയുള്ളവർക്കെതിരായി നടത്തിക്കൂടാ; നടത്തണമെങ്കിൽ അവർ വേണ്ടപ്പെട്ടവരല്ലാതാവുകയും വിദ്വേഷപാത്രങ്ങളാവുകയും വേണം. സഹനസമരത്തിൽ എതിർകക്ഷിയെ അലട്ടുന്ന സമ്പ്രദായം ഉണ്ട്; അങ്ങനെ ചെയ്യുമ്പോൾ നമുക്ക് അനുഭവിക്കേണ്ടിവരുന്ന കഷ്ടതകളൊക്കെ സഹിക്കാനുള്ള സന്നദ്ധതയും വേണം. സത്യാഗ്രഹത്തിലാകട്ടെ എതിരാളിയെ ക്ഷതപ്പെടുത്തണമെന്ന വിദൂരമായ ആഗ്രഹംപോലുമില്ല. ശാരീരികപീഡ സ്വയം അനുഭവിച്ചുകൊണ്ട്, എതിരാളിയെ കീഴടക്കുന്നതിനാണു സത്യാഗ്രഹം ശ്രമിക്കുന്നത്.

ഇതാണ് ഈ രണ്ടു ശക്തികളുംതമ്മിലുള്ള വ്യത്യാസം. പക്ഷേ സഹനസമരം എന്ന പേരിൽ അറിയപ്പെടുന്ന എല്ലാ പ്രസ്ഥാനങ്ങൾക്കും ഞാനിവിടെ വിവരിച്ച ഗുണങ്ങൾ—അഥവാ ദോഷങ്ങൾ—ഉണ്ടെന്നു ഞാൻ പറയുകയില്ല. എങ്കിലും അത്തരം പല സഹനസമരപ്രസ്ഥാനങ്ങളിലും ഇപ്പറഞ്ഞ ദോഷങ്ങൾ പ്രകടമായിട്ടുണ്ടെന്നു തെളിയിക്കാം. ക്രിസ്തു സഹനസമരക്കാരുടെ നായകനാണെന്നു കീർത്തിക്കപ്പെടുന്നുണ്ട്. പക്ഷേ ക്രിസ്തുവിൻെറ സഹനസമരം സത്യാഗ്രഹമാണെന്ന്, സത്യാഗ്രഹംമാത്രമാണെന്ന്, ഞാൻ പറയും. ആ അർത്ഥത്തിലുള്ള സഹനസമരത്തിനു ഉദാഹരണങ്ങൾ ചരിത്രത്തിൽ വളരെയൊന്നുമുണ്ടെന്നു തോന്നുന്നില്ല അവയിലൊന്ന് ടാൾസ്റ്റായി വിവരിക്കുന്ന റഷ്യയിലെ ഡൗഖോബോർവർഗക്കാരുടെ ഉദാഹരണമാണ്. ക്രിസ്തുമതത്തിൻെറ ആരംഭഘട്ടങ്ങളിൽ ആയിരക്കണക്കിനു ക്രിസ്തുഭക്തന്മാർ മർദ്ദനങ്ങൾ ക്ഷമാപൂർവം സഹിക്കേണ്ടിവന്ന സംഭവത്തെക്കുറിക്കുന്നതിനു സഹനസമരം എന്ന പദമല്ല ഉപയോഗിക്കുന്നത്. അവരെ സത്യാഗ്രഹികളെന്ന വിഭാഗത്തിലേ ഞാൻ ഉൾപ്പെടുത്തൂ. അവരുടെ പ്രവൃത്തിയെ സഹനസമരം എന്ന പദംകൊണ്ട് വിവരിക്കാമെങ്കിൽ സഹനസമരവും സത്യാഗ്രഹവും പര്യായപദങ്ങളാണ്. ഇംഗ്ളീഷിൽ 'Passive Resistance' (സഹനസമരം) എന്ന പേരിൽ പൊതുവേ അറിയപ്പെടുന്ന പ്രസ്ഥാനത്തിൽനിന്ന് അടിസ്ഥാനപരമായിത്തന്നെ ഭിന്നമാണ് സത്യാഗ്രഹം എന്നു തെളിയിക്കുന്നതിനാണു ഞാൻ ഇവിടെ ശ്രമിച്ചിരിക്കുന്നത്.

5

'സത്യാഗ്രഹവും സഹനസമരവും തമ്മിലുള്ള മൗലികവ്യത്യാസത്തെക്കുറിച്ച് അങ്ങ് ഒരിക്കൽക്കൂടി ഊന്നിപ്പറയുകയും, വായനക്കാരുടെ ശ്രദ്ധ അതിലേക്കു ബലമായി ആകർഷിക്കുകയും ചെയ്തതിൽ ഞാൻ സന്തോഷിക്കുന്നു.

'പക്ഷേ അതിനെക്കുറിച്ച് കൂടുതൽ ആലോചിക്കുന്തോറും എനിക്കു ദൃഢമായിത്തന്നെ തോന്നുന്നതു ജനങ്ങൾ ആ വ്യത്യാസം മനസ്സിലാക്കുന്നില്ല, അതിനവർക്കു കഴിയുകയില്ല എന്നാണ്. അവർ സഹനസമരം അനുഷ്ഠിക്കുകയും, അതിൽ പരാജയപ്പെട്ടപ്പോൾ നിരുത്സാഹരാവുകയും ചെയ്യുന്നു. എങ്കിലും ആ ഉദ്യമത്തിൽ അവർ തികഞ്ഞ ആത്മാർത്ഥത പ്രകടമാക്കുന്നുണ്ട്.'

ഈ കത്തിനു ഗാന്ധിജി ഇങ്ങനെ മറുപടി എഴുതി:

'സഹനസമരവും അഹിംസാസമരവും തമ്മിലുള്ള മൗലികവ്യത്യാസം നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നു. രണ്ടും സമരംതന്നെ. പക്ഷേ സഹനസമരത്തിൽ പങ്കെടുക്കുന്നയാൾ ദുർബലനാകുമ്പോൾ, അയാൾക്കു വളരെയേറെ യാതന അനുഭവിക്കേണ്ടിവരും. ക്രിസ്തുവിൻെറ ധീരവും വിവേകപൂർണവുമായ സമരത്തെ പാശ്ചാത്യർ സഹനസമരം എന്നു തെററിദ്ധരിക്കുകയാണു ചെയ്തത്. അതു ദുർബലൻേറതായ സമരമാണെന്ന് അവർ കരുതിയിരിക്കാം. ബൈബിളിലെ പുതിയ നിയമം ആദ്യമായി വായിച്ചപ്പോൾ സുവിശേഷങ്ങളിൽ വിവരിക്കുന്നമാതിരിയിലുള്ള ദൗർബല്യമോ, നിഷ്ക്രിയത്വമോ ഒന്നും ക്രിസ്തുവിൽ ഞാൻ കണ്ടില്ല. ടാൾസ്റ്റായിയുടെ 'സുവിശേഷൈക്യം' (Harmony of the Gospels) എന്ന ഗ്രന്ഥവും അദ്ദേഹത്തിൻെറ ഇതരകൃതികളും വായിച്ചപ്പോൾ കാര്യങ്ങൾ കുറേക്കൂടി വ്യക്തമായി. ക്രിസ്തുവിനെ സഹനസമരക്കാരനായി പരിഗണിച്ചതുകൊണ്ടു പാശ്ചാത്യർക്കു വളരെയേറെ നഷ്ടമുണ്ടായിട്ടില്ലേ? പഴയ നിയമം ഉൾപ്പെടെ ചരിത്രപരമോ അർദ്ധചരിത്രപരമോ ആയ രേഖകളിൽ വിവരിക്കുന്ന സമരങ്ങളെയൊക്കെ അതിശയിക്കുന്ന എത്രയോ സമരങ്ങൾക്കാണു ക്രിസ്തുമതാനുയായികൾ ഉത്തരവാദികളായിത്തീർന്നിട്ടുള്ളത്! ഇപ്പറഞ്ഞതിൽ തെററുണ്ടെങ്കിൽ തിരുത്താൻ തയാറാണ്. കാരണം, പ്രാചീനമോ ആധുനികമോ ആയ ചരിത്രത്തെപററി വളരെ ഉപരിപ്ലവമായ ജ്ഞാനം മാത്രമേ എനിക്ക് അവകാശപ്പെടാൻ വിവൃത്തിയുള്ളു.

ഇനി എൻെറ വ്യക്തിപരമായ അനുഭവം പറയാം. ഞങ്ങൾ രാഷ്ട്രീയസ്വാതന്ത്ര്യം നേടിയതു സഹനസമരത്തിലൂടെയാ

5. Harijan, 7-12-1947 (Non-violence in Peace and War, vol. II, pp. 324--325).

ണെന്നു തീർച്ചതന്നെ. അതിനെക്കുറിച്ചു നിങ്ങളെപ്പോലെ സമാധാനപ്രേമികളായ പാശ്ചാത്യർക്കു സന്തോഷമുണ്ട്. പക്ഷേ, സഹനസമരം അഹിംസാസമരമാണെന്നു ബോധപൂർവ്വമല്ലാതെതന്നെ തെററിദ്ധരിക്കാൻ ഞങ്ങൾ, കുറേക്കൂടി ശരിക്കു പറഞ്ഞാൽ ഞാൻ, ഒരുങ്ങിയതുകൊണ്ടു ഞങ്ങൾക്കു നിത്യവും അതിൻെറ ദുരന്തഫലങ്ങൾ അനുഭവിക്കേണ്ടിവന്നിരിക്കുന്നു. ആ ഒരു തെററു പററാതിരുന്നെങ്കിൽ ദുർബലരായ സഹോദരന്മാർ ചിന്താശൂന്യരായി, മനുഷ്യത്വശൂന്യരായി പരസ്പരം വെട്ടിക്കൊല്ലുന്ന അപമാനകരമായ കാഴ്ച നമുക്കു കാണേണ്ടിവരുമായിരുന്നില്ല.

ഈ ചോരക്കളി പെട്ടെന്ന് അവസാനിക്കുമെന്നും, ഒരുപക്ഷേ ഒഴിവാക്കാനാവാത്ത, ഈ കശാപ്പിൽനിന്ന് ഒരു പുതിയ ബലിഷ്ഠയായ ഇന്ത്യ ഉയർന്നുവരുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. ആ പ്രതീക്ഷ സഫലമാകാൻ എന്നോടൊപ്പം പ്രാർത്ഥിക്കുന്നതിനു ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലുമുള്ള സുഹൃത്തുക്കളോടു ഞാൻ അഭ്യർത്ഥിക്കുന്നു. ആ പുതിയ ഇന്ത്യ യുദ്ധകുതുകിയാവുകയില്ല. അവൾ പാശ്ചാത്യദേശത്തിൻെറ വൈകൃതങ്ങളെയൊന്നും നിന്ദ്യമായി അനുകരിക്കുകയുമില്ല. പാശ്ചാത്യദേശത്തിനു നല്കാനുള്ള ഏററവും വിലപ്പെട്ട പാഠങ്ങളൊക്കെ അവൾ പഠിക്കും. അങ്ങനെയവൾ ഏഷ്യയുടേയോ, ആഫ്രിക്കയുടേയോ മാത്രമല്ല, വേദനാഭരിതമായ സമസ്തലോകത്തിൻേറയും പ്രതീക്ഷാനാളമായി ഉയർന്നു പൊങ്ങും.

പക്ഷേ, ഈ പ്രതീക്ഷ സഫലമാവുകയില്ലെന്ന് എനിക്കറിയാം. കാരണം ഞങ്ങളിന്നു സൈന്യങ്ങളിലും, നഗ്നമായ ഭൗതികശക്തിയുടെ എല്ലാ ആവിഷ്കരണങ്ങളിലും വിശ്വാസം അർപ്പിച്ചിരിക്കുകയാണ്. ബ്രിട്ടീഷുഭരണം സൈനികാവശ്യങ്ങൾക്കുവേണ്ടി വമ്പിച്ച തുക ചെലവാക്കുന്നതിനെച്ചൊല്ലി കഴിഞ്ഞ രണ്ടു തലമുറക്കാലമായി ഞങ്ങളുടെ രാജ്യതന്ത്രജ്ഞന്മാർ വലിയ ബഹളം കൂട്ടാറുണ്ടായിരുന്നു. ഇന്ന് ആ രാഷ്ട്രീയാടിമത്തത്തിൽനിന്നു ഞങ്ങൾ സ്വാതന്ത്ര്യം നേടിയിരിക്കുന്നു. അതോടൊപ്പം ഞങ്ങളുടെ സൈനികച്ചെലവും വർദ്ധിച്ചിരിക്കുകയാണ്; അതിനിയും വർദ്ധിച്ചേക്കുമെന്നു ഭയവുമുണ്ട്. എങ്കിലും ഞങ്ങളതേപ്പററി അഭിമാനം കൊള്ളുന്നു! ഞങ്ങളുടെ നിയമസഭകളിലെങ്ങുംതന്നെ ഇതിനെതിരായി ഒരൊററ ശബ്ദംപോലും കേൾക്കാനില്ല. ഈ ഭ്രാന്തും പാശ്ചാത്യദേശത്തിൻെറ പളപളപ്പ് അനുകരിക്കുന്നതിനുള്ള പാഴ്വേലയും എങ്ങും കാണുന്നുണ്ടെങ്കിലും, ഇന്ത്യ ഈ മരണനൃത്തത്തെ അതിജീവിക്കുമെന്നും, 1915–നു ശേഷം കഴിഞ്ഞ 32 കൊല്ലമായി അവൾ അനുസ്യൂതം നടത്തിവരുന്ന അഹിംസാപരിശീലനം— അതെത്ര വികലമായാലും വേണ്ടില്ല—

അവരുംകൂ നേടിക്കൊട്ടത്തിരിക്കുന്ന ധാർമ്മികൗന്നത്യത്തിലെത്തിച്ചേരുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. ആ പ്രതീക്ഷ എന്നോടൊപ്പം മററു പലർക്കുമുണ്ടു്.

## അദ്ധ്യായം നാലു്

# നിസ്സഹകരണവും സിവിൽനിയമലംഘനവും

### I

വായനക്കാരൻ: അങ്ങു പറയുന്നമട്ടിലുള്ള സഹനസമരത്തിനു് ഉദാഹരണം ചരിത്രത്തിലെങ്ങും കാണുകയില്ലെന്നു് അങ്ങുതന്നെ സമ്മതിക്കുന്നുണ്ടു്. അതുകൊണ്ടു് അതിനെപ്പററി കൂടുതൽ മനസ്സിലാക്കേണ്ടതു് ആവശ്യമാണു്. അങ്ങു് അതൊന്നു വിശദമാക്കിയാൽ നന്നായിരിക്കും.

പത്രാധിപർ: ആത്മപീഡാനുഭവത്തിലൂടെ അവകാശങ്ങൾ നേടിയെടുക്കുന്നതിനുള്ള മാർഗമാണു സഹനസമരം. അതു സായുധസമരത്തിനു നേരെ വിപരീതമാണു്. എൻെറ മനസ്സാക്ഷിക്കു നിരക്കാത്ത കാര്യം ചെയ്യാൻ വിസമ്മതിക്കുമ്പോൾ, ഞാൻ 'ആത്മശക്തി' ഉപയോഗിക്കുകയാണു്. ഉദാഹരണത്തിനു്, ഗവണ്മെൻറു് എന്നെക്കൂടി ബാധിക്കുന്ന ഒരു നിയമം നടപ്പിലാക്കുകയാണെന്നിരിക്കട്ടെ. എനിക്കാ നിയമം ഇഷ്ടമല്ല. ആ നിയമം പിൻവലിക്കുന്നതിനു ഹിംസ ഉപയോഗിച്ചു ഗവണ്മെൻറിനെ നിർബന്ധിക്കുകയാണെങ്കിൽ, 'ശരീരശക്തി'യെന്നു വിളിക്കപ്പെടാവുന്ന ഒന്നാണു ഞാൻ ഉപയോഗിക്കുന്നതു്. നേരെമറിച്ചു് ആ നിയമം അനുസരിക്കാതിരിക്കുകയും, അതിനുള്ള ശിക്ഷ അനുഭവിക്കുകയും ചെയ്താൽ ഞാൻ 'ആത്മശക്തി'യാണു് ഉപയോഗിക്കുന്നതു്. അതിൽ ആത്മബലി അടങ്ങിയിരിക്കുന്നു.

മററുള്ളവരെ ബലിയർപ്പിക്കുന്നതിനേക്കാൾ എത്രയോ മടങ്ങു ശ്രേഷ്ഠമാണു് ആത്മബലി എന്നു് എല്ലാവരും സമ്മതിക്കും. അന്യായമായ ഒരു ലക്ഷ്യം നേടുന്നതിനാണു് 'ആത്മശക്തി' ഉപയോഗിക്കുന്നതെങ്കിൽ, അതുപയോഗിക്കുന്ന ആളിനുമാത്രമേ കഷ്ടത അനുഭവിക്കേണ്ടി വരൂ. തൻെറ തെററുകൾക്കുവേണ്ടി മററുള്ളവരെ അയാൾ കഷ്ടത അനുഭവിപ്പിക്കുകയില്ല. മുൻപു മനുഷ്യർ ചെയ്ത പല കാര്യങ്ങളും പിന്നീടു തെററാണെന്നു തെളിഞ്ഞിട്ടുണ്ടു്.

1. Hind Swaraj (1908) Ch. 17 (Satyagraha pp. 17—18) ഇവിടെ സഹനസമരം എന്ന പദം 'സത്യാഗ്രഹം' എന്ന അർത്ഥത്തിലാണു് ഉപയോഗിച്ചിരിക്കുന്നതു്.

അതുകൊണ്ടു തൻെറ നിലപാടു തികച്ചും ശരിയാണെന്നു് ഒരു മനുഷ്യനും അവകാശപ്പെട്ടുകൂടാ. അതുപോലെതന്നെ തനിക്കു തെററാണെന്നു തോന്നുന്നതുകൊണ്ടുമാത്രം ഒരു കാര്യം തെററാണെന്നും അയാഠം പറഞ്ഞുകൂടാ. മനഃപൂർവം അങ്ങനെയൊരു തീരുമാനത്തിലെത്തുന്നതു് ഒരിക്കലും ശരിയല്ല. അതുകൊണ്ടു തെററാണെന്നു തോന്നുന്ന കാര്യം ചെയ്യാതിരിക്കുന്നതാണു നല്ലതു്. ഫലം എന്തായാലും അനുഭവിക്കാൻ തയാറായിരിക്കുകയും വേണം. ഇതാണു 'ആത്മശക്തി' പ്രായോഗികമാക്കാനുള്ള മാർഗം.

വായനക്കാരൻ: അപ്പോഠം അങ്ങു നിയമങ്ങഠം ലംഘിക്കുമെന്നാണു പറയുന്നതു്. പക്ഷേ, അതു തികഞ്ഞ രാജ്യദ്രോഹമല്ലേ? എല്ലാക്കാലത്തും 'നിയമവിധേയരായ ജനത' എന്നൊരു പേരു നമ്മെപ്പററി ഉണ്ടായിരുന്നു. തീവ്രവാദികളെയും അതിശയിക്കുന്ന നിലപാടാണല്ലോ അങ്ങയുടേതു്. അവർ പറയുന്നതു നാം സാധാരണഗതിയിൽ നിയമങ്ങളൊക്കെ അനുസരിക്കണമെന്നും, നിയമങ്ങഠം ഹീനമാണെന്നുകണ്ടാൽ നിയമനിർമ്മാതാക്കളെ ബലമുപയോഗിച്ചു ആട്ടിപ്പായിക്കണമെന്നും ആണു്.

പത്രാധിപർ: ഞാൻ അവരെ അതിശയിക്കുന്നുണ്ടോ ഇല്ലയോ എന്നതു് എനിക്കോ അവർക്കോ പ്രധാനപ്പെട്ട കാര്യമല്ല. ശരിയെന്താണെന്നറിയുന്നതിനും, അതനുസരിച്ചു പ്രവർത്തിക്കുന്നതിനുംമാത്രമെ നാം ആഗ്രഹിക്കുന്നുള്ളു. നമ്മഠം നിയമവിധേയരായ ഒരു ജനതയാണെന്നു പറയുമ്പോഠം അതിനർത്ഥം നാം സഹനസമരക്കാരാണെന്നുമാത്രമാണു്. ചില നിയമങ്ങഠം ഇഷ്ടമല്ലെങ്കിൽ, നിയമനിർമ്മാതാക്കളുടെ തല തല്ലിപ്പൊളിക്കുകയല്ല നാം ചെയ്യുക. ആ നിയമങ്ങഠം നാം അനുസരിക്കുകയില്ല. അങ്ങനെ നാം സ്വയം കഷ്ടതകഠം ക്ഷണിച്ചുവരുത്തുന്നു. നിയമങ്ങഠം നല്ലതായാലും ചീത്തയായാലും അവയെ അനുസരിച്ചുകൊള്ളണമെന്നതു പുതുമയുള്ള ഒരു വാദമാണു്. പണ്ടെങ്ങും അങ്ങനെയൊന്നു് ഉണ്ടായിരുന്നില്ല. ജനങ്ങഠം അവർക്കിഷ്ടമില്ലാത്ത നിയമങ്ങഠം വിഗണിക്കുകയും, അതിനുള്ള ശിക്ഷ അനുഭവിക്കുകയും ചെയ്യും. മനസ്സാക്ഷിക്കു നിരക്കാത്ത നിയമങ്ങഠം അനുസരിക്കുന്നതു നമ്മുടെ പൌരുഷത്തിനു വിരുദ്ധമാണു്; അങ്ങനെ നിർദ്ദേശിക്കുന്നതു മതത്തിനുതന്നെ വിരുദ്ധമാണു്. അടിമത്തമാണു് അതിൻെറ ഫലം. നഗ്നരായി നടക്കണമെന്നു ഗവണ്മെൻറ് ആവശ്യപ്പെട്ടാൽ നാം അങ്ങനെ ചെയ്യുമോ? ഞാനൊരു സഹനസമരക്കാരനാണെങ്കിൽ അവരുടെ നിയമങ്ങളോടു് എനിക്കൊരു ബന്ധവുമില്ലെന്നു ഞാൻ പ്രഖ്യാപിക്കും. പക്ഷേ, ഇന്നു് ഏതു് അവമാനകരമായ നിയമത്തെയും അനുസരിക്കാൻതക്കവണ്ണം നാം ആത്മവിസ്മൃതിയിലാണ്ടിരിക്കുകയാണു്; അത്രകണ്ടു നാം സംതൃപ്തരുമാണു്.

സ്വന്തം പൗരുഷമെന്തെന്നറിയുകയും ഈശ്വരനെമാത്രം പേടിക്കുകയും ചെയ്യുന്ന ഒരാറം, ഒരിക്കലും മററാരെയും പേടിക്കുകയില്ല. മനുഷ്യനിർമ്മിതമായ നിയമങ്ങാം അയാറംക്കു ബാധകമല്ല. ഗവണ്മെൻറുപോലും നമ്മിൽനിന്നും അങ്ങനെയൊന്നും പ്രതീക്ഷിക്കുന്നില്ല. ഇന്നയിന്ന കാര്യങ്ങളൊക്കെ ചെയ്തുകൊള്ളണമെന്നല്ല, ഇന്നയിന്ന കാര്യങ്ങാം ചെയ്തില്ലെങ്കിൽ ശിക്ഷ അനുഭവിക്കേണ്ടിവരുമെന്നാണ് അവർ പറയുന്നത്. നിയമം നിർദേശിക്കുന്നതെന്തും ചെയ്യേണ്ടതു നമ്മുടെ ധർമ്മമാണെന്നും, നമ്മുടെ മതംതന്നെയാണെന്നും സങ്കല്പിച്ചുപോകത്തക്കവണ്ണം നാം അത്രയ്ക്ക് അധഃപതിച്ചിരിക്കുകയാണ്. അന്യായമായ നിയമങ്ങാം അനുസരിക്കുന്നതു് ആണത്തമില്ലായ്മയാണെന്നു മനസ്സിലാക്കുന്നവനെ അടിമപ്പെടുത്താൻ ഏതു നിഷ്ഠുരശാസനത്തിനും സാധിക്കുകയില്ല. അതാണു സ്വയംഭരണത്തിൻെറ താക്കോൽ.

ഭൂരിപക്ഷം ചെയ്യുന്നതിനൊക്കെ ന്യൂനപക്ഷം വിധേയമായിക്കൊള്ളണം എന്നു കരുതുന്നതു് ഒരു അന്ധവിശ്വാസമാണ്. അതൊരു നാസ്തികപ്രവൃത്തിയുമാണ്. ഭൂരിപക്ഷത്തിൻെറ പ്രവൃത്തികാം തെററും ന്യൂനപക്ഷത്തിൻേറതു ശരിയും ആയിത്തീർന്നിട്ടുള്ളതിനു് ഒട്ടേറെ ഉദാഹരണങ്ങാം പറയാം. ഭൂരിപക്ഷത്തിൻെറ എതിർപ്പിനെ വിഗണിച്ചുകൊണ്ടു ന്യൂനപക്ഷം മുൻകൈ എടുത്തിട്ടുള്ളപ്പോഴാണ് എല്ലാ പരിഷ്കാര പ്രവർത്തനങ്ങളും ഉത്ഭവിച്ചിട്ടുള്ളതു്. കൊള്ളക്കാരുടെ സംഘത്തിൽപ്പെട്ടവരെല്ലാം കൊള്ളയടിക്കുന്നതെങ്ങനെയെന്നു് അറിഞ്ഞിരിക്കണമെന്നു നിർബന്ധമാണ്. പക്ഷേ, ധർമ്മനിഷ്ഠനായ മനുഷ്യൻ ആ നിർബന്ധം അംഗീകരിക്കേണ്ട കാര്യമുണ്ടോ? അന്യായമായ നിയമങ്ങളും മനുഷ്യർ അനുസരിക്കേണ്ടതാണ് എന്ന അന്ധവിശ്വാസം നിലനില്ക്കുന്നിടത്തോളം കാലം അടിമത്തവും നിലനില്ക്കും. ആ അന്ധവിശ്വാസം ഒഴിവാക്കുന്നതിനു സഹനസമരക്കാരനേ കഴിയൂ.

മൃഗശക്തി ഉപയോഗിക്കുകയെന്നതു്—വെടിമരുന്നു് ഉപയോഗിക്കുകയെന്നതു്—സഹനസമരത്തിനു വിരുദ്ധമാണ്. അതിനർത്ഥം നമ്മുടെ എതിരാളി, നാം ആഗ്രഹിക്കുന്നതും എന്നാൽ അയാറം ആഗ്രഹിക്കാത്തതുമായ കാര്യം ചെയ്തേ തീരൂ എന്നു നമുക്കു നിർബന്ധമുണ്ടെന്നാണ്. അങ്ങനെ നാം ബലം പ്രയോഗിക്കുന്നതു നീതീകരിക്കത്തക്കതാണെങ്കിൽ; തീർച്ചയായും അതേപോലെ അയാറംക്കിങ്ങോട്ടും ചെയ്യാം. അങ്ങനെ വരുമ്പോറം ഒരിക്കലും ഒരു തീരുമാനത്തിലെത്താൻ സാധിക്കുകയില്ല. ചക്കിനു ചുററും വൃത്താകൃതിയിൽ കറങ്ങിക്കൊണ്ടിരിക്കുന്ന കണ്ണില്ലാത്ത കുതിരയെപ്പോലെ നമ്മളും വിചാരിക്കും നാം മുമ്പോട്ടു പോവുകയാണെന്നു്. സ്വന്തം മനസ്സാക്ഷിക്കു നിരക്കാത്ത നിയമങ്ങാം അനു

സരിക്കാൻ തങ്ങരം നിർബന്ധിതരല്ല എന്നു വിശ്വസിക്കുന്നയാളുകൾക്കു സഹനസമരത്തിൻെറ മാർഗം മാത്രമേ തുറന്നു കിടപ്പുള്ളു. മറേറതു മാർഗവും നാശത്തിലേക്കേ നയിക്കൂ.

2

വായനക്കാരൻ:—സഹനസമരം ദുർബലരുടെ പക്കലുള്ള അതിശക്തമായ ഒരു ആയുധമാണെന്നു ഞാൻ വിചാരിക്കുന്നു. ശക്തരായിത്തീരുമ്പോൾ അവർക്കു മററ് ആയുധങ്ങൾ ഉപയോഗിക്കാമല്ലോ.

പത്രാധിപർ: ഇതു തികഞ്ഞ അറിവില്ലായ്മയാണ്. സഹനസമരം, അതായതു 'ആത്മശക്തി,' അതുല്യമാണ്. അതു ആയുധശക്തിയേക്കാൾ ശ്രേഷ്ഠമാണ്. അപ്പോൾ അതിനെ ദുർബലരുടെ ആയുധം എന്ന് എങ്ങനെ വിവരിക്കാം? സഹനസമരക്കാരൻ പ്രകടമാക്കുന്ന ധൈര്യം സായുധശക്തിയിൽ വിശ്വസിക്കുന്നയാളിനു തികച്ചും അപരിചിതമായിരിക്കും. തനിക്കിഷ്ടമില്ലാത്ത ഒരു നിയമം ലംഘിക്കുന്നതിന് ഒരു ഭീരുവിനു കഴിയുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? തീവ്രവാദികൾ മൃഗശക്തി ഉപയോഗിക്കണമെന്നു വാദിക്കുന്നവരാണെന്നാണു വയ്പ്. അങ്ങനെയാണെങ്കിൽ നിയമങ്ങൾ അനുസരിക്കുന്നതിനേപ്പററി എന്തിനാണവർ സംസാരിക്കുന്നതു? ഞാൻ അവരെ കുററപ്പെടുത്തുകയല്ല. അവർക്കതല്ലാതെ മറെറാന്നും പറയാനൊക്കുകയില്ല. അവർ ഇംഗ്ളീഷുകാരെ ഓടിക്കുന്നതിൽ വിജയം നേടുകയും, സ്വയം ഭരണാധിപന്മാരാവുകയും ചെയ്യുമ്പോൾ അവരുണ്ടാക്കുന്ന നിയമങ്ങൾ നാം അനുസരിക്കേണ്ടിവരും. അതു അവരുടെ മാനസിക ഘടനയ്ക്കൊത്ത ഒരു പ്രവൃത്തിതന്നെ. പക്ഷേ, പീരങ്കിയുടെ മുന്നിൽ നിറുത്തി വെടിവച്ചു ശരീരത്തെ ഛിന്നഭിന്നമാക്കുമെന്നു വന്നാൽപ്പോലും സഹനസമരക്കാരൻ തൻെറ മനസ്സാക്ഷിക്കു വിരുദ്ധമായ ഒരു നിയമത്തെ അനുസരിക്കുകയില്ല.

എന്താണു നിങ്ങൾ വിചാരിക്കുന്നതു? ഏതിനാണു ധൈര്യം വേണ്ടതു—പീരങ്കിയുടെ പുകറിൽനിന്നു വെടിവച്ചു മററുള്ളവരെ ഛിന്നഭിന്നമാക്കുന്നതിനോ അതോ പീരങ്കിയെ മന്ദഹാസത്തോടെ അഭിമുഖീകരിച്ചു ഛിന്നഭിമാന്നക്കപ്പെടുന്നതിനു സ്വയം നിന്നു കൊടുക്കുന്നതിനോ? മരണത്തെ എല്ലായ്പോഴും ആത്മാർത്ഥ സ്നേഹിതനായി കരുതുന്നയാളോ, മററുള്ളവരുടെ മരണത്തിൻെറ സൂത്രധാരനായി കഴിയുന്നയാളോ, ആരാണു യഥാർത്ഥത്തിൽ ധീരൻ?

---

2. Hind Swaraj, (1908) Ch. 17 (Satyagraha, pp. 51—53) ഇവിടെയും 'സത്യാഗ്രഹം' എന്ന അർത്ഥത്തിലാണ് 'സഹനസമരം' ഉപയോഗിച്ചിരിക്കുന്നത്.

ഞാൻ പറയുന്നതു വിശ്വസിക്കണം—ആണത്തവും ധൈര്യവുമില്ലാത്ത ഒരാൾക്ക് ഒരിക്കലും സഹനസമരം അനുഷ്ഠിക്കാൻ സാധിക്കുകയില്ല.

ദുർബലശരീരിയായ മനുഷ്യനും സഹനസമരം അനുഷ്ഠിക്കാൻ കഴിയും എന്നു സമ്മതിക്കാൻ ഞാൻ ഒരുക്കമാണ്. ലക്ഷക്കണക്കിന് ആളുകൾക്കെന്നപോലെ ഒരൊററ വ്യക്തിക്കും അതിനു സാധിക്കും. സ്ത്രീകൾക്കും പുരുഷന്മാർക്കും അതിനു സാധിക്കും. സൈന്യത്തിനു വേണ്ടപോലുള്ള പരിശീലനമൊന്നും അതിനു വേണ്ട; ഗുസ്തിമുറയൊന്നും അതിനുവേണ്ടി പഠിക്കേണ്ട കാര്യമില്ല. മാനസികമായ ഒരു നിയന്ത്രണംമാത്രം മതി. അതു നേടിക്കഴിഞ്ഞാൽ അയാൾ ഒരു കാട്ടുരാജാവിനെപ്പോലെ സ്വതന്ത്രനാണ്. അയാളുടെ നോട്ടമൊന്നുമാത്രം മതി ശത്രുക്കൾ കൊഴിഞ്ഞുവീഴാൻ.

സഹനസമരം എല്ലാവശത്തും വായ്ത്തലകളുള്ള ഒരു വാളാണ്. അതു് ഏതു രീതിയിലും പ്രയോഗിക്കാം. പ്രയോഗിക്കുന്നയാൾക്കും, ആക്കെതിരായി പ്രയോഗിക്കുന്നോ അയാൾക്കും ഒരേപോലെ അനുഗ്രഹം പ്രദാനം ചെയ്യുന്ന ഒന്നാണതു്. ഒരൊററ തുള്ളി ചോരപോലും അതു വീഴ്ത്തുകയില്ല. എങ്കിലും അതു സൃഷ്ടിക്കുന്ന ഫലങ്ങൾ ദൂരവ്യാപകങ്ങളാണ്. അതു് ഒരിക്കലും തുരുമ്പെടുക്കുകയില്ല. അതിനെയാർക്കും മോഷ്ടിക്കാനും സാധിക്കുകയില്ല. സഹനസമരത്തിലേർപ്പെടുന്നവർ തമ്മിലുള്ള മത്സരം ആരെയും ക്ഷീണിപ്പിക്കുകയില്ല. സഹനസമരമെന്ന വാൾ സൂക്ഷിക്കുന്നതിനു വാളുറ ആവശ്യമില്ല. ഇമ്മാതിരിയൊരു ആയുധത്തെ 'ദുർബലരുടെ ആയുധം' എന്നു നിങ്ങൾ വിളിക്കുന്നതു വളരെ വിചിത്രമായിരിക്കുന്നു.

വായനക്കാരൻ:— സഹനസമരം ഇന്ത്യയുടെ ഒരു പ്രത്യേകതയാണെന്ന് അങ്ങു പറയുന്നു. ഇന്ത്യയിൽ ഇതിനുമുമ്പു പീരങ്കികൾ ഉപയോഗിച്ചിട്ടില്ലേ?

പത്രാധിപർ:— അപ്പോൾ, ഇന്ത്യ എന്നു പറഞ്ഞാൽ ഇവിടത്തെ കുറെ രാജാക്കന്മാർ എന്നാണു നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നതു്. എന്നെ സംബന്ധിച്ചിടത്തോളം ഇന്ത്യ എന്നു പറഞ്ഞാൽ ഇന്ത്യയിലെ ജനലക്ഷങ്ങളാണ്. രാജാക്കന്മാരുടേയും നമ്മുടേയും ഒക്കെ നിലനില്പ് അവരെ ആശ്രയിച്ചാണ്.

രാജാക്കന്മാർ എല്ലായ്പോഴും രാജകീയായുധങ്ങൾ ഉപയോഗിക്കും. ബലപ്രയോഗം അവരുടെ രക്തത്തിൽ കലർന്ന ഒരു സ്വഭാവമാണ്. അവർക്ക് എപ്പോഴും ആജ്ഞാപിക്കണം. പക്ഷേ, ആ ആജ്ഞകൾ അനുസരിക്കാനുള്ളയാളുകൾക്കു പീരങ്കി വേണമെന്നില്ല. ലോകമൊട്ടുക്ക് അവരാണു ഭൂരിപക്ഷം. അവർ ഒന്നുകിൽ ശാരീരികശക്തിയോ, അല്ലെങ്കിൽ ആത്മശക്തിയോ

പ്രയോഗിക്കാൻ പഠിക്കണം. ആദ്യത്തേതാണ് അവർ പഠിക്കുന്നതെങ്കിൽ, ഭരണകർത്താക്കന്മാരും ഭരണീയരുമെല്ലാം ഒരു പററം ഭ്രാന്തന്മാരെപ്പോലെ പെരുമാറും. നേരെമറിച്ച് ആത്മശക്തിയാണ് അവർ പഠിക്കുന്നതെങ്കിൽ, ഭരണകർത്താക്കന്മാരുടെ കല്പനകൾ അവരുടെ വാൾമുനയ്ക്കപ്പുറം പോവുകയില്ല. കാരണം സത്യനിഷ്ഠരായ വ്യക്തികൾ അന്യായമായ കല്പനകൾ അവഗണിക്കും. കർഷകർ ഇന്നോളം വാളിനു കീഴ്പ്പെട്ടിട്ടില്ല; ഇനിയൊട്ടു കീഴ്പ്പെടുകയുമില്ല. അവർക്കു വാളു പ്രയോഗിക്കാൻ അറിഞ്ഞുകൂടാ; മററുള്ളവർ വാളു പ്രയോഗിക്കുന്നതു കണ്ടാൽ അവരൊട്ടു ഭയപ്പെടുകയുമില്ല. ഏതു രാഷ്ട്രമാണോ മരണത്തെ ശിരോപധാനമാക്കി വിശ്രമിക്കുന്നത്, ആ രാഷ്ട്രം മഹത്വപൂർണമാണ്. മരണത്തെ ധിക്കരിക്കുന്നവൻ എല്ലാ ഭയങ്ങളിൽ നിന്നും സ്വാതന്ത്ര്യം നേടുന്നു. മൃഗശക്തിയുടെ വ്യാമോഹകഭംഗികളിൽ മുഴുകിക്കഴിയുന്നവരെ സംബന്ധിച്ചിടത്തോളം ഇതു് അവിശ്വാസ്യമായ ഒരു ചിത്രമായിരിക്കും. ഇന്ത്യയിൽ, ജനത പൊതുവെ ജീവിതത്തിൻെറ എല്ലാ മണ്ഡലങ്ങളിലും സഹനസമരം പ്രയോഗിച്ചിട്ടുണ്ടു് എന്നതാണു സത്യം. ഭരണകർത്താക്കൾ നമുക്കു് അസഹ്യതയുണ്ടാക്കുമ്പോൾ നാം അവരോടു നിസ്സഹകരിക്കുന്നു. അതാണു സഹനസമരം.

ഒരുദാഹരണം ഞാൻ ഓർമ്മിക്കുന്നു. ഒരു കൊച്ചുരാജ്യത്തിലെ ഗ്രാമീണർക്കു് അവിടുത്തെ നാടുവാഴി പുറപ്പെടുവിച്ച ഒരു കല്പന ഇഷ്ടമായില്ല. അവർ സ്വന്തം ഗ്രാമം വിട്ടുപോകാൻ തുടങ്ങി. പരിഭ്രാന്തനായ രാജാവു ജനങ്ങളോടു മാപ്പു ചോദിക്കുകയും, തൻെറ കല്പന പിൻവലിക്കുകയും ചെയ്തു. ഇത്തരം പല സംഭവങ്ങൾ ഇന്ത്യയിലുണ്ടായിട്ടുണ്ടു്. ജനങ്ങളെ നയിക്കുന്ന ശക്തി സഹനസമരത്തിൻേറതാകുമ്പോഴാണു യഥാർത്ഥമായ സ്വയംഭരണം സാധ്യമാകുന്നതു്. മറേറതു ഭരണവും വിദേശഭരണം തന്നെ.

3

രാഷ്ട്രീയരംഗത്തു ജനകീയസമരങ്ങൾ നടത്തുന്നതു പ്രധാനമായും അന്യായമായ നിയമങ്ങളിൽ അന്തർഭവിക്കുന്ന തെററിനെ എതിർക്കുന്നതിനാണു്. ഹർജികളിലും അതുപോലുള്ള മാർഗങ്ങളിലുംകൂടി ആ തെററു നിയമനിർമ്മാതാവിൻെറ ശ്രദ്ധയിൽപ്പെടുത്തുന്ന കാര്യത്തിൽ നിങ്ങൾ പരാജയപ്പെടുമ്പോൾ ആ തെററിനു കീഴ്‌വഴങ്ങിക്കൊടുക്കാൻ തയാറല്ലെങ്കിൽ പിന്നീടു് അവശേഷിക്കുന്ന മാർഗങ്ങൾ രണ്ടാണു്. ഒന്നു്, ശാരീരികശക്തി ഉപയോ

3. Young India, 14-1-1920. (Satyagraha, P. 6)

ഗിച്ച നിങ്ങളുടെ നിലപാടു് അംഗീകരിക്കുന്നതിനു് അയാളെ നിർബന്ധിക്കുക. രണ്ടു്, ആ നിയമം ലംഘിച്ചു് അതിനുള്ള ശിക്ഷ സ്വയം അനുഭവിക്കുക. അങ്ങനെ സത്യാഗ്രഹം പൊതുജനദൃഷ്ടിയിൽ സിവിൽനിയമലംഘനമായിത്തീരുന്നു. 'ക്രിമിനൽ' അല്ല എന്ന അർത്ഥത്തിൽ ഇതു് 'സിവിൽ'ആണു്.

നിയമധ്വംസകൻ നിയമത്തെ രഹസ്യമായി ലംഘിക്കുകയും ശിക്ഷയിൽനിന്നു രക്ഷപ്പെടാൻ ശ്രമിക്കുകയും ചെയ്യുന്നു. സിവിൽനിയമലംഘകൻ അങ്ങനെ ചെയ്യുകയില്ല. അയാൾ എല്ലായ്പോഴും തന്റെ രാജ്യത്തിന്റെ നിയമങ്ങൾ അനുസരിക്കുകതന്നെ ചെയ്യുന്നു. ശിക്ഷകൾ ഭയന്നിട്ടല്ല, സമുദായത്തിന്റെ നന്മയ്ക്കു പ്രയോജനപ്പെടുമെന്നു കണ്ടിട്ടാണു് അയാൾ നിയമങ്ങൾക്കു വിധേയനാകുന്നതു്. പക്ഷേ, ചുരുക്കം ചില സന്ദർഭങ്ങളിൽ, ചില നിയമങ്ങൾ അന്യായമാണെന്നു് അയാൾക്കു തോന്നിയെന്നു വരും; ആ നിയമങ്ങൾ അനുസരിക്കുന്നതു മാനക്കേടാണെന്നും. അപ്പോൾ അയാൾ അവയെ പരസ്യമായി, മാന്യമായി, ലംഘിക്കുകയും അതിനുള്ള ശിക്ഷ ശാന്തമായി അനുഭവിക്കുകയും ചെയ്യും. നിയമനിർമ്മാതാക്കളുടെ പ്രവർത്തനങ്ങളോടു പ്രതിഷേധം രേഖപ്പെടുത്തുന്നതിനു് അയാൾ ഭരണകൂടത്തോടുള്ള സഹകരണം പിൻവലിക്കുന്നു. സദാചാരഭ്രംശത്തിനിടനല്കാത്ത നിയമലംഘനങ്ങൾ നടത്തിയാണു നിസ്സഹകരണം അനുഷ്ഠിക്കുന്നതു്.

എന്റെ അഭിപ്രായത്തിൽ സത്യാഗ്രഹത്തിന്റെ ഭംഗിയും ഫലദായകത്വവും വളരെയധികമാണു്; അതിന്റെ സിദ്ധാന്തമാകട്ടെ തികച്ചും ലളിതവും. അതുകൊണ്ടു കുട്ടികളെപ്പോലും അതു പഠിപ്പിക്കാം. 'കരാർത്തൊഴിലാളികളായ ഇന്ത്യക്കാർ' എന്നു് അറിയപ്പെട്ടിരുന്ന ആയിരക്കണക്കിനു സ്ത്രീകൾക്കും പുരുഷന്മാർക്കും കുട്ടികൾക്കും ഞാനതു പറഞ്ഞുകൊടുത്തിട്ടുണ്ടു്. ഒന്നാന്തരം ഫലമാണു് അതുകൊണ്ടു് ഉണ്ടായിട്ടുള്ളതു്.

4

നിസ്സഹകരണം എന്നു പറയുന്നതു നിഷ്ക്രിയമായ ഒരു അവസ്ഥയല്ല. പരമാവധി ക്രിയാത്മകമാണതു്— ഹിംസയേക്കാൾ, ഭൗതിക പ്രതിരോധത്തേക്കാൾ, എത്രയോ ഏറെ ക്രിയാത്മകം. സഹനസമരം തെററായ ഒരു പേരാണു്. ഞാൻ ഉദ്ദേശിക്കുന്ന രീതിയിലുള്ള നിസ്സഹകരണം അഹിംസാത്മകമായിരിക്കണം. അതിനു ശിക്ഷാസ്വഭാവമോ പ്രതികാരപരതയോ ഉണ്ടായിക്കൂടാ. വെറുപ്പോ ശത്രുത്വമോ വിദ്വേഷമോ ആയിക്കൂടാ അതിന്റെ അടിസ്ഥാനം. അതുകൊണ്ടു്, ജനറൽ ഡയറുടെ കീഴിൽ

4. Young India, 25–8–1920, (Satyagraha, P. 161)

സേവനം അനുഷ്ഠിക്കുകയും, നിരപരാധികളായ ആളുകളെ വെടിവച്ചു കൊല്ലുന്ന കാര്യത്തിൽ അദ്ദേഹത്തോടു സഹകരിക്കുകയും ചെയ്യുന്നതു പാപമാണ്. നേരേമറിച്ച് അദ്ദേഹത്തിന് എന്തെങ്കിലും ശാരീരികവ്യാധി പിടിപെട്ടിട്ടുണ്ടെങ്കിൽ ശുശ്രൂഷിച്ചു ജീവൻ വീണ്ടെടുത്തുകൊടുക്കുന്നതു ഞാൻ ചെയ്യുന്ന സ്നേഹപൂർവവും ക്ഷമാപൂർണവുമായ ഒരു പ്രവൃത്തിയായിരിക്കും. ഗവണ്മെൻറിനെ അക്രമാസക്തമായ പ്രവർത്തനസരണിയിൽനിന്നു പിൻതിരിപ്പിക്കുന്നതിനുവേണ്ടി ഞാൻ അതിനോട് ആയിരം തവണ സഹകരിക്കാനൊരുക്കമാണ്. പക്ഷേ, അതേ സരണിയിലൂടെ മുൻപോട്ടു പോകുന്ന കാര്യത്തിൽ ഒരുനിമിഷംപോലും സഹകരിക്കുകയുമില്ല. ഈ ഗവണ്മെൻറിൻെറ പക്കൽനിന്നു കിട്ടിയ ബഹുമതിബിരുദം കൈവശംവച്ചുകൊണ്ടിരിക്കുകയോ, അതിൻെറ കീഴിൽ സേവനമനുഷ്ഠിക്കുകയോ, അതു നടത്തുന്ന വിദ്യാലയങ്ങൾക്കും കോടതികൾക്കും സഹായം നല്കുകയോ ചെയ്യുന്നതു തെററായ ഒരു നടപടിയായിരിക്കും. ജാലിയൻവാലായിലെ നിരപരാധികളായ ജനങ്ങളുടെ ചോരപുരണ്ട കൈകൾ എനിക്കു നല്കുന്ന അമൂല്യസംഭാവനകളേക്കാൾ ഞാനിഷ്ടപ്പെടുന്നതു യാചകൻെറ ഭിക്ഷാപാത്രമാണ്. എൻെറ ഏഴു കോടി സഹോദരന്മാരുടെ മതപരമായ വികാരങ്ങളെ ദുഷ്ടമായി മുറിവേല്പിച്ചു കൂട്ടർ ഉച്ചരിക്കുന്ന തേനൂറുന്ന വാക്കുകളെക്കാൾ ഞാൻ ഇഷ്ടപ്പെടുന്നതു് എന്നെ തടവിലിടാനുള്ള കല്പനയാണ്.

5

നിസ്സഹകരണം വീമ്പിളക്കാനോ പൊങ്ങച്ചം പറയാനോ അഹങ്കരിക്കാനോ ഉള്ള ഒരു പ്രസ്ഥാനമല്ല. അതു നമ്മുടെ ആത്മാർത്ഥതയുടെ മാററുരയ്ക്കുന്നതിനുള്ള ഒരുപാധിയാണ്. നിശ്ശബ്ദവും ഗൗരവപൂർണവുമായ ആത്മബലി അതിന് ആവശ്യമാണ്. അതു നമ്മുടെ സത്യസന്ധതയോടും ദേശീയപ്രവർത്തനങ്ങളിലേർപ്പെടുന്നതിനുള്ള സന്നദ്ധതയോടും ഉള്ള വെല്ലുവിളിയാണ്. ആശയങ്ങളെ പ്രവർത്തനരൂപത്തിലാക്കുന്നതിനുള്ള പ്രസ്ഥാനമാണതു്. കൂടുതൽ കൂടുതൽ ചെയ്യുന്തോറും പ്രതീക്ഷിച്ചതിലേറെ ചെയ്യാനുണ്ട് എന്നു നാം മനസ്സിലാക്കുന്നു. നമ്മുടെ അപൂർണതയെപ്പററിയുള്ള ഈ ബോധം നമ്മെ വിനയനമ്രരാക്കേണ്ടതാണ്.

നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുക്കുന്നയാൾ ബഹുജനശ്രദ്ധ ആകർഷിക്കുന്നതിനും സ്വയം ഒരു മാതൃകയായിത്തീരുന്നതിനും ശ്രമിക്കുന്നതു ഹിംസാപരമായ പ്രവൃത്തികളിൽക്കൂടിയല്ല, തൻെറ അടക്കവും ഒതുക്കവും പ്രകടമാക്കിയാണ്. അയാളുടെ കനമുള്ള പ്രവർത്തനങ്ങളാണ് അയാൾ വിശ്വസിക്കുന്ന തത്ത്വസംഹി

5. Young India, 12-1-1921 (Satyagraha, pp. 58—59)

തയെന്തെന്നു വ്യക്തമാക്കുന്നതു്. തൻെറ നിലപാടിൻെറ സാധു തയെക്കുറിച്ചുള്ള വിശ്വാസമാണു് അയാളുടെ ബലം. ആ ബല ത്തെക്കുറിച്ചു് ഒരു ബോധം എതിരാളിക്കു് ഉണ്ടാകുന്നതു് അയാൾ ഏററവുമധികം പ്രവർത്തിക്കുകയും ഏററവും കുറച്ചുമാത്രം പ്രസം ഗിക്കുകയും ചെയ്യുന്നതു കാണുമ്പോഴാണു്. പ്രസംഗം, പ്രത്യേ കിച്ചും ധിക്കാരംനിറഞ്ഞ പ്രസംഗം, ആത്മവിശ്വാസമില്ലായ്മ യേയാണു പ്രകടമാക്കുന്നതു്. അതു് അയാളുടെ പ്രവൃത്തിയുടെ യാ ഥാർത്ഥ്യത്തെക്കുറിച്ചുതന്നെ എതിരാളിയിൽ അവിശ്വാസമുളവാ ക്കുന്നു. പെട്ടെന്നു വിജയം നേടാനുള്ള താക്കോലാണു വിനയം. നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുക്കുന്ന ഓരോ ആളും ആത്മ നിയന്ത്രണവും വിനയവും പരിശീലിക്കേണ്ടതിൻെറ ആവശ്യക ത മനസ്സിലാക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. വാസ്തവത്തിൽ വളരെക്കുറച്ചേ ചെയ്യാനുള്ളു; ആ ചെയ്യാനുള്ളതാകട്ടെ നമ്മെമാത്ര മാണു് ആശ്രയിക്കുന്നതു്. അതുകൊണ്ടാണു് സ്വരാജ് ഒരു കൊ ല്ലത്തിനകം നേടാം എന്ന വിശ്വാസം ഞാൻ പ്രകടിപ്പിച്ചതു്.

6

സിവിൽനിയമലംഘനം ഓരോ പൗരനും നൈസർഗികമാ യിത്തന്നെ ലഭിച്ചിട്ടുള്ള ഒരവകാശമാണെന്നു് എല്ലാവരേയും ബോ ദ്ധ്യപ്പെടുത്താൻ കഴിയുമെങ്കിൽ എന്നു് ഞാൻ ആശിക്കുകയാണു്. മനുഷ്യനല്ലാതായിത്തീരുമ്പോഴേ ആ അവകാശം ആർക്കും ഉപേ ക്ഷിക്കാൻ കഴിയൂ. സിവിൽനിയമലംഘനത്തിനുശേഷം ഒരി ക്കലും അരാജകത്വമുണ്ടാവുകയില്ല. ക്രിമിനൽ നിയമലംഘന മാകട്ടെ അരാജകത്വത്തിലേക്കു വഴിതെളിക്കും. എല്ലാ രാഷ്ട്ര ങ്ങളും ക്രിമിനൽ നിയമലംഘനത്തെ ബലമുപയോഗിച്ചു് അടി ച്ചമർത്തും. അങ്ങനെ ചെയ്തില്ലെങ്കിൽ അവയുടെ നിലനില്പു തന്നെ അപകടത്തിലാകും. പക്ഷേ സിവിൽ നിയമലംഘനത്തെ അടിച്ചമർത്തുന്നതു മനസ്സാക്ഷിയെ തടവിലിടുന്നതുപോലാണു്. അ തു ശക്തിയും ശുദ്ധിയുംമാത്രമേ സൃഷ്ടിക്കൂ. സിവിൽ നിയമ ലംഘകൻ ഒരിക്കലും ആയുധം ഉപയോഗിക്കുകയല്ല. പൊതുജനാ ഭിപ്രായത്തെ മാനിക്കുന്നതിനു സന്നദ്ധതയുള്ള ഒരു രാഷ്ട്രത്തിനും അ യാൾ ഉപദ്രവമുണ്ടാക്കുകയില്ല. നേരേമറിച്ചു് ഒരു ഏകാധിപത്യ രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം അയാൾ അപകടകാരിയാ ണു്. കാരണം അയാൾ ഏതു കാര്യത്തെ ആസ്പദമാക്കിയാ ണോ ആ രാഷ്ട്രത്തെ എതിർക്കുന്നതു്, അക്കാര്യത്തെക്കുറിച്ചു് അയാൾ പൊതുജനാഭിപ്രായം സംഘടിപ്പിക്കുകയും അങ്ങനെ ആ രാഷ്ട്രത്തിൻെറ പതനം വരുത്തിവയ്ക്കുകയും ചെയ്യും. രാഷ്ട്രം നിയമങ്ങളെ മാനിക്കാതാകുമ്പോൾ, അഴിമതി നിറഞ്ഞതാ

6. Young India, 5-1-1922 (Satyagraha, P. 174)

കുമ്പോൾ—ഇവ രണ്ടും ഒന്നുതന്നെ—സിവിൽ നിയമലംഘനം പവിത്രമായ ഒരു കർത്തവ്യമായിത്തീരുന്നു. അത്തരമൊരു രാഷ്ട്രവുമായി സമ്പർക്കത്തിലേർപ്പെടുന്നയാൾ അതിൻെറ അഴിമതിക്കും നിയമരാഹിത്യത്തിനും പങ്കാളിയാണ്.

ഒരു പ്രത്യേക നിയമത്തെ ആസ്പദമാക്കി സിവിൽ നിയമലംഘനം നടത്തുന്നതിൻെറ ഔചിത്യം ചോദ്യംചെയ്യപ്പെടാം. കുറേക്കൂടി സാവധാനത്തിൽ കരുതലോടുകൂടി കാര്യങ്ങൾ കൈകാര്യം ചെയ്താൽ മതിയെന്നും അഭിപ്രായമുണ്ടാകാം. പക്ഷേ സിവിൽ നിയമലംഘനത്തിനുള്ള അവകാശം ചോദ്യംചെയ്യപ്പെടാവുന്നതല്ല. അതൊരു ജന്മാവകാശമാണ്. ആത്മാഭിമാനം പണയംവയ്ക്കാതെ ആർക്കും അതു കൈവിടാൻ വയ്യ.

സിവിൽ നിയമലംഘനത്തിനുള്ള അവകാശം ഊന്നിപ്പറയേണ്ടതാണ്. അതോടൊപ്പം അതു വേണ്ടത്ര നിയന്ത്രണങ്ങളോടുകൂടി മാത്രമേ ഉപയോഗിക്കാനും പാടുള്ളു. പൊതുവേ നിയമരാഹിത്യമുണ്ടാവുകയോ, അക്രമം പൊട്ടിപ്പുറപ്പെടുകയോ ചെയ്യുന്നതിനെതിരായി വേണ്ട എല്ലാ നടപടികളും എടുക്കണം. ആവശ്യത്തിന് അത്യന്താപേക്ഷിതമായ മട്ടിൽ അതിൻെറ പ്രവത്തനവും വ്യാപ്തിയും, പ്രവത്തനസാദ്ധ്യതകളും പരിമിതപ്പെടുത്തേണ്ടതുമാണ്.

7

(എൻെറ) തീരുമാനത്തെക്കുറിച്ച് അസംതൃപ്തി പ്രകടിപ്പിച്ച പലരുമുണ്ടായിരുന്നു. എല്ലായിടത്തും സമാധാനം പാലിക്കണമെന്നതു സത്യാഗ്രഹം ആരംഭിക്കുന്നതിനു മുൻപുതന്നെ അംഗീകരിക്കേണ്ട ഒരു വ്യവസ്ഥയായിരിക്കണമെന്നാണ് എൻെറ അഭിപ്രായമെങ്കിൽ, ബഹുജന സത്യാഗ്രഹം അസാദ്ധ്യമായിത്തീരുമെന്ന് അവർക്കു തോന്നി. എനിക്ക് അവരോടു വിയോജിക്കേണ്ടിവന്നു. അഹിംസാനുഷ്ഠാനത്തിനും ആത്മ പീഡാനുഭവത്തിനും സന്നദ്ധരാണെന്നു ഞാൻ കരുതിയിരുന്ന എൻെറ സഹപ്രവർത്തകക്ക് അഹിംസ പാലിക്കാൻ കഴിഞ്ഞില്ലെങ്കിൽ സത്യാഗ്രഹം തീച്ച്യയായും അസാദ്ധ്യംതന്നെ. സത്യാഗ്രഹസമരത്തിൽ ജനങ്ങൾക്കു നേതൃത്വംകൊടുക്കുന്നവർ ജനങ്ങളിൽനിന്നും പ്രതീക്ഷിക്കാവുന്ന അഹിംസയുടെ പരിമിതികൾക്കുള്ളിൽ അവരെ ഒതുക്കിനിറുത്തണം എന്നാണ് എൻെറ ദൃഢമായ അഭിപ്രായം. ഇന്നും എനിക്ക് അതേ അഭിപ്രായമാണുള്ളത്.

---

7. An Autobiography (1927) P. 346

## 8

ആസന്നമായ സിവിൽ നിയമലംഘനപ്രസ്ഥാനത്തെക്കുറിച്ച് സുഹൃത്തുക്കളും വിമർശകരും സംഗതങ്ങളായ ചില പ്രശ്നങ്ങൾ ഉന്നയിച്ചിട്ടുണ്ട്. അവയ്ക്കു മറുപടി പറയേണ്ടതാവശ്യമാണ്.

ചോദ്യം: അങ്ങയുടെ പരിപാടികൾ അധികൃതരെ അറിയിക്കുന്നതിനു മുൻപ്, അവർക്ക് അങ്ങയെ കാണുന്നതിനും തടവിലാക്കുന്നതിനും ഉള്ള അവസരം ലഭിക്കുന്നതിനുമുൻപ്, സമരം ആരംഭിക്കാൻ അങ്ങ് ധൃതിപിടിക്കുകയില്ലെന്നു പ്രതീക്ഷിക്കാമോ?

ഉത്തരം: ഏതെങ്കിലും കാര്യം രഹസ്യമായോ ധൃതിപിടിച്ചോ ചെയ്യുന്നത് സത്യാഗ്രഹത്തിനു വിരുദ്ധമാണെന്നാണ് എന്റെ അഭിപ്രായം. അത് എന്റെ ഭൂതകാലചരിത്രം അറിയാവുന്നവർ മനസ്സിലാക്കിയിട്ടുണ്ട്. ഏതെങ്കിലും വ്യക്തമായ ഒരു നടപടി സ്വീകരിക്കുംമുമ്പ് എന്റെ പരിപാടികൾ ഞാൻ തീർച്ചയായും വൈസ്രോയിക്ക് അയച്ചുകൊടുക്കും. സത്യാഗ്രഹിക്ക് അവന്റെ എതിരാളിയിൽനിന്ന്, ശത്രുവെന്നു വിളിക്കപ്പെടുന്നവനിൽനിന്ന്, മറച്ചുവയ്ക്കാൻ യാതൊരു രഹസ്യവുമില്ല.

ചോദ്യം: രാജ്യം സിവിൽ നിയമലംഘനത്തിന്, പ്രത്യേകിച്ചും വ്യാപകമായ തോതിലുള്ള നിയമനിഷേധപ്രസ്ഥാനത്തിന്, സന്നദ്ധമായിട്ടില്ല എന്ന് ലാഹോറിൽവച്ച് അങ്ങു പറഞ്ഞില്ലേ?

ഉത്തരം: അക്കാര്യത്തിൽ എനിക്ക് ഇനിയും വിശ്വാസം വന്നിട്ടില്ല. അഹിംസാത്മകമായ അന്തരീക്ഷം നിലവിലിരിപ്പില്ല എന്ന അർത്ഥത്തിലാണ് രാജ്യം സന്നദ്ധമല്ല എന്നു ഞാൻ പറഞ്ഞത്. പക്ഷേ കാലം കഴിയുന്തോറും ആ 'സന്നദ്ധമാകാത്ത അവസ്ഥ' ഒന്നിനൊന്നു വർദ്ധിക്കുകയേയുള്ളൂ എന്ന് മുൻപെന്നത്തേക്കാളുമധികം എനിക്ക് ഇന്നു ബോദ്ധ്യമായിരിക്കുന്നു. കഴിഞ്ഞ കുറേ കൊല്ലങ്ങളായി അതു വർദ്ധിച്ചുകൊണ്ടാണിരിക്കുന്നതും. യുവാക്കന്മാർ അക്ഷമരാണ്. 1921—ൽ കാൺഗ്രസ്സ് സിവിൽ നിയമലംഘനത്തിന് തീരുമാനിച്ചതുകൊണ്ടാണു പലരും അവരുടെ ഹിംസാപരമായ പ്രവർത്തനങ്ങൾ നിറുത്തിവച്ചതെന്ന് എനിക്കു വ്യക്തമായി അറിയാം. രാജ്യം സിവിൽ നിയമലംഘനത്തിനു സന്നദ്ധമല്ലെന്നു ഞാൻ തുടരെത്തുടരെ പറയുന്നതുമൂലം അക്കൂട്ടരുടെ പ്രവൃത്തനങ്ങൾ പൂർവോപരി ഊർജിതത്തിലായിട്ടുണ്ട്. ഞാൻ വിശ്വസിക്കുന്നതുപോലെ അഹിംസ ക്രിയാത്മകമായ ഒരു ശക്തിയാണെങ്കിൽ, അത് അങ്ങേയററം ഹിംസാപൂർണമായ അന്തരീ

---

8. Young India, 20-2-1930 (Satyagraha, pp. 354—357)

ക്ഷത്തിൽപോലും പ്രവർത്തനക്ഷമമാണെന്ന് എനിക്കു തോന്നുന്നു. രാജ്യത്തെ മുഴുവൻ പ്രതിനിധാനം ചെയ്യുന്നവരാണു തങ്ങൾ എന്നു കാൺഗ്രസ് അവകാശപ്പെടുന്നുണ്ട്. അതുകൊണ്ടു കാൺഗ്രസ്സിനു സിവിൽ നിയമലംഘനം നടത്തുകയും അപ്പോഴുണ്ടാകുന്ന ഹിംസയ്ക്ക്, പ്രത്യേകിച്ചും കാൺഗ്രസ്സുകാർ ചെയ്യുന്ന ഹിംസയ്ക്ക്, ഉത്തരവാദിത്വം വഹിക്കാതിരിക്കുകയും ചെയ്യാൻ സാധിക്കുകയില്ല. അതുകൊണ്ട് സിവിൽ നിയമലംഘനം ആരംഭിക്കുന്നതിനുള്ള ഉത്തരവാദിത്വം സ്വയം ഏറ്റെടുത്തുകൊണ്ട് ഞാൻ കാൺഗ്രസ്സിനെ ആ വൈഷമ്യത്തിൽനിന്നും മോചിപ്പിച്ചിരിക്കുകയാണ്. ഞാൻ എന്നെമാത്രമേ പ്രതിനിധാനം ചെയ്യുന്നുള്ളു; ഏറിയാൽ സമരത്തിൽ പങ്കെടുക്കുന്നതിനു ഞാൻ തിരഞ്ഞെടുത്തിട്ടുള്ളവരേയും. ആശ്രമത്തിലെ അച്ചടക്കത്തിനു വിധേയരാകാൻ തയാറുള്ളവരേയും കുറേനാളെങ്കിലും ആ അച്ചടക്കത്തിനു വിധേയരായി താമസിച്ചവരേയും മാത്രമെ ഞാനിപ്പോൾ സമരത്തിൽ പങ്കെടുപ്പിക്കുന്നുള്ളു. സമരം നടക്കുന്ന സന്ദർഭത്തിൽ രാജ്യത്തിന്റെ ഏതെങ്കിലും ഭാഗത്ത് അക്രമം പൊട്ടിപ്പുറപ്പെടുകയാണെങ്കിൽ അതിന്റെ ഉത്തരവാദിത്വം പരോക്ഷമായെങ്കിലും ഏറ്റെടുക്കാൻ ഞാൻ തയാറായി എന്നു വരും. ആ ഉത്തരവാദിത്വം പുതിയ കാര്യമൊന്നുമല്ലതാനും. എത്രകണ്ട് വൈമനസ്യത്തോടെയാണെങ്കിലും, എത്ര പരിമിതമായ അളവിലാണെങ്കിലും, ബ്രിട്ടീഷ് ഭരണാധികാരികളോടു ഞാൻ സഹകരിക്കുന്നുണ്ട്. അപ്പോൾ അവർ രാജ്യത്തോടു കാണിക്കുന്ന പാപത്തിനു ഞാനും ഉത്തരവാദിയാണ്. മുൻപറഞ്ഞ ഉത്തരവാദിത്വം ഈ ഉത്തരവാദിത്വത്തേക്കാൾ അല്പംകൂടി കൂടുതലാണെന്നേയുള്ളു. പ്രത്യക്ഷമായോ പരോക്ഷമായോ നികുതി നല്കി ഞാൻ ബ്രിട്ടീഷുകാരോടു സഹകരിക്കുന്നു. ഞാൻ കഴിക്കുന്ന ഈ ഉപ്പുപോലും അവരോടു സ്വമേധയാ സഹകരിക്കുന്നതിന് എന്നെ പ്രേരിപ്പിക്കുകയാണ്. ബ്രിട്ടീഷ് സാമ്രാജ്യത്വമാണ് ഹിംസയുടെ ഏറ്റവും ഉഗ്രമായ മൂർത്തീകരണം. എന്റെ അഹിംസയ്ക്ക് ആ ഹിംസ പൊറുക്കാൻ കഴിയുമെങ്കിൽ, അതിന് അക്ഷമരായ ദേശാഭിമാനികൾ കാണിക്കുന്ന പ്രാകൃതവും നിഷ്ഫലവുമായ ഹിംസയും പൊറുക്കാൻ കഴിയണമെന്ന് എനിക്കിപ്പോൾ ബോദ്ധ്യമായിരിക്കുന്നു. തങ്ങളുടെ നിഷ്ഫലപ്രവർത്തനങ്ങൾ യഥാർത്ഥത്തിൽ സാമ്രാജ്യത്വത്തെ സഹായിക്കുകയാണെന്നും തങ്ങൾ നശിപ്പിക്കുന്നതിനു ശ്രമിക്കുന്ന വ്യവസ്ഥിതി അങ്ങനെ അരക്കിട്ടുറപ്പിക്കപ്പെടുകയാണെന്നും അക്കൂട്ടർ അറിയുന്നില്ല. ബ്രിട്ടീഷ് ദുർഭരണത്തിനെതിരായി സമരം ചെയ്യുന്ന എന്റെ അഹിംസയ്ക്ക് ആ ദുർഭരണത്തിന്റെ വേരുകൾ ഏതാണ്ടൊന്ന് ഇളക്കാൻ സാധിച്ചിട്ടുണ്ടെന്നു ഞാൻ വ്യക്തമായി മനസ്സിലാക്കുന്നു. അതേപോലെ, ഞാൻ എന്റെ അഹിംസയെ

ധൈര്യമായി പ്രായോഗികമാക്കുകയും സിവിൽ നിയമലംഘനം ആരംഭിക്കുകയും ചെയ്താൽ അതിനു നമ്മുടെ ദേശാഭിമാനികളുടെ ഹിംസാപ്രവർത്തനത്തിന്റെ അടിസ്ഥാനവും ഏതാണ്ടൊന്നു് ഇള ക്കാൻ കഴിയും. ഈ പ്രസ്ഥാനത്തിന്റെ മുഴുവൻ നിയന്ത്രണവും ഞാൻ ഏറെറടുക്കുകയാണ്. ഹിംസ പൊട്ടിപ്പുറപ്പെടാനുള്ള സാ ദ്ധ്യതകൾ ഞാൻ പരിമിതപ്പെടുത്തും. ഇത്രയൊക്കെ പറഞ്ഞുകഴി ഞ്ഞാലും, 'ടൈംസ് അഫ് ഇന്ത്യാ' എന്റെ നിർദേശത്തിനു ന ല്കിയ വിവരണത്തിൽ സത്യമുണ്ടെന്നുതന്നെ ഞാൻ കരുതുന്നു. അതു് 'ചൂതാട്ടക്കാരന്റെ അവസാനത്തെ കരുനീക്കം' തന്നെ. ഞാനെന്റെ ജീവിതകാലമത്രയും ഒരു 'ചൂതാട്ടക്കാര'നായിരുന്നു. സത്യം കണ്ടെത്തുന്നതിനും അഹിംസയിലുള്ള വിശ്വാസം അചഞ്ച ലമായി വച്ചുപുലർത്തുന്നതിനുമുള്ള എന്റെ തീവ്രാഭിലാഷത്തിന്റെ പേരിൽ ഞാനെന്നും പണയംവയ്ക്കുന്നതിനു് സന്നദ്ധനായിരുന്നു. അതിൽ ഞാൻ പരാജയപ്പെട്ടിട്ടുണ്ടെങ്കിൽ, ലോകത്തു് ഏതുകാല ത്തും സ്ഥലത്തും ഉണ്ടായിട്ടുള്ള ഏററവും പ്രഗല്ഭനായ ശാസ്ത്ര ജ്ഞനോടൊത്താണ്, എനിക്കു് ആ പരാജയമനുഭവിക്കേണ്ടിവ ന്നിട്ടുള്ളതു്.

ചോദ്യം: ബ്രിട്ടീഷുകാർക്കെതിരായി ആത്യന്തികമായ ശത്രു ത്വം വച്ചുപുലർത്തുന്ന ഒരു ശക്തിയെ അങ്ങു സംഘടിപ്പിക്കുമോ?

ഉത്തരം: ഒരിക്കലുമില്ല. ലൗകികമോ അലൗകികമോ ആയ മറെറന്തിനേക്കാളും സമുന്നതമാണു് അഹിംസയോടുള്ള എന്റെ ആഭിമുഖ്യം. അതിനോടു തുല്യമായിട്ടുള്ളതു സത്യത്തോടുള്ള എന്റെ ആഭിമുഖ്യംമാത്രമാണ്. എന്നെ സംബന്ധിച്ചിടത്തോളം സത്യ ത്തിന്റെ ഒരു പര്യായം മാത്രമാണു് അഹിംസ. അഹിംസയി ലൂടെമാത്രമെ എനിക്കു സത്യത്തെ കാണാനും സത്യത്തിലെത്തി ച്ചേരാനും കഴിയൂ. ഞാൻ സങ്കല്പിക്കുന്ന ജീവിതവ്യവസ്ഥി തിയിൽ ഇന്ത്യയിലെ വിവിധ മതാനുയായികൾക്കു തമ്മിൽ യാ തൊരു വ്യത്യസ്തപരിഗണനയുമുണ്ടായിരിക്കുകയില്ല. അതു പോലെതന്നെ വിവിധ വർഗക്കാർ തമ്മിലും വ്യത്യസ്ത പരിഗ ണനകൾ കാണുകയില്ല. എന്നെ സംബന്ധിച്ചിടത്തോളം 'മനു ഷ്യൻ മനുഷ്യൻമാത്രമാണു്'. ഇന്ത്യാക്കാരനോടുള്ളതുപോലെ ഇംഗ്ളീഷുകാരനോടും സ്നേഹമുള്ളതുകൊണ്ടാണു് ഞാൻ ഈ പ്രസ്ഥാനം ആരംഭിക്കുന്നതുതന്നെ. ആത്മപീഡാനുഭവത്തിലൂടെ അയാളിൽ മാനസികപരിവർത്തനം വരുത്താനാണു് ഞാൻ ശ്രമി ക്കുന്നതു്; അയാളെ നശിപ്പിക്കാനല്ല.

ചോദ്യം: അങ്ങീ പറയുന്നതൊക്കെ വസ്തുമാത്രപ്രസക്ത മായ നമ്മുടെ ലോകത്തിൽ ഒരുകാലത്തും നടപ്പിലാകാനിടയി ല്ലാത്ത വെറും വ്യാമോഹങ്ങളല്ലേ?

ഉത്തരം: ആയിക്കൂടെന്നില്ല. ഇപ്പോഴം ആദ്യമായിട്ടല്ല ഞാനീ ആരോപണത്തിനു പാത്രമാകുന്നതു്. കഴിഞ്ഞകാലത്തു് എന്റെ പല വ്യാമോഹങ്ങളും എനിക്കു പ്രയോജനകരമായിരുന്നിട്ടുണ്ടു്. ഈ ഒടുവിലത്തേതു് എന്നെ പററിക്കുമെന്നു് എനിക്കു വിചാരമില്ല. അങ്ങനെയാണെങ്കിൽ അതു് എനിക്കും അതിന്റെ സ്വാധീനതയിൽപ്പെടുന്ന മററുള്ളവർക്കും ദോഷകരമായിരിക്കും. എന്റെ വ്യാമോഹം അധികൃതർക്കു് അധൃഷ്യമായിത്തോന്നുന്നുണ്ടെങ്കിൽ, എന്റെ ശരീരം അവരുടെ അധീനതയിലാണല്ലോ. ഞാൻ ആരംഭിക്കുമെന്നു പ്രഖ്യാപിച്ചിട്ടുള്ള പ്രക്ഷോഭണത്തിന്റെ ഫലമായി ഏതെങ്കിലുമൊരു ഇംഗ്ളീഷുകാരനു തന്റെ ജീവിതം ഇന്നത്തേക്കാളേറെ അപകടത്തിലായിത്തീരുമെന്നു് ഭയമുണ്ടെങ്കിൽ എനിക്കൊന്നേ പറയാനുള്ളു: കാശ്മീർ മുതൽ കന്യാകുമാരി വരെയോ, കറാച്ചിമുതൽ ഡിബ്രുഗാർവരെയോ ഉണ്ടാകാനിടയുള്ള ഏതു പ്രക്ഷോഭണത്തേയും അടിച്ചമർത്താൻമാത്രം ശക്തിയും ദൈർഘ്യവും ഇംഗ്ളീഷു് അധികാരശക്തിയുടെ ഹസ്തങ്ങൾക്കു് ഉണ്ടല്ലോ. ഏതായാലും ഒടുവിലായി ഒന്നു പറയാം—പ്രക്ഷോഭണത്തിന്റെയൊന്നും ആവശ്യമുണ്ടാവുകയില്ല. എന്നെ ഉപദേശിക്കാൻ വരുന്ന പത്രാധിപന്മാരും രാഷ്ട്രീയനേതാക്കന്മാരും ഞാനീ പത്രത്തിന്റെ പേജുകളിൽ അപര്യാപ്തമായ മട്ടിൽ വിവരിച്ചിട്ടുള്ള തെററായ കൃത്യങ്ങൾ തുടരുന്നതിൽനിന്നും അധികൃതരെ പിൻതിരിപ്പിച്ചാൽമാത്രം മതി.

9

സത്യാഗ്രഹത്തിന്റെ വാച്യാർത്ഥം സത്യനിഷ്ഠ എന്നാണു്. ഈ നിഷ്ഠ സത്യോപാസകനു് അതുല്യമായ ശക്തി പ്രദാനം ചെയ്യുന്നു. ഈ ശക്തിയെയാണു സത്യാഗ്രഹം എന്ന പദംകൊണ്ടു സൂചിപ്പിക്കുന്നതു്. യഥാർത്ഥമായ സത്യാഗ്രഹം ഭാര്യയ്ക്കോ, കുഞ്ഞുങ്ങൾക്കോ, ഭരണാധികാരികൾക്കോ, ഇതര പൗരന്മാർക്കോ, മുഴുവൻ ലോകത്തിനുതന്നെയോ എതിരായി പ്രയോഗിക്കാവുന്നതാണു്.

അത്തരമൊരു സാർവലൗകികമായ ശക്തിവിശേഷത്തിനു ബന്ധുവെന്നോ, അപരിചിതനെന്നോ, ബാലനെന്നോ, വൃദ്ധനെന്നോ, സ്ത്രീയെന്നോ, പുരുഷനെന്നോ, സ്നേഹിതനെന്നോ, ശത്രുവെന്നോ ഉള്ള വ്യത്യസ്ത പരിഗണനകളൊന്നും അംഗീകരിക്കാൻ വയ്യ. ആ ശക്തി ഒരിക്കലും ഭൗതികമാവുകയില്ല. അതിൽ ഹിംസയ്ക്കു സ്ഥാനമില്ല. സാർവലൗകികമായി പ്രയോഗിക്കാവുന്ന ഒരേയൊരു ശക്തി അഹിംസയുടേതാണു്; അഥവാ

---

9. Young India, 27-2-1930 (Satyagraha, pp. 78-80)

സ്നേഹത്തിന്റേതാണ്. മറ്റൊരു രീതിയിൽ പറഞ്ഞാൽ, അതു് 'ആത്മശക്തി'യാണ്.

സ്നേഹത്തിന്റെ ജ്വാലകൾ മററാരെയും പൊള്ളിക്കുകയില്ല; അതു സ്വയം എരിഞ്ഞുകൊണ്ടു നില്ക്കുന്നു. അതുകൊണ്ടു് ഒരു സത്യാഗ്രഹി, അതായതു് ഒരു സിവിൽ നിയമലംഘകൻ, മരണംവരെ യാതനകൾ സ്വയം സന്തോഷപൂർവം അനുഭവിച്ചുകൊള്ളും.

ഒരു സിവിൽ നിയമലംഘകൻ ഇന്നത്തെ ഭരണം അവസാനിപ്പിക്കുന്നതിനുവേണ്ടി തന്നാലാവുന്നതു മുഴുക്കെ ചെയ്യും. പക്ഷേ, ഒരൊററ ഇംഗ്ളീഷുകാരനെയും മനോവാക്കർമങ്ങളിലൂടെ അറിഞ്ഞുകൊണ്ടു് അയാൾ ദ്രോഹിക്കുകയില്ല. സത്യാഗ്രഹത്തെപ്പററിയുള്ള ഈ ചുരുങ്ങിയ വിവരണം ചുവടെ കുറിക്കുന്ന നിയമങ്ങൾ മനസ്സിലാക്കുന്നതിനു വായനക്കാരനെ സഹായിച്ചേന്നുവരും

## വ്യക്തിയെന്ന നിലയ്ക്കു്

1. സത്യാഗ്രഹി അഥവാ സിവിൽ നിയമലംഘകൻ കോപം വച്ചുപുലർത്തുകയില്ല.

2. അയാൾ എതിരാളിയുടെ കോപം സഹിക്കും.

3. അങ്ങനെ ചെയ്യുമ്പോൾ അയാൾ എതിരാളിയുടെ കയ്യേററങ്ങൾക്കു വിധേയനാകുമെന്നല്ലാതെ, തിരിച്ചു് അങ്ങോട്ടൊന്നും ചെയ്യുകയില്ല. പക്ഷേ, ശിക്ഷ അനുഭവിക്കേണ്ടിവരുമെന്നോ മറേറാപേടിച്ചു് അയാൾ കോപാകുലമായ കല്പനകൾക്കൊന്നും കീഴ്വഴങ്ങിക്കൊടുക്കുകയില്ല.

4. അധികാരികൾ സിവിൽ നിയമലംഘകനെ തടവിലാക്കുമ്പോൾ അയാൾ സ്വമേധയാ അതിനു വഴങ്ങിക്കൊടുക്കും. അയാളുടെ സ്വത്തെന്തെങ്കിലും അധികാരികൾ കണ്ടുകെട്ടുകയാണെങ്കിൽ, അതവർ കൊണ്ടുപോകുന്നതിനെ അയാൾ തടയുകയില്ല.

5. സിവിൽ നിയമലംഘകന്റെ പക്കൽ അയാൾ ട്രസ്റ്റിയെന്ന നിലയ്ക്കു സംരക്ഷിക്കുന്ന ഏതെങ്കിലും സ്വത്തുണ്ടെങ്കിൽ ജീവൻ ബലികഴിക്കേണ്ടിവന്നാൽപോലും അതു വിട്ടുകൊടുക്കാൻ അയാൾ തയാറാവുകയില്ല. പക്ഷേ, അയാൾ ഒരിക്കലും പ്രതികാരമൊന്നും ചെയ്യുകയില്ല.

6. പ്രതികാരം എന്നു പറയുന്നതിൽ ശപിക്കുന്നതും ചീത്ത പറയുന്നതും ഉൾപ്പെടും.

7. സിവിൽ നിയമലംഘകൻ എതിരാളിയെ നിന്ദിക്കുകയില്ല; അതുകൊണ്ടു് അഹിംസയുടെ അന്തസത്തയ്ക്കു വിരുദ്ധമായ ഇന്നത്തെ പല പുതിയ മുദ്രാവാക്യഘോഷങ്ങളിൽനിന്നും അയാൾ അകന്നുനില്ക്കും.

8. സിവിൽ നിയമലംഘകൻ ബ്രിട്ടീഷ്പതാകയെ വന്ദിക്കുകയില്ല; അതിനെ നിന്ദിക്കയുമില്ല. സ്വദേശീയരോ വിദേശീയരോ ആയ ഉദ്യോഗസ്ഥന്മാരെ അയാൾ അവമാനിക്കുകയില്ല.

9. സമരം നടക്കുമ്പോൾ ആരെങ്കിലുമൊരാൾ ഒരു ഉദ്യോഗസ്ഥനെ അവമാനിക്കുകയോ ആക്രമിക്കുകയോ ചെയ്താൽ, സിവിൽനിയമലംഘകൻ തൻെറ ജീവൻ അപകടത്തിലായാലും വേണ്ടില്ല, ആ ഉദ്യോഗസ്ഥനെ രക്ഷിക്കും.

## തടവുകാരനെന്ന നിലയ്ക്കു്

10. സിവിൽ നിയമലംഘകൻ ജയിലിലെ ഉദ്യോഗസ്ഥന്മാരോടു മര്യാദയോടെ പെരുമാറും; ആത്മാഭിമാനത്തിനു വിരുദ്ധമല്ലാത്ത എല്ലാ നിയന്ത്രണങ്ങളും അനുസരിക്കുകയും ചെയ്യും. ഉദാഹരണത്തിനു് അയാൾ പതിവനുസരിച്ചു് ഉദ്യോഗസ്ഥന്മാരെ സലാം ചെയ്യും. പക്ഷേ, അവമാനകരമായ താണുവണങ്ങലിനൊന്നും അയാൾ തയാറാവുകയില്ല. സർക്കാരിനു ജയ് വിളിക്കാൻ കൂട്ടാക്കുകയുമില്ല. ശുചിയായി തയാറാക്കി, ശുചിയായി വിളമ്പിക്കൊടുക്കുന്ന, മതാചാരങ്ങൾക്കു വിരുദ്ധമല്ലാത്ത ആഹാരപദാർത്ഥങ്ങൾ അയാൾ കഴിക്കും. പക്ഷേ, വൃത്തികെട്ട പാത്രങ്ങളിൽ, അവമാനകരമായ മട്ടിൽ, വിളമ്പിക്കൊടുക്കുന്ന ആഹാരം അയാൾ കഴിക്കുകയില്ല.

11. സിവിൽ നിയമലംഘകൻ സാധാരണ തടവുകാരനിൽ നിന്നും താൻ വ്യത്യസ്തനാണെന്നു ഭാവിക്കുകയില്ല. മററുള്ളവരേക്കാൾ തനിക്കു മേന്മയുണ്ടെന്നു് അയാൾ കരുതുകയില്ല. തൻെറ ശരീരത്തെ ആരോഗ്യപൂർവം സംരക്ഷിക്കുന്നതിനു വേണമെന്നുള്ളതിൽ കവിഞ്ഞ സൗകര്യങ്ങളൊന്നും അയാൾ ആവശ്യപ്പെടുകയില്ല. തൻെറ ശാരീരികവും ആദ്ധ്യാത്മികവുമായ സുസ്ഥിതിക്കു് ആവശ്യമുള്ള എല്ലാ സൗകര്യങ്ങളും ചോദിച്ചുവാങ്ങാൻ അയാൾക്കു് അവകാശമുണ്ടു്.

12. ഏതെങ്കിലും ഒരു പ്രത്യേക സൗകര്യം തനിക്കു നല്ലാതിരിക്കുന്നതു തൻെറ ആത്മാഭിമാനത്തെ വ്രണപ്പെടുത്താനാണെന്നു കണ്ടാൽ മാത്രമേ സിവിൽനിയമലംഘകൻ ഉപവാസത്തിനു് ഒരുങ്ങുകയുള്ളൂ.

## ഒരു സംഘത്തിലെ അംഗമെന്ന നിലയ്ക്കു്

13. സംഘനേതാവു പുറപ്പെടുവിക്കുന്ന കല്പനകൾ തനിക്കു് ഇഷ്ടമായാലും ഇല്ലെങ്കിലും സിവിൽ നിയമലംഘകൻ സന്തോഷപൂർവം അനുസരിക്കും.

14. ആ കല്പനകൾ അവമാനകരമോ, വിരോധപൂർവകമോ, അബദ്ധമോ ആണെന്നു തോന്നിയാൽ പോലും അയാൾ

ആദ്യം അതനുസരിക്കുകയും, പിന്നീട് ഉയർന്ന അധികൃതരുടെ മുൻപിൽ പരാതി സമർപ്പിക്കുകയും ചെയ്യും. ഒരു സംഘത്തിൽ ചേരുംമുൻപ് അതിൽ ചേരുന്നതു തനിക്കു ഹിതകരമാകുമോ എന്നു മുൻകൂട്ടി തീരുമാനിക്കാനുള്ള അവകാശം അയാൾക്കുണ്ട്. എന്നാൽ ഒരിക്കൽ ചേർന്നുകഴിഞ്ഞാൽ പിന്നീട് അനിഷ്ടകരമാണെങ്കിലും അല്ലെങ്കിലും ആ സംഘത്തിന്റെ അച്ചടക്കമനുസരിക്കേണ്ടതു് അയാളുടെ കടമയാണ്. ഒരു സംഘത്തിന്റെ പ്രവർത്തനശേഷി മൊത്തത്തിൽ അനുചിതമോ അധാർമ്മികമോ ആണെന്നു കണ്ടാൽ, ആ സംഘത്തിൽനിന്നു പിരിഞ്ഞുപോകുന്നതിനു് അയാൾക്കു് അവകാശമുണ്ട്. പക്ഷെ, അതിൽ അംഗമായിരിക്കുന്നിടത്തോളം കാലം, അതിന്റെ അച്ചടക്കം ലംഘിക്കുന്നതിനു് അയാൾക്കു യാതൊരവകാശവുമില്ല.

15. ഒരു സിവിൽ നിയമ ലംഘകനും തന്റെ കുടുംബാംഗങ്ങളുടെ ചെലവിനു വേണ്ടതു സംഘത്തിൽ നിന്നും കിട്ടിക്കൊള്ളമെന്നു പ്രതീക്ഷിച്ചുകൂടാ. അതിനെന്തെങ്കിലും ഏർപ്പാടു സംഘം ചെയ്യുകയാണെങ്കിൽത്തന്നെ അതു് യാദൃച്ഛികമായിട്ടായിരിക്കും. സിവിൽ നിയമലംഘകൻ തന്റെ കുടുംബാംഗങ്ങളെ ഈശ്വരന്റെ സംരക്ഷണയിലാണ് ഏല്പിക്കേണ്ടതു്. ലക്ഷക്കണക്കിനു സൈനികർ പങ്കെടുക്കുന്ന സാധാരണ യുദ്ധങ്ങളിൽ, അവക്കെല്ലാം കുടുംബാംഗങ്ങൾക്കു വേണ്ട വക മുൻകൂട്ടി കരുതിവയ്ക്കാൻ സാധിക്കുകയില്ല. അപ്പോൾ സത്യാഗ്രഹത്തിന്റെ കാര്യത്തിൽ അതെത്രയോ കൂടുതൽ വിഷമമായിരിക്കും. പക്ഷേ അത്തരം സന്ദർഭങ്ങളിൽ ആർക്കും പട്ടിണി കിടക്കേണ്ടി വരുന്നില്ലെന്നതാണു് സാർവ്വത്രികമായ അനുഭവം.

## വർഗീയലഹളകളിൽ

16. ഒരു സിവിൽനിയമലംഘകനും മനപൂർവം വർഗീയ കലഹങ്ങൾക്കു കാരണക്കാരനാവുകയില്ല.

17. അത്തരം കലഹങ്ങളുണ്ടാവുകയാണെങ്കിൽ അയാൾ കക്ഷി പിടിക്കുകയില്ല. ശരിയുടെ പക്ഷത്താണെന്നു പ്രകടമായിത്തന്നെ ബോദ്ധ്യമുള്ള കക്ഷിയെമാത്രമേ അയാൾ സഹായിക്കൂ. ഹിന്ദുവാണെങ്കിൽ അയാൾ മുസൽമാനോടും മററുള്ളവരോടും തികഞ്ഞ ഔദാര്യം കാണിക്കും; ഹിന്ദുവിന്റെ ആക്രമണത്തിൽ നിന്നും അഹിന്ദുക്കളെ രക്ഷിക്കാൻവേണ്ടി അയാൾ സ്വയം ബലിയർപ്പിക്കാൻ സന്നദ്ധനാവും. ആക്രമണമുണ്ടാകുന്നതു മറുഭാഗത്തുനിന്നാണെങ്കിൽ, അയാൾ പ്രതികാരനടപടികളിലൊന്നും പങ്കെടുക്കുകയില്ല. ഹിന്ദുക്കളെ രക്ഷിക്കുന്നതിനുവേണ്ടി തന്റെ ജീവൻ ബലികഴിക്കുകയും ചെയ്യും.

18. തന്റെ കഴിവിന്റെ പരമാവധിവരെ വർഗീയ കലഹങ്ങളുണ്ടാകാനിടയുള്ള സന്ദർഭങ്ങൾ ഒഴിവാക്കാൻ അയാൾ പ്രയത്നിക്കും.

19. സത്യാഗ്രഹികൾ ഒരു ഘോഷയാത്ര സംഘടിപ്പിക്കുകയാണെങ്കിൽ അവർ ഒരു സമുദായത്തിന്റേയും മതപരമായ വികാരങ്ങളെ വ്രണപ്പെടുത്തുന്ന കാര്യങ്ങൾ ചെയ്യുകയില്ല. അങ്ങനെ ചെയ്തേക്കാനിടയുണ്ടെന്നു തോന്നുന്ന ഘോഷയാത്രകളിൽ അവർ പങ്കെടുക്കുകയുമില്ല.

10

ഈയിടെയായി ഗാന്ധിജി താത്ത്വികപ്രശ്നങ്ങളെ സംബന്ധിച്ച ചർച്ചകളിലൊന്നും പങ്കെടുക്കാറില്ല. അതിനദ്ദേഹത്തിനു സമയം വളരെയൊന്നും കിട്ടാറുമില്ല. പക്ഷെ, പെഷവാറിൽ വച്ച് അദ്ദേഹം പുതിയ മുഖങ്ങൾ പലതും കണ്ടു; മുൻപിലത്തേപ്പോലെ ആരോഗ്യമുണ്ടായിരുന്നില്ലെങ്കിലും അദ്ദേഹം ഏതാണ്ടു താത്ത്വികസ്വഭാവമുള്ള ചില പ്രശ്നങ്ങൾക്ക് ഉത്തരം നല്കി. ഒരു പ്രഫസർ ഇങ്ങനെ ചോദിച്ചു: 'ഇംഗ്ളണ്ടിലെ യുദ്ധവിരോധികളിൽ പലരും പ്രതിരോധത്തെക്കുറിച്ചും പ്രതിരോധത്തിനുവേണ്ടി സംഘടിപ്പിക്കേണ്ട വിശദമായ പരിപാടികളെക്കുറിച്ചും ചർച്ച ചെയ്യുന്നുണ്ട്. എങ്ങനെയാണ് അതിന് അവർക്കു സാധിക്കുന്നത്? യുദ്ധവിരുദ്ധപ്രസ്ഥാനത്തെ ദീർഘമായ ഒരു പരിധിവരെ കൊണ്ടുപോകാൻ സാധിക്കുകയില്ലേ? ഇററലി അബിസീനിയായെ ആക്രമിച്ചപ്പോൾ, അബിസീനിയ പ്രതിരോധത്തിനൊരുങ്ങാതെ എന്തും ചെയ്യുന്നതിന് ഇററലിയെ അനുവദിച്ചിരുന്നുവെങ്കിൽ, ഇററലി ആക്രമണത്തിൽനിന്നു ലജ്ജിച്ചു പിന്മാറുമായിരുന്നോ? ലാൻസ്ബറി പറയുന്നത് അവർ അങ്ങനെ ചെയ്യുമായിരുന്നു എന്നാണ്.'

ഗാന്ധിജി പറഞ്ഞു: 'ഞാൻ ആദ്യം അബിസീനിയൻ പ്രശ്നംതന്നെ എടുക്കാം. ഞാനതിനെ ക്രിയാത്മകമായ, പ്രതിരോധപരമായ, അഹിംസയുടെ അടിസ്ഥാനത്തിലാണു കൈകാര്യം ചെയ്യുന്നത്. ഈ ലോകത്തിലെ ഏററവുമധികം ക്രിയാത്മകമായ ശക്തിയാണ് അഹിംസ. അതൊരിക്കലും പരാജയപ്പെടുകയില്ലെന്നാണ് എന്റെ വിശ്വാസം. അബിസീനിയ ശക്തന്റേതായ അഹിംസ അംഗീകരിച്ചിരുന്നുവെങ്കിൽ,—ആ അഹിംസ ഒടിയുകയല്ലാതെ ഒരിക്കലും വളയുകയില്ല—മുസ്സോളിനിക്ക് അബിസീനിയയുടെ കാര്യത്തിൽ യാതൊരു താത്പര്യവും ഉണ്ടാകുമായിരുന്നില്ല. 'ഞങ്ങളെ പൊടിച്ചു ഭസ്മമാക്കാനുള്ള

10. Harijan, 14–5–1938. (Non-violence in Peace and War, vol. I, pp. 143—144)

ശക്തി നിങ്ങൾക്കുണ്ട്; പക്ഷേ നിങ്ങളോടു സഹകരിക്കുന്നതിന് ഒരൊററ അബിസീനിയക്കാരൻപോലും ഉണ്ടാകുമെന്നു കരുതരുത്'' എന്നുമാത്രം പറയാൻ അബിസീനിയയ്ക്കു കഴിഞ്ഞിരുന്നെങ്കിൽ മുസ്സോളിനി എന്തു ചെയ്യുമായിരുന്നു? ഒരു മരുഭൂമി പിടിച്ചടക്കാനല്ലല്ലോ മുസ്സോളിനി ആഗ്രഹിച്ചതു്. കീഴടങ്ങലാണ് എതിർപ്പല്ല അയാൾ പ്രതീക്ഷിച്ചതു്. ഞാൻ വിവരിച്ചമട്ടിലുള്ള ശാന്തമായ, അന്തസ്സററ, അക്രമരഹിതമായ എതിർപ്പു നേരിട്ടിരുന്നെങ്കിൽ മുസ്സോളിനിക്കു തീർച്ചയായും പിൻവാങ്ങേണ്ടിവരുമായിരുന്നു. മനുഷ്യപ്രകൃതി അത്രകണ്ടു് ഔന്നത്യത്തിലേക്കു് ഉയന്നിട്ടുള്ളതായി ഇന്നുവരെ അറിവില്ലെന്നു പറയാൻ ആക്കും സാധിക്കും. ഭൗതികശാസ്ത്രങ്ങളിൽ പ്രതീക്ഷിക്കാത്ത മട്ടിൽ പുരോഗതി നേടുന്നതിനു നമുക്കു സാധിച്ചിട്ടുണ്ടെങ്കിൽ, ആദ്ധ്യാത്മികശാസ്ത്രത്തിൻെറ കാര്യത്തിൽമാത്രം എന്തുകൊണ്ടു നമുക്കു് അത്രതന്നെ പുരോഗമിച്ചുകൂടാ?

'ഇനി ഇംഗ്ളണ്ടിലെ യുദ്ധവിരോധികളെക്കുറിച്ചു പറയാം. അവരുടെ കൂട്ടത്തിൽ മഹാന്മാരായ, ആത്മാൎത്ഥത നിറഞ്ഞ ചില ആളുകളുണ്ടെന്നു് എനിക്കറിയാം. പക്ഷേ കലർപ്പററ അഹിംസയല്ല, അതിൽനിന്നു ഭിന്നമായ യുദ്ധവിരോധമാണ് അവരുടെ ചിന്തയ്ക്കു് അടിസ്ഥാനം. ഞാൻ തികഞ്ഞ അഹിംസാവാദിയാണ്. ഹിംസയുടെ ലാഞ്ഛനപോലുമില്ലാതെ യുദ്ധം നടത്താമെന്നു് എനിക്കു വിശ്വാസമാണ്. അടിസ്ഥാനപരമായി അഹിംസ അംഗീകരിച്ചിട്ടുള്ള ഒരാൾ വരാൻപോകുന്ന ഫലങ്ങളെക്കുറിച്ചു കണക്കുകൂട്ടുകയില്ല. ഇംഗ്ളണ്ടിലെ യുദ്ധവിരോധികൾ കണക്കുകൂട്ടുന്നവരാണ്. അവർ യുദ്ധവിരോധം പ്രസംഗിക്കുമ്പോൾത്തന്നെ, അതു പരാജയപ്പെടുകയാണെങ്കിൽ ആയുധമുപയോഗിക്കാം എന്നൊരു വിചാരംകൂടി അവരുടെ മനസ്സിലുണ്ടു്. അവരെ സംബന്ധിച്ചിടത്തോളം അഹിംസയല്ല, ആയുധങ്ങളാണ് അവസാനത്തെ പ്രവർത്തനോപാധി. വുഡ്റോവിൽസൻ ഉന്നയിച്ച പതിനാലു തത്വങ്ങളുടേയും കഥ അതുതന്നെ. 'എന്തു സംഭവിച്ചാലും വേണ്ടില്ല, ഇംഗ്ളണ്ടു് ആയുധമെടുക്കുകയില്ല' എന്ന ജീവത്തായ വിശ്വാസം ഉള്ളിൽ വച്ചുപുലർത്തുന്ന ഒരു വ്യക്തി ഇംഗ്ളണ്ടിൽ ഉയർന്നുവരേണ്ടിയിരിക്കുന്നു. ഇംഗ്ളണ്ടു പൂർണമായും ആയുധസജ്ജീകരണം ചെയ്തിട്ടുള്ള ഒരു രാഷ്ട്രമാണ്. ആ ശക്തി കൈവശമുള്ളപ്പോൾത്തന്നെ മനഃപൂർവം ആയുധപ്രയോഗം അവർ വർജിക്കുമെങ്കിൽ ക്രിസ്തുമതം വ്യാപകവും ക്രിയാത്മകവും ആയി പ്രയോഗത്തിൽ വരുത്തിയതിൻെറ ആദ്യത്തെ ഉദാഹരണമായിരിക്കും അവരുടേതു്. അതു യഥാൎത്ഥത്തിൽ ഒരു അത്ഭുതസംഭവമായിരിക്കും.'

11

ചോദ്യം: 'എല്ലാ ബ്രിട്ടീഷുകാരോടും' എന്ന അങ്ങയുടെ അ ഭ്യർത്ഥനയിൽ അങ്ങു പറയുന്നു: 'ഹിററ്ലർക്കും മുസ്സോളിനിക്കും ആവശ്യമുള്ളതൊക്കെ എടുത്തുകൊണ്ടുപോകുന്നതിനു് അവരെ നി ങ്ങൾ ക്ഷണിക്കണം.... നിങ്ങളുടെ ഭൗതികസമ്പത്തൊക്കെ അവ ക്കു നല്കണം; മനസ്സോ ആത്മാവോമാത്രം ഒരിക്കലും കൊടുത്തു പോകരുതു്.... അവരുടെ അധികാരത്തിനു വിധേയരായി കഴി ഞ്ഞുകൂടുന്നതിനു നിങ്ങൾ വിസമ്മതിക്കണം.' ഒരു ബ്രിട്ടീഷുകാ രൻ എന്തു ചെയ്യണമെന്നും എന്തു ചെയ്യരുതെന്നും അങ്ങു വ്യക്ത മായിപ്പറയണം. അങ്ങയുടെ മറുപടി സത്യാഗ്രഹികളുടെ കർത്ത വ്യങ്ങളെക്കൂടി സ്പർശിക്കുമെന്നുള്ളതുകൊണ്ടാണു ഞാനീ ചോ ദ്യം ചോദിക്കുന്നതു്.'

ഉത്തരം: 'ആക്രമണകാരികൾ നിങ്ങൾ ആത്മാവിനെ കീഴ് പെടുത്തരുതു് എന്നു പറഞ്ഞാൽ അതിനർത്ഥം നിങ്ങളുടെ മനസ്സാ ക്ഷി വിലക്കുന്ന കാര്യങ്ങൾ ചെയ്യുന്നതിനു നിങ്ങൾ വിസമ്മതി ക്കണം എന്നാണു്. നിലംപററെ തൊഴാനോ, കാതിൽപിടിച്ചു് ഏത്തം ഇടാനോ അതുപോലെ അവമാനമുളവാക്കുന്ന മട്ടിൽ പെ രുമാറാനോ 'ശത്രു' നിങ്ങളോടു് ആവശ്യപ്പെട്ടാൽ, അത്തരം അവ മതികൾക്കൊന്നും നിങ്ങൾ വഴങ്ങിക്കൊടുക്കുകയില്ല. പക്ഷേ, നിങ്ങളുടെ സ്വത്തൊക്കെ അയാൾ പിടിച്ചെടുത്തു കൊണ്ടുപോ യാൽ, അതൊക്കെ നിങ്ങൾ ഉപേക്ഷിക്കും. കാരണം, അഹിം സാനിഷ്ഠനെന്ന നിലയ്ക്കു് ആദ്യമേതന്നെ നിങ്ങൾ തീരുമാനിച്ചു കഴിഞ്ഞു ഭൗതികസമ്പത്തിനൊന്നും ആത്മാവിനോടു ബന്ധമി ല്ലെന്നു്. നിങ്ങളുടെ സ്വന്തമെന്നു നിങ്ങൾ കരുതുന്നതുതന്നെ ലോ കം അനുവദിക്കുന്ന കാലത്തോളം മാത്രമേ നിങ്ങൾക്കു വച്ചുസൂക്ഷി ക്കാൻ സാധിക്കുകയുള്ളു.

മനസ്സിനെ കീഴ്പ്പെടുത്തുകയില്ല എന്നു പറഞ്ഞാൽ അതിന ർത്ഥം നിങ്ങൾ ഒരു പ്രലോഭനത്തിനും വഴങ്ങിക്കൊടുക്കുകയില്ല എ ന്നാണു്. മനുഷ്യൻ പലപ്പോഴും അത്യാഗ്രഹത്തിന്റേയും തേനൂ റുന്ന വാക്കുകളുടേയും കുരുക്കിൽപെട്ടുപോകത്തക്കവണ്ണം ദുർബല ഹൃദയനായിപ്പോകാറുണ്ടു്. നമ്മുടെ സാമൂഹ്യജീവിതത്തിൽ നമു ക്കു് ഇതൊരു നിത്യാനുഭവമാണു്. ദുർബലഹൃദയനായ ഒരു മനു ഷ്യനു് ഒരിക്കലും സത്യാഗ്രഹിയാകാൻ സാധിക്കുകയില്ല. സത്യാ ഗ്രഹിയുടെ 'അല്ല' മാറാത്ത 'അല്ല' തന്നെയാണു്; അയാളുടെ 'അതെ' ശാശ്വതമായ 'അതെ'യും. അങ്ങനെയുള്ള ഒരു മനുഷ്യനു മാത്രമേ സത്യത്തിന്റേയും അഹിംസയുടേയും ഉപാസകനാകാൻ

11 Harijan, 18–8–1940 (Non–violence in Peace and War, vol. I, pp. 317–318)

തക്ക തൻേറടമുണ്ടാവൂ. ഇവിടെ ദൃഢചിത്തതയും ശാഠ്യവും തമ്മിലുള്ള വ്യത്യാസം നാം മനസ്സിലാക്കണം. 'അതെ' എന്നോ 'അല്ല' എന്നോ പറഞ്ഞുകഴിഞ്ഞതിനുശേഷം, അങ്ങനെ പറഞ്ഞതു തെററിപ്പോയി എന്നു കണ്ടാൽ അതു തിരുത്താതെ ആ തെററിൽത്തന്നെ മുറുകെ പിടിച്ചുകൊണ്ടിരുന്നാൽ അതു ശാഠ്യവും വിഡ്ഢിത്തവുമാണ്. ഏതെങ്കിലും തീരുമാനത്തിലെത്തുംമുൻപു കാര്യങ്ങൾ പൂർണ്ണമായും ശ്രദ്ധാപൂർവമായും ചിന്തിക്കേണ്ടതു് ആവശ്യമാണ്.

അധികാരത്തിനു വിധേയനാവാൻ വിസമ്മതിക്കുക എന്നു പറഞ്ഞാൽ അർത്ഥം വ്യക്തമാണ്. നിങ്ങൾ ജേതാവിൻെറ അധീശത്വത്തിനുമുൻപിൽ തലകുനിക്കുകയില്ല. അയാളുടെ ലക്ഷ്യം നേടുന്നതിനു നിങ്ങൾ സഹായം നല്കുകയില്ല. ബ്രിട്ടനെ സ്വന്തമാക്കിക്കളയാമെന്നു ഹിററ്ലർ സ്വപ്നംപോലും കണ്ടുകാണുകയില്ല. ബ്രിട്ടീഷുകാർ പരാജയം സമ്മതിക്കണമെന്നാണു് അയാളുടെ ആഗ്രഹം. ജേതാവിനു പരാജിതനിൽനിന്നും ഇഷ്ടമുള്ള എന്തും ആവശ്യപ്പെടാമല്ലോ പരാജിതനു വഴങ്ങിക്കൊടുക്കുകയല്ലാതെ നിവൃത്തിയില്ല. നേരേമറിച്ചു പരാജയം സമ്മതിക്കുന്നില്ലെങ്കിൽ, എതിരാളിയെ കൊല്ലുന്നതുവരെ ശത്രുവിനു യുദ്ധം ചെയ്യേണ്ടിവരും. സത്യാഗ്രഹിയെ സംബന്ധിച്ചിടത്തോളം ശത്രു അയാളെ കൊല്ലാൻ തുടരുംമുൻപുതന്നെ അയാളുടെ ശരീരം മരിച്ചുകഴിഞ്ഞിരിക്കുകയാണ്. അതായതു ശരീരത്തോടുള്ള ബന്ധത്തിൽനിന്നും അയാൾ മുക്തനാണ്; ആത്മാവിൻെറ വിജയമേഖലയ്ക്കുള്ളിലാണ് അയാളുടെ ജീവിതം. അങ്ങനെ സ്വയം മരിച്ചുകഴിഞ്ഞിരിക്കേ അയാൾ ഇനി ആരെ കൊല്ലാനാണു് ആഗ്രഹിക്കുക? കൊല്ലുന്നതിനുള്ള ശ്രമത്തിൽ ചാകുകയാണെങ്കിൽ, ഫലത്തിൽ അതു തോൽവിയനുഭവിച്ചിട്ടു ചാകുകതന്നെയാണ്. നിങ്ങൾ ജീവിച്ചിരിക്കേ തനിക്കു വേണ്ടുന്ന വക കിട്ടുന്നതിനു ശത്രുവിനു സാധിക്കുന്നില്ലെങ്കിൽ, നിങ്ങളെ കൊന്നിട്ടു് അതു നേടിയെടുക്കാൻ അയാൾ തീരുമാനിക്കും. നേരേമറിച്ചു സ്വന്തം ജീവൻ രക്ഷിക്കുന്നതിനുവേണ്ടിപ്പോലും നിങ്ങൾ അയാൾക്കെതിരായിട്ടൊന്നും ചെയ്യാൻ ഉദ്ദേശിക്കുന്നില്ല എന്നു മനസ്സിലായാൽ, നിങ്ങളെ കൊല്ലുന്നതിനുള്ള ഉത്സാഹം അയാൾക്കില്ലാതെപോകും. വേട്ടക്കാർക്കെല്ലാം ഉണ്ടായിട്ടുള്ള അനുഭവമാണിതു്. ആരെങ്കിലും പശുക്കളെ വേട്ടയാടാൻ പുറപ്പെട്ടിട്ടുള്ളതായി കേട്ടിട്ടുണ്ടോ?

നിങ്ങളുടെ മനസ്സിലുള്ള ചോദ്യങ്ങൾക്കെല്ലാം ഞാൻ മറുപടി നല്കിയിട്ടില്ല എന്നു നിങ്ങൾ കണ്ടുകാണും. എളുപ്പം മനസ്സിലാകുന്ന ചില ഉദാഹരണങ്ങൾ പറഞ്ഞു നിങ്ങളുന്നയിച്ച പൊതുവായ പ്രശ്നം വിനീതമായ മട്ടിൽ ഞാൻ ചർച്ചചെയ്യുകയായിരുന്നു. അതിൽനിന്നു ഞാൻ മറുപടി പറഞ്ഞിട്ടില്ലാത്ത ചോദ്യങ്ങൾക്കു

ഉത്തരം ഊഹിച്ചെടുക്കുന്നതിനു നിങ്ങൾക്കു സാധിക്കുമെന്നു ഞാൻ ആശിക്കുന്നു.

ആത്മാഭിമാനവും, ആത്മാവിന്റെ അന്തസ്സും ഭിന്നവ്യക്തികൾ ഭിന്നമാർഗങ്ങളിലൂടെ വ്യാഖ്യാനിച്ചിട്ടുണ്ട്. ആത്മാഭിമാനം എന്ന പദത്തെ പലപ്പോഴും തെററായി വ്യാഖ്യാനിച്ചിട്ടുള്ളതു് എനിക്കറിയാം. അതിലോലഹൃദയനായ ഒരു മനുഷ്യൻ ഏതു കാര്യത്തിലും അനാദരവും അവജ്ഞയും കണ്ടെത്തും. അങ്ങനെയുള്ളയാളിനു് ആത്മാഭിമാനമെന്തെന്നു യഥാർത്ഥത്തിൽ മനസ്സിലാക്കാൻ കഴിയുകയില്ല. അതാണു പലപ്പോഴും എനിക്കു് ഉണ്ടായിട്ടുള്ള അനുഭവം. പക്ഷേ, അഹിംസാനിഷ്ഠനായ മനുഷ്യൻ ആത്മാഭിമാനത്തെക്കുറിച്ചു തെററായ ചില സങ്കല്പങ്ങൾ വച്ചുപുലത്തിയിരുന്നാൽപ്പോലും അതുകൊണ്ടു ദോഷമൊന്നും ഉണ്ടാവുകയില്ല. ആത്മാഭിമാനമെന്നും, അന്തസ്സെന്നും അയാൾ കരുതുന്നതേതൊന്നിനെയാണോ അതിനുവേണ്ടി സന്തോഷപൂർവം മരിക്കാൻ അയാൾക്കു കഴിയും. തെററു ചെയ്തെന്നു കരുതുന്നയാളിനെ കൊല്ലാനോ ക്ഷതപ്പെടുത്താനോ അയാൾക്കു് അവകാശമുണ്ടായിരിക്കുകയില്ലെന്നു മാത്രം.

## അദ്ധ്യായം അഞ്ചു്

# ഉപവാസം—ഒരു സത്യാഗ്രഹസമ്പ്രദായം

### 1

സത്യാഗ്രഹത്തിൽ ഉപവാസത്തിനു സുനിശ്ചിതങ്ങളായ പരിധികളുണ്ടു്. ഒരു സ്വേച്ഛാധിപതിക്കെതിരായി ഉപവാസം നടത്താൻ നിങ്ങൾക്കു സാധിക്കുകയില്ല കാരണം അയാൾക്കെതിരായി അനുഷ്ഠിക്കുന്ന ഒരു ഹിംസയാണതു്. അയാളുടെ കല്പനകൾ അനുസരിക്കാതെ ശിക്ഷാനടപടികൾ നിങ്ങൾക്കു ക്ഷണിച്ചുവരുത്താം. പക്ഷേ, അത്തരം സന്ദർഭങ്ങൾ അയാൾ ഒഴിവാക്കുകയും, നിങ്ങളെ ശിക്ഷിക്കാതിരിക്കുകയും ചെയ്താൽ നിങ്ങൾ സ്വയം നിങ്ങളുടെമേൽ ശിക്ഷാനടപടികൾ അടിച്ചേല്പിച്ചുകൂടാ. സ്നേഹമുള്ളയാളിനെതിരായി മാത്രമേ ഉപവാസം നടത്താൻ പാടുള്ളു. അതുതന്നെ അയാളിൽനിന്നും എന്തെങ്കിലും അവകാശം പിടിച്ചെടുക്കാനല്ല, അയാളെ നന്നാക്കിയെടുക്കാൻ മാത്രമായിരിക്കണം. ഉദാഹരണത്തിനു കുടിയനായ അച്ഛന്റെ കുടിനിർത്താൻ

1. Young India, 1–5–1924 (Satyagraha, P. 182)

മകനു് ഉപവാസം അനുഷ്ഠിക്കാം. ബോംബെയിലും പിന്നീട ബർദോളിയിലുംവച്ചു ഞാൻ നടത്തിയ ഉപവാസങ്ങരം അങ്ങനെയുള്ളവയായിരുന്നു. എന്നെ സ്നേഹിച്ചിരുന്നവരെ നന്നാക്കാൻ വേണ്ടിയാണു ഞാൻ ഉപവാസമനുഷ്ഠിച്ചതു്. പക്ഷേ, ജനറൽ ഡയറെ നന്നാക്കിയെടുക്കാൻ ഞാൻ ഉപവസിക്കുകയില്ല. കാരണം ഡയർ എന്നെ സ്നേഹിക്കുന്നില്ലെന്നുതന്നെയല്ല, എന്നെ ശത്രുവായി കരുതുകയും ചെയ്യുന്നു. ഇപ്പോരം ഞാൻ പറയുന്നതു ശരിക്കു മനസ്സിലാകുന്നുണ്ടല്ലോ?

## 2

സത്യാഗ്രഹത്തിനു പല സമ്പ്രദായങ്ങളുണ്ടു്. സന്ദർഭങ്ങരംക്കൊത്തു്, ഉപവാസം അതിലൊരു സമ്പ്രദായമാകാം; ആകാതെയുമിരിക്കാം. ഒരു സുഹൃത്തു് ഇങ്ങനെ ചോദിക്കുന്നു.

'മററൊരാരം തനിക്കു നല്കാനുള്ള പണം തിരിച്ചു വാങ്ങിക്കണമെന്നു് ഒരാരം ആഗ്രഹിക്കുന്നു. അയാരംക്കു കോടതിയെ സമീപിക്കാൻ വയ്യ. കാരണം അയാരം നിസ്സഹകരണവാദിയാണു്. കടക്കാരനാകട്ടേ, പണത്തിൻെറ കൊഴുപ്പുകൊണ്ടു മദോന്മത്തനായിരിക്കുകയാണു്. അയാരം മറേറയാളെ ശ്രദ്ധിക്കുന്നതേയില്ല. മദ്ധ്യസ്ഥതീരുമാനങ്ങരം സ്വീകരിക്കാൻ അയാരം വിസമ്മതിക്കുകയും ചെയ്യുന്നു. അങ്ങനെവരുമ്പോരം കടം കൊടുത്തയാരം വാങ്ങിയ ആളിൻെറ പടിവാതില്ക്കൽ ഉപവാസമനുഷ്ഠിച്ചാൽ അതു സത്യാഗ്രഹമാവുകയില്ലേ? ഉപവാസമനുഷ്ഠിക്കുന്ന ഉത്തമർണൻ തൻെറ ഉപവാസംകൊണ്ടു് ആരെയും ദ്രോഹിക്കാൻ ഉദ്ദേശിക്കുന്നില്ല. ശ്രീരാമൻെറ കാലംതൊട്ടു് ഇന്നുവരെ നാം ഈ മാർഗം സ്വീകരിച്ചിട്ടുണ്ടു്. പക്ഷേ, ഇതു ഭീഷണിപ്പെടുത്തലായിട്ടാണു് അങ്ങു കരുതുന്നതെന്നു പറഞ്ഞുകേട്ടു. അങ്ങനെയാണെങ്കിൽ അങ്ങു് ഇക്കാര്യം ഒന്നു വിശദമാക്കിത്തരുമോ?'

എനിക്കീ ലേഖകനെ അറിയാം. അദ്ദേഹം സദുദ്ദേശ്യത്തോടെ എഴുതിയിരിക്കുന്ന കത്താണിതു്. പക്ഷേ, സത്യാഗ്രഹത്തിനു് അദ്ദേഹം നല്കുന്ന വിശദീകരണം ശരിയല്ലെന്നു് എനിക്കു തീർച്ചയാണു്. വ്യക്തിപരമായ നേട്ടങ്ങരംക്കുവേണ്ടി സത്യാഗ്രഹം അനുഷ്ഠിച്ചുകൂടാ. പണം തിരിയെ കിട്ടാൻവേണ്ടി ഉപവാസം അനുഷ്ഠിക്കുന്ന സമ്പ്രദായത്തെ പ്രോത്സാഹിപ്പിച്ചാൽ, ആളുകളുടെ പക്കൽനിന്നും പണം തട്ടിയെടുക്കുന്നതിനുവേണ്ടി ആഭാസന്മാർ മനഃപൂർവം ഉപവാസമനുഷ്ഠിക്കുന്നതിനു് ഒരറുതിയും കാണുകയില്ല. നമ്മുടെ നാട്ടിൽ അത്തരക്കാർ വളരെയുണ്ടെന്നു് എനിക്കറിയാം. ചുരുക്കംപേർ ഉപവാസസമ്പ്രദായത്തെ ഇങ്ങനെ

2. Young India, 30-9-1926 (Satyagraha, P. 318)

ദുഷിപ്പിക്കുന്നു എന്നതുകൊണ്ട്, യഥാർത്ഥമായ ആവശ്യങ്ങൾ മുൻനിർത്തി ഉപവസിക്കുന്നവരെ നിന്ദിച്ചുകൂടാ എന്നു വാദിക്കാവുന്നതാണ്. പക്ഷേ, അതു ശരിയല്ല. യഥാർത്ഥവും കപടവുമായ ഉപവാസങ്ങൾ—സത്യാഗ്രഹങ്ങൾ—തമ്മിൽ വേർതിരിച്ചറിയുന്നതിന് എല്ലാവർക്കും കഴിഞ്ഞെന്നു വരികയില്ല. യഥാർത്ഥമായ സത്യാഗ്രഹം എന്നു് ഒരാൾ കരുതുന്നതു വാസ്തവത്തിൽ മറിച്ചായിക്കൂടെന്നില്ല. സത്യാഗ്രഹം അതുകൊണ്ടു വ്യക്തിപരമായ നേട്ടങ്ങൾക്കുവേണ്ടി അനുഷ്ഠിച്ചുകൂടാ. അതു് അന്യരുടെ നന്മയ്ക്കുവേണ്ടിയാകണം. സത്യാഗ്രഹി എല്ലായ്പോഴും യാതനകളനുഭവിക്കുന്നതിനും സാമ്പത്തികനഷ്ടം സഹിക്കുന്നതിനും തയ്യാറായിരിക്കണം. നല്ലയാളുകൾ കോടതികൾ ബഹിഷ്കരിക്കുമ്പോൾ, അതുവച്ചു് അന്യായമായി മുതലെടുക്കുന്നതിനു കൊള്ളരുതാത്ത ആളുകൾ ശ്രമിച്ചേക്കുമെന്ന ഭയം നിസ്സഹകരണപ്രസ്ഥാനം ആരംഭിച്ച കാലത്തുതന്നെ ഉണ്ടായിരുന്നു. അത്തരം അപകടങ്ങൾ നേരിടുന്നതിലാണു നിസ്സഹകരണപ്രസ്ഥാനത്തിന്റെ ഭംഗി സ്ഥിതിചെയ്യുന്നതു് എന്നാണു് അന്നു തീരുമാനിച്ചതു്.

ഒരു ശത്രുവിനെതിരായി ഉപവാസരൂപത്തിലുള്ള സത്യാഗ്രഹം അനുഷ്ഠിച്ചുകൂടാ. തനിക്കു് ഏററവും വേണ്ടപ്പെട്ട ആളുകൾക്കെതിരായിമാത്രമേ ഉപവാസം പാടുള്ളു; അവ അവരുടെ നന്മയെ ഉദ്ദേശിച്ചുകൊണ്ടായിരിക്കുകയും വേണം.

ദയാശീലവും ദാനശീലവും ഒട്ടും കുറവല്ലാത്ത ഇന്ത്യയെപ്പോലൊരു രാജ്യത്തിൽ, പണം തിരിയെ കിട്ടുന്നതിനുവേണ്ടി ഉപവാസമനുഷ്ഠിക്കേണ്ടിവരുന്നതു് അധിക്ഷേപാർഹമാണ്. വാസ്തവത്തിൽ ഇഷ്ടമല്ലെങ്കിലും, കപടമായ ഒരു ദയാശീലത്തിന്റെ പേരിൽ പണം ദാനം ചെയ്തിട്ടുള്ള ആളുകളെ എനിക്കറിയാം. അതുകൊണ്ടു നമ്മുടേതുപോലൊരു നാട്ടിൽ സത്യാഗ്രഹി ജാഗ്രതയോടെ വേണം മുമ്പോട്ടു പോകാൻ. ചിലയാളുകൾ കടംകൊടുത്ത പണം തിരിയെ കിട്ടുന്നതിനുവേണ്ടി ഉപവാസം അനുഷ്ഠിച്ചു വിജയം നേടിയിട്ടുണ്ടാകാം. പക്ഷേ, അതിനെ സത്യാഗ്രഹത്തിന്റെ വിജയമെന്നു വിളിക്കുന്നതിനു പകരം, ദുരാഗ്രഹത്തിന്റെ അഥവാ ഹിംസയുടെ വിജയം എന്നേ ഞാൻ വിളിക്കൂ. സത്യത്തിലുറച്ചുനില്ക്കുന്നതിനുവേണ്ടി മരിക്കുന്നതിലാണു സത്യാഗ്രഹത്തിന്റെ വിജയം സ്ഥിതിചെയ്യുന്നതു്. സത്യാഗ്രഹത്തിന്റെ ഫലപ്രാപ്തിയോടു സത്യാഗ്രഹി തികഞ്ഞ നിസ്സംഗത്വമാണു പുലർത്തുക. പണം തിരികെ കിട്ടാൻ ശ്രമിക്കുന്നയാളിനു പണത്തിനോടു് അത്ര നിസ്സംഗത്വം കാണിക്കാൻ വയ്യല്ലോ. അതുകൊണ്ടു വ്യക്തിപരമായ ലാഭം നേടുന്നതിനുവേണ്ടി നട

ത്തുന്ന ഉപവാസം ഭീഷണിപ്പെടുത്തലിൽ കുറഞ്ഞ ഒന്നുമല്ലെന്നും, അതു് അജ്ഞതയുടെ ഫലമാണെന്നും എനിക്കു വ്യക്തമാണു്.

3

മരണത്തോളം ചെന്നെത്തുന്ന ആത്മബലിയാണു് അഹിംസാനിഷ്ഠന്റെ പക്കലുള്ള ആത്യന്തികമായ ആയുധം. അതിനപ്പുറം പോകാൻ മനുഷ്യനു സാധ്യമല്ല. അപകടങ്ങളിലകപ്പെട്ട ആളുകൾ ഈശ്വരനോടു് അഭയം പ്രാർത്ഥിക്കുകയും അദ്ദേഹം തന്റെ ഹൃദയം കഠിനമാക്കിത്തന്നെ വച്ചുകൊണ്ടിരിക്കുകയും ചെയ്യുമ്പോൾ ഈശ്വരൻ തങ്ങളുടെ പ്രാർത്ഥന കേട്ടില്ലെങ്കിൽ 'മരണംവരെ ഉപവാസം' അനുഷ്ഠിക്കുമെന്നു് അവർ പ്രഖ്യാപിക്കാറുണ്ടെന്നു ശാസ്ത്രങ്ങൾ പറയുന്നു. ഈശ്വരാനുഗ്രഹം നേടുകയും ഉപവാസങ്ങളെ അതിജീവിക്കുകയും ചെയ്യുന്ന ആളുകളെക്കുറിച്ചു മതങ്ങളുടെ ചരിത്രം നമ്മോടു പറയുന്നുണ്ടു്. പക്ഷേ, ബധിരനായ ഒരു ഈശ്വരന്റെ പ്രീതിനേടാനുള്ള ശ്രമത്തിൽ ധീരമായി, നിശ്ശബ്ദമായി ജീവൻ ബലിയർപ്പിച്ച ആളുകളെക്കുറിച്ചു് അതിലെങ്ങും പരാമർശമില്ല. ഈശ്വരനിലും അഹിംസയിലും ഉള്ള വിശ്വാസത്തിനു യാതൊരു കോട്ടവും വരുത്താതെ ധീരമായിത്തന്നെ മരണം വരിച്ച വളരെപ്പേരുണ്ടാകുമെന്നു് എനിക്കു തീർച്ചയാണു്. നമുക്കു് ഇഷ്ടമുള്ള രീതിയിലല്ല ഈശ്വരൻ പലപ്പോഴും പ്രാർത്ഥനകൾ ചെവിക്കൊള്ളാറുള്ളതു്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ജീവിതവും മരണവും ഒന്നുതന്നെ. അജ്ഞാതരായ നിരവധി ധീരനായകന്മാരുടെയും ധീരനായികമാരുടെയും നിശ്ശബ്ദമായ ആത്മബലിയാണു് ഈ ലോകത്തിൽ ശുദ്ധിയും നന്മയും നിറഞ്ഞ എല്ലാററിന്റെയും നിലനില്പിനു കാരണം എന്ന വസ്തുത ആർക്കാണു നിഷേധിക്കാൻ കഴിയുക?

4

ഇച്ഛാശക്തിയുടെ പിൻബലമില്ലെങ്കിൽ ശാരീരികമായ ഉപവാസംകൊണ്ടു ഫലമൊന്നുമില്ല. അതു് ആന്തരമായ ഉപവാസത്തിന്റെ യഥാർത്ഥരൂപത്തിലുള്ള ഒരു ബാഹ്യാവിഷ്കരണമായിരിക്കണം. സത്യം പ്രകാശിപ്പിക്കുന്നതിനുള്ള, സത്യമല്ലാതെ മറെറാന്നും പ്രകാശിപ്പിക്കാതിരിക്കുന്നതിനുള്ള, അദമ്യമായ അഭിലാഷം അതിന്റെ പിന്നിലുണ്ടായിരിക്കണം. അതുകൊണ്ടു സത്യത്തിനു വേണ്ടി പ്രവർത്തിച്ചിട്ടുള്ളവർക്കും, എതിരാളികളെക്കുറിച്ചുപോലും സ്നേഹം വച്ചുപുലർത്തുന്നവർക്കും, മൃഗീയ വികാരങ്ങളിൽനിന്നു മുക്തിനേടിയവർക്കും, ഭൗതികസമ്പത്തും അഭിലാഷങ്ങളും നിരാകരിച്ചവർക്കും മാത്രമേ സത്യത്തെ മുൻനിർത്തി ഉപവാസം അനു

3. Harijan, 4-3-1933 (Satyagraha, P. 317)
4. Harijan, 6-5-1933 (Satyagraha, P. 319)

ഷ്ഠിക്കാൻ അർഹതയുള്ളു. അതുകൊണ്ടു ഞാനീ വിവരിച്ച മട്ടിലുള്ള ഉപവാസം അനുഷ്ഠിക്കുന്നതിനു മുൻകൂട്ടിയുള്ള തയാറെടുക്കലും ആത്മനിയന്ത്രണവും കൂടാതെ ആരും ഒരുങ്ങിപ്പുറപ്പെട്ടുകൂടാ.

5

എൻെറ ഉപവാസങ്ങളെ സംബന്ധിച്ചിടത്തോളം 'സമ്മർദ്ദഫലമുള്ളവ' എന്ന പദം നിയമപരമായിത്തന്നെ ഉപയോഗിക്കാമെങ്കിൽ, എല്ലാ ഉപവാസങ്ങളും ഏറിയോ കുറഞ്ഞോ ആ സ്വഭാവം പുലർത്തുന്നവയാണെന്നു തെളിയിക്കാം. ആദ്ധ്യാത്മികമായ ഉപവാസങ്ങൾ അവയുടെ സ്വാധീനവലയത്തിനുള്ളിൽ കടക്കുന്നവരെ സ്വാധീനപ്പെടുത്തുമെന്നതാണ് വാസ്തവം. അതുകൊണ്ടാണ് ആദ്ധ്യാത്മികോപവാസത്തിനു 'തപസ്സ്' എന്ന പേർ നല്കിയിട്ടുള്ളത്. ആർക്കുവേണ്ടിയാണോ തപസ്സ് അനുഷ്ഠിക്കുന്നത് അവരെ ശുദ്ധീകരിക്കുന്ന ഒരു സ്വഭാവം എല്ലാ തപസ്സിനുമുണ്ട്.

ഉപവാസങ്ങൾക്കു നിർബന്ധസ്വഭാവമുണ്ടാകാമെന്ന വസ്തുത നിഷേധിച്ചുകൂടാ. സ്വാർത്ഥോദ്ദേശ്യങ്ങൾ നേടുന്നതിനുള്ള ഉപവാസങ്ങൾ അത്തരത്തിൽ പെടുന്നു. മറ്റൊരാളിൽനിന്നു പണം പിടുങ്ങിയെടുക്കുകയോ, വ്യക്തിഗതങ്ങളായ ലാഭങ്ങൾ നേടുകയോ ചെയ്യുന്നതിനുവേണ്ടി നടത്തുന്ന ഉപവാസം അനർഹമായ സ്വാധീനതയോ നിർബന്ധമോ ചെലുത്തുന്ന മട്ടിലായിത്തീരും. അത്തരം അനർഹമായ സ്വാധീനതയെ ചെറുക്കേണ്ടതാണെന്നു പറയുവാൻ എനിക്കു മടിയില്ല. എനിക്കെതിരായി നടത്തുകയോ നടത്തുമെന്നു ഭീഷണിപ്പെടുത്തുകയോ ചെയ്തിട്ടുള്ള ഉപവാസങ്ങളെ ഞാൻ അങ്ങനെ വിജയപൂർവം ചെറുത്തിട്ടുണ്ട്. സ്വാർത്ഥതയേയും നിസ്വാർത്ഥതയേയും വേർതിരിക്കുന്ന വര തീരെ കനം കുറഞ്ഞതാണെന്നു വാദിക്കപ്പെടാം. അതുകൊണ്ട് ഒരു ഉപവാസത്തിൻെറ ലക്ഷ്യം സ്വാർത്ഥപരമാണെന്നോ ഗർഹ്യമാണെന്നോ കരുതുന്ന ഒരാൾ ഉപവാസമനുഷ്ഠിക്കുന്നവൻ മരിക്കുമെന്നു വന്നാൽപോലും അതിനു വഴങ്ങിക്കൊടുക്കരുതെന്ന് ഞാൻ പറയും. അനുചിതലക്ഷ്യങ്ങൾ നേടുന്നതിനു വേണ്ടി നടത്തപ്പെടുന്നവയാണെന്ന് ഉത്തമബോദ്ധ്യമുള്ള ഉപവാസങ്ങൾ വിഗണിക്കുന്ന സ്വഭാവം ജനങ്ങൾ വളർത്തിയെടുക്കുകയാണെങ്കിൽ, ഉപവാസസമ്പ്രദായത്തിൽനിന്ന് അനർഹസ്വാധീനതയുടേയും നിർബന്ധത്തിൻേറയും കളങ്കം നിർമ്മാർജനം ചെയ്യാൻ സാധിക്കും. മറ്റെല്ലാ മാനുഷികപ്രവർത്തനങ്ങളെയുംപോലെ ഉപവാസവും ന്യായമായും അന്യായമായും നടത്താവുന്നതാണ്. പക്ഷേ സത്യാഗ്രഹത്തിൻെറ ആയുധശാലയിലുള്ള ഈ മഹ

---

5. Harijan, 6-5-1933 (Satyagraha, P. 319)

ത്തായ ആയുധത്തെ ചിലരൊക്കെ ദുരുപയോഗം ചെയ്തേക്കാമെന്ന ഭയന്നു് അതിനെ ഉപേക്ഷിക്കാൻ പാടില്ല. ഹിംസയ്ക്കു പകരം ഉപയോഗിക്കാവുന്ന ഫലപ്രദമായ ഒരു ഉപാധിയായിട്ടാണു് സത്യാഗ്രഹത്തെ രൂപപ്പെടുത്തിയിരിക്കുന്നതു്. അതിൻെറ ഉപയോഗം ഇന്നും ശൈശവാവസ്ഥയിലാണു്; അതിനിയും പൂർണരൂപം നേടിയിട്ടില്ല. പക്ഷേ ആധുനികസത്യാഗ്രഹത്തിൻെറ ഉപജ്ഞാതാവെന്ന നിലയിൽ, എനിക്കതിൻെറ പ്രയോഗവൈവിധ്യങ്ങളൊന്നുംതന്നെ നിരാകരിക്കാൻ സാദ്ധ്യമല്ല. അങ്ങനെ ചെയ്താൽ ഞാൻ അതിനെ ഒരു വിനീതനായ സത്യാന്വേഷകൻെറ മട്ടിലാണു സമീപിക്കുന്നതു് എന്ന അവകാശവാദം എനിക്കു് ഉപേക്ഷിക്കേണ്ടിവരും.

6

സത്യാഗ്രഹത്തിൻെറ ആയുധശാലയിലുള്ള ശക്തമായ ആയുധമാണു് ഉപവാസം. അതെല്ലാവർക്കും അനുഷ്ഠിക്കുക സാദ്ധ്യമല്ല. ശാരീരികശേഷിമാത്രമല്ല, അതിനുള്ള യോഗ്യത ഈശ്വരനിൽ ജീവത്തായ വിശ്വാസമില്ലെങ്കിൽ അതുകൊണ്ടു പ്രയോജനമൊന്നുമില്ല. അതൊരിക്കലും വെറുമൊരു യാന്ത്രികപ്രവർത്തനമോ കേവലാനുകരണമോ ആയിക്കൂടാ. അതു് ഒരുവൻെറ ആത്മാവിൻെറ ആഴങ്ങളിൽനിന്നു് ഉയർന്നു വരണം. അതുകൊണ്ടു് അതെല്ലായ്പോഴും ദുർലഭമാണു്. എന്നെ സൃഷ്ടിച്ചിരിക്കുന്നതുതന്നെ അതിനുവേണ്ടിയാണെന്നു തോന്നുന്നു. രാഷ്ട്രീയരംഗത്തുള്ള എൻെറ സഹപ്രവർത്തകർക്കാർക്കുംതന്നെ ഉപവസിക്കണമെന്നു തോന്നിയിട്ടില്ല എന്ന വസ്തുത ശ്രദ്ധാർഹമാണു്. അവരാരും എൻെറ ഉപവാസങ്ങളെക്കുറിച്ചു ഭിന്നാഭിപ്രായം പുറപ്പെടുവിച്ചിട്ടില്ല എന്ന കാര്യത്തിൽ ഞാൻ കൃതാർത്ഥനമാണു്. ആശ്രമത്തിലെ മററു് അംഗങ്ങൾക്കും വളരെച്ചുരുക്കം ചില സന്ദർഭങ്ങളിലല്ലാതെ ഉപവസിക്കണമെന്നു തോന്നിയിട്ടില്ല. ആന്തരമായ പ്രേരണ എത്ര ഉത്കടമായാലും വേണ്ടില്ല, എൻെറ അനുവാദംകൂടാതെ പ്രായശ്ചിത്തരൂപത്തിലുള്ള ഉപവാസംപോലും അനുഷ്ഠിച്ചുകൂടാ എന്ന നിയന്ത്രണവും അവർ അംഗീകരിച്ചിട്ടുണ്ടു്.

ഉപവാസം അതിശക്തമായ ഒരായുധമാണെങ്കിലും, അതു നിഷ്കൃഷ്ടമായ ചില പരിമിതികൾ അവശ്യം അംഗീകരിക്കുകതന്നെ വേണം. മുൻകൂട്ടി പരിശീലനം നേടിയ ആളുകൾമാത്രമേ അതു് അനുഷ്ഠിക്കാനും പാടുള്ളൂ. എൻെറ മാനദണ്ഡംവച്ചു് അളന്നാൽ, ഇന്നു് അനുഷ്ഠിക്കുന്ന ഉപവാസങ്ങളിൽ ഏറിയ പങ്കും സത്യാഗ്രഹോപവാസങ്ങളുടെ കൂട്ടത്തിൽ പെടുന്നതേയില്ല.

6. Harijan, 18-3-1939, (Satyagraha, P. 320)

അവയെല്ലാം മുൻകൂട്ടിയുള്ള തയാറെടുക്കലോ, വേണ്ടത്ര ആലോചനയോ കൂടാതെ നടത്തപ്പെടുന്ന നിരാഹാരസമരങ്ങൾ മാത്രമാണ്. 'നിരാഹാരസമരം' എന്ന പേരാണല്ലോ ഇന്നു ജനപ്രീതി നേടിയിരിക്കുന്നതു്. ഈ നിരാഹാരസമരങ്ങൾ തുടരെത്തുടരെ നടത്തുകയാണെങ്കിൽ, അവയ്ക്കിന്നുള്ള അല്പമായ ഫലദായകത്വംപോലും ഇല്ലാതാകും; അവ അപഹാസ്യങ്ങളായിത്തീരുകയും ചെയ്യും.

7

ഈയിടെയായി സത്യാഗ്രഹമെന്ന പേരും പറഞ്ഞു് ഒട്ടേറെ ഉപവാസങ്ങൾ അനുഷ്ഠിക്കപ്പെടുന്നുണ്ടു്. അത്തരം ഉപവാസങ്ങളിൽ പലതും അർത്ഥശൂന്യങ്ങളാണു്; പലതും അവിശുദ്ധങ്ങളായിരുന്നു എന്നും പറയപ്പെടുന്നു. ഉപവാസം തീക്ഷ്ണമായ ഒരു ആയുധമാണു്. അതിനു് അതിന്റേതായ ശാസ്ത്രമുണ്ടു്. എന്റെ അറിവിൽപ്പെട്ട ആർക്കും അതിനെപ്പററി പൂർണമായ അറിവില്ല. അതിന്റെപേരിൽ അശാസ്ത്രീയമായ പരീക്ഷണങ്ങൾ നടത്തുന്നതു് ഉപവാസമനുഷ്ഠിക്കുന്നയാളിനും, ഉപവാസലക്ഷ്യത്തിനും ഒരുപോലെ അപകടകരമാണു്. അതുകൊണ്ടു് അർഹതയില്ലാത്ത ആരുംതന്നെ ആ ആയുധം ഉപയോഗിച്ചുകൂടാ. ആർക്കെതിരായിട്ടാണോ ഉപവാസം അനുഷ്ഠിക്കുന്നതു് അയാളോടു് ഉററ ബന്ധമുള്ള ഒരാൾക്കേ ഉപവാസമനുഷ്ഠിക്കാൻ അർഹതയുള്ളു. അയാളെ നേരിട്ടു ബാധിക്കുന്നതായിരിക്കണം ഉപവാസവിഷയമായ പ്രശ്നം. ഭഗത് ഫൂൽസിംഗ്ജി അടുത്ത കാലത്തു നടത്തിയ ഉപവാസം അത്തരത്തിലുള്ള ഒന്നായിരുന്നു. അദ്ദേഹത്തിനു മോത്ത് ഗ്രാമത്തിലെ ജനങ്ങളോടു് അടുത്ത ബന്ധമുണ്ടായിരുന്നു. അവിടത്തെ ഹരിജനങ്ങൾക്കുവേണ്ടിയും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ടു്. ഗ്രാമീണർ ഹരിജനങ്ങൾക്കെതിരായി അനീതി പ്രവർത്തിക്കുകയും നീതി നടപ്പിലാക്കുന്നതിനുള്ള എല്ലാ മാർഗങ്ങളും പരാജയപ്പെടുകയും ചെയ്തപ്പോൾ, ഫൂൽസിംഗ്ജിയെപ്പോലുള്ള ഒരാൾക്കു് ഉപവാസം അനുഷ്ഠിക്കുകയല്ലാതെ മററു മാർഗമൊന്നുമുണ്ടായിരുന്നില്ല. അദ്ദേഹം ഉപവസിച്ചു; വിജയം നേടി. വിജയവും പരാജയവുമൊക്കെ പൂർണമായും ഈശ്വരഹിതത്തെയാണു് ആശ്രയിക്കുന്നതു്; ചർച്ചാവിഷയവുമായി അതിനു ബന്ധമില്ല.

എന്റെ പരസ്യമായ എല്ലാ ഉപവാസങ്ങളും ഈ തരത്തിൽപെടുന്നു. അക്കൂട്ടത്തിൽ രാജകോട്ട് ഉപവാസത്തിൽനിന്നാണു് ഏററവും കൂടുതൽ പാഠങ്ങൾ പഠിക്കാനുള്ളതു്. വളരെയാളുകൾ

7. Harijan, 13-10-1940 (Satyagraha, pp. 321—323)

അതിനെ അപലപിച്ചു. ആദ്യം അതു തികച്ചും പരിശുദ്ധമായിരുന്നു; ആവശ്യവുമായിരുന്നു. വൈസ്രായി ഇടപെടണമെന്നു ഞാൻ അഭ്യർത്ഥിച്ചപ്പോഴാണ് അതിൽ കളങ്കം കലർന്നത്. ഞാനതു ചെയ്തിരുന്നില്ലെങ്കിൽ അതിനു സമുജ്ജ്വലഫലങ്ങൾ ഉണ്ടാകുമായിരുന്നുവെന്ന് എനിക്കു തീർച്ചയുണ്ട്. എന്നിട്ടുപോലും അതിന്റെ ഫലം ഉപവാസലക്ഷ്യത്തെ സംബന്ധിച്ചിടത്തോളം വിജയകരമായിരുന്നു. ഈശ്വരൻ എന്റെ കണ്ണു തുറക്കുന്നതിന് ആഗ്രഹിച്ചു; അതുകൊണ്ട് അദ്ദേഹം എന്നെ പട്ടിണി കിടത്തി. രാജകോട്ടിലെ ഉപവാസത്തെക്കുറിച്ചു പഠിക്കുക ഒരു സത്യാഗ്രഹിക്കു തികച്ചും പ്രയോജനപ്രദമായിരിക്കും. ഉപവാസത്തെ സംബന്ധിച്ചു ഞാൻ ഉന്നയിച്ചിട്ടുള്ള തത്ത്വങ്ങൾ അംഗീകരിക്കാമെങ്കിൽ ആ ഉപവാസം നടത്തിയതു് ആവശ്യമായിരുന്നു എന്നതിനെപ്പററി സംശയമുണ്ടാകുകയില്ല. അതിനെക്കുറിച്ചു ശ്രദ്ധിക്കേണ്ട പ്രധാന വസ്തുത മറെറാന്നാണ്. ഉപവാസമനുഷ്ഠിക്കുന്നയാളിന്റെ ശ്രദ്ധയില്ലായ്മമൂലം പരിശുദ്ധമായ ഉദ്യമം എങ്ങനെയാണു കളങ്കിതമായിത്തീരുക എന്നു രാജകോട്ടിലെ ഉപവാസം വ്യക്തമാക്കി. പരിശുദ്ധമായ ഉപവാസത്തിൽ സ്വാർത്ഥതയ്ക്കോ, കോപത്തിനോ, വിശ്വാസരാഹിത്യത്തിനോ, അക്ഷമയ്ക്കോ സ്ഥാനമില്ല. രാജകോട്ടിലെ എന്റെ ഉപവാസത്തിൽ ഈ പോരായ്മകളൊക്കെ കടന്നുകൂടി എന്നു സമ്മതിക്കുന്നതു് അതിശയോക്തിയാവുകയില്ല. പരേതനായ താക്കോർ സാഹിബ് ചില വ്യവസ്ഥകൾ നിറവേററിയാലേ ഞാൻ ഉപവാസം അവസാനിപ്പിക്കൂ എന്നു ഞാൻ പറഞ്ഞു. അതായതു് എന്റെ പ്രവൃത്തിയുടെ ഫലം നേടിയെടുക്കണമെന്ന സ്വാർത്ഥപരമായ അഭിലാഷം എനിക്കുണ്ടായിരുന്നു. എനിക്കു കോപം ഉണ്ടായിരുന്നില്ലെങ്കിൽ ഞാൻ വൈസ്രായിയുടെ സഹായം തേടുമായിരുന്നില്ല. അങ്ങനെ ചെയ്യാതിരിക്കാൻ എന്റെ ഉള്ളിലെ സ്നേഹം എന്നെ പ്രേരിപ്പിക്കണമായിരുന്നു. അദ്ദേഹത്തെ പുത്രനിർവിശേഷം ഞാൻ സ്നേഹിച്ചിരുന്നെങ്കിൽ, എനിക്കദ്ദേഹത്തെപ്പററി മുകളിലുള്ള മറെറാരാളോടു പരാതിപ്പെടേണ്ടിവരുമായിരുന്നോ? താക്കോർ സാഹിബിന്റെ ഹൃദയം എന്റെ സ്നേഹംകൊണ്ടു് അലിയുകയില്ലെന്നു ഞാൻ കരുതിയതു് എന്റെ വിശ്വാസ രാഹിത്യത്തെ കാണിക്കുന്നു. ഉപവാസമവസാനിപ്പിക്കുന്ന കാര്യത്തിൽ ഞാൻ അക്ഷമ പ്രകടിപ്പിക്കുകയും ചെയ്തു. ഈ പോരായ്മകളൊക്കെ എന്റെ ഉപവാസത്തിന്റെ പരിശുദ്ധി കെടുത്തി. രാജകോട്ടിലെ ഉപവാസംകൊണ്ടുണ്ടായ പ്രയോജനങ്ങളെക്കുറിച്ചു് ഇവിടെ ചിന്തിക്കുന്നതു് അപ്രസക്തമായതുകൊണ്ടു ഞാൻ അതിനു് ഒരുങ്ങുന്നില്ല. ഉപവാസമനുഷ്ഠിക്കുന്നയാൾ എത്രയേറെ ഭക്തി

പൂർവം, ശ്രദ്ധാപൂർവം വേണം കഴിഞ്ഞുകൂടാനെന്നും, നിസ്സാരമായ അശ്രദ്ധപോലും നല്ലൊരു ലക്ഷ്യത്തെ എങ്ങനെ നശിപ്പിക്കുമെന്നും അതിൽനിന്നാണു നാം പഠിച്ചതു്. സത്യം, അഹിംസ എന്നിവയ്ക്കു പുറമേ, ഈശ്വരൻ തനിക്കുവേണ്ടി ശക്തി പ്രദാനം ചെയ്യുമെന്ന വിശ്വാസവും സത്യാഗ്രഹിക്കുണ്ടായിരിക്കേണ്ടതാണെന്നു് ഇന്നു വ്യക്തമാണു്. ഉപവാസത്തിൽ തെല്ലെങ്കിലുമൊരു കളങ്കമുണ്ടായാൽ, അതുടനെ അവസാനിപ്പിക്കാൻ മടിച്ചുകൂടാ. ഒടുങ്ങാത്ത ക്ഷമാശീലം, ദൃഢനിശ്ചയം, ഏകമുഖമായ ലക്ഷ്യം, തികഞ്ഞ ശാന്തത, കോപമില്ലായ്മ ഇവയിത്രയും അവശ്യമുണ്ടായിരുന്നേ മതിയാവൂ. ഈ ഗുണങ്ങളൊക്കെ ഒററയടിക്കു വളർത്തിയെടുക്കാൻ അസാധ്യമാണു്. അതുകൊണ്ടു് അഹിംസയുടെ നിയമങ്ങൾ അനുസരിക്കുന്നതിനു ശ്രദ്ധിച്ചിട്ടില്ലാത്തവരാരും ഉപവാസരൂപത്തിലുള്ള സത്യാഗ്രഹം അനുഷ്ഠിക്കുന്നതിനൊരുങ്ങി പുറപ്പെടരുതു്. അതിനു പുറപ്പെടുന്നവർക്കു് ആത്മശുദ്ധീകരണത്തിനുള്ള ഉപവാസങ്ങൾ നടത്തി ഒട്ടൊരു പരിചയമുണ്ടായിരിക്കേണ്ടതാണു്. ശരീരത്തിൻെറ മാലിന്യങ്ങൾ മാററുന്നതിനുള്ള ഉപവാസങ്ങളും പ്രയോജനകരമാണു്. അവസാനമായി ഒരു കാര്യം. ഉപവാസം എന്ന ആദർശത്തിനു് ഒരേയൊരു അടിസ്ഥാനമേയുള്ളു — അതാണു ശുദ്ധീകരണം.

## 8

'ഉപവാസം ഏതാണ്ടൊരു പകർച്ചവ്യാധിപോലെ ആയിത്തീർന്നിരിക്കുന്നു. അതിനുള്ള അപരാധം അങ്ങയ്ക്കുതന്നെയാണു്,' ഒരു ലേഖകൻ എഴുതുകയാണു്. 'ആന്തരമോ അല്ലെങ്കിൽ ബാഹ്യമോ ആയ ശുദ്ധീകരണത്തിനുവേണ്ടി നടത്തുന്ന സത്യാഗ്രഹത്തിൻെറ പ്രയോജനം ആക്കും മനസ്സിലാക്കാം. എന്നാൽ ഇന്നാകട്ടെ എന്തിനൊക്കെവേണ്ടിയാണെന്നോ ഉപവാസം അനുഷ്ഠിക്കുന്നതു്? തനിക്കോ, താനുൾപ്പെട്ട വിഭാഗത്തിനോ ശമ്പളം ഒരു പടി കൂടി കൂട്ടിക്കിട്ടാൻ; അസംബ്ലിയിലേക്കു് ഒരു സ്ഥാനാർത്ഥിയായി തിരഞ്ഞെടുക്കപ്പെടാൻ— ഇങ്ങനെ പലതിനും. തൊട്ടുകൂടായ്മയ്ക്കെതിരായി ഉപവാസം നടത്തുന്ന ഒരാളെ അങ്ങു് അനുഗ്രഹിക്കുന്നു; അതേസമയം മറെറാരു ലക്ഷ്യം നേടാൻവേണ്ടി ഉപവാസമനുഷ്ഠിക്കുന്നയാളിനെ ചാകാനും അനുവദിക്കുന്നു. ഇതു് അനീതിയല്ലേ? എപ്പോഴൊക്കെ ഉപവാസം അനുഷ്ഠിക്കാം, എപ്പോൾ പാടില്ല, എത്രനാൾ അതു നീണ്ടുനില്ക്കണം, പഴച്ചാറു് ഉപയോഗിക്കാമോ അതോ വെള്ളംമാത്രമേ പാടുള്ളോ — ഈ കാര്യങ്ങളെ

8 Harijan, 21–4–1946 (Non–violence in Peace and War, vol. II, P. 48)

പ്പററി ചില നിയമങ്ങരം അങ്ങു നിർദേശിക്കേണ്ടതല്ലേ? അങ്ങയുടെ കാര്യത്തിൽ എന്തോ ഒരു ആന്തരശബ്ദത്തെപ്പററി അങ്ങു പറയാറുണ്ടു്. ഏതായാലും അങ്ങും മററുള്ളവരും അനുഷ്ഠിക്കുന്ന ഉപവാസങ്ങളെല്ലാം തടയുന്നതല്ലേ ഉത്തമം?'

ഈ വാദത്തിനു ശക്തിയുണ്ടു്. പക്ഷേ, നിയമങ്ങരം നിർദേശിക്കുന്ന കാര്യം വിഷമമാണു്. അനുഭവമാണു നിയമങ്ങരം നിർദേശിക്കാനുള്ളതു്. ഉപവാസമനുഷ്ഠിക്കുന്നവക്കു് ഓരോ സന്ദർഭത്തിനും പററുന്ന നിയമങ്ങരം സ്വയം രൂപപ്പെടുത്താം; അതല്ലെങ്കിൽ ആ വിഷയത്തിൽ ഞാനൊരു അധികാരിയാണു് എന്നു വിചാരമുള്ളവർക്കു് എൻെറ നിർദേശങ്ങരം ആരായുകയും ചെയ്യാം. സത്യാഗ്രഹത്തിൻെറ ആയുധശാലയിൽ ഉപവാസം അപ്രമാദമായ ഒരായുധമാണു് എന്നു് അവകാശപ്പെടാനുള്ള സാഹസം ഞാൻ പ്രകടമാക്കിയിട്ടുണ്ടു്. സത്യാഗ്രഹത്തിൻെറ ഉപജ്ഞാതാവെന്ന നിലയ്ക്കു ഞാനാ ആയുധം ഉപയോഗിച്ചുനോക്കിയിട്ടുണ്ടു്. സത്യാഗ്രഹത്തോടു ബന്ധപ്പെടുത്തി ഉപവാസം അനുഷ്ഠിക്കുന്നവർ അതാരംഭിക്കുംമുൻപുതന്നെ എൻെറ അനുവാദം രേഖാമൂലം വാങ്ങിയിരിക്കേണ്ടതാണു്. ഈ ഉപദേശം അംഗീകരിക്കാമെങ്കിൽ, ഞാൻ ജീവിച്ചിരിക്കുന്ന കാലമത്രയുമെങ്കിലും, പ്രത്യേകിച്ചു നിയമങ്ങരം ഉണ്ടാക്കേണ്ട കാര്യമില്ല.

ഏതായാലും പൊതുവായ ഒരു തത്ത്വം ഉന്നയിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നു. ഒരു സത്യാഗ്രഹി പ്രശ്നപരിഹാരത്തിനുള്ള എല്ലാ മാർഗങ്ങളും പരീക്ഷിച്ചു പരാജയപ്പെട്ടതിനു ശേഷമേ അവസാനത്തെ കൈ എന്ന മട്ടിൽ ഉപവാസം അനുഷ്ഠിക്കാവൂ. ഉപവാസത്തിൽ അനുകരണത്തിനു സ്ഥാനമില്ല. ആന്തരശക്തിയില്ലാത്ത ഒരുവൻ അതിനെപ്പററി സ്വപ്നംപോലും കാണാൻ പാടില്ല. വിജയാസക്തിയോടുകൂടി ഉപവാസം അനുഷ്ഠിച്ചുകൂടാ. പക്ഷേ, ദൃഢമായ ഒരു വിശ്വാസത്തിൻെറ പേരിൽ ഒരു സത്യാഗ്രഹി ഉപവാസം തുടങ്ങിക്കഴിഞ്ഞാൽ, ലക്ഷ്യം പ്രാപിക്കുന്നതിനുള്ള സാധ്യതകളുണ്ടായാലും ഇല്ലെങ്കിലും അയാരം തൻെറ തീരുമാനത്തിലുറച്ചുനില്ക്കും. ഇതിനർത്ഥം ഉപവാസം ഏതെങ്കിലുമൊരു ലക്ഷ്യം നേടുകയോ നേടാതിരിക്കുകയോ ചെയ്യുമെന്നല്ല. ലക്ഷ്യപ്രാപ്തിയെക്കുറിച്ചുള്ള പ്രതീക്ഷയോടുകൂടി നടത്തുന്ന ഉപവാസം പൊതുവേ പരാജയപ്പെടുകയാണു പതിവു്. പ്രത്യക്ഷത്തിൽ പരാജയപ്പെടുന്നില്ലെങ്കിൽത്തന്നെ, യഥാർത്ഥമായ ഉപവാസംമൂലം ലഭിക്കുന്ന ആന്തരികമായ ആനന്ദം മുഴുക്കെ അയാരംക്കു നഷ്ടപ്പെടുന്നു.

പഴച്ചാറു കഴിക്കാമോ പാടില്ലയോ എന്നതു് ഒരാളുടെ ശാരീരികമായ സഹനശേഷിയെ ആശ്രയിച്ചിരിക്കുന്നു. കഴിക്കുകയാ

ണെങ്കിൽതന്നെ ശരീരത്തിനു കൂടിയേതീരൂ എന്നതിൽ കവിഞ്ഞു് ഒട്ടും കൂടുതൽ കഴിച്ചുകൂടാ. ഒരുപക്ഷേ, വെള്ളംമാത്രം കഴിക്കുന്ന യാഗക്കായിരിക്കും ഏററവുമധികം ആന്തരമായ ശക്തിയുള്ളതു്.

സ്വാർത്ഥതാത്പര്യങ്ങൾക്കുവേണ്ടി, ഉദാഹരണത്തിനു സ്വന്തം ശമ്പളം വർദ്ധിപ്പിക്കുന്നതിനുവേണ്ടി, ഉപവാസമനുഷ്ഠിക്കുന്നതു തെററാണു്. ചില പ്രത്യേക സാഹചര്യങ്ങളിൽമാത്രം താനുൾക്കൊള്ളുന്ന വിഭാഗത്തിൻെറ ശമ്പളം വർദ്ധിപ്പിക്കുന്നതിനുവേണ്ടി ഉപവാസമനുഷ്ഠിക്കുന്നതു് അനുവദനീയമാണു്.

അപഹാസ്യമായ ഉപവാസങ്ങൾ പ്ളേഗിനെപ്പോലെ പരക്കും. അവ ഉപദ്രവകരങ്ങളാണു്. പക്ഷേ, ഉപവാസം ഒരു കർത്തവ്യമായിത്തീരുമ്പോൾ, അതുപേക്ഷിക്കാൻ വയ്യ. അതുകൊണ്ടു് ഉപവാസം അനുഷ്ഠിക്കേണ്ടതു് ഒരു കർത്തവ്യമായിത്തീരുകയും യാതൊരു കാരണത്തിൻെറ പേരിലും അതൊഴിവാക്കാൻ നിവൃത്തിയില്ലാതെവരുകയും ചെയ്യുമ്പോൾ ഞാൻ ഉപവാസം അനുഷ്ഠിക്കാറുണ്ടു്. അതേപോലുള്ള സാഹചര്യങ്ങളുണ്ടാകുമ്പോൾ മററുള്ളവർ അനുഷ്ഠിക്കുന്ന ഉപവാസങ്ങൾ തടയാൻ എനിക്കു കഴിയുകയില്ല. കാരണം, ഞാനും ഉപവാസങ്ങൾ അനുഷ്ഠിക്കാറുണ്ടല്ലോ. നല്ല കാര്യങ്ങളുടെ ഏററവും നല്ല വശം ദുഷിപ്പിക്കാൻ ആളുകളുണ്ടാകാം എന്ന വസ്തുത പൊതുവെ അറിവുള്ളതാണു്. അതു നിത്യവും നാം കാണുന്ന ഒരു കാര്യവുമാണു്.

9

'ഉപവാസം യാന്ത്രികമായി അനുഷ്ഠിക്കാവുന്നതല്ല.' അദ്ദേഹം തുടർന്നു: 'അതു് അതിശക്തമാണു്. പക്ഷേ, വേണ്ടത്ര പരിശീലനം നേടാതെ അതു കൈകാര്യം ചെയ്താൽ വലുതായ അപകടമുണ്ടാവും. മനസ്സിൽ തെല്ലും പ്രതികാരവാഞ്ഛയില്ലാതെ മരണത്തെ നേരിടാൻ വേണ്ടതിനേക്കാൾ എത്രയോ അധികം സമ്പൂർണമായ ആത്മശുദ്ധീകരണമാണു് അതിനു വേണ്ടിവരുന്നതു്. അത്തരമൊരൊററ സമ്പൂർണമായ ആത്മബലിയുണ്ടായാൽ മതി, സമസ്തലോകത്തിനും അതു ഗുണപ്രദമാവും. ക്രിസ്തുവിൻെറ മാതൃക അത്തരം ഒന്നാണു്.'

അദ്ദേഹം തുടർന്നു: 'ക്രിസ്തുവിൻെറ ആത്മബലിയുടെ സാരാംശം നാം ഉൾക്കൊള്ളുകയും നമ്മുടേതാക്കിത്തീർക്കുകയും ചെയ്യുമ്പോഴാണു ലോകത്തിനു ഗുണമുണ്ടാകുന്നതു്. തിരുവത്താഴത്തിലെ അപ്പവും വീഞ്ഞും പ്രതീകരീതിയിൽ ആവിഷ്കരിക്കുന്നതു് ഇക്കാര്യമാണു്. തികച്ചും നിരപരാധിയായ ഒരു മനുഷ്യൻ

9 Harijan, 27–10–1946 (Non-violence in Peace and War, vol. II, P. 165)

മററുള്ളവരുടെ നന്മയ്ക്കുവേണ്ടി, ശത്രുക്കളുംപ്പെടെയുള്ളവരുടെ നന്മയ്ക്കുവേണ്ടി, ആത്മബലി അർപ്പിക്കുന്നു. അങ്ങനെ അദ്ദേഹം ലോകത്തിൻെറ വിമോചനത്തിനുതന്നെ കാരണക്കാരനായിത്തീർന്നു. അതു പൂർണത നേടിയ ഒരു പ്രവൃത്തിയായിരുന്നു. 'അതു സമാപ്തമായിരിക്കുന്നു' — ഇതാണു ക്രിസ്തു ഒടുവിൽ ഉച്ചരിച്ച വാക്കുകൾ. അതിൻെറ സത്യാവസ്ഥയ്ക്ക് അദ്ദേഹത്തിൻെറ നാലു ശിഷ്യന്മാർ സാക്ഷിപത്രം നല്കുന്നുമുണ്ട്.

## 10

ഒരു സുഹൃത്ത് എഴുതുന്നു: 'സ്വന്തം ജീവിതത്തെ അപകടത്തിലാക്കുക എന്നതു് ഏതു പ്രശ്നത്തിനും അങ്ങു കണ്ടുപിടിക്കുന്ന സ്വാഭാവികവും ആത്യന്തികവുമായ പ്രതിവിധിയാണെന്നു തോന്നുന്നു. അങ്ങനെയാണെങ്കിൽ എനിക്കു തോന്നുന്നു അതു് ഒരു രോഗിയെ ഓക്സിജൻ കൊടുത്തോ, കുത്തിവയ്പുകൾ നടത്തിയോ മരിക്കാതെ സൂക്ഷിക്കുന്നതിനു തുല്യമാണെന്നു്.'

എന്നെക്കുറിച്ചുള്ള സ്നേഹം ഉണ്ടാക്കിയ വേദനയാണ് ഈ ചിന്തയ്ക്കു കാരണം. ഏതായാലും ലേഖകൻ തൻെറ വിമർശനത്തെപ്പററി കൂടുതലൊന്നും ചിന്തിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. മററു് അഭ്യുദയകാംക്ഷികളും ഇതേപോലെ ധൃതിപിടിച്ച ചില അഭിപ്രായങ്ങൾ രൂപപ്പെടുത്തിവച്ചിട്ടുണ്ടെന്നു തോന്നുന്നു. അതുകൊണ്ടാണ് ഇങ്ങനെ പരസ്യമായി ചർച്ച ചെയ്യാമെന്നു വച്ചതു്.

വിമർശകൻെറ ഉപമ ഇവിടെ സംഗതമല്ല. കുത്തിവയ്ക്കുന്നതും ഓക്സിജൻ കൊടുക്കുന്നതുമൊക്കെ ബാഹ്യമായ പ്രതിവിധികളാണ്. ശാരീരികമായ നിലനില്പിനെ നീട്ടിക്കൊണ്ടുപോകാനേ അവയ്ക്കു കഴിയൂ. അതുകൊണ്ടു് അവയ്ക്കു താത്കാലികമൂല്യംമാത്രമേയുള്ളു. ആ പ്രതിവിധികൾ ഉപയോഗിച്ചില്ലെങ്കിലും നഷ്ടപ്പെടാനൊന്നുമില്ല. ഭൗതികശരീരത്തെ അനശ്വരമാക്കാൻ സാധിക്കുകയില്ലല്ലോ. ചികിത്സാനൈപുണ്യത്തിനു് ആകെക്കൂടി ചെയ്യാൻ സാധിക്കുന്നതു കുറേനേരംകൂടി ജീവൻ നിലനിറുത്തിക്കൊണ്ടു പോവുകമാത്രമാണ്. ഇങ്ങനെ താത്കാലികമായി നീട്ടി കൊണ്ടുപോകുന്നതുകൊണ്ടു ശാശ്വതമായ ഒരു പ്രയോജനവുമുണ്ടാവുകയില്ല.

ഉപവാസം അന്യൻെറ ശരീരത്തെ ഏതെങ്കിലും രീതിയിൽ ബാധിക്കുന്ന ഒരു കാര്യമല്ല. അതയാളുടെ ഹൃദയത്തിൽവേണം പ്രതികരണങ്ങളുണ്ടാക്കാൻ. അതുകൊണ്ടു് അതു് ആത്മാവിനോടു ബന്ധപ്പെട്ടിരിക്കുന്നു. ഈ നിലപാടിലൂടെ നോക്കുമ്പോൾ അതു

10. Harijan, 5-10-1947 (Non-violence in Peace and War, vol. II, P. 312)

സൃഷ്ടിക്കുന്ന ഫലങ്ങൾ താത്കാലികമാണെന്നു പറഞ്ഞുകൂടാ. അതിനു സ്ഥിരതയുടേതായ ഒരു സ്വഭാവമുണ്ട്. ഉപവാസമനുഷ്ഠിക്കുന്നയാൾ ആ അനുഷ്ഠാനത്തിന് ആദ്ധ്യാത്മികമായ അർത്ഥത്തിൽ അർഹത നേടിയിട്ടുണ്ടോ, അതയാൾ വേണ്ടവിധത്തിലാണോ അനുഷ്ഠിക്കുന്നത്, ഇതൊക്കെ മററൊരു കാര്യമാണ്. അതു് ഇവിടെ നമ്മുടെ ചർച്ചയ്ക്കു് അപ്രസക്തവുമാണ്.

എനിക്ക് ഓർമ്മയുള്ള ഉപവാസങ്ങളുടെ കൂട്ടത്തിൽ ഒരെണ്ണത്തിനെപ്പററി പറയേണ്ടതുണ്ട്. അതു് ആസൂത്രണം ചെയ്യുന്ന കാര്യത്തിൽ തകരാറൊന്നും പററിയില്ലെങ്കിലും ബാഹ്യമായ പ്രതിവിധികളെക്കൂടി ആശ്രയിച്ചതുകൊണ്ടു വിരുദ്ധഫലങ്ങളാണ് അതിനുണ്ടായതു്. ആ അബദ്ധം കാണിച്ചിരുന്നില്ലെങ്കിൽ മററു് ഉപവാസങ്ങൾക്കെന്നപോലെ അതിനും സ്വാഭാവികമായിത്തന്നെ സദ്ഫലങ്ങൾ ഉണ്ടാകുമായിരുന്നു. രാജക്കോട്ടിൽവച്ചു പരേതനായ താക്കോർ സാഹിബിനെതിരായി നടത്തിയ ഉപവാസത്തെക്കുറിച്ചാണു ഞാൻ ഇവിടെ സൂചിപ്പിക്കുന്നതു്. ഞാനെന്റെ തെററു മനസ്സിലാക്കി പിൻവാങ്ങുകയും അങ്ങനെ അപകടകരമായ ഒരു പ്രതിവിധി ഒഴിവാക്കുകയും ചെയ്തു. ഒടുവിലത്തേതു കൽക്കട്ടായിൽവച്ചു് ഈ സെപ്ററംബറിൽ നടത്തിയ ഉപവാസമായിരുന്നു. അതിന്റെ ഫലങ്ങൾ ഉദ്ദേശിക്കപ്പെട്ട മട്ടിൽത്തന്നെയായിരുന്നു. ആ ഫലങ്ങളുടെ അന്തസ്സത്തയെ സംബന്ധിച്ചിടത്തോളം ഒരു സ്ഥിരതയുണ്ടെന്നുതന്നെ ഞാൻ കരുതുന്നു. എങ്കിലും അതു് എത്രനാൾ നിലനില്ക്കും എന്നതു കാലത്തിനുമാത്രമേ തെളിയിക്കാൻ കഴിയൂ. ഉപവാസമനുഷ്ഠിക്കുന്ന ആളിന്റെ പരിശുദ്ധിയേയും അയാളുടെ കാഴ്ചപ്പാടിന്റെ സൂക്ഷ്മഭാവത്തേയും ആണ് അതു് ആശ്രയിക്കുന്നതു്. ആ അന്വേഷണം ഇവിടെ അപ്രസക്തമാണ്. എന്നുതന്നെയല്ല, ഉപവാസമനുഷ്ഠിക്കുന്നയാൾ ആ അന്വേഷണത്തിലേർപ്പെടുന്നതിനു യോഗ്യനുമല്ല. വേണ്ടത്ര അറിവുള്ള നിഷ്പക്ഷനായ ഒരാൾക്കേ അതിനു കഴിയൂ. അതുതന്നെ എന്റെ മരണശേഷമേ പാടുള്ളുതാനും.

11

'വലുതായ വൈഷമ്യങ്ങൾ നേരിടേണ്ടിവരുമ്പോഴൊക്കെ ഗാന്ധിജി ഉപവാസത്തിലേർപ്പെടുന്നതെന്തിനാണ്? ഇന്ത്യയിലെ പൊതുജീവിതത്തെ അതേതു രീതിയിലാണു ബാധിക്കുക?'

ഈ ചോദ്യം മുൻപും എന്നോടു ചോദിച്ചിട്ടുണ്ട്. ഒരു പക്ഷേ ഈ രീതിയിലായിരിക്കുകയില്ല എന്നേയുള്ളു. മറുപടി

11. Harijan, 21-12-1947 (Non-violence in Peace and War, vol. II, P. 313)

ഏതായാലും എളുപ്പമാണ്. അഹിംസാനിഷ്ഠന്റെ ആയുധശാലയിലുള്ള അവസാനത്തെ ആയുധമാണ് ഉപവാസം. മനുഷ്യന്റെ നൈപുണ്യമാകെ പരാജയപ്പെടുമ്പോൾ, അയാൾ ഉപവസിക്കുന്നു. ഉപവാസം പ്രാർത്ഥനയുടെ ചൈതന്യത്തെ വർദ്ധിപ്പിക്കുന്നു. അതായത് ഉപവാസം ഒരു ആദ്ധ്യാത്മിക കർമ്മമാണ്. ഈശ്വരനോടാണ് അതിന്റെ അർത്ഥന. പൊതുജീവിതത്തിൽ അതുണ്ടാക്കുന്ന ഫലമിതാണ്. ഉപവാസമനുഷ്ഠിക്കുന്നയാൾ ജനങ്ങൾക്കു പരിചിതനാണെങ്കിൽ, അവരുടെ ഉറങ്ങിക്കിടക്കുന്ന മനസ്സാക്ഷി ഉണർത്തപ്പെടുന്നു. പക്ഷേ, അവിടെ ഒരപകടമുണ്ടാകാം. അസ്ഥാനത്തിലുള്ള സഹഭാവത്തിന്റെ പേരിൽ അവർ അവരുടെ ഇഷ്ടത്തിനെതിരായി ഉപവാസമനുഷ്ഠിക്കുന്ന പ്രിയപ്പെട്ടയാളിന്റെ ജീവൻ രക്ഷിക്കുന്നതിനു ശ്രമിച്ചെന്നു വരാം. ആ അപകടം നേരിടുകതന്നെ വേണം. തന്റെ പ്രവൃത്തി ശരിയാണെന്നു തീർച്ചയുണ്ടെങ്കിൽ, ആ പ്രവൃത്തിയിൽനിന്ന് ഒരിക്കലും പിൻവാങ്ങിക്കൂടാ. ആ ഉറപ്പ് ജാഗ്രത വർദ്ധിപ്പിക്കുകയേ ചെയ്യൂ. ആന്തരശബ്ദത്തിന്റെ നിർദ്ദേശമനുസരിച്ചാണ് അത്തരം ഉപവാസങ്ങൾ അനുഷ്ഠിക്കാറുള്ളത്. അതുകൊണ്ടു ധൃതഗതിയിലൊന്നും ചെയ്യേണ്ടിവരുകയില്ല.

12

മുൻപറഞ്ഞിട്ടുള്ള ഒരു കാര്യം ഞാൻ ആവർത്തിക്കട്ടെ—ഉപവാസത്തിന്റെ സമ്മർദ്ദത്തിനടിപെട്ട് യാതൊന്നുംതന്നെ ചെയ്തുകൂടാ. അങ്ങനെ സമ്മർദ്ദത്തിനടിപെട്ടു ചെയ്യുന്ന കാര്യങ്ങൾ ഉപവാസം തീർന്നാലുടനെ പുനഃപരിശോധനചെയ്യുന്ന സമ്പ്രദായം ഞാൻ കണ്ടിട്ടുണ്ട്. അങ്ങനെ സംഭവിക്കുന്നതു തികച്ചും ദുഃഖകരമായ ഒരു പരിണാമമാണ്. അത് ഉണ്ടായിക്കൂടാ. ആദ്ധ്യാത്മികമായ ഉപവാസം ഹൃദയത്തിന്റെ ശുദ്ധീകരണത്തിനുള്ളതാണ്. ആ ശുദ്ധീകരണകർമ്മം സത്യസന്ധമായിട്ടാണു നടത്തപ്പെടുന്നതെങ്കിൽ അതിനു പ്രേരിപ്പിച്ച കാരണങ്ങൾ ഇല്ലാതായിക്കഴിഞ്ഞാലും അത് ഇല്ലാതാകുന്നില്ല. പ്രിയപ്പെട്ട ഒരാൾ വരുമ്പോൾ ചുവര് വെള്ളയടിച്ചു വെടിപ്പാക്കുകയാണെന്നിരിക്കട്ടെ; അയാൾ പോയിക്കഴിഞ്ഞാലുടനെ അതിനെ ഇല്ലാതാക്കാറില്ലല്ലോ. ഭൗതികമായ ഈ വെടിപ്പാക്കൽ കുറേനാൾ കഴിഞ്ഞാൽ വീണ്ടും ചെയ്യേണ്ടിവരും. നേരേമറിച്ചു ഹൃദയശുദ്ധീകരണം സാധിച്ചുകഴിഞ്ഞാൽ മരണപര്യന്തം അതു നിലനില്ക്കും. ന്യായവും ശ്ലാഘ്യവുമായ ഈ സമ്മർദ്ദംചെലുത്തൽ മാററിവച്ചാൽ, ഉപവാസ

12. Harijan, 25–1–1948 (Non–violence in Peace and War, vol. II, P. 362)

ത്തിനു് ഉചിതമെന്നു വിവരിക്കപ്പെടാവുന്ന മറ്റൊരുദ്ദേശ്യവും കാണുകയില്ല.

13

വിവേകശൂന്യമായ അനുകരണത്തിന്റെ കാലമാണിതു്. എനിക്കിപ്പോൾ നല്കാനുള്ളതു് ഒരേയൊരു മുന്നറിയിപ്പാണു്: ആരെങ്കിലുമൊരാൾ ചുരുങ്ങിയ സമയത്തിനുള്ളിൽ ഉദ്ദിഷ്ടഫലം നേടിയെന്നു കണ്ടാൽ, അതേസമയത്തിനുള്ളിൽ അതേമാതിരിയൊരു ഫലം നേടിക്കളയാമെന്നു വിചാരിച്ചുകൊണ്ടു് ഉപവാസത്തിനിറങ്ങിപ്പുറപ്പെടുന്നതു് വിഡ്ഢിത്തമാണു്. അങ്ങനെയാരെങ്കിലും ചെയ്താൽ അയാൾക്കു കടുത്ത നിരാശ അനുഭവിക്കേണ്ടിവരും. എന്നുതന്നെയല്ല, അപ്രമാദവും ചിരപുരാതനവുമായ ഒരു സമ്പ്രദായത്തെ അവർ അപമാനിക്കുകയുമാണു്. അത്യന്താപേക്ഷിതമായ രണ്ടുപാധികൾ കൂടിയേ കഴിയൂ. ഒന്നു്—ഈശ്വരനിലുള്ള ജീവത്തായ വിശ്വാസം. രണ്ടു്—ഈശ്വരനിൽനിന്നുള്ള ഖണ്ഡിതമായ ഒരാഹ്വാനം. മൂന്നാമതൊന്നുകൂടി വേണമെന്നു പറഞ്ഞാലെന്തെന്നു് ഞാൻ ആലോചിച്ചുപോകുന്നു. പക്ഷേ അതു് ഒരധികപ്പറ്റാവും. ഈശ്വരനിൽനിന്നു് ഖണ്ഡിതമായ ഒരാഹ്വാനം ഉണ്ടാവുക എന്നു പറഞ്ഞാൽത്തന്നെ ഉപവാസലക്ഷ്യം നീതിപൂർവകവും യോഗ്യവും സമയോചിതവുമാണെന്നു സിദ്ധമാണു്. മുൻകൂട്ടി സുദീർഘമായ ഒരു തയാറെടുക്കൽ ആവശ്യവുമാണു്. അതുകൊണ്ടു് ആരുംതന്നെ ലാഘവബുദ്ധിയോടുകൂടി ഉപവാസാനുഷ്ഠാനത്തിനു് ഒരുങ്ങിപ്പുറപ്പെടാതിരിക്കട്ടെ.

കഴിഞ്ഞുപോകുന്ന ഓരോ ദിവസവും എന്റെ വിശ്വാസത്തെ കൂടുതൽ പ്രകാശമാനമാക്കുന്നു. ആ വിശ്വാസത്തെ അനുഭവത്തിലെത്തിക്കാനും, ആ യത്നത്തിനിടയ്ക്കു മരിക്കണമെന്നാണു് ഈശ്വരേച്ഛയെങ്കിൽ അങ്ങനെ മരിക്കാനുമാണു് ഞാനിവിടെ വന്നിരിക്കുന്നതു്.

*   *   *

പൂച്ചയുടെ മുമ്പിൽനിന്നു് എലി പേടിച്ചോടുന്നില്ലെങ്കിൽ, പൂച്ചയ്ക്കു മറ്റൊരിരയെ അന്വേഷിക്കേണ്ടിവരും. എല്ലാ ആട്ടിൻകുട്ടികളും സ്വമേധയാ സിംഹത്തിന്റെ അടുത്തു ചെന്നുകിടക്കുകയാണെങ്കിൽ, ആട്ടിൻകുട്ടികളെക്കൊണ്ടുള്ള സദ്യ ഉപേക്ഷിക്കാൻ സിംഹം നിർബദ്ധമാവും.

*   *   *

സത്യം വജ്രംപോലെ കഠിനവും, പുഷ്പംപോലെ മൃദുലവുമാണു്.

*   *   *

13. Harijan, 25-1-1948. (Non-violence in Peace and War, vol. II, P. 368)

വിദ്വേഷത്തിൽനിന്നു വിമുക്തനായ ഒരാൾക്കു ഖഡ്ഗത്തിൻെറ ആവശ്യമില്ല.

*　　*　　*

യഥാർത്ഥത്തിൽ അഹിംസാനിഷ്ഠനായിരിക്കാൻ ഒരാൾ മുൻകൂട്ടി ആയുധം കൈവശം വെയ്ക്കുകയും ആയുധപ്രയോഗം അറിഞ്ഞിരിക്കുകയും ചെയ്യണമെന്നർത്ഥമില്ല. ഈ യുക്തിസാമ്യംകൊണ്ട്, ഒരു കള്ളനുമാത്രമേ സത്യസന്ധനായിരിക്കാൻ സാധിക്കൂ എന്നും, ഒരു രോഗിക്കു മാത്രമേ ആരോഗ്യവാനായിരിക്കാൻ കഴിയൂ എന്നും, ഒരു വിഷയാസക്തനുമാത്രമേ ബ്രഹ്മചാരിയായിരിക്കാൻ പററൂ എന്നും ഒരാൾ പറഞ്ഞേയ്ക്കാം.

*　　*　　*

ദൈവത്തിൻെറ ലോകത്ത് അസങ്കലിതമായ തിന്മയ്ക്ക് ഒരിക്കലും അഭ്യുദയമുണ്ടാകുന്നില്ല. ചെകുത്താൻ ആധിപത്യം വഹിക്കുന്നതായി തോന്നുന്നിടത്തുപോലും ഈശ്വരൻ ഭരിക്കുന്നു. എന്തുകൊണ്ടെന്നാൽ അവിടത്തെ സമ്മതിയെ ആശ്രയിച്ചാണു ചെകുത്താൻ നിലനില്ക്കുന്നത്.

*　　*　　*

മരണത്തെ ഉപധാനമാക്കിയിരിക്കുന്ന രാഷ്ട്രമത്രെ മഹത്തായ രാഷ്ട്രം. മരണത്തെ വെല്ലുവിളിക്കുന്നവർ എല്ലാ ഭയത്തിൽനിന്നും മുക്തരാണ്.

*　　*　　*

സഹനസമരം (സത്യാഗ്രഹം) ജനങ്ങളെ നയിക്കുന്ന ശക്തിയായിരിക്കുന്നിടത്തേ യഥാർത്ഥ സ്വയംഭരണം സാദ്ധ്യമാകൂ. മറേറതൊരു ഭരണവും വൈദേശികഭരണമായിരിക്കും.

## ഭാഗം രണ്ട്

പ്രകരണം 1

# ആദ്യകാലത്തെ ധാരണകളും പ്രതികരണങ്ങളും

### I

എന്റെ പിതാവു തന്റെ വർഗത്തെ വളരെ സ്നേഹിച്ചിരുന്നു. ധീരനും സത്യസന്ധനും ഉദാരശീലനും ആയിരുന്ന മുൻകോപിയുമായിരുന്നു.

മതപരമായ പരിശീലനം അദ്ദേഹത്തിനു് വളരെക്കുറച്ചേ ഉണ്ടായിരുന്നുള്ളു. എന്നാൽ പലപ്പോഴും ക്ഷേത്രങ്ങൾ സന്ദർശിക്കുകയും മതപരമായ ചർച്ചകളിൽ പങ്കെടുക്കുകയും ചെയ്യുന്നതുകൊണ്ടു് ഹിന്ദുക്കളിൽ പലർക്കും കിട്ടുന്ന മതപരമായ സംസ്കാരം അദ്ദേഹത്തിനും ലഭിച്ചിരുന്നു. അദ്ദേഹം തന്റെ അന്ത്യകാലത്തു് വിദ്വാനായ ഒരു ബ്രാഹ്മണസുഹൃത്തിന്റെ പ്രേരണയനുസരിച്ച് ഗീതാപാരായണം ആരംഭിച്ചു; ദിവസംതോറും ആരാധനാസമയത്തു് ഏതാനും ശ്ലോകങ്ങൾ അദ്ദേഹം ഉറക്കെച്ചൊല്ലുമായിരുന്നു.

എന്റെ സ്മരണയിൽ അമ്മ അവശേഷിപ്പിക്കുന്ന അതിപ്രധാനമായ മുദ്ര ആത്മീയപരിശുദ്ധിയുടേതാണു്. അവർക്കു വളരെയധികം മതവിശ്വാസമുണ്ടായിരുന്നു. ദിവസംതോറും പ്രാർത്ഥനയ്ക്കുശേഷമല്ലാതെ ആഹാരം കഴിക്കുന്ന കാര്യം അവർ ചിന്തിക്കുകപോലുമില്ല. വിഷ്ണുക്ഷേത്രമായ ഹാവേലിയിലേക്കു പോവുക അവരുടെ ദിനകൃത്യങ്ങളിലൊന്നായിരുന്നു. എനിക്കു് ഓർമ്മിക്കാവുന്നിടത്തോളം, ഒരിക്കലെങ്കിലും അവർ ചതുർമാസവ്രതം* അനു

1. An Autobiography, (1927) pp. 12—13 My Religion (pp. 5—6)

* നാലുമാസം നീണ്ടുനില്ക്കുന്ന വ്രതം. വർഷകാലത്താണ് ഇത് ആചരിക്കുന്നത്. അക്കാലത്ത് ഉപവാസമോ അർദ്ധോപവാസമോ അനുഷ്ഠിക്കേണ്ടതാണ്. 'ലെൻറ്' എന്നറിയപ്പെടുന്ന ക്രിസ്ത്യാനികളുടെ നൊയമ്പുപോലുള്ള ഒന്നാണിത്. ഇത് കുറേനാൾകൂടി നീണ്ടുനില്ക്കുമെന്നേയുള്ളു.

ഷ്ഠിക്കാതിരുന്നിട്ടില്ല. കഠിനതമങ്ങളായ വ്രതങ്ങളിൽ അവർ ഏർപ്പെടാറുണ്ട്; ഒട്ടം പതറാതെതന്നെ അവ അനുഷ്ഠിക്കുകയും ചെയ്യും. രോഗംപിടിച്ചു കിടക്കുമ്പോഴുംപോലും അവർ അവ യ്ക്കൊരു മുടക്കം വരുത്തിയിട്ടില്ല. ചാന്ദ്രായണവ്രതം* അനുഷ്ഠിക്കുമ്പോൾ അമ്മയ്ക്കൊരു തവണ സുഖമില്ലാതെ വന്ന കഥ ഞാനോർക്കുന്നു; എന്നാൽ ആ അസുഖം വ്രതത്തിന് ഭംഗം വരുത്താൻ ഇടയാക്കിയില്ല. തുടർച്ചയായി രണ്ടോ മൂന്നോ തവണ ഉപവസിക്കുക അവർക്കു തീരെ നിസ്സാരമായിരുന്നു. ചതുർമാസവ്രതക്കാലത്തു നിത്യവും ഒരുനേരം മാത്രം ആഹാരം കഴിക്കുകയാണ് അവരുടെ പതിവ്. അതുകൊണ്ടു തൃപ്തയാകാതെ ഒരു ചതുർമാസാവസരത്തിൽ അവർ ഒന്നിടവിട്ട ദിവസങ്ങളിൽ ഉപവസിക്കുക കൂടി ഉണ്ടായി. മറ്റൊരിക്കൽ ഇതേ വ്രതം അനുഷ്ഠിക്കുമ്പോൾ സൂര്യനെക്കാണാതെ ആഹാരം കഴിക്കയില്ലെന്ന് അവർ സത്യം ചെയ്തു. അക്കാലത്തു കുട്ടികളായ ഞങ്ങൾ ആകാശത്തു് അങ്ങനെ നോക്കിക്കൊണ്ടേയിരിക്കും—സൂര്യനെപ്പോഴാണു വരുന്നതെന്ന് അമ്മയെ അറിയിക്കുവാൻവേണ്ടി. കൊണ്ടുപിടിച്ച മഴക്കാലത്തു് പലപ്പോഴും തന്റെ മുഖമൊന്നു കാണിക്കാൻപോലും സൂര്യന് ദയവുണ്ടാവുകയില്ലെന്ന് എല്ലാവർക്കുമറിയാം. സൂര്യൻ പെട്ടെന്ന് പ്രത്യക്ഷപ്പെടുമ്പോൾ ഞങ്ങൾ ഓടിച്ചെന്ന് ആ വിവരം അമ്മയെ അറിയിക്കും. സ്വന്തം കണ്ണുകൊണ്ടുതന്നെ കാണാൻവേണ്ടി അമ്മ ഓടി പുറത്തുവരും. പക്ഷേ അപ്പോഴേക്കും സൂര്യൻ മറഞ്ഞുകഴിയും. അങ്ങനെ അമ്മയ്ക്കു് അന്നും ആഹാരം നഷ്ടപ്പെട്ടും. സന്തോഷത്തോടെ അവർ പറയും—'ഓ, സാരമില്ല. ഞാനിന്ന് ഉണ്ണേണ്ട എന്നാണ് ഭഗവാന്റെ ആഗ്രഹം.' എന്നിട്ട് അവർ സ്വന്തം ജോലികളിലേക്ക് മടങ്ങുകയായി.

2

ആറോ ഏഴോ വയസ്സായപ്പോൾ ഞാൻ സ്കൂളിൽ ചേർന്നു. പതിനാറു വയസ്സുവരെ അവിടെ പഠിച്ചു. അതിനിടയ്ക്കു മതമൊഴിച്ചു പല കാര്യങ്ങളും അദ്ധ്യാപകർ എന്നെ പഠിപ്പിച്ചു. പ്രത്യേകിച്ചൊരു പ്രയത്നവും കൂടാതെ പറഞ്ഞുതരാമായിരുന്ന ആ കാര്യം മാത്രം അവരെന്നെ പഠിപ്പിച്ചില്ല. എങ്കിലും ചുററുപാടുകളിൽ അങ്ങുമിങ്ങും നിന്ന് കുറെ അറിവൊക്കെ ഞാൻ സമ്പാദിച്ചുകൊണ്ടിരുന്നു. ഇവിടെ 'മതം' എന്ന പദം ഏററവും വ്യാപകമായ അർത്ഥത്തിലാണു പ്രയോഗിക്കുന്നത്. 'ആത്മസാക്ഷാത്

* ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങൾക്കൊത്തു നിത്യാഹാരത്തിന്റെ അളവു കൂട്ടുകയോ കുറയ്ക്കുകയോ ചെയ്തുകൊണ്ടു നടത്തുന്ന ഉപവാസം.

2. An Autobiography, (1927) pp. 23—25

ക്കാരം' അഥവാ 'ആത്മാവിനെ അറിയുക'—അതാണ് ഇവിടെ ഞാനുദ്ദേശിക്കുന്ന മതം.

ഒരു വൈഷ്ണവകുലത്തിൽ ജനിച്ചതുകൊണ്ടു പലപ്പോഴും എനിക്കു ഹാവേലി (വിഷ്ണുക്ഷേത്രം) യിലേക്കു് പോകണമായിരുന്നു. പക്ഷേ, അതെന്നെ ഒരിക്കലും ആകർഷിച്ചിട്ടില്ല. അതിന്റെ ആ തിളക്കവും മോടിയും എനിക്കു് ഇഷ്ടമായിരുന്നില്ല. അവിടെ അസാന്മാർഗിക നടപടികൾ പലതും അനുവർത്തിച്ചു വരുന്നതായി കിംവദന്തികളും കേട്ടു. അങ്ങനെ അതിലുള്ള താത്പര്യം മുഴുവൻ ഇല്ലാതായി. അതുകൊണ്ടു് ഹാവേലിയിൽനിന്നു് എനിക്കൊരു ഗുണവും നേടാൻ കഴിഞ്ഞില്ല.

എന്നാൽ അവിടെനിന്നു കിട്ടാതിരുന്നതു് എന്റെ വൃദ്ധയായ ധാത്രിയിൽനിന്നു് എനിക്കു ലഭ്യമായി. അവരുടെ വാത്സല്യം ഞാനിന്നും ഓർമ്മിക്കുന്നു. പ്രേതപിശാചുക്കളെ എനിക്കു ഭയമായിരുന്നുവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ, രംഭ—അതായിരുന്നു ധാത്രിയുടെ പേരു്—ഈ ഭയത്തിനൊരു പരിഹാരമായിട്ടു് രാമനാമം ജപിക്കുവാൻ എന്നോടു പറഞ്ഞു. ആ പരിഹാരത്തിൽ ഉണ്ടായിരുന്നതിനേക്കാൾ കൂടുതൽ വിശ്വാസം എനിക്കു് അവരിൽത്തന്നെയായിരുന്നു. അതുകൊണ്ടു് ആ ഇളംപ്രായത്തിൽത്തന്നെ ഭൂതപ്രേതാദികളെപ്പററിയുള്ള ഭയം ഒഴിവാക്കുവാൻ രാമനാമജപം ആരംഭിച്ചു. ഇതു് അല്പകാലമേ നീണ്ടുനിന്നുള്ളു. എന്നാൽ ശൈശവത്തിൽത്തന്നെ വിതച്ച ആ വിത്തു ഫലശൂന്യമായില്ല. അങ്ങനെ ആ നല്ല സ്ത്രീ, രംഭ, വിത്തു പാകിയതുകൊണ്ടാണു് ഇന്നും രാമനാമം എനിക്കൊരു പതറാത്ത പരിഹാരമാർഗ്ഗമായി നിലനിൽക്കുന്നതെന്നു ഞാൻ വിചാരിക്കുന്നു.

ഏതാണ്ടിക്കാലത്തിനടുപ്പിച്ചു രാമായണഭക്തനായ ഒരു അകന്ന സഹോദരൻ എന്നേയും എന്റെ രണ്ടാമത്തെ ജ്യേഷ്ഠനേയും 'രാമരക്ഷ' പഠിപ്പിച്ചു. അതു ഞങ്ങൾ കാണാതെ പഠിച്ചു. എന്നും രാവിലെ കുളി കഴിഞ്ഞാൽ അതു് ഉരുവിടുക പതിവായി. പോർബന്തറിലുണ്ടായിരുന്ന കാലമത്രയും ആ പതിവു തുടർന്നു. രാജകോട്ടിലെത്തിയപ്പോഴേയ്ക്കും അക്കാര്യമങ്ങു മറന്നു. എനിക്കതിലത്ര വിശ്വാസമുണ്ടാകാതിരുന്നതുതന്നെ കാരണം. 'രാമരക്ഷ' അക്ഷരവീഴ്ച കൂടാതെ ഉച്ചരിക്കുന്നതിനു സാധിക്കും എന്ന മേനിയാണു വാസ്തവത്തിൽ അതു് ഉരുവിടുന്നതിനു് എന്നെ പ്രേരിപ്പിച്ചിരുന്നതു്.

എന്റെ മനസ്സിൽ ഗാഢമായ മുദ്ര പതിപ്പിച്ചിരുന്നതു് അച്ഛന്റെ മുമ്പിൽവച്ചു നടത്തിയിരുന്ന രാമായണപാരായണമായിരുന്നു. സുഖമില്ലാതിരുന്നപ്പോൾ കുറേനാൾ അച്ഛൻ പോർബന്തറിലാണു കഴിച്ചുകൂട്ടിയതു്. അവിടെവച്ചു് എന്നും വൈകിട്ടു്

അദ്ദേഹം രാമായണം വായിച്ചുകേട്ടിരുന്നു. വലിയൊരു രാമഭക്തനായ ബിലേശ്വരത്തെ ലാധാമഹാരാജാണ് രാമായണം വായിച്ചിരുന്നതു്. അദ്ദേഹത്തിനു കുഷ്ഠരോഗം പിടിപെട്ടപ്പോൾ അതു ഭേദമാക്കുന്നതിനു മരുന്നല്ല സഹായിച്ചതു് എന്നാണൊരു സംസാരം. ബിലേശ്വരക്ഷേത്രത്തിലെ മഹാദേവവിഗ്രഹത്തിൽ ചാർത്തിയ കൂവളത്തിലകൾ രോഗം ബാധിച്ച അവയവങ്ങളിൽ പതിക്കുകയും പതിവായി രാമനാമം ജപിക്കുകയും ചെയ്തു് അദ്ദേഹം രോഗം ഭേദമാക്കിയത്രേ. ഈശ്വരവിശ്വാസം അദ്ദേഹത്തെ ഒരു സമ്പൂർണ മനുഷ്യനാക്കി. രോഗശമനത്തെക്കുറിച്ചു പറഞ്ഞ കഥ ശരിയായാലുമല്ലെങ്കിലും ഞങ്ങൾ അതു വിശ്വസിച്ചു. ലാധാമഹാരാജ് രാമായണപാരായണം തുടങ്ങിയ കാലത്തു് അദ്ദേഹത്തിനു കുഷ്ഠരോഗമില്ലായിരുന്നു എന്നതൊരു വസ്തുതയാണ്. അദ്ദേഹത്തിനു മധുരമായ ഒരു ശാരീരമുണ്ടു്. ഈരടികളും ശ്ളോകങ്ങളുമൊക്കെ ഭംഗിയായി ചൊല്ലിയതിനു ശേഷം അദ്ദേഹം ഓരോന്നും വ്യാഖ്യാനിക്കും. പലപ്പോഴും ആ വ്യാഖ്യാനത്തിൽ സ്വയം മുഴുകി, തന്നോടൊപ്പം ശ്രോതാക്കളേയും കൊണ്ടുപോകാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. എനിക്കു് അന്നു പതിമൂന്നു വയസ്സാണെന്നു തോന്നുന്നു. അക്കാലത്തുതന്നെ രാമായണം വായന എന്നെ മയക്കിയിരുന്ന കാര്യം എനിക്കു നല്ല ഓർമ്മയുണ്ടു്.

രാമായണത്തോടുള്ള എന്റെ അഗാധമായ ഭക്തിയുടെ അധിഷ്ഠാനം അങ്ങനെയാണു സ്ഥാപിതമാകുന്നതു്. ഭക്തിസാഹിത്യത്തിലെ ഏററവും മഹനീയമായ ഗ്രന്ഥമാണു തുളസീദാസ രാമായണമെന്നു ഞാനിന്നു കരുതുന്നു.

കുറെ മാസങ്ങൾ കഴിഞ്ഞു ഞങ്ങൾ രാജകോട്ടിൽ വന്നു. അവിടെ രാമായണപാരായണം ഉണ്ടായിരുന്നില്ല. അതിനു പകരം ഏകാദശി ദിവസങ്ങളിൽ ഭാഗവതം വായിക്കും. ചില ദിവസങ്ങളിൽ ഞാനതു കേൾക്കാൻ പോയിരുന്നു. പക്ഷേ, വായനക്കാരൻ വിരസനായിരുന്നു. മതവികാരങ്ങളെ ഉയർത്തുന്നതിനു കെല്പുള്ള ഒരു ഗ്രന്ഥമാണു ഭാഗവതം എന്നു ഞാനിന്നു മനസ്സിലാക്കുന്നുണ്ടു്. ഗുജറാത്തിഭാഷയിലുള്ള ഭാഗവതം അത്യധികമായ താത്പര്യത്തോടെ വായിച്ചിട്ടുമുണ്ടു്. പക്ഷേ, ഞാൻ ഇരുപത്തൊന്നു ദിവസം ഉപവാസം അനുഷ്ഠിച്ച കാലത്തു പണ്ഡിത മദനമോഹന മാളവ്യ ഭാഗവതത്തിന്റെ മൂലഗ്രന്ഥം വായിക്കുന്നതു കേട്ടപ്പോഴാണ്, അദ്ദേഹത്തെപ്പോലൊരു ഭക്തന്റെ മുഖത്തുനിന്നു ബാല്യത്തിലെതന്നെ അതു കേൾക്കാൻ കഴിയാത്തതു നിർഭാഗ്യമായിപ്പോയെന്നു തോന്നിയതു്. അതു സാധിച്ചിരു

ന്നെങ്കിൽ അന്നേതന്നെ അതെനിക്ക പ്രിയംകരമായിത്തീർന്നേനെ. ആ പ്രായത്തിൽ രൂപപ്പെടുത്തുന്ന ധാരണകരം മനുഷ്യപ്രകൃതിയുടെ ആഴങ്ങളിൽ വേരോടിക്കം. അക്കാലത്തു ഭാഗവതത്തെപ്പോലുള്ള സദ്ഗ്രന്ഥങ്ങരം കൂടുതൽ വായിച്ചുകേരംക്കന്നതിനു ഭാഗ്യമുണ്ടായില്ലല്ലോ എന്നതു് എൻെറ ഒരു നിത്യദുഃഖമാണു്.

രാജക്കോട്ടിൽവച്ചുതന്നെ എല്ലാ ഹിന്ദുമതവിഭാഗങ്ങളേയും ഇതരമതങ്ങളേയും സഹിഷ്ണുതയോടെ പരിഗണിക്കുവാൻ ഞാൻപരിശീലിച്ചിരുന്നു. എന്തെന്നാൽ അച്ഛനമമ്മയും വിഷ്ണുക്ഷേത്രത്തിൽ പോകുന്നതുപോലെതന്നെ, ശിവക്ഷേത്രത്തിലും രാമക്ഷേത്രത്തിലും പോകുമായിരുന്നു. അപ്പോഴൊക്കെ ഞങ്ങളേയും ഒപ്പം കൊണ്ടുപോവുകയോ അതല്ലെങ്കിൽ മററാരെയെങ്കിലും കൂട്ടി ഞങ്ങളെ അയയ്ക്കുകയോ പതിവാണു്. ജൈനസന്യാസിമാർ പലപ്പോഴും അച്ഛനെക്കാണാൻ വരും. ജൈനരല്ലാത്ത ഞങ്ങളുടെ ആഹാരം അവർ കഴിച്ചിരുന്നു. മതപരവും ലൗകികവും ആയ വിഷയങ്ങളെപ്പററി അവർ അച്ഛനുമായി ചർച്ചചെയ്യും.

ഇവർക്കു പുറമേ അച്ഛനു മുസ്ളീംപാഴ്സി സുഹൃത്തുക്കളും ഉണ്ടായിരുന്നു. തങ്ങളുടെ മതങ്ങളെപ്പററി അവർ അച്ഛനോടു സംസാരിക്കും. താത്പര്യത്തോടും ആദരവോടുംകൂടി അച്ഛൻ അവർ പറയുന്നതെന്തും ശ്രദ്ധിക്കാറുണ്ടു്. ഇത്തരം സംഭാഷണങ്ങരം കേരംക്കുവാൻ അച്ഛൻെറ ശുശ്രൂഷകനായ എനിക്കു പലപ്പാഴും സാധിച്ചിരുന്നു. ഈ സാഹചര്യങ്ങരം എല്ലാ മതങ്ങളേയും സഹിഷ്ണുതാബോധത്തോടെ വീക്ഷിക്കുവാൻ എന്നെ പ്രാപ്തനാക്കി.

ക്രിസ്തുമതംമാത്രമേ അന്നു് എന്നിൽനിന്നും അകന്നുനിന്നുള്ളു. അതിനോടു് എനിക്കു് ഒരുതരം വിപ്രതിപത്തി തോന്നി. അതിനൊരു കാരണമുണ്ടു്. അക്കാലത്തു ക്രിസ്തുമതപ്രചാരകന്മാർ ഹൈസ്കൂളിനു സമീപമുള്ള ഒരു കവലയിൽ നിന്നുകൊണ്ടു ഹിന്ദുക്കളേയും അവരുടെ ദേവന്മാരേയും ചീത്ത പറഞ്ഞിരുന്നു. എനിക്കതു സഹിക്കാൻ കഴിഞ്ഞില്ല. ഒരു തവണ മാത്രമേ ഞാനതു കേരംക്കുവാൻ നിന്നുള്ളു എന്നു തോന്നുന്നു; എന്നാൽ ആ പരീക്ഷണം ആവർത്തിക്കാതിരിക്കാൻ അതു ധാരാളം മതിയായിരുന്നു. ഏതാണ്ടാകാലത്തു് ഒരു പേരുകേട്ട ഹിന്ദു ക്രിസ്തുമതത്തിൽ ചേന്നതായി ഞാൻ അറിഞ്ഞു. മതം മാറിയ സന്ദർഭത്തിൽ അയാരംക്കു ഗോമാംസവും മദ്യവും കഴിക്കേണ്ടതായും വസ്ത്രങ്ങരം മാറേറണ്ടതായും വന്നുവെന്നു പട്ടണമൊട്ടുക്കു വാർത്ത പരന്നു. അതിൽപ്പിന്നീടു ഹാററ് ഉരംപ്പെടെയുള്ള യൂറോപ്യൻ വസ്ത്രങ്ങരം അണിഞ്ഞുകൊണ്ടാണത്രേ അയാരം നടക്കാൻ തുടങ്ങിയതു്. ഇതെന്നെ വിറളിപിടിപ്പിച്ചു. ഇറച്ചി തിന്നാനും, കള്ളു കുടിക്കാനും, വേഷം മാററാനും ഒക്കെ നിർബന്ധിക്കുന്ന ഒരു മതം തീർച്ചയായും ആ

പേരിന് അർഹമല്ലെന്ന് എനിക്കു തോന്നി. ആ പുതിയ വിശ്വാസി തന്റെ പൂർവികരുടെ മതത്തേയും, ആചാരങ്ങളെയും, രാജ്യത്തെക്കൂടിയും അധിക്ഷേപിക്കുവാൻ ആരംഭിച്ചിരിക്കുന്നതായും ഞാൻ കേട്ടു. ഇതെല്ലാം ക്രിസ്തുമതത്തെ വെറുക്കാൻ എന്നെ പ്രേരിപ്പിച്ചു.

ഇതര മതങ്ങളോടു സഹിഷ്ണത പുലർത്തുവാൻ പഠിച്ചു എന്ന വസ്തുത അന്നുതന്നെ എനിക്ക് ഈശ്വരനിൽ ഉറച്ച വിശ്വാസം ഉണ്ടായിരുന്നു എന്നു തെളിയിക്കുന്നില്ല. അക്കാലത്തിനടുത്തു മനുസ്മൃതി കണ്ടെത്തുന്നതിന് എനിക്കിടവന്നു. അച്ഛന്റെ ഗ്രന്ഥശേഖരത്തിൽ അതുമുണ്ടായിരുന്നു. സൃഷ്ടിയെക്കുറിച്ചും മററും അതിൽ പറഞ്ഞിരുന്ന കഥകൾ എനിക്കു ഹിതകരമായി തോന്നിയില്ല. എന്നുതന്നെയല്ല, അതു് എന്നെ നിരീശ്വരവാദത്തിലേയ്ക്കു് അല്പമൊന്നു തള്ളിവിടുകയും ചെയ്തു.

എന്റെ ഒരു അകന്ന സഹോദരനെ—അദ്ദേഹം ഇന്നും ജീവിച്ചിരിക്കുന്നുണ്ടു്—ഞാൻ എന്റെ സംശയങ്ങളുമായി സമീപിച്ചു. അദ്ദേഹത്തിന്റെ ബുദ്ധിശക്തിയെപ്പററി എനിക്കു വലിയ ബഹുമാനമായിരുന്നു. പക്ഷേ, അദ്ദേഹത്തിന് എന്റെ സംശയങ്ങൾക്കു സമാധാനം പറയാൻ കഴിഞ്ഞില്ല. 'പ്രായമാകുമ്പോൾ നിനക്കു് ഈ സംശയങ്ങൾ തനിയെ പരിഹരിക്കാൻ സാധിക്കും. ഈ പ്രായത്തിൽ നീ ഈ ചോദ്യങ്ങളൊന്നും ചോദിക്കരുതു്,' എന്നു പറഞ്ഞു് അദ്ദേഹം എന്നെ മടക്കി അയച്ചു. എന്റെ വാ മൂടുന്നതിന് അദ്ദേഹത്തിനു സാധിച്ചുവെങ്കിലും, എനിക്കു സംതൃപ്തിയുണ്ടായില്ല. മനുസ്മൃതിയിൽ ആഹാരത്തെയും മററും പററി പറയുന്ന ഭാഗങ്ങൾ ദൈനംദിനാനുഭവങ്ങൾക്കു വിരുദ്ധമാണെന്നു് എനിക്കു തോന്നി. അക്കാര്യത്തെക്കുറിച്ചുള്ള എന്റെ സംശയങ്ങൾക്കും, മുൻപിലത്തെപ്പോലെതന്നെ മറുപടി ലഭിച്ചു. ബുദ്ധി വികസിക്കുമ്പോൾ, പുസ്തകങ്ങൾ കുറേക്കൂടി വായിക്കുമ്പോൾ, എനിക്കതു കൂടുതൽ മനസ്സിലാകും എന്നു ഞാൻ എന്നോടുതന്നെ പറഞ്ഞു.

അന്നു് എന്തായാലും മനുസ്മൃതി അഹിംസയെക്കുറിച്ചൊരു അറിവു് എനിക്കു നല്കിയില്ല. ഞാൻ ഇറച്ചി കഴിച്ച കഥ പറഞ്ഞിട്ടുണ്ടല്ലോ. മനുസ്മൃതി അതിനെ അനുകൂലിക്കുംപോലെ തോന്നി. പാമ്പു്, മൂട്ട തുടങ്ങിയവയെ കൊല്ലുന്നതു ധർമ്മാനുസൃതമാണെന്നും എനിക്കു തോന്നി. അന്നു ഞാൻ മൂട്ടയേയും അത്തരം ജീവികളേയും കൊന്നിട്ടുള്ളതായി ഓർക്കുന്നു. അതെന്റെ കടമയാണെന്നു ഞാൻ വിചാരിച്ചിരുന്നു.

എന്നാൽ ഒരു കാര്യം എന്നിൽ രൂഢമൂലമായിത്തീർന്നു—എല്ലാററിനും അടിസ്ഥാനം സദാചാരമാണെന്നും, എല്ലാ സദാചാരത്തിന്റേയും സാരം സത്യമാണെന്നും ഉള്ള വിശ്വാസം. സത്യ

മാത്രമായിത്തീർന്നു എന്റെ ഏക ലക്ഷ്യം. നിത്യവും അതിന്റെ അളവു് ഏറിയേറിവന്നു; അതേപ്പററിയുള്ള എന്റെ നിർവചനം കൂടുതൽ വ്യപ്തമായിക്കൊണ്ടേയിരുന്നു.

ഒരു ഗുജറാത്തിപാഠമാല എന്റെ ഹൃദയത്തേയും ബുദ്ധിയേയും ബലമായി ആകർഷിച്ചു. 'തിന്മയ്ക്കു പകരം നന്മ നല്കുക' എന്ന അതിന്റെ തത്ത്വം എന്റെ നിയാമകപ്രമാണമായിത്തീന്നു. അതെന്നെ ആവേശംകൊള്ളിച്ചു; അതേപ്പററി അസംഖ്യം പരീക്ഷണങ്ങൾ ഞാൻ ആരംഭിച്ചു. (എന്നെ സംബന്ധിച്ചിടത്തോളം) അത്ഭുതം തുളുമ്പിനില്ക്കുന്ന ആ വരികൾ ഇവയത്രേ.

'ഒരു പാത്രം വെള്ളത്തിനുപകരം വിഭവസമ്പന്നമായ ആഹാരം നല്കുക. ദയാപൂർവമായ ആശീർവാദത്തിനുമുൻപിൽ ഉത്സാഹപൂർവം മുട്ടുകുത്തുക. ഒരു കൊച്ചുകാശിനു പകരം വരാഹൻതന്നെ മടക്കിക്കൊടുക്കുക. നിന്റെ ജീവൻ രക്ഷിച്ചവനുവേണ്ടി ജീവൻ തന്നെ നല്കാൻ മടിക്കാതിരിക്കുക—പ്രാജ്ഞന്മാരുടെ ചിന്തയും പ്രവൃത്തിയും ഈ രീതിയിലത്രെ. ഓരോ ചെറിയ സേവനത്തിനും അവർ പത്തിരട്ടി പ്രതിഫലം നല്കുന്നു. എന്നാൽ തികഞ്ഞ മഹാത്മാക്കരം മനുഷ്യരെ മുഴുവൻ ഒന്നായേ കാണൂ; അവർ തിന്മയ്ക്കുപകരം ആഹ്ലാദപൂർവം നന്മ പ്രദാനം ചെയ്യുന്നു.'

3

ഇംഗ്ളണ്ടിലെ രണ്ടാമത്തെക്കൊല്ലത്തിന്റെ ഒടുവിൽ ഞാൻ ബ്രഹ്മവിദ്യാസംഘക്കാരായ രണ്ടു സഹോദരന്മാരെ കണ്ടുമുട്ടി. അവരിരുവരും അവിവാഹിതരായിരുന്നു. അവരെന്നോടു ഗീതയെപ്പററി സംസാരിച്ചു. സർ എഡ്വിൻ ആർനോൾഡിന്റെ പരിഭാഷയാണു് അവർ വായിച്ചിരുന്നതു്. അവരോടൊപ്പം മൂലഗ്രന്ഥം വായിക്കാൻ അവരെന്നെ ക്ഷണിച്ചു. ഞാൻ ലജ്ജിച്ചുപോയി. എന്തെന്നാൽ സംസ്കൃതത്തിലാകട്ടെ ഗുജറാത്തിയിലാകട്ടെ, ഞാൻ ഭഗവദ്ഗീത വായിച്ചിരുന്നില്ല. ഗീത വായിച്ചിട്ടില്ലെന്നു് അവരോടു തുറന്നു പറയുവാൻ ഞാൻ നിർബന്ധിതനായി. അവരോടു ചേർന്നു വായിക്കാമെന്നും എന്റെ സംസ്കൃതപരിജ്ഞാനം വളരെ പരിമിതമാണെങ്കിലും എവിടെയെല്ലാമാണു മൂലത്തിന്റെ അർത്ഥം പരിഭാഷയിൽ പൂർണമായി പ്രകാശിക്കാത്തതെന്നു പറയാൻ ശ്രമിക്കാമെന്നും ഞാൻ സമ്മതിച്ചു. ഞാനങ്ങനെ ആ സുഹൃത്തുക്കളോടൊപ്പം ഗീതാപാരായണം ആരംഭിച്ചു. രണ്ടാമദ്ധ്യായത്തിലെ താഴെപ്പറയുന്ന ശ്ലോകങ്ങൾ എന്റെ മനസ്സിൽ ആഴത്തിൽപ്പതിഞ്ഞു.

---

3. An Autobiography (1927) pp. 49—50

'ധ്യായതോ വിഷയാൻ പുംസഃ
സംഗസ്തേഷൂപജായതേ
സംഗാത് സംജായതേ കാമഃ,
കാമാത് ക്രോധോഭിജായതേ,

ക്രോധാദ് ഭവതി സമ്മോഹഃ,
സമ്മോഹാത് സ്മൃതിവിഭ്രമഃ,
സ്മൃതിഭ്രംശാത് ബുദ്ധിനാശോ,
ബുദ്ധിനാശാത് പ്രണശ്യതി.'

(വിഷയങ്ങളെപ്പററി ധ്യാനിക്കുന്നവന് അവയിൽ സംഗം ജനിക്കുന്നു. സംഗത്തിൽനിന്നു കാമം ഉണ്ടാകുന്നു. കാമത്തിൽനിന്നു ക്രോധവും. ക്രോധം മോഹമാണ് ഉളവാക്കുക. മോഹത്തിൽനിന്നു സ്മൃതിഭ്രംശവും സ്മൃതിഭ്രംശത്തിൽനിന്നു ബുദ്ധിനാശവും ഉണ്ടാകുന്നു. ബുദ്ധിനാശംനിമിത്തം സർവനാശവും സംഭവിക്കുന്നു.)

ഈ ശ്ളോകങ്ങൾ ഇന്നും എന്റെ കാതുകളിൽ മുഴങ്ങുകയാണ്. അമൂല്യമായ ഒരു ഗ്രന്ഥമാണതെന്ന് എനിക്കു തോന്നി. ആ തോന്നൽ അതിൽപിന്നീട് എന്നിൽ വളർന്നുകൊണ്ടേയിരിക്കുകയാണ്. സത്യം ഗ്രഹിക്കാൻ പററിയ മഹത്തമമായ ഒരു ഗ്രന്ഥമായിട്ടാണ് അതിനെ ഞാനിന്നു പരിഗണിക്കുന്നത്. വിഷാദത്തിന്റേതായ നിമിഷങ്ങളിൽ അതു് എനിക്കു വിലയേറിയ സഹായം പ്രദാനംചെയ്തിട്ടുണ്ട്. ഞാൻ അതിന്റെ ഇംഗ്ളീഷ് പരിഭാഷകൾ മിക്കവാറും എല്ലാംതന്നെ വായിച്ചിട്ടുണ്ട്. സർ എഡ്വിൻ ആർനോൾഡിന്റെ പരിഭാഷയാണ് ഏററവും നന്നായിട്ടുള്ളതെന്നു ഞാൻ കരുതുന്നു. അദ്ദേഹം മൂലത്തോടു തികഞ്ഞ സത്യസന്ധത പാലിച്ചിട്ടുണ്ടെങ്കിലും അതൊരു പരിഭാഷയാണെന്നു തോന്നുകയില്ല. ആ സുഹൃത്തുക്കളോടൊത്തു ഗീത വായിച്ചുവെങ്കിലും ഞാനതു ശരിക്കു പഠിച്ചു എന്നു പറഞ്ഞുകൂടാ. കുറേ കൊല്ലങ്ങൾ കഴിഞ്ഞതിനുശേഷമേ അതു് എന്റെ നിത്യപാരായണത്തിനുള്ള ഒരു ഗ്രന്ഥമായിത്തീർന്നുള്ളു.

എഡ്വിൻ ആർനോൾഡ് രചിച്ച പൗരസ്ത്യദീപം (The Light of Asia') വായിക്കുന്നതിന് ആ സഹോദരന്മാർ ഉപദേശിച്ചു. അന്നോളം ഗീതാവിവർത്തനത്തിന്റെ കർത്താവായിട്ടു മാത്രമേ അദ്ദേഹത്തെ ഞാൻ അറിഞ്ഞിരുന്നുള്ളു. ഭഗവദ്ഗീതയേക്കാൾ അധികം കൗതുകത്തോടുകൂടിയാണു ഞാനാ പുസ്തകം വായിച്ചതു്. വായിക്കാൻ തുടങ്ങിയതിൽ പിന്നീട് അതു താഴെവെയ്ക്കാൻപോലും എനിക്കു സാധിച്ചിട്ടില്ല. ഒരിക്കൽ അവർ എന്നെ ബ്ളാവട്സ്കി ലാഡ്ജിലേക്കു കൂട്ടിക്കൊണ്ടുപോയി, മാഡം ബ്ളാവട്സ്കിയേയും മിസ്സിസ് ബെസൻറിനേയും പരിചയ

പ്പെട്ടത്തിത്തന്നു. മിസ്സിസ് ബെസൻറ് ആയിടയ്ക്കാണു ബ്രഹ്മ വിദ്യാസംഘത്തിൽ ചേർന്നതു്. അവരുടെ ഈ പരിവർത്തന ത്തെപ്പററിയുള്ള വിവാദം ഞാൻ താത്പര്യത്തോടെ ശ്രദ്ധിക്കുന്നു ണ്ടായിരുന്നു. എൻെറ സുഹൃത്തുക്കൾ ബ്രഹ്മവിദ്യാസംഘത്തിൽ ചേരുവാൻ എന്നെ ഉപദേശിച്ചു. എന്നാൽ ഞാൻ വളരെ വിനയ ത്തോടുകൂടി ഒഴിഞ്ഞുമാറി. 'എൻെറ മതത്തെപ്പററിത്തന്നെ എ നിക്കു വളരെ പരിമിതമായ അറിവേയുള്ളു. അതുകൊണ്ടു് ഒരു മതസംഘടനയിലും ചേരാൻ ഞാൻ ഉദ്ദേശിക്കുന്നില്ല,' എന്നായി രുന്നു എൻെറ മറുപടി. അവരുടെ നിർദേശപ്രകാരം മാഡം ബ്ലാ വട്സ്കിയുടെ 'Key to Theosophy' എന്ന പുസ്തകം വായി ച്ചതായി ഞാൻ ഓർക്കുന്നു. ഈ പുസ്തകം ഹിന്ദുമതത്തെപ്പററി യുള്ള ഗ്രന്ഥങ്ങൾ വായിക്കുവാൻ എന്നെ പ്രേരിപ്പിച്ചു. ഹിന്ദുമ തം അന്ധവിശ്വാസജടിലമാണെന്നു പാതിരിമാരുടെ പ്രചരണം മൂലം എനിക്കു് ഉണ്ടായിരുന്ന ധാരണ മാററുവാനും അതു് ഉപക രിച്ചു.

ഏതാണ്ടു് അക്കാലത്തുതന്നെ ഒരു സസ്യഭക്ഷണശാലയിൽവ ച്ചു മാഞ്ചസ്റ്ററിൽനിന്നു വന്ന ഒരു നല്ല ക്രൈസ്തവനെ ഞാൻ ക ണ്ടുമുട്ടി. അദ്ദേഹം ക്രിസ്തുമതത്തെപ്പററി എന്നോടു സംസാരി ച്ചു. രാജകോട്ടിനെപ്പററിയുള്ള സ്മരണകൾ ഞാൻ അദ്ദേഹ ത്തോടു വിവരിച്ചു. അവ അദ്ദേഹത്തെ വേദനിപ്പിച്ചു. അദ്ദേഹം പറഞ്ഞു: 'ഞാൻ ഒരു സസ്യഭുക്കാണു്. ഞാൻ മദ്യം ഉപയോഗി ക്കുകയില്ല. ക്രിസ്ത്യാനികൾ വളരെപ്പേർ മാംസവും മദ്യവും കഴിക്കും. എന്നാൽ ഇതു രണ്ടും വേദപുസ്തകത്തിൽ പറഞ്ഞിട്ടു ള്ളതല്ല. ദയവുചെയ്തു ബൈബിൾ വായിക്കൂ.' ഞാനാ ഉപ ദേശം സ്വീകരിച്ചു. അദ്ദേഹം ഒരു പ്രതി എനിക്കു കൊണ്ടുതന്നു. അദ്ദേഹം ബൈബിളിൻെറ പ്രതികൾ വില്പന നടത്തിയിരു ന്നുവെന്നു് എനിക്കു് അവ്യക്തമായ ഒരോർമ്മയുണ്ടു്. അദ്ദേ ഹത്തിൻെറ പക്കൽനിന്നുതന്നെ ഭൂപടങ്ങളും പദകോശവും മററുമു ള്ള ഒരു ബൈബിൾ വാങ്ങിച്ചു്, ഞാൻ വായനയാരംഭിച്ചു. എ ന്നാൽ 'പഴയനിയമം' മുഴുവൻ വായിക്കുന്നതു വളരെ വിഷമംപി ടിച്ച ഒരു പണിയായി അനുഭവപ്പെട്ടു. ലോകോല്പത്തിയെപ്പ ററിയുള്ള ഭാഗം ഞാൻ വായിച്ചു. തുടർന്നുള്ള ഭാഗങ്ങൾ വായിക്കു മ്പോഴെല്ലാം മിക്കവാറും ഉറങ്ങിപ്പോകും. എങ്കിലും വായിച്ചു എ ന്നു പറയാൻവേണ്ടിമാത്രം, വളരെ വിഷമിച്ചു കാര്യമൊന്നും മന സ്സിലാക്കാതെ വിരസമായ ശേഷം ഭാഗങ്ങളും കഷ്ടിച്ചു വായിച്ചു തീർത്തു. 'Book of Numbers' വായിക്കാൻതന്നെ തോന്നി യില്ല.

എന്നാൽ 'പുതിയനിയമ'ത്തിൻെറ കഥ അതായിരുന്നില്ല. അതെന്നെ വളരെ ആകർഷിച്ചു. പ്രത്യേകിച്ചും ആ ഗിരിപ്രഭാ

ഷണം നേരിട്ടു ഹൃദയത്തിൽത്തന്നെ ചെന്നു തറച്ചു. ഞാനതിനെ ഗീതയോടു താരതമ്യപ്പെടുത്തി. 'എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ തിന്മയെ എതിർക്കാതിരിക്കുക. നിങ്ങളുടെ വലത്തെ ചെകിട്ടിൽ ആരെങ്കിലും അടിക്കുന്നുവെങ്കിൽ ഇടത്തേ ചെകിടും അയാൾക്കു കാണിച്ചുകൊടുക്കുക. ആരെങ്കിലും നിങ്ങളുടെ കുപ്പായം എടുക്കുന്നുവെങ്കിൽ, അയാൾക്കു നിങ്ങളുടെ മേലങ്കികൂടി കൊടുക്കുക—' ഈ ഭാഗങ്ങൾ എന്നെ അതിരില്ലാതെ ആനന്ദിപ്പിച്ചു. 'നിങ്ങൾക്കു് അല്പം വെള്ളം തന്നു സഹായിച്ചയാൾക്കു നല്ലൊരു വിരുന്നു പകരം നല്കി സൽക്കരിക്കുക'— തുടങ്ങിയുള്ള ശ്യാമൾഭട്ടിന്റെ വാക്യങ്ങളാണു് അപ്പോൾ എന്റെ ഓർമ്മയിൽ എത്തിച്ചേർന്നതു്. എന്റെ അപക്വമായ മനസ്സു ഗീത, പൗരസ്ത്യദീപം, ഗിരിപ്രഭാഷണം ഈ മൂന്നിലേയും തത്ത്വങ്ങളെ ഏകീകരിക്കുവാൻ ഉദ്യമിച്ചു. ത്യാഗമാണു മതത്തിന്റെ അത്യുന്നതമായ രൂപം എന്ന വസ്തുത എന്നെ അത്യധികം ആകർഷിച്ചു.

ഇതരമതാചാര്യന്മാരുടെ ജീവചരിത്രങ്ങൾ വായിക്കുന്നതിനുള്ള ദാഹം വർദ്ധിക്കുന്നതിനു് ഇത്തരം വായന പ്രേരകമായിത്തീന്നു. കാർലൈലിന്റെ 'വീരപുരുഷന്മാരും വീരാരാധനയും' (Heroes and Hero Worship) എന്ന പുസ്തകം വായിക്കുന്നതിനു് ഒരു സുഹൃത്തു് എന്നെ ഉപദേശിച്ചു. പ്രവാചകത്വം നേടിയ വീരപുരുഷന്മാരെക്കുറിച്ചുള്ള അദ്ധ്യായം ഞാൻ വായിക്കുകയും പ്രവാചകനുണ്ടായിരിക്കേണ്ട മഹത്വം, ധീരത, ലളിത ജീവിതനിഷ്ഠ തുടങ്ങിയ ഗുണങ്ങൾ മനസ്സിലാക്കുകയും ചെയ്തു.

ആ അവസരത്തിൽ ഇതിൽ കൂടുതലൊന്നും മതവുമായിട്ടടുക്കുവാൻ എനിക്കു സാധിച്ചില്ല. പരീക്ഷയ്ക്കുവേണ്ടിയുള്ള പഠനം കഴിഞ്ഞു മറെറാരു വിഷയവും ശ്രദ്ധിക്കുവാൻ സമയമുണ്ടായിരുന്നില്ല. ഏതായാലും കൂടുതൽ മതഗ്രന്ഥങ്ങൾ വായിക്കണമെന്നും എല്ലാ പ്രധാന മതങ്ങളുമായും പരിചയപ്പെടണമെന്നും ഞാൻ തീരുമാനിച്ചു.

നിരീശ്വരവാദത്തെക്കുറിച്ചും ഞാനൊട്ടൊക്കെ മനസ്സിലാക്കാൻ ശ്രമിച്ചു. എല്ലാ ഇന്ത്യാക്കാർക്കും ബ്രാഡ്ലായെക്കുറിച്ചും അദ്ദേഹത്തിന്റെ നിരീശ്വരവാദത്തെക്കുറിച്ചും അറിയാമായിരുന്നു. ആയിടയ്ക്കു ഞാൻ നിരീശ്വരവാദത്തെക്കുറിച്ചു് ഒരു പുസ്തകം വായിച്ചു. അതിന്റെ പേരു് ഇപ്പോൾ ഓർമ്മയില്ല. അതെന്നിൽ യാതൊരു പ്രതികരണവും ഉണ്ടാക്കിയില്ല. ഞാൻ നിരീശ്വരവാദത്തിന്റെ മരുഭൂമി എന്നേ തരണംചെയ്തിരുന്നു. മിസ്സിസ് ബെസൻറ് അന്നു വളരെ പ്രസിദ്ധയായിരുന്നു. അവർ നിരീശ്വരവാദത്തിൽനിന്നു് ഈശ്വരവിശ്വാസത്തിലേക്കു മടങ്ങിപ്പോയതു് നിരീശ്വരവാദത്തോടുള്ള എന്റെ വിരോധം വർദ്ധിപ്പിക്കുന്ന

തിനു കാരണമായി. 'ഞാനെങ്ങനെ തിയോസഫിസ്റ്റായി?' എന്ന അവരുടെ പുസ്തകം ഞാൻ വായിച്ചു.

ആയിടയ്ക്കാണു ബ്രാഡ്‌ലാ മരിച്ചത്. വോക്കിങ് സെമിററിയിലാണ് അദ്ദേഹത്തെ അടക്കംചെയ്തത്. ഞാൻ ആ ചടങ്ങിൽ പങ്കുകൊണ്ടു. ലണ്ടനിലെ താമസക്കാരായ ഇന്ത്യാക്കാരെല്ലാം അവിടെ സന്നിഹിതരായിരുന്നു. അദ്ദേഹത്തിന് അന്ത്യോപചാരമർപ്പിക്കുന്നതിന് ഏതാനും ചില പുരോഹിതന്മാരും വന്നിരുന്നു. ശവസംസ്കാരം കഴിഞ്ഞു മടങ്ങുമ്പോൾ തീവണ്ടി കാത്തു കുറെനേരം സ്റ്റേഷനിൽ നില്ക്കേണ്ടി വന്നു. അവിടെ വച്ച് ഒരു കടുത്ത നിരീശ്വരവാദി ആ പുരോഹിതന്മാരിലൊരാളെ ചോദ്യം ചോദിച്ചു വിഷമിപ്പിക്കാൻ തുടങ്ങി. 'അപ്പോൾ നിങ്ങൾ ഈശ്വരനുണ്ടെന്നുതന്നെ വിശ്വസിക്കുന്നു — അല്ലേ?'

'അതേ'—ആ നല്ല പുരോഹിതൻ പതിഞ്ഞ സ്വരത്തിൽ മറുപടി പറഞ്ഞു.

'ഭൂമിയുടെ ചുററളവ് 28,000 മൈലാണെന്നും നിങ്ങൾ സമ്മതിക്കുന്നുണ്ട്—അല്ലേ?' — ആത്മവിശ്വാസം സ്ഫുരിക്കുന്ന മന്ദഹാസത്തോടെ നിരീശ്വരവാദി ചോദ്യമായി.

'തീർച്ചയായും.'

'എന്നാൽ നിങ്ങളുടെ ഈശ്വരൻെറ വലിപ്പം എത്രയാണെന്നു പറയാമോ? എവിടെയാണ് ആ ഈശ്വരൻ കുടിപാർക്കുന്നത്?'

'അദ്ദേഹം നമ്മുടെയിരുവരുടേയും ഹൃദയത്തിൽത്തന്നെയാണു കുടികൊള്ളുന്നത്.'

'ഓഹോ! ഞാനൊരു കൊച്ചു കുഞ്ഞാണെന്നൊന്നും വിചാരിച്ചുകളയല്ലേ!' നിരീശ്വരവാദി വാദത്തിൽ ജയിച്ചെന്നമട്ടിൽ ഞങ്ങളെ നോക്കിക്കൊണ്ടു പറഞ്ഞു.

പുരോഹിതൻ വിനീതമായി മൗനം ദീക്ഷിച്ചതേയുള്ളു. ഈ സംഭാഷണം നിരീശ്വരവാദത്തെക്കുറിച്ചുള്ള എൻെറ പ്രാതികൂല്യത്തെ പതിന്മടങ്ങു വർദ്ധിപ്പിക്കുകയാണുണ്ടായത്.

ഹിന്ദുമതത്തെക്കുറിച്ചും ലോകത്തിലെ ഇതരമതങ്ങളെക്കുറിച്ചും എനിക്കുണ്ടായിരുന്ന അല്പജ്ഞാനം പരീക്ഷണഘട്ടങ്ങളിൽ എന്നെ സഹായിക്കുന്നതിനു പര്യാപ്തമാവുകയില്ലെന്നു ഞാൻ നേരത്തേതന്നെ അറിയേണ്ടതായിരുന്നു. അത്തരം പരീക്ഷണഘട്ടങ്ങളിൽ തന്നെ സഹായിക്കുന്ന കാര്യങ്ങളെപ്പററി മനുഷ്യന് അറിവോ സൂചനപോലുമോ ലഭിച്ചിട്ടില്ല. ഈശ്വരവിശ്വാസിയല്ലെങ്കിൽ, താൻ യാദൃച്ഛികമായി രക്ഷപ്പെട്ടു എന്നേ അയാൾ പറയൂ. ഈശ്വരവിശ്വാസി ഈശ്വരൻ തന്നെ രക്ഷിച്ചു എന്നും പറയും. തൻെറയുള്ളിൽ ഈശ്വരകാരുണ്യം കുടികൊള്ളുന്നതിനു കാരണം താൻ അനുവർത്തിക്കുന്ന ആദ്ധ്യാത്മിക പരിശീ

ലനമോ, മതപഠനമോ ആണെന്നും അയാൾ തീരുമാനിക്കാനിടയുണ്ട്. പക്ഷേ, മുക്തിയുടേതായ മുഹൂർത്തത്തിൽ, തന്നെ രക്ഷിച്ചതു് അദ്ധ്യാത്മികപരിശീലനമാണോ, മറെറന്തെങ്കിലുമാണോ എന്നൊന്നും അയാൾ അറിയുകയില്ല. സ്വന്തം ആദ്ധ്യാത്മിക ശക്തിയെക്കുറിച്ചു വീമ്പിളക്കിയിട്ടുള്ള പലർക്കും ആ വീമ്പിളക്കൽകൊണ്ടൊരു ഫലവുമില്ല എന്നു മനസ്സിലാക്കേണ്ടിവന്നിട്ടുണ്ട്. മതപരമായ അനുഭൂതിയിൽനിന്നു ഭിന്നമായ കേവലമായ മതബോധം പരീക്ഷണഘട്ടങ്ങളിൽ വെറും പതിരാണെന്നു് അനുഭവപ്പെടും.

4

ലക്ഷക്കണക്കിനു് ഉറുപ്പികയുടെ വ്യാപാരം നടത്തിയിരുന്ന ഒരാളാണ് റായ്ചന്ദ്ഭായി. രത്നങ്ങളും വജ്രങ്ങളുമൊക്കെ കൈകാര്യം ചെയ്യുന്നതിൽ അദ്ദേഹം നിപുണനായിരുന്നു. കുരുക്കുപിടിച്ച വ്യാപാരപ്രശ്നങ്ങളൊന്നും അദ്ദേഹത്തിനു വിഷമകരമായിരുന്നില്ല. പക്ഷേ അദ്ദേഹത്തിൻെറ ജീവിതം ഇവയെയൊന്നും കേന്ദ്രമാക്കിയല്ല ചലിച്ചിരുന്നതു്. ഈശ്വരനെ അഭിമുഖമായിക്കാണുന്നതിനുള്ള ആവേശമായിരുന്നു അതിൻെറ കേന്ദ്രബിന്ദു. അദ്ദേഹത്തിൻെറ മേശപ്പുറത്തു വ്യാപാരസംബന്ധമായ കാര്യങ്ങളുടെ കൂട്ടത്തിൽ എപ്പോഴും ഏതാനും മതഗ്രന്ഥങ്ങളും ഡയറിയും കാണും. വ്യാപാരം അവസാനിച്ചാലുടനെ അതിലേതെങ്കിലുമൊന്നു് എടുക്കുകയായി. അദ്ദേഹത്തിൻെറ പ്രസിദ്ധീകൃതകൃതികളിൽ ഏറിയ പങ്കും ഡയറിയിൽനിന്നുള്ള ഉദ്ധരണങ്ങളാണ്[4]. പ്രധാനപ്പെട്ട വ്യാപാരകാര്യങ്ങളെക്കുറിച്ചു സംസാരിച്ചുകഴിഞ്ഞാലുടനെ നിഗൂഢങ്ങളായ ആദ്ധ്യാത്മികകാര്യങ്ങളെക്കുറിച്ച് എഴുതാൻ തുടങ്ങുന്ന ഒരാൾ തീർച്ചയായും വെറുമൊരു കച്ചവടക്കാരനല്ല, സത്യാന്വേഷകനാണ്. വ്യാപാരകാര്യങ്ങളിൽ ഏർപ്പെട്ടിരിക്കവേതന്നെ അദ്ദേഹം ഈശ്വരകാര്യങ്ങളിൽ മുഴുകുന്ന ചിത്രം ഒന്നല്ല, രണ്ടല്ല, പല തവണ ഞാൻ കണ്ടിട്ടുണ്ട്. ഒരിക്കലും അദ്ദേഹത്തിൻെറ സമചിത്തത നഷ്ടപ്പെടുന്നതു കണ്ടിട്ടില്ല. ഞങ്ങൾ തമ്മിൽ വ്യാപാരസംബന്ധമായ ഇടപാടുകളോ, മററു സ്വാർത്ഥബന്ധങ്ങളോ ഒന്നുമുണ്ടായിരുന്നില്ല. എങ്കിലും ഞാൻ അദ്ദേഹത്തോട് ഏററവും അടുത്ത ബന്ധം പുലർത്തിപ്പോന്നു. അന്നു ഞാനൊരു കേസ്സില്ലാത്ത ബാരിസ്റ്ററായിരുന്നു. ഞങ്ങൾ തമ്മിൽ കാണുമ്പോഴൊക്കെ ഗൗരവതരമായ മതവിഷയങ്ങളെക്കുറിച്ചു് അദ്ദേഹം എന്നോടു സംസാരിക്കും. അന്നു് എനിക്കു സ്ഥിരമായ മതവിശ്വാസമൊന്നുമുണ്ടായിരുന്നില്ല; എന്നല്ല മതപരമായ വിഷയങ്ങളെക്കുറിച്ചുള്ള ചർച്ചയിൽ അത്രകണ്ടൊരു താത്പര്യവുമുണ്ടാ

4. An Autobiography (1927) pp. 64–65 (My Religion, pp. 11—12)

യിരുന്നില്ല; എങ്കിലും അദ്ദേഹത്തിന്റെ സംഭാഷണം എനിക്ക് അത്യധികം രസകരമായിത്തോന്നി. ഞാൻ അതിൽ പിന്നീട് പലേ മതാചാര്യന്മാരേയും കണ്ടിട്ടുണ്ട്. പക്ഷേ റായി ചന്ദ്ഭായിക്ക് എന്നിലുണ്ടാക്കാൻ കഴിഞ്ഞ പ്രതികരണം മററാക്കുംതന്നെ ഉണ്ടാക്കാൻ സാധിച്ചിട്ടില്ല. അദ്ദേഹത്തിന്റെ വാക്കുകൾ നേരിട്ട് എന്റെ ഉള്ളിലേക്കുതന്നെ കടന്നുചെന്നു. അദ്ദേഹത്തിന്റെ ബുദ്ധിശക്തിയോടൊപ്പംതന്നെ ധാർമ്മികൗത്സുക്യവും എന്റെ ആദരവ് ആർജിച്ചു. അദ്ദേഹം എന്നെ ഒരിക്കലും അറിഞ്ഞുകൊണ്ട് അപഥത്തിലേക്ക് നയിക്കുകയില്ലെന്നും, തന്റെ അഗാധതരങ്ങളായ ചിന്തകൾപോലും എനിക്കു പകർന്നുതരുമെന്നും ഗാഢമായ വിശ്വാസം എനിക്കുണ്ടായിരുന്നു. അങ്ങനെ എനിക്കു നേരിടേണ്ടിവന്ന ആദ്ധ്യാത്മികപ്രതിസന്ധികളിൽ റായ്ചന്ദ്ഭായിയായിത്തീർന്നു എന്റെ അഭയകേന്ദ്രം. എനിക്ക് ഇത്രയൊക്കെ ബഹുമാനമുണ്ടായിട്ടും, അദ്ദേഹത്തെ ഗുരുവായി ഹൃദയത്തിൽ പ്രതിഷ്ഠിക്കുന്നതിന് എനിക്കു കഴിഞ്ഞില്ല. ഗുരുവിനുള്ള സിംഹാസനം അവിടെ ഇന്നും ഒഴിഞ്ഞുകിടക്കുകയാണ്. എന്റെ അന്വേഷണം തുടരുകയും ചെയ്യുന്നു.

* * *

മൂന്ന് ആധുനികവ്യക്തികളാണ് എന്റെ ജീവിതത്തിൽ ആഴമേറിയ മുദ്രകൾ പതിപ്പിക്കുകയും, എന്നെ സ്വാധീനപ്പെടുത്തുകയും ചെയ്തിട്ടുള്ളത്. ഒന്ന്—റായ്ചന്ദ്ഭായി സജീവസംസർഗ്ഗംകൊണ്ട്; രണ്ട്—ടോൾസ്റ്റായി 'ദൈവരാജ്യം നിങ്ങളുടെ ഉള്ളിൽത്തന്നെയാണ്'' (The Kingdom of God is Within You) എന്ന ഗ്രന്ഥത്തിലൂടെ; മൂന്ന്—റസ്കിൻ 'സർവോദയം' (Unto this Last) എന്ന ഗ്രന്ഥത്തിലൂടെ.

5

ആദ്യം കണ്ടപ്പോൾത്തന്നെ മതത്തെപ്പററിയുള്ള എന്റെ അഭിപ്രായഗതികൾ മി. ബേക്കർ ചോദിച്ചു മനസ്സിലാക്കിയിരുന്നു. ഞാൻ അദ്ദേഹത്തോട് പറഞ്ഞു: 'ജനനംകൊണ്ടു ഞാനൊരു ഹിന്ദുവാണ്. എന്നാൽ ഹിന്ദുമതത്തെപ്പററി എനിക്കു വലുതായൊന്നും അറിഞ്ഞുകൂടാ. മററു മതങ്ങളെപ്പററിയാണെങ്കിൽ അത്രപോലും അറിവില്ല. വാസ്തവത്തിൽ ഞാൻ എവിടെയാണെന്നോ, എന്റെ മതപരമായ വിശ്വാസങ്ങൾ എന്താണെന്നോ ഒന്നും എനിക്കറിഞ്ഞുകൂടാ. എന്റെ മതവും കഴിവുള്ളിടത്തോളം മററു മതങ്ങളും ശ്രദ്ധാപൂർവം പഠിക്കണമെന്നു ഞാൻ ഉദ്ദേശിക്കുന്നു.'

---

5. An Autobiography (1927) P.87

6

'എങ്ങനെയാണു നമുക്കു പാപത്തിന്റെ ഭാരം താങ്ങാൻ കഴിയുക? നമുക്കതു ക്രിസ്തുവിന്റെ ചുമലിൽ കയററിവയ്ക്കാം. അദ്ദേഹം മാത്രമാണു പാപരഹിതനായ ദൈവപുത്രൻ. തന്നിൽ വിശ്വസിക്കുന്നവനു് അനശ്വരജീവിതം ഈശ്വരൻ വാഗ്ദാനം ചെയ്തിട്ടുണ്ടു്. അദ്ദേഹത്തിന്റെ അനന്തമായ കാരുണ്യത്തിനു് ഒരു തെളിവാണതു്. ക്രിസ്തുവിലൂടെ മനുഷ്യൻ ഈശ്വരനോടു ബന്ധപ്പെടുന്നു എന്നാണു നമ്മുടെ വിശ്വാസം. അതുകൊണ്ടു നാം ചെയ്യുന്ന പാപങ്ങൾപോലും നമ്മെ ബാധിക്കുന്നില്ല എന്നു നാം കരുതുന്നു. നാം പാപം ചെയ്യും. പാപം ചെയ്യാതെ ഈ ലോകത്തിൽ ജീവിക്കുക സാദ്ധ്യമല്ല. മനുഷ്യരാശിയുടെ പാപങ്ങൾക്കു ക്രിസ്തു പ്രായശ്ചിത്തം ചെയ്യുകയും സ്വയം പീഡാനുഭവങ്ങൾക്കു വിധേയനാവുകയും ചെയ്തു. അദ്ദേഹത്തിന്റെ മഹത്തായ പാപവിമോചനകർമ്മത്തിൽ വിശ്വസിക്കുന്നവർക്കുമാത്രമേ ശാശ്വതമായ മനശ്ശാന്തി ലഭിക്കൂ. എത്രകണ്ടു് അസ്വസ്ഥമായ ഒരു ജീവിതമാണു് നാം നയിക്കുന്നതു് എന്നൊന്നു് ആലോചിച്ചുനോക്കൂ. അതോടൊപ്പം നമുക്കു വാഗ്ദാനം ചെയ്തിരിക്കുന്ന ഈ മനശ്ശാന്തിയെക്കുറിച്ചും ഒന്നാലോചിക്കൂ.'

ഈ വാദം എനിക്കല്പവും വിശ്വാസ്യമായിത്തോന്നിയില്ല. ഞാൻ വിനയത്തോടെ ഇങ്ങനെ മറുപടി പറഞ്ഞു: 'ഇതാണു് എല്ലാ ക്രിസ്ത്യാനികളും അംഗീകരിച്ചിരിക്കുന്ന ക്രിസ്തുമതമെങ്കിൽ, എനിക്കതു സ്വീകരിക്കാൻ വയ്യ. എന്റെ പാപം വരുത്തിവയ്ക്കുന്ന ഫലങ്ങളിൽനിന്നും മോചനം നേടണമെന്നു് എനിക്കു് ആഗ്രഹമില്ല. പാപത്തിൽനിന്നും പാപചിന്തകളിൽനിന്നുപോലും മോചനം നേടാനാണു ഞാൻ ശ്രമിക്കുന്നതു്. അതു സാധിക്കുന്നതുവരെ ഞാൻ അസ്വസ്ഥനായിരുന്നുകൊള്ളാം.'

7

എന്റെ ഭാവിയെപ്പററി മി. ബേക്കർക്കു് ആശങ്കകളുണ്ടായിത്തുടങ്ങി. അദ്ദേഹമെന്നെ വെല്ലിംഗ്ടൺ മതസമ്മേളനത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. പ്രൊട്ടസ്റ്റൻറ് ക്രിസ്ത്യാനികൾ കൂടക്കൂടെ ഇത്തരം സമ്മേളനങ്ങൾ വിളിച്ചുകൂട്ടാറുണ്ടായിരുന്നു. മതപരമായ പ്രബുദ്ധതയുളവാക്കാനോ, മറെറാരു രീതിയിൽ പറഞ്ഞാൽ ആത്മശുദ്ധീകരണത്തിനോ ആണു് അവ സംഘടിപ്പിച്ചിരുന്നതു്. മതപരമായ പുനരുദ്ധാരണമെന്നോ, പുനരുത്ഥാനമെന്നോ അവയെപ്പററി പറയാം. വെല്ലിംഗ്ടൺ മതസമ്മേളനം ഇത്തരമൊന്നായിരുന്നു. അവിടത്തെ മതഗൗരവത്തിന്റേതായ

---

6. An Autobiography (1927) p. 89
7. An Autobiography (1927) pp. 97–100

അന്തരീക്ഷവും, സന്നിഹിതരാകുന്ന ജനങ്ങളുടെ ആത്മാർത്ഥതയും ഉത്സാഹപ്രകർഷവും എന്നെ അനിവാര്യമായിത്തന്നെ ക്രിസ്ത്തു മതത്തിൽ ചേരുന്നതിന്നു പ്രേരിപ്പിക്കുമെന്നു മി. ബേക്കർ പ്രതീക്ഷിച്ചിട്ടുണ്ടാവണം.

ഭക്തന്മാരായ ക്രിസ്ത്യാനികളുടെ ഒരു സമ്മേളനമായിരുന്നു അതു്. അവരുടെ മതവിശ്വാസം എന്നെ സന്തോഷിപ്പിച്ചു. റവറണ്ട് മുറേയെ അവിടെവച്ചു കണ്ടുമുട്ടി. പലരും എനിക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ടെന്നും ഞാൻ കണ്ടു. അവരുടെ കീർത്തനങ്ങളിൽ ചിലതൊക്കെ എനിക്കു പിടിച്ചു. അവ മധുരങ്ങളായിരുന്നു.

ആ സമ്മേളനം മൂന്നു ദിവസം നീണ്ടുനിന്നു. അവിടെ കൂടിയിരുന്നവരുടെ മതവിശ്വാസത്തെ മനസ്സിലാക്കുവാനും അഭിനന്ദിക്കുവാനും എനിക്കു കഴിഞ്ഞു. എന്നാൽ എന്റെ മതവിശ്വാസങ്ങൾക്കൊരു മാററം വരുത്തേണ്ട കാര്യം ഞാൻ കണ്ടില്ല. ക്രിസ്ത്യാനിയായിത്തീർന്നാൽമാത്രമേ മോക്ഷവും സ്വർഗവും നേടാൻ സാധിക്കു എന്നു വിശ്വസിക്കുവാൻ എനിക്കു സാധിച്ചില്ല. ഇക്കാര്യം ഞാൻ ചില ക്രിസ്ത്യൻ സ്നേഹിതന്മാരോടു തുറന്നു പറഞ്ഞപ്പോൾ അവർ ഞെട്ടിപ്പോയി. എന്നാൽ അതല്ലാതൊരു പോംവഴിയുണ്ടായിരുന്നില്ല.

എന്റെ വൈഷമ്യങ്ങൾ കുറേക്കൂടി അഗാധങ്ങളായിരുന്നു. ക്രിസ്ത്തു മാത്രമാണ് ഒരേയൊരു ദൈവപുത്രൻ എന്നും ക്രിസ്ത്തുവിൽ വിശ്വസിക്കുന്നവനു മാത്രമേ ശാശ്വതജീവിതം ലഭിക്കു എന്നും വിശ്വസിക്കാൻ എനിക്കു കഴിഞ്ഞില്ല. ദൈവത്തിന്നു പുത്രന്മാരുണ്ടാകാമെങ്കിൽ, നാം എല്ലാം അദ്ദേഹത്തിന്റെ പുത്രന്മാർ തന്നെ. ക്രിസ്ത്തു ഈശ്വരതുല്യനാണെങ്കിൽ അഥവാ ഈശ്വരൻ തന്നെയാണെങ്കിൽ എല്ലാ മനുഷ്യരും ഈശ്വരതുല്യരാണ് അഥവാ ഈശ്വരൻതന്നെയാണ്. ലോകത്തിന്റെ പാപം മുഴുവൻ തന്റെ രക്തംകൊണ്ടും മരണംകൊണ്ടും ക്രിസ്ത്തു പരിഹരിച്ചു എന്ന് അക്ഷരംപ്രതി വിശ്വസിക്കുവാൻ എന്റെ യുക്തി സന്നദ്ധമായിരുന്നില്ല. അലങ്കാരഭാഷയിൽ അതിൽ കുറെ സത്യം ഉണ്ടായിരിക്കാം. ക്രിസ്ത്തുമതപ്രകാരമാണെങ്കിൽ മനുഷ്യർക്കു മാത്രമേ ആത്മാവുള്ളു; മറെറാരു ജീവിക്കും ഇല്ല. മറെറല്ലാ ജീവികൾക്കും മരണം പരിപൂർണമായ വിനാശമാണ്. എന്നാൽ ഇതിന്നു നേരേ വിരുദ്ധമായിരുന്നു എന്റെ വിശ്വാസം. യേശുവിനെ ഒരു രക്തസാക്ഷിയായും, ത്യാഗമൂർത്തിയായും, ദിവ്യഗുരുവായും കരുതാൻ ഞാൻ ഒരുക്കമാണ്. എന്നാൽ ഇന്നോളം ജനിച്ചിട്ടുള്ളവരിൽവച്ച് ഏററവും പരിപൂർണനായ മനുഷ്യനാണ് അദ്ദേഹം എന്ന് അംഗീകരിക്കുവാൻ എനിക്കു സാദ്ധ്യമല്ല. അദ്ദേഹത്തിന്റെ കുരിശാരോഹണം ലോകത്തിനു മഹത്തായ ഒരു മാതൃകയാണ്. പ

ക്ഷേ, അതിലെന്തെങ്കിലും നിഗൂഢമോ അത്ഭുതകരമോ ആയ ഗുണ വിശേഷങ്ങളുണ്ടെങ്കിൽ അവയൊന്നും അംഗീകരിക്കാൻ എൻെറ ഹൃദയം സന്നദ്ധമായിരുന്നില്ല. ക്രിസ്തുമതാനുയായികളുടെ ഭക്തിനിർഭരമായ ജീവിതത്തിൽ ഇതരമതാവലംബികളുടെ ജീവിതത്തിലില്ലാത്ത പ്രത്യേകതകളൊന്നും തന്നെ ഞാൻ കണ്ടില്ല. ക്രിസ്ത്യാനികളുടെ ജീവിതത്തിൽ വന്നുകൂടിയിട്ടുള്ളതായി പരാമർശിക്കപ്പെട്ടിരുന്ന പരിവർത്തനങ്ങളെല്ലാം മററു മതക്കാരിലും എനിക്കു കാണാൻ കഴിഞ്ഞു. താത്ത്വികമായി നോക്കിയാലും ക്രൈസ്തവാദർശങ്ങളിൽ അസാധാരണമായി ഒന്നുംതന്നെയുണ്ടായിരുന്നില്ല. ത്യാഗത്തിൻെറ കാര്യത്തിലാണെങ്കിൽ ഹൈന്ദവർ ക്രിസ്ത്യാനികളെ വളരെയധികം അതിശയിക്കുന്നു. ക്രിസ്തുമതത്തെ എല്ലാം തികഞ്ഞ ഒരു മതമായോ എല്ലാ മതങ്ങളിലുംവച്ച് ശ്രേഷ്ഠമായോ കരുതാൻ എനിക്കു് അസാദ്ധ്യമായിരുന്നു.

എൻെറ മനസ്സിനെ മഥിച്ചിരുന്ന ഈ കാര്യങ്ങളെക്കുറിച്ച് ഞാൻ ക്രിസ്ത്യൻ സുഹൃത്തുക്കളുമായി സൗകര്യമുള്ളപ്പോഴൊക്കെ ചർച്ച നടത്തി. പക്ഷേ അവരുടെ ഉത്തരങ്ങൾ എന്നെ തൃപ്തിപ്പെടുത്തിയില്ല.

അങ്ങനെ ക്രിസ്തുമതത്തെ പൂർണമോ മഹത്തോ ആയ ഒരു മതമായി അംഗീകരിക്കുക എനിക്കു സാദ്ധ്യമായിരുന്നില്ല. എന്നാൽ അതേയൊരു മനോഭാവംതന്നെയാണു ഹിന്ദുമതത്തെ സംബന്ധിച്ചും എനിക്കുണ്ടായിരുന്നതു്. ഹിന്ദുമതത്തിലെ വൈകല്യങ്ങൾ പ്രകടമായിത്തന്നെ എനിക്കു കാണാൻ സാധിച്ചിരുന്നു. അയിത്തം ഹിന്ദുമതത്തിൻെറ ഘടകമാകുമെങ്കിൽ അതു് ഒരു ദുഷ്ടഘടകമാണു്; അതല്ലെങ്കിൽ ഒരു വ്രണമാണു്. കണക്കില്ലാതെകണ്ടുള്ള ജാതികൾക്കും വിഭാഗങ്ങൾക്കുമെല്ലാം എന്താണൊരു നീതീകരണം എന്നെനിക്കു് അറിഞ്ഞുകൂടാ. വേദങ്ങൾ ഈശ്വരപ്രോക്തമാണെന്നു പറയുന്നതിൽ എന്താണർത്ഥം? അവയങ്ങനെയാണെങ്കിൽ, എന്തുകൊണ്ടു് ബൈബിളും ഖുറാനും അങ്ങനെ ആയിക്കൂടാ?

ക്രിസ്ത്യൻ സുഹൃത്തുക്കളെപ്പോലെ മുഹമ്മദീയസ്നേഹിതരും എന്നെ മതപരിവർത്തനം ചെയ്യിക്കുന്നതിൽ ഉത്സുകരായിരുന്നു. അബ്ദുള്ളാസേട്ടു് ഇസ്ലാംമതം പഠിക്കുന്നതിനു് എന്നെ പലപ്പോഴും പ്രേരിപ്പിച്ചുകൊണ്ടിരുന്നു. അതിൻെറ ആകർഷികതയെപ്പററി അദ്ദേഹത്തിനു് എപ്പോഴും എന്തെങ്കിലും പറയാനുണ്ടായിരുന്നു.

എൻെറ ഈ വൈഷമ്യങ്ങളെല്ലാം കാണിച്ചുകൊണ്ടു ഞാൻ റായ്ചന്ദ്ഭായിക്കൊരു കത്തെഴുതി. ഇന്ത്യയിലുള്ള മററു മതാചാര്യന്മാരുമായി കത്തിടപാടു നടത്തുകയും അവരുടെ മറുപടികൾ എനിക്കു കിട്ടുകയും ചെയ്തു. റായ് ചന്ദ്ഭായിയുടെ കത്തു്

എന്നെ ഒട്ടൊന്നു സാന്ത്വനപ്പെടുത്തി. ശാന്തമായിരിക്കാനും ഹിന്ദുമതം ഗാഢമായി പഠിക്കാനും അദ്ദേഹം ഉപദേശിച്ചു. അദ്ദേഹത്തിന്റെ വാചകങ്ങളിലൊന്ന് ഇങ്ങനെ ആയിരുന്നു: 'ഈ പ്രശ്നത്തെ നിസ്സംഗമായി സമീപിക്കുമ്പോൾ എനിക്കു ദൃഢമായിത്തന്നെ തോന്നുന്നതു ഹിന്ദുമതത്തിന്റെ സൂക്ഷ്മവും ഗഹനവും ആയ ചിന്താപദ്ധതിയോ, ആത്മദർശനമോ, ഉദാരഭാവമോ മറെറാരു മതത്തിനും ഇല്ലെന്നാണ്.'

സെയിൽ പരിഭാഷപ്പെടുത്തിയ ഖുറാന്റെ ഒരു പ്രതി വാങ്ങി ഞാൻ വായന ആരംഭിച്ചു. ഇസ്ളാം മതത്തെപ്പററിയുള്ള മററു പുസ്തകങ്ങളും ഞാൻ സമ്പാദിച്ചു. ഇംഗ്ളണ്ടിലുള്ള ക്രിസ്ത്യൻ സ്നേഹിതന്മാരുമായി ഞാൻ കത്തിടപാടുകൾ നടത്തി. അവരിലൊരാൾ എന്നെ എഡ്വേർഡ് മെയിററ്ലാൻഡുമായി പരിചയപ്പെടുത്തി. അദ്ദേഹത്തിനു ഞാൻ കത്തുകളെഴുതി. അന്നാകിങ്സ്ഫോർഡുമൊത്ത് അദ്ദേഹം രചിച്ചിരുന്ന 'പരമോൽകൃഷ്ടമായ മാർഗം' (The Perfect Way) എന്ന പുസ്തകത്തിന്റെ ഒരു പ്രതി അദ്ദേഹം എനിക്കയച്ചുതന്നു. നിലവിലുള്ള ക്രിസ്തുമത വിശ്വാസങ്ങളുടെ ഒരു ഖണ്ഡനമായിരുന്നു ആ പുസ്തകം. 'ബൈബിളിന്റെ പുതിയ വ്യാഖ്യാനം' (The New Interpretation of the Bible) എന്നൊരു പുസ്തകവും അദ്ദേഹം അയച്ചുതന്നു. ഈ രണ്ടു പുസ്തകങ്ങളും എനിക്കിഷ്ടപ്പെട്ടു. അവ ഹിന്ദുമതത്തെ അനുകൂലിക്കുന്നതായി എനിക്കു തോന്നി. ടോൾസ്ററായിയുടെ 'ദൈവരാജ്യം നിങ്ങളുടെ ഉള്ളിൽത്തന്നെയാണ്' (The Kingdom of God is Within You) എന്ന പുസ്തകം എന്നെ വല്ലാതെ ആകർഷിച്ചു. അതെന്നിൽ മായാത്ത ഒരു മുദ്ര അവശേഷിപ്പിച്ചു. ആ പുസ്തകത്തിൽ ആവിഷ്കൃതമായിട്ടുള്ള സ്വതന്ത്രമായ ചിന്തയുടേയും ഗാഢമായ ധർമനിഷ്ഠയുടേയും സത്യാത്മകതയുടേയും മുൻപിൽ മി. കോട്ട്സ് തന്ന പുസ്തകങ്ങൾ നിഷ്പ്രഭമായിപ്പോയി.

അങ്ങനെ ക്രസ്ത്യൻ സുഹൃത്തുക്കൾ സങ്കല്പിക്കുകപോലും ചെയ്യാതിരുന്ന ഒരു മാർഗത്തിലൂടെയാണ് എന്റെ പഠനങ്ങൾ എന്നെ നയിച്ചതു്. എഡ്വേർഡ് മെയിററ്ലാൻഡുമായുള്ള എന്റെ കത്തിടപാടുകൾ വളരെനാൾ നീണ്ടുനിന്നു. റായ്ചന്ദ്ഭായിയുമായുള്ള കത്തിടപാടുകളാകട്ടെ അദ്ദേഹത്തിന്റെ മരണംവരെ തുടർന്നുപോന്നു. അദ്ദേഹം അയച്ചുതന്ന ചില പുസ്തകങ്ങൾ ഞാൻ വായിച്ചു. പഞ്ചീകരണം, മണിരത്നമാല, യോഗവാസിഷ്ഠത്തിലെ മുമുക്ഷുപ്രകരണം, ഹരിഭദ്രസൂരിയുടെ ഷഡ്ദർശനസമന്വയം തുടങ്ങിയവയായിരുന്നു അവ.

എന്റെ ക്രിസ്ത്യൻ സുഹൃത്തുക്കൾ എനിക്കുവേണ്ടി ഉദ്ദേശിച്ചിരുന്ന മാർഗമല്ല ഞാൻ അവലംബിച്ചതെങ്കിലും, അവരെ

ന്നിൽ ഉണർത്തിയ മതാന്വേഷണതത്പരതയ്ക്കു ഞാൻ എന്നെന്നും അവരോടു കടപ്പെട്ടവനാണ്. അവരോടുള്ള സമ്പർക്കം ഞാൻ എന്നും ഓർമ്മിക്കും. തുടർന്നുള്ള സംവത്സരങ്ങളിൽ അത്തരം മധുരവും പവിത്രവുമായ സമ്പർക്കങ്ങൾ എനിക്കു വളരെയേറെ ഉണ്ടാകാനിടവന്നിട്ടുണ്ട്.

8

അബ്ദുള്ളാസേട്ട് നിരാശയോടെ പ്രസ്താവിച്ചു: 'അവരോ! അവരൊരിക്കലും ഞങ്ങളെ സമീപിക്കാറില്ല. സത്യം പറയട്ടെ, അവരെ പരിചയമുണ്ടെന്നുപോലും ഞങ്ങൾ ഭാവിക്കാറില്ല. അവർ ക്രിസ്ത്യാനികളാണ്. വെള്ളക്കാരായ പാതിരിമാരുടെ സ്വാധീനതയിൽപ്പെട്ടവരാണവർ. ആ പാതിരിമാരോ ഗവണ്മെൻറിനു കീഴ്പ്പെട്ടവരും.'

ഇതു് എൻെറ കണ്ണു തുറപ്പിച്ചു. ഈ വർഗക്കാരും നമ്മുടെ കൂട്ടർതന്നെയാണെന്നു നാം അംഗീകരിക്കേണ്ടതാണെന്ന് എനിക്കു തോന്നി. ഇതാണോ ക്രിസ്തുമതത്തിൻെറ അർത്ഥം? ക്രിസ്ത്യാനികളായിപ്പോയതുകൊണ്ടുമാത്രം അവർ ഇന്ത്യാക്കാരല്ലാതാകുമോ?

9

ഞാൻ സമുദായസേവനത്തിൽ ആകണ്ഠം ആമഗ്നനായിട്ടുണ്ടെങ്കിൽ അതിനു കാരണം ആത്മസാക്ഷാത്കാരത്തിനുള്ള എൻെറ അഭിവാഞ്ഛയാണ്. സേവനത്തിൽക്കൂടിമാത്രമേ ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കൂ എന്നു തോന്നിയതുകൊണ്ടു സേവനത്തിൻേറതായ മതം ഞാൻ സ്വീകരിച്ചു. എന്നെ സംബന്ധിച്ചിടത്തോളം സേവനം എന്നു പറഞ്ഞാൽ ഇന്ത്യയുടെ സേവനംതന്നെ. എന്തുകൊണ്ടെന്നാൽ സേവനകർമ്മങ്ങൾ തേടി ഞാൻ മററെങ്ങും പോകേണ്ടതില്ലല്ലോ. ഇന്ത്യയെ സേവിക്കുന്നതിനു് എനിക്കു് ആഭിമുഖ്യവുമുണ്ടു്. ഒന്നു ചുററിയടിക്കുക, കത്തിയവാറിലെ കുത്തിത്തിരിപ്പുകളിൽനിന്നു രക്ഷപ്പെടുക, ജീവിതം കഴിച്ചുകൂട്ടാനുള്ള വക നേടുക—ഇതിനൊക്കെവേണ്ടിയാണു ഞാൻ തെക്കേ ആഫ്രിക്കയിലേയ്ക്കു പോയതു്. പക്ഷേ, മുൻപു പറഞ്ഞതുപോലെ ആത്മസാക്ഷാത്കാരം നേടുന്നതിനും, ഈശ്വരാന്വേഷണം നടത്തുന്നതിനുമാണു സംഗതിയായതു്.

10

റായ്ചന്ദ്ഭായിയാണ് എനിക്കുവേണ്ട നിർദേശങ്ങൾ നല്കിയിരുന്നതു്. ചില സുഹൃത്തുക്കൾ നർമദാശങ്കറിൻെറ 'ധർമ്മവിചാരം' എന്ന പുസ്തകം എനിക്കു് അയച്ചുതന്നു. അതിൻെറ ആമുഖം വളരെ പ്രയോജനകരമായി. ആ കവി നയിച്ചിരുന്ന കുത്ത

8. An Autobiography (1927) p. 100
9. An Autobiography (1927) p. 114
10. An Autobiography (1927) pp. 114--115

ഴിഞ്ഞ ജീവിതത്തെക്കുറിച്ചു ഞാൻ കേട്ടിട്ടുണ്ടായിരുന്നു. മതപഠനം അദ്ദേഹത്തിൽ വരുത്തിയ മഹാപരിവർത്തനങ്ങളെപ്പററി ആമുഖത്തിൽ വിവരിച്ചിരുന്നതു് എന്നെ അത്യധികം ആകർഷിച്ചു. എനിക്കാ പുസ്തകം ഇഷ്ടപ്പെട്ടു. ആദ്യന്തം ശ്രദ്ധാപൂർവ്വം ഞാനതു വായിക്കുകയും ചെയ്തു. 'ഇന്ത്യയ്ക്കു നമ്മെ എന്തു പഠിപ്പിക്കാം?' (India–What can it teach us?) എന്ന മാക്സ് മുള്ളറുടെ പുസ്തകവും തിയോസഫിക്കൽ സൊസൈററി പ്രസിദ്ധപ്പെടുത്തിയിരുന്ന ഉപനിഷത്തുക്കളുടെ പരിഭാഷകളും ഞാൻ താല്പര്യത്തോടെ വായിച്ചു. ഇതെല്ലാം ഹന്ദുമതത്തോടുള്ള എന്റെ ആദരവു വർദ്ധിപ്പിച്ചു. അതിന്റെ ഭംഗികൾ എന്നെ കൂടുതൽ ആകർഷിക്കാൻ തുടങ്ങി. പക്ഷേ, മററു മതങ്ങളെക്കുറിച്ചു നീരസമുളവാകുന്നതിനു് അതു കാരണമായില്ല. വാഷിങ്ടൺ ഇർവിങ് എഴുതിയ മുഹമ്മദിന്റെയും അനന്തരഗാമികളുടെയും ചരിത്രവും, കാർലൈലിന്റെ നബിപ്രശംസയും ഞാൻ വായിച്ചു. ഈ പുസ്തകങ്ങൾ മുഹമ്മദിനെക്കുറിച്ചുള്ള എന്റെ ആദരവു വർദ്ധിപ്പിച്ചു. 'സാരതുഷ്ട്രന്റെ ഉപദേശങ്ങൾ' (The Sayings of Zarathustra) എന്ന പുസ്തകവും ഞാൻ വായിച്ചു.

അങ്ങനെ പല മതങ്ങളെക്കുറിച്ചും ഞാൻ കൂടുതൽ അറിവു നേടി. ആ പഠനങ്ങൾ എന്റെ ആത്മപരിശോധനാശീലത്തെ ഉത്തേജിപ്പിക്കുകയും പഠനവേളയിൽഎന്നെ ആകർഷിക്കുന്ന തത്വങ്ങൾ പ്രായോഗികമാക്കുന്ന സ്വഭാവം എന്നിൽ വളർത്തുകയും ചെയ്തു. ഹിന്ദുമതഗ്രന്ഥങ്ങളിൽനിന്നു മനസ്സിലാക്കാൻ ഒത്ത മട്ടിൽ യോഗാഭ്യാസപരിശീലനങ്ങളും ഞാൻ ആരംഭിച്ചു. പക്ഷേ, എനിക്കതിൽ വളരെയൊന്നും പുരോഗമിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടു് ഇന്ത്യയിൽ മടങ്ങിയെത്തിയതിനു ശേഷം വിദഗ്ദ്ധസഹായത്തോടെ അതു തുടർന്നു പരിശീലിച്ചാൽ മതിയെന്നു ഞാൻ തീരുമാനിച്ചു. പക്ഷേ, ആ ആഗ്രഹം പിന്നീടൊരിക്കലും നിറവേററാൻ സാധിച്ചില്ല.

ടോൾസ്ററായിയുടെ കൃതികൾ ഗാഢമായി പഠിച്ചു. 'സുവിശേഷസംഗ്രഹം' (The Gospels in Brief), 'എന്താണു ചെയ്യേണ്ടതു്?' (What to do?) തുടങ്ങിയ പുസ്തകങ്ങൾ എന്റെ മനസ്സിൽ മായാത്ത മുദ്ര പതിച്ചു. വിശ്വസ്നേഹം എന്ന ആദർശത്തിന്റെ അനന്തമായ സാധ്യതകൾ ഞാൻ കൂടുതൽ കൂടുതൽ മനസ്സിലാക്കാൻ തുടങ്ങി.

ഏതാണ്ടിതേ കാലത്തുതന്നെ മറെറാരു ക്രിസ്ത്യൻ കുടുംബവുമായി പരിചയപ്പെട്ടു. അവരുടെ നിർദേശപ്രകാരം ഞാൻ ഞായറാഴ്ചതോറും 'വെസ്ളിയൻ പള്ളി'യിൽ പോയിത്തുടങ്ങി. ആ ദിവസങ്ങളിൽ ഭക്ഷണം കഴിക്കാൻ അവരുടെ വീട്ടിൽ ചെല്ലണമെന്നു് ഒരു സ്ഥിരമായ ക്ഷണവും കിട്ടി. ആ പള്ളി

എനിക്കു ഹൃദ്യമായി തോന്നിയില്ല. അവിടത്തെ മതപ്രവചനങ്ങൾ ഉത്തേജകമായി അനുഭവപ്പെട്ടുമില്ല. അവിടെ കൂടിയിരുന്ന ആളുകൾക്ക് അത്രയേറെ മതബോധമൊന്നുമുള്ളതായും തോന്നിയില്ല. ഭക്തജനങ്ങളുടെ ഒരു സമ്മേളനരംഗമായിരുന്നില്ല ആ പള്ളി. അവിടെ സന്നിഹിതരായിരുന്നവർ വളരെയേറെ സംസാരനിഷ്ഠരാണെന്നും വിനോദത്തിനോ ചടങ്ങു നടത്താനോ ആണ് അവർ പള്ളിയിൽ വന്നിരുന്നതെന്നും എനിക്കു തോന്നി. ചില സന്ദർഭങ്ങളിൽ അവിടെവച്ച് ഞാൻ ഉറങ്ങിപ്പോയിട്ടുണ്ട്. എനിക്കതിനെപ്പററി ലജ്ജ തോന്നി. പക്ഷേ, എൻെറ അടുത്തിരുന്നവരും അക്കാര്യത്തിൽ ഒട്ടും ഭേദമല്ലെന്നു കണ്ടപ്പോഴാണ് എനിക്കു സമാധാനമായത്. ഏതായാലും ഇങ്ങനെ വളരെനാൾ തുടരാൻ നിവൃത്തിയില്ലാത്തതുകൊണ്ടു ഞാനാ പള്ളിയിൽപോക്ക് അവസാനിപ്പിച്ചു.

11

കുട്ടികളുടെ ശാരീരികവും മാനസികവുമായ പരിശീലനത്തേക്കാൾ കൂടുതൽ പ്രയാസമായിത്തോന്നിയത് അവരുടെ ആദ്ധ്യാത്മിക പരിശീലനമായിരുന്നു. ആദ്ധ്യാത്മികപരിശീലനത്തിന് മതഗ്രന്ഥങ്ങളുടെ സഹായം ഞാൻ വളരെയൊന്നും തേടാറില്ലായിരുന്നു. എല്ലാ കുട്ടികളും അവരവരുടെ മതത്തിൻെറ പ്രാഥമികതത്ത്വങ്ങളുമായി പരിചയപ്പെട്ടിരിക്കണമെന്നു ഞാൻ കരുതുന്നു. സ്വന്തം വേദഗ്രന്ഥങ്ങളെക്കുറിച്ച് ഒരു സാമാന്യജ്ഞാനവും അവർക്കുണ്ടായിരിക്കണം. അതുകൊണ്ട് ആ അറിവ് ഉണ്ടാക്കിക്കൊടുക്കുന്നതിനുള്ള ഏർപ്പാടുകൾ ഞാൻ ചെയ്തു. പക്ഷേ, അതു ബുദ്ധിപരമായ പരിശീലനത്തിൻെറ ഒരു ഭാഗമേ ആകുന്നുള്ളു. ടോൾസ്റ്റോയിഫാമിലെ കുട്ടികളെ പഠിപ്പിക്കാൻ തുടങ്ങുന്നതിനു വളരെ മുൻപുതന്നെ ആദ്ധ്യാത്മികപരിശീലനം പ്രത്യേകമായി പരിഗണിക്കേണ്ട ഒരു കാര്യമാണെന്ന് ഞാൻ മനസ്സിലാക്കിയിരിക്കുന്നു. ആത്മാവിനെ പരിശീലിപ്പിക്കുക എന്നു പറഞ്ഞാൽ സ്വഭാവം രൂപപ്പെടുത്തുകയും, ഈശ്വരനെക്കുറിച്ചും ആത്മസാക്ഷാത്കാരത്തെക്കുറിച്ചും ഒരറിവു നേടുന്നതിനു പ്രാപ്തി ഉണ്ടാക്കുകയും ചെയ്യുക എന്നർത്ഥം. കുട്ടികളുടെ പരിശീലനത്തിൽ ഇതിന് അനുപേക്ഷണീയമായ ഒരു സ്ഥാനമുണ്ടെന്നു ഞാൻ കരുതുന്നു. ആത്മസംസ്കരണം കൂടാതെ നല്കുന്ന ഏതു പരിശീലനക്രമവും ഉപയോഗശൂന്യമാണെന്നു തന്നെയല്ല, അപകടകരം കൂടിയാണ്.

ജീവിതത്തിലെ നാലാമത്തെ ഘട്ടത്തിൽ—അതായതു് സന്യാസാശ്രമം കൈക്കൊള്ളുന്ന സന്ദർഭത്തിൽ—മാത്രമേ ആത്മസാ

11. An Autobiography, (1927). pp. 249—250

ക്ഷാല്ക്കാരം സാദ്ധ്യമാവൂ എന്നൊരു അന്ധവിശ്വാസമുണ്ടെന്നു് എനിക്കു് അറിയാം, പക്ഷേ ഈ അമൂല്യമായ അനുഭവം നേടുകയെന്നതു് ജീവിതത്തിന്റെ അന്ത്യഘട്ടത്തിലേക്കു മാററിവയ്ക്കുന്നവർ ആത്മസാക്ഷാത്കാരം നേടുന്നതിനു പകരം വാർദ്ധക്യത്തിലേക്കു്—അനുകമ്പാർഹമായ ഒരു രണ്ടാം ബാല്യത്തിലേക്കു—കാലൂന്നുകയാണു ചെയ്യുന്നതു്. അവർ ഭൂമിക്കു് ഒരു ഭാരമായി ജീവിതം തള്ളിവിടും. ഇതു് എല്ലാവർക്കും അറിയാവുന്ന ഒരു വസ്തുതയാണു്. ഈ അഭിപ്രായങ്ങൾ 1911–1912 ഈ കൊല്ലങ്ങളിൽ, കുട്ടികളെ പഠിപ്പിച്ചുകൊണ്ടിരുന്ന കാലത്തുതന്നെ എനിക്കു് ഉണ്ടായിരുന്നുവെന്നു ഞാനിപ്പോഴും വ്യക്തമായി ഓർക്കുന്നു. ഒരു പക്ഷേ അന്നു ഞാനിപ്പോൾ ഉപയോഗിക്കുന്ന ഭാഷയിൽ ആ അഭിപ്രായഗതികളൊന്നും ആവിഷ്ക്കരിച്ചു കാണുകയില്ലെന്നേയുള്ളു.

ഈ ആദ്ധ്യാത്മികപരിശീലനം എങ്ങനെയാണു നല്കുക? ഞാൻ കുട്ടികളെക്കൊണ്ടു കീർത്തനങ്ങൾ കാണാതെ പഠിപ്പിക്കുകയും ചൊല്ലിക്കുകയും ചെയ്തു. ധാർമ്മികജീവിതത്തെ ആസ്പദമാക്കിയുള്ള ഗ്രന്ഥങ്ങളിൽ നിന്നും ചില ഭാഗങ്ങൾ അവരെ വായിച്ചു കേൾപ്പിച്ചു. പക്ഷേ, അതൊന്നും എനിക്കു സംതൃപ്തി നല്കിയില്ല. കുട്ടികളോടു കുറെക്കൂടി അടുത്തപ്പോൾ, പുസ്തകങ്ങളിൽക്കൂടിയല്ല അദ്ധ്യാത്മികപരിശീലനം നല്കേണ്ടതെന്നു് എനിക്കു മനസ്സിലായി. കായിക പരിശീലനം കായികാഭ്യാസങ്ങളിൽക്കൂടി മാത്രമേ സാധിക്കൂ. ബുദ്ധിയുടെ പരിശീലനമാകട്ടെ ബുദ്ധിപരമായ അഭ്യാസങ്ങളിൽക്കൂടിയും. അതേപോലെ ആദ്ധ്യാത്മികപരിശീലനവും ആദ്ധ്യാത്മികാഭ്യാസങ്ങളിൽക്കൂടിയേ സാദ്ധ്യമാവൂ. ആദ്ധ്യാത്മികാഭ്യാസമാകട്ടെ അദ്ധ്യാപകന്റെ ജീവിതത്തേയും സ്വഭാവത്തേയും പരിപൂർണമായും ആശ്രയിച്ചിരിക്കുന്നു. അദ്ധ്യാപകൻ കുട്ടികളുടെ ഇടയിലായാലും ശരി, അല്ലെങ്കിലും ശരി എല്ലായ്പ്പോഴും തന്റെ നടപടികളിൽ ശ്രദ്ധിക്കേണ്ടതാണു്.

വളരെ മൈലുകൾ അകലെ സ്ഥിതിചെയ്യുന്ന ഒരു അദ്ധ്യാപകനു പോലും തന്റെ ജീവിതരീതികൊണ്ടു കുട്ടികളുടെ ആത്മാവിനെ സ്വാധീനപ്പെടുത്താൽ സാധിക്കും. ഞാനൊരു കള്ളനാണെങ്കിൽ എന്റെ കുട്ടികളെ സത്യം പറയുന്നതിനു ശീലിപ്പിക്കാൻ എനിക്കു കഴിയുകയില്ല. ഭീരുവായ അദ്ധ്യാപകൻ കുട്ടികളെ ധീരന്മാരാക്കുന്ന കാര്യത്തിൽ ഒരിക്കലും വിജയം നേടുകയില്ല; ആത്മനിയന്ത്രണം അഭ്യസിക്കാത്തയാൾക്കു തന്റെ വിദ്യാർത്ഥികൾക്കു് ആത്മനിയന്ത്രത്തിന്റെ മാഹാത്മ്യം പറഞ്ഞുകൊടുക്കുക സാദ്ധ്യമല്ല. അതുകൊണ്ടു് എന്നോടൊത്തു കഴിയുന്ന വിദ്യാർത്ഥിവിദ്യാർത്ഥിനികൾക്കു ഞാൻ എക്കാലത്തും ഒരു സാധനപാഠമായിരിക്കേണ്ടതാണെന്നു് എനിക്കു മനസ്സിലായി. അങ്ങനെ അവരെന്റെ ഗുരുക്കന്മാരായി.

മററൊന്നിനുമല്ലെങ്കിൽ അവർക്കുവേണ്ടിയെങ്കിലും ഞാൻ നല്ലവനും ആർജവശീലനും ആയിരിക്കേണ്ടതാണെന്നു ഞാൻ പഠിച്ചു. ടോംസ്ററായി ഫാമിൽവച്ചു ഞാൻ സ്വയം അനുവർത്തിച്ച വർദ്ധിച്ച തോതിലുള്ള അച്ചടക്കത്തിനും ആത്മനിയന്ത്രണത്തിനും കാരണം എന്റെ വിദ്യാർത്ഥികളായിരുന്നു എന്നു ഞാനിവിടെ എടുത്തുപറയട്ടെ.

12

അന്നൊക്കെ വളരെ ദൂരം ചുററിസഞ്ചരിക്കുന്നതിനു തക്ക ശാരീരികശക്തി എനിക്കുണ്ടായിരുന്നു. അന്നിത്ര പ്രസിദ്ധി നേടിയിരുന്നുമില്ല. അതുകൊണ്ടു വലിയ ബഹളത്തിനൊന്നും ഇട നല്കാതെ ഹരിദ്വാരത്തിലെ റോഡുകളിൽക്കൂടി സഞ്ചരിക്കാൻ കഴിഞ്ഞു. അങ്ങനെ ചുററിസഞ്ചരിക്കുന്നതിനിടയിൽ എനിക്ക് ഒരു വസ്തുത മനസ്സിലായി: തീർത്ഥാടകന്മാർ പൊതുവെ ഭക്തന്മാരെന്നതിലധികം മന്ദബുദ്ധികളും കപടശീലരും വൃത്തിശൂന്യരും ആണ്. സാധുക്കളുടെ ഒരു പററംതന്നെ അവിടെയുണ്ടായിരുന്നു. അവർ ജനിച്ചതുതന്നെ ജീവിതത്തിന്റെ സുഖഭോഗങ്ങളിൽ മുഴുകുന്നതിനുവേണ്ടിയാണെന്നു തോന്നും.

അവിടെവച്ചു അഞ്ചു കാലുള്ള ഒരു പശുവിനെ കണ്ടു ഞാൻ അത്ഭുതപ്പെട്ടുപോയി. അപ്പോൾ അറിവുള്ളവർ പെട്ടെന്നെന്നെ വ്യാമോഹത്തിൽനിന്നു തട്ടിയുണർത്തി. അഞ്ചു കാലുള്ള പശു ദുഷ്ടവൃത്തികളുടെ അത്യാഗ്രഹത്തിനു ബലിയായിത്തീന്ന ഒരു മൃഗമാണ്. അതിന്റെ അഞ്ചാമത്തെ കാലെന്നു പറയുന്നതു ജീവനുള്ള ഒരു പശുക്കിടാവിന്റെ ഒരു കാൽ മുറിച്ചെടുത്തു് ആ പശുവിന്റെ ശരീരത്തിൽ വച്ച് ഒട്ടിച്ചതായിരുന്നുവത്രേ! അങ്ങനെ ക്രൂരത രണ്ടു തവണ ചെയ്തു ശരിപ്പെടുത്തി അറിവില്ലാത്തയാളുകളുടെ പണം തട്ടിയെടുക്കുന്ന സമ്പ്രദായമായിരുന്നു അതു്. അഞ്ചു കാലുള്ള പശു ഏതു ഹിന്ദുവിനെയും ആകർഷിക്കും; ഇങ്ങനെയൊരു അത്ഭുതകരമായ പശുവിനെ ദാനംകൊണ്ടു പൊതിയാൻ ഒരു ഹിന്ദുവും മടിക്കുകയുമില്ല.

ഉത്സവദിവസം സമാഗതമായി. എനിക്കു വളരെയേറെ പ്രധാനപ്പെട്ട ഒരു ദിവസമായിത്തീർന്നു അതു്. ഞാൻ തീർത്ഥാടകന്റെ മനോഭാവത്തോടെയല്ല ഹരിദ്വാരം സന്ദർശിച്ചിരുന്നതു്. ഭക്തിയുടെ പേരിൽ പുണ്യസ്ഥലങ്ങൾ സന്ദർശിക്കണമെന്ന് എനിക്കു തോന്നിയിട്ടേയില്ല. അവിടെ കൂടിയിട്ടുണ്ടെന്നു പറയപ്പെട്ട പതിനേഴ ലക്ഷം ആളുകളും കപടശീലരോ നാടു കാണാനിറങ്ങിയവരോ മാത്രമാണെന്നു പറഞ്ഞുകൂടല്ലോ. അവരിൽ അസംഖ്യമാളുകൾ ആത്മശുദ്ധീകരണത്തിനും പുണ്യസമ്പാ

12. An Autobiography (1927) P. 287

ദനത്തിനും വേണ്ടിത്തന്നെ വന്നവരായിരിക്കണം. പക്ഷേ, ഇമ്മാതിരിയൊരു ഈശ്വരവിശ്വാസം എത്രകണ്ടു് ആത്മോന്നതി കൈവരുത്തുമെന്നു പറയാൻ പ്രയാസമാണു്. എന്നല്ല അസാധ്യം തന്നെയാണു്.

രാത്രി മുഴുവൻ ഞാൻ ഗാഢമായ ചിന്തയിൽ മുഴകി കഴിച്ചുകൂട്ടി. നാലുപാടും കാപട്യവും അതിൻെറ നടുവിൽ ഏതാനും ശുദ്ധാത്മാക്കളും! അവർ സ്രഷ്ടാവിൻെറ മുൻപിൽ പാപവിമുക്തരായേക്കാം.

13

'ഞാൻ പൂണുനൂൽ ധരിക്കുകയില്ല. അതിൻെറ ആവശ്യമൊന്നും ഞാൻ കാണുന്നില്ല. അസംഖ്യം ഹിന്ദുക്കൾ പൂണുനൂലിടാതെതന്നെ ഹിന്ദുക്കളായി കഴിഞ്ഞുകൂടുന്നുണ്ടല്ലോ. പൂണുനൂൽ ആദ്ധ്യാത്മികമായ പുനർജന്മത്തിൻെറ പ്രതീകമായിരിക്കണം. അതു ധരിക്കുന്നയാൾ കൂടുതൽ ഉന്നതവും പരിശുദ്ധവുമായ ജീവിതം നയിക്കുന്നതിനു മനഃപൂർവമായ ശ്രമം നടത്തുന്നുണ്ടെന്നു് സിദ്ധമായിരിക്കണം. അത്രയ്ക്കു് അനുപത്ഥമായ ഒരു പ്രതീകം ധരിക്കാനുള്ള അവകാശം ഹിന്ദുക്കൾക്കുണ്ടോ എന്നു് ഹിന്ദുക്കളുടേയും ഇന്ത്യയുടേയും ഇന്നത്തെ നിലപാടു വച്ചു നോക്കുമ്പോൾ, എനിക്കു സംശയം തോന്നുന്നു. ആ അവകാശം നേടണമെങ്കിൽ ഹിന്ദുമതം അയിത്താചാരത്തെ നിഷ്കാസനം ചെയ്യണം; ഉച്ചനീചഭേദങ്ങളൊക്കെ തുടച്ചുമാററണം; അതുപോലെ അതിൽ നിറഞ്ഞുനില്ക്കുന്ന മററനേകം തിന്മകളും പോരായ്മകളും അകററിക്കളയണം. അതുകൊണ്ടു് എൻെറ മനസ്സു് പൂണുനൂൽ ധരിക്കുക എന്ന ആശയത്തെത്തന്നെ ധിക്കരിക്കുന്നു. പക്ഷേ ശിഖയെ സംബന്ധിച്ച നിങ്ങളുടെ നിർദേശം പരിഗണിക്കേണ്ടതാണെന്നു തോന്നുന്നു. എനിക്കു പണ്ടു് അതുണ്ടായിരുന്നു. പിന്നീടു് അതൊരു പോരായ്മയാണെന്നു തെററിദ്ധരിച്ചു വേണ്ടെന്നുവച്ചു. ഇനിയും അതു വളർത്തിയാലെന്തെന്നു് എനിക്കു തോന്നുകയാണു്. ഞാനക്കാര്യം എൻെറ സഹപ്രവർത്തകരുമായി ചർച്ചചെയ്യാം.'

പൂണുനൂലിനെക്കുറിച്ചുള്ള എൻെറ അഭിപ്രായം സ്വാമിക്കു് ഇഷ്ടമായില്ല. ഞാൻ അതു ധരിക്കാതിരിക്കുന്നതിനു പറഞ്ഞ അതേ കാരണങ്ങൾതന്നെ അതു ധരിക്കേണ്ടതിൻെറ ആവശ്യകത വ്യക്തമാക്കുന്നുണ്ടെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. പണ്ടു ഹൃഷീകേശത്തിൽവച്ചു് എനിക്കുണ്ടായിരുന്ന അഭിപ്രായങ്ങൾ തന്നെയാണു് ഇന്നും അക്കാര്യത്തെപ്പററിഎ നിക്കുള്ളതു്. വിഭിന്ന മതങ്ങൾ ഉള്ള കാലത്തോളം, ആ ഓരോ മതത്തിനും ഏതെങ്കിലു

13. An Autobiography (1927) p. 289

മൊക്കെ ബാഹ്യപ്രതീകങ്ങൾ വേണ്ടിവരും. പക്ഷേ, അതു് ഒരു അന്ധപ്രതീകമായിത്തീരുമ്പോൾ, ഒരു മതത്തിൽ പെട്ടയാളിനു് ഇതരമതസ്ഥരേക്കാൾ മേന്മയുണ്ടെന്നു തെളിയിക്കാനുള്ള ഉപാധിയായിത്തീരുമ്പോൾ, അതിനെ പുറംതള്ളുകതന്നെ വേണം. ഹിന്ദുമതത്തെ സമുന്നതമാക്കുന്നതിനുള്ള ഉപാധിയാണു പൂണൂൽ എന്നെനിക്കു് ഇന്നും തോന്നുന്നില്ല. അതുകൊണ്ടു് അതിനെപ്പററി എനിക്കു് ഒരു താത്പര്യവുമില്ല.

14

1893–ൽ ക്രിസ്ത്യൻ സുഹൃത്തുക്കളുമായി അടുത്ത പരിചയം സമ്പാദിച്ചകാലത്തു ഞാൻ വെറുമൊരു പ്രാരംഭകൻ മാത്രമായിരുന്നു. അവരെന്നെ ക്രിസ്തുവിൻെറ സന്ദേശം പഠിപ്പിക്കുന്നതിനും അതെന്നെക്കൊണ്ടു് അംഗീകരിപ്പിക്കുന്നതിനും ശ്രമിച്ചു. ഞാൻ തുറന്ന ഹൃദയത്തോടെ, വിനയാദരങ്ങളോടെ, അവർ പറഞ്ഞതൊക്കെ കേട്ടു. അതേ സമയം സ്വാഭാവികമായിത്തന്നെ കഴിവിനൊത്തവണ്ണം ഞാൻ ഹിന്ദുമതം പഠിക്കുകയും, ഇതരമതങ്ങൾ മനസ്സിലാക്കുന്നതിനു പരിശ്രമിക്കുകയും ചെയ്തു.

1903–ൽ സ്ഥിതിഗതികൾക്കു് ഏതാണ്ടൊരു വ്യത്യാസം വന്നു. ബ്രഹ്മവിദ്യാസംഘത്തിലെ സുഹൃത്തുക്കൾ അവരുടെ സംഘത്തിലേക്കു് എന്നെ ആകർഷിക്കുവാൻ ഉദ്ദേശിച്ചിരുന്നു. ഹിന്ദുവായ എന്നെ ഏതെങ്കിലും രീതിയിൽ ഉപയോഗപ്പെടുത്താമോ എന്നായിരുന്നു അവരുടെ നോട്ടം. ബ്രഹ്മവിദ്യാസാഹിത്യത്തിൽ ഹൈന്ദവസ്വാധീനത വളരെയധികം ഉണ്ടു്. അതുകൊണ്ടു് എനിക്കു് അവരെ സഹായിക്കാൻ കഴിയും എന്നായിരുന്നു അവരുടെ വിചാരം. എനിക്കു പറയത്തക്ക സംസ്കൃതജ്ഞാനമൊന്നുമില്ലെന്നും, ഹൈന്ദവവേദങ്ങളുടെ മൂലഗ്രന്ഥങ്ങളൊന്നും ഞാൻ വായിച്ചിട്ടില്ലെന്നും അവയുടെ തർജ്ജമകൾതന്നെ എനിക്കത്രയൊന്നും പരിചിതമല്ലെന്നും ഞാൻ പറഞ്ഞുനോക്കി. പക്ഷേ, പുനർജന്മത്തിലും, പൂർവജന്മാർജ്ജിതമായ സംസ്കാരത്തിലും വിശ്വസിക്കുന്നവരെന്ന നിലയ്ക്കു് അവർ കരുതിയതു് എനിക്കു് ഒട്ടെങ്കിലും സഹായം നല്കാൻ കഴിയുമെന്നായിരുന്നു. മൂക്കില്ലാത്തവരുടെ നാട്ടിൽ ചെന്നുപെട്ട 'മുറിമൂക്കനെപ്പോലെയായി എൻെറ നില. അങ്ങനെ ചില സുഹൃത്തുക്കളോടൊത്തു സ്വാമി വിവേകാനന്ദൻെറ രാജയോഗവും, മററു ചിലരോടൊത്തു് എം. എൻ. ദ്വിവേദിയുടെ രാജയോഗവും ഞാൻ വായിച്ചുതുടങ്ങി. ഒരു സുഹൃത്തിനു പതഞ്ജലിയുടെ യോഗസൂത്രം വായിച്ചുകൊടുക്കേണ്ടതായും വന്നു. ഭഗവദ്ഗീത വായിച്ചുകേൾക്കാൻ വളരെപ്പേരുണ്ടാ

14. An Autobiography (1927) pp.322–324

യിരുന്നു. മതപരമായ കാര്യങ്ങളെപ്പററി ചർച്ച ചെയ്യുവാൻ ഒരു സമാജം ഞങ്ങൾ രൂപീകരിച്ചു. അവിടെവച്ചു പതിവായി ഗ്രന്ഥപാരായണം നിർവഹിച്ചുപോന്നു. ഇതിനകംതന്നെ ഗീതയിൽ ഞാൻ വിശ്വാസം നേടിയിരുന്നു. അതെന്നെ വല്ലതായി ആകർഷിച്ചു. ഇപ്പോഴാകട്ടെ, അതിൻെറ ആഴങ്ങളിലേയ്ക്കു കടന്നുചെന്നു് അതു മനസ്സിലാക്കേണ്ടതു് ആവശ്യമാണെന്നു് എനിക്കു തോന്നി. എൻെറ കൈവശമുണ്ടായിരുന്ന ഒന്നോ രണ്ടോ പരിഭാഷകളുടെ സഹായത്തോടുകൂടി ഗീതയുടെ സംസ്കൃതത്തിലുള്ള മൂലഗ്രന്ഥം പഠിക്കുവാൻ തീരുമാനിച്ചു. ഇതിലേക്കു രാവിലെ കുളിക്കാനും മററും ചെലവഴിക്കുന്ന സമയംതന്നെ ഉപയോഗപ്പെടുത്തി. പല്ലുതേയ്ക്കാൻ പതിനഞ്ചു മിനിട്ടും കുളിക്കാൻ ഇരുപതു മിനിട്ടും ആണു സാധാരണ വേണ്ടതു്. പാശ്ചാത്യരീതിയിൽ നിന്നുകൊണ്ടുതന്നെയാണു ഞാൻ പല്ലുതേപ്പു നടത്തിയിരുന്നതു്. നിന്നുകൊണ്ടു പല്ലുതേയ്ക്കുമ്പോൾ വായിക്കാവുന്ന രീതിയിൽ എതിരേയുള്ള ചുവരിൽ ഞാൻ ഗീതാശ്ളോകങ്ങൾ എഴുതിയൊട്ടിച്ചു. അപ്പോഴപ്പോൾ അതുനോക്കി ഓർമ്മ പുതുക്കും. അന്നന്നുള്ള ഭാഗം കാണാതെ പഠിക്കുവാനും, കാണാതെ പഠിച്ചുകഴിഞ്ഞ ശ്ളോകങ്ങൾ വീണ്ടും ഉരുവിടുവാനും ഈ സമയം മതിയായിരുന്നു. ഈ രീതിയിൽ പതിമൂന്നു് അദ്ധ്യായങ്ങൾ കാണാതെ പഠിച്ചതായി ഞാൻ ഓർക്കുന്നു.

ഈ ഗീതാപാരായണംകൊണ്ടു് എൻെറ സുഹൃത്തുക്കൾക്കു് എന്തെങ്കിലും പ്രയോജനമുണ്ടായിട്ടുണ്ടോ എന്നു് അവർക്കുമാത്രമേ പറയാനാവൂ. എന്നാൽ എന്നെ സംബന്ധിച്ചിടത്തോളം ഗീത എൻെറ ജീവിതരീതിയെ നയിക്കുന്ന, ഒരിക്കലും പതറാത്ത, ഒരു മാർഗദർശിയായിത്തീർന്നു. നിത്യവും സംശയനിവൃത്തി വരുത്തുവാനുള്ള ഒരു നിഘണ്ടുവായിത്തീർന്നു അതു്. ഇംഗ്ളീഷ് പദങ്ങളുടെ അർത്ഥമറിയാൻ ഇംഗ്ളീഷ് നിഘണ്ടു തേടിപ്പോകുന്നതുപോലെ എൻെറ വൈഷമ്യങ്ങൾക്കും എനിക്കു നേരിടേണ്ടിവന്ന പരീക്ഷണങ്ങൾക്കും പരിഹാരം കണ്ടുപിടിക്കുന്നതിനു സദാചാരനിയമങ്ങൾ വിവരിക്കുന്ന ഈ നിഘണ്ടുവിനെത്തന്നെ ഞാൻ ആശ്രയിച്ചു. 'അപരിഗ്രഹം', 'സമഭാവം' തുടങ്ങിയ പദങ്ങൾ എന്നെ വളരെ ആകർഷിച്ചു. എങ്ങനെയാണു സമഭാവം പരിശീലിക്കുകയും വച്ചുപുലർത്തുകയും ചെയ്യുക—ഇതായിരുന്നു പ്രശ്നം. അഹങ്കരിക്കുകയും മററുള്ളവരെ അവമാനിക്കുകയും ചെയ്യുന്ന അഴിമതിക്കാരായ ഉദ്യോഗസ്ഥന്മാരോടും, ഇന്നലെവരെ ഒരുമിച്ചു പ്രവർത്തിച്ചശേഷം ഇന്നു കാര്യമില്ലാതെ കേറിത്തിരിയുന്ന പഴയ സഹപ്രവർത്തകരോടും, എപ്പോഴും നമ്മോടു നല്ല രീതിയിൽത്തന്നെ ബന്ധം പുലർത്തിയിട്ടുള്ള ആളുകളോടും ഒക്കെ ഒരേപോലെ എങ്ങനെ

പെരുമാറാനൊക്കും? എങ്ങനെയാണു സ്വന്തം സ്വത്തൊക്കെ വേണ്ടെന്നുവയ്ക്കുന്നതു്? ശരീരംതന്നെ അത്തരമൊരു സ്വത്തല്ലേ? കളത്രപുത്രാദികൾതന്നെ സ്വത്തല്ലേ? എൻെറ പക്കലുള്ള പുസ്തകങ്ങളൊക്കെ നശിപ്പിക്കുകയാണോ വേണ്ടതു്? എല്ലാം പരിത്യജിച്ചിട്ടു സർവ്വേശ്വരനെ അനുഗമിക്കണമോ? ഉടനെതന്നെ മറുപടി ലഭിച്ചു. എൻേറതായ എല്ലാം പരിത്യജിക്കാതെ അദ്ദേഹത്തെ അനുഗമിക്കുക സാദ്ധ്യമല്ല. ഇംഗ്ളീഷ് നിയമത്തെപ്പററിയുള്ള എൻെറ പരിജ്ഞാനം ഇവിടെ ഉപകാരപ്പെട്ടു. തുല്യാവകാശത്തിൻെറ തത്ത്വങ്ങളെക്കുറിച്ചു സ്നെൽ നടത്തിയിട്ടുള്ള ചർച്ച എൻെറ ഓർമ്മയിൽ കടന്നുവന്നു. ഗീതാപഠനത്തിൻെറ വെളിച്ചത്തിൽ 'ട്രസ്റ്റി' എന്ന പദത്തിൻെറ അർത്ഥം കൂടുതൽ വിശദമായി. നിയമശാസ്ത്രത്തെക്കുറിച്ചുള്ള എൻെറ ആദരവു വർദ്ധിച്ചു; ഞാനതിൽ എൻെറ മതംതന്നെ കണ്ടെത്തി. മോക്ഷം നേടാനാഗ്രഹിക്കുന്നവൻ തൻെറ കൈവശം വളരെയധികം സമ്പത്തു് ഉണ്ടെങ്കിലും അതിലല്പംപോലും തൻേറതാണെന്നു കരുതാതെ ഒരു ട്രസ്റ്റിയെപ്പോലെ പെരുമാറുകയാണു വേണ്ടതു്. ഗീതയിലെ 'അപരിഗ്രഹം' എന്ന പദത്തിനു് ഇത്രമാത്രം അർത്ഥവ്യാപ്തിയുണ്ടെന്നു് എനിക്കു മനസ്സിലായി. അപരിഗ്രഹവും സമഭാവനയും ഹൃദയപരിവർത്തനംകൊണ്ടല്ലാതെ — മനോഭാവത്തിൻെറ സമഗ്രമായ ഒരു മാററംകൊണ്ടല്ലാതെ — കൈവരുകയില്ലെന്നു് എനിക്കു പരമാവധി വ്യക്തമായി. എൻെറ ഇൻഷുറൻസിടപാടു് അവസാനിപ്പിക്കുവാനും, അതിൽനിന്നു് എന്തെങ്കിലും കിട്ടുമെന്നുണ്ടെങ്കിൽ മടക്കി വാങ്ങാനും, അതല്ലെങ്കിൽ ഇതുവരെ മുടക്കിയ പണം നഷ്ടപ്പെട്ടതായി കരുതാനും ഞാൻ രേവാശങ്കർഭായിയോടു് ആവശ്യപ്പെട്ടു. എന്നെപ്പോലെതന്നെ എൻെറ കളത്രപുത്രാദികളേയും സൃഷ്ടിച്ച ഈശ്വരൻ അവരെ പരിരക്ഷിക്കാതിരിക്കയില്ലെന്നു് എനിക്കു് ഉറച്ച വിശ്വാസമുണ്ടായി. എൻെറ ജ്യേഷ്ഠനെ ഞാൻ അച്ഛനെപ്പോലെയാണു പരിഗണിച്ചിരുന്നതു്. അന്നോളം ഞാൻ മിച്ചം പിടിച്ചിരുന്ന മുഴുവൻ തുകയും അദ്ദേഹത്തിനയച്ചുകൊടുത്തിട്ടുണ്ടെന്നും, ഇനിമേൽ എന്നിൽനിന്നും ഒന്നുംതന്നെ പ്രതീക്ഷിച്ചുകൂടെന്നും ഞാനദ്ദേഹത്തെ അറിയിച്ചു. എന്തുകൊണ്ടെന്നാൽ ഭാവിയിൽ മിച്ചമെന്തെങ്കിലുമുണ്ടാവുമെങ്കിൽ അതു സമുദായത്തിൻെറ നന്മയ്ക്കുവേണ്ടി വിനിയോഗിക്കുന്നതാണെന്നു ഞാൻ തീരുമാനിച്ചുകഴിഞ്ഞു.

പ്രകരണം 2

# ഈശ്വരനും സാക്ഷാത്കാരമാർഗ്ഗവും

## അദ്ധ്യായം ഒന്ന്

## ഈശ്വരൻ

1

എന്നെ സംബന്ധിച്ചിടത്തോളം ഈശ്വരൻ സത്യവും സ്നേഹവുമാണ്. ധർമ്മനിഷ്ഠയും സദാചാരസംഹിതയും അദ്ദേഹം തന്നെ. അദ്ദേഹമാണ് നിർഭയത്വം. പ്രകാശത്തിന്റേയും ജീവിതത്തിന്റേയും ഉറവിടമാണ് ഈശ്വരൻ; ഒപ്പം അതിനെല്ലാം അതീതനുമാണ്; അതിനെല്ലാമുപരിയാണ് അദ്ദേഹത്തിന്റെ സ്ഥാനം. ഈശ്വരൻ മനസ്സാക്ഷിയാണ്. നാസ്തികന്റെ നാസ്തികത്വംപോലും അദ്ദേഹമാണ്. കാരണം അദ്ദേഹം തന്റെ പരിധിയററ സ്നേഹവായ്പിനുള്ളിൽ നാസ്തികനും ജീവിക്കാനിടം നല്കുന്നു. എല്ലാ ഹൃദയങ്ങളേയും അദ്ദേഹം പരിശോധിക്കുന്നു. യുക്തിക്കും ഭാഷയ്ക്കും അതീതനാണ് അദ്ദേഹം. നമുക്കറിയാവുന്നതിനേക്കാരം ഭംഗിയായി അദ്ദേഹത്തിനു നമ്മെയും നമ്മുടെ ഹൃദയത്തെയും അറിയാം. നാം പറയുന്നതുമുഴുവൻ അദ്ദേഹം വിശ്വസിക്കുന്നില്ല. കാരണം അദ്ദേഹത്തിനറിയാം നാം പറയുന്നതു മുഴുവൻ നാംതന്നെ വിശ്വസിക്കുന്നില്ലെന്ന്. ചിലരതു ബോധപൂർവമായിരിക്കും ചെയ്യുന്നത്; മററുചിലരാകട്ടെ ബോധപൂർവമല്ലാതെയും. ഈശ്വരന്റെ സത്രൂപമായ സാന്നിദ്ധ്യം വേണമെന്നുള്ളവർക്ക് അദ്ദേഹം സത്രൂപിയായിത്തന്നെ പ്രത്യക്ഷമാകും. അദ്ദേഹത്തിന്റെ സ്പർശം അനുഭവിക്കണമെന്നുള്ളവർക്ക് അദ്ദേഹം മൂർത്തരൂപത്തിൽ പ്രത്യക്ഷപ്പെടും. അദ്ദേഹമാണു പരമപരിശുദ്ധമായ മൂലതത്ത്വം. വിശ്വാസമുള്ളവരെ സംബന്ധിച്ചിടത്തോളം കേവലമായ ഉണ്മയാണ് അദ്ദേഹം. അദ്ദേഹം എല്ലാ മനുഷ്യർക്കും എല്ലാമാണ്. അദ്ദേഹം നമ്മിൽത്തന്നെയുണ്ട്; എന്നിട്ടും നമുക്കുപരിയാണ്, നമുക്കതീതനുമാണ്. 'ഈശ്വരൻ' എന്ന പദത്തെ നമുക്കു വേണമെങ്കിൽ പുറംതള്ളാം; പക്ഷേ ഈശ്വരൻ എന്ന സത്തയെ പുറംതള്ളാനാവില്ല. നാം പാവനമായ പ്രതിജ്ഞകരം ചെയ്യാറുണ്ട്. ഈശ്വരനെ മുൻനിറുത്തിയല്ല പ്രതിജ്ഞയെങ്കിൽ എന്താണതിന്റെ

1. Young India, 5-3-1925 (Hindu Dharma, p. 54).

പാവനത്വം? 'ഈശ്വരൻ' എന്ന മൂന്നക്ഷരങ്ങൾ ചളിതമായി കൂട്ടിച്ചേർത്തു പറയുന്നതിൻെറ ശുഷ്കവും ശ്രമസാധ്യവുമായ ഒരു പരാവർത്തനമേ ആകൂ 'മനസ്സാക്ഷി'. ഈശ്വരൻെറ പേരും പറഞ്ഞു ചിലർ ഗണ്യമായ ധർമ്മവിലോപങ്ങളും മനുഷ്യത്വമററ ക്രൂരതകളും കാണിക്കുന്നതുകൊണ്ടുമാത്രം അദ്ദേഹത്തിന് അസ്തിത്വമില്ലാതാകുന്നില്ല. അദ്ദേഹം ദീർഘകാലമായി ദുഃഖം പേറുകയാണ്. അദ്ദേഹം ക്ഷമാശീലനാണ്, പക്ഷേ ഭീകരനുമാണ്. ഈ ലോകത്തിലും ഇനി വരാനിരിക്കുന്ന ലോകത്തിലും അദ്ദേഹത്തെപ്പോലെ ഒരിക്കലും സംതൃപ്തിപ്പെടുത്താനാകാത്ത ഒരാളുണ്ടാവുകയില്ല. നാം എപ്രകാരമാണോ നമ്മുടെ അയല്ക്കാരോട്—മനുഷ്യരോടും മൃഗങ്ങളോടും—പെരുമാറുന്നത്, അതേപോലെതന്നെ അദ്ദേഹം നമ്മോടും പെരുമാറും. അദ്ദേഹം അജ്ഞതയെ പൊറുക്കുകയില്ല. പക്ഷേ എല്ലായ്പോഴും എല്ലാം പൊറുക്കാനും അദ്ദേഹത്തിനു കഴിയും. കാരണം പശ്ചാത്തപിക്കുന്നതിനുള്ള സന്ദർഭങ്ങൾ അദ്ദേഹം എല്ലായ്പോഴും നമുക്കു നല്കുന്നു. ഈശ്വരനാണു ലോകത്തിലെ ഏററവും വലിയ ജനാധിപത്യവാദി. കാരണം നന്മയോ തിന്മയോ തിരഞ്ഞെടുക്കുന്നതിനുള്ള അഭംഗമായ സ്വാതന്ത്ര്യം അദ്ദേഹം നമുക്കു നല്കിയിരിക്കുന്നു. ലോകത്തിലെ ഏററവും വലിയ ഏകാധിപതിയുമാണ് അദ്ദേഹം. കാരണം അദ്ദേഹം പലപ്പോഴും നമ്മുടെ ചുണ്ടിൽനിന്നും പാനപാത്രം തട്ടി മാററുന്നു. സ്വതന്ത്രമായ ഇച്ഛാശക്തി പ്രദാനം ചെയ്യുന്നു എന്ന പേരിൽ പാനപാത്രത്തിൽനിന്നു നമ്മെ അകററിനിറുത്തി നമ്മുടെ വെഢപ്പാടു കണ്ടു് അദ്ദേഹം രസിക്കുന്നു. അതുകൊണ്ടാണ് എല്ലാം അദ്ദേഹത്തിൻെറ ലീലയാണെന്നും എല്ലാം മായയാണെന്നും ഹിന്ദുമതം പറയുന്നത്. നമുക്കാർക്കും അസ്തിത്വമില്ല. അദ്ദേഹത്തിനുമാത്രമേയുള്ളു ഉണ്മ. നമുക്ക് എന്തെങ്കിലും അസ്തിത്വമുണ്ടാകണമെങ്കിൽ നാം നിരന്തരം അദ്ദേഹത്തിൻെറ ഇച്ഛയ്ക്കൊത്തു പ്രവർത്തിക്കണം. ഈശ്വരൻെറ ഓടക്കുഴലിൻെറ നാദവൈവിധ്യത്തിനൊത്തു നമുക്കു നൃത്തംവയ്ക്കാം. എല്ലാം അപ്പോൾ ഭംഗിയാകും.

2

ഞാൻ ഒരു അദ്വൈതിയാണ്. എങ്കിലും എനിക്കു ദ്വൈതവാദത്തെ അനുകൂലിക്കാൻ കഴിയും. ഈ ലോകം നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടു് അതു് അയഥാർത്ഥമാണ്. അതിനു ശാശ്വതമായ നിലനില്പില്ല. അങ്ങനെ നിരന്തരം പരിവർത്തനവിധേയമാണെങ്കിലും സ്ഥായിയായ എന്തോ

2 Young India, 21-1-1926 (Hindu Dharma, pp. 55-56)

ഒന്ന് അതിനുണ്ട്. അത്രത്തോളം അത് യഥാർത്ഥവുമാണ്. അതുകൊണ്ടു ലോകത്തെ യഥാർത്ഥമെന്നും അയഥാർത്ഥമെന്നും വിളിക്കുന്നതിനെപ്പററി എനിക്ക് എതിർപ്പൊന്നുമില്ല. എന്നെ ഒരു 'അനേകാന്തവാദി'യെന്നോ, 'സ്യാദ്വാദി'യെന്നോ വിളിക്കുന്നതിനെപ്പററിയും എനിക്ക് എതിർപ്പില്ല. പക്ഷേ എന്റെ 'സ്യാദ്വാദം' പണ്ഡിതന്റെ 'സ്യാദ്വാദ'മല്ല. അത് എന്റേതു മാത്രമാണ്. പണ്ഡിതന്മാരുമായി ഒരു വാദപ്രതിവാദത്തിലേപ്പെടാൻ എനിക്കു വയ്യ. എന്റെ നിലപാടിലൂടെ നോക്കുമ്പോൾ ഞാൻ എല്ലായ്പോഴും ശരിയുടെ ഭാഗത്താണ്; എന്റെ സത്യസന്ധരായ വിമർശകരുടെ നിലപാടിലൂടെ നോക്കുമ്പോൾ തെററിന്റെ ഭാഗത്തും. ഇതാണെന്റെ അനുഭവം. ഞങ്ങളിരുകൂട്ടരും അവരവരുടേതായ നിലപാടിലൂടെ നോക്കുമ്പോൾ ശരിയാണു പറയുന്നതു്. ഇതറിയാവുന്നതുകൊണ്ട് എതിരാളികളിലും വിമർശകരിലും ദുരുദ്ദേശ്യം ആരോപിക്കുന്നതിന് എനിക്കു സാധിക്കുകയില്ല. ആനയെ കാണാൻപോയ ഏഴു കുരുടന്മാർ അതിനെക്കുറിച്ച് ഏഴു വ്യത്യസ്ത വിവരണങ്ങളാണു നല്കിയതു്. അവരവരുടേതായ നിലപാടിലൂടെ അവരെല്ലാം സത്യമാണു പറഞ്ഞതു്. പക്ഷേ ഓരോ കുരുടന്റേയും വിവരണം മറെറാരു കുരുടനെസംബന്ധിച്ചിടത്തോളം തെററാണ്. ആനയെ ശരിക്കു കണ്ടിട്ടുള്ള ആളിനാകട്ടെ അവരെല്ലാം പറഞ്ഞതിൽ ശരിയുമുണ്ട്; തെററുമുണ്ട്.

യാഥാർത്ഥ്യത്തിന്റെ ബഹുമുഖത്വം എനിക്കു വളരെയേറെ ഇഷ്ടപ്പെട്ട ഒരു സിദ്ധാന്തമാണ്. ഈ സിദ്ധാന്തമാണു ക്രിസ്ത്യാനിയെ ക്രിസ്ത്യാനിയുടെ നിലപാടിൽ നിന്നുകൊണ്ടും മുസ്ലിമിനെ മുസ്ലിമിന്റെ നിലപാടിൽ നിന്നുകൊണ്ടും വിലയിരുത്തുന്നതിന് എന്നെ പഠിപ്പിച്ചതു്. പണ്ടൊക്കെ എതിരാളികളുടെ അജ്ഞതയെക്കുറിച്ച് എനിക്കു വലിയ രോഷമായിരുന്നു. ഇന്നാകട്ടെ എനിക്കവരെ സ്നേഹിക്കാൻ കഴിയും. കാരണം മററുള്ളവർ എന്നെ കാണുന്നമട്ടിൽത്തന്നെ എനിക്ക് എന്നെ കാണുന്നതിനു കഴിയും. അതുപോലെ മറിച്ചും. എന്റെ സ്നേഹവലയത്തിനുള്ളിൽ സമസ്തലോകത്തേയും ഉൾക്കൊള്ളിക്കണമെന്നാണ് എന്റെ ആഗ്രഹം. സത്യം, അഹിംസ എന്നീ രണ്ടു സിദ്ധാന്തങ്ങളുടെ പരിണിതഫലമാണ് എന്റെ 'അനേകാന്തവാദം.'

ഈശ്വരൻ എങ്ങനെയിരിക്കുമെന്ന് എനിക്കൊരു സങ്കല്പമുണ്ട്. ആ മട്ടിലാണു ഞാൻ അദ്ദേഹത്തെ വിവരിക്കുന്നതു്. അദ്ദേഹം സർഗാത്മകനാണെന്നും അല്ലെന്നും ഞാൻ വിശ്വസിക്കുന്നു. ഇതും യാഥാർത്ഥ്യത്തിന്റെ ബഹുമുഖത്വം ഞാൻ അംഗീകരിക്കുന്നതിന്റെ ഫലമാണ്. ജൈനരുടെ നിലപാടിലൂടെ ഈശ്വരന്റെ സർഗവിഹീനത തെളിയിക്കുന്ന എനിക്കുതന്നെ രാമാനു

ജന്റെ നിലപാടിലൂടെ ഈശ്വരന്റെ സർഗ്ഗാത്മകത തെളിയിക്കാനും സാധിക്കും. വാസ്തവത്തിൽ ചിന്തനീയമല്ലാത്ത ഒന്നിനെക്കുറിച്ചു ചിന്തിക്കാനും, വിവരണാതീതമായ ഒന്നിനെ വിവരിക്കാനും, അജ്ഞാതമായ ഒന്നിനെക്കുറിച്ചു ജ്ഞാനം നേടാനും ആണു നാം ശ്രമിക്കുന്നതു്. അതുകൊണ്ടു നമ്മുടെ ഭാഷ പതറിപ്പോകുന്നു; അപര്യാപ്തമായിപ്പോകുന്നു. പലപ്പോഴും വൈരുദ്ധ്യപൂർണ്ണവുമാകുന്നു. അതുകൊണ്ടാണു വേദങ്ങൾ ബ്രഹ്മത്തെ 'നേതി നേതി' എന്നു വിവരിക്കുന്നതു്. പക്ഷേ അദ്ദേഹം, അല്ലെങ്കിൽ അതു്, ഒന്നല്ലെങ്കിൽ മററൊന്നാകാതെ തരമില്ല. അദ്ദേഹത്തിനു്, അല്ലെങ്കിൽ അതിനു്, നിലനില്പുണ്ടു്. നാം ഉണ്ടെങ്കിൽ, നമ്മുടെ പിതാക്കളും അവരുടെ പിതാക്കളും ഉണ്ടായിരുന്നെങ്കിൽ, തീർച്ചയായും സമസ്തസൃഷ്ടിയുടേയും പിതാവായ ഒരാളിൽ വിശ്വസിക്കുന്നതു യുക്തമായിരിക്കും. അങ്ങനെയൊരാളില്ലെങ്കിൽ, നമുക്കു് എങ്ങുമില്ല നില. അതുകൊണ്ടാണു പരമാത്മാവ്, ഈശ്വരൻ ശിവൻ, വിഷ്ണു, രാമൻ, അള്ളാ, ഖുദാ, ദാദാഹോർമുസ്ദാ, യഹോവ, ദൈവം എന്നിങ്ങനെ അസംഖ്യം പേരുകൾ നല്കി നാം ഏകസ്വരത്തിൽ ഏകനായ ഈശ്വരനെ വിഭിന്ന രീതികളിൽ വിളിക്കുന്നതു്. അദ്ദേഹം ഏകനാണു്; എന്നിട്ടും അനേകനമാണു്. അദ്ദേഹം ഓണുവേക്കാൾ ചെറിയവനും ഹിമാലയത്തേക്കാൾ വലിയവനുമാണു്. ചെറിയൊരു വെള്ളത്തുള്ളിയിൽ അദ്ദേഹം ഒതുങ്ങിനില്ക്കും; അതേസമയം ഏഴു കടലുകൾക്കും ഒതുക്കാനാവാത്ത വൈപുല്യമുണ്ടദ്ദേഹത്തിനു്. അദ്ദേഹത്തെ അറിയൻ യുക്തിക്കു ശക്തിയില്ല. യുക്തിക്കു് എത്താനും പിടിക്കാനും കഴിയുന്നതിനപ്പുറമാണു് അദ്ദേഹം. ഈ വിഷയത്തെക്കുറിച്ചു ഞാൻ അധികമൊന്നും പറയേണ്ടതില്ല. ഇവിടെ വിശ്വാസമാണു് അത്യന്താപേക്ഷിതം. എന്റെ യുക്തിവാദത്തിനു് ഒട്ടേറെ പ്രമേയങ്ങൾ ഉന്നയിക്കാനും നിഷേധിക്കാനും കഴിയും. ഒരു നാസ്തികൻ യുക്തിവാദത്തിൽ എന്നെ തറപററിച്ചുവെന്നും വരും. എങ്കിലും എന്റെ യുക്തിശീലത്തേക്കാളേറെ ശീഘ്രഗതിയുണ്ടു് എന്റെ വിശ്വാസത്തിനു്. അതുകൊണ്ടു് എനിക്കു സമസ്തപ്രപഞ്ചത്തേയും വെല്ലുവിളിച്ചുകൊണ്ടു് ഇങ്ങനെ പ്രഖ്യാപിക്കാൻ കഴിയും: 'ഈശ്വരൻ ഉണ്ടു്; ഈശ്വരൻ ഉണ്ടായിരുന്നു; ഈശ്വരൻ എന്നും ഉണ്ടായിരിക്കുകയും ചെയ്യും!'

ഈശ്വരന്റെ അസ്തിത്വം നിഷേധിക്കുന്നതിൽ താത്പര്യമുള്ളവർക്കു് അങ്ങനെ ചെയ്യാനുള്ള സ്വാതന്ത്ര്യമുണ്ടു്. അദ്ദേഹം ക്ഷമാശീലനും കാരുണ്യപൂർണ്ണനുമാണു്. അദ്ദേഹം ലൗകികനായ ഒരു രാജാവല്ല. നമ്മെക്കൊണ്ടു തന്റെ അധീശത്വം അംഗീകരിപ്പിക്കുന്നതിനു് അദ്ദേഹത്തിനു സേനയുടെ ആവശ്യമില്ല. അദ്ദേഹം

നമുക്കു വേണ്ടത്ര സ്വാതന്ത്ര്യം നല്കുന്നു. പക്ഷേ അദ്ദേഹത്തിന്റെ കാരുണ്യശീലമാണ് ആ ഇച്ഛാശക്തിക്കു കീഴ്‌വഴങ്ങുന്നതിനു നമ്മെ പ്രേരിപ്പിക്കുന്നത്. നമ്മിലാരെങ്കിലുമൊരാൾ അതിനു കീഴ്‌വഴങ്ങാൻ വിസമ്മതിച്ചാൽ അദ്ദേഹം പറയും, 'അങ്ങനെ ആയിക്കൊള്ളൂ. അതുകൊണ്ടുമാത്രം എന്റെ സൂര്യൻ നിങ്ങളുടെമേൽ പ്രകാശം ചൊരിയാതിരിക്കുകയില്ല. എന്റെ മേഘങ്ങൾ നിങ്ങൾക്കുവേണ്ടി മഴ പൊഴിക്കാതിരിക്കുകയുമില്ല. എന്റെ അധീശത്വം അംഗീകരിക്കാൻ ഞാൻ നിങ്ങളെ നിർബന്ധിക്കേണ്ട കാര്യമില്ല.' അങ്ങനെയുള്ള ഈശ്വരന്റെ അസ്തിത്വം അജ്ഞാനികൾ നിഷേധിച്ചുകൊള്ളട്ടെ. അദ്ദേഹത്തിൽ വിശ്വസിക്കുകയും അദ്ദേഹത്തെ വണങ്ങുന്നതിലും അദ്ദേഹത്തിന്റെ സ്തുതിഗീതം പാടുന്നതിലും അലംഭാവം പ്രകടിപ്പിക്കാതിരിക്കുകയും ചെയ്യുന്ന ലക്ഷക്കണക്കിനു വിജ്ഞാനികളിൽ ഒരാളാണു ഞാൻ.

3

എല്ലാററിനേയും വലയംചെയ്യുന്ന വിവരണാതീതമായ ഒരു നിഗൂഢശക്തിയുണ്ട്. അതിനെ എനിക്കു കാണാൻ വയ്യ. എങ്കിലും അതിന്റെ അസ്തിത്വം ഞാൻ അനുഭവിച്ചറിയുന്നു. എല്ലാ തെളിവുകൾക്കുമതീതമായിരിക്കവേതന്നെ തന്റെ അസ്തിത്വത്തെക്കുറിച്ചു നമുക്ക് അനുഭവജ്ഞാനം നല്കുന്ന ആ അദൃശ്യമായ ശക്തി എനിക്ക് ഇന്ദ്രിയഗോചരമായ എല്ലാററിൽനിന്നും തികച്ചും ഭിന്നമാണ്. അത് ഇന്ദ്രിയാതീതമാണ്.

എങ്കിലും ഈശ്വരന്റെ അസ്തിത്വം തെളിയിക്കാൻ പരിമിതമായ ഒരളവിൽ യുക്തികൾ ഉന്നയിക്കാം. ആര്, എങ്ങനെ, എന്തുകൊണ്ടു നമ്മെ ഭരിക്കുന്നു എന്നൊന്നും സാധാരണഗതിയിൽ നമ്മുടെ ആളുകൾക്കറിഞ്ഞുകൂടാ. എങ്കിലും, അങ്ങനെ ഭരിക്കുന്ന ഒരു ശക്തി തീർച്ചയായുമുണ്ടെന്ന് അവർക്ക് അറിയാം. കഴിഞ്ഞകൊല്ലം മൈസൂർ സന്ദർശിച്ച അവസരത്തിൽ, പല പാവപ്പെട്ട ഗ്രാമീണർക്കും ആരാണു മൈസൂർ ഭരിക്കുന്നതെന്ന് അറിഞ്ഞുകൂടാ എന്നു ഞാൻ മനസ്സിലാക്കി. ഏതോ ഒരു ദൈവമാണു തങ്ങളുടെ രാജാവ് എന്ന് അവർ പറഞ്ഞു. ആ പാവപ്പെട്ട ഗ്രാമീണർക്ക് അവരുടെ രാജാവിനെപ്പററി ഇത്ര കുറച്ചേ അറിവുള്ളു എങ്കിൽ, അവർ അവരുടെ രാജാവിനേക്കാൾ എത്ര നിസ്സാരരാണോ, ഈശ്വരനുമായി താരതമ്യപ്പെടുത്തുമ്പോൾ അതിലുമെത്രയോ നിസ്സാരനായ ഞാൻ രാജാധിരാജനായ ഈശ്വരന്റെ സാന്നി

3. Young India, 11-10-1928 (Hindu Dharma) pp. 57—58

ദ്ധ്യത്തെക്കുറിച്ച് അറിയുന്നില്ലെങ്കിൽ അതിലത്ഭുതമില്ല. എങ്കിലും മൈസൂറിലെ പാവപ്പെട്ട ഗ്രാമീണരെപ്പോലെ എനിക്കും ഒരു കാര്യം അറിയാം. ഈ പ്രപഞ്ചത്തിൽ ഒരു ചിട്ടയും ക്രമവുമൊക്കെയുണ്ട്; ജീവനുള്ള, നിലനില്പുള്ള,എല്ലാററിനേയും നിയന്ത്രിക്കുന്ന സുസ്ഥിരമായ ഒരു നിയമമുണ്ട്. അതൊരു അന്ധനിയമമല്ല. കാരണം ഒരു അന്ധനിയമത്തിനും സചേതനജീവികളുടെ പെരുമാററത്തെ നിയന്ത്രിക്കാനാവില്ല. സർ ജെ. സി. ബോസിൻെറ അത്ഭുതകരമായ ഗവേഷണങ്ങളുടെ ഫലമായി പദാർത്ഥത്തിനുപോലും ജീവനുണ്ട് എന്നു തെളിഞ്ഞിരിക്കുന്നു. അങ്ങനെ സമസ്ത ജീവിതത്തേയും ഭരിക്കുന്ന നിയമംതന്നെയാണ് ഈശ്വരൻ. നിയമവും നിയമനിർമ്മാതാവും ഒന്നുതന്നെ. നിയമത്തേയോ നിയമനിർമ്മാതാവിനേയോപററി എനിക്കു വളരെക്കുറച്ചേ അറിയാവൂ എന്നുള്ളതുകൊണ്ടുമാത്രം ഞാൻ അവയെ നിഷേധിച്ചുകൂടാ. ലൗകികമായ ഒരു അധികാരശക്തിയുടെ അസ്തിത്വത്തെ നിഷേധിക്കുകയും അതിനെപ്പററി അജ്ഞത നടിക്കുകയും ചെയ്യുന്നതുകൊണ്ട് എനിക്കു പ്രയോജനമൊന്നുമില്ല. അതുപോലെതന്നെ ഈശ്വരനേയോ, ഈശ്വരനിയമത്തേയോ നിഷേധിക്കുന്നതുകൊണ്ടുമാത്രം ഞാനവയുടെ നിയന്ത്രണത്തിൽനിന്നു വിമുക്തനാവുന്നില്ല. ലൗകികമായ അധികാരശക്തികളെ അംഗീകരിച്ചാൽ അവയുടെ കീഴിലുള്ള ജീവിതം സുഗമമായിരിക്കും. അതേപോലെ ഈശ്വരപ്രാഭവത്തെ മൂകമായി, വിനീതമായി അംഗീകരിക്കുമെങ്കിൽ ജീവിതയാത്ര സുകരമാകും.

എൻെറ ചുററുപാടുമുള്ള എല്ലാം നിരന്തരം പരിവർത്തനവിധേയമാവുകയും നശിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോഴും അവയെല്ലാമടിയിൽ പരിവർത്തനാതീതമായ ഒരു സചേതനശക്തി വർത്തിക്കുന്നുണ്ടെന്നും, അത് എല്ലാററിനേയും ഒരുമിച്ചു നിറുത്തുകയും, സൃഷ്ടിക്കുകയും, നശിപ്പിക്കുകയും, വീണ്ടും സൃഷ്ടിക്കുകയും ചെയ്യുന്നുണ്ടെന്നും ഞാൻ അവ്യക്തമായി കാണുന്നുണ്ട്. ആ ചൈതന്യദായകമായ ശക്തിവിശേഷമാണ് ഈശ്വരൻ. ഇന്ദ്രിയഗോചരമായ ഒന്നുംതന്നെ നിലനില്ക്കുന്നില്ല, ഒന്നിനും നിലനില്ക്കാൻ കഴിയുകയില്ല, എന്നുള്ളതുകൊണ്ട് ഈശ്വരനുമാത്രമാണ് അസ്തിത്വമുള്ളത്.

ഈ ശക്തിവിശേഷം ഉദാരമാണോ അതോ ദ്രോഹതത്പരമോ? അതു തികച്ചും ഉദാരമാണ് എന്നു ഞാൻ കരുതുന്നു. എന്തുകൊണ്ടെന്നാൽ മരണത്തിനു നടുവിൽ ജീവിതവും, അസത്യത്തിനു നടുവിൽ സത്യവും, അന്ധകാരത്തിനു നടുവിൽ പ്രകാശവും നിലനില്ക്കുന്നതു ഞാൻ കാണുന്നു. അതുകൊണ്ട് ഈശ്വരൻ ജീവി

തമാണ്, സത്യമാണ്, പ്രകാശമാണ് എന്നു ഞാൻ മനസ്സിലാക്കുന്നു. അദ്ദേഹം സ്നേഹമാണ്. അദ്ദേഹമാണു പരമമായ നന്മ.

പക്ഷേ, കേവലം ബുദ്ധിയെമാത്രം സംതൃപ്തമാക്കുന്ന ഈശ്വരൻ — അങ്ങനെ ചെയ്യുന്നുണ്ടെങ്കിൽത്തന്നെ — ഈശ്വരനല്ല. ഈശ്വരൻ ഈശ്വരനാകുന്നതു ഹൃദയത്തെ ഭരിക്കുകയും പരിവർത്തനവിധേയമാക്കുകയും ചെയ്യുമ്പോഴാണ്. ഈശ്വരോപാസകന്റെ ഓരോ ചെറിയ പ്രവൃത്തിയിലൂടെയും ഈശ്വരൻ തന്നെത്തന്നെ ആവിഷ്കരിക്കണം. പഞ്ചേന്ദ്രിയങ്ങൾക്കു സൃഷ്ടിക്കാനാവുന്നതിനേക്കാൾ യഥാർത്ഥമായ, സുവ്യക്തമായ, ഒരു സാക്ഷാത്കരണത്തിലൂടെമാത്രമേ ഇതു സാധ്യമാവൂ. ഇന്ദ്രിയബോധം എത്രകണ്ടു യഥാർത്ഥമാണെന്നു തോന്നിയാലും, പലപ്പോഴും അതു് അസത്യവും വഞ്ചകവും ആണ്. ഇന്ദ്രിയബാഹ്യമായ സാക്ഷാത്കാരമാകട്ടെ അപ്രമാദമാണ്. ബാഹ്യോപാധികളിലൂടെയല്ല അതു വ്യക്തമാവുന്നതു്. ആന്തരമായ ഈശ്വരസാന്നിധ്യം യഥാർത്ഥമായി അനുഭവിച്ച ആളുകളുടെ സ്വഭാവാനുഷ്ഠാനങ്ങൾക്കുണ്ടാകുന്ന രൂപാന്തരമാണ് അതിനു തെളിവു നല്കുന്നതു്.

എല്ലാ രാജ്യങ്ങളിലും ഉണ്ടായിട്ടുള്ള പ്രവാചകന്മാരുടെയും ഋഷിമാരുടേയും അവിച്ഛിന്നപരമ്പര സ്വാനുഭവങ്ങളിലൂടെ അതിനു സാക്ഷ്യം വഹിച്ചിട്ടുണ്ടു്. ആ തെളിവുകൾ നിഷേധിക്കുക എന്നു പറഞ്ഞാൽ ഞാൻ എന്നെത്തന്നെ നിഷേധിക്കുകയാണ്.

ഈ സാക്ഷാത്കാരം സംഭവിക്കുന്നതു് അചഞ്ചലമായ വിശ്വാസം ഉണ്ടായിക്കഴിഞ്ഞതിനുശേഷമാണ്. ഈശ്വരസാന്നിധ്യത്തിനുള്ള തെളിവു തന്നിൽത്തന്നെ കണ്ടെത്താൻ ശ്രമിക്കുന്നവർക്കു ജീവത്തായ ഒരു വിശ്വാസം കൂടാതെകണ്ടു് അതു സാധിക്കുകയില്ല. ആ വിശ്വാസവും ബാഹ്യോപാധികൾകൊണ്ടു തെളിയിക്കപ്പെടാവുന്നതല്ല. അതുകൊണ്ടു് ഈ ലോകം ധാർമ്മികനിയമങ്ങൾക്കൊത്താണു ഭരിക്കപ്പെടുന്നതെന്നും, ആ ധാർമ്മികനിയമമാണ്, അതായതു സത്യത്തിന്റേയും സ്നേഹത്തിന്റേയും നിയമമാണ്, സർവോന്നതമെന്നും വിശ്വസിക്കുകയാണ് ഏററവും എളുപ്പമുള്ള വഴി. സത്യസ്നേഹങ്ങൾക്കു വിരുദ്ധമായ എല്ലാററിനേയും കയ്യോടെ നിഷേധിക്കുന്നതിനുള്ള ദൃഢനിശ്ചയം പ്രകടമാക്കാൻ കഴിഞ്ഞാൽ വിശ്വാസാധിഷ്ഠിതമായ പ്രവർത്തനങ്ങൾ സുഗമമായിത്തീരും.

തിന്മ എന്തുകൊണ്ടു നിലനില്ക്കുന്നു എന്നു പറയാൻ എന്റെ പക്കൽ യുക്തിയൊന്നുമില്ല. അതിനു ഞാൻ ശ്രമിച്ചാൽ, ഞാൻ ഈശ്വരനു തുല്യമായ ഒരു പദവി നേടാൻ ശ്രമിക്കുകയാവും. അതുകൊണ്ടു തിന്മയെ തിന്മയായിമാത്രം കരുതി അലംഭാവം കൈ

ക്കൊള്ളാൻ തക്ക വിനയം എനിക്ക് ഉണ്ടായിരിക്കണം. ഈ ലോകത്തിൽ തിന്മ നിലനില്ക്കാൻ അനുവദിക്കുന്നതുകൊണ്ടാണ ഞാൻ ഈശ്വരനെ ക്ഷമാശീലനെന്നും പീഡാനുഭവക്ഷമനെന്നും കരുതുന്നത്. അദ്ദേഹത്തിൽ തിന്മയൊന്നുമില്ലെന്ന് എനിക്കറിയാം. അദ്ദേഹമാണ തിന്മയുടെയും സ്രഷ്ടാവ്; പക്ഷേ, അദ്ദേഹത്തെ തിന്മ സ്പർശിച്ചിട്ടില്ല.

ജീവൻ ബലിയർപ്പിച്ചും തിന്മയോടേററുമുട്ടിയില്ലെങ്കിൽ ഈശ്വരനെ ഒരിക്കലും കാണാൻ കഴിയുകയില്ല എന്ന് എനിക്കറിയാം. എന്റെ പരിമിതവും വിനീതവുമായ അനുഭവം അതിന് ഉറച്ച തെളിവാണ്. ഞാനെത്രകണ്ട പരിശുദ്ധിനേടാൻ ശ്രമിക്കുന്നുവോ അത്രകണ്ട ഞാൻ ഈശ്വരനോട് അടുക്കുകയാണ്. എന്റെ വിശ്വാസം ഇന്നത്തെപ്പോലെ വെറും മുട്ടുശാന്തിക്കുവേണ്ടിമാത്രമുള്ള ഒന്നാകാതിരുന്നുവെങ്കിൽ, അതു ഹിമാലയത്തെപ്പോലെ അചഞ്ചലവും, ഹിമാലയശിഖരങ്ങളിലെ ഹിമത്തെപ്പോലെ ശുഭ്രവും പ്രഭാപൂർണവും ആയിരുന്നെങ്കിൽ, ഞാൻ ഈശ്വരനോട് എത്രകണ്ട കൂടുതൽ അടുത്തേനേ! സ്വാനുഭവത്തെ ആസ്പദമാക്കി ചുവടെ ചേർക്കുന്ന പദ്യം രചിച്ച ന്യൂമാനോടൊപ്പം പ്രാർത്ഥിക്കുന്നതിനു ഞാൻ ലേഖകനെ ക്ഷണിക്കുന്നു.

കാരുണ്യമുള്ള വെളിച്ചമേ!
വഴിതെളിച്ചാലും.
എമ്പാടും ചുഴലുന്ന ഈ അന്ധകാരത്തിൽ
നീ എന്നെ മുന്നോട്ടു നയിച്ചാലും!
രാത്രി തമോപൂർണമാണ്;
ഞാനാകട്ടെ പാർപ്പിടത്തിൽനിന്ന് എത്രയോ അകലെയും;
നീ എന്നെ മുന്നോട്ടു നയിച്ചാലും!
എന്റെ കാലുകൾ ഇടറിപ്പോകാതെമാത്രം സൂക്ഷിക്കുക;
വിദൂരരംഗങ്ങളൊന്നും എനിക്കു കാണണമെന്നില്ല;
ഒരു ചുവടുകൂടി മുന്നോട്ട്....ഞാനത്രയുംകൊണ്ടു സംതൃപ്തനാവും.

4

സരസ്വതിയും ഗണേശനും ഭിന്നവ്യക്തികളല്ല. ഒരേ ഈശ്വരനെ വിവരിക്കുന്ന ഭിന്നനാമങ്ങൾമാത്രമാണവ. ഭക്തരായ കവികൾ ഈശ്വരന്റെ അസംഖ്യം ഗുണങ്ങൾക്കോരോന്നിനും ഓരോ പേരിടുകയും ഓരോ പാർപ്പിടം കല്പിക്കുകയും ചെയ്തു. അവർ ചെയ്തതു തെററല്ല. അവരുടെ കൃതികൾ ഭക്തന്മാരേയോ മററുള്ളവരേയോ വഴിതെററിക്കുന്നില്ല. ഒരു മനുഷ്യൻ ഈശ്വരനെ വന്ദിക്കു

4. Ashram Observances in Action, (1932) p. 29

മ്പോരം തനിക്ക നല്ലതെന്നു തോന്നുന്ന രീതിയിലാണ് അദ്ദേഹത്തെ സങ്കല്പിക്കുന്നതു്. അയാളുടെ ഭാവനയിലുള്ള ഈശ്വരൻ എല്ലായ്പ്പോഴും അയാളുടെ മുമ്പിൽത്തന്നെയുണ്ട്. അരൂപിയും നിർഗ്ഗുണനുമായ ഈശ്വരനെ വന്ദിക്കുമ്പോഴും നാം അദ്ദേഹത്തിനു ചില ഗുണങ്ങളൊക്കെ നല്കാറുണ്ട്. ഗുണങ്ങരം രൂപങ്ങളുമാണല്ലോ. അടിസ്ഥാനപരമായി നോക്കുമ്പോരം ഈശ്വരനെ വാക്കുകരംകൊണ്ടു വിവരിക്കാൻ വയ്യ. നശ്വരരായ നമുക്കു നമ്മുടെ ഭാവനാശക്തിയെ ആശ്രയിക്കേണ്ടിവരും. അതു നമ്മെ നന്നാക്കുകയും ചിലപ്പോരം നശിപ്പിക്കുകയും ചെയ്യും. സദുദ്ദേശപ്രേരിതരായി നാം ഈശ്വരനു നല്കുന്ന ഗുണങ്ങരം നമ്മെ സംബന്ധിച്ചിടത്തോളം യഥാർത്ഥമായിരിക്കാം; പക്ഷേ, അടിസ്ഥാനപരമായി അവ അയഥാർത്ഥമാണ്. കാരണം, അദ്ദേഹത്തെ വിവരിക്കുന്നതിനുള്ള ശ്രമങ്ങളെല്ലാം പരാജയപ്പെടാതെ തരമില്ല. എന്റെ ബുദ്ധിക്കു് ഇതു് അറിയാമെങ്കിലും ഈശ്വരന്റെ ഗുണഗണങ്ങരം പരാമർശിക്കാതിരിക്കാൻ എനിക്കു വയ്യ. എന്റെ ബുദ്ധിക്കു് എന്റെ ഹൃദയത്തിന്റെമേൽ യാതൊരു സ്വാധീനതയും ചെലുത്താൻ സാധിക്കുകയില്ല. ദുർബലമായ എന്റെ ഹൃദയം സഗുണനായ ഒരീശ്വരനെത്തേടി അലയുകയാണെന്നു സമ്മതിക്കാൻ ഞാൻ ഒരുക്കമാണ്.

5

ഒരു ലേഖകൻ എഴുതുന്നു:

'ഞാൻ അങ്ങയുടെ ഗീതാബോധം' വായിച്ചു മനസ്സിലാക്കാൻ ശ്രമിക്കുകയാണ്. ഗീതയുടെ പത്താമദ്ധ്യായത്തിൽ 'ചൂതാട്ടത്തിൽ വഞ്ചിച്ചു ജയിക്കുന്നതു ഞാനാണ്. എന്റെ ഇച്ഛയില്ലാത്തല്ലാതെ നന്മയും തിന്മയും ഒന്നും ഈ ലോകത്തിൽ സംഭവിക്കുന്നില്ല' എന്നു ശ്രീകൃഷ്ണൻ പറയുന്നു. അപ്പോരം ഈശ്വരൻ തിന്മ അനുവദിക്കുന്നുണ്ടോ? അങ്ങനെയാണെങ്കിൽ അദ്ദേഹത്തിനെങ്ങനെ തിന്മചെയ്യുന്നവനെ ശിക്ഷിക്കാൻ കഴിയും? ലോകത്തെ ഇതിനുവേണ്ടിയാണോ ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നതു്? മനുഷ്യരാശിക്കു സമാധാനപൂർവം ജീവിക്കുക അസാദ്ധ്യമാണോ?'

ഈശ്വരൻ ഈ ലോകത്തിൽ തിന്മയ്ക്കും ഇടം നല്കുന്നുവെന്നു കേരംക്കുന്നതു് അത്ര സുഖമല്ല. പക്ഷേ, നന്മയ്ക്കുള്ള ഉത്തരവാദിത്വം ഈശ്വരനാണെങ്കിൽ, തിന്മയുടേയും ഉത്തരവാദിത്വം അദ്ദേഹത്തിനുതന്നെയായിരിക്കണമെന്നു സിദ്ധിക്കുന്നുണ്ടല്ലോ. രാവണനു തന്റെ അതുല്യമായ ശക്തി പ്രകടിപ്പിക്കുന്നതിനു് അവസരം നല്കിയതു് ഈശ്വരനല്ലേ? ഈശ്വരൻ എന്താണ് എന്നു ശരിക്കു

5. Harijan, 24-2-1964 (Hindu Dharma P. 62)

അറിയാൻ പാടില്ലാത്തതാണ് ഈ ചിന്താക്കുഴപ്പത്തിന്റെ മൂലകാരണം എന്നു തോന്നുന്നു. ഈശ്വരൻ ഒരു വ്യക്തിയല്ല. അദ്ദേഹം വിവരണാതീതനാണ്. അദ്ദേഹമാണു നിയമനിർമ്മാതാവും, നിയമവും, നിയമാനുശാസകനും. ഒരു മനുഷ്യജീവിക്കും ഈ ശക്തി മുഴുവൻ സ്വയം ഏറ്റെടുത്തു പ്രയോഗിക്കാൻ സാദ്ധ്യമല്ല. അങ്ങനെ ചെയ്യാനൊരുങ്ങുന്ന മനുഷ്യനെ തികഞ്ഞ ഒരു സ്വേച്ഛാധിപതിയായേ ആരും കരുതൂ. നാം ഈശ്വരനെന്നു കരുതി വന്ദിക്കുന്നതാരെയാണോ അദ്ദേഹത്തിൽ മാത്രമേ ആ ശക്തികളെല്ലാം ചേരുകയുള്ളു. ഈ യാഥാർത്ഥ്യം ശരിക്കു മനസ്സിലാക്കിയാൽ ലേഖകൻ ഉന്നയിച്ച ചോദ്യത്തിനു മറുപടി കിട്ടും.

മനുഷ്യരാശിക്ക് ഒരിക്കലും സ്വൈര്യമായി ജീവിക്കാൻ കഴിയുകയില്ലേ എന്ന ചോദ്യം ഇവിടെ ഉദ്ധരിച്ച ശ്ലോകത്തിൽനിന്ന് ഉദിക്കുന്നില്ല. ലോകം സ്വൈരമായിക്കഴിയുന്നത് അതിലുൾപ്പെടുന്ന വ്യക്തികൾ സ്വൈരമായി കഴിയാൻ തീരുമാനിക്കുമ്പോഴാണ്. അതിനുള്ള സാദ്ധ്യത നിഷേധിച്ചുകൂടാ. പക്ഷേ, അതെന്നു സംഭവിക്കും എന്നുമാത്രം പറയാൻ വയ്യ. അത്തരം ചോദ്യങ്ങൾക്കു സമാധാനം കണ്ടുപിടിക്കാൻ ശ്രമിക്കുന്നതു സമയം പാഴാക്കുകയാണ്. ഒരു നല്ല മനുഷ്യനെ സംബന്ധിച്ചിടത്തോളം ഈ ലോകം മുഴുവൻ നല്ലതാണ്. ഈ വിശിഷ്ടനിയമം അംഗീകരിക്കാൻ കഴിഞ്ഞാൽ ലേഖകന് എല്ലാ സാഹചര്യങ്ങളിലും സമാധാനത്തോടെ ജീവിക്കാൻ കഴിയും. തനിക്ക് എന്താകാൻ സാധിക്കുമോ അതിനു മറ്റുള്ളവർക്കും സാധിക്കും എന്ന് അയാൾക്കു വിശ്വാസം വരും. മറിച്ചു വിശ്വസിച്ചാൽ, അതയാളുടെ അഹന്തയേയും ദുരഭിമാനത്തേയും മാത്രമേ വെളിപ്പെടുത്തൂ.

6

ഈശ്വരനിൽ വിശ്വാസമില്ല എന്നു നിങ്ങൾക്കു വേണമെങ്കിൽ പറയാം. പക്ഷേ, അദ്ദേഹം വിചാരിക്കുന്നില്ലെങ്കിൽ നിങ്ങൾക്കൊന്നു ശ്വാസംവലിക്കാൻപോലും സാധിക്കുകയില്ല എന്നു നിങ്ങൾ മനസ്സിലാക്കുന്നില്ല. അദ്ദേഹത്തെ ഈശ്വരനെന്നോ, അള്ളാവെന്നോ, കർത്താവെന്നോ, അഹുരാമസ്ദായെന്നോ വിളിച്ചുകൊള്ളുക. മനുഷ്യർ എത്ര അസംഖ്യമുണ്ടോ, അത്രയും പേരുകൾ അദ്ദേഹത്തിനുണ്ട്. ഈശ്വരൻ ഏകനും അദ്വിതീയനുമാണ്. അദ്ദേഹം മാത്രമാണു മഹത്വപൂർണ്ണൻ, അദ്ദേഹത്തേക്കാൾ മഹത്വം മററാർക്കുമില്ല. അദ്ദേഹം കാലരഹിതനാണ്; രൂപരഹിതനാണ്; കളങ്കരഹിതനാണ്. അതാണെന്റെ രാമൻ. അദ്ദേഹംമാത്രമാണ് എന്റെ പ്രഭുവും ഗുരുവും.

6 Harijan, 24–11–1946 (Ramanama, p. 14)

## 7

ഈശ്വരൻ ഒരു വ്യക്തിയല്ല. അദ്ദേഹം കൂടെക്കൂടെ മനുഷ്യരൂപത്തിൽ ഭൂമിയിൽ അവതരിക്കുന്നു എന്നു പറയുന്നതു ഭാഗികമായ ഒരു സത്യമാണ്. അവതാരപുരുഷന്മാർ ഈശ്വരനോട് എത്രയും അടുത്തവരാണ് എന്നേ അതിനർത്ഥമുള്ളൂ. ഈശ്വരൻ സർവ്വവ്യാപിയായതുകൊണ്ട് അദ്ദേഹം എല്ലാ മനുഷ്യഹൃദയങ്ങളിലും കുടികൊള്ളുന്നു. അതുകൊണ്ട് എല്ലാ മനുഷ്യരും ഈശ്വരാവതാരങ്ങളാണെന്നു പറയാം. പക്ഷേ, അതുകൊണ്ടു കാര്യമില്ലല്ലോ. രാമനും കൃഷ്ണനുമൊക്കെ ഈശ്വരാവതാരങ്ങളാണ് എന്നു നാം പറയുന്നത് അവരിൽ ദിവ്യഗുണങ്ങൾ ആരോപിച്ചിട്ടാണ്. വാസ്തവത്തിൽ അവർ മനുഷ്യഭാവനയുടെ സൃഷ്ടികൾ മാത്രമാണ്. അവർ യഥാർത്ഥത്തിൽ ജീവിച്ചിരുന്നവരാണോ അല്ലയോ എന്നതു മനുഷ്യമനസ്സിലുള്ള അവരുടെ ചിത്രങ്ങളെ ബാധിക്കുന്നതേയില്ല. രാമനേയും കൃഷ്ണനേയും ചരിത്രപുരുഷന്മാരാക്കുമ്പോൾ ധാരാളം കുഴപ്പങ്ങൾ ഉണ്ടാകുന്നു. ആ കുഴപ്പങ്ങൾ തീർക്കാൻ വളരെയേറെ വാദപ്രതിവാദങ്ങൾ വേണ്ടിവരുന്നു.

ഈശ്വരൻമാത്രമാണ് യഥാർത്ഥശക്തി. അദ്ദേഹം ജീവിതത്തിന്റെ സാരാംശമാണ്. അദ്ദേഹം പവിത്രവും അകളങ്കിതവുമായ ബോധസ്വരൂപമാണ്. അദ്ദേഹം അനശ്വരനാണ്. എങ്കിലും വിചിത്രമെന്നു പറയട്ടെ, എല്ലായാളുകൾക്കും ആ സർവവ്യാപിയായ സജീവസാന്നിദ്ധ്യത്തിൽ അഭയം തേടാനോ അതിന്റെ കാരുണ്യത്തിനു പാത്രമാകാനോ സാധിക്കുന്നില്ല.

വൈദ്യുതി ഒരു തീക്ഷ്ണശക്തിയാണ്. പക്ഷേ എല്ലാവർക്കും അതിന്റെ ഗുണം അനുഭവിക്കാൻ സാധിക്കുകയില്ലല്ലോ. ചില നിയമങ്ങൾക്കൊത്തു പ്രവർത്തിച്ചാലേ വൈദ്യുതി ഉത്പാദിപ്പിക്കാൻ കഴിയൂ. അതൊരു അചേതനശക്തിയാണ്. അതിന്റെ നിയമങ്ങൾ പഠിക്കുന്നതിനു പണിപ്പെട്ടാലേ, മനുഷ്യനു് അതിനെ പ്രയോജനപ്പെടുത്താൻ പററൂ.

നാം ഈശ്വരൻ എന്നു വിളിക്കുന്ന സചേതനശക്തിയെ നമുക്കുതന്നെ കണ്ടെത്താൻ സാധിക്കും. അതിലേക്കു് അദ്ദേഹത്തിന്റെ നിയമങ്ങൾ നാം അറിയുകയും അനുസരിക്കുകയും വേണം. ആ നിയമങ്ങൾ നമ്മുടെയുള്ളിൽതന്നെ കുടികൊള്ളുന്ന ഈശ്വരനെ കണ്ടെത്തുന്നതിന് നമ്മെ സഹായിക്കും.

---

7. Harijan, 22-6-1947 (Ramanama, p. 17)

## അദ്ധ്യായം രണ്ട്

# വിശ്വാസം

1

ഈശ്വരനെ അറിയുന്നതിന് യുക്തിക്ക ശക്തിയില്ല. യുക്തിക്ക് എത്താനും പിടിക്കാനും കഴിയുന്നതിനപ്പുറമാണ് അദ്ദേഹം. ഈ വിഷയത്തെക്കുറിച്ച് ഞാൻ അധികമൊന്നും പറയേണ്ടതില്ല. ഇക്കാര്യത്തിൽ വിശ്വാസമാണ് അത്യന്താപേക്ഷിതം. എന്റെ യുക്തിവാദത്തിന് ഒട്ടേറെ പ്രമേയങ്ങൾ ഉന്നയിക്കാനും നിഷേധിക്കാനും കഴിയും. ഒരു നാസ്തികൻ യുക്തിവാദത്തിൽ എന്നെ തറപററിച്ചുവെന്നും വരും. എങ്കിലും എന്റെ യുക്തിശീലത്തേക്കാളേറെ ശീഘ്രഗതിയുണ്ട് എന്റെ വിശ്വാസത്തിന്. അതുകൊണ്ട് എനിക്ക സമസ്തപ്രപഞ്ചത്തേയും വെല്ലുവിളിച്ചുകൊണ്ട് ഇങ്ങനെ പ്രഖ്യാപിക്കാൻ കഴിയും: 'ഈശ്വരൻ ഉണ്ട്; ഈശ്വരൻ ഉണ്ടായിരുന്നു; ഈശ്വരൻ ഉണ്ടായിരിക്കുകയും ചെയ്യും.'

2

ഈ ലോകത്തിൽ സുനിശ്ചിതമായിത്തന്നെ കാര്യങ്ങൾ നടക്കമെന്ന പ്രതീക്ഷിക്കുന്നതു തെററാണെന്ന് എനിക്ക തോന്നുന്നു. സത്യസ്വരൂപനായ ഈശ്വരനൊഴികെ മറെറന്തും ഇവിടെ സന്ദിഗ്ദ്ധമാണ്. നമ്മുടെ ചുററുപാട്ടും കാണുന്നതും സംഭവിക്കുന്നതുമായ കാര്യങ്ങൾ, നമ്മെക്കുറിച്ചുതന്നെയുള്ള സംഭവങ്ങളും ധാരണകളും—ഇവയെല്ലാം അനിശ്ചിതവും ചഞ്ചലവുമാണ്. പക്ഷേ അവയ്ക്കടിയിൽ ഒളിച്ചിരിയ്ക്കുന്ന പരമമായ ഒരു ചൈതന്യവിശേഷമുണ്ട്. അതുമാത്രം സുനിശ്ചിതമാണ്. ആ സുനിശ്ചിതചൈതന്യത്തിന്റെ ക്ഷണദർശനമെങ്കിലും നമുക്ക സാദ്ധ്യമാവുമെങ്കിൽ, അതിനോടു നമ്മുടെ ജീവിതശകടത്തെ തൊടുത്തിയിണക്കുവാൻ കഴിയുമെങ്കിൽ നാം അനുഗൃഹീതരാണ്. ജീവിതത്തിന്റെ പരമലക്ഷ്യംതന്നെ ആ സത്യത്തെ തേടിക്കണ്ടെത്തുകയാണ്.

3

മററുള്ളവരിൽനിന്ന വിശ്വാസമോ ധൈര്യമോ കടംവാങ്ങാൻ ആർക്കും സാധിക്കുകയില്ല. ഗീത പറയുന്നതുപോലെ സംശയാ

1. Young India,21-1-1926 (Hindu Dharma, p. 56) [ഈ ഉദ്ധരണി മുൻ അദ്ധ്യായത്തിലെ രണ്ടാമത്തെ ഉദ്ധരണിയിൽ ഉൾപ്പെട്ടതാണ്.]
2. An Autobiography, (1927) p. 184
3. Satyagraha in South Africa, (1928) p. 244

ത്മാക്കളെ നശിക്കുകതന്നെ ചെയ്യും. ടാൾസ്റ്റായി ഫാമിൽ കഴിഞ്ഞു കൂടിയിരുന്നകാലത്തു് എന്റെ വിശ്വാസവും ധൈര്യവും അവയുടെ പരമമായ ഔന്നത്യത്തിലെത്തിയിരുന്നു. ആ ഔന്നത്യത്തിൽ വീണ്ടും എത്തിച്ചേരാൻ എന്നെ അനുവദിക്കണേ എന്നു ഞാൻ ഈശ്വരനോടു നിരന്തരം പ്രാർത്ഥിക്കുകയാണ്. ആ പ്രാർത്ഥന ഇന്നുവരെ അദ്ദേഹം ചെവിക്കൊണ്ടിട്ടില്ല. ആ ഗംഭീരമായ ശ്വേത സിംഹാസനത്തിനു മുൻപിൽ അസംഖ്യം ശരണാഗതർ മുട്ടുകുത്തി നില്ക്കുന്നുണ്ടാവാം. ആശ്വാസമൊന്നേയുള്ളു. ശരണാഗതരെത്രയുണ്ടോ, അത്രതന്നെ വൈഭവങ്ങളും ഉണ്ടു് ഈശ്വരനു്. അതുകൊണ്ടു ഞാനദ്ദേഹത്തിൽ പരിപൂർണമായ വിശ്വാസം അർപ്പിക്കുന്നു. ആ കാരുണ്യം നേടാനുള്ള അർഹത ഞാൻ സ്വയം സമ്പാദിക്കുമ്പോൾ അദ്ദേഹം എന്റെ പ്രാർത്ഥന സ്വീകരിക്കുകതന്നെ ചെയ്യുമെന്നു് എനിക്കു് ഉറപ്പുണ്ടു്.

4

നിങ്ങൾക്കു സചേതനനായ ഒരീശ്വരനിൽ ജീവത്തായ വിശ്വാസമുണ്ടെങ്കിൽ, അദ്ദേഹത്തിന്റെ അക്ഷയമായ സാന്നിദ്ധ്യം നിങ്ങളെ സംരക്ഷിക്കുമെന്നു് നിങ്ങൾക്കു് അനുഭവപ്പെടും. അത്തരമൊരവസ്ഥയിൽ എത്തിച്ചേർന്നില്ലെങ്കിൽ, പ്രത്യക്ഷരൂപമുള്ള ഒരു വ്യക്തിയെ വിശ്വസിക്കുന്നതുകൊണ്ടുപോലും പ്രയോജനമില്ലെന്നുവരും. അതു് തകർന്നുപോയ ഈറലിൽ പിടിച്ചുതൂങ്ങുംപോലാണ്. നിങ്ങളിതേപ്പററി ആദ്യം ഗാഢമായിത്തന്നെ ചിന്തിക്കുക; എന്നിട്ടു നിങ്ങളുടെ ബുദ്ധിയോടു സഹകരിച്ചു പ്രവർത്തിക്കുന്നതിനു് ഹൃദയത്തെ പ്രേരിപ്പിക്കുക.

5

ഒരു യുവാവായ ഹരിജൻബിരുദധാരി ഗ്രാമങ്ങളിലുള്ള തന്റെ പ്രവർത്തനങ്ങൾക്കുവേണ്ട നിർദ്ദേശവും സഹായവും അഭ്യർത്ഥിക്കുന്നതിനു സേവാഗ്രാമിൽ ചെന്നു ഗാന്ധിജിയെ സന്ദർശിച്ചു. തനിക്കു മനുഷ്യത്വപരമായ ഒരു ജീവിതവീക്ഷണമാണുള്ളതെങ്കിലും താൻ ഈശ്വരനിൽ വിശ്വസിക്കുന്നില്ല എന്നയാൾ ഗാന്ധിജിയോടു പറഞ്ഞു.

ഗാന്ധിജിയുടെ മറുപടി ഇതായിരുന്നു: 'മനുഷ്യത്വപരമായ ജീവിതവീക്ഷണം ആവശ്യംതന്നെ. പക്ഷേ, അതിനൊരിക്കലും ഈശ്വരനു പകരം നില്ക്കാൻ വയ്യ. ഈശ്വരൻ എല്ലായിടത്തുമുണ്ടു്. എങ്കിലും നമ്മുടെ മനോമണ്ഡലവും ഭൗതികസാഹചര്യങ്ങളും ഈശ്വരസങ്കല്പത്തിനു പരിമിതികൾ കല്പിക്കുന്നു. ഈ

4. Bapu's Letters to Mira (4-5-1933) p. 260
5. Mahatma Gandhi, vol. 1, pp. 61-62 (1944)

ശ്വരനെപ്പററി ഇന്നു നിലവിലുള്ള ആശയങ്ങളൊന്നും നിങ്ങൾക്കു സംതൃപ്തി നല്കുന്നില്ലെങ്കിൽ അതിനു കാരണം ഇന്ന് ഈശ്വര വിശ്വാസികൾ എന്നു പറഞ്ഞുനടക്കുന്നവർ സ്വന്തം ജീവിതത്തിലൂടെ സചേതനനായ ഒരു ഈശ്വരനെ ആവിഷ്കരിക്കുന്നതിനു ശ്രമിക്കുന്നില്ല എന്നതാണ്.

'നിങ്ങളെ സംബന്ധിച്ചിടത്തോളം ഞാനൊരു കാര്യം പറയാം. നിങ്ങൾക്കു കഴിവും ഉത്സാഹവും ഒക്കെയുണ്ട്. അതോടൊപ്പം ഈശ്വരനിലുള്ള ജീവത്തായ ഒരു വിശ്വാസംകൂടി കലർത്താൻ കഴിഞ്ഞാൽ നിങ്ങളുടെ അഭിലാഷങ്ങൾ നിറവേറും. അപ്പോൾ ഈ വിരസതയൊക്കെ മാഞ്ഞുപോകും. പരാജയത്തെ അഭിമുഖീകരിക്കുമ്പോഴൊക്കെ, സഹായിക്കുന്നതിന് ഈശ്വരനിൽ സജീവമായ ഒരു വിശ്വാസമില്ലെങ്കിൽ, നിങ്ങൾ നിരാശപ്പെട്ടുമെന്നു തീർച്ച്....ഈശ്വരനെ കണ്ടെത്താതെ നിങ്ങൾ ഈ ആശ്രമം വിടാൻ പാടില്ലെന്നാണ് എന്റെ അഭിപ്രായം....ഈ ആശ്രമത്തിലെ അന്തേവാസികളുടെ കാര്യം മാററിവച്ചാൽത്തന്നെ, ആശ്രമം പ്രതിനിധാനം ചെയ്യുന്ന ശക്തിയുടെ ആകത്തുകയ്ക്കു്, അതു് ഉയർത്തിപ്പിടിക്കുന്ന ആദർശങ്ങൾക്കു്, ഈശ്വരനെക്കുറിച്ചറിയുന്നതിനു നിങ്ങളെ സഹായിക്കാൻ സാധിക്കും. പക്ഷേ സത്യത്തിന്റെ ഉണ്മ അംഗീകരിക്കുംപോലെ ഈശ്വരന്റെ ഉണ്മ അംഗീകരിക്കുന്നതിനു നിങ്ങൾ എത്രകണ്ടു സന്നദ്ധനാകുമോ അത്രകണ്ടേ ആ സഹായം ലഭിക്കൂ.'

'സത്യം അസത്യത്തിന്റെ നിഷേധമാണ്, എന്നു് അംഗീകരിക്കുമ്പോലെ അതും, എനിക്കു് അംഗീകരിക്കാം,' ആ യുവസ്നേഹിതൻ പറഞ്ഞു.

'അത്രയും നന്നു്,' ഗാന്ധിജി തുടർന്നു: 'ഋഷിമാർ ഈശ്വരനെ വിവരിച്ചതു് 'നേതി നേതി' എന്നാണ്. സത്യം നിങ്ങൾക്കു പിടി തരുകയില്ല. സത്യമായിട്ടുള്ളതെന്തൊക്കെയുണ്ടോ അവയുടെ ആകത്തുകയാണു സത്യം. പക്ഷേ സത്യമായിട്ടുള്ളതിന്റെയൊക്കെ ആകത്തുകയെടുക്കാൻ സാദ്ധ്യമല്ലല്ലോ....നിങ്ങൾക്കു് അപഗ്രഥനശീലമുള്ള മനസ്സുണ്ടു്. പക്ഷേ അപഗ്രഥിക്കാനാവാത്ത ഒട്ടേറെ കാര്യങ്ങളുണ്ടു്. എന്റെ ശുഷ്കമായ ബുദ്ധിക്കു് അപഗ്രഥിക്കാൻ സാധിക്കുന്ന ഒരു ഈശ്വരൻ എന്നെ സംതൃപ്തനാക്കുകയില്ല. അതുകൊണ്ടു് ഈശ്വരനെ അപഗ്രഥിക്കാൻ ഞാൻ ഒരുങ്ങാറില്ല. ഞാൻ സാപേക്ഷതകൾക്കപ്പുറം കടന്നു കേവലഭാവങ്ങൾ കണ്ടെത്താൻ ശ്രമിക്കുന്നു; അങ്ങനെ മനശ്ശാന്തി നേടാനും.'

ആ സ്നേഹിതൻ ഇങ്ങനെ പറഞ്ഞു: 'അങ്ങയുടെ ജീവിതരീതി എനിക്കു നന്നേ ഇഷ്ടമാണ്. അതു വ്യക്തിയുടെ ഇച്ഛ

ശക്തികളെ പ്രവർത്തനസൗകര്യം നല്കുന്നു. പക്ഷേ ഈശ്വരൻ എന്ന ആശയം ഒരു നിശ്ചിതത്വത്തെ അവതരിപ്പിക്കുകയാണ്. അതു് മനുഷ്യന്റെ പ്രവർത്തനത്തെ പരിമിതമാക്കുന്നു. അതവന്റെ ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യത്തിൽ കൈകടത്തുന്നു.'

ഗാന്ധിജി: 'സ്വതന്ത്രമായ ഇച്ഛാശക്തി എന്നൊന്നുണ്ടോ? എന്താണതു്? നാമെല്ലാം വിധിയുടെ വെറും കളിപ്പാട്ടങ്ങളല്ലേ?'

'എന്താണ് ഈശ്വരനും മനുഷ്യനും തമ്മിൽ, സത്യവും ഈശ്വരനും തമ്മിൽ, ഉള്ള ബന്ധം?' സുഹൃത്തു ചോദിച്ചു.

ഗാന്ധിജി: 'സത്യമാണ് ഈശ്വരൻ എന്നു ഞാൻ പറഞ്ഞിട്ടുണ്ട്. ഈശ്വരനും ഈശ്വരനിയമവും വിഭിന്നങ്ങളല്ല. ഈശ്വരനിയമം എന്നു പറയുന്നതു് ഈശ്വരൻതന്നെയാണ്. അതിനെ വ്യാഖ്യാനിക്കണമെങ്കിൽ മനുഷ്യൻ ഗാഢമായ പ്രാർത്ഥനയിൽ മുഴുകുകയും, ഈശ്വരനിൽ സ്വയം ലയിക്കുകയും വേണം. ഓരോരുത്തരും അവരവരുടേതായ രീതിയിൽ ആ നിയമത്തെ വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നു. മനുഷ്യനും ഈശ്വരനും തമ്മിലുള്ള ബന്ധത്തെപ്പററിയാണെങ്കിൽ, മനുഷ്യൻ മനുഷ്യനാകുന്നതു രണ്ടു കൈയും രണ്ടു കാലും ഉള്ളതുകൊണ്ടല്ല, സ്വയം ഈശ്വരന്റെ ആവാസസ്ഥാനമായ ശ്രീകോവിലായിത്തീരുന്നതുകൊണ്ടാണ്.'

'ഈശ്വരനെക്കുറിച്ചുള്ള എന്റെ സങ്കല്പംതന്നെ വ്യക്തമല്ല. അപ്പോൾ മനുഷ്യൻ ഈശ്വരന്റെ ആവാസസ്ഥാനമായ ശ്രീകോവിലായിത്തീരുന്നതിനെപ്പററി അങ്ങു പറഞ്ഞതു കൂടുതൽ കുഴപ്പത്തിനു കാരണമായിത്തീർന്നിരിക്കുന്നു.'

'എങ്കിലും അതാണു ശരിയായ സങ്കല്പം. ശരീരം ഈശ്വരന്റെ അധിവാസസ്ഥാനമാണ് എന്നു നാം മനസ്സിലാക്കുന്നില്ലെങ്കിൽ നാം മനുഷ്യരേക്കാൾ ഒരുപടി താണ ജീവികളായിപ്പോകും. ഈശ്വരനെക്കുറിച്ചും സത്യത്തെക്കുറിച്ചും സങ്കല്പിക്കുന്നതിൽ കുഴപ്പങ്ങൾക്കും പ്രയാസങ്ങൾക്കും കാരണമെന്താണ്? നാം അസത്യത്തിന്റെ അധിവാസസ്ഥാനമല്ലെന്നു നിങ്ങൾ സമ്മതിക്കുമല്ലോ. അപ്പോൾ നാം സത്യത്തിന്റെ അധിവാസസ്ഥാനം തന്നെയാണ്.'

ഒരുനിമിഷനേരത്തെ മൗനത്തിനുശേഷം അദ്ദേഹം ഇങ്ങനെ തുടർന്നു: 'സത്യാധിഷ്ഠിതമായ ജീവിതം നയിക്കണമെന്നാഗ്രഹിക്കുന്ന ആർക്കും ജീവിതത്തിൽ പ്രയാസങ്ങൾ നേരിടേണ്ടിവരും. അവയിൽ ചിലതൊക്കെ തരണംചെയ്യാൻ സാധിക്കുകയില്ലെന്നുതന്നെ തോന്നും. അപ്പോഴൊക്കെ സത്യസ്വരൂപനായ ഈശ്വരനിലുള്ള വിശ്വാസവും പ്രാർത്ഥനയുംമാത്രമേ നമ്മെ താങ്ങിനിറുത്തൂ.'

'അങ്ങു പ്രാർത്ഥിക്കുന്ന ഈശ്വരനെ അങ്ങ് അറിയുന്നുണ്ടോ?' ആ യുവാവായ നാസ്തികൻ ചോദിച്ചു.

'ഇല്ല, എനിക്കറിഞ്ഞുകൂടാ.'

'എന്നാൽ പിന്നെ നാം ആരോടാണു പ്രാർത്ഥിക്കേണ്ടതു്?'

'നമുക്കറിയാൻ പാടില്ലാത്ത ഈശ്വരനോടുതന്നെ. നാം ആരോടാണ് ഓരോന്നു് ആവശ്യപ്പെടുന്നതെന്നു് നമുക്കുതന്നെ എല്ലായ്പോഴും അറിയാൻ വയ്യല്ലോ.'

'ആയിരിക്കാം. എങ്കിലും ആ ആളിനെ നമുക്കു വേണമെങ്കിൽ അറിയാൻ സാധിക്കുമല്ലോ.'

'ഈശ്വരനും അങ്ങനെതന്നെ. അദ്ദേഹത്തെ അറിയാൻ സാധിക്കുമെന്നുള്ളതുകൊണ്ടാണു നാം അദ്ദേഹത്തെ അന്വേഷിക്കുന്നതു തന്നെ. അദ്ദേഹത്തെ കണ്ടെത്തുന്നതിനു കോടിക്കണക്കിനു സംവത്സരങ്ങൾ വേണ്ടിവന്നേക്കാം. എന്നാൽത്തന്നെയെന്തു്? അതുകൊണ്ടാണു ഞാൻ പറയുന്നതു് നിങ്ങൾക്കു് ഈശ്വരനിൽ വിശ്വാസമില്ലെങ്കിൽക്കൂടി പ്രാർത്ഥിച്ചുകൊണ്ടേയിരിക്കുക; അതായതു് ആ അന്വേഷണം തുടർന്നുകൊണ്ടേയിരിക്കുക. 'ഞങ്ങളുടെ അവിശ്വാസം അങ്ങു പൊറുത്താലും' എന്നാരംഭിക്കുന്ന ബൈബിൾ കീർത്തനം സ്മരണീയമായ ഒന്നാണു്. ഏതായാലും അത്തരം ചോദ്യങ്ങൾ ചോദിക്കുന്നതു ശരിയല്ല. നിങ്ങൾക്കു് അനന്തമായ ക്ഷമയുണ്ടായിരിക്കണം, ഉള്ളിലേക്കു് ഉററുനോക്കാനുള്ള ആഗ്രഹവും വേണം. ഉള്ളിലേക്കു് ഉററുനോക്കുന്നതിനുള്ള പ്രവണത അത്തരം ചോദ്യങ്ങൾ ചോദിക്കേണ്ട ആവശ്യംതന്നെ ഇല്ലാതാക്കുന്നു. 'വിശ്വസിക്കുക; അപ്പോൾ നിങ്ങൾക്കു പൂർണതനേടാം'—ഇതു് ബൈബിളിൽനിന്നുള്ള മറെറാരു ഉദ്ധരണമാണു്.'

ആ യുവാവു് ഒടുവിൽ ഇങ്ങനെ പറഞ്ഞു. 'ചുററുപാടും നോക്കുമ്പോൾ ഞാനെന്നോടുതന്നെ പറഞ്ഞുപോകുകയാണു്—ഒരു സ്രഷ്ടാവു്, ഒരു ഈശ്വരൻ, ഉണ്ടാകാതെ തരമില്ല; നാം അദ്ദേഹത്തോടു പ്രാർത്ഥിക്കുകയും വേണം.'

'അതു യുക്തിവാദമാണു്,' ഗാന്ധിജി പറഞ്ഞു: 'ഈശ്വരൻ യുക്തിക്കു് അതീതനാണു്. പക്ഷേ നിങ്ങളെ സഹായിക്കുന്നതിനു് നിങ്ങളുടെ യുക്തിവാദത്തിനു കഴിയുമെങ്കിൽ എനിക്കു മറെറാന്നും പറയാനില്ല.'

ആ യുവാവു ഗാഢമായ ചിന്തയിൽ മുഴുകി.

ഗാന്ധിജി തുടർന്നു: 'നിങ്ങളുടെ സഹോദരൻ യാതന അനുഭവിക്കുന്നതു കാണുമ്പോൾ നിങ്ങൾക്കു ദുഃഖമുളവാക്കുന്ന സഹാനുഭൂതി

ഒരു ദൈവികഗുണമാണ്. നിങ്ങൾ സ്വയം നാസ്തികനാണെന്നു കരുതിക്കൊള്ളൂ. പക്ഷേ മനുഷ്യരാശിയോടു നിങ്ങൾ എത്രകണ്ടു ബന്ധുത്വം പുലർത്തുമോ അത്രകണ്ട്, നിങ്ങൾ ഈശ്വരനെ പ്രായോഗികമായി അംഗീകരിക്കുകയാണ്. ബ്രാഡ്ലാ എന്ന മഹാനായ നാസ്തികൻെറ ശവസംസ്കാരവേളയിൽ പുരോഹിതന്മാർ സന്നിഹിതരായിരുന്നതു് ഞാൻ ഓർക്കുന്നു. ബ്രാഡ്ലാ ധർമ്മനിഷ്ഠനായിരുന്നതുകൊണ്ടു് അദ്ദേഹത്തോടുള്ള ബഹുമതി പ്രകടിപ്പിക്കേണ്ടതാണെന്നു കരുതിയത്രേ അവർ വന്നതു്.'

ഗാന്ധിജി ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു: 'നിങ്ങൾ ഈശ്വരനിൽ അഥവാ സത്യത്തിൽ ജീവത്തായ വിശ്വാസം അർപ്പിക്കുകയാണെങ്കിൽ നിങ്ങളുടെ പ്രവർത്തനങ്ങൾ അഭിവൃദ്ധി പ്രാപിക്കുമെന്നു തീർച്ച. ഈശ്വരനെ കാണുവോളം ഒരു കാര്യത്തിലും അലംഭാവം പൂണ്ടിരുന്നുകൂടാ. അപ്പോൾ നിങ്ങൾക്കു് അദ്ദേഹത്തെ കണ്ടെത്താൻ സാധിക്കും.'

## 6

ഗാന്ധിജി പറഞ്ഞു: 'പരീക്ഷണഘട്ടങ്ങളിൽ ഈശ്വരൻ തൻെറ ഭക്തന്മാരെ കൈവിടുകയില്ല എന്ന പാഠമാണ് ഈ കഥ നല്കുന്നതു്. വ്യവസ്ഥയൊന്നുമാത്രമേയുള്ളൂ—അദ്ദേഹത്തെ പരിപൂർണമായി ആശ്രയിക്കുകയും അദ്ദേഹത്തിൽ ജീവത്തായ വിശ്വാസം അർപ്പിക്കുകയും വേണം. ആ വിശ്വാസത്തിൻെറ തെളിവിതാണ്: നാം നമ്മുടെ കർത്തവ്യം ചെയ്തുകഴിഞ്ഞാൽ അദ്ദേഹം നമുക്കു നല്കുന്ന എന്തും—സന്തോഷമോ സന്താപമോ, ഭാഗ്യമോ നിർഭാഗ്യമോ ഏതായാലും—നാം സന്തോഷപൂർവം സ്വീകരിക്കുന്നതിനു സന്നദ്ധരായിരിക്കണം. സ്വന്തം രാജധാനി വെന്തെരിയുന്ന വിവരം അറിഞ്ഞപ്പോൾ അതു തന്നെ ബാധിക്കുന്ന കാര്യമല്ല എന്നു പറഞ്ഞ ജനകമഹാരാജാവിനെപ്പോലെ വേണം നാം പെരുമാറാൻ.'

തൻെറ സമചിത്തതയ്ക്കും ക്ഷമാശീലത്തിനും കാരണം താൻ എല്ലായ്പോഴും ഉണർന്നിരിക്കുകയും തൻെറ കർത്തവ്യം വീഴ്ചകൂടാതെ അനുഷ്ഠിക്കുകയും ചെയ്യുന്നതാണെന്നു ഗാന്ധിജി അഭിപ്രായപ്പെട്ടു. താൻ ചെയ്യേണ്ടതു ചെയ്തുകഴിഞ്ഞാൽ പിന്നീടു കാര്യങ്ങളൊക്കെ അദ്ദേഹം ഈശ്വരനു വിട്ടുകൊടുക്കും.

'അതുകൊണ്ടു കാരുണ്യപൂർണനായ വിധി ഭക്തനെ നിർഭാഗ്യങ്ങളിൽ കുടുക്കുകയില്ല. നിർഭാഗ്യമുണ്ടായാൽതന്നെ ഭക്തൻ തൻെറ തലയിലെഴുത്തിനെക്കുറിച്ചു് വിലപിക്കുകയോ പഴി മുഴുവൻ ഈശ്വരൻെറമേൽ വച്ചുകെട്ടുകയോ ചെയ്യുകയില്ല. അയാൾ

---

6. New Delhi, 20–6–1946, (Ramanama p. 46)

അതു ശാന്തചിത്തനായി സഹിച്ചുകൊള്ളും. ഈശ്വരന്റെ ഇച്ഛാശക്തിക്ക് അയാരം സന്തോഷപൂർവം കീഴ്‌വഴങ്ങിക്കൊടുക്കുകയും ചെയ്യും.'

7

ഭിഷഗ്വരന്മാർ വളരെ സമർത്ഥന്മാരായിരിക്കും. എങ്കിലും അവരോടു ആലോചിച്ചതിനുശേഷമല്ല ഞാനീ ഉപവാസം ആരംഭിച്ചതു്. എന്റെ ഒരേയൊരു മാർഗദർശി—ഏകശാസകൻ എന്നു തന്നെ പറയാം—സർവശക്തനും അപ്രമാദിയും ആയ ഈശ്വരൻ ആയിരുന്നു. എന്റെ ഈ ദുർബ്ബലശരീരംകൊണ്ടു് ഇനിയും എന്തെങ്കിലും ആവശ്യം അദ്ദേഹത്തിനു നിർവഹിക്കുവാനുണ്ടെങ്കിൽ, ഭിഷഗ്വരന്മാരുടെ കണക്കുകൂട്ടലുകളെന്തൊക്കെയായാലും അദ്ദേഹം അതിനെ നിലനിറുത്തിക്കൊള്ളും. ഞാൻ അദ്ദേഹത്തിന്റെ കൈകളിലാണു്. അതുകൊണ്ടു മരണമോ, മരിക്കുന്നില്ലെങ്കിൽ സ്ഥായിയായ ആരോഗ്യഹാനിയോ സംഭവിക്കുന്നതിനെപ്പററി എനിക്കു യാതൊരു ഭയവും ഇല്ലെന്നു് നിങ്ങരം വിശ്വസിക്കണം.

## അദ്ധ്യായം മൂന്നു്

# വിശ്വാസം—ഭക്തിയും ആത്മാർപ്പണവും

1

എന്റേതായ പരിപാടികളൊന്നുംതന്നെ അതേപടി മുൻപോട്ടു കൊണ്ടുപോകുന്നതിനു് ഈശ്വരൻ ഒരിക്കലും അനുവദിച്ചിട്ടില്ലെന്നു വേണം പറയാൻ. അദ്ദേഹം അവയെല്ലാം അദ്ദേഹത്തിന്റെ രീതിയിൽതന്നെ നിർവഹിക്കുകയാണു് ഉണ്ടായിട്ടുള്ളതു്.

2

മനുഷ്യൻ തയാറാക്കുന്ന പരിപാടികളൊക്കെ ഈശ്വരൻ തകിടം മറിച്ചിട്ടുള്ളതായിട്ടാണു് എന്റെ അനുഭവം. അതേസമയം പരമമായ ലക്ഷ്യം സത്യാന്വേഷണമാണെങ്കിൽ, മനുഷ്യന്റെ പരിപാടികരം എങ്ങനെയൊക്കെ വ്യർത്ഥമാക്കപ്പെട്ടിരുന്നാലും, ആത്യന്തികഫലം ഒരിക്കലും ദോഷകരമായിട്ടില്ല. എന്നല്ല, പലപ്പോഴും പ്രതീക്ഷിച്ചതിലേറെ ഗുണപ്രദമായിട്ടുമുണ്ടു്.

7. New Delhi 16-1-1948 (Non-violence in Peace and War, vol. II, p. 361)
1. An Autobiography (1927) p. 183
2. An Autobiography (1927) p. 224

3

എൻെറമേൽ വിധിയെഴുതുമ്പോൾ സത്യത്തെപ്പോലെ പരുഷഹൃദയനാകാൻ ഞാൻ ശ്രമിക്കും; മററുള്ളവരും അങ്ങനെയാകണമെന്നാണല്ലോ എൻെറ ആഗ്രഹം. ആ മാനദണ്ഡംകൊണ്ടു് എന്നെ അളക്കുമ്പോൾ, സൂർദാസിനോടൊപ്പം ഞാനുമിങ്ങനെ പറഞ്ഞുപോകുന്നു:

'എന്നെപ്പോലെ ഖലനും ബീഭത്സനും ആയ
ഒരു മന്ദഭാഗ്യൻ മററെങ്ങുണ്ടു്?
ഞാനെൻെറ സ്രഷ്ടാവിനെ നിരാകരിച്ചുകളഞ്ഞു—
ഞാനത്രയ്ക്കൊരു വിശ്വാസവഞ്ചകനായിപ്പോയി.'

ജഗദീശ്വരനിൽനിന്നും ഞാൻ എത്രയോ ഏറെ അകലെയാണെന്ന കാര്യം എന്നെ നിരന്തരം പീഡിപ്പിക്കുകയാണു്. എനിക്കറിയാം അദ്ദേഹമാണു് എൻെറ ഓരോ ജീവശ്വാസത്തേയും ഭരിക്കുന്നതെന്നു്: ഞാൻ അദ്ദേഹത്തിൻെറ സന്താനമാണെന്നും. എൻെറ ഉള്ളിലെ ദുഷ്ടവികാരങ്ങളാണു് എന്നെ അദ്ദേഹത്തിൽനിന്നും ഇത്രയേറെ അകററിനിർത്തിയിരിക്കുന്നതെന്നു് എനിക്കറിയാം. എങ്കിലും എനിക്കു് അവ കൈയൊഴിക്കാൻ സാധിക്കുന്നില്ല.

4

ഞാനീ ശരീരത്തിൽ കഴിഞ്ഞുകൂടണമെന്നു് ഈശ്വരൻ ആഗ്രഹിക്കുന്നിടത്തോളം കാലംമാത്രം അദ്ദേഹം എന്നെ രക്ഷിക്കുന്നു. അതാണു സത്യം. അദ്ദേഹത്തിൻെറ ആവശ്യങ്ങൾ നിറവേററിക്കഴിയുന്ന നിമിഷത്തിൽ, ഞാനെത്രകണ്ടു മുൻകരുതലെടുത്താലും എനിക്കു രക്ഷപ്പെടാനൊക്കുകയില്ല.

5

അസംഖ്യം പുസ്തകങ്ങൾ വായിച്ചുകൂട്ടി, അവയിൽനിന്നും വിവരങ്ങൾ തലച്ചോറിൽ കുത്തിനിറച്ചു നമ്മുടെ വിദ്യാർത്ഥികൾ എത്രയേറെ തകർന്നുപോയിരിക്കുന്നു എന്നു് ഇന്ത്യയുടെ പല ഭാഗങ്ങളിൽനിന്നു് അവർ എനിക്കെഴുതുന്ന കത്തുകൾ വ്യക്തമാക്കുന്നു. ചിലരുടെ നിലയൊക്കെ തെററിപ്പോയിരിക്കുന്നു; മററു ചിലർക്കു ഭ്രാന്തു പിടിപെട്ടിരിക്കുന്നു; വേറെ ചിലരാകട്ടെ നിസ്സഹായരായി കുത്തഴിഞ്ഞ ജീവിതം നയിക്കുകയാണു്. എത്രകണ്ടു പണിപ്പെട്ടിട്ടും അവർക്കു ചെകുത്താനെ കീഴടക്കാൻ സാധിക്കുന്നി

3. An Autobiography (1927) pp. 15—16
4. Bapu's Letters to Mira (8-4-1929) p. 91
5. Young India, 4-8-1929. (Ramanama, p. 9)

ല്ലെന്നും, അതുകൊണ്ട് അവരുടെ നില ഒട്ടും മെച്ചപ്പെടുന്നില്ലെന്നും അവർ പറയുമ്പോൾ എന്റെ ഹൃദയം അനുകമ്പാപൂർണമായിപ്പോകുന്നു. 'എങ്ങനെയാണ് ഈ ചെകുത്താനെ ആട്ടിയകറേറണ്ടതെന്ന്, ഞങ്ങളെ പിടികൂടിയിരിക്കുന്ന മാലിന്യങ്ങളിൽനിന്ന് എങ്ങനെ കരകയറാനൊക്കുമെന്ന് അങ്ങു പറഞ്ഞുതരൂ,' എന്ന് അവർ ദീനരായി അപേക്ഷിക്കുന്നു. രാമനാമം ജപിക്കുന്നതിനും ഈശ്വരന്റെ മുൻപിൽ മുട്ടുകുത്തിനിന്ന് അദ്ദേഹത്തിന്റെ സഹായം അഭ്യർത്ഥിക്കാനും ഞാൻ അവരോട് ആവശ്യപ്പെടുമ്പോൾ അവർ എന്റെ അടുക്കൽ വന്നു പറയുകയാണ്: 'ഈശ്വരൻ എങ്ങാണെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ; എന്താണു പ്രാർത്ഥിക്കേണ്ടതെന്നും ഞങ്ങൾക്കറിഞ്ഞുകൂടാ.' ഇതാണ് അവരിന്ന് എത്തിച്ചേർന്നിരിക്കുന്ന അവസ്ഥ.

തമിഴിലുള്ള ഒരു പഴഞ്ചൊല്ല് എന്റെ ഓർമ്മയിൽ തങ്ങിനില്ക്കുന്നുണ്ട്. അതിന്റെ അർത്ഥം ഇതാണ്. 'താങ്ങില്ലാത്തവർക്ക് ഒരു താങ്ങാണ് ഈശ്വരൻ.' അദ്ദേഹത്തിന്റെ സഹായം ആവശ്യമുണ്ടെങ്കിൽ ആ സന്നിധിയിലേക്കു നിങ്ങൾ പരമനഗ്നരായിത്തന്നെ കടന്നുചെല്ലുക; മനസ്സിൽ യാതൊന്നും ഒളിച്ചുവയ്ക്കാതെ അദ്ദേഹത്തെ സമീപിക്കുക; നിങ്ങളെപ്പോലെ അധഃപതിച്ച ഒരു ജീവിയെ അദ്ദേഹത്തിനെങ്ങനെ സഹായിക്കാനൊക്കുമെന്ന ഭയാശങ്കകളൊന്നും വേണ്ട. ശരണാഗതരായിച്ചെന്ന ലക്ഷക്കണക്കിനു ജനങ്ങൾക്കു സഹായമരുളിയ അദ്ദേഹമുണ്ടോ നിങ്ങളെ കൈവിടാൻപോകുന്നു? അദ്ദേഹം യാതൊരാളെയും ഒഴിച്ചുനിറുത്തുകയില്ല. നിങ്ങളുടെ പ്രാത്ഥനകൾക്കെല്ലാം മറുപടി ലഭിക്കുക തന്നെ ചെയ്യും. ഏററവുമധികം മലിനരായിത്തീർന്നവരുടെ പ്രാത്ഥനകൾപോലും അദ്ദേഹം ചെവിക്കൊള്ളും. എന്റെ സ്വന്തം അനുഭവം വച്ചുകൊണ്ടാണു ഞാനിതു പറയുന്നതു്. ഞാൻ ശുദ്ധീകരണത്തിന്റെ തീച്ചൂളയിൽക്കൂടി കടന്നുവന്നവനാണ്. 'സ്വർഗരാജ്യം തേടുക എന്നതാകട്ടെ ആദ്യം; മററെല്ലാം അതോടൊപ്പം നിങ്ങൾക്കു ലഭിച്ചുകൊള്ളും.'

## 6

ഞാനെന്റെ പാപങ്ങളൊക്കെ അങ്ങേയററത്തെ ആർജ്ജവബുദ്ധിയോടെ ഏററുപറഞ്ഞിട്ടുണ്ട്. അവയുടെ ഭാരം ഞാനെന്റെ ചുമലുകളിൽ ഏന്തിക്കൊണ്ടു നടക്കുന്നില്ല. എന്റെ പ്രയാണം ഈശ്വരോന്മുഖമായിട്ടാണെങ്കിൽ — ആണെന്നാണ് എന്റെ വിചാരം— എനിക്കൊന്നും ഭയപ്പെടാനില്ല. എന്തുകൊണ്ടെന്നാൽ ആ സാന്നിധ്യത്തിന്റെ ചൂട്ടം വെളിച്ചവും ഞാൻ അനുഭവിച്ചറി

---

6. Harijan, 18-4-1936

യുന്നുണ്ട്. എന്റെ വ്രതാനുഷ്ഠാനങ്ങളും പ്രാർത്ഥനകളും ഉപവാസങ്ങളുമെല്ലാം എന്നെ നന്നാക്കിയെടുക്കുന്നതിനായിട്ടാണു ഞാൻ നടത്തുന്നതെങ്കിൽ അവയ്ക്കൊരു വിലയുമില്ലാതാകും എന്നു ഞാൻ അറിയുന്നുണ്ട്. നേരേമറിച്ചു സ്രഷ്ടാവിന്റെ മടിയിൽ ക്ഷീണിച്ചു തലവച്ചു കിടക്കുന്നതിനുള്ള ആത്മാവിന്റെ അദമ്യാഭിലാഷത്തെയാണ് അവ സൂചിപ്പിക്കുന്നതെങ്കിൽ — അങ്ങനെതന്നെയാണെന്നാണ് എന്റെ വിചാരം— അവയുടെ അമൂല്യത അമേയമെന്നേ പറയേണ്ടു.

7

ആരാണു ഞാൻ? ഈശ്വരൻ നല്കുന്നതൊഴിച്ച് എനിക്കു മററു യാതൊരു ശക്തിയുമില്ല. തികച്ചും ധാർമ്മികമായ ഒരു സ്വാധീനശക്തി മാററിവച്ചാൽ എനിക്ക് എന്റെ നാട്ടുകാരുടെമേൽ യാതൊരു അധികാരവുമില്ല. ഇന്നു ലോകത്തെ ഭരിക്കുന്ന ഭീകരമായ ഹിംസയുടെ സ്ഥാനത്ത് അഹിംസ പ്രചരിപ്പിക്കുന്നതിന് എന്നെ ഒരു കേവലോപാധിയാക്കാനാണ് അദ്ദേഹം ആഗ്രഹിക്കുന്നതെങ്കിൽ, അതിനുവേണ്ട ശക്തി അദ്ദേഹം എനിക്കു നല്കും; എനിക്കു വഴി കാണിച്ചുതരുകയും ചെയ്യും. എന്റെ പക്കലുള്ള ഏററവും ശക്തമായ ആയുധം മൂകമായ പ്രാർത്ഥനയാണ്. ലോകശാന്തി എന്ന ആദർശം ഇന്ന് ഈശ്വരന്റെ ബലമുററ കൈകളിലാണു സ്ഥിതിചെയ്യുന്നത്. അദ്ദേഹത്തിന്റെ ഇച്ഛകൂടാതെ യാതൊന്നും സംഭവിക്കുകയില്ല. ആ ഇച്ഛയാകട്ടെ അദ്ദേഹത്തിന്റെ അനന്തവും നിത്യവുമായ നിയമത്തിലൂടെ ആവിഷ്കരിക്കപ്പെടുന്നു. ആ നിയമം അദ്ദേഹംതന്നെയാണ്. അദ്ദേഹത്തേയും അദ്ദേഹത്തിന്റെ നിയമത്തേയും അവ്യക്തമായി ഒരു കണ്ണാടിയിലെന്നപോലെമാത്രമേ നാം കാണുന്നുള്ളു. പക്ഷേ, ആ നിയമത്തിന്റെ അവ്യക്തമായ ക്ഷണദർശനംപോലും എന്നെ ആഹ്ളാദഭരിതനാക്കുന്നു; അതെന്നിൽ പ്രതീക്ഷകളുണർത്തുന്നു; ഭാവിയെക്കുറിച്ചൊരു വിശ്വാസം സൃഷ്ടിക്കുന്നു.

8

രാത്രി രണ്ടുമണിമുതൽ ഞാൻ ഉണർന്നുകിടക്കുകയായിരുന്നു. ഈശ്വരകാരുണ്യമൊന്നുമാത്രമാണ് എന്നെ താങ്ങിനിറുത്തുന്നത്. സാരമായ എന്തോ ഒരു പോരായ്മ എന്നിൽ എവിടെയോ ഉണ്ട് എന്നു ഞാൻ മനസ്സിലാക്കുന്നു. അതാണ് ഇതിനൊക്കെ കാരണം. എന്റെ ചുററും എങ്ങും ഇരുട്ടാണ് . എന്നാണ് ഈശ്വരൻ

7. Harijan, 9–12–1939 (Non–violence in Peace and War, vol. I, P. 250)

8. Mahatma Gandhi, (2–1–1947) vol. I, p. 470

എന്നെ ഈ ഇരുട്ടിൽനിന്നുമുയർത്തി പ്രകാശത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോവുക?

9

സാധാരണഗതിയിൽ അപ്രായോഗികമായിത്തോന്നുന്നത് ഈശ്വരൻ വഴി കാട്ടിത്തരുമ്പോൾ സുഗമമായി അനുഭവപ്പെടുന്നു. ദിവ്യമായ ഒരു താളത്തിനൊത്തു ഞാൻ നൃത്തം ചെയ്യുന്നു എന്നാണെന്റെ വിചാരം. അതൊരു വ്യാമോഹമാണെങ്കിൽ, ഞാൻ ആ വ്യാമോഹത്തെ നിധിപോലെ സൂക്ഷിക്കും.

10

ഫെബ്രുവരി 14-ാംതീയതി അദ്ദേഹത്തിനു മടങ്ങിയെത്താൻ കഴിയുമെന്നാണ് അവർ കരുതിയത്. '14-ാംതീയതി മടങ്ങിയെത്താമെന്നുതന്നെ ഞാൻ വിചാരിക്കുന്നു,' ഗാന്ധിജി പറഞ്ഞു. 'പക്ഷേ വിധി മറ്റൊരു രീതിയിലാണു തീരുമാനിക്കുന്നതെങ്കിൽ അതു വേറെ കാര്യം. നാളത്തിടം കഴിഞ്ഞാൽപ്പിന്നെ ഇവിടംവിട്ടു പോകാനൊക്കുമോ എന്നുതന്നെ എനിക്കു തീർച്ചയില്ല. എല്ലാം ഈശ്വരഹിതംപോലാണ്.'

* * *

ഉച്ചതിരിഞ്ഞ് ഒന്നരമണിക്കു പതിവുപോലെ അദ്ദേഹത്തിന്റെ ഉദരാസ്വാസ്ഥ്യത്തിനുള്ള മണ്ണുപോൾട്ടീസ് പ്രയോഗം നടന്നു. വെയിൽ നല്ലപോലുണ്ടായിരുന്നതുകൊണ്ടു മുഖത്തു ചൂടു തട്ടാതിരിക്കാൻ അദ്ദേഹം നൗഖാലിയിൽനിന്നു കൊണ്ടുവന്നിരുന്ന കർഷകരുടെ മുളംതൊപ്പി ധരിച്ചു. ഫെബ്രുവരി 1-ാംതീയതി അദ്ദേഹം സേവാഗ്രാമിലേയ്ക്കു പുറപ്പെടുമെന്നു കേട്ടതു ശരിയാണോ എന്ന് ഒരു പത്രലേഖകൻ അന്വേഷിച്ചു. 'ആരു പറഞ്ഞു?' എന്നായി ഗാന്ധിജി. പത്രങ്ങളിലുണ്ടെന്ന് അയാൾ മറുപടി പറഞ്ഞു. 'അതെ,' ഗാന്ധിജി പറഞ്ഞു. 'പത്രങ്ങൾ പറയുന്നു ഗാന്ധി 1-ാം തീയതി പോകുമെന്ന്. പക്ഷേ, ആരാണാവോ ആ ഗാന്ധി! എനിക്കറിഞ്ഞുകൂടാ.'

9. Harijan, 8-6-1947 (Self-restraint v Self-indulgence p. 179)
10. Mahatma Gandhi, (30-1-1948) ഠ. II, p. 770

## അദ്ധ്യായം നാല്
# വിശ്വാസം—ശക്തിയും ധൈര്യവും

I

ഈശ്വരവിശ്വാസമില്ലായ്മയല്ല, ആത്മവിശ്വാസമില്ലായ്മയാണ് നമ്മുടെ ഭയത്തിനു കാരണമെന്നു നിങ്ങൾ പറയുന്നു.* ഇവ രണ്ടും ഒന്നുതന്നെയാണ്. ആത്മവിശ്വാസം ഇല്ലാതാകുന്നതു് ഈശ്വരവിശ്വാസം ഇല്ലാതാകുമ്പോഴാണ്. ഈശ്വരൻ ആരെന്നറിയാൻ പാടില്ലെന്ന് അതു വ്യക്തമാക്കുന്നു. ആത്മനിയന്ത്രണമില്ലായ്മയിൽനിന്നാണ് ആത്മവിശ്വാസമില്ലായ്മയുണ്ടാകുന്നതെന്ന നിങ്ങളുടെ അഭിപ്രായം ശരിതന്നെ. പക്ഷേ, അതും മററതിൽനിന്നു ഭിന്നമല്ല. ഗീതയിലെ പതിനൊന്നാമദ്ധ്യായത്തിലെ 59—ാം ശ്ലോകം വായിച്ചുനോക്കു. ഇന്ദ്രിയവിഷയങ്ങൾ ഇല്ലാതാകുന്നതു് ഈശ്വരനെ അഭിമുഖമായി കാണുമ്പോൾമാത്രമാണ്; അതായതു് ഈശ്വരവിശ്വാസം ഉണ്ടാകുമ്പോഴാണ്. ഈശ്വരനെ സമ്പൂർണമായി വിശ്വസിക്കുക എന്നു പറഞ്ഞാൽ അതിനർത്ഥം ഈശ്വരനെ കാണുക എന്നുതന്നെയാണ്. ചതുർമാനസങ്കല്പം ശരിയാണെന്ന് അംഗീകരിച്ചുകഴിഞ്ഞാലും കാര്യമൊട്ടും ഭേദപ്പെടുന്നില്ല. അതും ആത്യന്തികമായി നമ്മെ മറെറാരിടത്തുമല്ല കൊണ്ടെത്തിക്കുന്നതു്. 'സ്വർഗരാജ്യം തേടുക എന്നതാകട്ടെ ആദ്യം; മറെറല്ലാം അതോടൊപ്പം നിങ്ങൾക്കു ലഭിച്ചുകൊള്ളും.' നാം ഈശ്വരനെ കണ്ടുമുട്ടുമ്പോൾ, ആ സാന്നിദ്ധ്യത്തിൻെറ ആഹ്ളാദനിർഭരതയിൽ നാം നൃത്തംചെയ്യും. അപ്പോൾ സർപ്പത്തെക്കുറിച്ച് ഭയം കാണുകയില്ല; പ്രിയപ്പെട്ടവരുടെ മരണത്തെക്കുറിച്ചു ഭയം കാണുകയില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ മരണവും സർപ്പദംശനവും ഒന്നുമില്ല. ഏററവുമധികം ജീവത്തായ വിശ്വാസംപോലും പൂർണതയിൽനിന്ന് ഒട്ടു താഴ്ന്നേ നിലകൊള്ളു എന്നതാണു സത്യം. അതുകൊണ്ടു് ശരീരയുക്തമായ, അതായതു് ബദ്ധമായ, ആത്മാവിനു തികഞ്ഞ നിർഭയത്വം അസാദ്ധ്യമാണ്. ശരീരമുണ്ടായിരിക്കുക എന്നതൊരു പരിമിതിയാണ്. അതു നമ്മെ ഈശ്വരനിൽനിന്നു വേർതിരി

1. Bapu's Letters to Mira,'(22–12–32) p. 231

* എൻെറ സിദ്ധാന്തമെന്തായിരുന്നുവെന്ന് എനിക്കിപ്പോൾ നല്ല ഓർമ്മയില്ല. ആദ്ധ്യാത്മിക സത്യങ്ങളുടെ അന്വേഷണം അവിരാമമായി നടത്തുന്നിടത്തോളം കാലം അദൃശ്യമായിട്ടാണെങ്കിലും തീർച്ചയായും അവ കരഗതമാവുകതന്നെ ചെയ്യും. ഭയത്തിനർത്ഥം ഈശ്വരവിശ്വാസമില്ലായ്മ എന്നാണെന്ന സത്യം എനിക്കിപ്പോൾ ബാഹ്യപ്രേരണയൊന്നും കൂടാതെതന്നെ മനസിലാക്കാൻ സാധിക്കുന്നുണ്ട് (മീരാബെഹൻ).

ക്കുന്ന മതിൽക്കെട്ടാണു്. അതുകൊണ്ടു നമുക്കു ഭയം അകററിക്കളയാൻ, അതായതു് വിശ്വാസം വർദ്ധിപ്പിക്കാൻ, ശ്രമിക്കാമെന്നേയുള്ളു.

## 2

ഡാക്ടർ മോട്ട്:—അങ്ങേയ്ക്കു് ഏററവുമധികം പ്രതീക്ഷയും സംതൃപ്തിയും നല്കുന്നതെന്താണു്?

ഗാന്ധിജി:—ഈശ്വരവിശ്വാസത്തിൽനിന്നു് ഉറവെടുക്കുന്ന ആത്മവിശ്വാസം.

ഡാക്ടർ:—ഹൃദയം നിരാശാഭരിതമാകുന്ന സന്ദർഭങ്ങളിലൊക്കെ, അങ്ങു് ഈശ്വരവിശ്വാസത്തെയാണു് ആശ്രയിക്കുക—അല്ലേ?

ഗാന്ധിജി:—അതെ, അതുകൊണ്ടാണു് ഞാനൊരു 'നിരുത്തരവാദിയായ ശുഭപ്രതീക്ഷകൻ' ആണെന്നു് ഞാനെല്ലായ്പോഴും പറയാറുള്ളതു്.

ഡാക്ടർ:—ഞാനും അങ്ങനെതന്നെ. വൈഷമ്യങ്ങളാണു് നമ്മുടെ മോക്ഷമാർഗം. അവയെപ്പോഴും നമ്മെ സചേതനനായ ഒരീശ്വരനെ ആശ്രയിക്കാൻ പ്രേരിപ്പിക്കുന്നു.

ഗാന്ധിജി:—ശരിയാണു്. എനിക്കു നേരിടേണ്ടിവന്നിട്ടുള്ള വൈഷമ്യങ്ങൾ എന്റെ വിശ്വാസത്തെ സുശക്തമാക്കിയിട്ടുണ്ടു്. വിശ്വാസം എല്ലാ വൈഷമ്യങ്ങളെക്കാളും ഉയർന്നുനില്ക്കുന്നു. അതൊരിക്കലും മങ്ങിപ്പോകുന്നില്ല. കുറേ മാസങ്ങൾക്കുമുൻപു് ബോംബെയിലായിരുന്നപ്പോഴാണു് എന്റെ ജീവിതത്തിലെ ഏററവും ഇരുണ്ട ഒരു സന്ദർഭം ഉയർന്നുവന്നതു്. എന്നെ പ്രലോഭിപ്പിച്ച ഒരു നിമിഷമായിരുന്നു അതു്. ഉറങ്ങിക്കിടന്നപ്പോൾ പെട്ടെന്നു് എനിക്കു തോന്നി ഉടനെ ഒരു സ്ത്രീയെ കാണണമെന്നു്. ലൈംഗികാഭിലാഷങ്ങളെ നിയന്ത്രിക്കാൻ ശ്രമിച്ചുകൊണ്ടിരുന്ന മനുഷ്യനു് ഇത്തരമൊരു ഭയാനകമായ അനുഭവമുണ്ടാകുമ്പോൾ, അതയാളെ തീർച്ചയായും വളരെ വേദനിപ്പിക്കും. ഞാനൊടുവിൽ ആ അഭിലാഷത്തെ കീഴടക്കി. എങ്കിലും ഞാനെന്റെ ജീവിതത്തിലെ ഏററവുമിരുണ്ട ഒരു മുഹൂർത്തത്തെ അഭിമുഖീകരിക്കുകയായിരുന്നു. ഞാനതിനു കീഴ്പ്പെട്ടുപോയിരുന്നുവെങ്കിൽ, അതെന്നെ ഒന്നോടെ തകർത്തുകളഞ്ഞേനേ. എന്നെ അടിമുടി ഉലച്ച ഒരു സംഭവമായിരുന്നു അതു്. ശക്തിയും ശാന്തിയും വിഷയവിരക്തമായ ഒരു ജീവിതത്തിൽനിന്നേ ലഭിക്കൂ. ഞാൻ നേടിയിരിക്കുന്ന മനശ്ശാന്തി എന്റെ പല ക്രിസ്ത്യൻ സുഹൃത്തുക്കളുടേയും അസൂയയ്ക്കു കാരണമായിത്തീർന്നിട്ടുണ്ടു്. പ്രലോഭനങ്ങളെ എതിർത്തു

---

2. Harijan, 26–12–1936 (Christian Missions, pp 177–178)

തോല്പിക്കുന്നതിനുള്ള ശക്തി നല്കി എന്നെ അനുഗ്രഹിച്ച ഈശ്വരൻതന്നെയാണ് ആ ശാന്തിയും എനിക്കു പ്രദാനംചെയ്തിട്ടുള്ളതു്.

## 3

ഡാക്ടർ മോട്ട്:—അങ്ങയുടെ ജീവിതാനുഭവങ്ങളിൽ ഈശ്വരൻ എന്നാണ് അസന്ദിഗ്ദ്ധമായി പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്?

ഗാന്ധിജി:—ഈശ്വരൻ മൂർത്തരൂപത്തിൽ ഒരിക്കലും അവതരിക്കുകയില്ല എന്നാണ് എന്റെ വിശ്വാസവും അനുഭവവും. അദ്ദേഹം പ്രവൃത്തികളിൽക്കൂടിയാണ് പ്രത്യക്ഷനാകുന്നതു്. ജീവിതത്തിലെ ഏററവുമധികം ഇരുണ്ട ഘട്ടങ്ങളിൽനിന്നു് നിങ്ങൾ മോചനം നേടുന്നുണ്ടെങ്കിൽ അതു് ഈശ്വരന്റെ പ്രവർത്തനങ്ങൾ മൂലമാണു്.

ഡാക്ടർ:—അപ്പോൾ അങ്ങു പറയുന്നതു് ഇന്നു സംഭവിക്കുന്ന പല കാര്യങ്ങളും ഈശ്വരനില്ലെങ്കിൽ സംഭവിക്കുമായിരുന്നില്ല എന്നാണു്?

ഗാന്ധിജി:—അതെ, പൊടുന്നനവെ നാം അറിയാതെതന്നെ, പല കാര്യങ്ങളും സംഭവിക്കുന്നു. ഒരനുഭവം ഞാനിന്നും വ്യക്തമായി ഓർക്കുന്നു. അയിത്താചാരത്തിനെതിരായി ഞാൻ ഇരുപത്തിയൊന്നു ദിവസം ഉപവാസം നടത്തിയകാലത്തു നടന്ന സംഭവമാണു്. തലേരാത്രിയിൽ ഉറങ്ങാൻ കിടന്നപ്പോൾ പിറേറന്നു രാവിലെ ഉപവാസമാരംഭിക്കണമെന്നു് എനിക്കു തെല്ലും വിചാരമുണ്ടായിരുന്നില്ല. രാത്രി 12 മണിയായപ്പോൾ പെട്ടെന്നു് എന്തോ എന്നെ തട്ടിയുണർത്തി. ഏതോ ഒരു ശബ്ദം—അതു് ഉള്ളിൽ നിന്നാണോ പുറത്തുനിന്നാണോ ഉണ്ടായതു് എന്നൊന്നും എനിക്കു പറയാൻ വയ്യ—ഇങ്ങനെ മന്ത്രിക്കുന്നതുപോലെ തോന്നി: 'നീ ഉപവാസമനുഷ്ഠിക്കണം.' 'എത്ര ദിവസത്തേക്കു്?' എന്നു ഞാൻ ചോദിച്ചു. ആ ശബ്ദം മറുപടി പറഞ്ഞു: 'ഇരുപത്തൊന്നു ദിവസം.' 'എപ്പോൾ തുടങ്ങണം?'—ഞാൻ വീണ്ടും അന്വേഷിച്ചു. 'നാളെ രാവിലെ തുടങ്ങു'—ആ ശബ്ദം നിർദേശിച്ചു. ഞാനുടനെ അക്കാര്യം തീരുമാനിക്കുകയും വീണ്ടും ശാന്തനായി ക്കിടന്നു് ഉറങ്ങുകയും ചെയ്തു. അടുത്തദിവസം പ്രഭാതപ്രാർത്ഥനയ്ക്കുശേഷമേ ഞാൻ വിവരം സുഹൃത്തുക്കളോടു പറഞ്ഞുള്ളു. ഞാനെന്റെ തീരുമാനം അറിയിച്ചുകൊണ്ടുള്ള ഒരു കുറിപ്പു് അവരുടെ കൈയിൽ കൊടുത്തു. ആ തീരുമാനം പിൻവലിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ടു് എന്നോടു് അതേപ്പററി വാദപ്രതിവാദ

3. Harijan, 10–12–1938 (Christian Missions, p. 192)

മൊന്നും നടത്തരുതെന്നു ഞാൻ അവരോടു പറഞ്ഞു. ഉപവാസത്തെ അതിജീവിക്കാനുള്ള കരുത്തു് എനിക്കില്ലെന്നു് ഡാക്ടർമാർ കരുതി. പക്ഷേ എന്റെ ഉള്ളിലുള്ള എന്തോ ഒന്നു് അപകടമൊന്നും സംഭവിക്കുകയില്ലെന്നും മുൻപോട്ടു പോകണമെന്നും എന്നോടു നിർദേശിച്ചു. ഇമ്മാതിരിയൊരു അനുഭവം ജീവിതത്തിൽ അതിനു മുൻപോ പിൻപോ ഉണ്ടായിട്ടില്ല.

ഡാക്ടർ:—അതേതെങ്കിലും ദുഷ്ടമായ ഒരു ഉത്പത്തികേന്ദ്രത്തിൽനിന്നായിക്കൂടേ? അങ്ങനെ അങ്ങു തീർച്ചയായും കരുതുകയില്ല——അല്ലേ?

ഗാന്ധിജി:—തീർച്ചയായുമില്ല. അതൊരു അബദ്ധമായിരുന്നു എന്നു് എനിക്കു് ഒരിക്കലും തോന്നിയിട്ടില്ല. എന്റെ ജീവിതത്തിൽ ഞാൻ എന്നെങ്കിലും ഒരു ആദ്ധ്യാത്മികോപവാസം നടത്തിയിട്ടുണ്ടെങ്കിൽ അതു് അന്നാണു്. മാംസദാഹങ്ങൾ തൃപ്തിപ്പെടുത്താതിരിക്കുന്നതിൽ എന്തോ ഒന്നുണ്ടു്. ശരീരത്തെ പീഡാനുഭവത്തിനു വിധേയമാക്കിയില്ലെങ്കിൽ ഈശ്വരനെ അഭിമുഖമായി കാണുക സാദ്ധ്യമല്ല. ഈശ്വരന്റെ അധിവാസകേന്ദ്രമെന്ന നിലയ്ക്കു്, ശരീരം അതിന്േറതായ ധർമ്മങ്ങൾ അനുഷ്ഠിക്കുന്നതും, കേവലം ഒരു മാംസപിണ്ഡമെന്ന നിലയ്ക്കു് ശരീരത്തിനു് അർഹമായ കാര്യങ്ങൾ നിഷേധിക്കുന്നതും രണ്ടും രണ്ടാണു്.

4

നിത്യവുമുണ്ടാകുന്ന ആഘാതങ്ങളുടേയും നൈരാശ്യങ്ങളുടേയും നടുവിൽ ഗാന്ധിജിയെ താങ്ങിനിറുത്തുന്നതെന്താണെന്നു് ഒരു ചൈനീസ് സന്ദർശകൻ ചോദിച്ചു. അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞു: 'നാലുപാടുമുള്ള മൃഗീയതയുടെ നടുവിൽപ്പോലും മനശ്ശാന്തി വച്ചുപുലർത്തുന്നതിനുള്ള കഴിവു നേടുകയാണു് എന്റെ പ്രയത്നങ്ങളുടെ ലക്ഷ്യം; ആ കഴിവാണു് എന്റെ പ്രയത്നങ്ങളുടെ സാഫല്യം പരീക്ഷിച്ചറിയുന്നതിനുള്ള ഉപാധിയും. എന്നെ സംബന്ധിച്ചിടത്തോളം ജീവിതാഭിലാഷത്തെ താങ്ങിനിറുത്തുന്നതു് ഈശ്വരവിശ്വാസമാണു്. വേദനയനുഭവിക്കുന്ന മനുഷ്യരാശിയെ സേവിക്കുന്നതിലൂടെ ഈശ്വരനെ സേവിക്കാം. എന്ന വിചാരമാണു് എന്റെ ജീവിതാഭിലാഷത്തിന്റെ മൂലഹേതു.'

---

4. Mahatma Gandhi, (1947) vol. II, p. 685

## അദ്ധ്യായം അഞ്ച്

# വിശ്വാസവും ഈശ്വരകാരുണ്യവും

1

എൻെറ ജീവിതത്തിലെ മൂന്നാമത്തെ പരീക്ഷണമായിരുന്നു ഇതു്. ആദ്യമൊക്കെ നിരപരാധികളായിരുന്ന പല ചെറുപ്പക്കാരും, മാനക്കേടിനെക്കുറിച്ചുള്ള തെററായ ധാരണകളുടെ ഫലമായി ഒടുവിലൊടുവിൽ പാപം ചെയ്യുന്നതിനു പ്രേരിതരായിട്ടുണ്ടു്. അ പകടത്തിൽ ചാടാതെ രക്ഷപ്പെട്ടതിനുള്ള മേന്മയൊന്നും എനിക്കു് അവകാശപ്പെട്ടുകൂടാ. ആ മുറിക്കകത്തുതന്നെ പ്രവേശിക്കാതിരുന്നു വെങ്കിൽ എനിക്കതു് അവകാശപ്പെടാമായിരുന്നു. എന്നെ രക്ഷിച്ചതിനു പരമകാരുണികനായ ജഗദീശ്വരനോടു ഞാൻ കൃതജ്ഞത രേഖപ്പെടുത്തട്ടെ. ആ സംഭവം എൻെറ ഈശ്വരവിശ്വാസത്തെ വർദ്ധിപ്പിക്കുകയും, മാനക്കേടിനെക്കുറിച്ചുള്ള തെററായ ധാരണകൾ ഒട്ടൊന്നു് അകററിക്കളയാൻ എന്നെ പഠിപ്പിക്കുകയും ചെയ്തു.

2

ഒരാളുടെ ഹൃദയം പരിശുദ്ധമാണെങ്കിൽ, അയാൾക്കു് അത്യാഹിതങ്ങൾ നേരിടുമ്പോൾ അവയോടെതിരിടുന്നതിനു് ആളും അർത്ഥവും താനേ വന്നുചേരുമെന്നു് അനുഭവങ്ങളെ അടിസ്ഥാനമാക്കി ഞാൻ വിശ്വസിക്കുന്നു.

3

പരീക്ഷണങ്ങളുടേയും നൈരാശ്യങ്ങളുടേയും നടുവിൽ എനിക്കു വലുതായ വിശ്വാസം പ്രദാനംചെയ്ത അനേകം സുഹൃത്തുക്കളെ എനിക്കു് ഓർമ്മിക്കാൻ കഴിയും. വേദനകളെ മധുരീകരിക്കുന്ന ഈശ്വരൻെറ കരുണാകടാക്ഷം അവരിലൂടെ പ്രവർത്തിക്കുന്നുണ്ടെന്നു കാണാൻ വിശ്വാസമുള്ളവർക്കു സാധിക്കും.

4

ഇപ്പോൾ ആദ്യമായിട്ടല്ല ഞാനിത്തരമൊരു പരീക്ഷണഘട്ടം നേരിടുന്നതു്. ഇങ്ങനെയുള്ള എല്ലാ സന്ദർഭങ്ങളിലും അവസാന നിമിഷത്തിൽ ഈശ്വരൻ എന്നെ സഹായിച്ചിട്ടുണ്ടു്. മഗൻലാൽ സാമ്പത്തികനിലയെപ്പററി ഈ മുന്നറിയിപ്പു നല്കിയതിനു

1. An Autobiography (1927) p. 76
2. An Autobiography (1927) p. 215
3. An Autobiography (1927) p. 264
4. An Autobiography (1927) p. 293

പ്പിച്ച് ഒരു പ്രഭാതത്തിൽ കുട്ടികളിലൊരാരം ഓടിവന്ന് എന്നെ ക്കാണാൻ പുറത്ത് ഒരു സേട്ടു കാറിൽവന്നു കാത്തുനില്ക്കുന്നതായി പറഞ്ഞു. ഞാൻ അദ്ദേഹത്തിന്റെ അടുക്കലേക്കു ചെന്നു. 'ഞാൻ ആശ്രമത്തിന് അല്പമൊരു സഹായം ചെയ്യണമെന്ന് ആഗ്രഹി ക്കുന്നു. അങ്ങതു സ്വീകരിക്കുമോ?' എന്ന് അദ്ദേഹം ചോദിച്ചു.

'തീർച്ചയായും'. വാസ്തവം പറഞ്ഞാൽ എന്റെ പണം മുഴു വൻ തീർന്നിരിക്കുന്ന ഒരു അവസരമാണിത്,' എന്നു ഞാൻ പറഞ്ഞു.

'ഞാൻ നാളെ ഈ സമയത്തു വരാം. അങ്ങിവിടെ കാണു മോ?' അദ്ദേഹം ചോദിച്ചു.

കാണുമെന്നു ഞാൻ പറഞ്ഞു. അദ്ദേഹം സ്ഥലം വിട്ടു.

പിറേറദിവസം കൃത്യസമയത്തു കാർ ഞങ്ങളുടെ പടിക്കലെ ത്തി; ഹാൺ മുഴക്കി. കുട്ടികരം ഓടിവന്നു വിവരം പറഞ്ഞു. സേ ട്ട് അകത്തേക്കു വന്നില്ല. അതുകൊണ്ടു ഞാൻ അദ്ദേഹത്തെ കാ ണാൻ പുറത്തുചെന്നു. എന്റെ കൈയിൽ 13,000 രൂപയുടെ കറൻ സിനോട്ടുകരം തന്നിട്ട് അദ്ദേഹം കാറോടിച്ചുപോയി.

ഈ സഹായം തീരെ പ്രതീക്ഷിച്ചിരുന്നതല്ല. അതു നല്കി യ രീതിക്കും ഒരു പുതുമ ഉണ്ടായിരുന്നു. ആ മാന്യൻ മുൻപൊരി ക്കലും ആശ്രമം സന്ദർശിച്ചിട്ടില്ല. എന്റെ ഓർമ്മയിൽ ഞാൻ അദ്ദേഹത്തെ ഒരിക്കൽ മാത്രമേ കണ്ടിട്ടുള്ളു. സന്ദർശനമില്ല; അ ന്വേഷണമില്ല— സഹായം നല്കുകയും ഉടൻതന്നെ സ്ഥലംവി ടുകയും! ഇതെനിക്കു തികച്ചും അപൂർവമായ ഒരനുഭവമായിരുന്നു. ഈ സഹായംമൂലം അധഃകൃതകേന്ദ്രത്തിലേക്കുള്ള സ്ഥലംമാററം മാ ററിവച്ചു. ഒരുകൊല്ലത്തേക്കു ഞങ്ങരം സുരക്ഷിതരായി.

5

ഈ ലോകത്തിൽ എനിക്കറിയാവുന്നവരിൽ ഈശ്വരനെപ്പോ ലെ ഇത്ര കർക്കശമായി പണിയെടുപ്പിക്കുന്ന മററൊരാളില്ല. അ ദ്ദേഹം നിങ്ങളെ കഠിനമായി പരീക്ഷിക്കും. നിങ്ങളുടെ വിശ്വാ സം പതറിപ്പോകുന്നുവെന്നോ, ശരീരം ദുർബലമാകുന്നുവെന്നോ, ശക്തികരം ക്ഷയിക്കുന്നുവെന്നോ തോന്നുമ്പോരം, ഈശ്വരൻ എ ങ്ങനെയോ നിങ്ങളുടെ സഹായത്തിനെത്തുന്നു. നിങ്ങളുടെ വി ശ്വാസം നഷ്ടപ്പെട്ടുകൂടെന്നും, ഏതു സഹായവും ചെയ്യാൻസന്നദ്ധ നായി താൻ അടുത്തുതന്നെയുണ്ടെന്നും അദ്ദേഹം നിങ്ങളെ ബോദ്ധ്യ പ്പെടുത്തുന്നു. ഒരു കാര്യംമാത്രം—അദ്ദേഹം സഹായം നല്കുന്നത്

5. Speeches and Writings of Mahatma Gandhi, 4th Edn., p. 1069. (My Religion, p. 43)

അദ്ദേഹം കല്പിക്കുന്ന വ്യവസ്ഥകളുടെ അടിസ്ഥാനത്തിലാണു്, നിങ്ങളുടെ വ്യവസ്ഥകളനുസരിച്ചല്ല.

6

വിഷമുള്ള ഇഴജന്തുക്കളെ കൊല്ലരുതെന്ന നിയമം, ഫിനിക്സ്, ടാംസ്റ്റായിഫാം, സബർമതി എന്നിവിടങ്ങളിലെല്ലാം ഏതാണ്ടു പൂർണമായ അളവിൽത്തന്നെ അനുവർത്തിക്കപ്പെട്ടിട്ടുണ്ടു്. ഈ മൂന്നിടത്തും തരിശുഭൂമിയിലാണ ഞങ്ങൾക്കു താവളമുറപ്പിക്കേണ്ടി വന്നതു്. എങ്കിലും പാമ്പുകടിയേററു് അവിടെയെങ്ങും ആർക്കും ജീവനാശം സംഭവിച്ചിട്ടില്ല. കരുണാമൂർത്തിയായ ഈശ്വരന്റെ സഹായം മാത്രമാണു് അതിനു കാരണം എന്നാണ വിശ്വാസപൂർണമായ നിരീക്ഷണം എന്നെ ബോധ്യപ്പെടുത്തുന്നതു്. ഈശ്വരനു പക്ഷപാതങ്ങളൊന്നുമില്ലെന്നും, മനുഷ്യന്റെ ബഹളംപിടിച്ച കാര്യങ്ങളിലിടപെടുന്നതിനു് അദ്ദേഹത്തിനു സമയമില്ലെന്നും മററും ആരും ദുസ്തർക്കമൊന്നും പുറപ്പെടുവിക്കണ്ട. ഇക്കാര്യത്തിന്റെ യാഥാർത്ഥ്യം ആവിഷ്കരിക്കുന്നതിനു്, ഒരേപോലെ ഉണ്ടായിട്ടുള്ള പലേ അനുഭവങ്ങൾ വിവരിക്കുന്നതിനു്, ഇങ്ങനെയല്ലാതെ എനിക്കു കഴിയുകയില്ല. ഈശ്വരന്റെ മാർഗങ്ങൾ അപൂർണമായി വിവരിക്കുന്നതിനുമാത്രമേ മനുഷ്യഭാഷയെക്കൊണ്ടാവൂ. ആ മാർഗങ്ങൾ വിവരണാതീതമാണെന്നും, ദുർഗ്രഹമാണെന്നും എനിക്കറിയാം. നശ്വരനായ മനുഷ്യനു് അവ വിവരിക്കുന്നതിനു തന്റെ അസ്പഷ്ടമായ ഭാഷയിൽ കവിഞ്ഞ മറെറാരു ഉപാധിയും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. കഴിഞ്ഞ ഇരുപത്തഞ്ചു കൊല്ലം തുടരെ, യാതൊരു ജീവിയേയും കൊല്ലാതെ കഴിച്ചുകൂട്ടിയിട്ടും എനിക്കു് അപകടമൊന്നും പററിയിട്ടില്ല. അതു വെറുമൊരു യാദൃച്ഛികതയല്ല, ഈശ്വരകാരുണ്യമാണു് എന്നു പറയുന്നതു് ഒരു അന്ധവിശ്വാസമാണെങ്കിൽ, ഞാൻ ആ അന്ധവിശ്വാസത്തെ താലോലിക്കുകതന്നെ ചെയ്യും.

---

6. An Autobiography, (1927) p. 317

## അദ്ധ്യായം ആറ്

# വിശ്വാസവും ഈശ്വരഹിതവും

1

മനുഷ്യൻ എത്രകണ്ടു നിസ്സാരനായ ഒരു നശ്വരജീവിയാണെന്നു് ഈ കത്തുകളൊക്കെ സൂചിപ്പിക്കുന്നു. വിവരണാതീതമായ ഈ അത്യാഹിതത്തിനു പിന്നിൽ മനുഷ്യരാശിയുടെ നന്മയ്ക്കുവേണ്ടി നിലകൊള്ളുന്ന ഒരു ഈശ്വരഹിതമുണ്ടെന്നു് ഈശ്വരനിൽ വിശ്വസിക്കുന്ന നാം അംഗീകരിക്കുകതന്നെ വേണം. വേണമെങ്കിൽ എന്നെ അന്ധവിശ്വാസിയെന്നു വിളിച്ചുകൊള്ളൂ. നാം കാണിക്കുന്ന പാപങ്ങൾക്കു് ഈശ്വരൻ നല്കുന്ന ദൈവികമായ ഒരു ശിക്ഷയാണു് ഈ ഭൂകമ്പം എന്നു കരുതാതിരിക്കാൻ എന്നെപ്പോലെ ഒരാൾക്കു വയ്യ. എല്ലാററിനേയും പരസ്യമായി കളിയാക്കുന്ന ആളുകൾക്കുപോലും ഇതുപോലൊരു അത്യാഹിതത്തിനു് ഈശ്വരേച്ഛയുടെ പേരിലല്ലാതെ സമാധാനം കണ്ടെത്താൻ സാധിക്കുകയില്ല എന്നു വ്യക്തമാണു്. ഈശ്വരേച്ഛ കൂടാതെകണ്ടു് ഒരു പുൽക്കൊടിപോലും ചലിക്കുകയില്ല എന്നു ഞാൻ ദൃഢമായിവിശ്വസിക്കുന്നു.

2

എന്നെ സംബന്ധിച്ചിടത്തോളം ബീഹാറിലെ ഭൂകമ്പത്തിനും അയിത്തോച്ചാടനപ്രസ്ഥാനത്തിനും തമ്മിൽ സജീവമായ ഒരു ബന്ധമുണ്ടു്. നാമാരാണെന്നും ഈശ്വരൻ ആരാണെന്നും നമ്മെ ഓർമ്മിപ്പിക്കുന്നതിനുവേണ്ടി പൊട്ടുന്നനവേയുണ്ടായ ഒരു യാദൃച്ഛികസംഭവമാണു ബീഹാറിലെ അത്യാഹിതം; അയിത്താചാരമാവട്ടെ, നൂററാണ്ടുകളിലൂടെ നിലനിന്നു പോരുന്ന ഒരു അത്യാഹിതവും. ഹിന്ദുസമുദായത്തിൽപ്പെട്ട ഒരു വിഭാഗത്തോടു നാം കാണിക്കുന്ന അവഗണന നമ്മുടെമേൽ പതിപ്പിച്ച ഒരു ശാപമാണു ബീഹാറിലെ ഭൂകമ്പം. അതു ശരീരത്തിനുമാത്രമേ ക്ഷതം വരുത്തൂ. എന്നാൽ അയിത്താചാരം സൃഷ്ടിക്കുന്ന അത്യാഹിതമാകട്ടെ ആത്മാവിനെത്തന്നെ കരണ്ടുതിന്നുകയാണു്. ശേഷിച്ച ജീവിതകാലമെങ്കിലും അയിത്താചാരമെന്ന കളങ്കത്തെ നിർമാർജ്ജനം ചെയ്തു നാം സ്വയം പരിശുദ്ധി നേടണമെന്നും, തെളിഞ്ഞ ഹൃദയത്തോടെ

---

1. Bibar Earthquake, (1934) (Mahatma, vol- III, p 303)
2 Bihar Earthquake, (1934) (Mahatma, vol. IV, p.304)

സ്രഷ്ടാവിനെ സമീപിക്കണമെന്നും നമ്മെ വീണ്ടും ഓർമ്മിപ്പിക്കുന്ന ഒരു സംഭവമായിത്തീരട്ടെ ബീഹാർ അത്യാഹിതം.

3

'ബീഹാറും അയിത്താചാരവും' എന്ന പേരിൽ ഫെബ്രുവരി 2—ലെ ഹരിജനിൽ അദ്ദേഹം ഇങ്ങനെ എഴുതി:

മനുഷ്യരാശിയുടെ പാപങ്ങൾക്കുള്ള ശിക്ഷയായിട്ടാണു ബീഹാറിൽ സംഭവിച്ചതുപോലുള്ള അത്യാഹിതങ്ങളുണ്ടാകുന്നതെന്നു പരിഷ്കൃതരും അപരിഷ്കൃതരുമായ സമസ്തലോകരോടുമൊപ്പം ഞാനും വിശ്വസിക്കുന്നു. അമ്മാതിരിയൊരു വിശ്വാസം ഹൃദയത്തിൽ നിന്നു് ഉറവെടുക്കുമ്പോൾ ജനങ്ങൾ പ്രാർത്ഥിക്കുകയും, പശ്ചാത്തപിക്കുകയും സ്വയം ശുദ്ധീകരിക്കുകയും ചെയ്യും. ഈശ്വരൻെറ ശിക്ഷ അർഹിക്കത്തക്ക ഗൗരവമുള്ള ഒരു പാപമാണു് അയിത്താചാരം എന്നു ഞാൻ കരുതുന്നു. 'യുഗങ്ങളോളം പഴക്കമുള്ള പാപത്തിനു് ഇന്നെന്താണു ശിക്ഷ? 'എന്തിനാണു ബീഹാറിനെമാത്രം ശിക്ഷിക്കുന്നതു്? ദക്ഷിണേന്ത്യയെ വിട്ടുകളഞ്ഞതെന്തു്?' 'എന്തിനാണു ഭൂകമ്പം? മററുവല്ല ശിക്ഷയുമായിക്കൂടേ?'... ഇങ്ങനെ പല ചോദ്യങ്ങളും ഉന്നയിക്കപ്പെടാം. അതൊന്നും എന്നെ അധൈര്യപ്പെടുത്തുകയില്ല. എൻെറ മറുപടി ഇതായിരിക്കും: ഞാൻ ഈശ്വരനല്ല; ഈശ്വരഹിതത്തെക്കുറിച്ചും പരിമിതമായ ഒരറിവേ എനിക്കുള്ളു. പ്രകൃതിയുടേയോ ഏതെങ്കിലുമൊരു ദേവതയുടേയോ വെറുമൊരു ചാപല്യമല്ല ഇത്തരം അത്യാഹിതങ്ങൾ. നിശ്ചിതമായ നിയമങ്ങൾക്കൊത്തു ചലിച്ചുകൊണ്ടിരിക്കുന്ന ഗ്രഹങ്ങളെപ്പോലെ അവയും ചില നിശ്ചിതനിയമങ്ങൾ അനുസരിക്കുന്നു. നമുക്കു് ആ നിയമങ്ങളെപ്പററി അറിവില്ലെന്നേയുള്ളു. അതുകൊണ്ടു നാം അവയെ അത്യാഹിതങ്ങളെന്നും അസ്വാസ്ഥ്യങ്ങളെന്നുംമററും വിളിക്കുന്നു. അവയെപ്പററി പറയുന്നതൊക്കെ ഊഹാപോഹങ്ങളായിരിക്കാം. പക്ഷേ, മനുഷ്യജീവിതത്തിൽ ഊഹാപോഹങ്ങൾക്കുമുണ്ടു് ഒരു പ്രത്യേകസ്ഥാനം. ബീഹാറിലെ അത്യാഹിതം അയിത്താചാരമെന്ന പാപത്തിൻെറ ഫലമാണു് എന്നു ഞാൻ ഊഹിച്ചാൽ അതു് എനിക്കു മാനസികോന്നമനം കൈവരുത്തും. അതെന്നെ വിനയശീലനാക്കും; അയിത്തോച്ചാടനപ്രവർത്തനങ്ങളിൽ കൂടുതൽ സജീവമായി പങ്കെടുക്കുന്നതിനു് എന്നെ പ്രേരിപ്പിക്കും; ആത്മശുദ്ധീകരണത്തിനു് എനിക്കു് ഉത്തേജനം നല്കും; അതെന്നെ സ്രഷ്ടാവിനോടു കൂടുതൽ അടുപ്പിക്കുകയും ചെയ്യും. എൻെറ ഊഹം തെററിയെന്നുവരാം. പക്ഷേ, ഞാനിവിടെപ്പറഞ്ഞ ഫലങ്ങളെ അതൊരിക്കലും ബാധിക്കുകയില്ല. കാരണം, വിമർശക

3. Mahatma vol. III (1934) pp. 305–306

ൻേറയോ സംശയവാദിയുടേയോ കണ്ണിൽ വെറും ഊഹമെന്നു തോന്നുന്നതു് എന്നെ സംബന്ധിച്ചിടത്തോളം ജീവത്തായ ഒരു വിശ്വാസമാണു്. ആ വിശ്വാസത്തിൻെറ അടിസ്ഥാനത്തിലാണു ഞാനെൻെറ ഭാവിപരിപാടികൾ ആസൂത്രണം ചെയ്യുന്നതു്. ആത്മശുദ്ധീകരണത്തിലേക്കു നയിക്കുന്നതിനു പകരം കലഹങ്ങളുണ്ടാകുന്നതിനു് ആ ഊഹങ്ങൾ കാരണമാകുമ്പോൾ അവ കേവലം അന്ധവിശ്വാസങ്ങളായി മാറുന്നു. ദൈവികസംഭവങ്ങളെ അങ്ങനെ ദുരുപയോഗപ്പെടുത്താം. പക്ഷേ അതുകൊണ്ടുമാത്രം ഈശ്വരനിൽ വിശ്വാസമുള്ള ആളുകൾ അധൈര്യപ്പെടുകയില്ല. അവരുടെ അഭിപ്രായത്തിൽ അത്തരം സംഭവങ്ങൾ മററു മനുഷ്യരോടു് അവർ ചെയ്യുന്ന പാപങ്ങളെക്കുറിച്ചോർത്തു പശ്ചാത്തപിക്കുന്നതിനുള്ള ആഹ്വാനങ്ങളാണു്. അയിത്താചാരം എന്ന പാപത്തിനുമാത്രമുള്ള ശിക്ഷയാണിതെന്നു ഞാൻ പറയുകയില്ല. മററു പല പാപങ്ങൾക്കുമെതിരായുള്ള ഈശ്വരകോപത്തിൻെറ പ്രകടനമാണിതെന്നു കരുതാൻ ആർക്കും സ്വാതന്ത്ര്യമുണ്ടു്.

4

ഈശ്വരൻ നേരിട്ടു നമുക്കു നല്കിയിരിക്കുന്ന ഒരു സമ്മാനമാണിതു്. ആ മട്ടിൽ വേണം നാമിതു സ്വീകരിക്കാൻ. അപ്പോൾ നമുക്കു് ഇതിൻെറ അർത്ഥം മനസ്സിലാകും. എന്താണു അർത്ഥം? അയിത്താചാരം അവസാനിക്കണം എന്നുതന്നെ. അതായതു് ആരും മററാരേക്കാളും ഉന്നതരാണെന്നു സ്വയം ഭാവിക്കരുതു്.

ഈ രണ്ടു കാര്യങ്ങൾ നാം മനസ്സിലാക്കുമെങ്കിൽ, ഈ ഭൂകമ്പത്തെ ഒരു അനുഗ്രഹമായി മാററാം. നാം ഇന്നു് അതിനെയൊരു ദുഃഖസംഭവമായിട്ടാണു കണക്കാക്കുന്നതു്. ഈ മനോഹരങ്ങളായ പാടങ്ങളും പുരയിടങ്ങളും വിണ്ടുനശിച്ചു കിടക്കുന്നതു കാണുമ്പോൾ അങ്ങനെ തോന്നുന്നതിൽ അത്ഭുതമില്ല. ഈ നാശത്തെ ഒരനുഗ്രഹമായി മാററുന്നതിനുള്ള ശക്തി നമുക്കു നല്കുന്നതിനു ഞാൻ ഈശ്വരനോടു പ്രാർത്ഥിക്കുന്നു.

5

ഇന്നു ഭയങ്കരമായ ഒരത്യാഹിതം സംഭവിച്ചിരിക്കുന്നു. അതു നമ്മെയെല്ലാവരേയും—ഹിന്ദുക്കളേയും, മുസൽമാന്മാരേയും, ക്രിസ്ത്യാനികളേയും ഇതരമതസ്ഥരെയുമെല്ലാം, ഉയർന്നവരെന്നും താഴ്ന്നവരെന്നും വിളിക്കപ്പെടുന്നവരെയെല്ലാം—യാതൊരു വ്യത്യസ്ത പരിഗണനകളും കൂടാതെ ഒരേപോലെ ബാധിച്ചിരിക്കുകയാണു്. ഈ ഭയങ്കരമായ ആഘാതത്തിനുപോലും നമ്മുടെയുള്ളിൽ

4. Harijan, 17-2-1934) Mahatma, vol. III, 312)
5. 1934 മാർച്ച് 27-ാം തീയതി ചെയ്ത പ്രസംഗത്തിൽനിന്നു് (Mahatma, vol. III. p. 313)

നിന്ന സ്ഥാനമഹത്വത്തേയും കുലീനതയേയും കുറിച്ചുള്ള മിഥ്യാഭിമാനം തുടച്ചുമാററാൻ കഴിയുന്നില്ലെങ്കിൽ, മനുഷ്യരുടെയിടയിൽ അവർതന്നെ നിർമ്മിച്ചിട്ടുള്ള അഹേതുകമായ വ്യത്യസ്ത പരിഗണനകഠം ഇല്ലാതാക്കുന്നതിന കഴിയുന്നില്ലെങ്കിൽ, നമ്മെപ്പോലെ ഹതഭാഗ്യരായ ആളുകഠം മറെറങ്ങുമില്ലെന്നു ഞാൻ പറയും. ഈശ്വരൻെറ രീതികഠം സമ്പൂർണ്ണമായി ഗ്രഹിക്കുന്നതിന മനുഷ്യബുദ്ധിക്കു കഴിയുകയില്ല എന്ന ദൃഢവിശ്വാസം ദിനംപ്രതി എന്നിൽ വളർന്നുവരുകയാണ്. ഈശ്വരൻ വിവേകപൂർവം മനുഷ്യൻെറ കാഴ്ചപ്പാടിന പരിമിതികഠം കല്പിച്ചിട്ടുണ്ട്. അതു ശരിയുമാണ്. അതല്ലെങ്കിൽ മനുഷ്യൻെറ ഗർവിന് അതിരുകഠം കാണുകയില്ലായിരുന്നു. അങ്ങനെ ഈശ്വരൻെറ രീതികഠം മനുഷ്യനു സമ്പൂർണമായി ഗ്രഹിക്കുന്നതിന സാധിക്കുകയില്ലെന്നു വിശ്വസിക്കുന്നതോടൊപ്പംതന്നെ ഈശ്വരേച്ഛകൂടാതെ, ഈശ്വരഹിതത്തിനു വഴങ്ങാതെ, ഒരൊററ ഇലപോലും കൊഴിഞ്ഞുവീഴുകയില്ലെന്നും ഞാൻ ദൃഢമായി വിശ്വസിക്കുന്നു. നമുക്കു വേണ്ടത്ര വിനയമുണ്ടെങ്കിൽ, ഈ ഭൂകമ്പം നമ്മുടെ പാപങ്ങഠംക്ക് അർഹമായ ഒരു ശിക്ഷയാണ് എന്നു സമ്മതിക്കാൻ നാം മടിക്കുമായിരുന്നില്ല. ഇതിനൎത്ഥം ഓരോ അത്യാഹിതത്തിനും കാരണമായിട്ടു മനുഷ്യൻെറ ഓരോ പ്രവൃത്തി ചൂണ്ടിക്കാണിക്കാൻ തീർച്ചയായും സാധിക്കും എന്നല്ല. പലപ്പോഴും നാം നമ്മുടെ ഹീനമതങ്ങളായ പാപങ്ങളെക്കുറിച്ച് അറിയുന്നില്ല. ഞാൻ ഉദ്ദേശിക്കുന്നത് ഇത്രേയുള്ളു: ഓരോ പ്രകൃതികോപവും നമ്മെ ആത്മപരിശോധനയ്ക്കും പശ്ചാത്താപത്തിനും ആത്മശുദ്ധീകരണത്തിനും പ്രേരിപ്പിക്കുന്ന പ്രകൃതിയുടെ ആഹ്വാനമാണ്; അതു നാം അങ്ങനെതന്നെ മനസ്സിലാക്കുകയും വേണം. മറെറന്നത്തെക്കാളുമധികം ഇന്നു നാം നമ്മുടെ ഹൃദയത്തെ നന്നായൊന്നു വെടിപ്പാക്കണം. അയിത്താചാരം എന്ന കളങ്കത്തെ ദൂരീകരിക്കുന്നതിന് ഇന്ത്യയെ പ്രേരിപ്പിക്കുമെങ്കിൽ, ഈ ഭൂകമ്പംപോലും ഒട്ടും അസ്ഥാനത്തായിരുന്നില്ല എന്നു പറയാൻ ഞാനൊരുക്കമാണ്.

## അദ്ധ്യായം ഏഴ്

# വിശ്വാസവും ആന്തരശബ്ദവും
1

മനുഷ്യൻെറ ശാപവചസ്സുകളിൽപോലും ഈശ്വരപ്രഭാവം കണ്ടെത്തേണ്ട ചില സന്ദർഭങ്ങളുണ്ടാകുമെന്ന് എനിക്കറിയാം. ഇതു്

1. ബ്രോച്ചിൽവെച്ച് 1930 മാർച്ച് 26-ാം തീയതി ചെയ്ത ഒരു പ്രസംഗത്തിൻെറ സംഗ്രഹം — Young India 3-4-1930 (Say tagraha, p. 251).

അങ്ങനെയുള്ള ഒരു സന്ദർഭമല്ല. കഴിഞ്ഞ പത്തുകൊല്ലമായി ഈ രാഷ്ട്രം ചെയ്യാനാഗ്രഹിച്ചുകൊണ്ടിരുന്ന ഒരു കാര്യമാണു ഞാനിന്നു ചെയ്യുന്നതു്. സിവിൽനിയമലംഘനത്തെ ഇത്രയും വച്ചു താമസിപ്പിച്ചതിനു ജനങ്ങൾ എന്നെ കുററപ്പെടുത്തിയിട്ടില്ലേ? 'അങ്ങു ലക്ഷ്യത്തിലേയ്ക്കുള്ള രാഷ്ട്രത്തിന്റെ പുരോഗതിയെ തടയുകയാണു്. സിവിൽനിയമലംഘനം ആരംഭിക്കുന്നതിനു് അങ്ങു് ഒന്നു പറഞ്ഞാൽ മതി, ഉടനെ സ്വരാജ് നേടാം,' എന്നു് എന്റെ സുഹൃത്തുക്കൾ കോപത്തോടെ പറഞ്ഞിട്ടില്ലേ? ഈ അധിക്ഷേപങ്ങളിൽ സത്യമില്ലാതില്ല. സമ്പൂർണമായ സിവിൽനിയമലംഘനം സ്വരാജ് നേടിത്തരുമെന്നു തീർച്ചയാണു്. എങ്കിലും ഞാനൊന്നു് അറച്ചുനില്ക്കുകയായിരുന്നു. എനിക്കു് എന്നെത്തന്നെ വിശ്വാസമുണ്ടായിരുന്നില്ല. ഞാനെന്റെ ഉള്ളിൽനിന്നും ഉയരുന്ന സൂക്ഷ്മ ശബ്ദം കേൾക്കുന്നതിനു ചെവികൊടുത്തു നില്ക്കുകയായിരുന്നു ഇതുവരെ. ഇന്നലെവരെ യാതൊന്നുംതന്നെ കേൾക്കാൻ കഴിഞ്ഞില്ല. സിവിൽനിയമലംഘനത്തെ നീതികരിക്കുന്ന യാതൊന്നുംതന്നെ രാഷ്ട്രീയചക്രവാളത്തിലെങ്ങും കാണുന്നില്ല എന്നു ഞാൻ ലാഹോറിൽവച്ചു് ഒരു പത്രലേഖകനോടു പറഞ്ഞതു് ഈയിടെയാണു്. എന്നാലിപ്പോൾ ആശ്രമത്തിൽവച്ചു പൊടുന്നനവേ എനിക്കു വെളിച്ചം കിട്ടിയിരിക്കുന്നു. ആത്മവിശ്വാസം വീണ്ടും ലഭിച്ചിരിക്കുന്നു. ഇംഗ്ളീഷുകാരും ചില ഇന്ത്യൻ വിമർശകന്മാരും അപകടത്തിൽ പെടരുതെന്നു് എനിക്കു മുന്നറിയിപ്പു നല്കുന്നുണ്ടു്. എങ്കിലും ആന്തരശബ്ദം സുവ്യക്തമാണു്. ഒന്നുകിൽ ഞാനെന്റെ കഴിവുകൾ മുഴുക്കെ പ്രയോഗിക്കണം; അതല്ലെങ്കിൽ പൊതുജീവിതത്തിൽനിന്നു ഞാൻ എന്നെന്നേയ്ക്കുമായി, പൂർണമായി, പിൻവാങ്ങണം. ഇതാണു പററിയ സമയം എന്നെനിക്കു തോന്നുന്നു. ഇപ്പോഴില്ലെങ്കിൽ പിന്നെ ഒരിക്കലുമില്ല.

2

ദിവസങ്ങളോരോന്നു കഴിയുംതോറും എന്റെ സിരാപടലത്തിന്റെ ഓരോ നേരിയ ഇഴകളിൽക്കൂടിയും ഞാനാ ചൈതന്യപൂർണമായ സാന്നിദ്ധ്യം അനുഭവിച്ചറിയുകയാണു്. ആ അനുഭവമില്ലെങ്കിൽ എനിക്കു ഭ്രാന്തു പിടിച്ചുപോകും. എന്റെ മനശ്ശാന്തിക്കു വിഘ്നമുണ്ടാക്കുന്ന കാര്യങ്ങൾ വളരെയുണ്ടു്. ആ സാന്നിദ്ധ്യത്തെക്കുറിച്ചു ബോധമുണ്ടായിരുന്നില്ലെങ്കിൽ എന്നെ അടിയോടെ ഇളക്കിമറിക്കുമായിരുന്ന അനേകം സംഭവങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുകയാണു്. പക്ഷേ ഇന്നു് അവയൊന്നും എന്നെ സ്പർശിക്കാത്ത മട്ടിൽ കടന്നുപോവുന്നു.

2. Bapu's Letters to Mira (7-6-1933) p. 268

3

തന്നെ ഉപവാസത്തിൽനിന്നു പിൻതിരിപ്പിക്കാൻ ശ്രമിച്ച സുഹൃത്തുക്കൾക്കു ഗാന്ധിജി ഇങ്ങനെ മറുപടി നല്കി:

ഈശ്വരൻെറ ശബ്ദം കേൾക്കുന്നതിനു് എനിക്കു സാധിക്കും എന്നതു പുതിയ ഒരു അവകാശവാദമല്ല. നിർഭാഗ്യവശാൽ ആ അവകാശവാദത്തെ സാധൂകരിക്കുന്നതിനു്, അതിൻെറ ഫലങ്ങൾ കാണിക്കാമെന്നതിൽ കവിഞ്ഞു, മറെറാരു തെളിവും എൻെറ അറിവിൽപെട്ടിടത്തോളം ഇല്ല. താൻ സൃഷ്ടിച്ച മനുഷ്യർക്കു തെളിവു നല്കാനുള്ള ഒരു വസ്തുവായി ഈശ്വരൻ നിന്നുകൊടുക്കുമെങ്കിൽ അദ്ദേഹം ഈശ്വരനല്ലാതാകും. എന്തു ത്യാഗവും അനുഷ്ഠിക്കാൻ സന്നദ്ധനായി നില്ക്കുന്ന തൻെറ അടിമയ്ക്കു് കഠിനതമമായ പരീക്ഷണത്തിൽക്കൂടി കടന്നുപോകുന്നതിനുള്ള കഴിവു് അദ്ദേഹം നല്കുന്നില്ല. കഴിഞ്ഞ അരനൂററാണ്ടു കാലമായി ഞാനീ കർക്കശനായ പ്രഭുവിൻെറ ത്യാഗസന്നദ്ധനായ അടിമയായി കഴിഞ്ഞുകൂടുകയാണു്. കൊല്ലങ്ങൾ കഴിയുന്തോറും അദ്ദേഹത്തിൻെറ ശബ്ദം കൂടുതൽ കൂടുതൽ കേൾക്കാൻ കഴിയുന്നുണ്ടു്. ജീവിതത്തിലെ ഏററവുമിരുണ്ട ഘട്ടത്തിൽപോലും അദ്ദേഹം എന്നെ കൈവിട്ടിട്ടില്ല. പലപ്പോഴും അദ്ദേഹം എന്നെ എന്നിൽനിന്നുതന്നെ രക്ഷിച്ചിട്ടുണ്ടു്, അദ്ദേഹത്തെ ആശ്രയിക്കാതെ നില്ക്കുന്നതിനുള്ള കഴിവു് അല്പംപോലും എന്നിൽ അദ്ദേഹം അവശേഷിപ്പിച്ചിട്ടുമില്ല. അദ്ദേഹത്തിനു് എത്രകണ്ടു കൂടുതൽ വിധേയനാകുന്നുവോ, അത്രകണ്ടു് എൻെറ ആനന്ദം വർദ്ധിച്ചിട്ടുണ്ടു്.

4

പലരെയും വിഷമിപ്പിച്ചിട്ടുള്ള ആദ്യത്തെ പ്രശ്നം ഈശ്വരൻെറ ശബ്ദത്തെക്കുറിച്ചുള്ളതാണു്. അതെന്താണു്? ഞാൻ എന്താണു കേട്ടതു്? ഞാൻ ആരെയെങ്കിലും കണ്ടോ? അതല്ലെങ്കിൽ ആ ശബ്ദം എനിക്കു കേൾക്കാനിടയായതു് ഏതു് ഉപാധിയിലൂടെയാണു്? ഈ ചോദ്യങ്ങളൊക്കെ സംഗതംതന്നെ.

എന്നെ സംബന്ധിച്ചിടത്തോളം 'സൂക്ഷ്മശബ്ദ'മെന്നും, ആന്തരശബ്ദമെന്നും, ഈശ്വരൻെറയോ മനസ്സാക്ഷിയുടേയോ ശബ്ദമെന്നും ഒക്കെ പറയുന്നതു് ഒന്നുതന്നെയാണു്. ഞാൻ രൂപമൊന്നും കണ്ടിട്ടില്ല. ഞാനതിനു ശ്രമിച്ചിട്ടുമില്ല. കാരണം ഈശ്വരൻ രൂപരഹിതനാണെന്നാണു് എൻെറ ദൃഢവിശ്വാസം. ഞാൻ കേട്ട ശബ്ദമാകട്ടെ വളരെ അകലെനിന്നു്, അതേസമയം വളരെ അടുത്തുനിന്നു്, വരുന്നതുപോലെ തോന്നി. അതു്

3. Harijan, 6–5–1933 (Hindu Dharma, p. 93)
4. Harijan, 8–7–1933 (Hindu Dharma, pp. 96–97)

എന്നോടു നേരിട്ടു സംസാരിക്കുന്ന ഒരു മനുഷ്യന്റെ ശബ്ദംപോലിരുന്നു. അതുകൊണ്ടു്, അതിനെ തെററിദ്ധരിക്കാൻ വയ്യ. അതേ സമയം അതു തടുക്കാനാവാത്തതുമായിരുന്നു. ഞാനാ ശബ്ദം കേട്ട സന്ദർഭത്തിൽ സ്വപ്നം കാണുകയായിരുന്നില്ല. ആ ശബ്ദം കേൾക്കുംമുൻപു് എന്റെ മനസ്സിൽ തീക്ഷ്ണമായ ഒരു സംഘട്ടനം നടന്നു. പൊടുന്നനവെ ഞാനാ ശബ്ദം കേട്ടു. ഞാനതു ശ്രദ്ധിച്ചു. അതു് ഈശ്വരശബ്ദംതന്നെ എന്നു തീർച്ചവരുത്തി. ഉള്ളിലുള്ള സംഘട്ടനം നിലയ്ക്കുകയും ഞാൻ ശാന്തനായിത്തീരുകയും ചെയ്തു. അങ്ങനെയാണു് ഉപവാസം അനുഷ്ഠിക്കുന്നതിനുള്ള തീരുമാനത്തിലെത്തുന്നതു്. തുടർന്നു് അതിന്റെ തീയതിയും മാസവും ഒക്കെ നിശ്ചയിച്ചു. ഞാൻ ആഹ്ളാദഭരിതനായി. ഇതൊക്കെ സംഭവിക്കുന്നതു് അർദ്ധരാത്രി 11—നും 12—നും ഇടയ്ക്കാണു്. എനിക്കു പുതിയൊരുന്മേഷം തോന്നി. എന്നിട്ടാണു് ഞാൻ ആ ഉപവാസത്തെപ്പററി ഒരു കുറിപ്പെഴുതാനാരംഭിച്ചതു്. അതു നിങ്ങൾ വായിച്ചു കാണും.

ഞാൻ കേട്ടതു് യഥാത്ഥത്തിൽ ഈശ്വരന്റെ ശബ്ദംതന്നെയായിരുന്നുവെന്നും, അതു് എന്റെ ചൂടുപിടിച്ച ഭാവന പുറപ്പെടുവിച്ച മാറെറാലിയല്ലെന്നും തെളിയിക്കാൻ മറെറന്തെങ്കിലും വസ്തുതകളുണ്ടോ എന്റെ പക്കൽ? ഇല്ല, സംശയാത്മാക്കളെ തൃപ്തിപ്പെടുത്തുന്നതിനു പററിയ മററു തെളിവൊന്നും എന്റെ പക്കലില്ല. ഇതു മുഴുവൻ ആത്മവഞ്ചനയാണെന്നും മതിഭ്രമമാണെന്നും അവക്കു വേണമെങ്കിൽ പറയാം. ഒരുപക്ഷേ അങ്ങനെയായിക്കൂടെന്നുമില്ല, മറിച്ചൊരു തെളിവു നല്കാൻ എനിക്കു കഴിയുകയില്ലല്ലോ. എങ്കിലും ഞാൻ ഇത്രയും പറയും—ലോകം മുഴുവൻ ഏകകണ്ഠമായ സ്വരത്തിൽ എനിക്കെതിരായി വിധി പ്രഖ്യാപിച്ചാൽപോലും, ഈശ്വരന്റെ യഥാർത്ഥമായ ശബ്ദം ഞാൻ കേട്ടു എന്ന എന്റെ വിശ്വാസം അടിപതറിപ്പോവുകയില്ല.

ചിലർ കരുതുന്നു ഈശ്വരൻപോലും നമ്മുടെ ഭാവനയുടെ സൃഷ്ടിയാണെന്നു്. ആ അഭിപ്രായം ശരിയാണെങ്കിൽ ഒന്നുംതന്നെ യഥാത്ഥമല്ല. എല്ലാം നമ്മുടെ ഭാവനാസൃഷ്ടികളാണു്. അങ്ങനെയാണെങ്കിൽത്തന്നെ, എന്റെ ഭാവന എന്നിൽ പ്രഭാവം ചെലുത്തുന്നിടത്തോളംകാലം അതിന്റെ മന്ത്രശക്തിക്കധീനമായേ എനിക്കു് എന്തും ചെയ്യാൻ കഴിയൂ. ഏററവുമധികം യഥാർത്ഥമെന്നു തോന്നുന്ന കാര്യങ്ങൾക്കുപോലും ആപേക്ഷികമായിമാത്രമേ ആ സ്വഭാവം ഉള്ളൂ. എന്നെ സംബന്ധിച്ചിടത്തോളം എന്റെ അസ്തിത്വത്തെക്കാളേറെ യഥാർത്ഥമായിരുന്നു ആ ശബ്ദം. ആ ശബ്ദം എന്നെ ഒരിക്കലും വഞ്ചിച്ചിട്ടില്ല; എന്നല്ല അതു ആരെയും വഞ്ചിച്ചിട്ടില്ല.

ആ ശബ്ദം കേൾക്കണമെന്നു് ദൃഢമായി ഇച്ഛിക്കുന്നവർക്കെല്ലാം അതു കേൾക്കാൻ കഴിയും. അതെല്ലാവരുടേയും പിടിപാടിനുള്ളിൽത്തന്നെയാണു്. ഒന്നേയുള്ള—മററെല്ലാ കാര്യങ്ങൾക്കുമെന്നപോലെ ഇതിനും മുൻകൂട്ടി, ഭംഗിയായി, തയാറെടുത്തേ പററൂ.

മാംസത്തെ ക്രൂശിക്കാതെ ഈശ്വരൻെറ അഭിമുഖദർശനം സാദ്ധ്യമല്ല.

*　　　*　　　*

ഒരാളുടെ ഹൃദയം ശുദ്ധമാണെങ്കിൽ, അത്യാഹിതം അതിൻെറകൂടെത്തന്നെ അതിനോടു സമരംചെയ്യാനുള്ള ആൾക്കാരേയും ഉപാധികളേയും കൊണ്ടുവരുന്നു എന്നുള്ളത് എൻെറ അനുഭവാധിഷ്ഠിതമായ വിശ്വാസമാണു്.

പ്രകരണം 3

# പ്രാത്ഥന

## അദ്ധ്യായം ഒന്നു്

## പ്രാർത്ഥന—പൊതുവെ

1

നവജീവന്റെ ഒരു വായനക്കാരൻ ഇങ്ങനെ ചോദിക്കുന്നു: 'പലപ്പോഴും അങ്ങു് ഈശ്വരനെ ആരാധിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും ഞങ്ങളോടു് ആവശ്യപ്പെടാറുണ്ടു്. പക്ഷേ, എങ്ങനെ പ്രാത്ഥിക്കണമെന്നോ ആരോടു പ്രാർത്ഥിക്കണമെന്നോ ഇതുവരെ പറഞ്ഞിട്ടില്ല. ഇക്കാര്യം അങ്ങു് എനിക്കൊന്നു വിശദമാക്കിത്തരുമോ?' ഈശ്വരനെ ആരാധിക്കുക എന്നു പറഞ്ഞാൽ ഈശ്വരന്റെ കീർത്തിഗാനങ്ങൾ പാടുകതന്നെ. ഒരാൾ തന്റെ അയോഗ്യതയും ദൗർബല്യവും ഏററുപറയുന്നതാണു പ്രാർത്ഥന. ഈശ്വരനു് ഒരു ആയിരം നാമങ്ങളുണ്ടു്; അദ്ദേഹം നാമരഹിതനാണു് എന്നു പറയുന്നതാണു കുറേക്കൂടി ശരി. നമുക്കു് ഇഷ്ടമുള്ള ഏതു പേരിലും അദ്ദേഹത്തെ ആരാധിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യാം. ചിലർ അദ്ദേഹത്തെ രാമനെന്നു വിളിക്കുന്നു; ചിലർ കൃഷ്ണനെന്നു്; മററുചിലർ റഹിമെന്നു്; വേറെ ചിലരാകട്ടെ ദൈവമെന്നും. എല്ലാവരും ആരാധിക്കുന്നതു് ഒരേ ചൈതന്യത്തെത്തന്നെയാണു്. എല്ലാ ആളുകൾക്കും എല്ലാ ഭക്ഷണപദാത്ഥങ്ങളും ഇഷ്ടമല്ലല്ലോ. അതുപോലെ എല്ലാ പേരുകളും എല്ലാവർക്കും ഇഷ്ടമല്ല. ഓരോരുത്തരും തന്റെ സാഹചര്യങ്ങൾക്കൊത്തവണ്ണം പേരുകൾ തിരഞ്ഞെടുക്കുന്നു. അന്തര്യാമിയും സർവശക്തനും, സർവജ്ഞനും ആയതുകൊണ്ടു് അദ്ദേഹത്തിനു് നമ്മുടെ ഉള്ളിന്റെയുള്ളിലുള്ള വികാരങ്ങൾപോലും മനസ്സിലാക്കാൻ സാധിക്കുന്നു. നമ്മുടെ യോഗ്യതയ്ക്കൊത്തവണ്ണം അദ്ദേഹം നമ്മോടു പെരുമാറുകയും ചെയ്യുന്നു.

അതുകൊണ്ടു് ആരാധനയും പ്രാർത്ഥനയും മററും നടത്തേണ്ടതു് ചുണ്ടുകൾകൊണ്ടല്ല: ഹൃദയംകൊണ്ടാണു്. അതുകൊണ്ടാണു്

1· Young India 24-9-1925 (Hindu Dharma, p· 104)

അജ്ഞനും, വിഡ്ഢിക്കും, മൂകനും, വിക്കനും ഒക്കെ ഒരുപോലെ പ്രാർത്ഥിക്കാൻ കഴിയുന്നതു്. ജിഹ്വാഗ്രത്തിൽ അമൃതും ഹൃദയത്തിൽ കാകോളവുംവച്ചുകൊണ്ടു സംസാരിക്കുന്നവരുടെ പ്രാർത്ഥന ഒരിക്കലും സഫലമാകുന്നില്ല. ഈശ്വരനെ പ്രാർത്ഥിക്കാനൊരുങ്ങുന്നവൻ ആദ്യം ഹൃദയത്തെ ശുദ്ധമാക്കണം. രാമൻ ഹനുമാന്റെ ചുണ്ടുകളിൽമാത്രമല്ല, ഹൃദയത്തിൽത്തന്നെ സിംഹാസനപ്രതിഷ്ഠിതനായിരുന്നു. അദ്ദേഹം ഹനുമാനു് അക്ഷയമായ ശക്തി പ്രദാനം ചെയ്തു. ആ ശക്തിയാണു് മലകൾ പിഴുതെടുക്കുന്നതിനും സമുദ്രങ്ങൾ താണ്ടിക്കടക്കുന്നതിനും ഹനുമാനെ സഹായിച്ചതു്. ഇളകിമറിയുന്ന സമുദ്രങ്ങളിലൂടെ സഞ്ചരിക്കുന്നതിനു് നമ്മെ പ്രാപ്തരാക്കുന്നതു് ഈശ്വരവിശ്വാസമാണു്. ആ വിശ്വാസം മലകളെ ഇളക്കും, മഹാസമുദ്രങ്ങൾ താണ്ടിക്കടക്കും. ഉള്ളിൽ കുടികൊള്ളുന്ന ഈശ്വരനെക്കുറിച്ചുള്ള സജീവമായ, ജാഗ്രത്തായ ബോധംതന്നെയാണു് ആ വിശ്വാസം. അതു നേടിയ ആൾക്കു് പിന്നെ ഒന്നുംതന്നെ ആവശ്യമില്ല. അയാളുടെ ശരീരത്തിനു രോഗം പിടിപെട്ടിരിക്കും. പക്ഷേ അയാളുടെ ആത്മാവു് അരോഗമാണു്. ശാരീരികമായ ശുദ്ധി ദീക്ഷിച്ചിട്ടുണ്ടെങ്കിൽ അയാൾക്കു് ആദ്ധ്യാത്മികസമ്പത്തു് യഥേഷ്ടം ലഭ്യമാകും.

'പക്ഷേ, ഹൃദയത്തെ ഇത്രകണ്ടു ശുദ്ധമാക്കുന്നതെങ്ങനെ' എന്നു നിങ്ങൾക്കു വേണമെങ്കിൽ ചോദിക്കാം. ചുണ്ടുകളുടെ ഭാഷ എളുപ്പം പഠിപ്പിക്കാം. പക്ഷേ, ഹൃദയത്തിന്റെ ഭാഷ പഠിപ്പിക്കാൻ ആർക്കാണു കഴിയുക? ഭക്തനുമാത്രമേ ആ ഭാഷ അറിയാവൂ, അയാൾക്കേ അതു പഠിപ്പിക്കാനും പററൂ. ഗീതയിൽ മൂന്നിടത്തു ഭക്തനെ നിർവചിക്കുന്നുണ്ടു്; പൊതുവെ എല്ലായിടത്തും പരാമർശിക്കുന്നുമുണ്ടു്. പക്ഷേ, ഭക്തന്റെ നിർവചനമറിഞ്ഞാൽ മാത്രം പോരാ. ഭക്തന്മാർ ഈ ലോകത്തിൽ വളരെ കുറവാണു്. അതുകൊണ്ടു സേവനത്തിന്റേതായ മതം അംഗീകരിക്കുകയാണു ഭക്തനെ അറിയുന്നതിനുള്ള മാർഗം എന്നു ഞാൻ സൂചിപ്പിച്ചിട്ടുണ്ടു്. സഹോദരന്മാരെ സേവിക്കുന്ന ഒരാളിന്റെ ഹൃദയമാണു് ഈശ്വരൻ സ്വയം തന്റെ ആസ്ഥാനമായി തിരഞ്ഞെടുക്കുന്നതു്. അതുകൊണ്ടാണു് ഈശ്വരനെ കാണുകയും അറിയുകയും ചെയ്ത നരസിംഹമേത്താ പാടിയിട്ടുള്ളതു്: 'അപരന്റെ ദുഃഖത്തിൽ ആരുടെ ഹൃദയമാണോ അലിഞ്ഞുപോകുന്നതു് അവനാണു യഥാർത്ഥ വൈഷ്ണവൻ.' ആബ്ബൂബെൻ ആഡം അങ്ങനെയുള്ള ഒരാളായിരുന്നു. അയാൾ തന്റെ സഹജീവികളെ സേവിച്ചു. അതുകൊണ്ടു് ഈശ്വരനെ സേവിക്കുന്നവരുടെ കൂട്ടത്തിൽ അയാളുടെ പേരു് ഒന്നാമത്തേതായിത്തീരുകയും ചെയ്തു.

ആരൊക്കെയാണു ദുഃഖിതരും? പീഡിതരും ദരിദ്രരും മറ്റിതരും തന്നെ. അതുകൊണ്ടു് ഭക്തനാകാനാഗ്രഹിക്കുന്നവൻ അവരെ മനസ്സു കൊണ്ടും ആത്മാവുകൊണ്ടും ശരീരംകൊണ്ടും സേവിക്കണം. മറ്റിത വിഭാഗങ്ങളെ തൊട്ടുകൂടാത്തവരെന്നു കരുതി അകററിനിറുത്തുന്ന ഒരാൾക്കു് അവരെ എങ്ങനെ ശരീരംകൊണ്ടു സേവിക്കാൻ കഴി യും? ദരിദ്രരുടെ നന്മയെക്കരുതി നൂൽ നൂല്ക്കുക എന്ന നിസ്സാര മായ ജോലിപോലും ചെയ്യുന്നതിനു ശരീരമിളക്കാതെ, മുടന്തൻ സ മാധാനങ്ങൾ പറയുന്നവർക്കു സേവനത്തിന്റെ അർത്ഥംതന്നെ അ റിഞ്ഞുകൂടാ. ശരീരത്തിനു കരുത്തുള്ള ഒരു യാചകനു ഭിക്ഷ നല്കി ക്കൂടാ; ആഹാരം നേടാൻ പണിയെടുക്കണമെന്നു് അയാളോടു പ റയണം. ഭിക്ഷ കൊടുക്കുന്നതു് അയാളെ വഷളാക്കുകയേ ചെയ്യൂ. ദരിദ്രരുടെ മുന്നിലിരുന്നു നൂൽ നൂല്ക്കുകയും, നൂൽ നൂല്ക്കുന്നതി നു് അവരോടു് അഭ്യർത്ഥിക്കുകയും ചെയ്യുന്ന ഒരാൾ മററാരെക്കാളു മധികം ഈശ്വരനെ സേവിക്കുന്നു. ഗീതയിൽ ഭഗവാൻ ഇങ്ങനെ പറയുന്നു: 'ഭക്തിപൂർണമായ മനോഭാവത്തോടെ എനിക്കു് ഏതു നിസ്സാരവസ്തു നല്കുന്നവനും — അതു പഴമോ, പൂവോ, ഇല യോ എന്തുമായിക്കൊള്ളട്ടെ — എന്റെ സേവകൻതന്നെ.' എളി യവരും; അധഃസ്ഥിതരും, നിസ്വരും എവിടെയാണോ പാർക്കു ന്നതു് അവിടെയാണു് അദ്ദേഹത്തിന്റെ പാദപീഠം. അതിനാൽ അത്തരക്കാർക്കുവേണ്ടി നൂൽ നൂല്ക്കുന്നതുതന്നെയാണു മഹത്തമ മായ പ്രാർത്ഥനയും, ആരാധനയും, ത്യാഗവുമെല്ലാം.

അതുകൊണ്ടു പ്രാർത്ഥന ഏതു പേരിൽ വേണമെങ്കിലും നട ത്താം. പ്രാർത്ഥനാനിർഭരമായ ഹൃദയമാണു് ഈശ്വരന്റെ യാനപാ ത്രം. സേവനം ഹൃദയത്തെ പ്രാർത്ഥനാനിർഭരമാക്കും. തൊട്ടുകൂ ടാത്തവരെ ഹൃദയപൂർവം സേവിക്കുന്ന ഹിന്ദുക്കളാണു്, ദീനർക്കും ദരിദ്രർക്കുംവേണ്ടി ഭക്തിപൂർവം നൂൽ നൂൽപ്പിലേർപ്പെടുന്ന ഹി ന്ദുക്കളും ഹൈന്ദവേതരരും ആണു്, യഥാർത്ഥത്തിൽ ഈശ്വരപ്രാർ ത്ഥന ചെയ്യുന്നവർ.

2

വൈദ്യശാസ്ത്രത്തിൽ ബിരുദംനേടിയ ഒരാൾ ചോദിക്കു ന്നു: 'ഏതാണു് ഏററവും നല്ല പ്രാർത്ഥനാരൂപം? അതിനുവേണ്ടി എത്ര സമയം ചെലവഴിക്കണം? എന്റെ അഭിപ്രായത്തിൽ ന്യാ യം ചെയ്യുക എന്നതാണു പ്രാർത്ഥനയുടെ ഏററവും നല്ല രൂപം. എ ല്ലാവരോടും ന്യായം ചെയ്യുന്നതിൽ ആത്മാർത്ഥത പ്രകടമാക്കുന്ന ആൾ കൂടുതലൊട്ടും പ്രാർത്ഥിക്കേണ്ടതില്ല. ചിലയാളുകൾ സ ന്ധ്യാവന്ദനത്തിനു വളരെസമയം ചെലവാക്കാറുണ്ടു്. അവരിൽ

2. Young India, 10–6–1926. (Hindu Dharma, pp. 105–106)

തൊണ്ണൂററിയഞ്ചു ശതമാനം പേർക്കും അറിഞ്ഞുകൂടാ അവർ ചൊല്ലുന്നതിന്റെ അർത്ഥമെന്താണെന്നു്. എന്റെ അഭിപ്രായത്തിൽ പ്രാർത്ഥന മാതൃഭാഷയിൽ വേണം നടത്താൻ. അങ്ങനെയായാലേ അതു് ആത്മാവിൽ കൊള്ളൂ. പ്രാർത്ഥന ആത്മാർത്ഥമായിട്ടാണു നടത്തുന്നതെങ്കിൽ, അതു് ഒരു മിനിട്ടു നേരത്തേക്കു മതി എന്നു ഞാൻ പറയും. പാപം ചെയ്യുകയില്ലെന്നു് ഈശ്വരനോടു പ്രതിജ്ഞചെയ്യാൻ അത്രയും സമയം മതി.'

ഭക്തിപൂർണമായ മനോഭാവത്തോടെ ഈശ്വരനോടു് എന്തെങ്കിലും അർത്ഥിക്കുക — അതാണു പ്രാർത്ഥനയുടെ അർത്ഥം. പക്ഷേ ഈ പദം ഭക്തിപരമായ എല്ലാ കർമ്മങ്ങളേയും സൂചിപ്പിക്കുന്നതിനും ഉപയോഗിക്കുന്നുണ്ടു്. ലേഖകൻ ഉദ്ദേശിക്കുന്ന കാര്യങ്ങൾ സൂചിപ്പിക്കുന്നതിനു് 'ആരാധന' എന്ന പദമാണു കൂടുതൽ നന്നു്. നിർവചനങ്ങളൊക്കെ മാററിവച്ചിട്ടു് ആലോചിച്ചാൽ, ലക്ഷക്കണക്കിനു ഹിന്ദുക്കളും, മുസൽമാന്മാരും, ക്രിസ്ത്യാനികളും, ജൂതന്മാരും ഇതരമതസ്ഥരുമെല്ലാം നിത്യവും സ്രഷ്ടാവിനെ സ്തുതിക്കുന്നതിനുവേണ്ടി മാററിവച്ചിട്ടുള്ള പ്രത്യേകസമയത്തു് എന്താണു ചെയ്യുന്നതു്? എനിക്കു തോന്നുന്നു സ്രഷ്ടാവുമായി ഐക്യം പ്രാപിക്കുന്നതിനുള്ള ഹൃദയത്തിന്റെ അദമ്യാഭിലാഷമാണു് അവർ പ്രകടമാക്കുന്നതെന്നു്. അദ്ദേഹത്തിന്റെഅനുഗ്രഹമുണ്ടാകണമെന്നാണു് അവർ യാചിക്കുന്നതു്. ഇവിടെ മനോഭാവമാണു പ്രധാനം; ഉച്ചരിക്കുകയോ മന്ത്രിക്കുകയോ ചെയ്യുന്ന പദങ്ങളല്ല. പ്രാചീനകാലങ്ങളിൽനിന്നു നമുക്കു പകർന്നുകിട്ടിയിട്ടുള്ള പദസംഘാതങ്ങൾക്കു് എന്തോ ചില പ്രത്യേകഫലങ്ങളുണ്ടു്. മാതൃഭാഷയിലേക്കു പരിഭാഷപ്പെടുത്തുമ്പോൾ അവയങ്ങു ചോർന്നുപോകും. ഉദാഹരണത്തിനു ഗായത്രി ഗുജറാത്തിഭാഷയിലേക്കു പരിഭാഷപ്പെടുത്തിച്ചൊല്ലിയാൽ മൂലമന്ത്രത്തെപ്പോലൊരു ശക്തി അതിനുണ്ടാവുകയില്ല. 'രാമൻ' എന്ന പദം ഉച്ചരിച്ചാലുടനെ ലക്ഷക്കണക്കിനു ഹിന്ദുക്കളിൽ അതു പൊടുന്നനവേ ഒരു പ്രതികരണം ഉളവാക്കും. നേരേമറിച്ചു് 'ദൈവം' എന്നു് ഉച്ചരിച്ചാലോ? അവർക്കു് അർത്ഥം മനസ്സിലാക്കാൻ കഴിയുമായിരിക്കും. പക്ഷേ, അതവരിൽ യാതൊരു ചലനവും ഉണ്ടാക്കുകയില്ല. പദങ്ങൾക്കു ശക്തിയുണ്ടാകുന്നതെങ്ങനെയാണു്? ഒന്നു്— വളരെ നാളത്തെ ഉപയോഗംകൊണ്ടു്; രണ്ടു്— ചില പവിത്രസാഹചര്യങ്ങളിൽ പ്രയോഗിക്കുന്നതുകൊണ്ടു്. നിത്യോപയോഗത്തിനുള്ള മന്ത്രങ്ങളും മററും സംസ്കൃതത്തിന്റെ സമ്പ്രദായത്തിൽത്തന്നെ കൈകാര്യം ചെയ്യുന്നതാണു നന്നു്. അവയുടെ അർത്ഥം ശരിക്കു മനസ്സിലാക്കിയിരിക്കേണ്ടതാണെന്നു് എടുത്തു പറയേണ്ടതില്ലല്ലോ.

ഭക്തിപരമായ കർമ്മങ്ങൾ ഇന്നസമയത്തു ചെയ്യണം എന്നൊരു ഉറച്ച നിയമം നിർദ്ദേശിക്കാൻ വയ്യ. അതു് ഓരോ വ്യക്തിയുടേയും സ്വഭാവത്തെ ആശ്രയിച്ചിരിക്കും. ഓരോരുത്തരുടേയും ദൈനംദിനജീവിതത്തിലെ അമൂല്യനിമിഷങ്ങളാണവ എന്നു മാത്രം പറയാം. ഈ കർമ്മങ്ങളുടെ ഉദ്ദേശ്യം നമ്മെ വിനീതരും സമചിത്തരും ആക്കുകയാണു്. യാതൊന്നുംതന്നെ ഈശ്വരഹിതത്തിനു വിധേയമായല്ലാതെ സംഭവിക്കുകയില്ല എന്നു മനസ്സിലാക്കുന്നതിനും അവ നമ്മെ സഹായിക്കുന്നു. നാമെല്ലാം 'കുലാലൻെറ പക്കലുള്ള കളിമണ്ണു' മാത്രമാണു് എന്നും അപ്പോൾ നാം മനസ്സിലാക്കും. ജീവിതത്തിൻെറ തൊട്ടുമുമ്പു കഴിഞ്ഞ കാലത്തെക്കുറിച്ചു പരിശോധിക്കുന്നതിനും സ്വന്തം ദൗർബല്യങ്ങൾ തുറന്നു പറയുന്നതിനും മാപ്പിരക്കുന്നതിനും, ശ്രേഷ്ഠതരമായ ഒരു ജീവിതം നയിക്കുന്നതിനു് പ്രാപ്തിയുണ്ടാക്കണമെന്നു് അഭ്യർത്ഥിക്കുന്നതിനും ഈ നിമിഷങ്ങളിൽ നമുക്കു സാധിക്കും. ചിലർക്കു് ഇതിനു് ഒരു മിനിട്ടു മതി. മററുചിലർക്കാകട്ടെ ഇരുപത്തിനാലു മണിക്കൂറും പോരാതെ വരും. ജീവിതമാകെ ഈശ്വരസാന്നിധ്യംകൊണ്ടു സംപൂർണമാക്കിയിട്ടുള്ള ആളുകൾക്കു് അവരുടെ പ്രവൃത്തിതന്നെ പ്രാർത്ഥനയാണു്. അവരുടെ ജീവിതം അനുസ്യൂതമായ ഒരു പ്രാർത്ഥനയോ ആരാധനയോ ആണു്. മററു ചിലരെ സംബന്ധിച്ചിടത്തോളം പാപഭ്രയിഷ്ഠങ്ങളാണു് അവരുടെ എല്ലാ പ്രവൃത്തികളും. അവർക്കു സുഖഭോഗങ്ങളിൽ മുഴുകുന്നതിനും, സ്വാർത്ഥതത്പരമായ ജീവിതം നയിക്കുന്നതിനും സമയമെത്രയുണ്ടായാലും തികയുകയില്ല. അവർക്കു ക്ഷമയും, വിശ്വാസവും, പരിശുദ്ധി നേടണമെന്ന ആഗ്രഹവും ഉണ്ടെങ്കിൽ, തങ്ങളുടെയുള്ളിൽ ഈശ്വരൻെറ ശുദ്ധിപ്രദമായ സാന്നിദ്ധ്യം വ്യക്തമായി അനുഭവപ്പെടുന്നതുവരെ അവർ പ്രാർത്ഥിക്കണം. നമ്മെപ്പോലെ സാധാരണക്കാരായ നശ്വരജീവികൾക്കു് ഈ രണ്ടു പരകോടികൾക്കും നടുവിലുള്ള ഒരു മധ്യമാർഗമേ സ്വീകരിക്കാൻ പററൂ. നമ്മുടെ എല്ലാ പ്രവർത്തനങ്ങളും ആത്മാർപ്പണബുദ്ധിയോടെയാണു ചെയ്യുന്നതു് എന്നു പറയാൻ മാത്രം ഒരു ഔന്നത്യം നമുക്കില്ല; അതുപോലെതന്നെ കേവലം സ്വാർത്ഥതത്പരമായ ജീവിതം നയിക്കാൻമാത്രം നാം അധഃപതിച്ചിട്ടുമില്ല. അതുകൊണ്ടാണു് എല്ലാ മതങ്ങളും പൊതുവായ ആരാധനാകർമ്മങ്ങൾക്കു ചില നിശ്ചിതസമയങ്ങൾ നിർദേശിച്ചിട്ടുള്ളതു്. നിർഭാഗ്യവശാൽ ഇവ ഇപ്പോൾ കാപട്യപൂർണമായിത്തീർന്നിട്ടുണ്ടു്. അതല്ലെങ്കിൽ കേവലം യാന്ത്രികവും ഔപചാരികവും ആയിട്ടുണ്ടു്. അതുകൊണ്ടു് ഈ ഭക്തിപരമായ കർമ്മങ്ങളോടൊപ്പം സമീചീനമായ

ഒരു മാനസികഭാവവും ഉണ്ടായിരിക്കണം. അതാണിന്ന് അത്യന്താപേക്ഷിതമായിരിക്കുന്നത്.

ഈശ്വരനോട് എന്തെങ്കിലുമൊക്കെ അഭ്യർത്ഥിക്കുന്ന മട്ടിലുള്ള വ്യക്തിഗതമായ പ്രാർത്ഥന മാതൃഭാഷയിൽത്തന്നെ ആയിരിക്കണം. ജീവിക്കുന്ന എല്ലാററിനോടും നീതിപൂർവം പെരുമാറുന്നതിനു കഴിവുണ്ടാക്കിത്തരണം എന്ന് ഈശ്വരനോടു പ്രാർത്ഥിക്കുന്നതിനേക്കാൾ മഹത്തരമായി മറെറാന്നുമില്ല.

3

ചോദ്യം: രാഷ്ട്രസേവനത്തിൽ പങ്കെടുക്കാതെ കേവലം രാമനാമം ഉച്ചരിച്ചു കഴിഞ്ഞുകൂടിയാൽ പുരുഷനോ സ്ത്രീയ്ക്കോ ആത്മസാക്ഷാത്കാരം നേടാനൊക്കുമോ? കുടുംബകാര്യങ്ങൾ അന്വേഷിക്കുകയും കൂടക്കൂടെ സാധുക്കളോട് ഒട്ടൊക്കെ അനുകമ്പ പ്രകടിപ്പിക്കുകയും ചെയ്യുന്നതിനപ്പുറം ഒന്നും വേണ്ടെന്ന് എന്റെ ചില സഹോദരിമാർ അഭിപ്രായപ്പെടുന്നു. അതുകൊണ്ടാണു ഞാൻ ഈ ചോദ്യം ചോദിക്കുന്നത്.

ഉത്തരം: സ്ത്രീകളെമാത്രമല്ല പുരുഷന്മാരേയും കുഴപ്പത്തിലാക്കിയിട്ടുള്ള ഒരു ചോദ്യമാണിതു്. അതെന്നെ അങ്ങേയററം ക്ളേശിപ്പിച്ചിട്ടുമുണ്ടു്. പ്രയത്നങ്ങളെല്ലാം വ്യർത്ഥമാണെന്നും അതുകൊണ്ടു തികഞ്ഞ കർമ്മരാഹിത്യമാണു സ്വീകാര്യമെന്നും ഉപദേശിക്കുന്ന ഒരു തത്വചിന്താപദ്ധതി ഉണ്ടെന്ന് എനിക്കറിയാം. ആ ഉപദേശം എനിക്ക് അംഗീകാര്യമായിത്തോന്നിയിട്ടില്ല. അതല്ല. അതിനോടു വാച്യമായെങ്കിലും ഒരു പൊരുത്തം നേടണമെങ്കിൽ ഞാൻ അതിന് എൻേറതായ വ്യാഖ്യാനം നല്കണം. എന്റെ വിനീതമായ അഭിപ്രായത്തിൽ വളർച്ചയുണ്ടാകണമെങ്കിൽ പ്രയത്നം അത്യന്താപേക്ഷിതമാണ്. ഫലമെന്തുതന്നെയായാലും പ്രയത്നം കൂടാതെ തരമില്ല. രാമനാമമോ അതുപോലെ മറെറന്തെങ്കിലുമോ ഉച്ചരിക്കേണ്ടിവരും. പക്ഷേ, അതു വെറുതെ ഉരുവിടാൻ വേണ്ടിയല്ല, ശുദ്ധീകരണത്തിനുവേണ്ടിയാകണം. പ്രയത്നത്തിലേർപ്പെടുമ്പോൾ അതൊരു താങ്ങാണ്. ഈശ്വരനിൽ നിന്ന്, നേരിട്ടു നിർദേശങ്ങൾ കിട്ടുന്നതിന് അതു് ഉപകരിക്കും. അതുകൊണ്ടു് അതൊരിക്കലും പ്രയത്നത്തിനു പകരം വയ്ക്കാവുന്ന ഒന്നല്ല. പ്രയത്നത്തെ ഊർജ്ജസ്വലമാക്കാനും, നേരായ ചാലുകളിലൂടെ മുന്നോട്ടു തിരിച്ചുവിടാനും അതാവശ്യമാണ്. എല്ലാ പ്രയത്നങ്ങളും വിഫലമാണെങ്കിൽ, എന്തിനു കുടുംബഭാരം ചുമക്കുന്നു? എന്തിനു കൂടക്കൂടെ ദരിദ്രരെ സഹായിക്കുന്നു? വാസ്തവത്തിൽ ഈ പ്രയത്നത്തിൽതന്നെ അന്തർലീനമാണു ദേശീയസേവനം.

3. Young India, 21-10-1926 (Ramanama, p. 8).

എന്നെ സംബന്ധിച്ചിടത്തോളം ദേശീയസേവനം മനുഷ്യസേവനംതന്നെ. നിസ്വാർത്ഥമായ കുടുംബസേവനവും അതുതന്നെ. കുടുംബത്തെ നിസ്വാർത്ഥമായി സേവിക്കുകയാണെങ്കിൽ അതു സ്വാഭാവികമായിത്തന്നെ ദേശീയസേവനത്തിലേക്കു നയിക്കും. രാമനാമം നിസ്സംഗത്വവും സമനിലയും പ്രദാനംചെയ്യുന്നു. ഒരിക്കലും പ്രതിസന്ധിഘട്ടങ്ങളിൽ അതു നമ്മുടെ നില തെററിക്കുകയില്ല. ദരിദ്രരോടു സാത്മ്യം പ്രാപിക്കാതെകണ്ട്, അവരെ സേവിക്കാതെകണ്ട്, ആത്മസാക്ഷാത്കാരം അസാധ്യമാണെന്നാണ് എന്റെ അഭിപ്രായം.

## 4

ആരാധനയും പ്രാർത്ഥനയുമൊന്നും അന്ധവിശ്വാസമല്ല. തിന്നുകയും കുടിക്കുകയും ഇരിക്കുകയും നടക്കുകയും ഒക്കെ ചെയ്യുന്നതിനേക്കാറം കൂടുതൽ യഥാർത്ഥമായ പ്രവൃത്തികളാണവ. എന്നല്ല അവമാത്രമാണു യഥാർത്ഥം. മറെറല്ലാം അയഥാർത്ഥമാണ് എന്നു പറഞ്ഞാൽത്തന്നെ അതൊരു അതിശയോക്തിയാവില്ല.

അത്തരം ആരാധനയും പ്രാർത്ഥനയുമൊന്നും വാചാലതയുടെ വിളയാട്ടമല്ല; ചുണ്ടുകളിൽമാത്രം നങ്ങിനില്ക്കുന്ന സ്തുതിവചസ്സുകളുമല്ല. ഹൃദയത്തിന്റെ ആഴങ്ങളിൽനിന്നാണവ ഉറവെടുക്കുന്നതു്. സ്നേഹമൊഴിച്ചുള്ള വികാരങ്ങളെയൊക്കെ അകററി ഹൃദയത്തെ സംശുദ്ധമാക്കുമെങ്കിൽ, ഹൃദയത്തിന്റെ എല്ലാ തന്ത്രികളും മുറുക്കിയിണക്കിവയ്ക്കുമെങ്കിൽ, വിഹ്വലമായ ഗാനധാരയെന്നോണം പ്രാർത്ഥന പുറത്തേക്കു പ്രവഹിക്കും. പ്രാർത്ഥനയ്ക്കു ഭാഷ വേണമെന്നില്ല. അതിനു് ഇന്ദ്രിയവിഷയകമായ പ്രയത്നമൊന്നുമാവശ്യമില്ല. ഹൃദയത്തെ വികാരാവേശങ്ങളിൽനിന്നു ശുദ്ധമാക്കിത്തീർക്കാൻ പ്രാർത്ഥനയാണ് ഒരിക്കലും പരാജയപ്പെടാത്ത ഒരുപാധി. അതേപ്പററി എനിക്കു തെല്ലും സംശയമില്ല. പരമമായ വിനയത്തോടുകൂടിവേണം പ്രാർത്ഥന നടത്തുവാൻ.

## 5

ഒരു സുഹൃത്തു് എഴുതുന്നു: 'ഒക്ടോബർ 11—ലെ യങ് ഇന്ത്യയിൽ പ്രസിദ്ധംചെയ്തിരുന്ന 'അഹിംസയുടെ കുരുക്ക്'' എന്ന ലേഖനത്തിൽ, അഹിംസയും ഭീരുത്വവും തമ്മിൽ യാതൊരു പൊരുത്തവുമില്ലെന്ന് അങ്ങു് അതിശക്തമായ ഭാഷയിൽ പ്രസ്താവിച്ചിട്ടുണ്ട്. അങ്ങയുടെ ലേഖനത്തിൽ അർത്ഥശങ്കയ്ക്കിടനല്കുന്ന ഒരൊററ പദംപോലുമില്ല. പക്ഷേ മനുഷ്യന്റെ സ്വഭാവത്തിൽനിന്നു ഭീരുത്വത്തെ എങ്ങനെ ആവാഹിച്ചൊഴിക്കാൻ

4. An Autobiography (1927) pp. 51.
5. Young India, 20-12-1928 (Hindu Dharma, pp. 107-108)

സാധിക്കുമെന്ന് അങ്ങൊന്നു പറഞ്ഞുതരുമോ? എല്ലാ സ്വഭാവസവിശേഷതകളും അനേകം ശീലങ്ങളുടെ ആകത്തുകയാണ്. എങ്ങനെയാണു പഴയ ശീലങ്ങൾ തുടച്ചുമാററുകയും, തത്സ്ഥാനത്തു ധീരത, ബുദ്ധി, കർമ്മശീലം തുടങ്ങിയ പുതിയ ശീലങ്ങൾ രൂപപ്പെടുത്തുകയും ചെയ്യുക? പഴയ ശീലങ്ങൾ പാടേ ഇല്ലാതാക്കാമെന്ന് എനിക്കു തീർച്ചയാണ്. പുതിയ, ശ്രേഷ്ഠതരങ്ങളായ ശീലങ്ങൾ രൂപപ്പെടുത്താമെന്നും എനിക്കുറപ്പുണ്ട്, ആ പുതിയ ശീലങ്ങൾ വ്യക്തികളിൽ പുതിയ സ്വഭാവസവിശേഷതകൾ സൃഷ്ടിക്കുകയും ചെയ്യും. പ്രാർത്ഥന, ആത്മനിയന്ത്രണം, പഠനം എന്നീ ഉപാധികളിലൂടെ മനുഷ്യർക്ക് ഒരു പുനർജന്മംതന്നെ കൈവരുത്താമെന്ന് അങ്ങേയ്ക്ക് അറിയാമല്ലോ. അതേപ്പററിയൊക്കെ ഞങ്ങൾക്കു പറഞ്ഞുതരണം. യങ് ഇന്ത്യയുടെ പംക്തികളിലൂടെ അതേപ്പററിയുള്ള അങ്ങയുടെ അറിവും ഉപദേശങ്ങളും ഞങ്ങൾക്കു പകർന്നുതരണം. മനുഷ്യനു പുനർജന്മം നേടുന്നതിനു സഹായകമായ പ്രാർത്ഥനാസമ്പ്രദായവും പ്രവത്തനങ്ങളുമെന്തൊക്കെയാണ് എന്നു പറഞ്ഞുതന്നു ഞങ്ങളെ സഹായിക്കണം.'

മഹാഭാരതത്തിൽ ചരിത്രത്തിൻെറ മൂടുപടമണിയിച്ച് ചിത്രീകരിക്കുന്ന അതേ അനന്തമായ സംഘട്ടനത്തെയാണ് ഈ ചോദ്യവും പരാമർശിക്കുന്നത്. ലക്ഷക്കണക്കിനു മനുഷ്യഹൃദയങ്ങളിൽ നിത്യമെന്നോണം ഈ സംഘട്ടനം നടന്നുകൊണ്ടേയിരിക്കുന്നു. പഴയ ശീലങ്ങൾ കീഴടക്കുന്നതിനും, തൻെറയുള്ളിലുള്ള തിന്മ നിർമാർജനം ചെയ്യുന്നതിനും, നമ്മയെ അതിനർഹമായ സ്ഥാനത്തു് പുനഃപ്രതിഷ്ഠിക്കുന്നതിനും ആണു മനുഷ്യൻ നിയുക്തനായിട്ടുള്ളത്. ഇവയെങ്ങനെ സാധിക്കുമെന്നു മതം നമുക്കു പറഞ്ഞുതരുന്നില്ലെങ്കിൽ, അതു നമ്മെ ഒന്നുംതന്നെ പഠിപ്പിക്കുന്നില്ലെന്നു വേണം പറയാൻ. പക്ഷേ ജീവിതത്തിലെ ഏററവുമധികം യാഥാത്ഥ്യമുൾക്കൊള്ളുന്ന ഈ സംരംഭത്തിൽ വിജയം നേടുന്നതിന് അവലംബിക്കേണ്ട രാജപഥം ഒന്നുമില്ല. നാം ഇന്നു വച്ചുപുലത്തുന്ന ഏററവും വലിയ ദോഷം ഭീരുത്വമാണ്, അതുതന്നെയാണ് ഏററവും വലിയ ഹിംസയും. ഹിംസയുടെ പേരിലറിയപ്പെടുന്ന രക്തച്ചൊരിച്ചിലിനേക്കാളൊക്കെ ദുസ്സഹമായ ഹിംസയാണു ഭീരുത്വം. കാരണം ഈശ്വരവിശ്വാസമില്ലായ്മയിൽനിന്നാണ്, ഈശ്വരഗുണങ്ങളെക്കുറിച്ചുള്ള അജ്ഞതയിൽനിന്നാണ്, അതിൻെറ ഉദ്ഭവം. പക്ഷേ ഭീരുത്വവും അതുപോലുള്ള മററു തിന്മകളും എങ്ങനെ ഒഴിവാക്കാമെന്നതിനെപ്പററി വേണ്ട 'അറിവും ഉപദേശവും, ലേഖകൻ ആവശ്യപ്പെടുന്ന മട്ടിൽ നല്കാൻ എനിക്കു കഴിവില്ല. ഏതായാലും സ്വന്തം അനുഭവത്തിൻെറ പേരിൽ ഞാൻ ഒന്നു

പറയാം. ഭീരുത്വവും അതുപോലുള്ള ദുശ്ശീലങ്ങളും കീഴടക്കാൻ മനുഷ്യന്റെ പക്കലുള്ള അതിശക്തമായ ആയുധം തീർച്ചയായും ഹൃദയപൂർവമായ പ്രാർത്ഥനയാണ്. ഉള്ളിൽ ഈശ്വരന്റെ സാന്നിദ്ധ്യമുണ്ടെന്ന സജീവമായ വിശ്വാസമില്ലെങ്കിൽ പ്രാർത്ഥന അസാദ്ധ്യമാണ്.

ഈശ്വരനും ചെകുത്താനും തമ്മിൽ മനുഷ്യന്റെ ഉള്ളിൽ—പുറത്തല്ല—നടക്കുന്ന ഒരു സംഘട്ടനമെന്ന നിലയ്ക്കാണ ക്രിസ്തുമതവും ഇസ്ലാമും ഇതിനെ വ്യാഖ്യാനിക്കുന്നത്. അഹൂർമസ്ദായും അഹ്രിമാനും തമ്മിലുള്ള സംഘട്ടനമാണിതെന്ന സൊറോസ്ട്രിയൻമതം പറയുന്നു. നന്മയുടേയും തിന്മയുടേയും ശക്തികൾ തമ്മിലുള്ള സംഘട്ടനമാണിതെന്നാണ ഹിന്ദുമതത്തിന്റെ അഭിപ്രായം. നന്മയുടേതായ ശക്തികളെയാണോ തിന്മയുടെ ശക്തികളെയാണോ അനുകൂലിക്കേണ്ടതെന്ന നാം സ്വയം തീരുമാനിക്കണം. അന്ധകാരത്തിന്റെ പിടിയിൽനിന്ന മോചനം നേടുന്നതിന മനുഷ്യനും ഈശ്വരനും തമ്മിൽ സ്ഥാപിക്കുന്ന പവിത്രബന്ധമാണ് ഈശ്വരപ്രാർത്ഥന. ഹൃദയപൂർവ്വമായ പ്രാർത്ഥന ചുണ്ടുകൾകൊണ്ടുള്ള ഉരുവിടലല്ല. അതു ഹൃദയത്തിന്റെ ആഴങ്ങളിൽനിന്നുയരുന്ന അദമ്യമായ ഒരഭിലാഷപ്രകടനമാണ്. മനുഷ്യന്റെ ഓരോ വാക്കിലും ഓരോ പ്രവൃത്തിയിലും ഓരോ ചിന്തയിലും അതു ദൃശ്യമാണ്. ഒരു ദുഷ്ടചിന്ത അയാളെ പിടികൂടിയാൽ മതി ഉടനെ തീരുമാനിക്കാം അയാളുടെ പ്രാർത്ഥന ചുണ്ടുകളിൽ തങ്ങിനില്ക്കുകമാത്രമേ ചെയ്തുള്ളു എന്ന്. അയാൾ ഉച്ചരിച്ചുപോകുന്ന ഓരോ ദുഷ്ടപദവും അയാൾ ചെയ്തുപോകുന്ന ഓരോ ദുഷ്ടകർമ്മവും അതുതന്നെയാണ സൂചിപ്പിക്കുന്നത്. മനോവാക്കർമ്മങ്ങളിലുണ്ടാകാവുന്ന തിന്മകൾക്കെതിരായി അയാളെ സംരക്ഷിക്കുന്ന ബലിഷ്ഠമായ കവചമാണ യഥാർത്ഥമായ പ്രാർത്ഥന. അത്തരം യഥാർത്ഥമായ, സജീവമായ പ്രാർത്ഥനയ്ക്ക് ആദ്യോദ്യമത്തിൽത്തന്നെ വിജയമുണ്ടായെന്ന വരുകയില്ല. നമുക്കെതിരായിത്തന്നെ നമുക്ക സമരം ചെയ്യേണ്ടിവരും. സ്വഹിതത്തിന വിപരീതമായി നമുക്ക പലതും വിശ്വസിക്കേണ്ടിവരും. മാസങ്ങൾ സംവത്സരങ്ങളെപ്പോലെ തോന്നുകയും ചെയ്യും. അതുകൊണ്ടു പ്രാത്ഥനയുടെ ഫലദായകത്വം മനസ്സിലാക്കണമെങ്കിൽ നമുക്ക നിസ്സീമമായ ക്ഷമാശീലം വളർത്തിയെടുക്കേണ്ടതുണ്ട്. നമ്മുടെ മുൻപിൽ അന്ധകാരം പരന്നെന്ന വരും. കടുത്ത നൈരാശ്യമോ അതിൽ കൂടുതലെന്തെങ്കിലുമോ ഒക്കെ സംഭവിച്ചുവെന്നും വരും. പക്ഷേ നമുക്ക് ഇവയോടൊക്കെ സമരംചെയ്യാൻ പോന്ന ധൈര്യം അവശ്യം ഉണ്ടായിരിക്കണം. ഭീരുത്വത്തിന

കീഴടങ്ങുകയുമരുതു്. പ്രാർത്ഥനാശീലമുള്ള മനുഷ്യനെ സംബന്ധിച്ചിടത്തോളം പിൻവാങ്ങുന്ന പ്രശ്നമേയില്ല.

ഞാനീപ്പറയുന്നതൊന്നും യക്ഷികഥയല്ല. വെറുമൊരു സങ്കല്പചിത്രമല്ല ഞാൻ വരയ്ക്കുന്നതു്. തങ്ങളുടെ മുന്നോട്ടുള്ള ഗതിയിൽ നേരിടേണ്ടിവന്ന പ്രയാസങ്ങളെ പ്രാത്ഥനകൊണ്ടു കീഴടക്കിയ ആളുകരം നല്കുന്ന തെളിവുകരം ഇവിടെ സമാഹരിക്കുകയാണു ചെയ്തിട്ടുള്ളതു്. അതോടൊപ്പം ഞാനെന്റെ വിനീതമായ സാക്ഷിപത്രംകൂടി നല്കിയിട്ടുമുണ്ടു്. ജീവിതം മുന്നോട്ടു പോകുന്തോറും മതവിശ്വാസത്തിനോടും പ്രാർത്ഥനയോടും എനിക്കു് എത്രകണ്ടു കടപ്പാടുണ്ടു് എന്നു ഞാൻ മനസ്സിലാക്കുന്നു. എന്നെ സംബന്ധിച്ചിടത്തോളം മതവിശ്വാസവും പ്രാത്ഥനയും ഒന്നുതന്നെ. ഞാനിവിടെ പരാമർശിക്കുന്ന എന്റെ അനുഭവങ്ങരം ഏതാനും മണിക്കൂറുകളിലോ ദിവസങ്ങളിലോ, ആഴ്ചകളിലോ അല്ല ഏതാണ്ടു നാല്പതുകൊല്ലത്തോളം അവിച്ഛിന്നമായി പരന്നുകിടക്കുന്ന ഒരു കാലയളവിൽ ഉണ്ടായിട്ടുള്ളവയാണു്. എനിക്കു നൈരാശ്യങ്ങളുണ്ടായിട്ടുണ്ടു്; നിബിഡമായ അന്ധകാരത്തെ അഭിമുഖീകരിക്കേണ്ടിവന്നിട്ടുണ്ടു്: ആപദ്ധർമ്മങ്ങളെക്കുറിച്ചും ശ്രദ്ധാപൂർവം മുന്നോട്ടു പോകേണ്ടതിനെക്കുറിച്ചും എനിക്കു് ഉപദേശങ്ങരം ലഭിച്ചിട്ടുണ്ടു്; സൂക്ഷ്മതരമായ അഭിമാനക്ഷതങ്ങളുമുണ്ടായിട്ടുണ്ടു്. പക്ഷേ ഇന്നുവരെ നേരിടേണ്ടിവന്ന എല്ലാ വൈഷമ്യങ്ങളേയും ആത്യന്തികമായി കീഴ്പ്പെടുത്തുന്നതിനു് എന്റെ വിശ്വാസത്തിനു കഴിഞ്ഞിട്ടുണ്ടു് എന്നു ഞാൻ കരുതുന്നു. ആ വിശ്വാസം ഇന്നും പരിമിതമാണു്; ഞാൻ ആശിക്കുന്ന മട്ടിൽ അതിനിയും വിപുലമായിട്ടില്ല. ഈശ്വരനിൽ വിശ്വാസമുണ്ടെങ്കിൽ, ഭക്തിനിർഭരമായ ഹൃദയമുണ്ടെങ്കിൽ നാം ഈശ്വരനെ പ്രലോഭിപ്പിക്കാനോ അദ്ദേഹവുമായി കരാറുകളിൽ ഏർപ്പെടാനോ ഒന്നും ഒരുങ്ങിപ്പുറപ്പെടുകയില്ല. നാം നമ്മെത്തന്നെ ശൂന്യരാക്കിത്തീർക്കണം. ബറോഡാദ തന്റെ മരണത്തിനു് അല്പം മുൻപു് അമൂല്യമായ ഒരു സംസ്കൃതശ്ളോകം എനിക്കു് അയച്ചുതന്നു. ഭക്തൻ തന്നെത്തന്നെ ശൂന്യമാക്കിത്തീർക്കുകയാണു ചെയ്യുന്നതെന്നു് ആ ശ്ളോകം സൂചിപ്പിക്കുന്നു. അങ്ങനെ നാം നമ്മെത്തന്നെ ഇല്ലായ്മയിൽ ലയിപ്പിച്ചില്ലെങ്കിൽ ഉള്ളിലുള്ള തിന്മയെ കീഴടക്കാൻ നമുക്കു സാധിക്കുകയില്ല. യഥാർത്ഥമായ സ്വാതന്ത്ര്യം—നേടുന്നതിനു് അർഹമായ സ്വാതന്ത്ര്യം—ഒന്നുമാത്രമാണു്. സമ്പൂർണ്ണമായ ആത്മസമർപ്പണത്തിൽ കുറഞ്ഞ യാതൊന്നും ഈശ്വരൻ അതിനു പ്രതിഫലമായി സ്വീകരിക്കുകയില്ല. അങ്ങനെ സ്വയം ആത്മസമർപ്പണം ചെയ്തു കഴിയുമ്പോരം, ജീവനുള്ള എല്ലാററിന്റേയും സേവകനാണു താൻ എന്നു മനുഷ്യൻ മനസ്സിലാക്കുന്നു. ആ

സേവനകർമ്മം അയാളുടെ ആഹ്ളാദവും വിനോദവുമായിത്തീരുന്നു. അപ്പോൾ, ഈശ്വരൻ സൃഷ്ടിച്ച എല്ലാററിനേയും സേവിക്കുന്നതിൽ, യാതൊരു അലംഭാവവും പ്രകടിപ്പിക്കാത്ത ഒരു പുതിയ മനുഷ്യനായിത്തീരുകയാണ് അയാൾ.

## 6

പ്രാർത്ഥന മനുഷ്യജീവിതത്തിൻെറ കാതൽതന്നെയാണ്. കാരണം മതത്തിൻെറ മർമ്മപ്രധാനമായ ഒരു ഭാഗമാണതു്. പ്രാത്ഥന ഒന്നുകിൽ ഒരു അപേക്ഷയാകാം; കുറേക്കൂടി വ്യാപകമായ അർത്ഥത്തിൽ ഈശ്വരനുമായുള്ള ആന്തരമായ ഒരു ഏകീഭാവവുമാകാം. രണ്ടായാലും ആത്യന്തികഫലം ഒന്നുതന്നെ. അതു് അപേക്ഷയുടെ രൂപത്തിലായാൽ ആ അപേക്ഷയുടെ ഉദ്ദേശ്യം ആത്മാവിനെ വെടിപ്പാക്കുകയും ശുദ്ധീകരിക്കുകയുമാണ്; ആത്മാവിനെ പൊതിയുന്ന അജ്ഞതയുടേയും, അന്ധകാരത്തിൻേറയും പടലങ്ങളിൽനിന്നു് അതിനെ മോചിപ്പിക്കുകയാണ്. അതുകൊണ്ടു തൻെറയുള്ളിൽ ഈശ്വരപ്രഭാവം ജ്വലിച്ചുയരണമെന്നു തീക്ഷ്ണമായി ആഗ്രഹിക്കുന്നവർ പ്രാർത്ഥനയെ ആശ്രയിക്കുകതന്നെ വേണം. പക്ഷേ പദങ്ങൾ വെറുതെ ആവർത്തിച്ചു് ഉച്ചരിക്കുകയോ, ആ ഉച്ചാരണം വെറുതെ കേൾക്കുകയോ ചെയ്യുന്നതല്ല പ്രാർത്ഥന. അർത്ഥശൂന്യമായ ഏതെങ്കിലുമൊരു സൂത്രത്തെ വെറുതെ ആവർത്തിക്കുന്നതുമല്ല അതു്. ആത്മാവിനെ തട്ടിയുണർത്തുന്നതിനു സാധിക്കുന്നില്ലെങ്കിൽ രാമനാമം എത്ര തവണ ആവർത്തിച്ചാലും ഫലമൊന്നുമില്ല. പ്രാർത്ഥനയിൽ ഹൃദയമില്ലാതെ വാക്കുകൾ ഉണ്ടായിരിക്കുന്നതിനേക്കാൾ അധികം നല്ലതു് വാക്കുകളില്ലാതെ ഹൃദയമുണ്ടായിരിക്കുന്നതാണ്. പ്രാർത്ഥിക്കുന്നതിനുള്ള തീക്ഷ്ണമായ ആഗ്രഹം വച്ചുപുലർത്തുന്ന ഒരു ചേതനയുടെ ആഹ്വാനമാണു പ്രാർത്ഥനയ്ക്കു നിദാനമാകേണ്ടതു്. വിശപ്പുള്ള മനുഷ്യനു് ആഹാരം എത്രകണ്ടു് ഹൃദ്യമായിത്തോന്നുമോ, അത്രകണ്ടു ഹൃദ്യമായിരിക്കും ദാഹിക്കുന്ന ഒരാത്മാവിനു ഹൃദയത്തിൽനിന്നുയർന്നുപൊങ്ങുന്ന പ്രാർത്ഥന. പ്രാർത്ഥനയുടെ മാന്ത്രികശക്തി അനുഭവിച്ചറിഞ്ഞ ഒരാൾക്കു വളരെനാൾ ഭക്ഷണം കൂടാതെ ജീവിക്കാൻ സാധിച്ചു എന്നു വരും; പക്ഷേ പ്രാർത്ഥനകൂടാതെ ഒരൊററ നിമിഷംപോലും കഴിച്ചുകൂട്ടാനൊക്കുകയില്ല. എന്തുകൊണ്ടെന്നാൽ പ്രാർത്ഥന കൂടാതെ ആന്തരമായ സമാധാനം

---

6. Young India 23-1-1930 (Hindu Dharma, pp. 109-111) കുറെ ഗുജറാത്തി വിദ്യാർത്ഥികൾ സബർമതിയിൽ സമ്മേളിച്ചപ്പോൾ അവർക്കുവേണ്ടി ഗാന്ധിജി ഗുജറാത്തയിൽ ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹത്തിൽ നിന്നു് ഒരു ഭാഗം.

ഉണ്ടാവുകയില്ല. എന്റേയും എന്റെ സുഹൃത്തുക്കളുടേയും അനുഭവമാണതു്.

അതാണു കഥയെങ്കിൽ ജീവിതത്തിൽ എല്ലാ നിമിഷവും പ്രാർത്ഥനനടത്തിക്കൊണ്ടിരിക്കേണ്ടിവരുമല്ലോ എന്നു നിങ്ങൾ പറയുമായിരിക്കും. അതേപ്പററി സംശയമൊന്നുമില്ല. പക്ഷേ തെററുകൾ കാണിക്കുന്ന നശ്വരജീവികളാണു നാമെല്ലാം. നമുക്കു് ഒരൊററനിമിഷത്തേക്കുപോലും സ്വയം ഉള്ളിലേക്കു മടങ്ങി ഈശ്വരനോടു ഏകീഭാവം തേടാൻ പ്രയാസമായിത്തോന്നുന്നു. അങ്ങനെയുള്ള നമുക്കു് ഈശ്വരനോടു നിരന്തര സമ്പർക്കം പുലർത്തി കഴിഞ്ഞുകൂടുക അസാദ്ധ്യംതന്നെ. അതുകൊണ്ടു നാം ചില പ്രത്യേകസമയങ്ങൾ നിർണയിക്കുകയും അപ്പോൾമാത്രം ഈ ലോകബന്ധങ്ങളിൽനിന്നു് അകന്നുനില്ക്കാൻ, മാംസത്തിന്റെ കെട്ടുപാടുകളിൽനിന്നു പുറത്തു കടക്കാൻ, കാര്യമായിത്തന്നെ ശ്രമിക്കുകയും ചെയ്യുന്നു. സൂർദാസിന്റെ പ്രാർത്ഥനാശ്ളോകങ്ങൾ നിങ്ങൾ കേട്ടിരിക്കും. ഈശ്വരനുമായി ഐക്യം പ്രാപിക്കുന്നതിനു ദാഹിക്കുന്ന ഒരാത്മാവിന്റെ ആവേശനിർഭരമായ ശബ്ദം അവിടെ കേൾക്കാം. നമ്മുടെ മാനദണ്ഡങ്ങൾകൊണ്ടു് അളക്കുമ്പോൾ അദ്ദേഹം യോഗിയാണു്; പക്ഷേ അദ്ദേഹത്തിന്റെ കണ്ണിൽ അദ്ദേഹം തികഞ്ഞ പാപിയാണു്. ആദ്ധ്യാത്മിക മണ്ഡലത്തിൽ അദ്ദേഹം നമ്മെക്കാൾ എത്രയോ കാതം മുൻപിലെത്തിയിരിക്കുന്നു. എന്നാൽ അദ്ദേഹത്തിനാകട്ടെ ഈശ്വരനിൽനിന്നും താനെത്രയോ അകലെയാണു സ്ഥിതിചെയ്യുന്നതെന്നോർത്തു കഠിനമായ വേദന അനുഭവപ്പെട്ടു. അതുകൊണ്ടാണു നൈരാശ്യവും അസഹ്യതയും തിങ്ങിനില്ക്കുന്ന സ്വരത്തിൽ അദ്ദേഹം തന്റെ ദുഃഖനിർഭരങ്ങളായ പ്രാർത്ഥനാഗാനങ്ങൾ ആലപിച്ചതു്.

ഞാൻ പ്രാർത്ഥനയുടെ ആവശ്യകതയെപ്പററിയും അതിന്റെ സാരാംശത്തെപ്പററിയും പരാമർശിച്ചുകഴിഞ്ഞു. നാം ജനിച്ചതുതന്നെ സഹജാതരെ സേവിക്കാനാണു്. തികഞ്ഞ പ്രബുദ്ധതയില്ലെങ്കിൽ നമുക്കതു ശരിക്കു നിർവഹിക്കാനൊക്കുകയില്ല. പ്രകാശത്തിന്റേയും അന്ധകാരത്തിന്റേയും ശക്തികൾ തമ്മിൽ ഒരു നിരന്തരസംഘട്ടനം മനുഷ്യഹൃദയത്തിൽ നടക്കുന്നുണ്ടു്. പ്രാത്ഥനയുടെ ഉറച്ച പിൻബലമില്ലാത്തയാൾ അന്ധകാരത്തിന്റെ ശക്തികൾക്കു് ഇരയായിപ്പോകും. പ്രാർത്ഥനയിൽ വിശ്വസിക്കുന്ന മനുഷ്യനു മനശ്ശാന്തി ലഭിക്കും; ലോകത്തോടുള്ള ബന്ധത്തിലും അയാൾക്കു തികഞ്ഞ ശാന്തി പുലർത്താൻ സാധിക്കും. പ്രാത്ഥനാനിർഭരമായ ഹൃദയത്തോടുകൂടിയല്ലാതെ ലോകകാര്യങ്ങളിൽ ഇടപെടുന്നയാൾക്കു ജീവിതം ദുരിതപൂർണ്ണമാവും. അയാൾ ലോകത്തേയും ദുരിതപൂർണ്ണമാക്കും. മരണാനന്തരജീവിതത്തിൽ

പ്രാർത്ഥന സൃഷ്ടിക്കുന്ന ഫലങ്ങൾ മാററിവച്ചാൽതന്നെ; ഇഹലോക ജീവിതത്തിൽ അതിനു് അളവററ മൂല്യമാണുള്ളതു്. നമ്മുടെ ദൈനംദിനപ്രവർത്തനങ്ങളിൽ ക്രമവും, സൗഖ്യവും, ശാന്തിയും കൈവരുത്തുന്നതിനുള്ള ഒരേയൊരു ഉപാധി പ്രാർത്ഥനയാണു്.

അതുകൊണ്ടു് ദിനകൃത്യങ്ങൾ ആരംഭിക്കുന്നതു പ്രാർത്ഥനകൊണ്ടായിരിക്കണം. വൈകുന്നേരം വരെ അതിൻെറ ചൈതന്യം നിലനില്ക്കത്തക്കവണ്ണം അതിനെ അത്രകണ്ടു് ആത്മസ്പർശിയാക്കിത്തീർക്കുക. ദിനകൃത്യങ്ങൾ അവസാനിപ്പിക്കുന്നതും പ്രാർത്ഥനകൊണ്ടാകണം. അപ്പോൾ സ്വപ്നങ്ങളിൽനിന്നും, പേക്കിനാവുകളിൽനിന്നും വിമുക്തമായ ശാന്തനിദ്ര നിങ്ങൾക്കു ലഭിക്കും. പ്രാർത്ഥനയുടെ രൂപം എന്തായിരിക്കണമെന്നു് ചിന്തിച്ചു വിഷമിക്കേണ്ട. അതേതോ ആയിക്കൊള്ളട്ടെ. ഈശ്വരചൈതന്യവുമായി ഏകീഭാവം കൈവരുത്തുന്നതിനു് അതിനു കഴിവുണ്ടായിരിക്കണമെന്നുമാത്രം. പ്രാർത്ഥനാരൂപമെന്തായാലും, പ്രാർത്ഥനാപദങ്ങൾ ചുണ്ടിൽനിന്നു് ഉതിർന്നുവീഴുമ്പോൾ ആത്മാവു് അലഞ്ഞുതിരിയാതിരിക്കണമെന്നുമാത്രം.

ഇപ്പറഞ്ഞ കാര്യങ്ങൾ നിങ്ങൾക്കു മനസ്സിലായിട്ടുണ്ടെങ്കിൽ, ഹോസ്റ്റൽ അധികൃതരെ പ്രാർത്ഥനയുടെ കാര്യത്തിൽ തത്പരരാക്കുകയും, അവരെക്കൊണ്ടു പ്രാർത്ഥന നിർബന്ധിതമാക്കുകയും ചെയ്യാതെ നിങ്ങൾക്കു സമാധാനമുണ്ടാവുകയില്ല. നാം സ്വയം ഏർപ്പെടുത്തുന്ന നിയന്ത്രണം ഒരിക്കലും ഒരു നിർബന്ധമല്ലല്ലോ. ആത്മനിയന്ത്രണത്തിൽനിന്നു സ്വാതന്ത്ര്യം നേടുന്ന—അതായതു ഭോഗതത്പരതയിൽ മുഴുകുന്ന—ഒരു മനുഷ്യൻ വികാരാവേശങ്ങളുടെ അടിമയായിരിക്കും; നേരേമറിച്ചു സ്വയം നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയനാകുന്നവൻ സ്വാതന്ത്ര്യം നേടുന്നു. പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും—സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ഉൾപ്പെടെ എല്ലാം—ചില നിയമങ്ങൾ അനുസരിക്കുന്നുണ്ടു്. ആ നിയമങ്ങളുടെ നിയന്ത്രണമില്ലെങ്കിൽ ലോകത്തിനു് ഒരു നിമിഷംപോലും നിലനില്ക്കുക സാധ്യമല്ല. സഹജാതരെ സേവിക്കുന്നതിനുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ചിരിക്കുന്ന നിങ്ങൾ സ്വയം ഏതെങ്കിലും രീതിയിലുള്ള നിയന്ത്രണങ്ങൾക്കു വിധേയരാകുന്നില്ലെങ്കിൽ, നാശമാണു ഫലം. പ്രാർത്ഥന അത്യന്താപേക്ഷിതമായ ഒരു ആദ്ധ്യാത്മിക നിയന്ത്രണമാണു്. നമ്മെ മൃഗങ്ങളിൽനിന്നു വേർതിരിക്കുന്നതു് അച്ചടക്കവും ആത്മനിയന്ത്രണവുമാണു്. നാം തല ഉയർത്തിപ്പിടിച്ചു നടക്കുന്ന മനുഷ്യരാണു്, നാല്ക്കാലികളല്ല എങ്കിൽ സ്വമേധയാതന്നെ അച്ചടക്കവും ആത്മനിയന്ത്രണവും എന്താണെന്നറിയുകയും അതിനു വിധേയരാവുകയും ചെയ്യേണ്ടതാണു്.

## 7

അപ്പോാം ആരാണ് ഈശ്വരൻ? ഈശ്വരൻ നമ്മിൽനിന്ന ഭിന്നനായ ഒരു വ്യക്തിയല്ല; പ്രപഞ്ചത്തിൽനിന്ന് അകന്നുനില്ക്കുന്ന ഒരാളുമല്ല. അദ്ദേഹം എങ്ങും വ്യാപിച്ചുനില്ക്കുന്നു. അദ്ദേഹം സർവജ്ഞനും സർവശക്തനുമാണ്. അദ്ദേഹത്തിനു കീർത്തനങ്ങളോ അർത്ഥനകളൊ ആവശ്യമില്ല. എല്ലാററിൻേറയും ഉള്ളിൽ കുടികൊള്ളുന്നതുകൊണ്ട് അദ്ദേഹം എല്ലാം കേൾക്കുന്നു; നമ്മുടെ അത്യഗാധങ്ങളായ ചിന്തകൾപോലും മനസ്സിലാക്കുന്നു. അദ്ദേഹം നമ്മുടെഹൃദയങ്ങളിൽ സ്ഥിതിചെയ്യുന്നു. നഖങ്ങൾ കൈവിരലുകളോട് എത്ര അടുത്താണോ, അതിലേറെ അടുപ്പം അദ്ദേഹത്തിനു നമ്മോടുണ്ട്. അതുകൊണ്ട് അദ്ദേഹത്തോട് എന്തെങ്കിലുമൊക്കെ അഭ്യർത്ഥിക്കേണ്ട കാര്യമുണ്ടോ?

ഈയൊരു വൈഷമ്യമുള്ളതുകൊണ്ടാണു പ്രാർത്ഥനയെ ആത്മശുദ്ധീകരണം എന്നു പരാവർത്തനം ചെയ്യുന്നത്. പ്രാർത്ഥനാവേളയിൽ ഉറക്കെ കീർത്തനങ്ങൾ ചൊല്ലുമ്പോൾ നാം ഈശ്വരനെയല്ല, നമ്മെത്തന്നെയാണ് അഭിസംബോധന ചെയ്യുന്നത്. അതു നമ്മുടെ ജഡതയെ അകററിക്കളയുന്നു. നമ്മിൽ ചിലർക്കൊക്കെ ബുദ്ധിപരമായി ഈശ്വരനെക്കുറിച്ച് അറിവുണ്ട്. പലരും സംശയഗ്രസ്തരുമാണ്. ആരും അദ്ദേഹത്തെ അഭിമുഖമായി കണ്ടിട്ടില്ല. അദ്ദേഹം ആരെന്നറിയുന്നതിനും അദ്ദേഹത്തെ സാക്ഷാത്കരിക്കുന്നതിനും അദ്ദേഹത്തോടു സാത്മ്യം പ്രാപിക്കുന്നതിനും നാം ആഗ്രഹിക്കുന്നു. ആ ആഗ്രഹം പ്രാർത്ഥനയിലൂടെ നിറവേററുന്നതിനു നാം ശ്രമിക്കുന്നു.

## 8

ബോർസാദിലെ പര്യടനം കഴിഞ്ഞ ഉടനെയാണു ക്വററായിൽ മേയ് 31–ാം തീയതി നടന്ന ഭൂകമ്പത്തെക്കുറിച്ചു കേട്ടത്. 25,000 ആളുകൾ കണ്ണടച്ചു തുറക്കുംമുൻപു നശിച്ചുവത്രേ. അവരിലധികംപേരും തകർന്നുവീണ കെട്ടിടങ്ങളുടെ അടിയിലായിപ്പോയി. ഗാന്ധിജി 'ഹരിജ'നിൽ എഴുതി— 'നമുക്കു പ്രാർത്ഥിക്കാം.'

'ഒരു മനുഷ്യൻ തളർന്നുവീഴുമ്പോൾ തന്നെ രക്ഷിക്കുന്നതിനു് അയാൾ ഈശ്വരനോടു പ്രാർത്ഥിക്കുന്നു. അദ്ദേഹം നിസ്സഹായരുടെ സഹായിയാണെന്നു തമിഴിൽ ഒരു പഴഞ്ചൊല്ലുണ്ട്. ക്വററായിലെ ഭയങ്കരമായ അത്യാഹിതം നമ്മെ സ്തബ്ധരാക്കുന്നു. നഗരം പുനരുദ്ധരിക്കുന്നതിനുള്ള ശ്രമങ്ങളൊക്കെ കുഴപ്പത്തിലായിരി

7. Ashram Observances in Action (1932) p. 36
8. Mahatma, Vol. 4, pp. 40–42 (1935)

കുന്നു. അത്യാഹിതത്തെ സംബന്ധിച്ച മുഴുവൻ വിവരങ്ങളും ഒരു പക്ഷേ, ഒരുകാലത്തും അറിഞ്ഞില്ലെന്നു വരും. മരിച്ചുപോയവരെ ജീവിപ്പിക്കാനൊക്കുകയില്ലല്ലോ.

'മനുഷ്യൻ തന്നാലാവുന്നതൊക്കെ ചെയ്യണമെന്നു തീർച്ച. അവശേഷിച്ചിട്ടുള്ള ആളുകൾക്കു വേണ്ട സഹായങ്ങൾ ചെയ്തു കൊടുക്കണം. പുനരുദ്ധാരണപ്രവർത്തനങ്ങൾ കഴിവുള്ളിടത്തോളം നടത്തുമെന്നു തീർച്ചതന്നെ. പക്ഷേ, ഇതും ഇതുപോലുള്ള പ്രവർത്തനങ്ങളുമൊന്നും പ്രാർത്ഥനയ്ക്കു പകരം നില്ക്കുകയില്ല.

'പ്രാർത്ഥിക്കേണ്ട ആവശ്യംതന്നെ എന്താണ്? ഈശ്വരനെന്നൊരാളുണ്ടെങ്കിൽ അദ്ദേഹം ഈ നടന്ന കാര്യങ്ങളൊക്കെ അറിയുകയില്ലേ? അദ്ദേഹം തന്റെ ധർമ്മം നിർവഹിക്കുന്നതിനു നാം അദ്ദേഹത്തോടു പ്രാർത്ഥിക്കണമെന്നുണ്ടോ?

'വേണ്ട. ഈശ്വരനെ ഓർമ്മിപ്പിക്കേണ്ട കാര്യമൊന്നുമില്ല. അദ്ദേഹം എല്ലാവരുടേയും ഉള്ളിലുണ്ട്. അദ്ദേഹത്തിന്റെ അനുമതി കൂടാതെ യാതൊന്നും സംഭവിക്കുന്നില്ല. പ്രാർത്ഥന ഒരു ആത്മപരിശോധനമാത്രമാണ്. ഈശ്വരസഹായമില്ലെങ്കിൽ നാം നിസ്സഹായരാണ് എന്നു നാം നമ്മെത്തന്നെ ഓർമ്മിപ്പിക്കുന്നതിനാണു പ്രാർത്ഥന. പ്രാർത്ഥന കൂടാതെ യാതൊരു മനുഷ്യപ്രയത്നവും പൂർണമാവുകയില്ല. ഈശ്വരാനുഗ്രഹമില്ലെങ്കിൽ അത്യുന്നതമായ മനുഷ്യയത്നങ്ങൾപോലും നിഷ്ഫലമായിത്തീരുകയേ ഉള്ളു എന്നു നാം പ്രാർത്ഥനയിലൂടെ വ്യക്തമായി അംഗീകരിക്കുന്നു. നാം വിനീതരായിരിക്കണമെന്നു പ്രാർത്ഥന നിർദേശിക്കുന്നു. ആത്മശുദ്ധീകരണത്തിനുള്ള, ആന്തരമായ ഒരന്വേഷണത്തിനുള്ള, ആഹ്വാനമാണു പ്രാർത്ഥന.

'ബീഹാറിലെ ഭൂകമ്പം നടന്നകാലത്തു പറഞ്ഞ കാര്യം തന്നെ ഞാനിവിടെ ആവർത്തിക്കട്ടെ. ഭൗതികമായ ഓരോ അത്യാഹിതത്തിനും പിന്നിൽ ഈശ്വരഹിതം പ്രവർത്തിക്കുന്നുണ്ട്. സൂര്യചന്ദ്രന്മാരുടെ ഗ്രഹണങ്ങൾ എപ്പോഴുണ്ടാകും എന്നു ശാസ്ത്രം മുൻകൂട്ടി പറയുന്നുണ്ട്. അതുപോലെ ഭൂകമ്പങ്ങൾ എപ്പോഴാണുണ്ടാവുക എന്നു മുൻകൂട്ടി പറയുന്നതിനു് ഒരുകാലത്തു ശാസ്ത്രത്തിനു കഴിഞ്ഞെന്നു വരും. മനുഷ്യബുദ്ധിയുടെ മറ്റൊരു നേട്ടമായിരിക്കും അത്. പക്ഷേ, അത്തരം നേട്ടങ്ങൾ എത്രയേറെ ഉണ്ടായാലും അവയൊന്നും ആത്മശുദ്ധീകരണം കൈവരുത്തുക സാദ്ധ്യമല്ല. ആത്മശുദ്ധീകരണംകൂടാതെ യാതൊന്നുകൊണ്ടും പ്രയോജനവുമില്ല.

'ബീഹാറിലെ അത്യാഹിതത്തെക്കുറിച്ചു നാമിന്നു് ഓർമ്മിക്കാറില്ല. അതുപോലെ ഈ ഒടുവിലത്തെ അത്യാഹിതവും നാം

മറന്നുകൊള്ളും. ആന്തരശുദ്ധീകരണം ആവശ്യമാണെന്നു കരുതുന്നവരോട് എനിക്കു പറയാനുള്ളത് ഇതാണ്. ഇത്തരം അത്യാഹിതങ്ങളുടെ പിന്നിലുള്ള ഈശ്വരഹിതം കണ്ടെത്തുന്നതിനും, സ്രഷ്ടാവിന്റെ ആഹ്വാനമുണ്ടാകുമ്പോൾ അദ്ദേഹത്തെ അഭിമുഖീകരിക്കുന്നതിനുതക്ക വിനയം അവ നമ്മിൽ സൃഷ്ടിക്കുന്നതിനും, നമ്മുടെ സഹജാതർ ആരായാലും അവരുടെ ദുഃഖത്തിൽ പങ്കുകൊള്ളുന്നതിനുള്ള സന്നദ്ധത നമ്മിൽ എപ്പോഴും ഉണ്ടായിരിക്കുന്നതിനും നമുക്കു പ്രാർത്ഥിക്കാം.'

അയിത്താചാരം എന്ന പാപത്തിനുള്ള ശിക്ഷയാണു ബീഹാറിലെ ഭൂകമ്പം എന്നു ഗാന്ധിജി പറഞ്ഞു. 'കുറേക്കൂടി ഭയങ്കരമായ ക്വറ്റായിലെ ഭൂകമ്പം ഏതു പാപത്തിനുള്ള ശിക്ഷയാണ്?' എന്നൊരു വിമർശകൻ ചോദിച്ചു. ഗാന്ധിജി ഇങ്ങനെ മറുപടി പറഞ്ഞു:

'ബീഹാറിനെപ്പററി ഞാൻ പറഞ്ഞതൊക്കെ മനഃപൂർവംതന്നെ പറഞ്ഞതാണ്. ക്വററായെക്കുറിച്ച് എഴുതിയതും അങ്ങനെ തന്നെ. പ്രാർത്ഥിക്കുന്നതിനുള്ള ആഹ്വാനമുണ്ടാകുന്നത് ആത്മാവിന്റെ സുവ്യക്തവും അദമ്യവുമായ അഭിലാഷത്തിൽനിന്നാണ്. പ്രാർത്ഥന പ്രായശ്ചിത്തത്തിന്റെ ഒരു സൂചനയാണ്; കൂടുതൽ നന്മയും പരിശുദ്ധിയും നേടുന്നതിനുള്ള ആഗ്രഹത്തിന്റെ പ്രകടനവുമാണ്. പ്രാർത്ഥനയിൽ വിശ്വസിക്കുന്ന മനുഷ്യൻ ഭൗതികമായ അത്യാഹിതങ്ങളെല്ലാം ഈശ്വരശിക്ഷകളാണെന്നു കരുതുന്നു. അതു വ്യക്തികൾക്കെന്നപോലെ രാഷ്ട്രങ്ങൾക്കുമുള്ള ശിക്ഷയാണ്. എല്ലാ ശിക്ഷകളും ആളുകളെ ഒരേപോലെ ബാധിക്കുകയില്ല. ചിലതു വ്യക്തികളെമാത്രമേ ബാധിക്കൂ; മററു ചിലതു ജനസമൂഹങ്ങളെയോ രാഷ്ട്രങ്ങളെയോ ഒട്ടാകെ ബാധിച്ചുവെന്നു വരും. ക്വററായിൽ സംഭവിച്ചതുപോലുള്ള അത്യാഹിതങ്ങൾ നമ്മെ സ്തംഭിപ്പിക്കുന്നു. നിത്യജീവിതത്തിൽ സാധാരണ ഉണ്ടാകാറുള്ള അനർത്ഥങ്ങളുമായി ഒന്ന് ഇടപഴകിക്കഴിയുമ്പോൾ, നമുക്ക് അവയെപ്പററി വെറുപ്പേ തോന്നൂ. ഭൂകമ്പം നിത്യസംഭവമായിരുന്നെങ്കിൽ നാം അതിനെ കാര്യമായെടുക്കുകയേയില്ല. ക്വററായിലെ ഭൂകമ്പംതന്നെ ബീഹാറിലെ അത്യാഹിതത്തേപ്പോലെ നമ്മെ അത്ര വളരെയൊന്നും അസ്വസ്ഥരാക്കിയിട്ടില്ല.

'ഓരോ അത്യാഹിതവും വിവരമുള്ള മനുഷ്യനെ വിനയനമ്രനാക്കും. അതാണു സാർവത്രികമായ അനുഭവം. താൻ ചെയ്യുന്ന പാപങ്ങൾക്ക് ഈശ്വരൻ നല്കുന്ന ശിക്ഷയാണ് അതെന്നും ഇനിമേൽ താൻ നന്നായി പെരുമാറണമെന്നും അയാൾക്കു തോന്നും.

അയാഠം ചെയ്തിട്ടുള്ള പാപങ്ങഠം അയാളെ തികച്ചും ദുർബലനാക്കിത്തീർത്തിരിക്കുന്നതുകൊണ്ടു് ആ ദുർബലതയുടെ പേരിൽ അയാഠം ഈശ്വരനോടു സഹായം അഭ്യർത്ഥിക്കുകയാണു്. അങ്ങനെ ലക്ഷക്കണക്കിനാളുകഠം വ്യക്തിഗതമായ അത്യാഹിതങ്ങളെ സ്വന്തം നന്മയ്ക്കായി ഉപയോഗിച്ചിട്ടുണ്ടു്. രാഷ്ട്രങ്ങളും അത്യാഹിതങ്ങളുണ്ടാകുമ്പോഠം ഈശ്വരസഹായം തേടിയിട്ടുള്ളതായി കേട്ടിട്ടുണ്ടു്. അവ ഈശ്വരൻെറ മുൻപിൽ അടിവണങ്ങുകയും ചില പ്രത്യേക ദിവസങ്ങഠം കീഴ്വണങ്ങലിൻേറയും പ്രാർത്ഥനയുടേയും ആത്മശുദ്ധീകരണത്തിൻേറയും ദിവസങ്ങളായി നിശ്ചയിക്കുകയും ചെയ്തിട്ടുണ്ടു്.

'ഞാൻ മൗലികമോ നൂതനമോ ആയ ഒന്നും നിർദേശിച്ചിട്ടില്ല. അവിശ്വാസപ്രകടനം ഒരു മേനിനടിക്കലായിത്തീർന്നിട്ടുള്ള ഇക്കാലത്തു ജനങ്ങഠം പശ്ചാത്തപിക്കണമെന്നാവശ്യപ്പെടാൻ ഒട്ടൊരു ധീരത വേണമെന്നതു ശരിതന്നെ. അങ്ങനെയൊരു ധീരത എനിക്കുണ്ടെന്നു ഞാൻ അവകാശപ്പെടുന്നില്ല. എൻെറ ദൗർബല്യങ്ങളും കിറുക്കുകളുമൊക്കെ വളരെ പ്രസിദ്ധങ്ങളാണല്ലോ. ബീഹാറിനേയും ബീഹാറിലെ ജനങ്ങളേയുംപററി അറിയാമായിരുന്നതുപോലെ ക്വററായെപ്പററിയും അറിയാമായിരുന്നെങ്കിൽ ഞാൻ ക്വററായുടെ പാപങ്ങളെപ്പററിയും പറയുമായിരുന്നു. ആ പാപങ്ങഠം ഒരുപക്ഷേ, ക്വററായുടെമാത്രം പ്രത്യേകതയല്ലെന്നും വരും. അയിത്തം ബീഹാറിൻെറമാത്രമായ ഒരു പ്രത്യേകതയല്ലല്ലോ. നമുക്കെല്ലാവർക്കും— ഭരണാധിപർക്കും ഭരണീയർക്കും എല്ലാം— അറിയാം ഉത്തരം പറയേണ്ടതായ ഒട്ടേറെ പാപകൃത്യങ്ങഠം, ദേശീയവും വ്യക്തിഗതവുമായ പാപകൃത്യങ്ങഠം, നാം ചെയ്തിട്ടുണ്ടെന്നു്. അവയ്ക്കെല്ലാം വേണ്ടിയാണു പശ്ചാത്തപിക്കണമെന്നും പ്രാർത്ഥിക്കണമെന്നും കീഴ്വണങ്ങണമെന്നും പറയുന്നതു്. യഥാർത്ഥമായ പ്രാർത്ഥന കർമ്മരാഹിത്യത്തിൻെറ മുന്നോടിയല്ല. അതു് അവിരാമവും നിസ്വാർത്ഥവുമായ കർമ്മങ്ങഠംക്കു് ഉത്തേജനം നല്കുന്നു. സ്വാർത്ഥപൂർണരായ അലസന്മാക്കു് ആത്മശുദ്ധീകരണം സാദ്ധ്യമല്ല. നിസ്വാർത്ഥരായ കർമ്മനിരതർക്കേ അതു ലഭ്യമാകൂ.'

## 9

'ഈ ഒരേ കാര്യം ഇങ്ങനെ വീണ്ടും വീണ്ടും ആവർത്തിക്കുന്നതു് എനിക്കു് അസഹ്യമായിത്തോന്നുന്നു. അതിനു കാരണം ഗണിതശാസ്ത്രവും യുക്തിവാദവും ഇഷ്ടപ്പെടുന്ന എൻെറ സ്വഭാവത്തിൻെറ പോരായ്മതന്നെയായിരിക്കാം. ഏതായാലും

9. Harijan, 25-5-1935 (Ramanama pp. 10-11)

എനിക്കു് ഈ ആവർത്തനം ഇഷ്ടമല്ല. ഉദാഹരണത്തിനു 'ബാക്കി'ന്റെ അത്ഭുതകരമായ ആ ഗാനമുണ്ടല്ലോ, അതിലെ 'കർത്താവേ, ഇവർക്കു മാപ്പു നല്കേണമേ, ഇവരറിയുന്നില്ല ഇവരെന്താണു ചെയ്യുന്നതെന്നു്' എന്ന പദങ്ങൾ ആവർത്തിച്ചാവർത്തിച്ചു പാടുന്നതു കേൾക്കുമ്പോൾ അതെന്നെ ആകർഷിക്കുന്നില്ല.'

'പക്ഷേ, ഗണിതശാസ്ത്രത്തിലുമുണ്ടല്ലോ ആവർത്തിക്കുന്ന ദശാംശങ്ങളും മററും.' ഗാന്ധിജി മന്ദഹസിച്ചുകൊണ്ടു പറഞ്ഞു.

'പക്ഷേ ആ ഓരോ ആവർത്തനവും ഓരോ പുതിയ വസ്തുത ആവിഷ്കരിക്കുന്നുണ്ടു്.' ഗണിതശാസ്ത്രജ്ഞൻ പ്രതിവചിച്ചു.

ഗാന്ധിജി പറഞ്ഞു: 'അതേപോലെതന്നെ ഓരോ ആവർത്തനവും, അതായതു് ഓരോ ജപവും, ഓരോ പുതിയ അർത്ഥം ആവിഷ്കരിക്കുന്നുണ്ടു്. ഓരോ ആവർത്തനവും നിങ്ങളെ ഈശ്വരനിലേക്കു കൂടുതൽ അടുപ്പിക്കുന്നു. ഇതൊരു മൂർത്തമായ വസ്തുതയാണു്. ഇവിടെ ഞാനൊരു കാര്യം പറയാം. നിങ്ങൾ സംസാരിക്കുന്നതു് ഒരു താത്വികനോടല്ല, താൻ പറയുന്നതൊക്കെ ജീവിതത്തിൽ ഓരോ നിമിഷവും പ്രായോഗികമാക്കി അനുഭവിച്ചറിഞ്ഞുകൊണ്ടിരിക്കുന്ന ഒരാളോടാണു്. അയാളുടെ ജീവിതം എളുപ്പം അവസാനിച്ചെന്നു വരും; പക്ഷേ, അയാളുടെ ജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ അവിരാമമായ പ്രക്രിയ അവസാനിക്കുക ഒട്ടും എളുപ്പമല്ല. എന്തുകൊണ്ടെന്നാൽ ആത്മാവിന്റെ സുനിശ്ചിതമായ ഒരാവശ്യമാണതു്.'

'ഞാനതു മനസ്സിലാക്കുന്നുണ്ടു്. പക്ഷേ ഒരു സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം ഇതൊരു ശുഷ്കമായ പ്രമാണംമാത്രമാണു്.'

'ഞാൻ സമ്മതിക്കുന്നു. പക്ഷേ, ഏററവും നല്ല കാര്യംപോലും ദുരുപയോഗപ്പെടുത്താറുണ്ടല്ലോ. കാപട്യത്തിനു് ഇവിടെ വേണ്ടുവോളം ഇടമുണ്ടു്. കാപട്യംതന്നെ നന്മയുടെ സങ്കീർത്തനമാണെന്നു പറയാം. പതിനായിരം കപടശീലരുണ്ടെങ്കിൽ ലക്ഷക്കണക്കിനു സാധുശീലരുമുണ്ടു്. അവർ ജപങ്ങളിൽ സാന്ത്വനം കണ്ടെത്തുന്നു. കെട്ടിടം പണിയുമ്പോൾ ചാരം കെട്ടേണ്ടിവരുന്നതുപോലാണതു്.'

'ഞാനാ ഉപമ അല്പംകൂടി മുന്നോട്ടു കൊണ്ടുപോകട്ടെ.' പിയറി സെറിസോൾ പറഞ്ഞു. 'കെട്ടിടം പൂർത്തിയാകുമ്പോൾ ചാരം പൊളിച്ചുമാററണമല്ലോ— വേണ്ടേ?'

'വേണം. ഈ ശരീരം ഇല്ലാതാകുമ്പോൾ അതു പൊളിച്ചു മാററുകതന്നെ ചെയ്യും.'

'അതെന്തിനാണ്?'

ചർച്ച സജീവമായി ശ്രദ്ധിച്ചുകൊണ്ടിരുന്ന വിൽകിൻസൺ പറഞ്ഞു: 'നാം നിരന്തരമായി പണ്ണിതുകൊണ്ടിരിക്കുന്നതുതന്നെ കാരണം.'

'നാം പൂർണതയെത്തേടി നിരന്തരമായി അന്വേഷണം നടത്തുന്നതുകൊണ്ടുതന്നെ.' ഗാന്ധിജി പറഞ്ഞു. 'ഈശ്വരൻ മാത്രമാണു പൂർണൻ; മനുഷ്യൻ എന്നും അപൂർണനാണ്.'

## 10

മൗനവ്രതത്തെക്കുറിച്ചുള്ള ഒരു ചോദ്യത്തോടെയാണു ഡാക്ടർ മോട്ട് 1936–ലെ അദ്ദേഹത്തിന്റെ സന്ദർശനം അവസാനിപ്പിച്ചത്. 1928–ൽ അഹമ്മദബാദിൽ ഒരു ഹ്രസ്വസന്ദർശനം നടത്തിയപ്പോഴും ആ ചോദ്യം അദ്ദേഹം ഉന്നയിച്ചതാണ്. ഇപ്പോഴും അദ്ദേഹം അതേ ചോദ്യംതന്നെ ഉന്നയിച്ചു. ആദ്ധ്യാത്മികാന്വേഷണത്തിനു മൗനവ്രതം അത്യന്താപേക്ഷിതമാണെന്നു ഗാന്ധിജി കരുതുന്നുണ്ടോ?

ഗാന്ധിജി: 'ഞാൻ ഇപ്പോൾ ശാശ്വതമായി മൗനം അനുഷ്ഠിക്കുന്ന ഒരാളാണെന്നു പറയാമെന്നു തോന്നുന്നു. കുറച്ചുമുൻപ് ഏതാണ്ടു രണ്ടു മാസത്തോളം ഞാൻ തികഞ്ഞ മൗനം ദീക്ഷിച്ചു കഴിഞ്ഞുകൂടി. ആ മൗനവ്രതത്തിന്റെ മന്ത്രശക്തിക്ക് ഇനിയും വിഘ്നം വന്നിട്ടില്ല. ഈയിടെയായി ഞാനെന്നും വൈകുന്നേരം പ്രാർത്ഥനാവേളയിൽ മൗനവ്രതം ദീക്ഷിക്കുകയും രണ്ടുമണിക്കു സന്ദർശകർ വരുമ്പോൾ വ്രതം അവസാനിപ്പിക്കുകയും ചെയ്യാറുണ്ട്. ഇന്നു നിങ്ങൾ വന്നപ്പോഴാണു ഞാനതു നിറുത്തിയത്. എനിക്കിപ്പോൾ അതു ശാരീരികവും ആദ്ധ്യാത്മികവുമായ ഒരാവശ്യമായിത്തീർന്നിരിക്കുന്നു. ആദ്യകാലത്തൊക്കെ ജോലിത്തിരക്കിൽനിന്നു വിശ്രമം നേടുകയായിരുന്നു ഉദ്ദേശ്യം. എഴുതാനും കുറെ സമയം വേണ്ടിയിരുന്നു. കുറേനാൾ അതു പരിശീലിച്ചുകഴിഞ്ഞപ്പോഴാണ് അതിന്റെ ആദ്ധ്യാത്മികമൂല്യം എനിക്ക് അനുഭവപ്പെട്ടത്. ഈശ്വരനുമായി ഗാഢസമ്പർക്കം പുലർത്തുന്നതിനു പററിയ സമയമാണതെന്ന് ഒരിക്കൽ പൊടുന്നനവേ എനിക്കു ബോദ്ധ്യമായി. ഇപ്പോൾ എനിക്കു തോന്നുന്നു പ്രകൃത്യാതന്നെ മൗനവ്രതം നടത്തുന്നതിനുവേണ്ടി സൃഷ്ടിക്കപ്പെട്ട ഒരു ശരീരമാണ് എന്റേതെന്ന്. ഏതായാലും ഒരു കാര്യം പറയട്ടെ—കുട്ടിക്കാലത്തേതന്നെ എന്റെ മൗനശീലം പ്രസിദ്ധമായിരുന്നു. പള്ളിക്കൂടത്തിൽവച്ചുതന്നെ ഞാനൊരു മൗനശീലക്കാരനായിരുന്നു;

10- Harijan, 10–12–1938 (Christian Missions, P. 193)

ലണ്ടനിൽവച്ചു സുഹൃത്തുക്കൾ എന്നെ അലസനായ ഒരു മൗനവ്രത ക്കാരനായിട്ടാണു കരുതിയിരുന്നതു്.'

ഡാക്ടർ: 'ഈ സന്ദർഭത്തിൽ ബൈബിളിലെ രണ്ടു പ്രസ് താവങ്ങൾ അങ്ങയുടെ ഓർമ്മയിൽ കൊണ്ടുവരുന്നു—

'എന്റെ ആത്മാവേ! നീ ഈശ്വരസന്നിധിയിൽ മൗനം ദീക്ഷി ച്ചാലും.'

'പ്രഭോ! അങ്ങു് സംസാരിച്ചാലും. അങ്ങയുടെ സേവകൻ ഇതാ ശ്രദ്ധാലുവായി നിലകൊള്ളുന്നു.'

11

ഹംഗറിയിൽനിന്നു വന്ന ഡാക്ടർ ഫാബ്രി താനൊരു ബു ദ്ധശിഷ്യനാണെന്നു പറഞ്ഞു. ഗാന്ധിജി എങ്ങനെയാണു പ്രാത്ഥ ന നടത്തിയിരുന്നതു് എന്നറിയാൻ ഫാബ്രിക്കു പ്രത്യേക താത്പ ര്യമുണ്ടായിരുന്നു. പ്രാർത്ഥനകൊണ്ടു് ഈശ്വരന്റെ ഹൃദയത്തെ പരിവർത്തനവിധേയമാക്കാൻ സാധിക്കുമോ? ഈശ്വരഹൃദയം കണ്ടെത്താൻ പ്രാർത്ഥന സഹായിക്കുമോ?

ഗാന്ധിജി പറഞ്ഞു: 'പ്രാത്ഥനാവേളയിൽ ഞാനെന്താണു ചെയ്യുന്നതെന്നു ശരിക്കു വിവരിക്കാൻ വളരെ പ്രയാസമാണു്. എ ങ്കിലും ഈ ചോദ്യത്തിനു മറുപടി പറയണമല്ലോ. ഈശ്വരഹൃദ യം പരിവർത്തനാതീതമാണു്. പക്ഷേ ദിവ്യത്വം എല്ലാററിലു മുണ്ടു്—ജീവനുള്ളതും ഇല്ലാത്തതുമായ എല്ലാററിലും. പ്രാത്ഥന യുടെ ലക്ഷ്യം എന്റെ ഉള്ളിലുള്ള ദിവ്യഭാവത്തെ ഉണർത്തുകയാ ണു്. ബുദ്ധിപരമായ വിശ്വാസദാർഢ്യം എനിക്കുണ്ടായി എന്നു വരും; പക്ഷേ ആ സജീവസ്പർശം എനിക്കു ലഭിക്കുകയില്ല. അതുകൊണ്ടു സ്വരാജിനുവേണ്ടി ഞാൻ പ്രാർത്ഥിക്കുമ്പോൾ സ്വരാ ജ് നേടുന്നതിനുവേണ്ട ശക്തി എനിക്കു നല്കണമെന്നു്, അത ല്ലെങ്കിൽ സ്വരാജ് നേടുന്നതിനു് എന്നാലാവുന്നതിന്റെ പരമാ വധി സംഭാവന നല്കാൻ കഴിയണമെന്നു ഞാൻ പ്രാർത്ഥി ക്കുകയാണു്. പ്രാർത്ഥനയുടെ ഫലമായി എനിക്കാ ശക്തി ലഭിക്കുമെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു.'

'അങ്ങനെയാണെങ്കിൽ അങ്ങതിനെ പ്രാർത്ഥന എന്നു വിളിക്കുന്നതു് ശരിയല്ല,' ഡാക്ടർ ഫാബ്രി പറഞ്ഞു. 'പ്രാർ ത്ഥിക്കുക എന്നു പറഞ്ഞാൽ യാചിക്കുകയോ ആവശ്യപ്പെടുക യോ ആണു്.'

---

11. Mahatma, Vol. V. pp. 179–183 (1939)

'അതേ, ഞാൻ യാചിക്കുകയാണ്. എന്നോടുതന്നെ. എന്റെ തന്നെ ഉന്നതതരമായ ആന്തരസത്തയോട്, എനിക്കിനിയും പൂർണമായ സത്മ്യം പ്രാപിക്കാൻ കഴിഞ്ഞിട്ടില്ലാത്ത എന്റെ യഥാർത്ഥസത്തയോട്, ഞാൻ യാചിക്കുകയാണ്. അതുകൊണ്ട് എല്ലററിനേയും ഉൾക്കൊള്ളുന്ന ദിവ്യ ചൈതന്യത്തിൽ ലയിച്ചു ചേരുന്നതിനുള്ള നിരന്തരമായ അഭിലാഷത്തെയാണ് അതു സൂചിപ്പിക്കുന്നതു് എന്നു പറയാം.'

'അതിനുവേണ്ടി അങ്ങ് ഉപയോഗിക്കുന്നതു പഴയ ഒരു രൂപമാണ്—അല്ലേ? ഡാക്ടർ ഫാബ്രി ചോദിച്ചു.

'അതെ. ഒരു ജീവിതകാലത്തെ ശീലങ്ങൾ തുടർന്നു നില നില്ക്കുകതന്നെ ചെയ്യും. ഞാൻ ഒരു ബാഹ്യശക്തിയെയാണ് പ്രാർത്ഥിക്കുന്നതു് എന്നു വേണമെങ്കിൽ പറഞ്ഞുകൊള്ളൂ. ഞാൻ ആ അനന്തതയുടെ ഒരംശമാണ്. അതിന്റെ സൂക്ഷ്മതമമായ ഒരംശംമാത്രം. അതുകൊണ്ടു ഞാനതിനു പുറത്താണു നില കൊള്ളുന്നതു് എന്ന് എനിക്കു തോന്നുന്നു. ഞാനിപ്പറയുന്നതു് ബുദ്ധിപരമായ ഒരു വ്യാഖ്യാനമാണ്. പരമമായ ആ ദിവ്യചൈതന്യവുമായി സാത്മ്യം പ്രാപിച്ചില്ലെങ്കിൽ ഞാൻ തീരെ നിസ്സാരനാണെന്ന്, ഞാൻ ആരുമല്ലെന്ന്, എനിക്കു തോന്നിപ്പോകുന്നു. ഞാൻ ഇന്നതു ചെയ്യും എന്നു പറയാൻ തുടങ്ങുമ്പോഴേയ്ക്കും എന്റെ അയോഗ്യതയും അന്തസ്സാരശൂന്യതയും എനിക്ക് അനുഭവപ്പെടുന്നു. മററാരെങ്കിലും, മറേറതെങ്കിലുമൊരു സമുന്നതശക്തി, എന്നെ സഹായിക്കേണ്ടതാണെന്നും എനിക്കു തോന്നും.'

'ടാൾസ്റ്റായിയും അതുതന്നെയാണു പറയുന്നതു്,' ഡാക്ടർ ഫാബ്രി പറഞ്ഞു. 'പ്രാർത്ഥന യഥാർത്ഥത്തിൽ സംപൂർണമായ ധ്യാനമാണ്; ഒരു സമുന്നതസത്തയിൽ ലയിച്ചുചേരുകയാണ്. എങ്കിലും ചിലപ്പോഴൊക്കെ ഒരു കുഞ്ഞു് അച്ഛനോട് അപേക്ഷിക്കുംപോലെ അതു് ഒരു അഭ്യർത്ഥനയായി അധഃപതിക്കാറുമുണ്ട്.'

ഗാന്ധിജി പറഞ്ഞു: 'ക്ഷമിക്കൂ, അതൊരു അധഃപതനമാണെന്നു ഞാൻ പറയുകയില്ല. മറെറാരു രീതിയിൽ പറയുന്നതാണു കുറേക്കൂടി ശരി എന്നു തോന്നുന്നു. മേഘങ്ങൾക്കുപരി ഏതൊ ഒരിടത്തു വിരാജിക്കുന്ന ഈശ്വരനോടു ഞാൻ പ്രാർത്ഥിക്കുന്നു. അദ്ദേഹം എത്രകണ്ട് അകലെയാണോ, അത്രകണ്ട് അദ്ദേഹത്തിൽ ലയിക്കുവാനുള്ള എന്റെ അഭിലാഷം തീക്ഷ്ണതരമാകുന്നു; ചിന്തയിലൂടെ ഞാനദ്ദേഹത്തിന്റെ സന്നിധിയിലെത്തിച്ചേരുകയും ചെയ്യുന്നു. നിങ്ങൾക്കറിയാം പ്രകാശത്തേക്കാളേറെ വേഗത്തിൽ സഞ്ചരിക്കാൻ ചിന്തയ്ക്കു കഴിയുമെന്ന്. അങ്ങനെ ഈശ്വരനും

ഞാനും തമ്മിലുള്ള അകലം അളക്കാനാവാത്തത്ര അധികമാണെങ്കിലും ആ അകലം ഇല്ലാതായിത്തീരുന്നു. അദ്ദേഹം എത്രയോ അകലെയാണ്; ഒപ്പം എത്രയോ അടുത്തുമാണ്.'

'അതു് വിശ്വാസത്തിനു വിഷയമായ ഒരു കാര്യമാണ്. പക്ഷേ എന്നെപ്പോലെ ചിലയാളുകൾ നിശിതമായ വിമർശനസ്വഭാവം എന്നൊരു ശാപം ബാധിച്ചവരാണ്.' ഡാക്ടർ ഫാബ്രി പറഞ്ഞു. 'എന്നെ സംബന്ധിച്ചിടത്തോളം ബുദ്ധൻെറ ഉപദേശങ്ങളെക്കാൾ സമുന്നതമായ മററൊന്നുമില്ല. ബുദ്ധനേക്കാൾ വലിയ ഒരു ഗുരുവുമില്ല. എന്തുകൊണ്ടെന്നാൽ ലോകഗുരുക്കന്മാരിൽ ബുദ്ധൻമാത്രമേ ഇങ്ങനെ പറഞ്ഞുള്ളു: 'ഞാൻ പറയുന്നതു കണ്ണുമടച്ചു വിശ്വസിക്കരുതു്; യാതൊരു സിദ്ധാന്തത്തേയും യാതൊരു ഗ്രന്ഥത്തേയും അപ്രമാദമെന്നു കരുതരുതു്.' എന്നെ സംബന്ധിച്ചിടത്തോളം ഈ ലോകത്തിൽ അപ്രമാദമായ ഗ്രന്ഥമൊന്നുമില്ല. എന്തുകൊണ്ടെന്നാൽ എല്ലാ ഗ്രന്ഥങ്ങളും മനുഷ്യർ രചിച്ചതാണ്. ആ മനുഷ്യർക്കു ദിവ്യോത്തേജനം ലഭിച്ചിട്ടുണ്ട് എന്നതു മറെറാരു കാര്യം. അതുകൊണ്ടു് ഈശ്വരൻെറ വ്യക്തിഗതമായ സങ്കല്പം—ഗംഭീരമായ ഒരു ശ്വേതസിംഹാസനത്തിലിരുന്നു പ്രാർത്ഥനകൾ ചെവിക്കൊള്ളുന്ന രാജാവാണ് ഈശ്വരൻ എന്ന സങ്കല്പം—എനിക്കു വിശ്വസിക്കാൻ വയ്യ. അങ്ങയുടെ പ്രാർത്ഥന മറെറാരു തലത്തിൽ നിന്നുകൊണ്ടാണെന്നതു് എന്നെ സന്തോഷിപ്പിക്കുന്നു.'

ഗാന്ധിജി പറഞ്ഞു: 'എൻെറ പ്രാർത്ഥന മറെറാരു തലത്തിലാണെന്നു നിങ്ങൾ പറഞ്ഞതിൽ ഭാഗികമായേ സത്യമുള്ളു. ഇപ്പോൾ പറഞ്ഞ ഈ ബുദ്ധിപരമായ വിശ്വാസം എൻെറയുള്ളിൽ നിത്യമായി കുടികൊള്ളുന്നുണ്ടെന്നു കരുതരുതു്. എൻെറയുള്ളിലുള്ളതു് തീക്ഷ്ണമായ ഈശ്വരവിശ്വാസമാണ്. അതിലൂടെ ഞാൻ അദൃശ്യമായ ഒരു ശക്തിയിൽ ലയിച്ചു ചേരുന്നു. അതുകൊണ്ടു ഞാനെന്തെങ്കിലും ചെയ്തു എന്നു പറയുന്നതിനേക്കാൾ നല്ലതു് ഈശ്വരൻ എനിക്കുവേണ്ടി ഒരു സഹായം ചെയ്തു എന്നു പറയുന്നതാണ്. എൻെറ അത്യധികമായ അഭിലാഷങ്ങൾ പലതും എൻെറ ജീവിതത്തിൽ നിറവേററപ്പെട്ടിട്ടുണ്ടു്. പക്ഷേ അവയൊന്നും എനിക്കു തനിയേ നിറവേററാൻ കഴിയുമായിരുന്നില്ല. പ്രാർത്ഥനയുടെ ഫലമായിട്ടാണ് അവയൊക്കെ സംഭവിച്ചതു് എന്നു ഞാനെൻെറ സഹപ്രവർത്തകരോടു് എപ്പോഴും പറയാറുണ്ടു്. എന്നിൽതന്നെയുള്ള ദിവ്യതയിൽ ലയിക്കുന്നതിനുവേണ്ടി ഞാൻ നടത്തുന്ന ബുദ്ധിപരമായ പ്രയത്നത്തിൻെറ ഫലമാണതു് എന്നു ഞാനവരോടു പറഞ്ഞിട്ടില്ല. എനിക്കു് ഏററവും എളുപ്പം പറ

യാമായിരുന്ന ശരിയായ കാര്യം ഇതാണു്; 'ഈശ്വരൻ എന്നെ പ്രയാസങ്ങളിൽനിന്നു കരകയററി.'

'പക്ഷേ അങ്ങു സ്വന്തം 'കർമ്മം'കൊണ്ടു് അതിനു് അർഹത നേടിയിരുന്നു,' ഡാക്ടർ ഫാബ്രി പറഞ്ഞു. 'ദൈവം നീതിപൂർണ്ണനാണു്. കാരുണ്യപൂർണനല്ല.അങ്ങൊരു നല്ല മനുഷ്യനാണു്. അതുകൊണ്ടു് അങ്ങേയ്ക്കു് നന്മയേ അനുഭവിക്കേണ്ടിവരുന്നുള്ളു.'

'അങ്ങനെയല്ല, അങ്ങനെ നന്മ സംഭവിക്കാൻമാത്രം നല്ലവനല്ല ഞാൻ. 'കർമ്മ' ത്തെക്കുറിച്ചുള്ള ദാർശനികസങ്കല്പങ്ങളും കൊണ്ടു നടന്നിരുന്നെങ്കിൽ ഞാൻ പലപ്പോഴും പരാജിതനായേനേ. കർമ്മം എന്നെ സഹായിക്കാൻ വരുകയില്ല.' കർമ്മ' ത്തിന്റെ നിർദ്ദാക്ഷിണ്യമായ നിയമത്തിൽ വിശ്വസിക്കുന്നുണ്ടെങ്കിലും ഞാൻ വളരെക്കാര്യങ്ങൾ ചെയ്യാൻ പരിശ്രമിച്ചുകൊണ്ടിരിക്കുകയാണു്. ജീവിതത്തിൽ ഓരോ നിമിഷവും കഠിനമായ പ്രയത്നത്തിൽ ഞാൻ മുഴുകിയിരിക്കുകയാണു്. അങ്ങനെ കൂടുതൽ 'കർമ്മം' ഞാൻ സംഭരിച്ചു വയ്ക്കുകയാണു്. ഭൂതകാലത്തെ പൊളിച്ചുകളയുന്നതിനും വർത്തമാനത്തിലേയ്ക്കു മുതൽക്കൂട്ടുണ്ടാക്കുന്നതിനുമാണു് എന്റെ യത്നം. അതുകൊണ്ടു് എന്റെ ഭൂതകാലം നന്നായിരുന്നതുകൊണ്ടു വർത്തമാനകാലത്തിൽ നല്ലതു സംഭവിക്കുന്നു എന്നു പറയുന്നതു ശരിയല്ല. ഭൂതകാലം വളരെപ്പെട്ടെന്നു ക്ഷയിച്ചുപോകും. ഭാവിയെ പ്രാർത്ഥന എന്ന ഉപാധിയിലൂടെ കെട്ടി ഉയർത്തുകയും വേണം. കേവലമായ 'കർമ്മം' അശക്തമാണെന്നു ഞാൻ പറയും. തീപ്പെട്ടിക്കോൽ കൊളുത്താനൊരുങ്ങുന്ന എനിക്കു ബാഹ്യസഹായം കൂടാതെ അതു സാധിച്ചില്ലെന്നുവരും. തീപ്പെട്ടിക്കോലുരയ്ക്കുംമുൻപു് എന്റെ കൈ സ്തംഭിച്ചുപോയെന്നുവരും; ഒരു തീപ്പെട്ടിക്കോലേയുള്ളു. അതു് കാററണച്ചുകളഞ്ഞു എന്നുംവരും. അങ്ങനെ സംഭവിക്കുന്നതു യാദൃച്ഛികമായിട്ടാണോ? അതോ ഈശ്വരന്റെയോ മറേറതെങ്കിലുമൊരു ഉന്നതശക്തിയുടേയോ പ്രവർത്തനഫലമായിട്ടാണോ? ഞാൻ എന്റെ പൂർവികരുടേയോ, അതല്ലെങ്കിൽ കുട്ടികളുടേയോ ഭാഷ ഉപയോഗിക്കുന്നതിനാണു് ഇഷ്ടപ്പെടുന്നതു്. ഞാനൊരു കുട്ടിയെക്കാൾ ഒട്ടും മെച്ചമല്ല. നാം ഗ്രന്ഥങ്ങളെക്കുറിച്ചു സംസാരിക്കും, പണ്ഡിതോചിതമായി സംസാരിക്കും. പക്ഷേ വസ്തുതകൾ നേരിടേണ്ടിവരുമ്പോൾ, അത്യാഹിതങ്ങൾ അഭിമുഖീകരിക്കേണ്ടിവരുമ്പോൾ നാം കുട്ടികളെപ്പോലാണു് പെരുമാറുന്നതു്. നാം നിലവിളിക്കാനും പ്രാർത്ഥിക്കാനും തുടങ്ങുന്നു. ബുദ്ധിപരമായ വിശ്വാസമൊന്നും നമുക്കു സംതൃപ്തി നല്കുന്നില്ല.

ഡാക്ടർ ഫാബ്രി പറഞ്ഞു: 'വളരെ ബുദ്ധിവികാസം നേടിയിട്ടുള്ള ചിലയാളുകളെ എനിക്കറിയാം. ഈശ്വരവിശ്വാ

സം അവർക്കു നിസ്സീമമായ ആശ്വാസമരുളുകയും സ്വഭാവശുദ്ധീകരണത്തിനു് അവരെ സഹായിക്കുകയും ചെയ്യുന്നു. പക്ഷേ അതൊന്നും ആവശ്യമില്ലാത്ത ചില മഹാത്മാക്കളുമുണ്ടു്. അതാണു ബുദ്ധമതം എന്നെ പഠിപ്പിച്ചിട്ടുള്ളതു്.'

'ബുദ്ധമതം ഒരു സുദീർഘമായ പ്രാർത്ഥനതന്നെയാണല്ലോ.' ഗാന്ധിജി ഇങ്ങനെ പ്രത്യുത്തരം നല്കി.

ഡാക്ടർ ഫാബ്രി തൻെറ നില സാധൂകരിച്ചു. 'ബുദ്ധൻ എല്ലാവരോടും ആവശ്യപ്പെട്ടതു സ്വയം മോക്ഷം നേടണമെന്നായിരുന്നു. അദ്ദേഹം ഒരിക്കലും പ്രാർത്ഥിച്ചിട്ടില്ല. ധ്യാനിച്ചിട്ടേയുള്ളു.'

'നിങ്ങൾക്കു് ഇഷ്ടമുള്ള പേരു് എന്തുവേണോ നല്കിക്കൊള്ളു. കാര്യമൊന്നുതന്നെയാണു്. ബുദ്ധൻെറ പ്രതിമകൾ തന്നെ നോക്കൂ.'

'പക്ഷേ ആ പ്രതിമകൾ ജീവിച്ചിരുന്ന ബുദ്ധൻെറ യഥാർത്ഥപ്രതിബിംബങ്ങളല്ല.' പ്രതിമകളുടെ പഴക്കത്തെ ചോദ്യം ചെയ്യുകയായിരുന്നു ആ പുരാണവസ്തുഗവേഷകൻ. 'ബുദ്ധൻ മരിച്ചു് 400 കൊല്ലം കഴിഞ്ഞാണു് അവ ഉണ്ടാക്കിയിട്ടുള്ളതു്.'

ഗാന്ധിജി പറഞ്ഞു: 'എന്നാൽ ബുദ്ധൻെറ ചരിത്രത്തെക്കുറിച്ചു നിങ്ങൾ കണ്ടുപിടിച്ചിട്ടുള്ളതെന്തൊക്കെയാണെന്നു പറയൂ. അപ്പോൾ ഞാൻ തെളിയിക്കാം ബുദ്ധൻ പ്രാർത്ഥനാനിഷ്ഠനായിരുന്നുവെന്നു്. വെറും ബുദ്ധിപരമായ സങ്കല്പം എന്നെ തൃപ്തിപ്പെടുത്തുകയില്ല. ഞാൻ നിങ്ങൾക്കു് ഒരു സമ്പൂർണമായ നിർവചനമല്ല നല്കിയിട്ടുള്ളതു്. ആർക്കും സ്വന്തം ചിന്തകൾ വിവരിക്കാൻ സാധിക്കുകയില്ലല്ലോ. അങ്ങനെ വിവരിക്കുന്നതിനു ശ്രമം വേണ്ടിവരുന്നു എന്നതുതന്നെ ഒരു പരിമിതിയാണു്. അതു് അപഗ്രഥനത്തിനു വഴങ്ങിക്കൊടുക്കുകയില്ല. അതുകൊണ്ടു് സംശയങ്ങൾ മാത്രമേ അവശേഷിക്കുകയുമുള്ളു.'

'അപ്പോൾ പ്രാർത്ഥിക്കുന്നതിനു നിവൃത്തിയില്ലാത്ത ആളുകളുടെ കാര്യമോ!' ഡാക്ടർ ഫാബ്രി ചോദിച്ചു.

ഗാന്ധിജി മറുപടി പറഞ്ഞു: 'വിനയപൂർണരായിരിക്കൂ എന്നാണു ഞാൻ അവരോടു പറയുക. ബുദ്ധനെക്കുറിച്ചുള്ള നിങ്ങളുടെ സങ്കല്പങ്ങൾ വച്ചുകൊണ്ടു യഥാർത്ഥബുദ്ധനെ പരിമിതപ്പെടുത്താതിരിക്കുക. പ്രാർത്ഥിക്കാൻതക്ക വിനയമുണ്ടായിരുന്നില്ലെങ്കിൽ ബുദ്ധനു കോടിക്കണക്കിനു ജനങ്ങളുടെ ജീവിതത്തെ ഭരിക്കാൻ ഒരിക്കലും സാധിക്കുമായിരുന്നില്ല. ബുദ്ധിയെക്കാൾ വളരെയേറെ സമുന്നതമായ എന്തോ ഒന്നാണു നമ്മെ—സംശയവാദികളേയും—ഭരിക്കുന്നതു്. സംശയവാദികളുടെ സംശയവും

തത്ത്വചിന്തയുമൊന്നും ജീവിതത്തിലെ പ്രതിസന്ധികളിൽ അവർക്കു സഹായകമാവുകയില്ല. അപ്പോഴവരെ താങ്ങിനിറുത്തുന്നതിനു കുറേക്കൂടി മെച്ചപ്പെട്ട ഒന്ന്, ബാഹ്യമായ എന്തോ ഒന്ന്, ആവശ്യമായി വരും. അതുകൊണ്ട് ഒരു വിഷമപ്രശ്നം ആരെങ്കിലും എന്റെ മുന്നിൽ ഉന്നയിക്കുകയാണെങ്കിൽ ഞാൻ അവരോടു പറയും: 'നിങ്ങൾ സ്വയം ശൂന്യരായിത്തീരുന്നില്ലെങ്കിൽ, നിങ്ങൾക്ക് ഈശ്വരന്റേയോ പ്രാർത്ഥനയുടേയോ അർത്ഥമെന്താണെന്നറിയാൻ സാധിക്കുകയില്ല.' മഹത്ത്വവും ബുദ്ധിയും എത്രകണ്ട് ഉണ്ടായിരുന്നാലും നിങ്ങൾ ഈ പ്രപഞ്ചത്തിൽ വെറുമൊരു തരിമാത്രമാണ് എന്നു മനസ്സിലാക്കാനുള്ള വിനയം നിങ്ങൾക്കുണ്ടാകണം. ജീവിതവസ്തുതകളെക്കുറിച്ച് ഒരു ബുദ്ധിപരമായ സങ്കല്പംമാത്രം പോരാ. ബുദ്ധിക്കു പിടികൊടുക്കാത്ത ഒരു ആധ്യാത്മിക സങ്കല്പമുണ്ട്. അതുമാത്രമാണ് ഒരാൾക്കു സംതൃപ്തിയരുളുന്നത്. സമ്പന്നരായ വ്യക്തികൾക്കും അവരുടെ ജീവിതത്തിൽ പ്രതിസന്ധിഘട്ടങ്ങളുണ്ടാകാറുണ്ട്. പണം കൊടുത്തു വാങ്ങാവുന്നതും സ്നേഹംകൊണ്ടു കിട്ടാവുന്നതുമായ എല്ലാം ചുററുമുണ്ടെങ്കിലും ജീവിതത്തിൽ ചില സന്ദർഭങ്ങളിൽ അവർ തികച്ചും വ്യാകുലചിത്തരാകാറുണ്ട്. അത്തരം സന്ദർഭങ്ങളിലാണു നമുക്ക് ഈശ്വരന്റെ ക്ഷണദർശനം ലഭിക്കുന്നത്. ജീവിതത്തിൽ ഓരോ ചുവടു വയ്ക്കുമ്പോഴും നമ്മെ നയിക്കുന്നത് അദ്ദേഹമാണെന്നു നാം മനസ്സിലാക്കുന്നു. അതാണു പ്രാർത്ഥന.'

'അപ്പോൾ ബുദ്ധിപരമായ സങ്കല്പത്തേക്കാൾ ശക്തമായ ഒരു യഥാർത്ഥമതാനുഭൂതി—അതാണ് അങ്ങ് ഉദ്ദേശിക്കുന്നത്.' ഡാക്ടർ ഫാബ്രി പറഞ്ഞു. 'ജീവിതത്തിൽ രണ്ടുതവണ എനിക്ക് ആ അനുഭവമുണ്ടായിട്ടുണ്ട്. പിന്നീടത് എനിക്കു നഷ്ടമായിപ്പോയി. പക്ഷേ ബുദ്ധന്റെ ഒന്നോ രണ്ടോ ഉപദേശങ്ങൾ എനിക്കു വലുതായ ആശ്വാസം അരുളുന്നു. അവയെപ്പററി ചിന്തിക്കുന്നതുതന്നെ വിശ്വാസത്തിന്റെ ഫലം പ്രദാനം ചെയ്യുന്നുണ്ട്.'

'അതുതന്നെയാണു പ്രാർത്ഥന,' ഏതാണ്ട് ഒരു നിർബന്ധബുദ്ധിയോടെതന്നെ ഗാന്ധിജി പറഞ്ഞു.

ഡാക്ടർ ഫാബ്രി പോകാനെഴുന്നേററു. സദ്ദ്യമങ്ങളിൽ ഏർപ്പെടുന്നതിനു ഗാന്ധിജിയ്ക്കു് ഇനിയും വളരെക്കൊല്ലങ്ങൾ ലഭിക്കട്ടെ എന്ന് അദ്ദേഹം ആശംസിച്ചു.

'വേണ്ട,' ഹൃദയപൂർവം ചിരിച്ചുകൊണ്ടു ഗാന്ധിജി പറഞ്ഞു. 'ചെയ്യാനുള്ളതൊക്കെ ചെയ്തു തീർത്തുകഴിഞ്ഞു എന്നു തോന്നിയാലുടനെ ഞാൻ സ്ഥലംവിട്ടുകൊള്ളണമെന്നാണല്ലോ

നിങ്ങരം പറയുന്നതിൻെറ പൊരുരം. ഞാൻ ചെയ്യാനുള്ളതൊക്കെ ചെയ്തുകഴിഞ്ഞു എന്നുതന്നെയാണെൻെറ വിചാരം.'

'അങ്ങനെയല്ല. ഇനിയും അങ്ങയ്ക്കു വളരെക്കൊല്ലങ്ങരംകൂടി മനുഷ്യരാശിയെ സേവിക്കാൻ കഴിയും എന്ന് എനിക്ക് ഉറപ്പുണ്ട്. ലക്ഷക്കണക്കിനാളുകരം അങ്ങയുടെ ദീർഘായുസ്സിനുവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. എനിക്ക് പ്രാർത്ഥിക്കാനോ മററെന്തെങ്കിലും അഭിലഷിക്കാനോ സാധ്യമല്ലെങ്കിലും....'

ഗാന്ധിജി ഇടയ്ക്കുകയറിപ്പറഞ്ഞു: 'അതേകാര്യം പറയാൻ മററൊരു പദം കണ്ടുപിടിക്കാൻ ഇംഗ്ളീഷു ഭാഷയിൽ ഒരു വിഷമവുമില്ല. അതു് അത്രയ്ക്കു വലിച്ചാൽ നീളുന്ന ഒരു ഭാഷയാണ്.

'അതേ,' ഡാക്ടർ ഫാബ്രി മറുപടി പറഞ്ഞു. 'എനിക്ക് ഒരു സ്വാർത്ഥ ചിന്തയും കൂടാതെ പറയാൻ സാധിക്കും അങ്ങ് ഇനിയും വളരെക്കൊല്ലം ജീവിച്ചിരിക്കുമെന്ന്.'

'ശരിതന്നെ. നിങ്ങരം ആ വാക്കു കണ്ടുപിടിച്ചിരിക്കുന്നു!'

## 12

മാർച്ച് 14–ാം തീയതി ശിവാജിപാർക്കിൽ രണ്ടുലക്ഷം ആളുകരം സംബന്ധിച്ച ഒരു വമ്പിച്ച പൊതുയോഗത്തെ അഭിസംബോധനചെയ്തുകൊണ്ടു ഗാന്ധിജി സത്യാഗ്രഹത്തെപ്പററി സംസാരിച്ചു. അതൊരു ജീവിതകലയാണെന്ന് അദ്ദേഹം പറഞ്ഞു. സത്യാഗ്രഹവും പ്രാർത്ഥനയും തമ്മിലുള്ള ബന്ധത്തെപ്പററിയും അദ്ദേഹം പരാമർശിച്ചു.

'സമൂഹപ്രാർത്ഥനയുടെ ഏററവും പ്രധാനപ്പെട്ട അംശം 'രാംധുൻ' പാടുകയാണ്. ലക്ഷക്കണക്കിനാളുകരംക്കു ഗീതാശ്ളോകങ്ങളും, അറബിക്–സെൻഡ് അവസ്താപ്രാർത്ഥനകളും മനസ്സിലാക്കാനും ശരിക്ക് ഉച്ചരിക്കാനും വിഷമമാണ്. എന്നാൽ എല്ലാപേർക്കും രാമനാമം, അല്ലെങ്കിൽ ഈശ്വരനാമം ഉരുവിടുന്നതിനു് ഒരുമിച്ചുചേരാൻ സാധിക്കും. അതു വളരെ ലളിതമാണ്; അത്രതന്നെ ഫലപ്രദവുമാണ്. ഒന്നേയുള്ളൂ—അതു ഹൃദയത്തിൽനിന്ന് ഉയർന്നുപൊങ്ങുന്നതാകണം. ലാളിത്യമാണ് അതിൻെറ മഹത്ത്വം. അതിൻെറ സാർവലൗകികസ്വഭാവത്തിൻേറയും രഹസ്യം അതുതന്നെ. ലക്ഷക്കണക്കിനാളുകരംക്ക് ഒരുമിച്ചു ചെയ്യാൻ സാധിക്കുന്ന എന്തിനും അനന്യസിദ്ധമായ ഒരു ശക്തി ഉണ്ടാവുകതന്നെ ചെയ്യും.

'മുൻകൂട്ടി പരിശീലനമൊന്നും കൂടാതെ 'രാംധുൻ' ഒന്നുചേർന്നു പാടുന്നതിൽ നിങ്ങരം വിജയിച്ചിരിക്കുകയാണ്. അതിനു് എൻെറ അഭിനന്ദനങ്ങരം! ഇനിയും ഇതു ഭംഗിയാക്കാൻ സാധിക്കും.

---

12. Mahatma, vol. VII, pp. 88—89 (14-3-1946)

നിങ്ങഠം ഇതു സ്വന്തം വീട്ടുകളിൽത്തന്നെ പാടിശീലിക്കണം ഒരു കാര്യം ഞാനുറപ്പിച്ചുപറയാം. താളമൊപ്പിച്ച് അതു പാടുമ്പോഠം, ശബ്ദം, അർത്ഥം, താളം എന്നീ മൂന്നും ചേർന്നുള്ള ലയം ശക്തിയുടേയും അവാച്യമായ മാധുര്യത്തിൻേറയുമായ ഒരു അന്തരീക്ഷം സൃഷ്ടിക്കുന്നു. അതു വിവരിക്കുന്നതിനു വാക്കുകഠംക്ക് ഒന്നിനും ശക്തിയില്ല.

'തെക്കേ ആഫ്രിക്കയിലെ സത്യാഗ്രഹസമരം ആരംഭിക്കുന്നതിന് അല്പം മുൻപാണു സമൂഹപ്രാർത്ഥന നടത്തുന്ന സമ്പ്രദായം ഞാൻ തുടങ്ങിവച്ചതു്. തെക്കേ ആഫ്രിക്കയിലെ ഇന്ത്യാക്കാർക്കു വലുതായ ഒരു ആപത്തു നേരിടേണ്ടിവന്നു. മനുഷ്യസാദ്ധ്യമായതൊക്കെ ഞങ്ങഠം ചെയ്തു. പത്രങ്ങളിൽക്കൂടിയും പൊതുയോഗങ്ങളിൽക്കൂടിയുമുള്ള പ്രക്ഷോഭണം, ഹർജികഠം, നിവേദകസംഘങ്ങഠം—ഇങ്ങനെ പ്രശ്നപരിഹാരം തേടുന്നതിനുള്ള മാർഗങ്ങഠം ഒന്നൊന്നായി പരീക്ഷിച്ചുനോക്കി. ഒന്നും ഫലപ്പെട്ടില്ല. കുറെ നിരക്ഷരരായ കരാർത്തൊഴിലാളികഠം, ഒററതിരിഞ്ഞ കുറേ കച്ചവടക്കാർ, സാധനങ്ങഠം കൊണ്ടുനടന്നു വില്ക്കുന്ന കുറച്ചാളുകഠം—ഇതായിരുന്നു തെക്കേ ആഫ്രിക്കയിലെ ഇന്ത്യൻ സമുദായം. ഇവർക്കു നീഗ്രോകളും വെള്ളക്കാരും ഉഠംപ്പെട്ട വമ്പിച്ച ഭൂരിപക്ഷത്തിനോടു് എന്താണു ചെയ്യാൻ കഴിയുക? വെള്ളക്കാർ സായുധരാണു്. അതുകൊണ്ടു് അവരുടെ പക്കൽ സുലഭമായുള്ള ശക്തിയോടു് ഏററുമുട്ടുന്നതിന് അതിനേക്കാളേറെ ബലിഷ്ഠവും അതിൽനിന്നു ഭിന്നവുമായ മറെറാരായുധം ഇന്ത്യാക്കാർ കണ്ടുപിടിക്കണം. എങ്കിലേ അവർക്കു് അവരുടെ നില സുരക്ഷിതമാക്കാൻ പററൂ. അപ്പോഴാണു സത്യാഗ്രഹം അഥവാ 'ആത്മശക്തി' പ്രയോഗിക്കുന്നതിനൊരു പരിശീലനമെന്നമട്ടിൽ ഞാൻ ഫിനിക്സിലും ടാഠംസ്റ്റായിഫാമിലും സമൂഹപ്രാത്ഥന നടത്തുന്ന സമ്പ്രദായം ആരംഭിക്കുന്നതു്.'

## 13

അങ്ങുമിങ്ങുമൊക്കെ തുപ്പി വായുവിനെ മലിനമാക്കുകയും, ചപ്പും ചവറുമൊക്കെ എറിഞ്ഞു തറ വൃത്തികേടാക്കുകയും ചെയ്യുന്നയാഠം മനുഷ്യനും പ്രകൃതിക്കും എതിരായി പാപം അനുഷ്ഠിക്കുകയാണു്. മനുഷ്യശരീരം ഈശ്വരൻ അധിവസിക്കുന്ന ക്ഷേത്രമാണു്. ആ ക്ഷേത്രത്തിലേക്കു കടക്കുന്ന വായുവിനെ മലിനമാക്കുന്നവൻ ആ ക്ഷേത്രത്തെത്തന്നെ മലിനമാക്കുകയാണു്. അയാഠം രാമനാമം ചൊല്ലുന്നതു വെറുതെയാണു്.

---

13. Harijan, 7-4-1946 (Namanama, P. 28)

## 14

'പ്രാത്ഥനാവേളയിൽ പ്രാർത്ഥന നടത്തുന്ന സ്ഥലത്തു പരിപൂർണമായ ശാന്തി ഉണ്ടായിരിക്കണം. അതാണു യഥാത്ഥമായ സംസ്കാരത്തിൻെറ ലക്ഷണം.' ക്രിസ്ത്യൻ പള്ളിയിലായാലും മഹമ്മദീയദേവാലയത്തിലായാലും ഹിന്ദുക്ഷേത്രത്തിലായാലും ഗൗരവപൂർണമായ ഒരു അന്തരീക്ഷം അവശ്യം ഉണ്ടായിരിക്കേണ്ടതാണ്. പല ക്ഷേത്രങ്ങളും ശബ്ദമുഖരിതമാണെന്നു ഗാന്ധിജിക്ക് അറിയാമായിരുന്നു. അതു് അദ്ദേഹത്തെ വളരെ വേദനിപ്പിച്ചിട്ടുണ്ട്. 'നാം ക്ഷേത്രത്തിൽ പോകുന്നതു് അവിടെ അധിവസിക്കുന്ന ഈശ്വരനെ ആരാധിക്കാനാണ്, അല്ലാതെ കല്ലിലോ ലോഹത്തിലോ കൊത്തിവച്ചിരിക്കുന്ന ബിംബത്തെ പൂജിക്കാനല്ല. മനുഷ്യൻ കല്പിക്കുന്ന വിലയേയുള്ള ബിംബത്തിനു്. ആരാധകൻ അതിലാരോപിക്കുന്ന പരിശുദ്ധിയിൽ കവിഞ്ഞ ശക്തിയൊന്നും അതിനില്ല. അതുകൊണ്ടു പ്രാർത്ഥനാവേളയിൽ കുട്ടികൾ ഉൾപ്പെടെ എല്ലാവരും പരിപൂർണമായ നിശ്ശബ്ദത പരിപാലിക്കണം.'

## 15

പ്രാർത്ഥനയ്ക്കുശേഷം ചെയ്ത പ്രസംഗത്തിൽ, ജനങ്ങൾ നിത്യവും തൻെറ പ്രാർത്ഥനായോഗങ്ങളിൽ സംബന്ധിക്കുന്നതു തന്നോടൊപ്പം രാമനാമം ചൊല്ലുന്നതിനോ രാമനാമം എങ്ങനെ ചൊല്ലണമെന്നു പഠിക്കുന്നതിനോ ആണെന്നു ഗാന്ധിജി പ്രസ്താവിച്ചു. രാമനാമം അങ്ങനെ പറഞ്ഞുകൊടുത്തു പഠിപ്പിക്കാവുന്ന ഒന്നല്ല. പദങ്ങൾ ഉച്ചരിക്കുന്നതിനേക്കാൾ എത്രയോ ശക്തിയുണ്ടു് മൂകമായി ചിന്തിക്കുന്നതിനു് എന്നു് അദ്ദേഹം പറഞ്ഞു. ഒരൊററ നല്ല ചിന്ത ലോകത്തെയാകെ വലയം ചെയ്യും. അതൊരിക്കലും പാഴായിപ്പോവുകയില്ല. ചിന്തയെ പ്രവൃത്തികൊണ്ടോ, വാക്കുകൊണ്ടോ ആവരണം ചെയ്യുന്നതിനുള്ള ഏതു ശ്രമവും അതിനെ പരിമിതപ്പെടുത്തുന്നു. ഈ ലോകത്തിൽ ഒരു മനുഷ്യനും തൻെറ ചിന്തയെ വാക്കുകളിലൂടെയോ പ്രവൃത്തിയിലൂടെയോ പൂണ്ണമായി ആവിഷ്കരിക്കുന്നതിനു സാധിക്കുകയില്ല.

ഗാന്ധിജി ഇങ്ങനെ തുടർന്നു: അതിനർത്ഥം നാം എന്നെന്നേക്കും നിശ്ശബ്ദരായിരിക്കണമെന്നല്ല. താത്വികമായി അതു സാധ്യമായേക്കാം. പക്ഷെ, നിശ്ശബ്ദമായ ചിന്തകൾ ഫലപ്രദമാക്കുന്നതിനുള്ള വ്യവസ്ഥകൾ നിറവേററുക വളരെ പ്രയാസമാണ്.' അദ്ദേഹത്തിനേതായാലും ചിന്തയെ വേണ്ടവണ്ണം നിയ

14. Harijan, 28–4–1946 (Hindu Dharma, P. 121)
15. New Delhi, 26–5–1946 (Ramanama P. 43)

സ്ത്രീക്കുന്നതിനുള്ള കഴിവു നേടിയെന്നു് അവകാശപ്പെടാൻ വയ്യ. നിഷ്പ്രയോജനവും അപ്രസക്തവുമായ ചിന്തകൾ മനസ്സിൽനിന്നും അകററിനിർത്തുന്നതിനു് അദ്ദേഹത്തിനു കഴിഞ്ഞിട്ടില്ല. അത്തരമൊരവസ്ഥയിലെത്തുന്നതിനു് അനന്തമായ ക്ഷമ വേണം; തപസ്യതന്നെ അനുഷ്ഠിക്കണം.

സമൂഹപ്രാർത്ഥനയുടെ രഹസ്യമിതാണു്. അതിൽ പങ്കെടുക്കുന്നവർക്കു് അന്യോന്യം ചെലുത്താൻ കഴിയുന്ന നിശ്ശബ്ദമായ സ്വാധീനത ലക്ഷ്യപ്രാപ്തിക്കു് അവരെ വളരെയേറെ സഹായിക്കും.

16

ബാഹ്യശുദ്ധിയുടെ നിയമങ്ങൾ പാലിക്കാത്തയാളിനു് ആന്തരശുദ്ധിക്കുവേണ്ടി പ്രാർത്ഥിക്കാൻ കഴിയുകയില്ല. പ്രാർത്ഥനയിൽ പങ്കെടുക്കുന്നതു് അലസമായ ജിജ്ഞാസയുടെ പേരിലാണെങ്കിൽ അവരവിടെ വന്നതുതന്നെ ഒരു പാപമാണു്. പ്രാർത്ഥനയിൽ പങ്കെടുക്കുന്നതിനാണു വന്നിട്ടുള്ളതെങ്കിൽ അവർ ബാഹ്യവും ആന്തരവുമായ ശുദ്ധിക്കുവേണ്ടി പ്രാർത്ഥിക്കണം. ഒന്നു പറയുകയും മറെറാന്നു പ്രവർത്തിക്കുകയും ചെയ്യുന്നതു വഞ്ചനയാണു്. ആർക്കും ഈശ്വരനെ വഞ്ചിക്കാൻ സാധിക്കുകയില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹം സർവജ്ഞനും സർവവ്യാപിയുമാണു്.

17

ചോദ്യം:— ഈശ്വരപ്രാർത്ഥനയ്ക്കുവേണ്ടി ചെലവാക്കുന്ന സമയം ദരിദ്രരുടെ സേവനത്തിനുവേണ്ടി മാററിവയ്ക്കുന്നതല്ലേ നന്നു്? അങ്ങനെ യഥാർത്ഥസേവനകർമങ്ങൾ ചെയ്യുന്ന ഒരാളെ സംബന്ധിച്ചിടത്തോളം ഭക്തിപൂർവമായ ആരാധന അനാവശ്യമല്ലേ?

ഉത്തരം:— ഈ ചോദ്യത്തിൽ മാനസികമായ അലസതയും നിരീശ്വരവാദവും മറഞ്ഞിരിപ്പുണ്ടെന്നു് എനിക്കു തോന്നുന്നു. ഏററവും വലിയ കർമയോഗികൾപോലും ഭക്തികീർത്തനങ്ങളും ആരാധനയും ഒന്നും വേണ്ടെന്നു വയ്ക്കുന്നില്ല. യഥാർത്ഥമായ മനുഷ്യസേവനം ഈശ്വരാരാധനതന്നെയാണെന്നു പറയുന്നതു് ഒരു ആദർശമെന്ന നിലയ്ക്കു ശരിയാണു്. അത്തരം പ്രവൃത്തിയിലേർപ്പെട്ടനയാളുകൾ കീർത്തനങ്ങൾ പാടാനും മററും സമയം കളയേണ്ടതില്ല എന്നും പറയാവുന്നതാണു്. വാസ്തവത്തിൽ ഭജനഗാനങ്ങളും മററും യഥാർത്ഥമായ സേവനം നടത്തുന്ന സന്ദർഭത്തിൽ ഒരു സഹായമാണു്; ഭക്തഹൃദയങ്ങളിൽ ഈശ്വരനെക്കുറി

16. Bombay 6–7–1946 (Ramanama, P.47)
17. Harijan 13–10–1946 (Hindu Dharma, P. 114)

ച്ചുള്ള ഓർമ്മ എപ്പോഴും പച്ചപിടിച്ചുനില്ക്കുന്നതിനു് അവ സഹായിക്കും.

## അദ്ധ്യായം രണ്ടു്

# രാമനാമം

## 1

രാമൻ, അള്ളാ, ദൈവം—ഇവയെല്ലാം എന്നെ സംബന്ധിച്ചിടത്തോളം പര്യായപദങ്ങളാണു്. പാവപ്പെട്ട ചില ആളുകൾ അവക്കു വൈഷമ്യങ്ങളുണ്ടാകുമ്പോൾ ഞാൻ അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുമെന്നൊരു വ്യാമോഹം വച്ചുപുലർത്തുന്നതായി എനിക്കു മനസ്സിലായി. ആ അന്ധവിശ്വാസം ദൂരീകരിക്കണമെന്നു് ഞാൻ ആഗ്രഹിച്ചു. ആരുടെ മുൻപിലും ഞാൻ അങ്ങനെ പ്രത്യക്ഷപ്പെട്ടിട്ടില്ലെന്നു് എനിക്കറിയാം. ദുർബലനായ ഒരു നശ്വര ജീവിയിൽ വിശ്വാസമർപ്പിച്ചതുമൂലം അവർ തികഞ്ഞ മതിഭ്രമത്തിനു വിധേയരാവുകയാണുണ്ടായതു്. അതുകൊണ്ടു ഞാൻ അവക്കൊരു ലളിതവും സുപരീക്ഷിതവുമായ തത്ത്വം പറഞ്ഞുകൊടുത്തു. ഇന്നുവരെ പരാജയപ്പെട്ടിട്ടില്ലാത്ത ഒരു തത്ത്വമാണതു്. എന്നും രാവിലെ സൂര്യോദയത്തിനു മുൻപും, രാത്രി കിടക്കുന്നതിനു മുൻപും അവരവർ ചെയ്യുന്ന പ്രതിജ്ഞകൾ നിറവേററുന്നതിനു് ഈശ്വരസഹായം അഭ്യർത്ഥിക്കണം—എന്നാണതു്. ലക്ഷക്കണക്കിനു ഹിന്ദുക്കൾ ഈശ്വരനു രാമൻ എന്നതാണു പേരു നല്കിയിരിക്കുന്നതു്. കുഞ്ഞായിരുന്നപ്പോൾത്തന്നെ എന്നെ പഠിപ്പിച്ചിട്ടുണ്ടു ഭയം തോന്നുമ്പോഴൊക്കെ രാമന്റെ പേരു വിളിച്ചു കൊള്ളണമെന്നു്. ആപത്ഘട്ടങ്ങളിലൊക്കെ രാമനാമത്തെ ഏററവും വലിയ ഒരു സാന്ത്വനോപാധിയായി കരുതുന്ന പലേ സുഹൃത്തുക്കളേയും എനിക്കറിയാം. ഞാനീ തത്ത്വം 'തൊട്ടുകൂടാത്ത' അധഃസ്ഥിതരുടെ മുൻപിൽ സമർപ്പിച്ചിട്ടുണ്ടു്. പാണ്ഡിത്യത്തിന്റെ ആധിക്യംമൂലം കാഴ്ച മങ്ങിയിട്ടില്ലാത്ത, വിശ്വാസം തഞ്ഞു പോയിട്ടില്ലാത്ത വായനക്കാരന്റെ മുൻപിലും ഞാനിതു സമർപ്പിക്കുകയാണു്. പാണ്ഡിത്യം ജീവിതത്തിന്റെ പല ഘട്ടങ്ങളിലും നമുക്കു താങ്ങായിരിക്കും; പക്ഷേ അപകടങ്ങളും, പ്രലോഭനങ്ങളും ഉണ്ടാകുമ്പോൾ അതു തികച്ചും പ്രയോജനരഹിതമാകാറുണ്ടു്. അപ്പോൾ വിശ്വാസം മാത്രമാണു നമ്മെ രക്ഷിക്കു

1. Young India, 22-1-1925 (Ramanama, P. 7)

ന്നതു്. കഴിയുന്ന മട്ടിലൊക്കെ ഈശ്വരനെ പ്രലോഭിപ്പിക്കുകയും രാമനാമം എപ്പോഴും തങ്ങളെ രക്ഷിച്ചുകൊള്ളുമെന്നു പ്രതീക്ഷിക്കുകയും ചെയ്യുന്ന ആളുകൾക്കു രാമനാമംകൊണ്ടൊരു പ്രയോജനവുമില്ല. ഈശ്വരനെ ഭയന്നു ജീവിക്കുകയും സ്വയം ആത്മനിയന്ത്രണത്തിനു ശ്രമിച്ചിട്ടും പരാജയപ്പെട്ടുപോവുകയും ചെയ്യുന്ന ആളുകൾക്കാണു് അതുകൊണ്ടു പ്രയോജനമുള്ളതു്.

2

വൈഷമ്യങ്ങളുടെ നടുവിൽപെട്ടുഴലുന്ന ഒരാൾക്കു ഗാന്ധിജി ഇങ്ങനെ എഴുതി:

'രാമൻെറ സഹായത്തോടുകൂടി നാം നമ്മുടെയുള്ളിൽത്തന്നെയുള്ള ദശമുഖനായ രാവണനെ—ഹീനവികാരങ്ങളെ—കീഴടക്കണം. രാമനിൽ വിശ്വാസം അർപ്പിക്കുന്നതിനും അദ്ദേഹത്തിൻെറ കാരുണ്യത്തിൻെറ മുൻപിൽ ആത്മസമർപ്പണം ചെയ്യുന്നതിനും സാധിച്ചാൽ വിജയം നമ്മുടേതാണു്. സർവോപരി, ആത്മധൈര്യം കൈവിടരുതു്. രുചികരമായ ഭക്ഷണപദാർത്ഥങ്ങളെ തേടിപ്പോകയുമരുതു്.'

3

ചോദ്യം:—സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോഴോ ബുദ്ധിപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോഴോ, പെട്ടെന്നൊരു മാനസികാസ്വാസ്ഥ്യമുണ്ടാകുമ്പോഴോ, ഹൃദയപൂർവം രാമനാമം ഉച്ചരിക്കാൻ കഴിയുമോ? അങ്ങനെയുള്ള സന്ദർഭങ്ങളിൽ ആളുകൾ രാമനാമം ഉച്ചരിക്കാറുണ്ടോ? ഉണ്ടെങ്കിൽ അതെങ്ങനെയാണു്?

ഉത്തരം:—രാമനാമം ഹൃദയത്തിൽ സുപ്രതിഷ്ഠിതമായിട്ടുണ്ടെങ്കിൽ, മനുഷ്യനു് ഏതുസമയത്തും, ഉറങ്ങുമ്പോൾപോലും, അതുച്ചരിക്കാൻ സാധിക്കുമെന്നാണു് അനുഭവം തെളിയിക്കുന്നതു്. രാമനാമോച്ചാരണം ഒരു ശീലമായിത്തീർന്നിട്ടുണ്ടെങ്കിൽ, ഹൃദയസ്പന്ദനംപോലെ സ്വാഭാവികമായിത്തീരും. ഹൃദയംകൊണ്ടുള്ള നാമോച്ചാരണവും, അങ്ങനെയല്ലെങ്കിൽ രാമനാമോച്ചാരണം യാന്ത്രികമായ ഒരു പ്രവൃത്തിയായിപ്പോകും; ഏറിയാൽ അതു ഹൃദയത്തിൻെറ ഉപരിതലങ്ങളെ മാത്രമേ സ്പർശിക്കുകയുമുള്ളു. രാമനാമം ഹൃദയത്തിന്മേൽ ആധിപത്യം സ്ഥാപിച്ചുകഴിഞ്ഞാൽ, വാചോച്ചാരണത്തിൻെറ പ്രശ്നംതന്നെ ഉദിക്കുന്നില്ല. കാരണം അപ്പോൾ അതു ഭാഷയ്ക്കു് അതീതമായിത്തീരും. ആ ഒരവസ്ഥയിൽ എത്തിച്ചേർന്ന വ്യക്തികൾ വളരെ ചുരുക്കമാണെന്നോ, വളരെക്കാലം ഇടവിട്ടേ ഉണ്ടാകാറുള്ളുവെന്നോ വാദിക്കപ്പെടാം.

---

2. Young India, 20-12-1928 (Ramanama, P.6)
3. Harijan, 17-2-1946 (Hindu Dharma, P. 114)

രാമനാമത്തിനു കല്പിക്കുന്ന ശക്തി മുഴുക്കെ അതിനുണ്ടെന്ന കാര്യം സംശയാതീതമാണ് ഒന്നു വിചാരിച്ചാലുടനെ ഹൃദയത്തിൽ രാമനാമം പ്രതിഷ്ഠിതമാവുകയില്ല. അവിരാമമായ യത്നവും ഒപ്പം ക്ഷമാശീലവും ആവശ്യമാണ്. എണ്ണംതന്നെയില്ലാത്ത സ്പർശമണി കണ്ടുപിടിക്കുന്നതിനു മനുഷ്യൻ എത്രകണ്ടു പ്രയത്നവും ക്ഷമയുമാണെന്നോ പാഴാക്കിക്കളഞ്ഞിട്ടുള്ളതു്! തീർച്ചയായും അതിനേക്കാളെത്രയോ അമൂല്യമാണ് ഈശ്വരനാമം! അതിനു നിത്യമായ നിലനില്പുമുണ്ടു്.

ചോദ്യം:— ജോലിത്തിരക്കുമൂലമോ മറ്റോ നിശ്ചിതമായ രീതിയിൽ നിത്യാരാധന നടത്താൻ സാധിക്കാതെവന്നാൽ അതു ദോഷമാണോ? ഏതിനാണു മുൻഗണന നല്കേണ്ടതു്—സേവനത്തിനോ ആരാധനയ്ക്കോ?

ഉത്തരം:— എത്രകണ്ടു ജോലിത്തിരക്കുണ്ടായാലും ശരി, സാഹചര്യങ്ങൾ എത്രകണ്ടു പ്രതികൂലമായാലും ശരി, രാമനാമം നിർത്താൻ പാടില്ല. സന്ദർഭത്തിനൊത്തു ബാഹ്യമായ രൂപത്തിനു മാററമുണ്ടായെന്നു വരും. രുദ്രാക്ഷമാലയില്ലെങ്കിൽ രാമനാമം മുടങ്ങിപ്പോവുകയില്ല. രാമനാമത്തിനു ഹൃദയത്തിൽ സുപ്രതിഷ്ഠ ഉണ്ടായിരിക്കണമെന്നു മാത്രം.

4

രാമനാമമാണ് ഏററവും ഉറച്ച ചങ്ങാതി എന്ന കാര്യത്തിൽ തർക്കമില്ല. ഹൃദയത്തിൽനിന്നാണു പുറത്തേയ്ക്കു വരുന്നതെങ്കിൽ അതു ദുഷ്ടചിന്തകളെയൊക്കെ ആവാഹിച്ചൊഴിക്കും. ദുഷ്ടചിന്തകൾ പോയിക്കഴിഞ്ഞാൽ ദുഷ്ടകർമ്മങ്ങൾ അസാദ്ധ്യമായിത്തീരും. മനസ്സ് ദുർബലമാണെങ്കിൽ ബാഹ്യസഹായം നിഷ്പ്രയോജനമാണ്. മനസ്സു ശുദ്ധമാണെങ്കിൽ ബാഹ്യസഹായത്തിന്റെ ആവശ്യംതന്നെയില്ല. അതിനർത്ഥം പരിശുദ്ധഹൃദയനായ ഒരാൾ എന്തു സ്വാതന്ത്ര്യം കാണിച്ചാലും യാതൊരു അപായവും ഉണ്ടാവുകയില്ല എന്നല്ല. അയാൾ ഒരിക്കലും അങ്ങനെ സ്വാതന്ത്ര്യം കാണിക്കുകയില്ല. അയാളുടെ ആന്തരശുദ്ധിക്കു് അയാളുടെ മുഴുവൻ ജീവിതവും അപ്രമാദമായ ഒരു സാക്ഷിപത്രമായിരിക്കും. മനസ്സാണു മനുഷ്യന്റെ നന്മയ്ക്കും തിന്മയ്ക്കും ഒക്കെ നിദാനം എന്നു ഗീത പറയുന്നതു ശരിയാണ്. 'മനസ്സു സ്വതന്ത്രമാണെങ്കിൽ, യഥാസ്ഥാനത്താണെങ്കിൽ, അതിനു നരകത്തെ നാകമാക്കാനും നാകത്തെ നരകമാക്കാനും കഴിയും' എന്നു മിൽടൺ പറയുമ്പോൾ അദ്ദേഹം ഇതേ ആശയത്തിനുതന്നെ രൂപംകൊടുക്കുകയാണു ചെയ്യുന്നതു്.

---

4. Harijan, 12–5–1946 (Ramanama, P. 12)

5

'രാമനാമം ഹൃദയത്തിൽനിന്നുവേണം ഉയർന്നുവരാൻ. അതു മാത്രമാണ് ഒരു വ്യവസ്ഥ. ദുഷ്ടചിന്തകൾ നിങ്ങളെ പിടികൂടിയിട്ടുണ്ടോ? അത്യാഗ്രഹവും ഭോഗവാസനയും നിങ്ങളെ ശല്യപ്പെടുത്താറുണ്ടോ? എന്നാൽ അവയ്ക്കെതിരായി പ്രയോഗിക്കാൻ രാമനാമംപോലെ പററിയ മന്ത്രമില്ല.' താൻ ഉദ്ദേശിക്കുന്നതു വിശദീകരിക്കാൻ ഗാന്ധിജി ഒരു ഉദാഹരണം പറഞ്ഞു: 'നിങ്ങൾക്കു വലിയൊരു നിധി കിട്ടാൻ സാദ്ധ്യതയുണ്ടെന്നിരിക്കട്ടെ. അതു കിട്ടുന്നതിനു ചില കുറുക്കുവഴികൾ സ്വീകരിക്കണമെന്നേയുള്ളു. രാമനാമത്തിൽ വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ സ്വയം പറയും: 'എന്തിനു ഞാൻ എന്റെ ഭാര്യയ്ക്കും മക്കൾക്കുംവേണ്ടി സ്വത്തൊക്കെ സംഭരിച്ചുകൂട്ടണം? അവരതു ധൂർത്തടിച്ചു കളയും. നല്ലൊരു സ്വഭാവം, നല്ലൊരു വിദ്യാഭ്യാസം, നല്ലൊരു പരിശീലനക്രമം—ഇത്രയൊക്കെ നേടിക്കൊടുത്താൽ പോരേ? അങ്ങനെയായാൽ സത്യസന്ധമായ പ്രയത്നവും ശാരീരികാദ്ധ്വാനവുംകൊണ്ടു ജീവിതത്തിനുവേണ്ടുന്ന വകയുണ്ടാക്കാൻ അവർക്കു സാധിക്കും.' അവിരാമമായ രാമനാമോച്ചാരണം നിങ്ങളുടെ വ്യാമോഹങ്ങളേയും കപടബന്ധങ്ങളേയും ഇല്ലാതാക്കും. അടിമത്തത്തിൽനിന്നും അലഞ്ഞുതിരിയലിൽനിന്നും മോചിപ്പിക്കുന്ന രാമനാമം എന്ന അമൂല്യമായ നിധിക്കുപകരം ലക്ഷക്കണക്കിനു പണം പ്രിയപ്പെട്ടയാളുകൾക്കു് ഉണ്ടാക്കിക്കൊടുക്കാൻ ബദ്ധപ്പെട്ട നിങ്ങൾ ഒരു വിഡ്ഢിയായിരുന്നു എന്ന സജീവമായ ബോധം നിങ്ങൾക്കുണ്ടാവും. ആ ബോധം നിങ്ങളെ ആനന്ദഭരിതനാക്കും. അപ്പോൾ നിങ്ങൾ ഭാര്യാപുത്രന്മാരോടു് ഇങ്ങനെ പറയും: 'ഞാൻ തേടിയിറങ്ങിയ നിധിയല്ലാ അതിനേക്കാൾ അമൂല്യമായ മറെറാന്നാണു നിങ്ങൾക്കു് ഇപ്പോൾ നല്കുന്നതു്.' 'എവിടെയാണതു്? ഞങ്ങൾക്കൊന്നു കാണിച്ചുതരൂ.'— അവർ വിശ്വസിക്കാൻ സന്നദ്ധരല്ലെന്ന മട്ടിൽ പറയും. നിങ്ങളുടെ മറുപടി ഇതായിരിക്കും—'സമ്പത്തു നേടാനുള്ള ദാഹം ശമിപ്പിക്കുന്ന രാമനാമമാണതു്. അതു് എല്ലാ നിധികളേക്കാൾ അതിശ്രേഷ്ഠമാണു്. അതു് എന്റെ ഹൃദയത്തിൽ സുപ്രതിഷ്ഠിതമാണു്.'

6

രാമനാമം ആവർത്തിച്ചു് ഉച്ചരിക്കുകയും പ്രായോഗികതലത്തിൽ രാവണന്റെ മാർഗം അവലംബിക്കുകയും ചെയ്യുന്നവർ നിഷ്പ്രയോജനമെന്നതിനേക്കാൾ ഹീനതരമായ കാര്യമാണു ചെയ്യുന്നതു്. അതു തികഞ്ഞ കാപട്യമാണു്. ഒരാൾക്കു് ആത്മവഞ്ചന

5. Mussourie, 2-6-1941 (Ramanama, P. 44)
6. New Delhi 18-6-1946 (Ramanama, P. 45)

ചെയ്യാം; ലോകത്തെ വഞ്ചിക്കാം. പക്ഷേ, സർവശക്തനെ വഞ്ചിക്കാൻ ആർക്കാണു കഴിയുക?

7

പ്രാർത്ഥനാവേളയിൽ പാടിയ മീരാഭായിയുടെ ഗാനത്തെക്കുറിച്ചു ഗാന്ധിജി സംസാരിച്ചു. ആ ഗാനത്തിൽ ഭക്തൻ തൻെറ ആത്മാവിനോട് ഈശ്വരനാമമാകുന്ന അമൃത് ആവോളം പാനം ചെയ്യുന്നതിനു് ആവശ്യപ്പെടുകയാണു്. ഭൗതികമായ ആഹാരപാനീയങ്ങൾ കുറെക്കഴിഞ്ഞാൽ ചെടിപ്പിക്കും; അധികമായാൽ രോഗവും വരുത്തിവയ്ക്കും. എന്നാൽ ഈശ്വരനാമമാകുന്ന അമൃതം ഇത്രയേ കഴിക്കാവൂ എന്നില്ല. അതെത്രകണ്ടു കഴിക്കുന്നുവോ അത്രകണ്ടു് അതിനുള്ള ദാഹവും വർദ്ധിക്കും. അതു ഹൃദയത്തിൻെറ ആഴങ്ങളിലേയ്ക്കു കടന്നുചെല്ലണമെന്നുമാത്രം. അങ്ങനെയൊന്നു ചെന്നുകഴിഞ്ഞാൽ വ്യാമോഹവും, മമതാബന്ധങ്ങളും, ഭോഗതത്പരതയും, അസൂയയും എല്ലാം നമ്മിൽനിന്നു് അകന്നുപോകും. സ്ഥിരമായി പരിശ്രമിക്കുകയും ക്ഷമാശീലം പ്രകടമാക്കുകയും ചെയ്യണമെന്നേയുള്ളു. അങ്ങനെയുള്ള പ്രയത്നം അനിവാര്യമായിത്തന്നെ വിജയത്തിലെത്തിച്ചേരും.

8

രാമനെ ഹൃദയസിംഹാസനത്തിൽ പ്രതിഷ്ഠിച്ച ആളിൻെറ ലക്ഷണമെന്താണു്? അതു നമുക്കു് അറിഞ്ഞുകൂടെങ്കിൽ രാമനാമം ദുർവ്യാഖ്യാനം ചെയ്യപ്പെടാനിടയുണ്ടു്. ഇപ്പോൾത്തന്നെ അത്തരം ദുർവ്യാഖ്യാനം കുറേയൊക്കെയുണ്ടു്. പലരും രുദ്രാക്ഷം ധരിക്കുകയും നെററിയിൽ തിലകം ചാർത്തുകയും രാമനാമം വെറുതെ പുലമ്പിക്കൊണ്ടിരിക്കുകയും ചെയ്യുന്നുണ്ടു്. രാമനാമം കൂടിയേ തീരൂ എന്ന എൻെറ നിർബന്ധം ഇന്നു നിലവിലുള്ള കാപട്യത്തെ ഒന്നുകൂടി വർദ്ധിപ്പിക്കുകയല്ലേ ചെയ്യൂ എന്ന ചോദ്യം ഉത്ഭവിച്ചേക്കാം. ദുസ്സൂചനകൾ എന്നെ അധൈര്യപ്പെടുത്തിക്കൂടാ. അവ എന്നെ നിശ്ശബ്ദനാക്കിയാൽ അതു ദോഷമാണു്. സുദീർഘവും ഹൃദയംഗവുമായ പരിശീലനംകൊണ്ടു മൗനത്തിൻെറ സജീവശബ്ദം നമുക്കു വശമാക്കാം. പക്ഷേ, അങ്ങനെ സ്വാഭാവികമായുണ്ടാകുന്ന മൗനം ഇന്നു് എങ്ങുമില്ലല്ലോ. അതുകൊണ്ടു രാമനെ ഹൃദയത്തിൽ വച്ചു സൂക്ഷിക്കുന്നയാളിനെ തിരിച്ചറിയാനുള്ള ലക്ഷണങ്ങൾ നാം കണ്ടുപിടിക്കണം.

ഗീതയിലെ സ്ഥിതപ്രജ്ഞൻതന്നെയാണു രാമഭക്തൻ എന്നു പറയാം. കുറേക്കൂടി ആഴത്തിലേയ്ക്കു കടന്നു പരിശോധിച്ചാൽ,

---

7 New Delhi, 18–6–1946. (Ramanama, P. 45)

8. Harijan, 26–9–1947 (Hindu Dharma, pp. 116—117)

ഒരു യഥാർത്ഥ ഈശ്വരഭക്തൻ പഞ്ചഭൂതങ്ങളുടെ രൂപത്തിലുള്ള പ്രകൃതിശക്തികളെ സത്യസന്ധമായി അനുവർത്തിക്കുന്നു എന്നു കാണാം. അങ്ങനെ അനുവർത്തിക്കുന്നയാൾക്കു രോഗം പിടിപെടുകയില്ല. യദൃച്ഛയാ രോഗം വിടിപെട്ടാൽതന്നെ, ആ പഞ്ചഭൂതങ്ങളുടെ സഹായംകൊണ്ടു് അയാൾക്കു് അതു ഭേദമാക്കാൻ കഴിയും. ശരീരത്തിനുള്ളിൽ കുടികൊള്ളുന്ന ആന്തരചൈതന്യത്തിനു ശരീരത്തെ എന്തു ചെയ്തും അരോഗമാക്കുന്നതിൽ താത്പര്യമൊന്നുമില്ല. ശരീരമല്ലാതെ മറെറാന്നുമല്ല താൻ എന്നു വിശ്വസിക്കുന്നയാൾ രോഗം ഭേദമാക്കുന്നതിനുവേണ്ടി ഭൂമിയുടെ അററങ്ങൾവരെ പോകാൻ സന്നദ്ധനാവുക സ്വാഭാവികമാണു്. പക്ഷെ, ശരീരത്തിനുള്ളിലാണു കുടികൊള്ളുന്നതെങ്കിലും അതിൽനിന്നു ഭിന്നമായ എന്തോ ഒന്നാണു് ആത്മാവെന്നും നശ്വരമായ ശരീരത്തോടു താരതമ്യപ്പെടുത്തുമ്പോൾ അതു് അനശ്വരമാണെന്നും മനസ്സിലാക്കുന്നയാളിനു പഞ്ചഭൂതങ്ങളൊക്കെ പരാജയപ്പെട്ടാൽക്കൂടി പരിഭ്രമമോ ദുഃഖമോ തോന്നുകയില്ല. അയാൾ മരണത്തെ ഒരു സുഹൃത്തിനെയെന്നപോലെ സ്വാഗതം ചെയ്യും. വൈദ്യന്മാരെ അന്വേഷിച്ചു പുറപ്പെടുന്നതിനു പകരം അയാൾ സ്വയം തൻെറ ചികിത്സകനാകും. ആത്മാവിൻെറ ബോധമണ്ഡലത്തിനുള്ളിലാണു കഴിഞ്ഞുകൂടുക. ആദ്യവും അവസാനവും അയാൾ ആശ്രയിക്കുന്നതു് അന്തര്യാമിയുടെ സംരക്ഷണത്തെയായിരിക്കും.

അത്തരമൊരാൾ ശ്വസിക്കുമ്പോൾപോലും ഈശ്വരനാമം ഉൾക്കൊള്ളുന്നു. ശരീരം നിദ്രാണമായിരിക്കുമ്പോഴും അയാളുടെ രാമൻ ഉണർന്നിരിക്കും. അയാൾ എല്ലാ പ്രവൃത്തികളിലും രാമൻെറ സാന്നിദ്ധ്യം കാണും. അത്തരമൊരു ഭക്തനെ സംബന്ധിച്ചിടത്തോളം യഥാർത്ഥത്തിൽ മരണം സംഭവിക്കുന്നതു് ആ ദൈവികചൈതന്യവുമായുള്ള സ്നേഹബന്ധം അവസാനിക്കുമ്പോഴാണു്.

തന്നോടൊപ്പം എന്നും രാമനെ വച്ചുപുലർത്തുന്നതിനു് പഞ്ചഭൂതങ്ങൾ നല്കുന്ന എല്ലാ സഹായവും അയാൾ കൈക്കൊള്ളും. അതായതു്, ഭൂമി, ആകാശം, ജലം, വായു, തേജസ്സു് എന്നിവയിൽനിന്നു് കിട്ടാവുന്ന സഹായമൊക്കെ ഏററവും ലളിതവും ഏററവും സുഗമവുമായ രീതിയിൽ അയാൾ സ്വീകരിക്കും. പക്ഷേ അങ്ങനെ രാമനാമത്തെ സമ്പൂർണമാക്കുന്നതിനു സാധിച്ചെന്നുവരുകയില്ല. രാമനാമം സാക്ഷാത്കരിക്കുന്നതിനു സഹായിക്കുന്ന ഒരു മാർഗമേ ആകുന്നുള്ളു അതു്. വാസ്തവത്തിൽ രാമനാമത്തിനു് അങ്ങനെ പ്രത്യേകിച്ചൊരു സഹായവും ആവശ്യമില്ല. ഒന്നുമാത്രം പറയാം—രാമനാമത്തിൽ വിശ്വസിക്കുന്നു എന്നു പ്രഖ്യാ

പിക്കുന്നതോടൊപ്പംതന്നെ ഡാക്ടറെ തേടിപ്പോകുന്നതിൽ ഏതോ ഒരു പന്തിയില്ലായ്മയുണ്ട്.

മതകാര്യങ്ങളിൽ തത്പരനായ ഒരു സുഹൃത്തു രാമനാമത്തെക്കുറിച്ചുള്ള എന്റെ ലേഖനങ്ങൾ വായിച്ചതിനുശേഷം അയച്ച ഒരു കത്തിൽ ശരീരത്തെ രൂപാന്തരപ്പെടുത്തുന്നതിനുതന്നെ രാമനാമത്തിനു കഴിവുണ്ടെന്നു് എഴുതിയിരുന്നു. ജീവചൈതന്യം നഷ്ടമാകാതെ സംഭരിച്ചു നിറുത്തുന്നതു് പണം സംഭരിക്കുംപോലാണെന്നു പറയാറുണ്ട്. പക്ഷേ രാമനാമത്തിന്റെ ശക്തിയൊന്നുമാത്രമാണു് അതിനെ നിരന്തരമായ ഒരു ആദ്ധ്യാത്മികശക്തിപ്രവാഹമാക്കിത്തീർക്കുന്നതു്. ആ പ്രവാഹത്തിനു് ആത്യന്തികമായ പതനം ഉണ്ടാവുകയില്ല. അതു് സദാ വർദ്ധമാനമായിക്കൊണ്ടിരിക്കും.

ശരീരത്തിനു രക്തംകൂടാതെ നിലനില്ക്കാൻ സാധിക്കുകയില്ല. അതുപോലെ വിശ്വാസത്തിന്റെ അതുല്യവും പരിശുദ്ധവുമായ ശക്തി ആത്മാവിനും ആവശ്യമുണ്ട്. ആ ശക്തിക്കു മനുഷ്യന്റെ ശാരീരികാവയവങ്ങളുടെ ശക്തിക്ഷയത്തെ അകറ്റാൻ സാധിക്കും. അതുകൊണ്ടാണു രാമനാമം ഹൃദയത്തിൽ സുപ്രതിഷ്ഠിതമാകുമ്പോൾ, മനുഷ്യൻ പുനർജന്മം നേടും എന്നു പറയുന്നതു്. ഈ നിയമം സ്ത്രീപുരുഷന്മാർക്കും, യുവാക്കന്മാർക്കും വൃദ്ധന്മാർക്കുമൊക്കെ ബാധകമാണു്.

ഇത്തരമൊരു വിശ്വാസം പാശ്ചാത്യദേശത്തും പ്രചരിക്കുന്നുണ്ട്. ക്രിസ്തീയശാസ്ത്രങ്ങൾ അതിന്റെ ഒരു ക്ഷണദർശനം നല്കുന്നുണ്ട്. 'Seventh-day Adventists' എന്ന ക്രിസ്തുമതവിഭാഗക്കാർ രചിച്ച ഒരു പുസ്തകത്തിൽനിന്നു് അതിനു ചില ഉദാഹരണങ്ങൾ ഈ ലക്കം 'ഹരിജനിൽ' ൽതന്നെ രാജകുമാരി (അമൃത് കൗർ) എടുത്തു ചേർത്തിട്ടുണ്ട്.

അനാദികാലം മുതല്ക്കേ ഇന്ത്യയിലെ ജനങ്ങൾക്കു ലഭ്യമായിട്ടുള്ള ഒരു വിശ്വാസത്തെ താങ്ങിനിറുത്താൻ ബാഹ്യോപാധികളൊന്നും അവർക്കു് ആവശ്യമില്ല.

൯

ചോദ്യം:—രാമനാമം ഹൃദയത്തിലുണ്ടായാൽമാത്രം പോരേ? അതു് ഉറക്കെ ഉച്ചരിക്കുന്നതിനു് എന്തെങ്കിലും പ്രത്യേകതയുണ്ടോ?

ഉത്തരം:—രാമനാമോച്ചാരണത്തിനു പ്രത്യേകിച്ചൊരു ഗുണമുണ്ടെന്നുതന്നെ ഞാൻ കരുതുന്നു. ഈശ്വരൻ യഥാർത്ഥത്തിൽ തന്റെയുള്ളിൽ കുടികൊള്ളുന്നു എന്നു് അറിയാവുന്നയാൾ ഉറക്കെ ഉച്ചരിക്കേണ്ട ആവശ്യമില്ല എന്നു സമ്മതിക്കാൻ ഞാനൊരുക്കമാണു്.

9. Ramanama, 53

പക്ഷേ അത്തരമൊരാളെ ഞാനിന്നുവരെ കണ്ടിട്ടില്ല. നേരേമറിച്ച്, രാമനാമോച്ചാരണത്തിൽ അത്യസാധാരണമായ എന്തോ ഉണ്ടെന്നാണ് എൻെറ വ്യക്തിപരമായ അനുഭവം. അതെന്തുകൊണ്ടാണെന്നോ, എങ്ങനെയാണെന്നോ അറിയേണ്ട കാര്യമില്ല.

## അദ്ധ്യായം മൂന്ന്

# രാമനാമം ആരോഗ്യത്തിനും രോഗശാന്തിക്കും

1

മറെറല്ലാററിനേയുംപോലെ പ്രകൃതിചികിത്സയെക്കുറിച്ചുള്ള എൻെറ സങ്കല്പവും ക്രമാനുഗതമായ പരിണാമത്തിനു വിധേയമായിട്ടുണ്ട്. ഒരു മനുഷ്യൻെറയുള്ളിൽ ഈശ്വരസാന്നിദ്ധ്യം പൂർണമായുണ്ടാവുകയും അങ്ങനെ അയാൾ വികാരരഹിതമായ ഒരവസ്ഥ പ്രാപിക്കുകയും ചെയ്യുമെങ്കിൽ ദീർഘജീവിതം നയിക്കുന്നതിനുള്ള പ്രതിബന്ധങ്ങൾ തരണംചെയ്യാൻ അയാൾക്കു കഴിയും. വളരെക്കൊല്ലങ്ങളായി ഞാൻ വിശ്വസിക്കുന്ന ഒരു കാര്യമാണിത്. അദൃശ്യമായ പരമശക്തിയെക്കുറിച്ചു ജീവത്തായ ഒരു വിശ്വാസമുണ്ടാവുകയും വികാരാവേശങ്ങളിൽനിന്നു വിമുക്തി നേടുകയും ചെയ്യുമ്പോൾ, ശരീരം ആന്തരമായ ഒരു രൂപവ്യതിയാനത്തിനു വിധേയമായിത്തീരും എന്നാണ് എൻെറ നിഗമനം. അനുഭവവും വൈദികഗ്രന്ഥങ്ങളുടെ പാരായണവും ആണ് ആ നിഗമനത്തിലെത്തുന്നതിന് എന്നെ സഹായിച്ചത്. വെറുമൊരു ആഗ്രഹപ്രകടനംകൊണ്ടുമാത്രം സാധിക്കുന്നതല്ല അത്. അതിനു നിരന്തരമായ ശ്രദ്ധയും പരിശീലനവും കൂടിയേ തീരൂ. ഇവ രണ്ടുമുണ്ടായാലും ഈശ്വരകാരുണ്യം ഉണ്ടാകുന്നില്ലെങ്കിൽ മനുഷ്യപ്രയത്നം വിഫലമാവുകതന്നെ ചെയ്യും.

2

പ്രകൃതിചികിത്സ എന്നു പറഞ്ഞാൽ മനുഷ്യന് അനുയോജ്യമായ ചികിത്സ എന്നർത്ഥം. 'മനുഷ്യൻ' എന്ന പദം മനുഷ്യൻ എന്ന ജന്തുവിനെമാത്രമല്ല, ശരീരത്തിനു പുറമേ മനസ്സും ആത്മാവുമുള്ള ഒരു ജീവിയെക്കൂടി കുറിക്കുന്നു. അത്തരമൊരു ജീവിക്കു രാമനാമമാണ് ഏററവും യഥാർത്ഥമായ പ്രകൃതിചികിത്സ. അതു് ഒരിക്കലും തെററിപ്പോകാത്ത ഒരു പ്രതിവിധിയാണ്. അപ്ര

1. Press Report, 12-6-1944 (Ramanama, P. 18)
2. Harijan, 3-3-1946 (Ramanama, P. 19)

മാദമായ ചികിത്സ എന്ന അത്ഥത്തിൽ 'രാമബാണം' എന്ന പ്രയോഗം ഉണ്ടായതു് അങ്ങനെയാണ്. പ്രകൃതി ചികിത്സയാണു മനുഷ്യനു് ഏററവും പററിയ പ്രതിവിധിയെന്നു പ്രകൃതിയും സൂചിപ്പിക്കുന്നുണ്ടു്. ഒരാരം എന്തു രോഗംകൊണ്ടു് അവശനായിരുന്നാലും ശരി, ഹൃദയംഗമമായ രാമനാമോച്ചാരണം അസന്ദിഗ്ദ്ധമായ ഒരു പ്രതിവിധിതന്നെയാണ്. ഈശ്വരനു പല പേരുകളുണ്ടു്. ഓരോ മനുഷ്യനും തനിക്കു് ഇഷ്ടമുള്ള പേരു തിരഞ്ഞെടുക്കാം. ഈശ്വരൻ, അള്ളാ, ഖുദാ, ദൈവം—എല്ലാം ഒന്നുതന്നെ. പക്ഷേ ഈശ്വരനാമോച്ചാരണം 'തത്തമ്മേ പൂച്ചപൂച്ച' എന്ന മട്ടിലാകരുതു്. അതു വിശ്വാസപ്രേരിതമാകണം. അതിലേക്കു് ഒട്ടൊരു പ്രയത്നം നടത്തിയെന്നതിനു തെളിവു വേണം. എന്തായിരിക്കണം ആ പ്രയത്നം? ശരീരം നിർമ്മിച്ചിരിക്കുന്നതു് ഭൂമി, ജലം, ആകാശം, വായു, തേജസ്സ് എന്നീ പഞ്ചഭൂതങ്ങളെക്കൊണ്ടാണല്ലോ. ആ പഞ്ചഭൂതങ്ങളിൽ ഒതുങ്ങിനില്ക്കുന്ന ചികിത്സാവിധികരം കണ്ടുപിടിക്കുന്നതിനും, അവകൊണ്ടു തൃപ്തിപ്പെടുന്നതിനും മനുഷ്യൻ തയാറാകണം. തീർച്ചയായും രാമനാമോച്ചാരണം പ്രകൃതിചികിത്സയോടൊപ്പം സ്ഥിരമായിത്തന്നെ നടത്തേണ്ടതാണ്. ഇതൊക്കെ ആയിട്ടും മരണം സംഭവിക്കുന്നെങ്കിൽ അതു കാര്യമായിട്ടെടുക്കരുതു്. നേരേമറിച്ചു് അതിനെ സ്വാഗതം ചെയ്യുകയാണു വേണ്ടതു്. ശരീരത്തെ അനശ്വരമാക്കി നിറുത്തുന്നതിനുള്ള മാർഗമൊന്നുംതന്നെ ശാസ്ത്രം ഇന്നോളം കണ്ടുപിടിച്ചിട്ടില്ല. അനശ്വരത്വം ആത്മാവിനെ സംബന്ധിക്കുന്ന ഒരു ഗുണമാണ്. ആത്മാവു തീർച്ചയായും അനശ്വരമാണ്. അതിന്റെ പരിശുദ്ധി ആവിഷ്കരിക്കുന്നതിനു ശ്രമിക്കുകയാണ് മനുഷ്യധർമ്മം.

ഈ യുക്തിവാദം നാം അംഗീകരിക്കുമെങ്കിൽ, പ്രകൃതിചികിത്സ അനുവദിക്കുന്ന പ്രയോഗരീതികരം സ്വാഭാവികമായിത്തന്നെ പരിമിതമാകും. അങ്ങനെ വമ്പിച്ച ആശുപത്രികളും വിദഗ്ദ്ധന്മാരായ ഡോക്ടർമാരും ഒക്കെയുരംപ്പെടുന്ന ആർഭാടങ്ങളിൽ നിന്നും മനുഷ്യൻ രക്ഷപ്പെടും. ലോകത്തിലെ ബഹുഭൂരിപക്ഷം ജനങ്ങരംക്കും ഈ ആർഭാടങ്ങളൊന്നും താങ്ങാൻ കഴിവില്ല. അപ്പോരം പിന്നെ ഭൂരിപക്ഷത്തിനും പ്രയോജനപ്പെടാത്ത കാര്യങ്ങരം വേണമെന്നു ന്യൂനപക്ഷം എന്തിനു് ആഗ്രഹിക്കണം?

3

1946 മാർച്ച 3—ലെ 'ഹരിജനി'ൽ പ്രകൃതിചികിത്സയെക്കുറിച്ചു ഞാനെഴുതിയതു വായിച്ച ശ്രീ ഗണേശശാസ്ത്രി ജോഷി

---

3. Harijan, 24–3–1946 (Hindu Dharma, pp. 115—116)

എന്ന വൈദ്യൻ ആയുർവേദത്തിലും രാമനാമം എല്ലാ രോഗങ്ങൾക്കും ഫലപ്രദമായ പ്രതിവിധിയാണെന്ന നിർദേശിച്ചിട്ടുള്ളതിനു ധാരാളം തെളിവുകളുണ്ടെന്നു് അറിയിച്ചിരിക്കുന്നു. പ്രകൃതിചികിത്സയ്ക്കു മാന്യമായ ഒരു സ്ഥാനമുണ്ടു്. അതിൽ രാമനാമത്തിനാണു് ഏററവുമധികം പ്രാധാന്യം. ചരകനേയും വാഗ്ഭടനേയുംപോലുള്ള പ്രാചീനഭാരതത്തിലെ ഗംഭീരസത്ത്വരായ ഭിഷഗ്വരന്മാർ ഗ്രന്ഥങ്ങൾ രചിച്ച കാലത്തു്, ഈശ്വരൻെറ സർവ്വസാധാരണമായ പേരു രാമനെന്നല്ല, വിഷ്ണുവെന്നായിരുന്നു. ബാല്യകാലം മുതല്ക്കേ ഞാൻ തുളസീദാസൻെറ ആരാധകനാണു്. അതുകൊണ്ടു് അന്നുമുതല്ക്കേ ഈശ്വരനെ രാമൻ എന്ന പേരിലാണു പൂജിക്കുന്നതു്. 'ഓംകാര'ത്തിൽനിന്നു തുടങ്ങി. ലോകമെങ്ങും എല്ലാ രാജ്യങ്ങളിലും എല്ലാ ഭാഷകളിലും പ്രചരിക്കുന്ന ഈശ്വരനാമങ്ങളൊക്കെ പരിശോധിച്ചുനോക്കിയാലും നിഗമനം ഒന്നുതന്നെയായിരിക്കും—ഈശ്വരനും ഈശ്വരനിയമവും അഭിന്നമാണു്; അതുകൊണ്ടു് ഈശ്വരനിയമം അനുവർത്തിക്കുകയാണു് ആരാധനയുടെ ഏററവും നല്ല രൂപം. അങ്ങനെ ആ നിയമത്തോടു് അഭിന്നത്വം നേടുന്ന മനുഷ്യൻ ഈശ്വരനാമം വാച്യമായി ഉച്ചരിക്കേണ്ട കാര്യമില്ല. മറെറാരു രീതിയിൽ പറഞ്ഞാൽ ശ്വാസോച്ഛ്വാസംപോലെ അത്രകണ്ടു സ്വാഭാവികമായി ഈശ്വരനെ ധ്യാനിക്കുന്ന ഒരു വ്യക്തിയുടെ ഹൃദയത്തിൽ ഈശ്വരചൈതന്യം നിറഞ്ഞുനില്ക്കുന്നതുകൊണ്ടു്, അയാളെ സംബന്ധിച്ചിടത്തോളം ഈശ്വരനിയമം അറിയുകയും അനുസരിക്കുകയും ചെയ്യുക നൈസർഗികശീലംതന്നെയായിത്തീരും. അത്തരമൊരാൾക്കു യാതൊരു ചികിത്സയും ആവശ്യമില്ല.

അപ്പോൾ ഒരു ചോദ്യം ഉദിക്കാം. ഈ കൈകണ്ട പ്രതിവിധി സ്വാധീനമായിരുന്നിട്ടും നാം എന്തുകൊണ്ടു് അതേപ്പററി കാര്യമായൊന്നും അറിഞ്ഞിട്ടില്ല? അറിയാവുന്നവർതന്നെ ഈശ്വരനെ എന്തുകൊണ്ടു് ഓർമ്മിക്കുന്നില്ല? ഓർമ്മിക്കുന്നെങ്കിൽത്തന്നെ അതു ഹൃദയപൂർവമല്ല, ബാഹ്യമായ രീതിയിലാണുതാനും. ഈശ്വരനാമം തത്തമ്മയെപ്പോലെ ഉരുവിടുന്നതു് എല്ലാ രോഗങ്ങൾക്കുമുള്ള പ്രതിവിധി ഈശ്വരനാണു് എന്നു മനസ്സിലാക്കിയിട്ടില്ലാത്തവർ മാത്രമാണു്.

അല്ലെങ്കിൽത്തന്നെ അവർക്കെങ്ങനെ അതു മനസ്സിലാക്കാൻ സാധിക്കും? ഈ കൈകണ്ട ഔഷധം തരുന്നതു ഡോക്ടറോ വൈദ്യനോ ഹക്കിമോ ആരുമല്ലല്ലോ അവർക്കാർക്കും അതിൽ വിശ്വാസമില്ല. വിശുദ്ധഗംഗയുടെ ഉറവിടം എല്ലാ ഭവനങ്ങളിലുമുണ്ടു് എന്നു സമ്മതിക്കാനൊരുങ്ങിയാൽ അവരുടെ പിഴപ്പുതന്നെ മുട്ടിപ്പോകും. അതുകൊണ്ടു് അവരുടെ കഷായങ്ങളും പൊടികളുമൊക്കെ യാന്നു പററിയ മരുന്നുകൾ എന്നു് അവർക്കു പറയാതെ തര

മില്ല. വൈദ്യനു പിഴപ്പു മുട്ടുകയില്ലെന്ന കാര്യംമാത്രമല്ല ഇവിടെ പ്രധാനം. രോഗിക്കും പെട്ടെന്നു രോഗശാന്തി അനുഭവപ്പെടുന്നതുപോലെ തോന്നും. 'ഇന്ന വൈദ്യൻ എനിക്കൊരു പൊടി തന്നു. അതു കഴിച്ച ഉടനെ പനി പൊറുത്തു' എന്നു പറയാൻ കുറെയാളുകളെ കിട്ടിയാൽ, ആ വൈദ്യന്റെ തൊഴിൽ സുപ്രതിഷ്ഠിതമായിക്കഴിഞ്ഞു.

ഒരു കാര്യംകൂടി ഓർമ്മിക്കണം. രോഗികൾക്കുതന്നെ ഈശ്വരനാമത്തിന്റെ അത്ഭുതസിദ്ധികളെപ്പററി ബോധമില്ലെങ്കിൽ, വൈദ്യൻ അതു് ഉപദേശിക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. രാമനാമം പകർത്തിയെടുത്തു പുസ്തകങ്ങളിൽ ആവർത്തിച്ചെഴുതാനുള്ള ഒരു സൂത്രവാക്യമല്ല. അനുഭവങ്ങളിൽക്കൂടി സാക്ഷാത്കരിക്കപ്പെടേണ്ട ഒന്നാണതു്. വ്യക്തിഗതമായി അനുഭവമുള്ള ഒരാൾക്കേ അതു മററുള്ളവർക്കു നിർദേശിച്ചുകൊടുക്കാൻ പററൂ. മററാർക്കും അതിനർഹതയില്ല.

വൈദ്യരാജൻ എനിക്കുവേണ്ടി നാലു ശ്ലോകങ്ങൾ പകർത്തി അയച്ചിട്ടുണ്ടു്. അവയിൽ ചരകന്റെ ശ്ലോകമാണു് ഏററവും ലളിതവും ഏററവും ഉചിതവും. വിഷ്ണുവിന്റെ സഹസ്രനാമങ്ങളിലൊന്നെങ്കിലും ആധികാരികമായിട്ടു് ഉച്ചരിക്കാൻ കഴിയുന്നയാളിനു യാതൊരു രോഗവും ഉണ്ടാവുകയില്ലെന്നാണു് ആ ശ്ലോകത്തിന്റെ അർത്ഥം.

## 4

രാമനാമത്തിന്റെ ശക്തിക്കു ചില പരിമിതികളുണ്ടു്. ചില വ്യവസ്ഥകൾക്കൊത്തേ അതു പ്രവർത്തിക്കുകയും ചെയ്യൂ. രാമനാമം ആഭിചാരവിദ്യപോലല്ല. ഒരാൾക്കു മൂക്കററം തിന്നു വ്യാധി പിടിപെടുകയാണെന്നിരിക്കട്ടെ. എന്തെങ്കിലും ചെയ്തു് അതിനൊരു ശമനം വരുത്തിയിട്ടു വീണ്ടും തീററി ആരംഭിക്കാനാണു് അയാളുടെ ഭാവമെങ്കിൽ, രാമനാമം അയാളെ സഹായിക്കുകയില്ല. രാമനാമം പ്രയോഗിക്കേണ്ടതു നല്ല ലക്ഷ്യം നേടാനാണു്; ഒരിക്കലും ചീത്ത ലക്ഷ്യങ്ങൾക്കല്ല. ചീത്ത ലക്ഷ്യം നേടാനും അതു പ്രയോഗിക്കാമെങ്കിൽ കള്ളന്മാരും കൊള്ളക്കാരുമൊക്കെ ഏററവും വലിയ ഭക്തന്മാരാകും. രാമനാമം പരിശുദ്ധഹൃദയന്മാർക്കുവേണ്ടിയുള്ളതാണു്. പരിശുദ്ധി നേടാൻ ആഗ്രഹിക്കുന്നവർക്കും എന്നും പരിശുദ്ധന്മാരായി കഴിയാൻ ആഗ്രഹിക്കുന്നവർക്കും അതു പ്രയോജനപ്പെടും. അതൊരിക്കലും ഭോഗതത്പരതയ്ക്കു് ഒരുപാധിയാവുകയില്ല. അതിഭോജനത്തിനു പ്രതിവിധി ഉപവാസമാണു്, പ്രാർത്ഥനയല്ല. ഉപവാസംകൊണ്ടു വ്യാധി ശമിച്ചാലേ,

4. Harijan, 7-4-1946 (Ramanama, pp. 21—22)

പ്രാർത്ഥന പ്രസക്തമാവൂ. പ്രാർത്ഥന ഉപവാസത്തെ സുഗമവും സഹനീയവുമാക്കും. ശരീരത്തിൽ മരുന്നു കുത്തിച്ചെലുത്തുന്ന സന്ദർഭത്തിൽ അതോടൊപ്പം കുറെ രാമനാമവും ഉപയോഗിച്ചുകളയാമെന്നു വയ്ക്കുന്നതു് അർത്ഥശൂന്യമായ ഒരു നാട്യമാണു്. രോഗിയുടെ ദുഷ്പ്രവൃത്തികൾക്കു കൂട്ടുനില്ക്കുന്നതിനു തന്റെ കഴിവുകൾ വിനിയോഗിക്കുന്ന ഡാക്ടർ തന്നെയും രോഗിയേയും അധഃപതിപ്പിക്കുന്നു. സ്രഷ്ടാവിനെ ആരാധിക്കുന്നതിനുള്ള ഉപാധിയാണു ശരീരം എന്നു കരുതാതെ അതിനെത്തന്നെ ആരാധനാവിഷയമാക്കുകയും അതിനെ എങ്ങനെയെങ്കിലും നിലനിറുത്തുന്നതിനുവേണ്ടി പണം വെള്ളംപോലെ ചെലവാക്കുകയും ചെയ്യുന്നതിൽപരം അധഃപതനം മറ്റെന്താണു്? രാമനാമം രോഗശമനം വരുത്തുന്നതോടൊപ്പം ശുദ്ധീകരിക്കുകയും ചെയ്യുന്നു; അങ്ങനെ അതു രോഗിക്കു മാനസികോന്നമനം നേടിക്കൊടുക്കുന്നു. അതാണു് അതിന്റെ പ്രയോജനം. അതാണു് അതിന്റെ പരിമിതിയും.

5

പ്രകൃതിനിയമങ്ങൾ കണ്ടുപിടിക്കുകയും അവയ്ക്കൊത്തു പ്രവർത്തിക്കുകയുമാണു തങ്ങൾ ചെയ്യുന്നതെന്നും അതുകൊണ്ടു തങ്ങളാണേററവും മിടുക്കന്മാരായ പ്രകൃതിചികിത്സാവിദഗ്ദ്ധന്മാരെന്നും എന്റെ സുഹൃത്തുക്കളായ ഡാക്ടർമാർ അവകാശപ്പെടുന്നു. ഏതു കാര്യത്തെയാണു് ഇങ്ങനെയങ്ങു വ്യാഖ്യാനിച്ചുതള്ളാൻ കഴിയാത്തതു്? രാമനാമത്തിനപ്പുറമുള്ള എന്തും യഥാർത്ഥമായ പ്രകൃതിചികിത്സയ്ക്കു വിരുദ്ധമാണെന്നേ എനിക്കു പറയാനുള്ളു. ഈ കേന്ദ്രതത്ത്വത്തിൽനിന്നു് എത്രകണ്ടു പിൻവാങ്ങുന്നുവോ അത്രകണ്ടു നാം പ്രകൃതിചികിത്സയിൽനിന്നും പിൻവാങ്ങുകയാണു്. എന്റെ ചിന്താരീതി ഇതായതുകൊണ്ടു ഞാൻ പ്രകൃതിചികിത്സയ്ക്കു പഞ്ചഭൂതങ്ങളെമാത്രമേ ഉപയോഗിക്കൂ. എന്നാൽ ഇവയ്ക്കപ്പുറം കടന്നു തന്റെ പരിസരങ്ങളിൽ വളരുന്നതോ വളർത്തിയെടുക്കാനാവുന്നതോ ആയ പച്ചമരുന്നുകൾ രോഗിയെ ശുശ്രൂഷിക്കുന്നതിനുവേണ്ടിമാത്രം — പണത്തിനല്ല — ഉപയോഗിക്കുന്ന വൈദ്യൻ പ്രകൃതിചികിത്സകൻതന്നെയാണു്. പക്ഷേ, അത്തരം വൈദ്യന്മാർ ഇന്നു് എവിടെയുണ്ടു്? ഇന്നു് അവരിലധികംപേരും പണമുണ്ടാക്കാനാണു പരിശ്രമിക്കുന്നതു്. അവർ യാതൊരു ഗവേഷണങ്ങളിലും ഏർപ്പെടുന്നില്ല. അവരുടെ അത്യാഗ്രഹവും ബുദ്ധിപരമായ അലസതയുമാണു് ആയുർവേദം ഇങ്ങനെ അധഃപതിക്കുന്നതിനു കാരണം.

---

5. Harijan, 19-5-1946 (Ramanama, P. 26)

## 6

രാമനാമം ഫലപ്രദമായ പ്രതിവിധിയാകണമെങ്കിൽ അവശ്യം വേണ്ട സാഹചര്യങ്ങളെന്തൊക്കെയെന്നു ഗാന്ധിജി ഇന്നത്തെ ചർച്ചയിൽ വിവരിച്ചു. അതു ഹൃദയത്തിൽനിന്നു് ഉയർന്നുപൊങ്ങണമെന്നതാണു് ഒന്നാമത്തെ കാര്യം. എന്താണു് അതിനർത്ഥം? ശാരീരികാസ്വാസ്ഥ്യങ്ങൾക്കു പ്രതിവിധി കണ്ടുപിടിക്കുന്നതിനു മനുഷ്യർ ഭൂമിയുടെ അററങ്ങൾവരെ പോകും; പക്ഷേ, മാനസികമോ ആദ്ധ്യാത്മികമോ ആയ അസ്വാസ്ഥ്യങ്ങളേക്കാൾ എത്രയോ അപ്രധാനമാണു് അവ. 'മനുഷ്യന്റെ ശരീരം നശ്വരമാണു്. അതു പ്രകൃത്യാതന്നെ എന്നെന്നേയ്ക്കും നിലനില്ക്കുകയില്ല. എങ്കിലും മനുഷ്യർ അതിനെ അന്ധമായ ആരാധനയ്ക്കു വിഷയമാക്കുന്നു. അതോടൊപ്പം ഉള്ളിലുള്ള അനശ്വരചൈതന്യത്തെ വിഗണിക്കുകയും ചെയ്യുന്നു.' രാമനാമത്തിൽ വിശ്വസിക്കുന്ന മനുഷ്യൻ തന്റെ ശരീരത്തെ അന്ധമായ ആരാധനയ്ക്കു വിഷയമാക്കുകയില്ല. അതു് ഈശ്വരനെ സേവിക്കുന്നതിനുള്ള ഒരുപാധിമാത്രമാണെന്നേ അയാൾ കരുതൂ. അങ്ങനെ അതിനെ അനുയോജ്യമായ ഒരു ഉപാധിയാക്കുന്നതിനു രാമനാമമാണു് ഏററവും ഫലപ്രദമായ മാർഗം.

രാമനാമത്തെ ഹൃദയത്തിൽ പ്രതിഷ്ഠിക്കണമെങ്കിൽ അനന്തമായ ക്ഷമാശീലമുണ്ടായേ പററൂ. അതിനു ചിലപ്പോൾ യുഗങ്ങൾ തന്നെ വേണ്ടിവരും. എങ്കിലും അങ്ങനെ പാടുപെടുന്നതു വെറുതെയാവുകയില്ല. പക്ഷേ, വിജയം ഈശ്വരകാരുണ്യത്തെ മാത്രമാണു് ആശ്രയിക്കുന്നതു്.

സത്യം, വിശ്വസ്തത, പരിശുദ്ധി എന്നീ ഗുണങ്ങൾ ബാഹ്യമായും ആന്തരമായും വളർത്തിയെടുക്കുന്നില്ലെങ്കിൽ രാമനാമം ഹൃദയത്തിൽനിന്നു് ഉയർന്നുവരുകയില്ല. നിത്യവും സായാഹ്ന പ്രാർത്ഥന നടത്തുമ്പോൾ സ്ഥിതപ്രജ്ഞനെക്കുറിച്ചുള്ള ശ്ലോകങ്ങൾ ഉരുവിടാറുണ്ടല്ലോ. എല്ലാവർക്കും സ്ഥിതപ്രജ്ഞരാകാൻ സാധിക്കുമെന്നു ഗാന്ധിജി പറഞ്ഞു. ചില വ്യവസ്ഥകൾ പരിപാലിക്കണമെന്നു മാത്രം; ഇന്ദ്രിയങ്ങളെ നിയന്ത്രണവിധേയമാക്കണം. സേവനകർമങ്ങളിലേർപ്പെടുന്നതിനു പററിയ മട്ടിൽ ജീവിതത്തെ നിലനിർത്തുന്നതിനാവശ്യമുള്ള ഭക്ഷണസാധനങ്ങൾ കഴിക്കുകയും വിനോദങ്ങളിൽ ഏർപ്പെടുകയും ചെയ്യണം. വിചാരങ്ങൾ നിയന്ത്രിക്കുന്നതിനു സാധിക്കുന്നില്ലെങ്കിൽ, രാമനാമോച്ചാരണംകൊണ്ടു പ്രയോജനമില്ല. തീരെച്ചെറിയൊരു മുറിയിൽ ജനാലകളും വാതിലുകളുമൊക്കെയടച്ചു കിടന്നുറങ്ങുകയും, അശുദ്ധ വായു ശ്വസിക്കുകയും മലിനജലം കുടിക്കുകയും ചെയ്യുന്നതിനു

6. 25–5–1946 (Ramanama, pp. 41—43)

ക്കുസലൊന്നുമില്ലെങ്കിൽ രാമനാമം ഉച്ചരിക്കുന്നതുകൊണ്ടു പ്രയോജനമില്ല.

എന്നുവച്ചു തനിക്കു വേണ്ടത്ര പരിശുദ്ധിയില്ലെന്നു കരുതി രാമനാമം ജപിക്കാതിരിക്കണമെന്ന് അതിനർത്ഥമില്ല. എന്തുകൊണ്ടെന്നാൽ രാമനാമോച്ചാരണംതന്നെ പരിശുദ്ധി നേടുന്നതിനുള്ള മാർഗമാണ്. 'ഹൃദയപൂർവം രാമനാമം ഉച്ചരിക്കുന്ന ആളിന് അച്ചടക്കവും ആത്മനിയന്ത്രണവും എളുപ്പം ലഭിക്കും. ആരോഗ്യത്തിൻെറയും ശുചിത്വത്തിൻെറയും നിയമങ്ങൾ പാലിക്കുക അയാളെ സംബന്ധിച്ചിടത്തോളം ഒരു ശീലംതന്നെയായിത്തീരുന്നു. അയാളുടെ ജീവിതം സ്വച്ഛന്ദം മുന്നോട്ടു പൊയ്ക്കൊള്ളും. അയാൾ ആരെയും ദ്രോഹിക്കണമെന്ന് ആഗ്രഹിക്കുകയില്ല. മററുള്ളവരുടെ വേദന ശമിപ്പിക്കുന്നതിനുവേണ്ടി സ്വയം വേദന അനുഭവിക്കുന്ന ശീലം അയാളുടെ അസ്തിത്വത്തിൻെറ അവിഭാജ്യഘടകംതന്നെയായിത്തീരുന്നു. അതു് അയാൾക്കു് അനിർവചനീയമായ, നിത്യമായ ആനന്ദം നല്കുകയും ചെയ്യും.' അതുകൊണ്ടു് ഉണർന്നിരിക്കുന്ന സമയം മുഴുവൻ രാമനാമം അനിവാര്യമായി ഉച്ചരിച്ചുകൊണ്ടേയിരിക്കണമെന്നു ഗാന്ധിജി നിർദേശിച്ചു. അങ്ങനെയായാൽ ഒടുവിൽ ഉറങ്ങുമ്പോഴും രാമനാമം അവരോടൊപ്പം ഉണ്ടായിരിക്കും; ഈശ്വരകാരുണ്യം അവരുടെ ശരീരത്തെയും മനസ്സിനെയും ആത്മാവിനെയും ആരോഗ്യപൂർണമാക്കിത്തീർക്കുകയും ചെയ്യും.

7

ചോദ്യം:— ബനാറീസിലെ 'രാമനാമബാങ്കും', രാമനാമം കുറിച്ചിട്ടുള്ള വസ്ത്രങ്ങൾധരിക്കുന്ന സമ്പ്രദായവും എൻെറ അഭിപ്രായത്തിൽ രാമനാമത്തെ അപഹസിക്കുകയും നിന്ദിക്കുകയുമാണ്. ഈ സാഹചര്യത്തിൽ എല്ലാ രോഗങ്ങൾക്കും ഏററവുമധികം ഫലപ്രദമായ പ്രതിവിധി രാമനാമമാണ് എന്ന് അങ്ങു നിർദേശിക്കുന്നതു് അജ്ഞതയേയും കാപട്യത്തേയും പ്രോത്സാഹിപ്പിക്കുകയല്ലേ ചെയ്യുക?' ഹൃദയത്തിൽനിന്നുയരുന്ന രാമനാമം ഫലപ്രദമായ പ്രതിവിധിയായിരിക്കും. എൻെറ അഭിപ്രായത്തിൽ, ശരിയായ രീതിയിലുള്ള മതാഭ്യസനമാണ് ആ ഒരവസ്ഥയിൽ മനുഷ്യനെ കൊണ്ടെത്തിക്കുക.

ഉത്തരം:—നിങ്ങൾ പറഞ്ഞതു ശരിയാണ്. ഇന്നും നമ്മുടെ ചുററുപാടും ഒട്ടേറെ അന്ധവിശ്വാസങ്ങളും കാപട്യങ്ങളും പ്രചരിക്കുന്നുണ്ടു്. അതുകൊണ്ടു ശരിയായ കാര്യങ്ങൾപോലും ചെയ്യാൻ ആളുകൾ ഭയപ്പെടുന്നു. പക്ഷേ ഭയത്തിനടിപ്പെട്ടുപോകുമെങ്കിൽ,

---

7. Harijan, 2-6-1946. (Ramanama, P. 12)

സത്യത്തെത്തന്നെ മറിച്ചുവയ്ക്കേണ്ടിവരും. ശരിയാണെന്നു തോന്നുന്നകാര്യം നിർഭയമായി ചെയ്യുക—അതാണ് ഏററവും ശ്രേഷ്ഠമായ നിയമം. കാപട്യവും അസത്യവും ഈ ലോകത്തിൽ തുടന്നു നിലനില്ക്കുകതന്നെ ചെയ്യും. നാം ശരിയായ കാര്യങ്ങൾമാത്രം ചെയ്യുകയാണെങ്കിൽ അവ ചിലപ്പോൾ ഒട്ടൊന്നു കുറഞ്ഞെന്നുവരും. ഒരിക്കലും കൂടുകയില്ലെന്നു തീർച്ച. അപകടം മറെറാന്നാണ്. നാലുപാടും കാപട്യം നമ്മെ വലയംചെയ്യുമ്പോൾ നാം അതിൽ അകപ്പെട്ടുപോയെന്നു വരും; അങ്ങനെ ആത്മവഞ്ചനചെയ്തെന്നും വരും. അലസതകൊണ്ടോ അജ്ഞതകൊണ്ടോ തെറെറാന്നും കാണിക്കാതിരിക്കാൻ നാം ശ്രദ്ധിക്കണം. നിരന്തരമായ ജാഗ്രത എല്ലാ സാഹചര്യങ്ങളിലും അത്യന്താപേക്ഷിതമാണ്. ഒരു സത്യോപാസകനു മറെറാരുരീതിയിലും പെരുമാറുകവയ്യ. ഉണർവും ശ്രദ്ധയുമില്ലെങ്കിൽ രാമനാമത്തെപ്പോലെ സർവ്വശക്തമായ ഒരു പ്രതിവിധിപോലും നിഷ്ഫലമായെന്നു വരും; നിലവിലുള്ള അസംഖ്യം അന്ധവിശ്വാസങ്ങളുടെ കൂട്ടത്തിൽ ഒന്നുകൂടിയായിത്തീരും അതു്.

8

ഇവിടെ ഉദ്ധരിച്ച ഉദാഹരണങ്ങൾ പ്രകൃതിചികിത്സയുമല്ല, പ്രകൃതിചികിത്സയിൽ ഞാൻ ഉൾപ്പെടുത്തിയിട്ടുള്ള രാമനാമവുമല്ല. പലപ്പോഴും പ്രത്യേകിച്ചു ചികിത്സയൊന്നും കൂടാതെതന്നെ പ്രകൃതി രോഗം ഭേദമാക്കുന്നതെങ്ങനെയെന്ന് അവ തെളിയിക്കുന്നു. ഇന്ത്യൻ ജീവിതത്തിൽ അന്ധവിശ്വാസം വഹിക്കുന്ന പങ്കെന്താണെന്ന് അവ വ്യക്തമാക്കുന്നു. പ്രകൃതിചികിൽസയുടെ കേന്ദ്രസ്ഥാനത്തു സ്ഥിതിചെയ്യുന്ന രാമനാമം അന്ധവിശ്വാസത്തിന്റെ ശത്രുവാണ്. തത്ത്വദീക്ഷയില്ലാത്ത ആളുകൾ മററു പലതിനേയും ദുഷിപ്പിക്കുന്ന മട്ടിൽ രാമനാമത്തേയും ദുഷിപ്പിക്കും. രാമനാമം വെറുതെ ചുണ്ടുകൊണ്ടു് ഉരുവിടുന്നതുകൊണ്ടു രോഗം ഭേദമാവുകയില്ല. വിശ്വാസചികിൽസ (Faith Cure), ഞാൻ മനസ്സിലാക്കുന്ന മട്ടിലാണെങ്കിൽ, അന്ധമായ ഒരു പ്രയോഗമാണ്. അങ്ങനെയൊന്നാണ് എന്റെ സുഹൃത്തു വിവരിക്കുന്നതു്. അതു സചേതനമായ ഈശ്വരന്റെ സചേതനമായ നാമത്തെ അപഹസിക്കുകയാണ്. ഭഗവന്നാമം വെറുമൊരു സങ്കല്പസൃഷ്ടിയല്ല. അതു ഹൃദയത്തിൽനിന്നുതന്നെ ഉയർന്നുവരണം. ഈശ്വരനിലുള്ള ബോധപൂർവ്വമായ വിശ്വാസമാണ് അതു്. ഈശ്വരനിയമത്തെക്കുറിച്ചുള്ള ആ അറിവ് ഇതരസഹായമൊന്നും കൂടാതെതന്നെ പരിപൂർണമായ രോഗശാന്തി കൈവരുത്തും. ശരീരത്തിന്റെ പരിപൂർണമായ ആരോഗ്യത്തിന് ഉത്തരവാദിത്വം വഹിക്കേണ്ടതു പരിപൂർണമായ ഒരു

8. Harijan, 9-6-1946 (Ramanama pp. 34-35)

മനസ്സാണ് എന്ന് ആ നിയമം നിർദേശിക്കുന്നു. പരിപൂർണമായ മനസ്സിന്റെ ഉറവിടം പരിപൂർണമായ ഹൃദയമാണ്—ഡാക്ടറുടെ കുഴലുകൊണ്ടു പരിശോധിച്ചറിയാവുന്ന ഹൃദയമല്ല, ഈശ്വരന്റെ അധിവാസസ്ഥാനമായ ഹൃദയം. ഹൃദയത്തിൽ ഈശ്വരൻ സാക്ഷാത്കരിക്കപ്പെടുകയാണെങ്കിൽ, മനസ്സിലൂടെ അലസമോ അശുദ്ധമോ ആയ ഒരൊററ വിചാരംപോലും കടന്നുപോവുകയില്ല. ചിന്താശുദ്ധിയുണ്ടെങ്കിൽ രോഗബാധ ഉണ്ടാവുകയേയില്ല. അത്തരമൊരവസ്ഥയിലെത്തിച്ചേരുക പ്രയാസമായിരിക്കാം. പക്ഷേ അതു മനസ്സിലാക്കുകയാണ് ആരോഗ്യത്തിലേക്കു കയറിച്ചെല്ലാനുള്ള ആദ്യത്തെ പടി. അടുത്തപടി അതനുസരിച്ചുള്ള ഉദ്യമത്തിൽ ഏർപ്പെടുകയാണ്. ഇങ്ങനെ നമ്മുടെ ജീവിതംതന്നെ സമൂലമായ ഒരു പരിവർത്തനത്തിനു വിധേയമാകുമ്പോൾ, സ്വാഭാവികമായിത്തന്നെ മനുഷ്യൻ ഇന്നോളം കണ്ടുപിടിച്ചിട്ടുള്ള മറെറല്ലാ പ്രകൃതിനിയമങ്ങളും നാം അനുസരിച്ചുകൊള്ളും. അവയെ നിസ്സാരമായി പരിഗണിക്കുന്ന ഒരാൾക്കു പരിശുദ്ധമായ ഹൃദയമുണ്ടെന്ന് അവകാശപ്പെട്ടുകൂടാ. രാമനാമം കൂടാതെതന്നെ പരിശുദ്ധമായ ഹൃദയം ഉണ്ടാകും എന്നു ന്യായമായി പറയാമായിരിക്കാം. ഒന്നേയുള്ള—പരിശുദ്ധി നേടുന്നതിന് എനിക്കു മററു മാർഗമൊന്നും അറിഞ്ഞുകൂടാ. ലോകമെങ്ങും പ്രാചീനഋഷിമാർ അവലംബിച്ചിട്ടുള്ള മാർഗവും ഇതാണ്. അവരെല്ലാം ഈശ്വരാനുഗ്രഹം നേടിയ വ്യക്തികളാണ്; അന്ധവിശ്വാസികളോ കപടനാട്യക്കാരോ അല്ല.

ഇതു ക്രിസ്ത്യൻ തത്ത്വശാസ്ത്രവും അംഗീകരിക്കുമെങ്കിൽ എനിക്കതിനോടു യാതൊരു കലഹവുമില്ല. രാമനാമത്തിന്റെ മാർഗം ഞാൻ കണ്ടുപിടിച്ചതല്ല. ക്രിസ്തുവർഷാരംഭത്തേക്കാൾ അതിനു പഴക്കം കാണണം.

രാമനാമത്തിനു ശസ്ത്രക്രിയകൾ ഒഴിവാക്കാൻ കഴിയുമോ എന്ന് ഒരു ലേഖകൻ ചോദിക്കുന്നു. തീർച്ചയായും സാധിക്കുകയില്ല. അപകടത്തിൽപ്പെട്ടു മുറിഞ്ഞുപോകുന്ന കാല് പൂർവസ്ഥിതിയിലാക്കാൻ അതിനു കഴിയുകയില്ല. പലപ്പോഴും ശസ്ത്രക്രിയ അത്യന്താപേക്ഷിതമായില്ലെന്നു വരും; പക്ഷേ ആവശ്യമാണെന്നു കണ്ടാൽ അതു ചെയ്യേണ്ടതുതന്നെയാണ്. ഈശ്വരാനുഗ്രഹം നേടിയ വ്യക്തികൾ ഒരു കാലുപോയെന്നു വച്ചു ദുഃഖിക്കുകയില്ല. രാമനാമജപം ശാസ്ത്രവിരുദ്ധമോ തത്കാലത്തേക്കു മാത്രം ഉപയോഗിക്കാവുന്നതോ ആയ ഒരു സമ്പ്രദായമല്ല.

## 9

ഒരു സുഹൃത്തു് എഴുതുന്നു:

'മലമ്പനി ഭേദമാക്കാൻ രാമനാമം ജപിക്കണമെന്നു് അങ്ങു് പറയുന്നു. എന്റെ ശാരീരികാസ്വാസ്ഥ്യം പരിഹരിക്കാൻ ഒരു ആദ്ധ്യാത്മികശക്തിയിൽ വിശ്വാസം അർപ്പിക്കുന്നതെങ്ങനെയെന്നു് എനിക്കു മനസ്സിലാകുന്നില്ല. അതാണു് എന്നെ അലട്ടുന്ന പ്രശ്നം. നാട്ടുകാർ വളരെയേറെ കഷ്ടത അനുഭവിക്കുമ്പോൾ രോഗശാന്തി നേടുന്നതിനുള്ള അർഹത എനിക്കുണ്ടോ, മോക്ഷത്തിനുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നതു ന്യായമാണോ, എന്നൊന്നും എനിക്കു തീർച്ചയില്ല. രാമനാമം എനിക്കു പൂർണമായി മനസ്സിലാകുന്ന നാൾമുതൽ ഞാൻ അവരുടെ മോക്ഷത്തിനുവേണ്ടി പ്രാർത്ഥിക്കും. അങ്ങനെയല്ലെങ്കിൽ ഞാൻ ഇന്നത്തേക്കാൾ സ്വാർത്ഥചിത്തനായി എന്നും വരും.'

ആത്മാർത്ഥതയുള്ള ഒരു സത്യാന്വേഷകനാണെന്നു് എനിക്കു ബോധ്യമുള്ള ഒരു സുഹൃത്താണു് ഇങ്ങനെ എഴുതുന്നതു്. അദ്ദേഹത്തെപ്പോലെ മററുപലരും ഈ വൈഷമ്യം അനുഭവിക്കുന്നതുകൊണ്ടാണു ഞാൻ പരസ്യമായിത്തന്നെ ഇതു ചർച്ചചെയ്യുന്നതു്.

മറേറതൊരു ശക്തിക്കുമെന്നപോലെ ആധ്യാത്മികശക്തിക്കും മനുഷ്യനെ സേവിക്കാൻ കഴിയും. ശാരീരികാസ്വാസ്ഥ്യങ്ങൾ പരിഹരിക്കാൻ പലേ യുഗങ്ങളായി അതു് ഏതാണ്ടൊക്കെ വിജയകരമായിത്തന്നെ പ്രയോഗിക്കപ്പെട്ടിട്ടുണ്ടു്. ആ വസ്തുത മാററിവച്ചാൽത്തന്നെ, ഇന്നു് അതു് ഉപയോഗിക്കാതിരിക്കുന്നതു് പ്രത്യേകിച്ചും ശാരീരികാസ്വാസ്ഥ്യങ്ങൾ പരിഹരിക്കാൻ അതിനു കഴിവുണ്ടായിരിക്കേ ഉപയോഗിക്കാതിരിക്കുന്നതു് — യഥാർത്ഥത്തിൽ തെററാണു്. കാരണം മനുഷ്യനിൽ ജഡപദാർത്ഥത്തോടൊപ്പം ആത്മാവും ഉണ്ടല്ലോ. അവ പരസ്പരം പ്രതികരണങ്ങൾ ഉളവാക്കുന്നുമുണ്ടു്. നിങ്ങൾക്കു ക്വയിനാ കിട്ടുമെങ്കിൽ, അതു കിട്ടാതെ കഷ്ടപ്പെടുന്ന ലക്ഷക്കണക്കിനാളുകളെ വിസ്മരിച്ചുകൊണ്ടുതന്നെ നിങ്ങൾ അതുപയോഗിച്ചു മലമ്പനി ഭേദമാക്കിയെന്നുവരും. ലക്ഷക്കണക്കിനാളുകൾ അറിവില്ലാത്തതുകൊണ്ടു് അദ്ധ്യാത്മശക്തി ഉപയോഗിക്കാറില്ല. അക്കാരണത്തിന്റെ പേരിൽമാത്രം സ്വന്തം പിടിപാടിനുള്ളിൽത്തന്നെയുള്ള ആ ശക്തി ഉപയോഗിക്കാൻ നിങ്ങൾ വിസമ്മതിക്കുന്നതു ശരിയല്ല. ലക്ഷക്കണക്കിനാളുകൾ അജ്ഞതകൊണ്ടോ, ദുശ്ശീലംകൊണ്ടോ, വൃത്തിയായും വെടിപ്പായും ജീവിക്കാതിരിക്കുന്നതുകൊണ്ടു നിങ്ങളും വൃത്തിയും വെടിപ്പും വേണ്ടെന്നു വയ്ക്കുമോ? സമസ്യഷ്ടി

9. Hariian, 1-9-1946 (Ramanama pp. 36—37).,

സ്നേഹത്തെക്കുറിച്ചുള്ള തെററായ ധാരണയുടെ പേരിൽ നിങ്ങൾ വൃത്തിയായി നടക്കുന്നില്ലെങ്കിൽ, രോഗവും വൃത്തികേടും പിടിപെട്ട് അതേ സമസൃഷ്ടികളെ സേവിക്കുന്നതിനുള്ള സന്ദർഭം നിങ്ങൾ സ്വയം നഷ്ടപ്പെടുത്തും. ശാരീരികമായ വൃത്തിയും വെടിപ്പും പാലിക്കാതിരിക്കുന്നതിനേക്കാൾ ഹീനമാണ് ആദ്ധ്യാത്മികമായ വൃത്തിയും വെടിപ്പും പാലിക്കാതിരിക്കുന്നത്.

മോക്ഷം എന്നു പറയുന്നത് എല്ലാ രീതിയിലും ഭംഗിയായി കഴിഞ്ഞുകൂടുക എന്നതിൽ കവിഞ്ഞൊന്നുമല്ല; കുറഞ്ഞും ഒന്നുമല്ല. അങ്ങനെ കഴിഞ്ഞുകൂടിയാൽ മററുള്ളവർക്ക് ഒരു മാതൃക കാണിച്ചു കൊടുക്കാം എന്നതിനു പുറമേ അവർക്കുവേണ്ട സേവനങ്ങൾ അനുഷ്ഠിക്കുന്നതിനു കഴിവുണ്ടാവുകയും ചെയ്യും. അപ്പോൾ പിന്നെ അതു വേണ്ടെന്നു വയ്ക്കുന്നതെന്തിനാണ്? പക്ഷേ മററാർക്കും പെനിസിലിൻ കിട്ടുകയില്ലെന്നു തീർച്ചയുള്ളപ്പോൾ രോഗശമനത്തിനു നിങ്ങൾ അതു് ഉപയോഗിക്കുന്നതു തികഞ്ഞ സ്വാർത്ഥതയാണ്.

ലേഖകന്റെ വാദഗതിയിലുള്ള ചിന്താക്കുഴപ്പം വ്യക്തമാണ്.

രാമനാമോച്ചാരണം ശീലിക്കുന്നതിനേക്കാൾ തീർച്ചയായും എളുപ്പമാണ് ഒന്നോരണ്ടോ ക്വയിനാഗുളികകൾ കഴിക്കുന്നതു്. ക്വയിനാഗുളിക വാങ്ങാൻ അതിന്റെ വില കൊടുത്താൽ മതി. രാമനാമജപത്തിനോ അതിനെക്കാളെത്രയോ ഏറെ പ്രയത്നിക്കേണ്ടിവരും. എങ്കിലും ആ പ്രയത്നം ജനലക്ഷങ്ങളെക്കരുതിയെങ്കിലും ചെയ്യേണ്ടതുതന്നെയാണ്. ആ ജനലക്ഷങ്ങളുടെ പേരിലാണല്ലോ എന്റെ സുഹൃത്തു സഹൃദയത്തെ രാമനാമത്തിന്റെ മുൻപിൽ കൊട്ടിയടച്ചിരിക്കുന്നതു്.

## 10

ചോദ്യം: എന്റെ സഹോദരീപുത്രനു സുഖമില്ലാതായപ്പോൾ അവന്റെ ബന്ധുക്കൾ രോഗശമനത്തിനു മരുന്നു കൊടുക്കുന്നതിനു പകരം മന്ത്രവാദം നടത്തുകയാണു ചെയ്തതു്. മന്ത്രവാദംകൊണ്ടു ഗുണമെന്തെങ്കിലുമുണ്ടായി എന്നു പറഞ്ഞുകൂടാ. ഒരുപക്ഷേ അങ്ങയുടെ അമ്മയും ഇത്തരം കാര്യങ്ങൾ ചെയ്തിട്ടുണ്ടാവണം. ഇപ്പോൾ അങ്ങും രാമനാമത്തെക്കുറിച്ചു പറയുന്നു. മന്ത്രവാദംപോലുള്ള ഒന്നല്ലേ അതും?

ഉത്തരം: ഈ ചോദ്യത്തിനു മുൻപുതന്നെ ഞാൻ പരോക്ഷമായെങ്കിലും മറുപടി പറഞ്ഞിട്ടുണ്ടു്. എങ്കിലും ഒരിക്കൽക്കൂടി പറയുന്നതു നല്ലതുതന്നെ. അമ്മ എനിക്കു മരുന്നു തന്നിട്ടുണ്ടെന്നാണ്

10. Harijan, 13-10-1946. (Hindu Dharma, P. 118)

എൻെറ ഓർമ്മ. എങ്കിലും അമ്മയ്ക്കു മന്ത്രവാദത്തിലും മററും വിശ്വാസമുണ്ടായിരുന്നു. പണ്ഡിതന്മാരായ സുഹൃത്തുക്കൾക്കുപോലുമുണ്ട് അവയിൽ വിശ്വാസം. എനിക്കു് ഇല്ല. അതുകൊണ്ടു് എൻെറ സങ്കല്പത്തിലുള്ള രാമനാമത്തിനും മന്ത്രവാദവിദ്യകൾക്കും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു പറയാൻ എനിക്കു യാതൊരു ഭയവുമില്ല. ഹൃദയപൂർവം രാമനാമം ജപിക്കുക എന്നു പറഞ്ഞാൽ അതുല്യമായ ഒരു ശക്തിയിൽനിന്നും സഹായം നേടുകയാണെന്നു ഞാൻ മുൻപുതന്നെ പറഞ്ഞിട്ടുണ്ടു്. ആ ശക്തിയോടു താരതമ്യപ്പെടുത്തിയാൽ ആററംബാംബു് നിസ്സാരമാണു്. എല്ലാ വേദനയും നിവാരണം ചെയ്യുന്നതിനു് ആ ശക്തിക്കു കഴിയും. ഒരു കാര്യം ഏതായാലും സമ്മതിക്കണം: രാമനാമം ഹൃദയത്തിൽനിന്നു് ഉയരണം എന്നു പറയുന്നതു് എളുപ്പമാണെങ്കിലും അതൊരു യാഥാർത്ഥ്യമാക്കിത്തീർക്കുക വളരെ പ്രയാസമാണു്. എങ്കിലും മനുഷ്യനു സ്വായത്തമാക്കാവുന്ന മഹത്തമമായ ഒരു കാര്യമാണതു്.

11

ആ ദീപനാളം അലക്ഷ്യമായി എരിഞ്ഞടങ്ങുകയായിരുന്നു. ജനങ്ങൾക്കു് അഹിംസയിലുള്ള വിശ്വാസം നശിച്ചുവരികയാണു്. അതു വീണ്ടും കെട്ടിപ്പൊക്കിക്കൊണ്ടുവരുന്നതിനു് ഒരു ഭഗീരഥപ്രയത്നംതന്നെ വേണ്ടിവരും. 'അതിനു നന്ത്രകണ്ടു പ്രയത്നവും സമയവും വേണ്ടിവരുമെന്നു് ഈശ്വരനേ പറയാനൊക്കൂ,' ഗാന്ധിജി ഒരു ദിവസം പറഞ്ഞു. 'പ്രകൃതിചികിത്സാവിധികളെക്കുറിച്ചന്വേഷിച്ചപ്പോഴാണു് എനിക്കു രാമനാമത്തിൻെറ ശക്തിയുടെ രഹസ്യം മനസ്സിലാകുന്നതു്. അതു് അമൂല്യവും അതുല്യവുമായ നിധിയാണു്. അതിൻെറ മന്ത്രശക്തി ശരീരത്തേയും മനസ്സിനേയും മാത്രമല്ല രൂപാന്തരപ്പെടുത്തുന്നതു്. അതു സാഹചര്യങ്ങളിലാകെ വ്യാപിക്കുന്നു; കുടുംബത്തിലും, സമുദായത്തിലും, രാജ്യത്തിലും എന്നല്ല ലോകമാകെ, അതു വ്യാപിക്കുന്നു. ഞാനതു കാണുകയും അനുഭവിക്കുകയും ചെയ്യുന്നു. പ്രകൃതിയിലെ പഞ്ചഭൂതങ്ങളുടെ രോഗശമനക്ഷമതയെപ്പററി, അവയുടെ ശക്തിയെപ്പററി, അതിനെക്കാളൊക്കെയുമുപരി രാമനാമത്തിൻെറ ശക്തിയെപ്പററി, ദിവസംതോറും എനിക്കു കൂടുതൽ കൂടുതൽ വ്യക്തമായ ദർശനമാണു ലഭിച്ചുകൊണ്ടിരിക്കുന്നതു്. എൻെറയുള്ളിൽ നിറഞ്ഞുനില്ക്കുന്ന വികാരത്തെ ഒരാൾക്കെങ്കിലും പകർന്നുകൊടുക്കാൻ കഴിഞ്ഞെങ്കിൽ ഞാൻ സംതൃപ്തനായേനേ.'

തന്നിലേയ്ക്കുതന്നെ ചുരുങ്ങുന്നമട്ടിൽ അദ്ദേഹം തുടർന്നു: 'പക്ഷേ, അതിനു വിശ്വാസം വേണം. എനിക്കാവിശ്വാസമുണ്ടോ?

11. Mahatma Gandhi, vol. II, (1947) P.242

എന്റെ മരണത്തിനേ അതു തെളിയിക്കാനൊക്കൂ. രോഗം പിടി പെട്ടു ഞരങ്ങിപ്പുലമ്പിയാണു ഞാൻ മരിക്കുന്നതെങ്കിൽ അതിനർത്ഥം എന്റെ രാമനാമോച്ചാരണം ചുണ്ടുകളിൽമാത്രമേ തങ്ങിനിന്നിരുന്നുള്ളു എന്നും ഞാനൊരു കപടനാട്യക്കാരനായിരുന്നുവെന്നും ആണ്. നേരേമറിച്ചു ഞാൻ എന്റെ അവകാശവാദങ്ങൾക്കൊത്ത ഒരു വ്യക്തിയാണെങ്കിൽ, രാമനാമോച്ചാരണത്തിന്റെ യുക്തിപരമായ ഒരു പരിണതഫലമെന്നമട്ടിൽ മരണത്തെ സുഹൃത്തായും വിമോചകനായും സ്വാഗതം ചെയ്യുന്നതിനുള്ള തന്റേടം എനിക്കുണ്ടാകണം. മറ്റുള്ളവരും അങ്ങനെ ചെയ്യണമെന്നാണു ഞാൻ ആവശ്യപ്പെടുന്നതു്.'

വളരെ ദിവസത്തേയ്ക്കു് അദ്ദേഹത്തിനു രക്തസമ്മർദം കൂടുതലായിരുന്നു. പക്ഷേ, രക്തസമ്മർദ്ദം എത്രയുണ്ടെന്നു നോക്കണമെന്നു പറഞ്ഞപ്പോൾ അദ്ദേഹം അതു സമ്മതിച്ചില്ല. 'ഡാക്ടർമാർ എന്നെ പരിശോധിക്കുന്നതിനു ഞാൻ സമ്മതിച്ചാൽ അവരെക്കൊണ്ടു ചികിൽസിപ്പിക്കാൻകൂടി ഞാൻ തയ്യാറാകണം. മനുഷ്യൻ താൻ ചെയ്യുന്ന പ്രതിജ്ഞകളിലും ഗൗരവതരങ്ങളായ തീരുമാനങ്ങളിലുമുള്ള പഴുതുകൾ നോക്കിനടക്കാനാണു തുടങ്ങുന്നതെങ്കിൽ, അവൻ തന്നെ വഞ്ചിക്കുകയാണു്; ഒപ്പം ഈശ്വരനേയും. എന്റെ ഉള്ളിൽ നിറഞ്ഞുനില്ക്കുന്ന വിശ്വാസം എങ്ങനെ ഞാൻ നിങ്ങൾക്കു പകർന്നുതരും? കാർമേഘങ്ങൾ തിങ്ങിക്കൂടിയ സന്ദർഭങ്ങളിലെല്ലാം അദ്ദേഹം എനിക്കു വഴി തെളിച്ചുതന്നിട്ടുണ്ടു്. ഞാൻ എന്തെങ്കിലുമൊക്കെ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കണമെന്നാണു് അദ്ദേഹത്തിന്റെ അഭിമതമെങ്കിൽ, അദ്ദേഹം എന്റെ ഭൗതികശരീരത്തെ സംരക്ഷിച്ചുകൊള്ളും.'

'അങ്ങനെയാണെങ്കിൽ ഞങ്ങൾക്കു രോഗം പിടിപെടുമ്പോൾ അങ്ങു് എന്തിനാണു് അതു വളരെ കാര്യമായെടുക്കുകയും ഉടനെ ചികിൽസാവിധികൾ നിശ്ചയിക്കുകയും ചെയ്യുന്നതു്?' ഒരു സുഹൃത്തു ചോദിച്ചു.

ഗാന്ധിജി മറുപടി പറഞ്ഞു: 'ജീവിതത്തിൽ ആദ്യന്തം ഈശ്വരനിയമം അനുസ്യൂതമായി അനുസരിക്കുന്നതിനു ശ്രമിക്കുന്നയാളിനുമാത്രമേ വിശ്വാസമുണ്ടെന്നു് അവകാശപ്പെടാനൊക്കൂ. ഞാൻ മുൻപു പലപ്പോഴും പറഞ്ഞിട്ടുള്ളതുപോലെ ഈശ്വരനും ഈശ്വരനിയമവും ഒന്നുതന്നെയാണു്. വിശ്വാസമുള്ള ഒരു മനുഷ്യനെ വേർതിരിച്ചറിയുന്നതിനുള്ള മുദ്ര ഓരോ നിസ്സാരകാര്യത്തിലും അയാൾ എല്ലായ്പോഴും ഉണർവും ശ്രദ്ധയും പ്രകടമാക്കും എന്നതാണു്. ഞാൻ ഈശ്വരനിൽ വിശ്വാസമുണ്ടെന്നു് അവകാശപ്പെടുന്നയാളാണു്. ആഹാരം, വിശ്രമം, പ്രവൃത്തി എന്നീ കാര്യങ്ങളിലൊക്കെ നാഴികമണിയെപ്പോലൊരു ചിട്ടയും

ക്രമവും ഞാൻ പാലിക്കുന്നുണ്ട്. നിങ്ങൾ അതിനു നേരെ വിപരീതമാണല്ലോ. ഈശ്വരനിൽ എല്ലാം സമർപ്പിച്ചയാൾ യമനിയമങ്ങളെല്ലാം നിഷ്കൃഷ്ടമായി അനുസരിക്കും. എന്നിട്ടും നിർഭാഗ്യം പിണയുകയാണെങ്കിൽ അയാൾ അതിലൊട്ടും ചഞ്ചലചിത്തനാവുകയില്ല.'

12

ഗാന്ധിജിയുടെ അടുക്കലേക്ക് ഒരു സന്ദർശകനെ കൂട്ടിക്കൊണ്ടു ചെന്നപ്പോൾ അദ്ദേഹം വല്ലാതെ ചുമയ്ക്കുകയായിരുന്നു. 'നോക്കൂ, ഞാനിങ്ങനെയാണു നിങ്ങളെ സ്വാഗതം ചെയ്യുന്നത്,' അദ്ദേഹം ഫലിതം പറഞ്ഞു.

നേരം പാതിരാ കഴിഞ്ഞപ്പോൾ കടുത്ത ഒരു ചുമമൂലം അദ്ദേഹം ഉണർന്നു. 'ബായുടെ (കസ്തൂർബായുടെ) അവസാനത്തെ രോഗമാണിപ്പോൾ ഞാൻ ഓർക്കുന്നത്,' അദ്ദേഹം മെല്ലെ പറഞ്ഞു.

മനു അദ്ദേഹത്തെ സമാധാനപ്പെടുത്താൻ ശ്രമിച്ചു: 'ബാപ്പു സംസാരിക്കരുത്. കുറച്ചെങ്കിലും ഉറങ്ങാൻ നോക്കൂ.'

ഗാന്ധിജി: 'ഞാനൊരു സ്വപ്നം കണ്ടു. (ഒരിടത്തു ചൂണ്ടിക്കാണിച്ചുകൊണ്ട്) അതാ അവൾ (കസ്തൂർബാ) അവിടെ നില്ക്കുന്നതു ഞാൻ കണ്ടു. ഏതായാലും ഉറങ്ങാൻ നോക്കുകതന്നെ. (വീണ്ടും ചുമ) ഈ നശിച്ച ചുമ ഉറങ്ങാൻ സമ്മതിക്കുകയില്ലല്ലോ. ഓ! രാമനാമത്തിനു എന്റെ ഹൃദയത്തെ സമ്പൂർണ്ണമായി ഗ്രഹിക്കാൻ കഴിഞ്ഞെങ്കിൽ, ഈ ചുമ എന്നെ പിടികൂടുമായിരുന്നില്ല.'

കുറേ നിമിഷം കഴിഞ്ഞപ്പോൾ അദ്ദേഹം വീണ്ടും നല്ല ഉറക്കമായി; രാവിലെ മൂന്നരമണിക്കു പ്രഭാതപ്രാർത്ഥന നടത്താൻ ഉണർന്നെഴുന്നേററു.

തനിക്കു ബോധക്കേടു വരുകയാണെങ്കിൽ ലഹരിപദാർത്ഥം കലർന്ന മരുന്നോ, താൻ വിലക്കിയിട്ടുള്ള മററു മരുന്നുകളോ ഒന്നും കുത്തിവച്ചു തനിക്കു ബോധം വരുത്താൻ ആരും ശ്രമിക്കരുതെന്നു അദ്ദേഹം കർശനമായി നിർദേശിച്ചു. 'ആരെങ്കിലും അങ്ങനെ ചെയ്താൽ ഞാൻ ജീവിതത്തോടു സഹകരിക്കാൻതന്നെ വിസമ്മതിക്കും. ഏതെങ്കിലും രീതിയിൽ എന്റെ ജീവൻ നിലനിറുത്തുന്നതു എനിക്കിഷ്ടമില്ല. എന്റെ വിശ്വാസത്തിനൊരു കോട്ടവും തട്ടാതെ മരിക്കാനാണു ഞാൻ ഇഷ്ടപ്പെടുന്നതു്.'

13

ഡാക്ടർമാർ ഇങ്ങനെ വാദിച്ചു: 'ഓരോ പ്രത്യേകരോഗത്തിനും ഓരോ പ്രത്യേകകാരണമുണ്ടെന്നു ശാസ്ത്രം വ്യക്തമായി തെളി

12. Mahatma Gandhi, vol. II, P. 454 (26-9-1947)
13. Mahatma Gandhi, vol. II, P. 766 (29-1-1948)

യിച്ചിട്ടുണ്ട്. രോഗകാരണം ഇല്ലാതാക്കിയാൽ രോഗവും ഇല്ലാതാകും. ശരീരത്തിൽ കാളറയുടെ രോഗാണുക്കൾ കുത്തിവച്ചാൽ ആർക്കും കാളറാ പിടിപെടും. ശാസ്ത്രത്തിന്റെ നിയമങ്ങൾ അലംഘ്യങ്ങളാണ്.'

ഗാന്ധിജി: 'ഇതു ധാർഷ്ട്യമാണെന്നു ഞാൻ പറയും. ശാസ്ത്രത്തിന് ഇനിയും വളരെയൊക്കെ പഠിക്കാനുണ്ട്. അതു ജീവിതത്തിന്റെ അതിരുകൾമാത്രമേ ഇതുവരെ സ്പർശിച്ചിട്ടുള്ളു. രോഗങ്ങൾ ഉണ്ടാകുന്നതു പ്രകൃതിയുടെ നിയമങ്ങൾ ധിക്കരിക്കുമ്പോഴാണ്. മറ്റൊരു രീതിയിൽ പറഞ്ഞാൽ ഈശ്വരനോടു പാപം ചെയ്യുന്നതിന്റെ ശിക്ഷകളാണു രോഗങ്ങൾ. ഈശ്വരനും ഈശ്വരനിയമവും ഒന്നുതന്നെ. അതുകൊണ്ടു രാമനാമത്തിനു സമ്പൂർണമായ ആധിപത്യം ലഭിക്കുമ്പോൾ എല്ലാ രോഗവും അപ്രത്യക്ഷമാവും. രാമനാമത്തിന്റെ സമ്പൂർണശക്തിയെപ്പറ്റി ജനങ്ങൾക്ക് അറിഞ്ഞുകൂടാ. ഞാനതു പ്രകടമാക്കാനാണു ശ്രമിക്കുന്നത്. ഞാൻ ജീവിതം നിലനിറുത്തുന്നത് ഈശ്വരനെ സേവിക്കുന്നതിനുവേണ്ടിമാത്രമാണ്. അതുകൊണ്ട് ഈശ്വരകാരുണ്യമുണ്ടെങ്കിലേ എനിക്കു ജീവിതം നിലനിറുത്താൻ പററൂ. ഞാനീ തീച്ചൂളയിലേക്ക് എടുത്തു ചാടിയിരിക്കുന്നതു രാമനാമത്തിന്റെ ശാസ്ത്രം കണ്ടുപിടിക്കുന്നതിനാണ്. ഭൗതികശാസ്ത്രത്തിന്റെ നിയമങ്ങൾ കണ്ടുപിടിക്കുന്നതിനു രോഗം പൊട്ടിപ്പുറപ്പെട്ടുന്ന സ്ഥലത്തേക്കു പാഞ്ഞുചെല്ലുന്ന ഡാക്ടറേയോ ശാസ്ത്രജ്ഞനേയോപോലെ തന്നെയാണു ഞാനും പ്രവർത്തിക്കുന്നത്. ഈ ഉദ്യമത്തിൽ ഞാൻ ഒന്നുകിൽ വിജയം നേടും; അല്ലെങ്കിൽ നശിക്കും.'

## 14

പെട്ടെന്ന് അദ്ദേഹത്തിനു കടുത്ത ഒരു ചുമ പിടിപെട്ടു. കുറേ പെനിസിലിൻ ഗുളികകൾ കഴിച്ചാൽ അതു കുറയുമെന്നു പറഞ്ഞപ്പോൾ, രാമനാമത്തിന്റെ ശക്തികൊണ്ടുമാത്രമേ അതു ശമിപ്പിക്കൂ എന്ന തന്റെ വിശ്വാസം അദ്ദേഹം അവസാനമായി ഊന്നിപ്പറഞ്ഞു. കൈകൾ തിരുമ്മിക്കൊണ്ട് അടുത്തുനിന്ന ശുശ്രൂഷകരിലൊരാളോട് അദ്ദേഹം പറഞ്ഞു: 'ഏതെങ്കിലും നീണ്ടുനില്ക്കുന്ന രോഗം പിടിപെട്ടാണു ഞാൻ മരിക്കുന്നതെങ്കിൽ—എന്നല്ല, ചെറിയൊരു പരുവോ നണലോ മൂലമാണെങ്കിൽ തന്നേയും—ഞാൻ സ്വയം അവകാശപ്പെട്ടപോലെ ഈശ്വരാനുഗ്രഹം നേടിയ വ്യക്തിയൊന്നുമായിരുന്നില്ലെന്നു ലോകത്തോടു പ്രഖ്യാപിക്കേണ്ടതു നിങ്ങളുടെ കർത്തവ്യമാണ്. ഒരുപക്ഷേ ആളുകൾ നിങ്ങളോടു കോപിച്ചെന്നുവരും. എങ്കിലും നിങ്ങളങ്ങനെതന്നെ പറയണം. അങ്ങനെ ചെയ്താൽ എന്റെ ആത്മാവിനു ശക്തിയുണ്ടാകും. ഇന്നാ

14. Mahatma Gandhi, vol. II, P. 766 (29-1-1948)

ളൊരാൾ എന്നെ ബാംബ് എറിഞ്ഞു കൊല്ലാൻ ശ്രമിച്ചല്ലോ. അതുപോലെ ഇനിയാരെങ്കിലും ഒരു വെടിവച്ച് എൻെറ ജീവിതത്തിന വിരാമമിട്ടാൽ, ഞാൻ ഒന്ന ഞരങ്ങുകപോലും ചെയ്യാതെ ആ വെടിയുണ്ട ഏല്ക്കണം; ഈശ്വരനാമം ഉച്ചരിച്ചുകൊണ്ടു് അന്ത്യശ്വാസം വലിക്കണം. അങ്ങനെ ചെയ്താലേ എൻെറ അവകാശവാദം ശരിപ്പെട്ടു.'

## അദ്ധ്യായം നാലു്

# ആരാണു രാമൻ

1

രാമനും രാമനാമജപവും ഹിന്ദുക്കൾക്കുള്ളതാണു്. അതുകൊണ്ടു് അതിൽ മുസൽമാന്മാർക്കു് എന്താണു കാര്യം?—ഇങ്ങനെ ചിലരൊക്കെ ചോദിക്കുന്നതുകേട്ടു് എനിക്കു് ഉള്ളിൽ ചിരി വന്നിട്ടുണ്ടു്. മുസ്സൽമാനു് ഒരു ഈശ്വരൻ, ഹിന്ദുവിനു് ഒരു ഈശ്വരൻ, ക്രിസ്ത്യാനിക്കു് ഒരു ഈശ്വരൻ, പാഴ്സിക്കു് ഒരു ഈശ്വരൻ—ഇങ്ങനെയുണ്ടോ? ഇല്ല. സർവ്വശക്തനും സർവ്വവ്യാപിയുമായ ഈശ്വരൻ ഒന്നേയുള്ളു. അദ്ദേഹത്തിനു പേരുകൾ പലതുണ്ടു്. നമുക്കു് ഏററവും പരിചയമുള്ള പേരു് ഉപയോഗിച്ചു നാം അദ്ദേഹത്തെ ആരാധിക്കുന്നുവെന്നേയുള്ളു.

എൻെറ രാമൻ, എൻെറ പ്രാത്ഥനാവിഷയമായ രാമൻ, ദശരഥപുത്രനും അയോദ്ധ്യാധിപതിയുമായ ചരിത്രപുരുഷനായ രാമനല്ല. അദ്ദേഹം അനശ്വരനാണു്; ജന്മരഹിതനാണു്; അദ്വിതീയനാണു്. അദ്ദേഹത്തെ മാത്രമാണു ഞാൻ ആരാധിക്കുന്നതു്. അദ്ദേഹത്തിൻെറ സഹായം മാത്രമേ ഞാൻ അഭ്യത്ഥിക്കു. നിങ്ങളും അങ്ങനെ വേണം ചെയ്യാൻ. അദ്ദേഹം ഒരുപോലെ എല്ലാവർക്കും അവകാശപ്പെട്ടയാളാണു്. അതുകൊണ്ടു മുസ്സൽമാനോ മററാരെങ്കിലുമോ അദ്ദേഹത്തിൻെറ നാമം ഉച്ചരിക്കുന്നതിനെ എതിർക്കേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. അവർ ഈശ്വരനെ രാമനെന്നു വിളിക്കണമെന്നു യാതൊരു നിർബന്ധവുമില്ല. അള്ളായെന്നോ ഖുദായെന്നോ വിളിച്ചുകൊള്ളട്ടെ. ചൊല്ലുമ്പോഴുള്ള താളം തെററാതിരുന്നാൽ മതി.

2

'പലപ്പോഴും അങ്ങു പറഞ്ഞിട്ടുണ്ടു രാമനെന്നു പറയുമ്പോൾ അങ്ങു് ഉദ്ദേശിക്കുന്നതു ദശരഥപുത്രനായ രാമനെയല്ല, ജഗന്നിയ

1. Harijan, 28-4-1946 (Hindu Dharma, P. 119)
2. Harijan, 2-6-1946 (Hindu Dharma, P. 119)

ന്നാവായ രാമനെയാണെന്ന്. പക്ഷേ, 'രാംധുൻ' കീർത്തനത്തിൽ 'സീതാരാമനെപ്പററിയും 'രാജാരാമനെപ്പററിയും പരാമർശമുണ്ട്. അതു് അവസാനിക്കുന്നതുതന്നെ സീതാകാന്തനായ രാമനു വിജയം നേർന്നുകൊണ്ടാണു്. ഈ രാമൻ ദശരഥപുത്രനല്ലെങ്കിൽ പിന്നെ യാരാണു്?'

ഇതുപോലുള്ള ചോദ്യങ്ങൾക്കു ഞാൻ മുൻപുതന്നെ മറുപടി പറഞ്ഞിട്ടുണ്ടു്. പക്ഷേ ഈ ചോദ്യത്തിൽ ഒരു പുതുമയുണ്ടു്. അതുകൊണ്ടു് ഇതിനു മറുപടി പറയണം. 'രാംധുനി'ൽ രാജാരാമനെന്നും സീതാരാമനെന്നും മററും ആവർത്തിക്കുന്നുണ്ടെന്നു തീർച്ച. ഈ രാമൻ ദശരഥപുത്രനായ രാമൻതന്നെയല്ലേ? തുളസീദാസൻ ഈ ചോദ്യത്തിനു സമാധാനം പറഞ്ഞിട്ടുണ്ടു്. ഞാനിവിടെ എന്റെ അഭിപ്രായം പറയാം. രാമനെക്കാൾ ശക്തി രാമനാമത്തിനുണ്ടു്. ഹിന്ദുധർമ്മം അതിരില്ലാത്ത മഹാസമുദ്രം പോലാണു്. അമൂല്യങ്ങളായ രത്നങ്ങൾ ഒട്ടേറെയുണ്ടു് അതിൽ. അതിന്റെ ആഴങ്ങളിലേക്കു് ഇറങ്ങിച്ചെല്ലുന്തോറും കൂടുതൽ നിധികൾ നാം കണ്ടെത്തുന്നു. ഹിന്ദുമതത്തിൽ ഈശ്വരനു് അസംഖ്യം പേരുകളുണ്ടു്. ആയിരക്കണക്കിനാളുകൾ രാമനേയും കൃഷ്ണനേയും തീർച്ചയായും ചരിത്രപുരുഷന്മാരായി കരുതുന്നുണ്ടു്. ഈശ്വരൻ ദശരഥപുത്രനായ രാമനായി ഭൂമിയിൽ മനുഷ്യരൂപത്തിൽ അവതരിച്ചുവെന്നും അദ്ദേഹത്തെ ആരാധിക്കുകയാണെങ്കിൽ മോക്ഷം ലഭിക്കുമെന്നും അവർ കരുതുന്നു. കൃഷ്ണനെ സംബന്ധിച്ചും അങ്ങനെതന്നെ. ചരിത്രവും ഭാവനയും സത്യവും അത്രയേറെ കെട്ടുപിണഞ്ഞു കിടക്കുകയാണു്. അവയെ വേർതിരിച്ചെടുക്കുക എത്താണ്ടു് അസാദ്ധ്യംതന്നെ. ഈശ്വരനു കല്പിച്ചിട്ടുള്ള രൂപങ്ങളും നാമങ്ങളുമെല്ലാം രൂപരഹിതനും സർവ്വവ്യാപിയുമായ രാമനെ കുറിക്കുന്ന വിഭിന്ന പ്രതീകങ്ങളാണെന്നു ഞാൻ കരുതുന്നു. അതുകൊണ്ടു് എന്നെ സംബന്ധിച്ചിടത്തോളം സീതാകാന്തനായ രാമനും ദശരഥപുത്രനായ രാമനും എല്ലാം സർവശക്തമായ അന്തഃപ്രകൃതിതന്നെയാണു്. അതിന്റെ നാമം ഹൃദയത്തിൽ മുദ്രിതമാകുമ്പോൾ ശാരീരികവും മാനസികവും ആദ്ധ്യാത്മികവുമായ എല്ലാ വേദനകളും ഇല്ലാതാകുന്നു.

3

ഒരു ആര്യസമാജക്കാരൻ എഴുതുന്നു:

'അങ്ങു് അനശ്വരൻ എന്നു കരുതുന്ന രാമൻ എങ്ങനെയാണു ദശരഥപുത്രനും സീതാകാന്തനും ഒക്കെയാകുന്നതു്? അങ്ങയുടെ പ്രാർത്ഥനാസമ്മേളനങ്ങളിൽ പങ്കെടുക്കുമ്പോഴൊക്കെ ഈ

14. Harijan, 22-9-1946 (Hindu Dharma, pp. 120—121)

വിഷമപ്രശ്നം എന്നെ അഭിമുഖീകരിക്കുന്നു. അതുകൊണ്ടു് എനിക്കു് 'രാംധുൻ' കീർത്തനത്തിൽ പങ്കെടുക്കാൻ കഴിയുന്നില്ല. അതു് എന്നെ വേദനിപ്പിക്കുന്നു. എല്ലാവരും പ്രാർത്ഥനയിൽ പങ്കെടുക്കാവുന്ന മട്ടിൽ 'രാംധുൻ' സങ്കീർത്തനത്തിനു മാററങ്ങരം വരുത്തിക്കൂടേ?'

'എല്ലാവരും' എന്നു പറയുമ്പോറം ഞാനെന്താണു് ഉദ്ദേശിക്കുന്നതു് എന്നു മുൻപുതന്നെ പറഞ്ഞിട്ടുണ്ടു്. അതിൽ ഹൃദയപൂർവം പങ്കെടുക്കാൻ സന്നദ്ധതയുള്ളവരെയും അതിൻെറ താളത്തിനൊപ്പിച്ചു ചൊല്ലാൻ കഴിവുള്ളവരെയുമാണു ഞാൻ ഉദ്ദേശിക്കുന്നതു്. മററുള്ളവർ നിശ്ശബ്ദമായിരിക്കണം. പക്ഷേ, ഇതൊരു ചെറിയ കാര്യമാണു്. പ്രധാനമായ പ്രശ്നം മറെറാന്നാണു്. ദശരഥപുത്രനായ രാമനെ എങ്ങനെയാണു് അനശ്വരനായിക്കരുതുക? ഈ ചോദ്യം തുളസീദാസൻ തന്നെ ഉന്നയിച്ചിട്ടുണ്ടു്. അദ്ദേഹം തന്നെ മറുപടി പറഞ്ഞിട്ടുമുണ്ടു്. മറുപടി വാസ്തവത്തിൽ യുക്തിപരമായി പറഞ്ഞുറപ്പിക്കാവുന്നതല്ല. അതു ബുദ്ധിപരമായ സംതൃപ്തി കൈവരുത്തുകയുമില്ല. ഹൃദയം ഹൃദയത്തോടു സംവാദം പുലർത്തുന്ന മട്ടാണു് അതിൻേറതു്. ഞാൻ ആദ്യമൊക്കെ സീതാകാന്തനായ രാമനെയാണു് ആരാധിച്ചിരുന്നതു്. പിന്നീടു് അറിവും അനുഭവവും വർദ്ധിച്ചപ്പോറം; എൻെറ രാമൻ അനശ്വരനും സർവവ്യാപിയുമായിത്തീർന്നു. അതിനർത്ഥം രാമൻ സീതാകാന്തനല്ലാതായിത്തീർന്നു എന്നല്ല. സീതാകാന്തൻ എന്ന സങ്കല്പത്തിൻെറ അത്ഥം രാമനെക്കുറിച്ചുള്ള ദർശനത്തോടൊപ്പം വികസിച്ചു. ലോകത്തിൻെറ പരിണാമവും അങ്ങനെയാണല്ലോ സംഭവിക്കുന്നതു്. രാമനെ ദശരഥപുത്രനായിമാത്രം കാണുന്ന ഒരാറംക്കു് അദ്ദേഹം സർവവ്യാപിയാവുകയില്ല. പക്ഷേ, രാമൻ ഈശ്വരനാണു് എന്നു കരുതുന്നയാളിനു സർവവ്യാപിയായ ആ രാമൻെറ പിതാവും സർവവ്യാപിയായിത്തീരും. പിതാവും പുത്രനും ഒന്നായിത്തീരും. ഇവയെല്ലാം വെറും ഭാവനയെ സംബന്ധിക്കുന്ന കാര്യങ്ങളാണു് എന്നു പറയാം. 'ഓരോ മനുഷ്യനും അവനവൻെറ വിശ്വാസത്തിനൊത്തു സങ്കല്പിക്കുന്നു' എന്നേ എനിക്കു പറയാൻ പററൂ. എല്ലാ മതങ്ങളുടെയും ഉത്ഭവസ്ഥാനം ഒന്നാണെങ്കിൽ, നമുക്കു് അവയെ പരസ്പരം സമന്വയിപ്പിക്കേണ്ടിവരും. ഇന്നു് അവയെല്ലാം വിഭിന്നങ്ങളാണെന്നാണു നാം കരുതുന്നതു്. അതുകൊണ്ടാണു നാം പരസ്പരം കൊല്ലുന്നതു്. മതം മുഷിപ്പനായിത്തോന്നുമ്പോറം നാം നിരീശ്വരവാദികളായിത്തീരുന്നു. അപ്പോറം നമ്മുടെ കൊച്ചുകൊച്ചു സത്തകറംക്കുമാത്രമേ നിലനില്പുള്ളു. മറെറാന്നിനും—ഈശ്വരനുപോലും—നിലനില്പില്ല എന്നു തോന്നും. പക്ഷേ, യഥാത്ഥമായ ജ്ഞാനം നമുക്കുണ്ടാകുമ്പോറം നമ്മുടെ കൊച്ചുകൊച്ചു സത്ത

കരം നശിക്കകയും; ഈശ്വരൻ മാത്രം ഒരേയൊരു സത്തയായിത്തീരുകയും ചെയ്യും. രാമൻ അപ്പോരം ദശരഥപുത്രനും, സീതാകാന്തനും, ഭരതലക്ഷ്മണന്മാരുടെ സഹോദരനും ഒക്കെയാകും; അതൊന്നുമല്ലാതെയുമാകും; അതേസമയം ആദ്യന്തവിഹീനനായ ഈശ്വരനുമാകും. അതുകൊണ്ട രാമനെ ദശരഥപുത്രനായി കരുതുന്നില്ലെങ്കിലും സമൂഹപ്രാർത്ഥനയിൽ പങ്കെടുക്കുന്നതിനു വരുന്നവരെ നാം ബഹുമാനിക്കണം. ഈ രാമന്റെ പ്രശ്നം യുക്ത്യതീതമാണ്. ഞാൻ എന്റെ അഭിപ്രായം വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നതിനു ശ്രമിച്ചുവെന്നേയുള്ളു. അതിനെന്തു വിലയുണ്ടെന്ന് അവർ തീരുമാനിക്കട്ടെ.

## അദ്ധ്യായം അഞ്ച്

# പ്രാർത്ഥനയും ഉപവാസവും

### 1

ദേശീയവാരത്തിൽ ഉപവാസമനുഷ്ഠിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും ഗാന്ധിജി ജനങ്ങളോട് അഭ്യർത്ഥിച്ചു. അദ്ദേഹം ഇങ്ങനെ എഴുതി:

ഉപവാസം ചിരപുരാതനമായ ഒരു സമ്പ്രദായമാണ്. യഥാർത്ഥമായ ഉപവാസം ശരീരത്തേയും മനസ്സിനേയും ആത്മാവിനേയും പരിശുദ്ധമാക്കുന്നു. അതു ശരീരത്തെ എത്രകണ്ട പീഡാനുഭവത്തിനു വിധേയമാക്കുന്നുവോ അത്രകണ്ട് ആത്മാവിനെ സ്വതന്ത്രമാക്കുകയും ചെയ്യുന്നു. ആത്മാർത്ഥമായ ഒരു പ്രാർത്ഥനസ്സ് അത്ഭുതങ്ങരം സൃഷ്ടിക്കാൻ സാധിക്കും. കൂടുതൽ പരിശുദ്ധി നേടുന്നതിനുള്ള ആത്മാവിന്റെ തീക്ഷ്ണമായ അഭിലാഷപ്രകടനമാണതു്. അങ്ങനെ ലഭ്യമാകുന്ന പരിശുദ്ധി മഹത്തരമായ ഒരു ലക്ഷ്യം നേടാൻവേണ്ടിയാകുമ്പോരം പ്രാർത്ഥനയുടെ രൂപം കൈക്കൊള്ളും. ഗായത്രിമന്ത്രത്തിന്റെ ലൗകികമായ ഉപയോഗവും രോഗശാന്തിക്കു ഗായത്രി ജപിക്കുന്ന സമ്പ്രദായവും പ്രാർത്ഥനസ്സു നാം ഇവിടെ നല്കിയിട്ടുള്ള അർത്ഥത്തെ ഉദാഹരിക്കുന്നു. രാജ്യവ്യാപകമായ വൈഷമ്യങ്ങളും അത്യാഹിതങ്ങളും നേരിടുമ്പോരം വിനീതവും ഏകാഗ്രവുമായ മനസ്സോടുകൂടി ബുദ്ധിപൂർവം ഗായത്രി ജപിക്കുകയാണെങ്കിൽ അതു് അപകടങ്ങരം നിവാരണംചെയ്യുന്ന അതിശക്തമായ ഒരു ഉപാധിയായിത്തീരും. ഗായത്രിജപവും നിസ്കാരവും ക്രിസ്ത്യൻ പ്രാർത്ഥനയുമെല്ലാം അജ്ഞരും പച്ചപ്പരമാർത്ഥികളുമായ ആളുകരംക്കുമാത്രം ഉപയോഗിക്കാവുന്ന

1. Young India, 24-3-1920 (Hindu Dharma, P. 91)

അന്ധവിശ്വാസങ്ങളാണെന്നു കരുതുന്നതിൽപരം തെററു മററൊന്നില്ല. ഉപവാസവും പ്രാർത്ഥനയും അതിശക്തമായ ശുദ്ധീകരണക്രിയകളാണ്. ശുദ്ധീകരിക്കുന്നതെന്തോ അതു കർത്തവ്യങ്ങൾ അനുഷ്ഠിക്കുന്നതിനും ലക്ഷ്യം നേടുന്നതിനും നമ്മെ കൂടുതൽ പ്രാപ്തരാക്കിത്തീർക്കുമെന്നു തീർച്ച. അതുകൊണ്ടു ചില സന്ദർഭങ്ങളിൽ പ്രാർത്ഥനയും ഉപവാസവും നിഷ്പ്രയോജനങ്ങളാണെന്നു തോന്നുകയാണെങ്കിൽ അതിനു കാരണം അവയുടെ അശക്തിയല്ല; അവയുടെ പിന്നിൽ ഉചിതമായ ഒരു മനോഭാവമില്ല എന്നതാണ്.

ജന്മാഷ്ടമിദിവസം പലരും ഉപവാസമനുഷ്ടിക്കുന്നു. എന്നിട്ടോ ആ ദിവസം മുഴുവൻ വിനോദങ്ങളിൽ മുഴുകി പാഴാക്കിക്കളയുകയും ചെയ്യുന്നു. അങ്ങനെ ചെയ്താൽ കൂടുതൽ പരിശുദ്ധിയൊന്നും ആരും നേടുകയില്ല. എന്നുതന്നെയല്ല അത്തരം ഉച്ഛൃംഖലമായ ഉപവാസം അധഃപതനത്തിനു കാരണമാവുകയും ചെയ്യും. പരിശുദ്ധ വിചാരങ്ങൾ സ്വീകരിക്കുന്നതിനുള്ള സന്നദ്ധതയും ചെകുത്താന്റെ പ്രലോഭനങ്ങൾ നിരാകരിക്കുന്നതിനുള്ള ദൃഢനിശ്ചയം ഉള്ളപ്പോഴാണ് ഉപവാസം യഥാർത്ഥമായിത്തീരുന്നതു്. അതുപോലെ പ്രാർത്ഥന യഥാർത്ഥമാകണമെങ്കിൽ അതു സുഗ്രാഹ്യവും സുനിശ്ചിതവുമായിരിക്കണം. അതിനോടു സാത്മ്യം പ്രാപിക്കാൻ കഴിയണം. ചുണ്ടുകൾകൊണ്ടുമാത്രം അള്ളായുടെ നാമം ചൊല്ലി ജപമണികളുമെണ്ണിക്കഴിയുമ്പോൾ മനസ്സു നാനാ ദിക്കിലും അലഞ്ഞുനടക്കുകയാണെങ്കിൽ അതു നിഷ്പ്രയോജനമാണെന്നു തന്നെയല്ല അപകടകരം കൂടിയാണ്.

2

ഇംഗ്ളണ്ടിലെ ക്രിസ്ത്യാനികൾക്കു മരണംവരെയുള്ള ഉപവാസത്തോടു ധാർമ്മികമായ വിപ്രതിപത്തി ഉണ്ടെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു സി. എഫ്. ആൻഡ്രൂസ് ഗാന്ധിജിക്കു് എഴുതി. അതിനു ഗാന്ധിജി നല്കിയ മറുപടിയിതാണ്.

ഉപവാസമനുഷ്ഠിക്കുന്നതിനെച്ചൊല്ലി സനാതനികൾ എന്നെ ശപിക്കും; ഹിന്ദുക്കളായ സഹപ്രവർത്തകർ എന്നെ അപലപിക്കും. എങ്കിലും ഉപവാസം ഇന്നത്തെ ഹിന്ദുമതത്തിന്റെപോലും അവിഭാജ്യഘടകമാണെന്ന് അവർക്കു് അറിയാം. അതു് അവരെ പേടിപ്പിക്കുന്നു എന്നും മററും ഭാവിച്ചു വളരെനാൾ കഴിഞ്ഞുകൂടാൻ അവർക്കു സാധിക്കുകയില്ല. ഹൈന്ദവമതസാഹിത്യം ഉപവാസങ്ങളുടെ കഥകൾകൊണ്ടു നിബിഡമാണ്. ആയിരക്കണക്കിനു ഹിന്ദുകൾ പല നിസ്സാര കാരണങ്ങളുടെയും പേരിൽ

2. Harijan, 15-4-1933 (Hindu Dharma, pp, 92-93)

നിത്യവും ഉപവാസം അനുഷ്ഠിക്കാറുണ്ട്. ഉപവാസാനുഷ്ഠാനം കൊണ്ട് ഏററവും കുറച്ചു മാത്രമേ അപകടമുണ്ടാവൂ. പക്ഷേ, മററു പല നല്ല കാര്യങ്ങളേയുംപോലെ ഉപവാസത്തേയും ദുരുപയോഗപ്പെടുത്താം. അതു് ഒഴിവാക്കാൻ വയ്യ. നന്മയുടെ പേരിൽ ദുഷ്ടകൃത്യങ്ങരം ചെയ്യുന്നുണ്ട് എന്നു പറഞ്ഞു നന്മ ചെയ്യാതിരിക്കാൻ പററുമോ?

എൻെറ പ്രൊട്ടസ്ററൻറ് സുഹൃത്തുക്കളുടെ കാര്യത്തിലാണ് എനിക്ക് ഏററവും കൂടുതൽ വിഷമം നേരിടേണ്ടിവന്നിരിക്കുന്നതു് അക്കൂട്ടത്തിൽപ്പെട്ട സുഹൃത്തുക്കരം വളരെപ്പേരുണ്ട് എനിക്കു്. അവരുടെ സൗഹാർദ്ദം ഞാൻ വളരെയേറെ വിലമതിക്കുകയും ചെയ്യുന്നു. അവരോടു സമ്പർക്കം പുലർത്തിയ ഉടനെ എനിക്കു മനസ്സിലായി അവർക്കു് ഉപവാസങ്ങളോടു തെല്ലും ഇഷ്ടമില്ലെന്നു്. അതെന്തുകൊണ്ടാണെന്നു് എനിക്കു് ഇതുവരെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല.

ശാരീരികപീഡനം ആദ്ധ്യാത്മിക പുരോഗതിക്കു വേണ്ട കാര്യങ്ങളിലൊന്നാണെന്നു ലോകമൊട്ടുക്കു പരിഗണിക്കപ്പെടുന്നുണ്ട്. ഉപവാസത്തെ വ്യാപകമായ ഒരു അർത്ഥത്തിലെടുത്താൽ, ഉപവാസം കൂടാതെ പ്രാർത്ഥന സാദ്ധ്യമല്ല; തികഞ്ഞ, ഉപവാസം തികഞ്ഞ, അക്ഷരാർത്ഥത്തിൽതന്നെയുള്ള, ആത്മനിഷേധമാണു്. അതാണേററവും യഥാർത്ഥമായ പ്രാർത്ഥന. 'എൻെറ ജീവിതം അങ്ങു കൈക്കൊണ്ടാലും, അതു് എല്ലാക്കാലത്തും അങ്ങയ്ക്കു വേണ്ടിത്തന്നെയാകട്ടെ.' ഇതു വെറും ചുണ്ടുകളിൽമാത്രം തങ്ങിനില്ക്കുന്ന, അലങ്കാരഭാഷയിലുള്ള, ഒരു പ്രയോഗമല്ല; ആയിക്കൂടാ. യാതൊരു മാനസിക പരിമിതിയും കൂടാതെ സന്തോഷപൂർവ്വം സമ്പൂർണമായി നടത്തേണ്ട ആത്മ മർപ്പണമാണതു്. ആഹാരമോ വെള്ളംപോലുമോ വർജിക്കുന്നതു് ആദ്യത്തെ പടിയേ ആകുന്നുള്ളു: ആത്മസമർപ്പണത്തിൻെറ തുച്ഛമായ ഒരു ഭാഗം മാത്രമാണതു്.

ഞാനീ ലേഖനമെഴുതാൻ എൻെറ ചിന്തകരം സമാഹരിച്ചുകൊണ്ടിരിക്കുമ്പോരം, ക്രിസ്ത്യൻ സുഹൃത്തുക്കളാരോ എഴുതിയ ഒരു ലഘുലേഖ എനിക്കു കിട്ടി. അതിലൊരദ്ധ്യായത്തിൽ ഉപദേശമല്ല, ഉപദേശത്തിനൊത്ത പ്രവൃത്തി കാണിച്ചുകൊടുക്കുകയാണു് ആവശ്യം എന്നു പറയുന്നുണ്ട്. ജോനാ പ്രവാചകൻെറ മൂന്നാം അദ്ധ്യായത്തിൽനിന്നു് ഒരു ഭാഗം അവിടെ ഉദ്ധരിക്കുന്നുണ്ട്. നിനവേനഗരത്തിൽ താൻ പ്രവേശിക്കുന്നതിൻെറ നാല്പതാം ദിവസം ആ നഗരം നശിക്കുമെന്നു പ്രവാചകൻ മുന്നറിയിപ്പു നല്കി.

'അതുകൊണ്ടു നിനവേയിലെ ജനങ്ങരം ഈശ്വരനിൽ വിശ്വാസം അർപ്പിക്കുകയും ഉപവാസം ആരംഭിക്കുകയും ചെയ്തു. അവരിൽ ഏററവും ഉന്നതന്മാർ തൊട്ട് തീരെ സാധാരണക്കാർ വരെ എല്ലാവരും ദുഃഖസൂചകങ്ങളായ വസ്ത്രങ്ങരം അണിഞ്ഞു. നിനവേയിലെ രാജാവിനും വിവരം കിട്ടി. അദ്ദേഹം സിംഹാസനം വിട്ടെഴുന്നേററു രാജകീയവേഷങ്ങരം മാററി ദുഃഖസൂചകമായ വസ്ത്രങ്ങരം അണിഞ്ഞു. എന്നിട്ട് അദ്ദേഹം ഒരു രാജകീയ പ്രഖ്യാപനം നിനവേനഗരമൊട്ടുക്കു പ്രചരിപ്പിച്ചു: 'മനുഷ്യനോ മൃഗങ്ങളോ, പശുക്കളോ ആടുകളോ ആരും യാതൊന്നും കഴിക്കാതിരിക്കട്ടെ. അവർ ആഹാരം കഴിക്കരുത്: വെള്ളം കുടിക്കരുത്. എന്നാൽ മനുഷ്യനും മൃഗവും പരുക്കൻ വസ്ത്രങ്ങരം ധരിക്കുകയും, ദൈവത്തോടു ശക്തിപൂർവം പ്രാർത്ഥിക്കുകയും ചെയ്യട്ടെ. ചീത്ത മാർഗങ്ങളിൽ നിന്നും, സ്വായത്തമായിത്തന്നെയുള്ള ഹിംസയിൽനിന്നും ഓരോരുത്തരേയും അവർ പിൻതിരിപ്പിക്കട്ടെ. ഈശ്വരൻെറ മനസ്സു മാറുകയും അദ്ദേഹം പശ്ചാത്തപിക്കുകയും, തൻെറ ഉഗ്രകോപത്തിൽനിന്നു പിൻവാങ്ങുകയും ചെയ്യുമെന്നും നമുക്കു നശിക്കേണ്ടിവരുകയില്ലെന്നും ആർക്കു പറയാൻ കഴിയും?ഈശ്വരൻ അവരുടെ പ്രവൃത്തികരം കാണുകയും അവർ ചീത്ത മാർഗത്തിൽനിന്ന് അകന്നുമാറിയതു മനസ്സിലാക്കുകയും ചെയ്തു. അതുകൊണ്ട് അവരെ നശിപ്പിക്കുന്നതിനുള്ള ഉദ്യമം ഈശ്വരൻ പശ്ചാത്താപപൂർവ്വം ഉപേക്ഷിച്ചു.'

ഇതു മരണം വരെയുള്ള ഉപവാസമായിരുന്നു. മരണംവരെയുള്ള ഉപവാസങ്ങളെല്ലാം ആത്മഹത്യകളല്ല. നിനവേയിലെ രാജാവും ജനങ്ങളും ഒന്നുചേർന്നു നടത്തിയ ഈ ഉപവാസം ഈശ്വരൻെറ മുൻപിൽ സമർപ്പിക്കപ്പെട്ട മോക്ഷത്തിനുവേണ്ടിയുള്ള വിനീതവും മഹത്ത്വപൂർണ്ണവുമായ ഒരു പ്രാർത്ഥനയായിരുന്നു. ഒന്നുകിൽ മോക്ഷം അല്ലെങ്കിൽ മരണം എന്നായിരുന്നു അവരുടെ നില. ബൈബിളിൽ വിവരിക്കുന്ന ഈ ഉപവാസത്തെപ്പോലെ തന്നെയാണ് എൻെറ ഉപവാസവും. ജോനായുടെ ഗ്രന്ഥത്തിലെ ഈ അദ്ധ്യായം രാമായണത്തിൽ വിവരിക്കുന്ന ഒരു സംഭവം പോലെ തോന്നുന്നു.

എൻെറ അടിസ്ഥാനപരമായ നിലപാടെന്തെന്നു സുഹൃത്തുക്കരം മനസ്സിലാക്കേണ്ടതാണ്. പരസ്യമായോ അല്ലാതെയോ നടത്തുന്ന ഉപവാസത്തിൽ എനിക്കു അത്യധികമായ വിശ്വാസമുണ്ട്. പ്രത്യേകിച്ചൊരു മുന്നറിയിപ്പും കൂടാതെ ഉപവാസമനുഷ്ഠിക്കാനുള്ള ആഹ്വാനം എന്നും ഉണ്ടാകാവുന്നതേയുള്ളു. അതുണ്ടാവുകയാണെങ്കിൽ മഹത്തായ ഒരു അവകാശമായി, ആഹ്ളാ

ദപൂർണമായ ഒരു കാര്യമായി, ഞാൻ അതിനെ സ്വാഗതം ചെയ്യും.

3

കഴിഞ്ഞ കുറേദിവസങ്ങളായി എൻെറ മനസ്സിൽ ഒരു കൊടുങ്കാററ് ആഞ്ഞടിച്ചുകൊണ്ടിരിക്കുന്നു. ഞാൻ അതിനെതിരായി സമരം ചെയ്യുകയാണ്. 'ഹരിജൻദിന'ത്തിൻെറ തലേന്നു വൈകിട്ട് ആ ശബ്ദം നിരന്തരമായി ഉയർന്നുവന്ന് എന്നോടു ചോദിച്ചു: 'എന്തുകൊണ്ടു് നീ അതു ചെയ്യുന്നില്ല?' ഞാൻ അതു തടയാൻ നോക്കി. പക്ഷേ, ഫലിച്ചില്ല. അതുകൊണ്ടു് മേയ് 8—ാം തീയതി തിങ്കളാഴ്ച ഉച്ച മുതൽ മേയ് 29—ാം തീയതി ഉച്ചവരെ ഇരുപത്തി ഒന്നു ദിവസം നീണ്ടുനില്ക്കുന്ന നിരുപാധികവും അപരിഹാര്യവുമായ ഒരു ഉപവാസം ആരംഭിക്കുന്നതിനു തീരുമാനിച്ചു.

തൊട്ടു മുൻപുള്ള കാലഘട്ടത്തിലേക്കു നോക്കുമ്പോഴ് ഉപവാസമനുഷ്ഠിക്കുന്നതിനു പ്രേരകമായിത്തീർന്ന പല കാരണങ്ങളും ഞാൻ കാണുന്നു. അവയൊന്നും അങ്ങനെ തുറന്നു പറയാൻ വയ്യ. അത്രയ്ക്കു പവിത്രമാണിവ. അവയെല്ലാം ഹരിജനോന്നമനപ്രശ്നവുമായി ബന്ധപ്പെട്ടവ തന്നെ. ഈ ഉപവാസം പ്രത്യേകിച്ച് ആർക്കും എതിരായിട്ടല്ല; സ്വയം ഉപവാസമനുഷ്ഠിക്കാതെ, ഉപവാസമനുഷ്ഠാനത്തിൻെറ ആഹ്ളാദത്തിൽ പങ്കുപററാനിച്ഛിക്കുന്ന എല്ലാവർക്കും എതിരായിട്ടാണതു്. എങ്കിലും അതു സവിശേഷമായ ഒരർത്ഥത്തിൽ എനിക്കെതിരായിട്ടാണ്. എന്നേയും എൻെറ സഹ പ്രവർത്തകരേയും ശുദ്ധീകരിക്കുകയും അങ്ങനെ ഞങ്ങളെ കൂടുതൽ ജാഗരൂകരും ശ്രദ്ധാലുക്കളുംആക്കുകയും ചെയ്യുന്നതിനുള്ള ഹൃദയപൂർവ്വമായ ഒരു പ്രാർത്ഥനയാണതു്. എൻെറ ഈ നടപടി മനസ്സിലാക്കുന്നവരാരും തന്നെ എന്നോടൊപ്പം ഉപവാസമനുഷ്ഠിക്കരുതു്. അങ്ങനെ ചെയ്യുകയാണെങ്കിൽ അവർ അവരേയും ഒപ്പം എന്നേയും പീഡിപ്പിക്കുകയാണ്.

എന്നേക്കാഠ അർഹതയും പരിശുദ്ധിയും കൂടുതലുള്ള ആളുകഠ അനുഷ്ഠിക്കേണ്ട ഇത്തരം നിരവധി ഉപവാസങ്ങളുടെ ഒരു മുന്നോടിയായിത്തീരട്ടെ എൻെറ ഉപവാസം. കഴിഞ്ഞ സെപ്തംബറിനുശേഷം ഞാൻ തുടരെ അയിത്താചാരത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങളും ലേഖനങ്ങളും പഠിക്കുകയും എല്ലാത്തരത്തിലുള്ള സ്ത്രീപുരുഷന്മാരോടും —പണ്ഡിതരോടും പാമരരോടും, ഹരിജനങ്ങളോടും സവർണ്ണരോടും എല്ലാം—നീണ്ട ചർച്ചകഠ നടത്തുകയും ചെയ്തിട്ടുണ്ട്. ഞാൻ വിചാരിച്ചിരുന്നതിനേക്കാഠ

3. Harijan, 6-5-1933. (Hindu Dharma, pp. 94—95)

എത്രയോ ഏറെ കടുത്ത തിന്മയാണിതു്. പണമോ, ബാഹ്യ സംഘടനയോ, ഹരിജനങ്ങളുടെ രാഷ്ട്രീയാധികാര പ്രാപ്തിയോ കൊണ്ടു നിർമ്മാർജനം ചെയ്യാവുന്ന ഒന്നല്ല ഇതു്. ഇവ മൂന്നും ആവശ്യമാണെന്നു തീർച്ച. പക്ഷേ, ആന്തരസമ്പത്തും, ആന്തര സംഘടനയും, ആന്തരശക്തിയും — ഒററവാക്കിൽ പറഞ്ഞാൽ ആത്മശുദ്ധീകരണം —ഉണ്ടെങ്കിൽ മാത്രമേ ഇവയൊക്കെ ഫലപ്രദമാവൂ. ആത്മശുദ്ധീകരണ ഉപവാസവും പ്രാത്ഥനയും കൊണ്ടേ ഉണ്ടാകൂ. സത്യസ്വരൂപനായ ഈശ്വരനെ സമീപിക്കേണ്ടു ശക്തിയുടെ ധാർഷ്ട്യത്തോടെയല്ല, നിസ്സഹായതയും ദുർബലതയും ഉളവാക്കുന്ന വിനീതഭാവത്തോടെയാണു്.

കേവലം ശാരീരികമായ ഉപവാസം, ഇച്ഛാശക്തിയുടെ പിൻബലമില്ലെങ്കിൽ, നിഷ്പ്രയോജനമാണു്. ആന്തരമായ ഉപവാസത്തിന്റെ ശരിക്കുള്ള ബാഹ്യാവിഷ്കരണമാകണം അതു്. സത്യത്തെമാത്രം ആവിഷ്കരിക്കുന്നതിനുള്ള, സത്യമല്ലാതെ മററൊന്നും ആവിഷ്ക്കരിക്കാതിരിക്കുന്നതിനുള്ള, അദമ്യമായ അഭിലാഷപ്രകടനമാകണമതു്. അതുകൊണ്ടു സത്യത്തിനു വേണ്ടി പ്രവർത്തിക്കുന്നവർ, ശത്രുക്കളെക്കുറിച്ചുപോലും സ്നേഹമുള്ളവർ, മൃഗവികാരങ്ങളിൽനിന്നു വിമുക്തി നേടിയവർ, ഭൗതിക സമ്പത്തും ഭൗതികാഭിലാഷങ്ങളും നിരാകരിച്ചവർ—അവർക്കു മാത്രമേ സത്യത്തിനുവേണ്ടി ഉപവാസമനുഷ്ഠിക്കുന്നതിനു് അവകാശമുള്ളു. അതുകൊണ്ടു ഞാൻ നിർദ്ദേശിക്കുന്നമട്ടിലുള്ള ഉപവാസം മുൻകൂട്ടിയുള്ള തയ്യാറെടുക്കലും, ആത്മനിയന്ത്രണവും കൂടാതെ ആരും അനുഷ്ഠിക്കുവാൻ പാടില്ല.

ആസന്നമായിരിക്കുന്ന ഉപവാസത്തെപ്പററി ആർക്കുംതന്നെ തെററിദ്ധാരണയുണ്ടാകേണ്ടതില്ല. എനിക്കു മരിക്കണമെന്നു വിചാരമില്ല. ഞാൻ ലക്ഷ്യപ്രാപ്തിക്കുവേണ്ടി ജീവിക്കാനാണു് ആഗ്രഹിക്കുന്നതു്; പക്ഷേ ലക്ഷ്യപ്രാപ്തിക്കുവേണ്ടി മരിക്കാനും ഞാൻ അതേപോലെ തയ്യാറാണു് എന്നാണെന്റെ വിചാരം. എനിക്കും എന്റെ സഹപ്രവത്തകർക്കും കൂടുതൽ പരിശുദ്ധിയും പരിശ്രമശീലവും ആത്മാർപ്പണബുദ്ധിയും ഉണ്ടാകണമെന്നു ഞാൻ ആഗ്രഹിക്കുന്നു. വിമർശനാതീതമായ പരിശുദ്ധി നേടിയിട്ടുള്ള പ്രവർത്തകരെ കൂടുതലായി എനിക്കു് ആവശ്യമുണ്ടു്. അവിശുദ്ധകൃത്യങ്ങളെപ്പററി ഞെട്ടിക്കുന്ന കഥകൾ പലതും ഞാൻ കേൾക്കുന്നു. അങ്ങനെ ചെയ്യുന്ന ആളുകൾ ഈ ലക്ഷ്യത്തെ വെറുതേ വിടുന്നതിനുള്ള അടിയന്തിരമായ ആഹ്വാനമായിരിക്കട്ടെ എന്റെ ഉപവാസം.

എന്റെ സനാതനിസുഹൃത്തുക്കളും മററു പലരും ഈ പ്രസ്ഥാനം ഒരു തികഞ്ഞ രാഷ്ട്രീയതന്ത്രപ്രയോഗമാണെന്നു കരുതുന്നു

ണ്ടെന്നു് എനിക്കറിയാം. ഈ പ്രസ്ഥാനം തികച്ചും മതപരമാണെന്നു് അവരെ ബോധ്യപ്പെടുത്തുന്നതിനു് ഈ ഉപവാസത്തിനു കഴിഞ്ഞെങ്കിൽ എന്നു ഞാൻ ആശിക്കുന്നു.

## 4

ഉപവാസമനുഷ്ഠിക്കുന്നയാളിനെ ഒരുപററം ഡാക്ടർമാർ നിരന്തരം പരിശോധിക്കുകയും വേണ്ട നിർദേശങ്ങൾ അയാൾക്കു നല്കുകയും ചെയ്യുന്നു. മററു പല രീതിയിലും അയാൾക്കു വേണ്ട ശുശ്രൂഷകൾ ചെയ്തു കൊടുക്കുന്നു. ഇങ്ങനെയായാൽ ആന്തര ശബ്ദത്തിന്റെ ആഹ്വാനമനുസരിച്ചു നടത്തുന്ന ഉപവാസം എന്നു് അതിനെപ്പററിപ്പറയാമോ? ഡാക്ടർമാർ എന്നെ പരിശോധിക്കുന്നതിനും എനിക്കു വേണ്ട നിർദേശങ്ങൾ നല്കുന്നതിനും അത്യധികമായ ശ്രദ്ധയും താത്പര്യവും കാണിച്ചിട്ടുണ്ടെന്നു തീച്ചതന്നെ. മററു രീതിയിലുള്ള ശുശ്രൂഷകളും എനിക്കു ലഭിച്ചിട്ടുണ്ടു്. അപ്പോൾ എന്റെ ഉപവാസത്തെ മുൻചൊന്ന രീതിയിൽ വിവരിക്കാമോ? —ഇതാണു പലരേയും വിഷമിപ്പിക്കുന്ന മറെറാരു പ്രശ്നം. പ്രശ്നം ഈ രീതിയിൽ ഉന്നയിക്കുമ്പോൾ വിമർശനം ശരിയാണെന്നു തോന്നും. ഭാഗ്യവശാലോ നിർഭാഗ്യവശാലോ എനിക്കു ലഭിച്ച അത്യസാധാരണമായ ഈ ബാഹ്യസഹായമൊന്നും കൂടാതെ ഉപവാസമനുഷ്ഠിക്കാൻ എനിക്കു സാധിക്കണമായിരുന്നു. എങ്കിൽ ഞാൻ ഉപവാസത്തെക്കുറിച്ചു് ഉന്നയിച്ചിട്ടുള്ള സമുന്നതങ്ങളായ അവകാശവാദങ്ങൾ കുറേക്കൂടി അന്വർത്ഥമായേനേ.

പക്ഷേ ദയാശീലരായ സുഹൃത്തുക്കൾ ഉദാരമായി നല്കിയ സഹായം കൃതജ്ഞതയോടെ സ്വീകരിച്ചതിനെക്കുറിച്ചു് എനിക്കു പശ്ചാത്താപമില്ല. ഞാൻ മരണത്തിനെതിരായി മല്പിടുകയായിരുന്നു: എന്റെ പ്രതിജ്ഞയെ ബാധിക്കാത്തമട്ടിൽ എനിക്കു ലഭിച്ച എല്ലാ സഹായങ്ങളും ഈശ്വരൻതന്നെ നല്കിയതാണെന്നു കരുതി ഞാൻ സ്വീകരിച്ചിട്ടുണ്ടു്.

കഴിഞ്ഞ കഥകളെക്കുറിച്ചു ചിന്തിക്കുമ്പോൾ, ഉപവാസമനുഷ്ഠിച്ചതിനെപ്പററി എനിക്കു ദുഃഖമില്ല. ശാരീരികമായ വേദനയും അസുഖങ്ങളും സഹിക്കേണ്ടിവന്നുവെങ്കിലും എനിക്കു ഉള്ളിൽ അവർണനീയമായ ശാന്തി അനുഭവപ്പെട്ടു. ഉപവാസമനുഷ്ഠിച്ചിട്ടുള്ളപ്പോഴൊക്കെ ഞാൻ മനശ്ശാന്തി അനുഭവിച്ചിട്ടുണ്ടു്. പക്ഷേ ഇതുപോലെ മുൻപൊരിക്കലുമുണ്ടായിട്ടില്ല. അതിനു കാരണം ഇവിടെ പ്രത്യേകിച്ചൊരു ഫലവും ഉററുനോക്കാനില്ലായിരുന്നുവെന്നതാകാം. മുൻപിലത്തെ ഉപവാസാനുഷ്ഠാനങ്ങൾ

---

4. Harijan, 8-7-1933 (Hindu Dharma, pp. 27—99)

ക്കെല്ലാം പ്രത്യക്ഷമായ ഫലപ്രതീക്ഷയുണ്ടായിരുന്നു, ഇവിടെയാകട്ടെ, അങ്ങനെ പ്രത്യക്ഷത്തിലൊന്നും സംഭവിക്കുമെന്നു കരുതിയിരുന്നില്ല. അതു് എന്നേയും എന്റെ സഹപ്രവർത്തകരേയും ശുദ്ധീകരിക്കുമെന്നും, ആന്തരശുദ്ധികൂടാതെ യഥാർത്ഥമായ ഹരിജനസേവനം അസാദ്ധ്യമാണെന്നു് അവരെ അതു ബോദ്ധ്യപ്പെടുത്തുമെന്നും ഉള്ള വിശ്വാസം തീർച്ചയായുമുണ്ടായിരുന്നു. ഇതു പ്രത്യക്ഷമായ രീതിയിൽ അറിയാനോ, അളക്കാനോ നിവൃത്തിയില്ലാത്ത ഒരു ഫലമാണു്. അതുകൊണ്ടു ഞാൻ എന്നിലേയ്ക്കുതന്നെ ചുരുങ്ങുകയാണുണ്ടായതു്.

ഇരുപത്തിയൊന്നു ദിവസം നീണ്ടുനിന്ന അവിച്ഛിന്നമായ ഒരു പ്രാർത്ഥനയായിരുന്നു ആ ഉപവാസം. അതിന്റെ ഫലം എനിക്കു് ഇപ്പോഴും അനുഭവപ്പെടുന്നുണ്ടു്. ഉപവാസാനുഷ്ഠാനം കൂടാതെകണ്ടു യാതൊരു പ്രാർത്ഥനയും സാധ്യമല്ലെന്നു് എനിക്കിപ്പോൾ മുൻപെന്നത്തെക്കാളുമധികം ബോധ്യമായിരിക്കുന്നു. പ്രാർത്ഥന വളരെയധികമൊന്നും വേണമെന്നില്ല. ഉപവാസം ജിഹ്വയെമാത്രം സംബന്ധിക്കുന്ന കാര്യമല്ല എല്ലാ ഇന്ദ്രിയങ്ങളെയും എല്ലാ അവയവങ്ങളെയും അതു ബാധിക്കുന്നു. പ്രാർത്ഥനയിൽ സമ്പൂർണമായി മുഴുകുക എന്നു പറഞ്ഞാൽ അതിനർത്ഥം എല്ലാ ശാരീരികപ്രവൃത്തികളും പരിപൂർണമായി അകററിനിർത്തുക എന്നാണു്. പ്രാർത്ഥന നമ്മുടെ അസ്തിത്വത്തെ ആമൂലാഗ്രം ഗ്രസിക്കുകയും, നാം ശാരീരികപ്രവർത്തനങ്ങൾക്കുപരി ഉയർന്നു പൊങ്ങുകയും, അവയിൽനിന്നൊക്കെ നിസ്സംഗത്വം നേടുകയും ചെയ്യുന്നു. ശരീരത്തെ സ്വമേധയാ നിരന്തരം പീഡാനുഭവങ്ങൾക്കു വിധേയമാക്കുന്നതുകൊണ്ടു മാത്രം ലഭ്യമാവുന്ന ഒരു അവസ്ഥയാണിതു്. അതുകൊണ്ടു് ആദ്ധ്യാത്മികമായ എല്ലാ ഉപവാസങ്ങളും തീക്ഷ്ണമായ പ്രാർത്ഥനയോ, പ്രാർത്ഥനയുടെ തയ്യാറെടുക്കലോ ആണു്. ദിവ്യമായ പരമസത്തയിൽ ലയിച്ചുചേരുന്നതിനുള്ള ആത്മാവിന്റെ അഭിലാഷമാണതു്. എന്റെ കഴിഞ്ഞ ഉപവാസം അത്തരമൊരു തയ്യാറെടുക്കലെന്ന മട്ടിലാണു് ഉദ്ദേശിച്ചിരുന്നതു്. ഞാനെത്രകണ്ടു വിജയം നേടി? എത്രകണ്ടു് എനിക്കു് അനന്തതയുമായി ബന്ധം പുലർത്താൻ കഴിഞ്ഞു?—എന്തോ, എനിക്കറിഞ്ഞുകൂടാ. പക്ഷേ ഒന്നു് എനിക്കറിയാം. അത്തരമൊരവസ്ഥയിൽ എത്തിച്ചേരുന്നതിനുള്ള എന്റെ ആവേശത്തെ മുൻപെന്നത്തേക്കാളുമധികം തീക്ഷ്ണതരമാക്കിത്തീർത്തിട്ടുണ്ടു് ആ ഉപവാസം.

പിൻതിരിഞ്ഞു നോക്കുമ്പോൾ, ആ ഉപവാസം അത്യന്താപേക്ഷിതമായിരുന്നു എന്നാണു് എനിക്കു തോന്നുന്നതു്. അതാരംഭിച്ച കാലത്തും എനിക്കങ്ങനെതന്നെയാണു തോന്നിയിരുന്നതു്.

പ്രവർത്തകരുടെയിടയിലുള്ള ചില മാലിന്യങ്ങളം അതു വെളിപ്പെടുത്തി. ആ മാലിന്യങ്ങളെപ്പററി മുൻപു യാതൊരു അറിവും ഉണ്ടായിരുന്നില്ല. ഉപവാസം അനുഷ്ഠിച്ചിരുന്നില്ലെങ്കിൽ ഒരു കാലത്തും അതു് അറിയാൻ സാധിക്കമായിരുന്നില്ല. ഹൃനിക്കു കിട്ടിയ കത്തുകളെല്ലാം തെളിയിക്കുന്നതു പ്രവർത്തകരുടെ മനസ്സു കൂടുതൽ പരിശുദ്ധമാകുന്നതിനു് അതു സഹായകമായിട്ടുണ്ടെന്നാണു്. പോരായ്മകളുണ്ടെന്നു് അറിയാമായിരുന്ന പ്രവർത്തകരെ മാത്രമല്ല, ഹരിജനപ്രവർത്തനത്തിലേർപ്പെട്ടിരിക്കുന്ന ജ്ഞാതരും അജ്ഞാതരുമായ എല്ലാ പ്രവർത്തകരേയും ശുദ്ധീകരിക്കുകയായിരുന്നു ഉപവാസത്തിൻെറ ലക്ഷ്യം. ഹരിജനപ്രസ്ഥാനം തികച്ചും മതപരമാണെന്നും— മതം എന്ന പദം ഇവിടെ അതിൻെറ ഏററവും ശ്രേഷ്ഠമായ അർത്ഥത്തിലാണു് ഉപയോഗിക്കുന്നതു്— അതു് അകളങ്കിതസ്വഭാവികളായ പ്രവർത്തകന്മാർ മതപരമായ അഭിനിവേശത്തോടെ കൈകാര്യം ചെയ്യേണ്ടതാണെന്നും ഉള്ള വസ്തുത പ്രവർത്തകർക്കു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനു് ഉപവാസത്തെപ്പോലെ മറെറാന്നിനും കഴിയുമായിരുന്നില്ല.

അയിത്താചാരം ഉച്ചാടനം ചെയ്യുന്നതിനുള്ള പ്രവർത്തനം കേവലം സാമൂഹ്യമോ സാമ്പത്തികമോ ആയ പരിഷ്കരണപ്രസ്ഥാനമല്ല. നിശ്ചിതമായ ഒരു കാലയളവിനുള്ളിൽ സാമ്പത്തികമായി എത്രത്തോളം പുരോഗതി നേടിയെന്നും, സാമൂഹ്യമായി എത്രത്തോളം ക്ഷേമമുണ്ടായെന്നും അളന്നു തിട്ടപ്പെടുത്തി പറയാൻ കഴിയുന്ന ഒരു പ്രസ്ഥാനമല്ല അതു്. മനുഷ്യവർഗത്തോളം പഴക്കംചെന്ന, ഈശ്വരനിർമ്മിതമായ ഒരു വ്യവസ്ഥിതിയാണു് അയിത്തം എന്നു് ഇന്നും ആത്മാർത്ഥമായി വിശ്വസിക്കുന്ന ലക്ഷക്കണക്കിനു ഹിന്ദുക്കളുണ്ടു്. അവരുടെ ഹൃദയത്തെ സ്പർശിക്കുകയായിരുന്നു അതിൻെറ ലക്ഷ്യം. ഇതു സാമൂഹ്യവും സാമ്പത്തികവുമായ പരിഷ്കാരയത്നങ്ങളേക്കാറം എത്രയോ ഉന്നതമായ ഒരു പ്രവൃത്തിയാണെന്നു് ആരും സമ്മതിക്കും. അതിൽ ഇപ്പറഞ്ഞതും മററു പലതും ഉറംപ്പെടുമെന്നു തീർച്ചയാണു്. ഹൈന്ദവചിന്തയിൽ സമൂലമായ ഒരു വിപ്ളവം സൃഷ്ടിക്കുക— അതിൽ കുറഞ്ഞ ഒന്നുമല്ല അതിൻെറ ലക്ഷ്യം. ജന്മനാതന്നെ അസമത്വവും ഉച്ചനീചത്വങ്ങളും അനുഭവിക്കണമെന്ന ദുഷ്ടവും ഭയാനകവുമായ സിദ്ധാന്തത്തെ പരിപൂർണമായി നിരാകരിക്കുകയാണു് അതിൻെറ ലക്ഷ്യം. ആ സിദ്ധാന്തം ഹിന്ദുമതത്തെ വിഷലിപ്തമാക്കുകയും അതിൻെറ നിലനില്പിനെ മെല്ലെ മെല്ലെ അപകടത്തിലാക്കുകയും ചെയ്യുന്നു. മനുഷ്യൻെറ പരമോന്നതഭാവത്തോടുള്ള ഒരു ആഹ്വാനത്തിലൂടെ മാത്രമേ ആ വിപ്ളവത്തെ വിജയ

ത്തിലെത്തിക്കാൻ പററു. ആ ആഹ്വാനം ഫലപ്രദമാകുന്നതു് ആത്മശുദ്ധീകരണത്തിലൂടെ മാത്രമാണെന്നു്—വ്രണിതമായ ഒരു ഹൃദയത്തിന്റെ ആഴങ്ങളിൽനിന്നു് ഉയരുന്ന പ്രാർത്ഥനയുടെ രൂപത്തിൽ നടത്തപ്പെടുന്ന ഉപവാസത്തിലൂടെ മാത്രാമണെന്നു്— എനിക്കു് എന്നത്തെക്കാളുമധികം ബോദ്ധ്യമായിരിക്കുന്നു.

അത്തരമൊരു ഉപവാസത്തിന്റെ അദൃശ്യഫലങ്ങൾ ദൃശ്യഫലങ്ങളേക്കാൾ സമുന്നതവും വ്യാപകവുമാണെന്നു ഞാൻ കരുതുന്നു. മുൻകൂട്ടി വേണ്ടത്ര പരിശീലനം നേടിയ അനേകം സ്ത്രീപുരുഷന്മാർ കാര്യങ്ങളുടെ ഹൃദയത്തിലേക്കുതന്നെ കടന്നു ചെല്ലുന്നതിനു് ഏററവും ഫലപ്രദമായ മാർഗം പ്രാർത്ഥനയാണെന്നു കരുതി ഉപവാസമനുഷ്ഠിക്കുമെന്നും എന്റെ ഉപവാസം സ്വമേധയാ നടത്തുന്ന അത്തരം പരിശുദ്ധോപവാസങ്ങളുടെ ഒരു പരമ്പരയ്ക്കു തുടക്കം കുറിക്കുമെന്നും ഞാൻ ദൃഢമായി വിശ്വസിക്കുന്നു. എങ്ങനെയാണു ആ പരമ്പര നിലവിൽ വരുന്നതെന്നു് എനിക്കു് അറിഞ്ഞുകൂടാ. എങ്കിലും ഞാനതിനുവേണ്ടി ശ്രമിക്കുകയാണു്. അതു സാധിക്കുമെങ്കിൽ പരിഷ്കരണപ്രവർത്തനങ്ങളെ എതിർക്കുന്ന ഹിന്ദുക്കളുടെയും, അതോടൊപ്പം ഹരിജനങ്ങളുടെയും ഹൃദയത്തെ സ്പർശിക്കുന്നതിനു മറെറന്തിനേക്കാളും അതിനു സാധിക്കുമെന്നു ഞാൻ കരുതുന്നു. പരിഷ്കരണവാദികളെയും എതിരാളികളെയുംപോലെ ഹരിജനങ്ങളും ഈ പ്രസ്ഥാനത്തിൽ അവരുടെ പങ്കു വഹിക്കണം. എന്റെ ഉപവാസം ഹരിജനങ്ങളേയും സ്പർശിക്കാതിരുന്നില്ല എന്നു വായനക്കാരെ അറിയിക്കാൻ എനിക്കു സന്തോഷമുണ്ടു്.

## അദ്ധ്യായം ആറു്

# ആശ്രമപ്രാർത്ഥന

### 1

### ഒന്നു്

ആശ്രമത്തിന്റെ തായ്‌വേരു സത്യനിഷ്ഠയാണെങ്കിൽ, ആ വേരിന്റെ പ്രധാനപോഷകോപാധി പ്രാർത്ഥനയാണു്. ആശ്രമത്തിന്റെ സാമൂഹ്യപ്രവർത്തനങ്ങൾ-വ്യക്തിഗതപ്രവർത്തനങ്ങളല്ല—ആരംഭിക്കുന്നതു് എന്നും രാവിലെ 4.15 മുതൽ 4.45 വരെ നടത്തുന്ന സാമൂഹ്യപ്രാർത്ഥനയോടുകൂടിയാണു്. അവസാനിക്കുന്നതു സന്ധ്യയ്ക്കു 7 മുതൽ 7.30 വരെ നടത്തുന്ന സായാഹ്നപ്രാർത്ഥ

1. Ashram Observances in Action (1932) pp. 22–36

നയോടുകൂടിയും. ആശ്രമസ്ഥാപനത്തിനുശേഷം ഇന്നുവരെ ഒരൊററ ദിവസമെങ്കിലും പ്രാർത്ഥന മുടങ്ങിയിട്ടുള്ളതായി ഞാൻ അറിഞ്ഞിട്ടില്ല. മഴ കാരണം പ്രാർത്ഥനാവേദിയിൽ ഉത്തരവാദപ്പെട്ട ഒരാൾമാത്രം സന്നിഹിതനായി പ്രാർത്ഥന നടത്തിയിട്ടുള്ള പല സന്ദർഭങ്ങളും എനിക്കു് ഓർമ്മയുണ്ടു്. സുഖക്കേടോ അതുപോലെ ഒഴിവാക്കാൻ നിവൃത്തിയില്ലാത്ത മററെന്തെങ്കിലും കാരണമോ മൂലമല്ലാതെ ആശ്രമനിവാസികളിലാരുംതന്നെ പ്രാർത്ഥനയ്ക്കു സന്നിഹിതരാകാതിരുന്നുകൂടാ എന്നാണു നിയമം. ഈ നിയമം സായാഹ്നപ്രാർത്ഥന നടത്തുമ്പോൾ ഏതാണ്ടു കർശനമായിത്തന്നെ അനുസരിച്ചിരുന്നു. പ്രഭാതപ്രാർത്ഥനയെ സംബന്ധിച്ച് അങ്ങനെ പറഞ്ഞുകൂടാ.

പ്രഭാതപ്രാർത്ഥനയുടെ സമയം പരീക്ഷണാർത്ഥം രാവിലെ 4—നും, 5—നും, 6—നും, 7—നും ഒക്കെ വച്ചുനോക്കി. ഒടുവിൽ അക്കാര്യത്തിലുള്ള എന്റെ നിർബന്ധപൂർവ്വമായ നിലമൂലം സമയം രാവിലെ 4.20 എന്നു തീരുമാനിച്ചു. രാവിലെ 4 മണിക്കു് ആദ്യമൊരു മണിയടിക്കും. ഉടനെ എല്ലാവരും എഴുന്നേററു മുഖം കഴുകി 4.20 ആകുമ്പോൾ പ്രാർത്ഥനാവേദിയിൽ വന്നുചേരും.

എനിക്കു തോന്നുന്നു ഇന്ത്യയെപ്പോലൊരു രാജ്യത്തു് എത്ര വെളുപ്പിനേ എഴുന്നേല്ക്കുന്നോ അത്രയും നന്നാണെന്നു്. ലക്ഷക്കണക്കിനു സാധാരണജനങ്ങൾക്കു നേരത്തേ എഴുന്നേല്ക്കാതെ നിവൃത്തിയില്ല. കർഷകൻ രാവിലെ താമസിച്ചാണു് ഉണരുന്നതെങ്കിൽ, അയാളുടെ വിളവുകൾ നശിച്ചുപോകും. അതിരാവിലെതന്നെ കന്നുകാലികൾക്കു തീററി കൊടുക്കണം; പശുക്കളെ കറക്കണം. സാധാരണക്കാരുടെ കഥ അതാണെങ്കിൽ, അവരെ സേവിക്കുന്നതിനു് ഉത്സാഹിക്കുന്നവരും, സത്യാന്വേഷകരും, സന്യാസികളും മററും രാവിലെ 2—നോ 3—നോതന്നെ എഴുന്നേല്ക്കണം. അങ്ങനെ ചെയ്യുന്നില്ലെങ്കിലാണു് അത്ഭുതം. ലോകമൊട്ടുക്കു് എല്ലാ രാജ്യങ്ങളിലും ഭക്തജനങ്ങളും കർഷകരും അതിരാവിലെ എഴുന്നേല്ക്കും. ഭക്തജനങ്ങൾ ഈശ്വരനാമം ജപിക്കുന്നു; കർഷകർ പാടങ്ങളിൽ പണിയെടുക്കുന്നു ഇരുകൂട്ടരും അങ്ങനെ ലോകത്തേയും തങ്ങളേയും സേവിക്കുന്നു, എന്റെ കണ്ണിൽ, രണ്ടുകൂട്ടരും ആരാധകരാണു്. ഭക്തജനങ്ങൾ സ്വതേതന്നെ ആരാധകരായിത്തീരുന്നു; കർഷകരാകട്ടെ പ്രയത്നത്തിലൂടെ അറിയാതെതന്നെ ഈശ്വരനെ ആരാധിക്കുന്നു. അവരുടെ പ്രവർത്തനം ലോകത്തെ നിലനിറുത്തുന്നതിനു് ഉപകരിക്കുന്നു. പാടങ്ങളിൽ പണിയെടുക്കുന്നതിനു പകരം ഈശ്വരധ്യാനത്തിൽ മുഴുകുകയാണെങ്കിൽ അവർ അവരുടെ കർത്തവ്യം നിറവേററുകയല്ലാ ചെയ്യുന്നതു്. അങ്ങനെ അവരേയും ലോകത്തേയും അവർ നശിപ്പിക്കും.

കർഷകനെ നാം ആരാധകനായി പരിഗണിച്ചെന്നോ ഇല്ലെന്നോ വരാം. കർഷകനും തൊഴിലാളിക്കും മററും അതിരാവിലെ എഴുന്നേല്ക്കാതെ നിവൃത്തിയില്ലാതിരിക്കുമ്പോൾ, ഭക്തനും ജനസേവകനും എങ്ങനെ താമസിച്ച് എഴുന്നേല്ക്കാനൊക്കും? ആശ്രമത്തിൽ ഞങ്ങൾ പ്രവൃത്തിയും ആരാധനയും പരസ്പരം പൊരുത്തപ്പെടുത്താനാണു ശ്രമിക്കുന്നതു്. അതുകൊണ്ടു് ആശ്രമത്തിലെ ശരീരശേഷിയുള്ള എല്ലാ ആളുകളും എത്ര അസൗകര്യമുണ്ടായാലും അതിരാവിലെ എഴുന്നേല്ക്കണമെന്നാണു് എൻെറ സുനിശ്ചിതമായ അഭിപ്രായം. രാവിലെ 4 മണി എന്നു പറയുന്നതു നാം ഉണർന്നെഴുന്നേല്ക്കേണ്ട ഏററവും വൈകിയ സമയമാണു്; നേരത്തേയുള്ള സമയമല്ല.

മററു ചില കാര്യങ്ങളെക്കുറിച്ചും ഞങ്ങൾക്കു ചില തീരുമാനങ്ങളെടുക്കേണ്ടിവന്നു. എവിടെവെച്ചാണു പ്രാർത്ഥന നടത്തേണ്ടതു്? ക്ഷേത്രം പണിയണോ, അതോ തുറന്ന പ്രദേശം മതിയോ? പ്രാർത്ഥനയ്ക്കു പ്രത്യേകമൊരു ഉയർന്ന വേദി കെട്ടിയുണ്ടാക്കണമോ, അതോ താഴെ മണ്ണിലും പൊടിയിലുംതന്നെ ഇരുന്നാൽ മതിയോ? ബിംബം എന്തെങ്കിലും വേണമോ? ഒടുവിൽ ആകാശത്തിനു കീഴിൽ, വെറും നിലത്തിരുന്നു്, ബിംബമൊന്നും പ്രതിഷ്ഠിക്കാതെതന്നെ പൂജ നടത്താൻ ഞങ്ങൾ തീരുമാനിച്ചു. ആശ്രമത്തിലെ നിഷ്ഠകളിലൊന്നാണു ദരിദ്രജീവിതം. പട്ടിണികിടക്കുന്ന ജനലക്ഷങ്ങളെ സേവിക്കുന്നതിനുവേണ്ടിയാണു് ആശ്രമം നിലകൊള്ളുന്നതു്. മററുള്ളവർക്കെന്നതുപോലെതന്നെ സാധുക്കൾക്കും അവിടെ സ്ഥാനമുണ്ടു്. നിയമങ്ങൾ അനുസരിച്ചു ജീവിക്കാൻ തയാറുള്ള ആരെയും ആശ്രമം ഹൃദയപൂർവം സ്വാഗതംചെയ്യും. അങ്ങനെയുള്ള ഒരു സ്ഥാപനത്തിൽ, പൂജാഭവനം കല്ലും കട്ടയുംകൊണ്ടു കെട്ടിയുണ്ടാക്കേണ്ടതില്ല. ആകാശം മേൽക്കൂരയും നാലുദിക്കുകൾ ചുവരുകളും ആയിരുന്നാൽ മതി. ഉയർന്ന ഒരു വേദി കെട്ടാമെന്നു് ആദ്യം തീരുമാനിച്ചു. പിന്നീടതും വേണ്ടെന്നുവച്ചു. കാരണം പ്രാർത്ഥനയിൽ പങ്കെടുക്കാൻ വരുന്നവരുടെ എണ്ണം തിട്ടപ്പെടുത്താൻ നിവൃത്തിയില്ലാത്തതുകൊണ്ടു് അതിനെത്ര വിസ്താരം വേണ്ടിവരുമെന്നു തീരുമാനിക്കാനൊത്തില്ല. വലുതായിട്ടൊന്നു കെട്ടാൻ വളരെ പണം വേണം. കെട്ടിടമോ വേദിയോ ഒന്നും കെട്ടാതിരുന്നതു നന്നായി എന്നു് അനുഭവം തെളിയിച്ചു. ആശ്രമത്തിനു പുറത്തുള്ളവരും പ്രാർത്ഥനയിൽ സംബന്ധിച്ചിരുന്നു. അതുകൊണ്ടു് എത്ര വലിയ വേദി കെട്ടിയാലും ചിലപ്പോഴൊക്കെ സന്നിഹിതരാകുന്നവർക്കു മുഴുവൻ അതിലിരിക്കുവാൻ നിവൃത്തിയില്ലാതെ വരുമായിരുന്നു.

ആശ്രമത്തിലെ പ്രാർത്ഥനാസമ്പ്രദായം കൂടുതൽ കൂടുതൽ അനുകരിക്കപ്പെട്ടുവരുകയാണു്. അതുകൊണ്ടു് ആകാശത്തെ

മേൽപ്പുരയാക്കിക്കൊണ്ടുള്ള ക്ഷേത്രം പ്രയോജനകരമായിത്തീർന്നിരിക്കുകയാണ്. ഞാൻ പോകുന്നിടത്തൊക്കെ രാവിലെയും വൈകിട്ടും പ്രാർത്ഥന നടത്താറുണ്ട്. പ്രാർത്ഥനയിൽ, പ്രത്യേകിച്ചും സായാഹ്നപ്രാർത്ഥനയിൽ, വളരെയേറെ ആളുകൾ സന്നിഹിതരാകുന്നുമുണ്ട്. അതുകൊണ്ട് തുറന്ന പ്രദേശത്തേ പ്രാർത്ഥന നടത്താൻ പററൂ. ഒരു പ്രാർത്ഥനാമന്ദിരത്തിൽവച്ചു പ്രാർത്ഥന നടത്തി ശീലിച്ചിരുന്നെങ്കിൽ, സഞ്ചാരം നടത്തുന്ന സന്ദർഭങ്ങളിൽ പൊതു പ്രാർത്ഥന നടത്തുന്നതിനെക്കുറിച്ചു ഞാൻ ചിന്തിക്കുമായിരുന്നില്ല.

ആശ്രമത്തിൽ എല്ലാ മതങ്ങൾക്കും തുല്യ പ്രാധാന്യമാണു നല്കിയിരിക്കുന്നതു്. എല്ലാ മതാനുയായികളേയും അവിടെ സ്വാഗതം ചെയ്യും. അവർ വിഗ്രഹാരാധനയിൽ വിശ്വസിച്ചെന്നും ഇല്ലെന്നും വരും. അതുകൊണ്ട് ആശ്രമത്തിൽ സമൂഹപ്രാർത്ഥന നടത്തുന്ന സന്ദർഭത്തിൽ ആരുടേയും വികാരങ്ങളെ വ്രണപ്പെടുത്തിക്കൂടെന്നു കരുതി വിഗ്രഹങ്ങളൊന്നും വയ്ക്കാറില്ല. പക്ഷേ ആശ്രമത്തിലെ അന്തേവാസികൾക്ക് അവരവരുടെ മുറികളിൽ വിഗ്രഹങ്ങൾ വച്ചു പൂജിക്കുന്നതിനുള്ള സ്വാതന്ത്ര്യമുണ്ട്.

## രണ്ട്

പ്രഭാതപ്രാർത്ഥന നടത്തുമ്പോൾ ആദ്യം ഞങ്ങൾ 'ആശ്രമഭജനാവലി'യിൽ അച്ചടിച്ചിട്ടുള്ള ശ്ലോകങ്ങൾ വായിക്കും. പിന്നീട് ഒരു ഭജന, തുടർന്നു് 'രാംധുൻ'. അതുകഴിഞ്ഞു ഗീതാപാഠം. വൈകിട്ടു ഗീതയിലെ രണ്ടാമദ്ധ്യായത്തിലെ ഒടുവിലത്തെ 19 ശ്ലോകങ്ങളും, ഒരു ഭജനയും 'രാംധുനും' ചൊല്ലിക്കഴിഞ്ഞിട്ട് ഏതെങ്കിലുമൊരു മതഗ്രന്ഥത്തിൽ നിന്നും കുറെ ഭാഗം വായിക്കും.

ആശ്രമാരംഭംമുതൽ അവിടെ കഴിഞ്ഞുകൂടുന്ന കാകാ കാലേകറാണു ശ്ലോകങ്ങൾ തിരഞ്ഞെടുത്തതു്. മഗൻലാൽ ഗാന്ധി ഫിനിക്സിലെ കുട്ടികളുമൊത്തു് തെക്കേ ആഫ്രിക്കയിൽനിന്നു ശാന്തിനികേതനിൽ ചെന്നപ്പോൾ അവിടെവച്ചു കാകാ കാലേകറെ കണ്ടുമുട്ടി. ഞാനന്നു് ഇംഗ്ളണ്ടിലായിരുന്നു. ദീനബന്ധു ആൻഡ്രൂസും, പരേതനായ മി. പിയേഴ്സണും അന്നു ശാന്തിനികേതനിൽ ഉണ്ടായിരുന്നു. ആൻഡ്രൂസ് തിരഞ്ഞെടുക്കുന്ന ഏതെങ്കിലും സ്ഥലത്തു താമസിക്കണമെന്നാണു ഞാൻ മഗൻലാലിനെ ഉപദേശിച്ചിരുന്നതു്. ആൻഡ്രൂസ് ശാന്തിനികേതൻ തിരഞ്ഞെടുത്തു. കാകാ അവിടത്തെ ഒരദ്ധ്യാപകനായിരുന്നു. അദ്ദേഹം മഗൻലാലുമായി അടുപ്പത്തിലായി. മഗൻലാലിനു് സംസ്കൃതം പഠിപ്പിക്കാൻ ഒരാളെ ആവശ്യമുണ്ടായിരുന്നു. കാകാ

അതിനു പററിയ ആളായിരുന്നു. ചിന്താമണിശാസ്ത്രി അദ്ദേഹത്തെ സഹായിക്കുകയും ചെയ്തു. പ്രാർത്ഥനാവേളയിൽ ചൊല്ലേണ്ട ശ്ലോകങ്ങൾ എങ്ങനെവേണം പാരായണം ചെയ്യാൻ എന്നു കാകാ കുട്ടികളെ പഠിപ്പിച്ചു. ആ ശ്ലോകങ്ങളിൽ ചിലതൊക്കെ ആശ്രമത്തിലെ പ്രാർത്ഥനയിൽ വേണ്ടെന്നുവച്ചിട്ടുണ്ട്. സമയം ലാഭിക്കാനാണ് അതു ചെയ്തത്. ഇതാണു പ്രഭാതപ്രാർത്ഥനയിൽ ഇത്രയും നാളായിട്ട് ഉപയോഗിച്ചുകൊണ്ടിരിക്കുന്ന ശ്ലോകങ്ങളുടെ കഥ;

ഈ ശ്ലോകപാരായണത്തെ പലരും എതിർത്തിട്ടുണ്ട്. സമയം ലാഭിക്കണമെന്നാണ് എതിർക്കാനുള്ള ഒരു കാരണം. ഒരു സത്യാരാധകനോ ഹൈന്ദവേതരനോ ചൊല്ലാൻ പററുന്ന ശ്ലോകങ്ങളല്ല അവയെന്നും ചിലർ പറഞ്ഞു. തീർച്ചയായും ഹിന്ദുക്കൾ മാത്രം ചൊല്ലുന്ന ശ്ലോകങ്ങൾതന്നെയാണവ. പക്ഷേ, ഒരു ഹൈന്ദവേതരന് അവ എന്തുകൊണ്ടു ചൊല്ലിക്കൂടെന്നോ, അവ ചൊല്ലുന്നിടത്ത് എന്തുകൊണ്ടു സന്നിഹിതനായിക്കൂടെന്നോ എനിക്കു മനസ്സിലാകുന്നില്ല. അവ ചൊല്ലിക്കേട്ട ക്രൈസ്തവ–മുസ്ളീം സുഹൃത്തുക്കൾ എതിർപ്പൊന്നും പറഞ്ഞിട്ടുമില്ല. സ്വന്തം മതത്തെപ്പോലെ ഇതരമതങ്ങളേയും മാനിക്കുന്ന ആർക്കും അവ വിഷമമുണ്ടാക്കേണ്ട കാര്യമില്ല. മററു മതസ്ഥരെപ്പററി അവയിലൊരു പ്രതികൂലപരാമർശവുമില്ല. ആശ്രമത്തിലെ അന്തേവാസികളിൽ ബഹുഭൂരിപക്ഷവും ഹിന്ദുക്കളാണല്ലോ. അതുകൊണ്ടു ഹൈന്ദവമതഗ്രന്ഥങ്ങളിൽനിന്നുവേണം ശ്ലോകങ്ങൾ തിരഞ്ഞെടുക്കുവാൻ. ഹൈന്ദവവേതര വേദഗ്രന്ഥങ്ങളിൽനിന്ന് ഒന്നും ചൊല്ലിയിരുന്നില്ല എന്നല്ല അതിനർത്ഥം. ഇമാംസാഹിബ് പലപ്പോഴും കൊറാനിൽനിന്നു ചില ഭാഗങ്ങൾ വായിച്ചിരുന്നു. മുസ്ളീം–ക്രൈസ്തവഗീതങ്ങളും പലപ്പോഴും പാടിയിരുന്നു.

സത്യത്തിന്റെ നിലപാടിൽ നിന്നുകൊണ്ടാണു ചിലർ ശ്ലോകങ്ങളെ ഭയങ്കരമായി എതിർത്തത്. സരസ്വതിയേയും ഗണേശനേയും മററും വന്ദിക്കുന്നതു സത്യത്തോടു കാണിക്കുന്ന ക്രൂരതയാണെന്ന് ആശ്രമത്തിലെ ഒരു അന്തേവാസി വിനയപൂർവം, എന്നാൽ ശക്തിപൂർവംതന്നെ വാദിച്ചു കൈയിൽ വീണയുമേന്തി താമരപ്പൂവിന്റെ നടുവിൽ ഇരിക്കുന്ന സരസ്വതിയേയും, കുടവയറും തുമ്പിക്കൈയും ഉള്ള ഗണപതിയേയുംപോലുള്ള ദേവതകൾ എങ്ങുംതന്നെയില്ലെന്ന് അയാൾ വാദിച്ചു. ഞാനാ വാദത്തിന് ഇങ്ങനെയാണു മറുപടി പറഞ്ഞത്:

'ഞാൻ സത്യോപാസകനാണെന്നാണ് എന്റെ അവകാശവാദം. എങ്കിലും ഈ ശ്ലോകങ്ങൾ ഉരുവിടുകയോ കുട്ടികൾക്ക്

അവ പഠിപ്പിച്ചുകൊടുക്കുകയോ ചെയ്യുന്നതു് എനിക്കു് ഒട്ടും വിഷമമുള്ള കാര്യമല്ല. ഈ ശ്ലോകങ്ങളിൽ ചിലതിനെ ഈ വാദഗതിയുപയോഗിച്ചു് എതിർക്കുകയാണെങ്കിൽ, ഹിന്ദുമതത്തിൻെറ അടിസ്ഥാനത്തെത്തന്നെ ചോദ്യം ചെയ്യുന്നതിനു തുല്യമാണതു്. ഹിന്ദുമതത്തിൽ അപലപനീയമായ എന്തെങ്കിലുമുണ്ടെങ്കിൽ, അതു് എത്ര പ്രാചീനമായാലും വേണ്ടില്ല അതിനെ നാം അപലപിച്ചുകൂടെന്നില്ല. അതു ഹിന്ദുമതത്തിലെ ദുർബലമോ ഭേദനീയമോ ആയ ഒരു വശമാണെന്നു ഞാൻ കരുതുന്നില്ല. നേരെ മറിച്ചു് അതു നമ്മുടെ മതത്തിൻെറ ഒരു സവിശേഷതയാണു്. കഴിഞ്ഞ പതിനഞ്ചുകൊല്ലമായി ഞാൻ ചൊല്ലാറുള്ള ആ ശ്ലോകങ്ങൾ എനിക്കു മനഃശാന്തിയരുളുന്നു. അവയെന്നെ സംബന്ധിച്ചിടത്തോളം സത്യമാണു്. അവയിൽ ഞാൻ സൗന്ദര്യവും കവിതയും കണ്ടെത്തുന്നു. പണ്ഡിതന്മാർ സരസ്വതിയെക്കുറിച്ചും ഗണേശനെക്കുറിച്ചും പല കഥകൾ പറയാറുണ്ടല്ലോ. ആ കഥകൾക്കെല്ലാം അവയുടേതായ പ്രയോജനമുണ്ടു്. എനിക്കവയുടെ ആന്തരാർത്ഥമെന്താണെന്നൊന്നും അറിഞ്ഞുകൂടാ. ഞാൻ അതൊന്നും അറിയാൻ ശ്രമിച്ചിട്ടുമില്ല. അതറിയേണ്ടതു് ആവശ്യമാണെന്നു് എനിക്കു തോന്നിയിട്ടുമില്ല. ഒരുപക്ഷേ അജ്ഞതതന്നെയായിരിക്കാം എൻെറ മോക്ഷം. സത്യാന്വേഷണത്തിൻെറ ഭാഗമെന്ന നിലയിൽ ഇക്കാര്യത്തെക്കുറിച്ചു് അധികമന്വേഷിക്കേണ്ടതാണെന്നു് എനിക്കു തോന്നിയിട്ടില്ല, ഞാൻ എൻെറ ഈശ്വരനെ കണ്ടെത്തിയാൽ മാത്രംമതി. അദ്ദേഹത്തിൻെറ സജീവമായ സാന്നിദ്ധ്യം എനിക്കു് ഇനിയും അനുഭവപ്പെട്ടിട്ടില്ല. എങ്കിലും ഞാൻ ലക്ഷ്യപ്രാപ്തിക്കുള്ള ശരിയായ മാർഗത്തിൽക്കൂടിത്തന്നെയാണു മുൻപോട്ടു പോകുന്നതു്.'

ഈ മറുപടികൊണ്ടു് എതിരാളികൾ സംതൃപ്തരാകുമെന്നു് എനിക്കു പ്രതീക്ഷയില്ല. ഒരു താല്ക്കാലികക്കമ്മിററി ഈ പ്രശ്നം പൂർണമായി പരിശോധിക്കുകയും, ആ ശ്ലോകങ്ങൾ അതേപടിതന്നെ തുടർന്നു ചൊല്ലേണ്ടതാണെന്നു ശുപാർശചെയ്യുകയും ചെയ്തു. ഏതു ശ്ലോകം തിരഞ്ഞെടുത്താലും കുറേപ്പേർക്കു് അതു് ഇഷ്ടമാവുകയില്ലെന്നു തീർച്ചയാണു്.

## മൂന്നു്

ശ്ലോകങ്ങൾ ചൊല്ലിക്കഴിഞ്ഞതിനുശേഷം ഒരു ഭജന പാടി. തെക്കേ ആഫ്രിക്കയിൽവച്ചു ഭജനഗാനങ്ങൾ പാടുക മാത്രമായിരുന്നു പരിപാടിയിലെ ഒരേയൊരു ഇനം. ഇന്ത്യയിൽവച്ചാണു ശ്ലോകങ്ങൾകൂടി ഉപയോഗിച്ചു തുടങ്ങിയതു്. മഗൻലാൽ ഗാന്ധിയാണു ഗാനാലാപത്തിൻെറ കാര്യത്തിൽ ഞങ്ങളെ നയിച്ചിരുന്നതു്. എങ്കിലും ആ ഏർപ്പാടു തൃപ്തികരമല്ലെന്നു

തോന്നി. അതിലേക്കു് ഒരു വിദഗ്ദ്ധ ഗായകൻതന്നെ വേണമെന്നു തീരുമാനിച്ചു. ആ ഗായകൻ ആശ്രമനിയമങ്ങരം അംഗീകരിക്കാൻ തയ്യാറുള്ള ആളായിരിക്കണം. അങ്ങനെയൊരാളെ ഒടുവിൽ കിട്ടി. നാരായൺ മോറേശ്വർ ഖരേ എന്നായിരുന്നു അദ്ദേഹത്തിന്റെ പേർ. പണ്ഡിററു് വിഷ്ണുദിഗംബറിന്റെ ശിഷ്യനായിരുന്നു അദ്ദേഹം. ഗുരു തന്നെയാണു് അദ്ദേഹത്തെ ആശ്രമത്തിലേയ്ക്കു് അയച്ചതു്. പണ്ഡിററു് ഖരേയുടെ സേവനം ഞങ്ങരംക്കു തൃപ്തികരമായിരുന്നു. അദ്ദേഹം ഇപ്പോരം ആശ്രമത്തിലെ സ്ഥിരാംഗങ്ങളിലൊരാളാണു്. അദ്ദേഹം ഭജനഗാനാലാപം രസകരമാക്കി. ഇന്നു് ആയിരക്കണക്കിനാളുകരം ഉപയോഗിക്കുന്ന 'ആശ്രമഭജനാവലി' അദ്ദേഹമാണു രചിച്ചതു്. 'രാംധുൻ' കീർത്തനത്തെ പ്രാർത്ഥനയിലെ മൂന്നാമത്തെ ഘടകമായി കൂട്ടിച്ചേർത്തതും അദ്ദേഹംതന്നെ.

നാലാമത്തെ ഇനം ഗീതാപാരായണമായിരുന്നു. വളരെക്കൊല്ലങ്ങളായി സത്യാഗ്രഹാശ്രമത്തിന്റെ ആദർശങ്ങരംക്കും പ്രവൃത്തനങ്ങരംക്കും ഗീതയെയാണു് ആധികാരികമായ മാർഗദർശിയായി കരുതിയിരുന്നതു്. ആശയങ്ങളുടേയും പ്രവർത്തനസരണികളുടേയും സാധുത്വം തർക്കവിഷയമായിത്തീരുമ്പോരം തീരുമാനമുണ്ടാക്കാനുള്ള ഉപാധി ഗീതയാണു്. അതുകൊണ്ടു് ആശ്രമവാസികരം മുഴുവൻ ഗീതയുടെ അർത്ഥം മനസ്സിലാക്കണമെന്നും, കഴിയുമെങ്കിൽ അതു കാണാപ്പാഠം ആക്കണമെന്നും ഞങ്ങരംക്കു് ആഗ്രഹമുണ്ടായിരുന്നു. കാണാപ്പാഠമാക്കാൻ സാധിച്ചില്ലെങ്കിൽ, സംസ്കൃതത്തിലെ മൂലഗ്രന്ഥം ശരിയായ രീതിയിൽ വായിക്കുന്നതിനെങ്കിലും അവർ ശീലിക്കണമെന്നു ഞങ്ങരം ആഗ്രഹിച്ചു. ഈ ഉദ്ദേശ്യത്തോടുകൂടി ഞങ്ങരം നിത്യവും ഗീതാപാരായണം ചെയ്തു തുടങ്ങി. ദിവസവും കുറെ ശ്ലോകങ്ങരം വായിക്കും. കാണാപ്പാഠമാകുന്നതുവരെ അവ തുടർന്നു വായിച്ചുകൊണ്ടിരിക്കും. ഇതിൽനിന്നു ഞങ്ങരം പാരായണത്തിലേയ്ക്കു കടന്നു. പതിന്നാലു ദിവസംകൊണ്ടു ഗീത മുഴുവൻ പാരായണം ചെയ്തു തീർക്കത്തക്ക രീതിയിലാണു് ഏർപ്പാടുകരം ചെയ്തിരുന്നതു്. അതുകൊണ്ടു് ഇന്ന ദിവസം ഇന്നയിന്ന ശ്ലോകങ്ങരം ചൊല്ലും എന്നു് എല്ലാവർക്കും അറിയാമായിരുന്നു. ഇടവിട്ടിടവിട്ടുള്ള വെള്ളിയാഴ്ചകളിൽ ആദ്യത്തെ അദ്ധ്യായം പാരായണം ചെയ്യും. ഇനി അടുത്ത വെള്ളിയാഴ്ചയാണു് (1932 ജൂൺ 10) അതു് എടുക്കുന്നതു്. ഏഴും എട്ടും ഒരുമിച്ചു്, പന്ത്രണ്ടും പതിമൂന്നും ഒരുമിച്ചു്, പതിന്നാലും പതിനഞ്ചും ഒരുമിച്ചു്, പതിനാറും പതിനേഴും ഒരുമിച്ചു്— ഇങ്ങനെയാണു പാരായണം ചെയ്തിരുന്നതു്. അങ്ങനെ പതിനെട്ടു് അദ്ധ്യായങ്ങരം പതിന്നാലു ദിവസംകൊണ്ടു പാരായണം ചെയ്തു തീർത്തിരുന്നു.

സായാഹ്നപ്രാർത്ഥന നടത്തുമ്പോഴ് നിത്യവും ഗീതയിലെ രണ്ടാമത്തെ അദ്ധ്യായത്തിലെ അവസാനത്തെ 19 ശ്ലോകങ്ങൾ വായിക്കും; അതുപോലെതന്നെ ഒരു ഭജനകീർത്തനവും രാമനാമവും ചൊല്ലും. മുൻപറഞ്ഞ ശ്ലോകങ്ങൾ സ്ഥിതപ്രജ്ഞന്റെ സ്വഭാവഗുണങ്ങളാണു വിവരിക്കുന്നതു്. ഒരു സത്യാഗ്രഹിയും ആ സ്വഭാവഗുണങ്ങൾ നേടേണ്ടതാണു്. അതുകൊണ്ടു്, അവ അയാളുടെ ഓർമ്മയിൽ എന്നും തങ്ങിനില്ക്കുന്നതിനായിട്ടാണു് അവ നിത്യവും ചൊല്ലിവരുന്നതു്.

ഒരേ കാര്യം പ്രാർത്ഥനാവേളയിൽ നിത്യവും ആവർത്തിക്കുന്നതിനെപ്പററി ആക്ഷേപമുണ്ടായി. അങ്ങനെ ആവർത്തിച്ചാൽ അതു യാന്ത്രികമായിത്തീരുമെന്നും, ക്രമേണ നിഷ്പ്രയോജനമായിത്തീരുമെന്നും ആയിരുന്നു വാദം. പ്രാർത്ഥന യാന്ത്രികമായിപ്പോകും എന്നു പറയുന്നതു ശരിയാണു്. നാംതന്നെ യന്ത്രങ്ങളാണു്. ഈശ്വരൻ നമ്മെ മുന്നോട്ടു കൊണ്ടുപോകുന്നു എന്നു നമുക്കു വിശ്വാസമുണ്ടെങ്കിൽ, നാം അദ്ദേഹത്തിന്റെ കൈകളിൽ യന്ത്രങ്ങളെപ്പോലെതന്നെ പെരുമാറണം. സൂര്യനും മററു് ആകാശഗോളങ്ങളും യന്ത്രങ്ങളെപ്പോലെ പ്രവർത്തിച്ചില്ലെങ്കിൽ ഈ പ്രപഞ്ചം തന്നെ നിശ്ചലമായിത്തീരും. പക്ഷെ, യന്ത്രങ്ങളെപ്പോലെ പെരുമാറണമെന്നു പറഞ്ഞാൽ അതിനർത്ഥം ജഡപദാർത്ഥങ്ങളെപ്പോലെ പെരുമാറണമെന്നല്ല. നാം ബുദ്ധിയുള്ളവരാണു്. അതുകൊണ്ടു നിയമങ്ങൾ ബുദ്ധിപൂർവം വേണം പ്രയോഗിക്കാൻ. പ്രാർത്ഥനയുടെ ഉള്ളടക്കം എന്നും ഒന്നാണോ അതോ അതു നിത്യവും മാറിക്കൊണ്ടിരിക്കുമോ എന്നതല്ല യഥാർത്ഥമായ കാര്യം. വൈവിദ്ധ്യം തുളുമ്പുന്നവയാണെങ്കിൽപോലും അവ നിഷ്പ്രയോജനമായിക്കൂടെന്നില്ല. ഹിന്ദുക്കളുടെ ഗായത്രിയും മുസൽമാന്മാരുടെ 'കലിമാ'യും, ക്രിസ്ത്യാനികളുടെ 'ഗിരിപ്രഭാഷണവും' എത്രയോ നൂററാണ്ടുകളായി എത്രയോ കോടി ആളുകൾ നിത്യവും ഉരുവിട്ടുകൊണ്ടിരിക്കുന്നു. എന്നിട്ടും അവയുടെ ശക്തി കുറഞ്ഞിട്ടില്ലെന്നുതന്നെയല്ല, കൂടിക്കൊണ്ടിരിക്കുകയുമാണു്. പാരായണത്തിന്റെ പിന്നിലുള്ള മനോഭാവത്തെയാണു് എല്ലാം ആശ്രയിക്കുന്നതു്. ഈശ്വരവിശ്വാസമില്ലാത്ത ഒരാളോ ഒരു തത്തമ്മയോ ആണു് ഈ അതിശക്തങ്ങളായ വാക്കുകൾ ഉരുവിടുന്നതെങ്കിൽ, അവ തികച്ചും നിഷ്ഫലങ്ങളായിത്തീരും. നേരെ മറിച്ചു് ഈശ്വരവിശ്വാസമുള്ള ഒരാളാണു അവ നിരന്തരം ഉരുവിട്ടുകൊണ്ടിരിക്കുന്നതെങ്കിൽ, അവയുടെ സ്വാധീനശക്തി നിത്യവും കൂടിക്കൊണ്ടേയിരിക്കും. നമ്മുടെ പ്രധാനപ്പെട്ട ആഹാരപദാർത്ഥം നിത്യവും ഒന്നുതന്നെയാണല്ലോ. ഗോതമ്പു ഭക്ഷിക്കുന്നയാൾ ഗോതമ്പിനു പുറമേ മററു പല ഉപദംശങ്ങൾ കഴിച്ചെന്നു വരും; ആ ഉപദംശങ്ങൾ എന്നും മാറിക്കൊണ്ടിരിക്കുകയും ചെയ്യും. എന്നാൽ അയാ

ളുടെ മേശപ്പുറത്തു ഗോതമ്പപ്പം നിത്യവും കാണാതിരിക്കുകയില്ല. അതയാളുടെ ജീവൻ നിലനിർത്തുന്ന പ്രധാന പദാർത്ഥമാണ്. ഒരിക്കലും അയാളതു ചെടിച്ചുപോവുകയില്ല. അഥവാ ചെടിച്ചുപോയാൽ അയാളുടെ ശരീരത്തിൻെറ പതനം അടുത്തുപോയി എന്നർത്ഥം. പ്രാർത്ഥനയുടെ കാര്യവും ഇതുപോലെതന്നെ. അതിൻെറ പ്രധാനപ്പെട്ട ഉള്ളടക്കം എന്നും ഒന്നുതന്നെയായിരിക്കും. പ്രാർത്ഥിക്കുകയെന്നതു് ആത്മാവിൻെറ ഒരു ദാഹമാണെങ്കിൽ, പ്രാർത്ഥനയുടെ ഉള്ളടക്കം എന്നും ഒന്നായിപ്പോയി എന്നും ആത്മാവു പരാതിപ്പെടുകയില്ല; നേരേമറിച്ചു് അതിൽനിന്നു് ഉത്തേജനം നേടുകയേയുള്ളൂ. എന്നെങ്കിലും ഒരു ദിവസം പ്രാർത്ഥിക്കാൻ കഴിഞ്ഞില്ലെങ്കിൽ, അന്നു് ആത്മാവിനു ബുദ്ധിമുട്ടു് അനുഭവപ്പെടും. ശാരീരികമായ ഉപവാസം അനുഷ്ഠിക്കുന്നതിനേക്കാൾ കൂടുതൽ ഒരു ക്ഷീണം അതിനു് അനുഭവപ്പെടുകയും ചെയ്യും. ഇടയ്ക്കിടെ ആഹാരം കഴിക്കാതിരിക്കുന്നതു ശരീരത്തിനു നല്ലതാണു്; പക്ഷെ, പ്രാർത്ഥനകൊണ്ടു് ആത്മാവിനു് അജീർണം പിടിപെട്ടുവെന്നു് ഇതുവരെ കേട്ടിട്ടില്ല.

ആത്മാവിനു പ്രാർത്ഥന കൂടിയേ തീരൂ എന്നു തോന്നുമ്പോഴല്ല നമ്മിലധികം പേരും പ്രാർത്ഥിക്കുന്നതു്. അതാണു സത്യം. ആത്മാവുണ്ടെന്നു കരുതുന്നതു് ഇന്നൊരു ഫാഷനാണു്. അതുകൊണ്ടു മാത്രം പലരും ആത്മാവുണ്ടെന്നു കരുതുന്നു. നമ്മിൽ വളരെപ്പേരെ സംബന്ധിച്ചുമുള്ള ദുഃഖകരമായ ഒരു വസ്തുതയാണതു്. ചിലർക്കൊക്കെ ആത്മാവുണ്ടെന്ന ബുദ്ധിപരമായ ഒരു വിശ്വാസം കാണും, പക്ഷേ, ആ സത്യം മനസ്സിലാക്കാൻ അവരുടെ ഹൃദയം സന്നദ്ധമല്ലായിരിക്കും. അതുകൊണ്ടു പ്രാർത്ഥിക്കേണ്ടതു് ഒരു ആവശ്യമാണെന്നു് അവർക്കു് അനുഭവപ്പെടുന്നില്ല. സമൂഹമദ്ധ്യത്തിൽ ജീവിക്കുന്നതുകൊണ്ടു സമൂഹം ചെയ്യുന്ന കാര്യങ്ങളിലൊക്കെ പങ്കെടുക്കണമെന്നു കരുതിയാണു് പലരും പ്രാർത്ഥിക്കുന്നതു്. അക്കൂട്ടർ വൈവിദ്ധ്യം തേടിപ്പോകുന്നതിൽ അത്ഭുതപ്പെടാനില്ല. വാസ്തവത്തിൽ അവർ പ്രാർത്ഥന ശ്രദ്ധിക്കുന്നതേയില്ല. അവർക്കു് ഒന്നുകിൽ പാട്ടു് ആസ്വദിക്കാനായിരിക്കും ഇഷ്ടം; അതല്ലെങ്കിൽ അവർ വെറും ജിജ്ഞാസുക്കൾ മാത്രമായിരിക്കും. ചിലർക്കു മതപ്രവചനം മാത്രം കേട്ടാൽ മതിയെന്നും വരും. ഏതായാലും അവരാരും തന്നെ ഈശ്വരനുമായി താദാത്മ്യം പ്രാപിക്കാൻ ആഗ്രഹിക്കുന്നവരല്ല.

## നാലു്

പ്രാർത്ഥന എന്ന പദത്തിൻെറ ധാത്വർത്ഥം എന്തെങ്കിലും ആവശ്യപ്പെടുക എന്നതാണു് — അതായതു്, വിനീതമായി ഈശ്വരനോടു് എന്തെങ്കിലും ആവശ്യപ്പെടുക. ഇവിടെ ആ

അർത്ഥത്തിലല്ല ആ പദം ഉപയോഗിച്ചിട്ടുള്ളത്. ഈശ്വരനെ കീർത്തിക്കുകയോ, ആരാധിക്കുകയോ ചെയ്യുക, ധ്യാനിക്കുക, ആത്മശുദ്ധീകരണം നേടുക —ഇതാണ് ഇവിടത്തെ അർത്ഥം.

2

പ്രാർത്ഥന എന്നു പറഞ്ഞാൽ സത്യത്തെ ആരാധിക്കുകയാണ്; സത്യത്തിൻെറ ചൈതന്യംകൊണ്ടു സ്വയം സമ്പൂർണനാകുന്നതിനുള്ള ആത്മാർത്ഥമായ ഒരഭിലാഷമാണത്. ഈ അഭിലാഷം ഇരുപത്തിനാലു മണിക്കൂറും ഉണ്ടായിരിക്കണം. പക്ഷെ, അങ്ങനെയൊരു ബോധം രാത്രിയിലും പകലും വച്ചുപുലർത്താൻ മാത്രം ഉണർവ്വ് നമ്മുടെ ആത്മാവിനില്ല. അതുകൊണ്ടു കുറച്ചു നേരത്തേക്കു മാത്രം നാം പ്രാർത്ഥിക്കുന്നു. നമ്മുടെ എല്ലാ പെരുമാററങ്ങളും നിരന്തരമായ ഒരൊററ പ്രാർത്ഥനയായി തീരുന്ന കാലം സമാഗതമാകുമെന്നു നാം പ്രതീക്ഷിക്കുകയും ചെയ്യുന്നു.

ഇതാണ് ആശ്രമം പ്രാർത്ഥനയെ സംബന്ധിച്ച് അംഗീകരിച്ചിട്ടുള്ള ആദർശം; നാം ഇന്ന് അതിൽനിന്നു വളരെ വളരെ അകലെയാണ്. മുൻപു വിവരിച്ച വിശദമായ പരിപാടി ബാഹ്യാചരണത്തെ സംബന്ധിക്കുന്നതാണ്. നമ്മുടെ ഹൃദയത്തെ പ്രാർത്ഥനാനിർഭരമാക്കുകയാണ് അതിൻെറ ഉദ്ദേശ്യം. ആശ്രമത്തിലെ പ്രാർത്ഥന ഇനിയും ആകർഷകമായിട്ടില്ല എന്നാണു തോന്നുന്നതെങ്കിൽ, ആശ്രമത്തിലെ അന്തേവാസികൾ പോലും ഏതെങ്കിലും രീതിയിലുള്ള നിർബന്ധത്തിൻെറ പേരിലാണു പ്രാർത്ഥനയിൽ പങ്കെടുക്കുന്നതെങ്കിൽ, അതിനർത്ഥം നാമാരുംതന്നെ ശരിയായ അർത്ഥത്തിൽ പ്രാർത്ഥനാനിഷ്ഠരായ മനുഷ്യരായിട്ടില്ല എന്നാണ്.

ഹൃദയപൂർവ്വമാണു പ്രാർത്ഥനയെങ്കിൽ, ആരാധകൻെറ ശ്രദ്ധ മുഴുവൻ ആരാധനാവിഷയത്തിൽ കേന്ദ്രീകരിക്കപ്പെടുന്നു. അപ്പോൾ അയാൾ മറെറാന്നിനെക്കുറിച്ചും ബോധവാനല്ല. ആരാധകനെ കാമുകനോടു താരതമ്യപ്പെടുത്താറുണ്ട്. കാമുകൻ കാമുകിയുടെ മുൻപിൽ സമസ്തലോകത്തെയും തന്നെത്തന്നെയും മറന്നു പോകുന്നു. ആരാധകനും ഈശ്വരനും തമ്മിലുള്ള സാത്മ്യം പ്രാപിക്കൽ ഇതിനേക്കാൾ ഗാഢമായിരിക്കണം. അതു വളരെനാളത്തെ തപസിനും ആത്മനിയന്ത്രണത്തിനും ശേഷമേ സാദ്ധ്യമാവൂ. അങ്ങനെയുള്ള ഒരു ആരാധകൻ സ്വസാന്നിദ്ധ്യംകൊണ്ടു പരിപൂതമാക്കുന്ന ഒരു പ്രദേശത്തു ചെന്നു പ്രാർത്ഥനയിൽ പങ്കെടുക്കാൻ ആളുകളെ ആരും പ്രലോഭിപ്പിക്കേണ്ട കാര്യമില്ല. കാരണം അയാളുടെ ഭക്തിയുടെ പ്രഭാവംകൊണ്ടു തന്നെ ജനങ്ങൾ ആരാധനാസ്ഥലത്തേയ്ക്കു ആകർഷിക്കപ്പെടും.

---

2. Ashram Observance in Action (1932) P. 38

ഇതുവരെ നാം സമൂഹപ്രാത്ഥനയെക്കുറിച്ചാണ ചർച്ച ചെയ്തു്. ആശ്രമത്തിൽ വ്യക്തിഗതവും ഏകാന്തവുമായ പ്രാർത്ഥനയ്ക്കും അതിയായ പ്രാധാന്യം നല്കിയിട്ടുണ്ടു്. തനിയെ പ്രാത്ഥിക്കാത്ത ഒരാൾ സമൂഹപ്രാർത്ഥനയിൽ എത്രതവണ പങ്കെടുത്താലും, അതുകൊണ്ടു് അയാൾക്കു വലിയ പ്രയോജനമൊന്നുമുണ്ടാവുകയില്ല. സമൂഹത്തിനു പ്രാർത്ഥന ആവശ്യംതന്നെ. പക്ഷേ സമൂഹമെന്നു പറയുന്നതു വ്യക്തികൾ ചേർന്നുണ്ടാകുന്നതാണല്ലോ. വ്യക്തിഗതമായ പ്രാർത്ഥനയില്ലെങ്കിൽ സമൂഹപ്രാത്ഥന ഫലപ്രദമാവുകയില്ല. അതുകൊണ്ടു് ആശ്രമത്തിലെ അന്തേവാസികളോടു് എല്ലായ്പോഴും സ്വയം ആത്മപരിശോധന നടത്തിക്കൊണ്ടിരിക്കണമെന്നു കൂടെക്കൂടെ ആവശ്യപ്പെടാറുണ്ടു്. അവരങ്ങനെ ചെയ്യുന്നുണ്ടോ എന്നൊന്നും പരിശോധിക്കാൻ വയ്യ; അത്തരം നിശ്ശബ്ദപ്രാർത്ഥനയുടെ കണക്കുകളൊന്നും എഴുതിവയ്ക്കാനും പററുകയില്ല. ആശ്രമത്തിൽ അതെത്രകണ്ടു നടക്കുന്നുണ്ടു് എന്നു പറയാൻ എനിക്കു കഴിയുകയില്ല. എങ്കിലും ചിലരൊക്കെ അക്കാര്യത്തിൽ ഒട്ടൊക്കെ പരിശ്രമിക്കുന്നുണ്ടെന്നു് എനിക്കു തോന്നുന്നു.

3

ഗാന്ധിജി എന്തെങ്കിലും ആദ്ധ്യാത്മികപരിശീലനങ്ങളിൽ ഏർപ്പെടാറുണ്ടോ എന്നറിയാൻ മി. മാത്യൂസിനു് കൗതുകമുണ്ടായിരുന്നു. അക്കാര്യത്തിൽ ഗാന്ധിജിയെ സഹായിച്ച ഗ്രന്ഥങ്ങളേതൊക്കെ എന്നും അദ്ദേഹം അന്വേഷിച്ചു.

ഗാന്ധിജി: യോഗാഭ്യാസമൊന്നും എനിക്കു വശമില്ല. കുട്ടിക്കാലത്തു ധാത്രിയിൽനിന്നു പഠിച്ച ചില ശീലങ്ങൾ ഞാനിന്നും ആചരിക്കുന്നുണ്ടു്. എനിക്കു ഭൂതപ്രേതാദികളെ ഭയമായിരുന്നു. ഭൂതങ്ങൾ ഒരിടത്തുമില്ലെന്നും ഭയപ്പെടുമ്പോൾ രാമനാമം ജപിച്ചാൽ മതിയെന്നും ധാത്രി എനിക്കു പറഞ്ഞുതന്നു. ഞാനന്നു കുട്ടിക്കാലത്തു പഠിച്ച കാര്യം എൻെറ മനോമണ്ഡലത്തിൽ വിപുലാകാരം കൈക്കൊണ്ടു വളർന്നുവന്നിരിക്കുകയാണിന്നു്. അതെൻെറ ജീവിതത്തിൽ ഏററവുമിരുണ്ട സന്ദർഭങ്ങളിൽ വഴികാണിച്ചുതരുന്ന ആദിത്യബിംബമായിത്തീർന്നിരിക്കുന്നു. ക്രിസ്ത്യാനിക്കു ക്രിസ്തുവിൻെറ പേർ ഉച്ചരിക്കുമ്പോഴും, മുസ്ളീമിനു് അള്ളായുടെ പേർ ഉച്ചരിക്കുമ്പോഴും മനശ്ശാന്തി കൈവരുമായിരിക്കും. അവയെല്ലാം സൂചിപ്പിക്കുന്നതു് ഒന്നുതന്നെയാണു്. ഒരേപോലുള്ള സാഹചര്യങ്ങളിൽ അവ ഒരേപോലുള്ള ഫലങ്ങൾ സൃഷ്ടിക്കും. ഒന്നേയുള്ള—ജപം ചുണ്ടുകളിൽമാത്രം തങ്ങിനിന്നാൽ പോരാ, അതു നമ്മുടെ അസ്തിത്വത്തിൻെറ അംശംതന്നെയാകണം. ഇനി

3. Harijan, 5-12-1936 (Christian Missions P. 148)

എന്നെ സഹായിച്ച ഗ്രന്ഥത്തെപ്പററി പറയാം. ഞങ്ങരം നിത്യവും ഭഗവദ്ഗീത പാരായണം ചെയ്യാറുണ്ട്. എന്നും രാവിലെ ഇത്രയിത്ര അദ്ധ്യായം വായിക്കണം എന്നൊരു കണക്കുവെച്ച്, ഒരാഴ്ചകൊണ്ടു ഗീത മുഴുവൻ വായിച്ചുതീർക്കുന്ന ഒരു സമ്പ്രദായം ഞങ്ങരം ഇന്നു് അനുവർത്തിച്ചുവരികയാണ്. പിന്നീടു പല ഭാരതീയ ഋഷിമാരും രചിച്ച ഭജനഗാനങ്ങരം പാടാറുണ്ട്. ക്രിസ്തുമതഗാനങ്ങളും പാടാറുണ്ട്. ഖാൻസഹേബ് ഞങ്ങളോടൊപ്പം ഉള്ളതുകൊണ്ടു കൊറാനിൽനിന്നു ചില ഭാഗങ്ങളും വായിക്കും. എല്ലാ മതങ്ങളും സമമാണെന്നു ഞങ്ങരം കരുതുന്നു. തുളസീദാസന്റെ രാമായണം വായിക്കുമ്പോഴാണ് എനിക്കു് ഏററവുമധികം മനശ്ശാന്തി അനുഭവപ്പെടുന്നതു്. ബൈബിളിലെ പുതിയ നിയമവും, കൊറാനും എനിക്കു ശാന്തി നല്കിയിട്ടുണ്ട്. ഞാൻ നിരൂപണബുദ്ധിയോടെയല്ല അവയെ സമീപിക്കുന്നതു്. എനിക്കു ഭഗവദ്ഗീതയെപ്പോലെതന്നെ പ്രധാനപ്പെട്ടവയാണ് അവ. പക്ഷേ, അവയിലെ എല്ലാ ഭാഗങ്ങളും എനിക്കു് ഒരുപോലെ ഇഷ്ടപ്പെട്ടു എന്നു പറഞ്ഞുകൂടാ—ഉദാഹരണത്തിനു പാളിന്റെ സുവിശേഷത്തിലെ ചില ഭാഗങ്ങരം. തുളസീദാസരാമായണം തന്നെ ആദ്യന്തം ഒരുപോലെ എനിക്കു് ഇഷ്ടപ്പെട്ടിട്ടില്ല. ഗീത യാതൊരു അലങ്കാരമോടിയും കൂടാതെ മതത്തെപ്പററിമാത്രം ചർച്ച ചെയ്യുന്ന ഒരു ഗ്രന്ഥമാണ്. അതു പരമലക്ഷ്യത്തെത്തേടിയുള്ള ആത്മാവിന്റെ തീർത്ഥാടനപുരോഗതി വിവരിക്കുക മാത്രമാണു ചെയ്യുന്നതു്. അതുകൊണ്ടു് അതിലേതെങ്കിലും ഭാഗം മാത്രം തിരഞ്ഞെടുക്കുക എന്ന പ്രശ്നം ഉദിക്കുന്നില്ല.

മി. മാത്യൂസ്: അങ്ങു് യഥാർത്ഥത്തിൽ ഒരു പ്രോട്ടസ്ററന്റാണ്.

ഗാന്ധിജി: എനിക്കറിഞ്ഞുകൂടാ ഞാൻ ആരാണ്, ആരല്ല, എന്ന്. ഒരുപക്ഷേ മി. ഹോഡ്ജ് എന്നെ ഒരു പ്രിസ്ബിറേറിയൻ എന്നു വിളിച്ചേക്കാം!

ഈ തിന്മയുടെ ത്രിമൂർത്തികരംക്ക് (മനോവാക്കർമ്മങ്ങരംക്കൊണ്ടുള്ള തിന്മകരം) എതിരായുള്ള ഒരു പരിപൂർണരക്ഷാകവചമാണ് യഥാർത്ഥ പ്രാർത്ഥന.

*　　　*　　　*

അഭികാമ്യമായ ഒരേ ഒരു യഥാർത്ഥ സ്വാതന്ത്ര്യത്തിനു വിലയായി പരിപൂർണമായ ആത്മസമർപ്പണത്തിൽ കുറഞ്ഞ യാതൊന്നുമല്ല ഈശ്വരൻ ആവശ്യപ്പെടുന്നത്.

*　　　*　　　*

വിശക്കുന്ന ഒരാൾക്കു ഹൃദ്യമായൊരു ഭക്ഷണം രുചിക്കുന്നതുപോലെതന്നെ, വിശക്കുന്ന ഒരാത്മാവിനു ഹൃദയപൂർവമായ ഒരു പ്രാർത്ഥനയും രുചിക്കുന്നു.

*　　　*　　　*

സംയമത്തിൽനിന്നുള്ള അകന്നുനില്പിൻെറ, അതായതു വിഷയാസക്തിയുടെ, മാർഗം തിരഞ്ഞെടുക്കുന്ന ഒരാൾ തീവ്രവികാരങ്ങളുടെ വെറും അടിമയായിരിക്കും. അതേസമയം നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയനാകുന്ന ഒരാൾ സ്വയം വിമുക്തനും ആയിത്തീരുന്നു.

പ്രകരണം 4

# മതവും മതങ്ങളും

## അദ്ധ്യായം ഒന്നു്

## എന്താണു മതം?

1

മതമെന്നു പറയുമ്പോൾ ഞാൻ ഉദ്ദേശിക്കുന്നതു് ഔപചാരികമായ മതത്തേയോ മാമൂലൊത്ത മതത്തേയോ അല്ല. എല്ലാ മതങ്ങൾക്കും പിന്നിൽ സ്ഥിതിചെയ്യുന്ന മതമാണതു്; നമ്മെ സ്രഷ്ടാവിനോടു് അഭിമുഖമാക്കുന്ന മതമാണതു്.

2

മതമെന്നു പറയുമ്പോൾ ഞാൻ ഉദ്ദേശിക്കുന്നതെന്തെന്നു വിവരിക്കാം: മറെറല്ലാ മതങ്ങളെക്കാളും ഞാൻ ഏററവുമധികം വിലമതിക്കുന്ന ഹിന്ദുമതമല്ല, ഹിന്ദുമതത്തെത്തന്നെ അതിവർത്തിക്കുകയും, മനുഷ്യപ്രകൃതിയെ പരിവർത്തനവിധേയമാക്കുകയും, മനുഷ്യനെ ആന്തരസത്യത്തോടു് അഭേദ്യമാംവണ്ണം ബന്ധിക്കുകയും, നിരന്തരം ശുദ്ധീകരിക്കുകയും ചെയ്യുന്ന മതമാണു ഞാൻ ഉദ്ദേശിക്കുന്നതു്. അതു മനുഷ്യപ്രകൃതിയുടെ സ്ഥായിയായ ഒരു ഘടകമാണു്—സമ്പൂർണമായ ആത്മാവിഷ്ക്കരണം നേടുന്നതിനു് എന്തു വില കൊടുത്താലും വേണ്ടില്ലെന്നു കരുതുന്ന ഒരു ഘടകം തന്നെത്തന്നെ അറിയുകയും, തൻെറ സ്രഷ്ടാവിനെ മനസ്സിലാക്കുകയും, സ്രഷ്ടാവും താനും തമ്മിലുള്ള യഥാർത്ഥമായ ഐകരൂപ്യം കണ്ടെത്തുകയും ചെയ്യുന്നതുവരെ ആത്മാവിനെ അതു് അസ്വസ്ഥമാക്കിക്കൊണ്ടിരിക്കും.

3

എൻെറ മതത്തിനു ഭൂമിശാസ്ത്രപരമായ പരിമിതിയൊന്നുമില്ല. എനിക്കതിൽ ജീവത്തായ വിശ്വാസമുണ്ടെങ്കിൽ, അതു് ഇന്ത്യ

1. 'Gandhiji' – By Joseph J Doke P. 7 (1979) (My Religion P. 3)
2. Young India, 12-5-1920 (My Religion, P. 3)
3. Young India, 11-9-1920 (Non-violence in Peace and War, vol. I, P. 3)

യോടുള്ള എൻെറ സ്നേഹത്തെത്തന്നെ അതിവർത്തിക്കും. അഹിംസ എന്ന മതത്തിലൂടെ ഇന്ത്യയെ സേവിക്കുന്നതിനു ഞാൻ ജീവാപ്പ്ണം ചെയ്തിരിക്കുകയാണു്. അഹിംസ ഹിന്ദുമതത്തിൻെറ തായ്‌വേരാണെന്നു ഞാൻ കരുതുന്നു.

4

യുക്തിക്കു നിരക്കാത്തതും, ധാർമ്മികതയ്ക്കു വിരുദ്ധവും ആയ എല്ലാ മതസിദ്ധാന്തങ്ങളെയും ഞാൻ നിരാകരിക്കുന്നു. അധാർമ്മികമല്ലെങ്കിൽ യുക്തിരഹിതമായ മതവികാരങ്ങളേയും ഞാൻ സഹിഷ്ണുതയോടെ വീക്ഷിക്കും.

5

ധാർമ്മികാനുഷ്ഠാനം കൈവിടുമ്പോൾ നാം മതനിഷ്ഠരല്ലാതായിത്തീരുന്നു. ധാർമ്മികതയെ നിരാകരിക്കുന്ന മതം എങ്ങുമില്ല. അസത്യവും ക്രൂരതയും വിഷയാസക്തിയും വച്ചുപുലത്തവേതന്നെ തന്നോടൊപ്പം ഈശ്വരനുണ്ടു് എന്നു് അവകാശപ്പെടാൻ മനുഷ്യനു സാദ്ധ്യമല്ല.

6

പ്രായോഗികപ്രശ്നങ്ങൾ കണക്കിലെടുക്കുകയും അവയെ പരിഹരിക്കുന്നതിനു സഹായിക്കുകയും ചെയ്യാത്ത മതം മതമല്ല.

7

മതമില്ലാതെ ഒരു മനുഷ്യനും ജീവിക്കാൻ വയ്യ. യുക്തിശീലരെന്ന അഹന്ത വച്ചുപുലർത്തുന്ന ചിലയാളുകൾ തങ്ങൾക്കു മതവുമായി യാതൊരു ബന്ധവുമില്ലെന്നു പ്രഖ്യാപിക്കാറുണ്ടു്. അതു് ഒരു മനുഷ്യൻ താൻ ശ്വസിക്കുന്നുണ്ടെങ്കിലും തനിക്കു മൂക്കില്ലെന്നു പറയുംപോലാണു്. യുക്തിയുടേയോ വാസനയുടേയോ അന്ധവിശ്വാസത്തിൻേറയോ, എന്തിൻെറ പേരിലായാലും ശരി മനുഷ്യൻ തനിക്കും ഈശ്വരനും തമ്മിൽ എന്തോ ഒരു ബന്ധമുണ്ടെന്നു് അംഗീകരിക്കുകതന്നെ ചെയ്യുന്നു. അതിരൂക്ഷമായ നാസ്തികത്വമോ നിരീശ്വരവാദമോ വച്ചുപുലർത്തുന്നവർപോലും ഒരു ധാർമ്മികനിയമം ആവശ്യമാണെന്നു സമ്മതിക്കുന്നുണ്ടു്. അതു് അനുസരിക്കുന്നതു നല്ലതാണെന്നും അനുസരിക്കാതിരിക്കുന്നതിൽ എന്തോ പിശകുണ്ടെന്നും അവർ അംഗീകരിക്കുന്നു. ബ്രാഡ്‌ലായുടെ നിരീശ്വരവാദം പ്രസിദ്ധമാണല്ലോ. അദ്ദേഹം തൻെറ ഏററവും ആന്തരമായ ഈ വിശ്വാസം എല്ലായ്‌പോഴും പ്രഖ്യാ

4. Young India 21-7-1920 (My Religion, P. 4)
5. Young India, 24-11-1921 (My Religion, P. 4)
6. Young India, 7-5-1925 (My Religion, P. 4)
7. Young India, 23-1-1930 (My Religion, pp. 3—4)

പിച്ചിട്ടുണ്ട്. അങ്ങനെ സത്യം തുറന്നുപറഞ്ഞതിന് അദ്ദേഹത്തിന് ഒട്ടേറെ വൈഷമ്യങ്ങൾ അനുഭവിക്കേണ്ടി വന്നിട്ടുമുണ്ട്. എങ്കിലും അതിലദ്ദേഹത്തിനു സന്തോഷമേ തോന്നിയിട്ടുള്ളു. സത്യത്തിന്റെ പ്രതിഫലം സത്യംതന്നെയാണെന്ന് അദ്ദേഹം പറഞ്ഞു. സത്യനിഷ്ഠകൊണ്ടുണ്ടാകുന്ന ആഹ്ലാദം അദ്ദേഹം അറിയുകയും ചെയ്തു. ആ ആഹ്ലാദം തീരെ ലൗകികമല്ല. ഈശ്വരനുമായുള്ള സമ്പർക്കത്തിൽനിന്നാണ് അത് ഉടലെടുക്കുന്നത്. അതുകൊണ്ടാണു മതവുമായി യാതൊരു ബന്ധവുമില്ലെന്നു പ്രഖ്യാപിക്കുന്നയാൾ പോലും മതമില്ലാതെ ജീവിക്കുന്നില്ല, അതിനയാൾക്കു കഴിയുകയില്ല എന്നു ഞാൻ പറഞ്ഞിട്ടുള്ളത്.

8

മതനിഷ്ഠനായ ഒരു മനുഷ്യന്റെ എല്ലാ പ്രവൃത്തികളും ഉറവെടുക്കുന്നത് അയാളുടെ മതത്തിൽനിന്നാണ്. മതമെന്നു പറയുന്നത് ഈശ്വരനോടുള്ള ഗാഢബന്ധംതന്നെയാണ്. നിങ്ങളുടെ ഓരോ ശ്വാസനിശ്വാസത്തേയും ഭരിക്കുന്നത് ഈശ്വരനാണ് എന്നാണ് അതിനർത്ഥം.

9

മനുഷ്യപ്രവർത്തനങ്ങളിൽനിന്നു വ്യതിരിക്തമായ മതമെന്തെന്ന് എനിക്ക് അറിഞ്ഞുകൂടാ. മതം മനുഷ്യയത്നങ്ങൾക്കു മററു രീതികളിൽ ലഭ്യമല്ലാത്ത ഒരു ധാർമ്മികാടിസ്ഥാനം പ്രദാനം ചെയ്യുന്നു. അതില്ലെങ്കിൽ ജീവിതം യാതൊന്നിനേയും കുറിക്കാത്ത ശബ്ദമേളങ്ങളുടെ ഒരു കൂത്തരങ്ങായിപ്പോകും.

10

മതം നമ്മുടെ എല്ലാ പ്രവർത്തനങ്ങളിലും വ്യാപിച്ചുനില്ക്കണം. ഇവിടെ മതമെന്നു പറയുന്നതു കേവലമായ വിഭാഗീയതയെക്കുറിക്കുകയല്ല. പ്രപഞ്ചത്തിന്റെ ക്രമീകൃതവും ധാർമ്മികവുമായ ഒരു ഭരണക്രമത്തിലുള്ള വിശ്വാസത്തെയാണ് അതു പ്രകടമാക്കുന്നത്. അദൃശ്യമാണെന്നുള്ളതുകൊണ്ട് അതിന്റെ യാഥാർത്ഥ്യത്തിനു കുറവൊന്നുമുണ്ടാകുന്നില്ല. ഹിന്ദു മുസ്ലീം ക്രൈസ്തവ മതങ്ങൾക്കൊക്കെ അതീതമാണ് ഈ മതം. ഇത് ആ മതങ്ങൾക്കൊന്നും പകരം നില്ക്കുകയില്ല. നേരേമറിച്ച് ഇത് അവയെ പരസ്പരം ഇണക്കിച്ചേർക്കുന്നു; അവയ്ക്കു് ഉണ്മ പ്രദാനം ചെയ്യുന്നു.

8. Harijan, 2-3-1934 (My Religion, P. 4)
9. Harijan, 24-12-1938 (Non-violence in Peace and War, vol. 1, P. 171)
10. Harijan, 10-2-1940 (My Religion, P. 3)

11

ഒരു ചെറുപ്പക്കാരനായ അമേരിക്കൻ മതപ്രചാരകൻ ഒരിക്കൽ ഗാന്ധിജിയോടു സംഭാഷണം ചെയ്യുന്നതിനിടയ്ക്കു് അദ്ദേഹത്തിൻെറ മതമെന്താണെന്നു് അന്വേഷിച്ചു. ഇന്ത്യയുടെ ഭാവിമതം എന്തു രൂപമാണു് അവലംബിക്കാനിടയുള്ളതെന്നും ആ അമേരിക്കാക്കാരൻ ചോദിച്ചു.

ഗാന്ധിജിയുടെ മറുപടി ഹ്രസ്വമായിരുന്നു. ആ മുറിയിലുണ്ടായിരുന്ന രണ്ടു രോഗികളെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'സേവനമാണു് എൻെറ മതം. ഭാവിയെക്കുറിച്ചോർത്തു ഞാൻ വിഷമിക്കുന്നില്ല.'

12

വൈ. എം. സി. എ. യിലെ അംഗങ്ങളുടെ കൂട്ടത്തിൽ ബുദ്ധമതക്കാരുമുണ്ടായിരുന്നു. അതുകൊണ്ടു ക്രിസ്തുമതത്തിലും ബുദ്ധമതത്തിലുംപെട്ട യുവാക്കന്മാരോടു് ഉപദേശരൂപേണ രണ്ടു വാക്കു പറയണമെന്നു പ്രസിഡണ്ടു ഗാന്ധിജിയോടു പ്രത്യേകമായ ഒരഭ്യർത്ഥന നടത്തി. ഗാന്ധിജി ചുവടെചേർക്കുന്ന സന്ദേശം നല്കി.

'സിലോണിലെ ചെറുപ്പക്കാരായ സുഹൃത്തുക്കളേ, നിങ്ങളോടു ഞാനിങ്ങനെ പറയട്ടെ. പടിഞ്ഞാറൻ നാടുകളിൽനിന്നു വന്നെത്തുന്ന ആഡംബരസമൃദ്ധി കണ്ടു കണ്ണഞ്ചിപ്പോകരുതു്. താല്ക്കാലികമായ ഈ പ്രൗഢിപ്രകടനം കണ്ടു് അടിതെററിപ്പോകയുമരുതു്. ഹ്രസ്വമായ ഈ ജീവിതം എളുപ്പം മാഞ്ഞുപോകുന്ന ഒരു നിഴലാണെന്നും, ക്ഷണികമായ ഒരു വസ്തുവാണെന്നും ബുദ്ധൻ നമ്മോടു പറഞ്ഞിട്ടുണ്ടു്. അവിസ്മരണീയമാണു് ആ വാക്കുകൾ. കണ്ണിനുമുൻപിൽ കാണുന്ന എല്ലാററിൻേറയും അന്തസ്സാരമില്ലായ്മ മനസ്സിലാക്കുമെങ്കിൽ, സദാ പരിവർത്തനവിധേയമായിക്കൊണ്ടിരിക്കുന്ന ഈ ഭൗതികപഞ്ജരത്തിൻെറ ശൂന്യഭാവം കണ്ടെത്തുമെങ്കിൽ, ഔന്നത്യങ്ങളിൽ നിങ്ങൾക്കു് അമൂല്യത ലഭ്യമാവും; ഇവിടെ ഈ മണ്ണിൽ ശാന്തിയും. ഗ്രഹണാതീതമായ ഒരു ശാന്തിയാണതു്. നമുക്കു തികച്ചും അപരിചിതമായ ഒരു ആനന്ദമാണതു്. അതിനു് അത്ഭുതകരമായ ഒരു വിശ്വാസം, ദിവ്യമായ ഒരു വിശ്വാസം, ആവശ്യമാണു്. പ്രത്യക്ഷവസ്തുക്കളെല്ലാം ത്യജിക്കുന്നതിനു നാം തയാറാവുകയും വേണം. ബുദ്ധൻ എന്താണു ചെയ്തതു്? ക്രിസ്തുവും നബിയും എന്താണു ചെയ്തതു്? ആത്മത്യാഗത്തിൻേറയും സന്ന്യാസത്തിൻേറയും ജീവിതമാണു് അവർ നയിച്ചതു്. ബുദ്ധൻ ലൗകികാഹ്ളാദങ്ങൾ മുഴുക്കെ ത്യജിച്ചു.

11. My Religion, P. 51
12. Young India, 8-12-1927 (Christian Missions, pp. 119—121)

തനിക്കു ലഭ്യമായ ആഹ്ളാദത്തിൽ ലോകത്തെയാകെ പങ്കെടുപ്പിക്കുന്നതിനുവേണ്ടിയാണ് ബുദ്ധൻ അങ്ങനെ ചെയ്തതു്. സത്യാന്വേഷണത്തിനുവേണ്ടി യാതന അനുഭവിക്കുകയും ത്യാഗം അനുഷ്ഠിക്കുകയും ചെയ്യുന്നവർക്കുമാത്രം ലഭിക്കുന്ന ആഹ്ളാദമാണതു്. എവറസ്റ്റിന്റെ ശിഖരത്തിൽ കയറി നിസ്സാരമായ എന്തോ ചിലതു കണ്ടെത്തുന്നതിനുവേണ്ടി എത്രയോ അമൂല്യങ്ങളായ ജീവിതങ്ങൾ ബലിയർപ്പിക്കപ്പെട്ടിട്ടുണ്ടു്! അതു് ഒരു നല്ല കാര്യമാണെന്നാണു വയ്പു്. അതുപോലെ ഭൂമിയുടെ അതിരുകളിലെങ്ങോ ചില ഭാഗങ്ങളിൽ ചില കൊടികൾ കുത്തിനിറുത്താൻവേണ്ടി ഒന്നിനുപിൻപേ ഒന്നായി ഒട്ടേറെ ജീവിതങ്ങൾ ആഹുതി ചെയ്യുന്നതു മഹത്തായ ഒരു കാര്യമാണെന്നും കരുതപ്പെട്ടിട്ടുണ്ടു്. അങ്ങനെയാണെങ്കിൽ അനശ്വരവും അതിശക്തവുമായ സത്യത്തെ കണ്ടെത്തുന്നതിനുവേണ്ടി ഒന്നോ ഒരു ലക്ഷമോ അല്ല, കോടിക്കണക്കിനുതന്നെ ജീവിതങ്ങൾ സമർപ്പിക്കുന്നതു് എത്രയേറെ മഹത്വപൂർണമായ കാര്യമായിരിക്കും! അതുകൊണ്ടു് അടിതെററിപ്പോകാതെ സൂക്ഷിക്കുക; നിങ്ങളുടെ പൂർവികന്മാരുടെ സരളമായ ജീവിതരീതികളിൽനിന്നും തെററിയകന്നു പോകാതെ സൂക്ഷിക്കുക, ജീവിതാവശ്യങ്ങൾ എണ്ണമററു വർദ്ധിപ്പിക്കുന്നതിനു് ഉന്മത്തരായി പരക്കംപായുന്ന ഒരുകൂട്ടം ആളുകളുണ്ടു്. തങ്ങൾ ലോകത്തിന്റെ യഥാർത്ഥമായ ജ്ഞാനത്തിനും അന്തസ്സത്തയ്ക്കും മുതൽക്കൂട്ടുണ്ടാക്കുകയാണെന്നു് അവർ വെറുതേ വിചാരിച്ചുപോകുന്നു. അങ്ങനെയുള്ളയാളുകൾ അവരുടെ ഇന്നത്തെ നിലപാടിൽനിന്നു പിൻതിരിയുകയും 'ഞങ്ങൾ എന്താണു ചെയ്തിട്ടുള്ളതു്?' എന്നു സ്വയം ചോദിക്കുകയും ചെയ്യുന്ന കാലം സമാഗതമാവുകയാണു്. നാഗരികതകൾ ഒട്ടേറെ ഉദിക്കുകയും അസ്തമിക്കുകയും ചെയ്തിട്ടുണ്ടു്. പുരോഗതിയെപ്പററി നാം ഒട്ടേറെ വീമ്പിളക്കുന്നുമുണ്ടു്. എങ്കിലും 'എന്തിനുവേണ്ടിയാണു് ഇതൊക്കെ?' എന്നു ചോദിക്കാൻ എനിക്കു തോന്നിപ്പോവുകയാണു്. ഡാർവിന്റെ സമകാലികനായ വാലസ്സും ഇതേ ചോദ്യം ചോദിച്ചിട്ടുണ്ടു്. ഈ അമ്പതുകൊല്ലത്തെ ഗംഭീരങ്ങളായ കണ്ടുപിടിത്തങ്ങളൊന്നുംതന്നെ മനുഷ്യരാശിയുടെ ധാർമ്മികനിലവാരത്തെ ഒരിഞ്ചുപോലും ഉയർത്തിയിട്ടില്ല എന്നു് അദ്ദേഹം പറയുന്നു. സ്വപ്നദർശകനും ദാർശനികനുമായ ടാൾസ്റ്റായിയും അതുതന്നെ പറഞ്ഞിട്ടുണ്ടു്. ക്രിസ്തുവും ബുദ്ധനും നബിയും പറഞ്ഞിട്ടുള്ളതും അതുതന്നെയാണു്. അവരുടെയൊക്കെ മതത്തെ നിഷേധിക്കുകയും മിഥ്യയാക്കുകയുമാണു് എന്റെ നാട്ടു് ഇന്നു ചെയ്യുന്നതു്.

'ഗിരിപ്രഭാഷണം' നിങ്ങൾക്കൊരുക്കിത്തന്നിട്ടുള്ള നീരുറവയിൽനിന്നും ആവോളം പാനംചെയ്തുകൊള്ളൂ. അപ്പോൾ നിങ്ങൾക്കു ത്യാഗപൂർണമായ ഒരു ജീവിതരീതി അവലംബിക്കേ

ണ്ടിവരും. ഗിരിപ്രഭാഷണത്തിലെ തത്ത്വങ്ങൾ നമുക്ക് എല്ലാവർക്കും വേണ്ടിയുള്ളതാണ്. ഈശ്വരനേയും ധനദേവതയേയും ഒരുമിച്ച് പൂജിക്കാൻ നിങ്ങൾക്ക് കഴിയുകയില്ല. കാരുണ്യവാനും ദയാശീലനും സഹിഷ്ണുതാമൂർത്തിയുമായ ഈശ്വരൻ ധനദേവതയ്ക്ക് അയാളുടെ ക്ഷണികാഹ്ളാദങ്ങളിൽ മുഴുകുന്നതിന് അനുമതി നല്കിയിട്ടുണ്ട്. പക്ഷേ, സിലോണിലെ യുവാക്കന്മാരേ! മററുള്ളവരെ നശിപ്പിക്കുകയും സ്വയം നശിക്കുകയും ചെയ്യുന്ന ധനദേവതയുടെ വിളയാട്ടത്തിൽനിന്ന് അകന്നുമാറുക. അതാണ് എനിക്ക് നിങ്ങളോട് പറയുവാനുള്ളത്.'

13

സവർണരുടെ ഹൃദയത്തിനു പരിവർത്തനമുണ്ടാകുന്നില്ല എന്നുതന്നെ ഒട്ടുനേരത്തേയ്ക്ക് ഒന്നു സങ്കല്പിച്ചുനോക്കൂ. നിങ്ങളുടെ മതം അവരുടെ മനഃപരിവർത്തനത്തെ ആശ്രയിക്കേണ്ട കാര്യമെന്ത്? മററുള്ളവർ നമ്മോട് എങ്ങനെ പെരുമാറും എന്നതിനെ ആശ്രയിച്ചായിക്കൂടാ നമ്മുടെ മതത്തിന്റെ നിലനില്പ്. നമ്മുടെ ഉള്ളിലുള്ള ഈശ്വരനാണ് അതിന്റെ പ്രഭവസ്ഥാനം നാം ഈശ്വരനോട് സത്യസന്ധത പുലർത്തുമെങ്കിൽ, അദ്ദേഹത്തിൽനിന്നു നേടുന്ന മതവിശ്വാസത്തെ നാം ഒരിക്കലും കൈവിടുകയില്ല. എല്ലാ പ്രവൃത്തികളിലും ഈശ്വരനെ നമ്മുടെ മാർഗദർശകനും ഗുരുവും അധിപനും ആയി അംഗീകരിക്കുക. അതിനു സാധിച്ചാൽ നമുക്ക ലോകത്തിന്റെ മുഴുവൻ എതിർപ്പിനേയും ധിക്കരിക്കാം; നമ്മുടെ മതവിശ്വാസത്തെ മുറുകെപ്പിടിക്കുകയും ചെയ്യാം.

## അദ്ധ്യായം രണ്ട്

# സേവനമാകുന്ന മതം

1

സർവശക്തന്റെ സിംഹാസനത്തിനുമുൻപിൽ നമ്മെക്കുറിച്ച് വിധി എഴുതുന്നതിനുള്ള ഉപാധി നാം എന്തൊക്കെ ഭക്ഷിച്ചുവെന്നോ, നമ്മെ ആരൊക്കെ സ്പർശിച്ചുവെന്നോ ഉള്ളതല്ല, നാം ആരെയെല്ലാം സേവിച്ചു, എങ്ങനെ സേവിച്ചു എന്നുള്ളതാണ്. ദുരിതമനുഭവിക്കുന്ന ഒരൊററ മനുഷ്യനെ രക്ഷിച്ചാൽ മതി, അത്രയ്ക്ക് ഈശ്വരദൃഷ്ടിയിൽ നാം അനുഗൃഹീതരാകും. ദുഷ്ടസം

13. Harijan, 6–2–1937 (Hindu Dharma, P·305) തിരുവിതാംകൂറിലെ ഈഴവരോടുചെയ്ത ഒരു പ്രസംഗത്തിൽനിന്ന്.

1. Young India, 5-1-1922 (Hindu Dharma, P·12)

സർഗം വർജിക്കുന്നതുപോലെതന്നെ നാം വൃത്തികെട്ട, ലഹരി പിടിപ്പിക്കുന്ന, ആഹാരപദാർത്ഥങ്ങളും വർജിക്കണം. പക്ഷേ, അത്തരം ആചരണങ്ങൾക്കൊന്നും ആവശ്യത്തിൽ കവിഞ്ഞ പ്രാധാന്യം കൊടുക്കരുതു്. ചില ആഹാരപദാർത്ഥങ്ങൾ വർജിക്കുന്ന എന്ന വസ്തുതയുടെ മറവിൽ ചതിയും കാപട്യവും, ഹീനവൃത്തികളും നാം അനുവർത്തിച്ചുകൂടാ. ദുർമ്മാർഗിയും മലിനവൃത്തിയും ആയ സഹോദരനെപ്പോലും സേവിക്കാൻ നാം വിസമ്മതിച്ചുകൂടാ. ഒന്നേയുള്ള— അയാളുടെ സമ്പർക്കം നമ്മുടെ ധാർമ്മികവികാസത്തിനു ഹാനികരമാകരുതു്.

2

പ്രവാചകന്മാരെക്കുറിച്ചു പറയുന്ന അതേ ശ്വാസത്തിൽ എന്റെ പേരുകൂടി ചിലർ പറയാറുണ്ടു്. പക്ഷേ, അതിനുള്ള അർഹത എനിക്കുണ്ടെന്നു ഞാൻ കരുതുന്നില്ല. ഞാൻ വിനീതനായ ഒരു സത്യാന്വേഷകനാണു്. ആത്മസാക്ഷാത്കാരം നേടാൻ, ഈ ജീവിതത്തിൽത്തന്നെ മോക്ഷം പ്രാപിക്കാൻ, എനിക്കു് അക്ഷമയുണ്ടു്. ശരീരത്തിന്റെ കെട്ടുപാടുകളിൽനിന്നു് ആത്മാവിനെ മോചിപ്പിക്കുന്നതിനുള്ള പരിശീലനത്തിന്റെ ഭാഗമാണു് എന്റെ ദേശീയസേവനം. അങ്ങനെ നോക്കുമ്പോൾ, എന്റെ സേവനം തികച്ചും സ്വാർത്ഥപ്രേരിതമാണെന്നു പറയാം. ഈ ലോകത്തിലെ നശ്വരമായ നേട്ടങ്ങളിലൊന്നും എനിക്കു താത്പര്യമില്ല. ഞാൻ സ്വർഗരാജ്യം— മോക്ഷം— നേടാൻ യത്നിക്കുകയാണു്. ആ ലക്ഷ്യം നേടുന്നതിനു ഗുഹകളിൽ അഭയം പ്രാപിക്കേണ്ടതാണെന്നു് എനിക്കു തോന്നുന്നില്ല. അങ്ങനെയൊരു ഗുഹ ഇപ്പോൾതന്നെ എന്റെ പക്കലുണ്ടു്. ഞാൻ അതു് അറിയുന്നില്ല എന്നേയുള്ളു. ഗുഹാവാസിയായ ഒരാൾക്കു് ആകാശദുർഗങ്ങൾ കെട്ടി ഉയർത്താം. പക്ഷേ, ജനകനെപ്പോലെ കൊട്ടാരത്തിൽ താമസിക്കുന്നയാൾക്കു് അങ്ങനെ ദുർഗങ്ങൾ കെട്ടി ഉയർത്തേണ്ട കാര്യമില്ല. ചിന്തയുടെ ചിറകുകളിൽ ലോകമെങ്ങും ചുറ്റിയടിക്കുന്ന ഗുഹാവാസിക്കു് ഒരിക്കലും മനശ്ശാന്തിയുണ്ടായില്ലെന്നു വരും. നേരേമറിച്ചു് ആഡംബരസമൃദ്ധികളുടെ നടുവിൽത്തന്നെ ജീവിക്കുന്ന ഒരു ജനകനു് അജ്ഞേയമായ മനശ്ശാന്തി ലഭ്യമായെന്നു വരും. എന്നെ സംബന്ധിച്ചിടത്തോളം മോക്ഷത്തിലേക്കുള്ള മാർഗം എന്റെ രാജ്യത്തേയും അതിലൂടെ മനുഷ്യരാശിയേയും നിരന്തരമായി സേവിക്കുകയാണു്. ജീവനുള്ള എല്ലാററിനോടും ഐക്യം പ്രാപിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നു. ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ ബന്ധുക്കളോടും ശത്രുക്കളോടും ഒരേപോലെ സമാധാനത്തിൽ കഴിഞ്ഞുകൂടുന്നതിനു ഞാൻ ആഗ്രഹി

2. Young India, 3-4-1924 (Hindu Dharma, P. 13)

ക്കുന്നു. എന്റെ ഭാര്യയോ പുത്രനോ എന്നെ വെറുക്കുകയാണെങ്കിൽക്കൂടി ഞാൻ അവരെ സ്നേഹിക്കും. അതേപോലെ ഒരു മുസ്ലീമോ ഹിന്ദുവോ ക്രിസ്ത്യാനിയോ എന്നെ വെറുക്കുകയും നിന്ദിക്കുകയും ചെയ്താൽക്കൂടി ഞാൻ അയാളെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യും. അതുകൊണ്ടു് എന്നെ സംബന്ധിച്ചിടത്തോളം ദേശസ്നേഹം എന്നു പറയുന്നതു ശാശ്വതമായ ശാന്തിയും സ്വാതന്ത്ര്യവും വാഗ്ദാനം ചെയ്യുന്ന ലോകത്തിലേക്കുള്ള പ്രയാണത്തിൽ ഒരു ഘട്ടത്തെ മാത്രമേ കുറിക്കുന്നുള്ളു. അതുകൊണ്ടു മതത്തോടു ബന്ധമില്ലാത്ത ഒരു രാഷ്ട്രതന്ത്രം എനിക്കില്ലെന്നു നിങ്ങൾ മനസ്സിലാക്കണം. അതു മതത്തിനു കീഴ്പ്പെട്ടു നിൽക്കു. മതത്തോടു ബന്ധമില്ലാത്ത രാഷ്ട്രതന്ത്രം മാരകമാണു്; അതു് ആത്മാവിനെ നശിപ്പിക്കും.

3

എല്ലായിടത്തും ചർക്ക പ്രചരിച്ചു കാണാൻ ഞാൻ ആഗ്രഹിക്കുന്നു. എങ്ങും ദാരിദ്ര്യമാണു ഞാൻ കാണുന്നതു്. ഇന്ത്യയിലെ അസ്ഥിപഞ്ജര പ്രായരായ ജനങ്ങൾക്കു മുഴുവൻ ആഹാരവും വസ്ത്രവും കൊടുക്കുന്നില്ലെങ്കിൽ, അവരെ സംബന്ധിച്ചിടത്തോളം മതം അർത്ഥശൂന്യമാണു്. ഗാൽക്കാലികളെപ്പോലെയാണു് അവരിന്നു ജീവിക്കുന്നതു്. നാമാണു് അതിനു കാരണക്കാർ. അതുകൊണ്ടു ചർക്ക നമ്മുടെ പ്രായശ്ചിത്തത്തിന്റെ പ്രതീകമാകും. നിസ്സഹായരുടെ സേവനമാണു മതം. നിസ്സഹായരുടേയും ആധിഗ്രസ്തരുടേയും രൂപത്തിലാണു് ഈശ്വരൻ നമ്മുടെ മുൻപിൽ പ്രത്യക്ഷപ്പെടുന്നതു്. നാം നെററിയിൽ ഭക്തിയെക്കുറിക്കുന്ന തിലകം ചാർത്തും; പക്ഷേ അവരെ, അതായതു് ഈശ്വരനെ, ശ്രദ്ധിക്കുന്നില്ല. ഈശ്വരൻ വേദങ്ങളിൽ ഉണ്ടെന്നും ഇല്ലെന്നും പറയാം. വേദങ്ങളുടെ അന്തസ്സാരം ഗ്രഹിക്കുന്നയാൾക്കു് അവിടെ ഈശ്വരനെ കാണാൻ കഴിയും. വേദങ്ങളുടെ അക്ഷരങ്ങളിൽമാത്രം പററിപ്പിടിച്ചു നില്ക്കുന്ന ഒരാൾ 'വേദിയ'നേ ആകൂ—വെറുമൊരു അക്ഷരനിഷ്ഠൻ. നരസിംഹമേത്താ രുദ്രാക്ഷമാഹാത്മ്യത്തെക്കുറിച്ചു പാടിയിട്ടുണ്ടു്; ആ മാഹാത്മ്യകീർത്തനം വേണ്ടിടത്തുതന്നെയാണു ചെയ്തിട്ടുള്ളതും. പക്ഷേ അതേ നരസിംഹൻ ഇങ്ങനെയും പാടിയിട്ടുണ്ടു്:

'തിലകവും തുളസിയുംകൊണ്ടെന്താണു പുണ്യം? രുദ്രാക്ഷവും നാമജപവുംകൊണ്ടെന്താണു പുണ്യം? വ്യാകരണത്തിനൊത്തു വേദം വ്യാഖ്യാനിച്ചതുകൊണ്ടോ, സാഹിത്യത്തിൽ നൈപുണ്യം നേടിയതുകൊണ്ടോ എന്തു പുണ്യമാണുണ്ടാവുക? ഇവയെല്ലാം ഉദരം

---

3. Young India, 14–8–1924 (Hindu Dharma, pp.10—11)

നിറയ്ക്കാനുള്ള മാർഗങ്ങൾമാത്രം. പരബ്രഹ്മസാക്ഷാത്കാരത്തിനു സഹായകമല്ലെങ്കിൽ ഇവയൊന്നുംകൊണ്ടു ഫലമില്ല.'

മുസൽമാൻ തന്റെ തസ്ബിയുടെ മുത്തുകൾ എണ്ണി ജപിക്കാറുണ്ട്; ക്രിസ്ത്യാനി കൊന്തയും. പക്ഷേ പാമ്പുകടിയേററു ചാകാൻ കിടക്കുന്ന ഒരുവന്റെ സഹായത്തിനോടിച്ചെല്ലുന്നതിനു തസ്ബിയോ, കൊന്തയോ പ്രതിബന്ധമായിത്തീരുമെങ്കിൽ അവരിരുവരും സ്വമതസിദ്ധാന്തങ്ങളിൽനിന്നു വ്യതിചലിച്ചതായി കരുതും. വേദം അറിയാമെന്നതുകൊണ്ടുമാത്രം നമ്മുടെ ബ്രാഹ്മണർ ആദ്ധ്യാത്മികഗുരുക്കന്മാരായിത്തീരുന്നില്ല. അങ്ങനെയാണെങ്കിൽ മാക്സ്മുള്ളർ ഒരു ആദ്ധ്യാത്മികഗുരുവാകുമായിരുന്നു. ഇന്നു മതമെന്തെന്നറിയാവുന്ന ബ്രാഹ്മണർ വേദപഠനത്തിനു രണ്ടാം സ്ഥാനമേ നല്കൂ. അയാൾ ചർക്കയുടെ മതം പ്രചരിപ്പിക്കും; പട്ടിണികിടക്കുന്ന ലക്ഷക്കണക്കിനു നാട്ടുകാരുടെ വിശപ്പകററാൻ അയാൾ പരിശ്രമിക്കും. എന്നിട്ടേ, എന്നിട്ടുമാത്രമേ, അയാൾ വൈദികപഠനത്തിലേർപ്പെട്ടു.

വിഭാഗീയമതങ്ങൾ അനുവർത്തിക്കുന്നതിനേക്കാൾ മഹത്തരമാണു നൽനൃല്പ് എന്നാണെന്റെ ദൃഢമായ വിചാരം. പക്ഷേ അതിനർത്ഥം മതങ്ങൾ കൈവിടണമെന്നല്ല. എല്ലാ മതങ്ങളിൽപ്പെട്ടവർക്കും ഒരുപോലെ അംഗീകരിക്കാവുന്ന ഒരു ധർമ്മമുണ്ട്. തീർച്ചയായും ആ മതങ്ങളെയെല്ലാം അതിവർത്തിക്കുന്ന ഒരു ധർമ്മമാണത്. അതുകൊണ്ടു സേവനബുദ്ധിയോടെ ചർക്ക തിരിക്കുന്ന ബ്രാഹ്മണൻ കുറേക്കൂടി ശ്രേഷ്ഠനായ ബ്രാഹ്മണനാണ്, മുസ്ലിം കുറേക്കൂടി ശ്രേഷ്ഠനായ മുസ്ലീമാണ്, വൈഷ്ണവൻ കുറേക്കൂടി വൈഷ്ണവനാണ്, എന്നു ഞാൻ പറയും.

കിടക്കയിൽ കിടന്നുകൊണ്ടുതന്നെ ചർക്ക തിരിക്കാൻ സാധിക്കുകയും അതെന്റെ മനസ്സിനെ ഈശ്വരോന്മുഖമാക്കുമെന്നു ബോദ്ധ്യമാവുകയും ചെയ്താൽ ഞാൻ രുദ്രാക്ഷത്തിനുപകരം ചർക്ക സ്വീകരിക്കാൻ തയാറാണ്. ചർക്ക തിരിക്കുന്നതിനുള്ള ശക്തി എനിക്കുണ്ടെങ്കിൽ, ചർക്കയോ രുദ്രാക്ഷജപമോ രണ്ടിലൊന്നു തിരഞ്ഞെടുക്കേണ്ടി വരുമ്പോൾ ഞാൻ ആദ്യത്തേതുതന്നെ സ്വീകരിക്കും. അതിനെ ഞാനെന്റെ ജപമാലയാക്കും. നാട്ടിൽ പട്ടിണിയും ദാരിദ്ര്യവും നിലനില്ക്കുന്നിടത്തോളംകാലം ഞാനങ്ങനെമാത്രമേ ചെയ്യൂ. രാമനാമോച്ചാരണംപോലും ഒരു പ്രതിബന്ധമായിത്തീരുന്ന കാലം എനിക്കു സങ്കല്പിക്കാൻ കഴിയും. രാമൻ ഭാഷയെപ്പോലും അതിവർത്തിക്കുമെന്നു മനസ്സിലാക്കിക്കഴിയുമ്പോൾ, രാമനാമം ഉച്ചരിക്കേണ്ടി വരികയില്ല. ചർക്കയും ജപമാലയും രാമനാമവും എല്ലാം എനിക്കു് ഒന്നുതന്നെ. അവയെല്ലാം ഒരേ ലക്ഷ്യംനേടാൻ സഹായിക്കുന്നവയാണ്. അവ

സേവനത്തിൻെറ മതമാണ പഠിപ്പിക്കുന്നതു്. സേവനം എന്ന മതം പരിശീലിക്കാതെ എനിക്ക് അഹിംസ പരിശീലിക്കാൻ സാധിക്കില്ല. അഹിംസ എന്ന മതം പരിശീലിക്കാതെ സത്യം കണ്ടെത്താനും വയ്യ. സത്യമല്ലാതെ മററു മതമൊന്നുമില്ലതാനും. സത്യമാണ രാമനും, നാരായണനും, ഈശ്വരനും, ഖുദായും, അള്ളായും, ദൈവവുമെല്ലാം. നരസിംഹൻ പറയുംപോലെ 'സ്വർണ്ണം ഉരുക്കി പല മട്ടിൽ പണിതെടുക്കുമ്പോഠം, അതിനു പല പേരും പല രൂപവും സിദ്ധിക്കുന്നു; എങ്കിലും എല്ലാം സ്വർണ്ണംതന്നെ.'

4

ഏററവും പ്രധാനപ്പെട്ട ചോദ്യം ഒടുവിൽ ചോദിക്കാൻ മാററി വച്ചിരിക്കുകയായിരുന്നു. 'അങ്ങയുടെ ഹരിജൻ സംഘം ജനങ്ങളുടെ ആദ്ധ്യാത്മിക ക്ഷേമത്തിനുവേണ്ടി എന്തെങ്കിലും ചെയ്യുന്നുണ്ടോ?'

ഗാന്ധിജി മറുപടി പറഞ്ഞു: 'എന്നെ സംബന്ധിച്ചിടത്തോളം ധാർമ്മികം എന്നു പറയുമ്പോഠം ആദ്ധ്യാത്മികവും ഉഠംപ്പെടും. അതുകൊണ്ടു നിങ്ങളുടെ ചോദ്യത്തിനു് 'എല്ലാം ചെയ്യുന്നുണ്ടു്,' 'ഒന്നും ചെയ്യുന്നില്ല' എന്നേ എനിക്കു മറുപടി പറയാൻ പററൂ. 'ഒന്നും ചെയ്യുന്നില്ല' എന്നു പറയുന്നതു് ആദ്ധ്യാത്മികക്ഷേമത്തെക്കുറിച്ചു് അന്വേഷിക്കാൻ ഹരിജൻ സംഘത്തിൽ പ്രത്യേകിച്ചൊരു വിഭാഗവും ഇല്ല എന്ന അർത്ഥത്തിലാണ്. 'എല്ലാം ചെയ്യുന്നുണ്ടു്' എന്നു പറയുന്നതു പ്രവർത്തകരുടെ വ്യക്തിഗതമായ സമീപനരീതി ജനങ്ങളിൽ പരിവർത്തനമുണ്ടാക്കും എന്നു ഞങ്ങഠം പ്രതീക്ഷിക്കുന്നതുകൊണ്ടാണ്. ഇന്നത്തെ നിലയ്ക്കുതന്നെ കാപട്യത്തിൻെറ ചുരുളുകളിൽ കുരുങ്ങിക്കിടക്കുകയാണ നാം. ഇനിയൊരു പ്രത്യേകവിഭാഗംകൂടി ഉണ്ടാക്കിയാൽ വിഷമം ഇരട്ടിക്കുകയേ ചെയ്യൂ. ഒരു പരിഷ്കരണവാദിയെന്ന നിലയ്ക്കു്, അതും ധാർമ്മികമായ ഒരു നിലപാടിലൂടെയാണ ഞാൻ നോക്കുന്നതു്. രാഷ്ട്രീയമോ സാമൂഹ്യമോ സാമ്പത്തികമോ ആയ ഏതു പ്രശ്നം കൈകാര്യം ചെയ്യുമ്പോഴും, അതിൻെറ ധാർമ്മികമായ വശം മുന്നോട്ടുതിവരികയും എൻെറ മുഴുവൻ മനോഭാവത്തേയും സ്വാധീനപ്പെടുത്തുകയും ചെയ്യുന്നു. ഹരിജനങ്ങളുടെ ആദ്ധ്യാത്മികക്ഷേമത്തെക്കുറിച്ചു് അന്വേഷിക്കാൻ പ്രത്യേകവിഭാഗമൊന്നും രൂപീകരിച്ചിട്ടില്ല എന്നു ഞാൻ സമ്മതിക്കുന്നു.

---

4. Harijan, 29–3–1935 (Christian Missions, P. 166)

## അദ്ധ്യായം മൂന്ന്

# മതങ്ങളോടുള്ള സമീപനം

I

ഹിന്ദുമതത്തിനു ഗാന്ധിജി നല്കിയ വ്യാഖ്യാനത്തെ വിമർശിച്ച ഒരു ലേഖകനു് അദ്ദേഹം ഇങ്ങനെ എഴുതി:

അക്ഷരങ്ങളിൽമാത്രം പററിപ്പിടിച്ചു നില്ക്കുന്ന ഒരാളല്ല ഞാൻ. ലോകത്തിലെ വിവിധവേദഗ്രന്ഥങ്ങളുടെ ആന്തരചൈതന്യം കണ്ടുപിടിക്കാൻ ഞാൻ ശ്രമിക്കുന്നു. ആ വേദഗ്രന്ഥങ്ങൾ തന്നെ നിർദേശിക്കുന്ന സത്യം, അഹിംസ എന്നീ പരീക്ഷണോപാധികളാണു് അവയെ വ്യാഖ്യാനിക്കാനൊരുങ്ങുമ്പോൾ ഞാൻ ഉപയോഗിക്കാറുള്ളതു്. ആ പരീക്ഷണോപാധികൾക്കു നിരക്കാത്ത എല്ലാം ഞാൻ പരിത്യജിക്കുന്നു; അവയ്ക്കു നിരക്കുന്നതെല്ലാം സ്വീകരിക്കുന്നു. വേദം പഠിക്കാനൊരുങ്ങിയ ഒരു ശൂദ്രനെ ശ്രീരാമചന്ദ്രൻ വധിച്ചു എന്ന കഥ പിന്നീടു കൂട്ടിച്ചേർത്തതാണെന്നാണു് എന്റെ വിചാരം. അതുകൊണ്ടു ഞാൻ അതു നിരാകരിക്കുന്നു. ഏതായാലും ഞാൻ ആരാധിക്കുന്ന രാമൻ എന്റെ സങ്കല്പത്തിലുള്ള സമ്പൂർണ്ണ സത്തയാണു്, ചരിത്രപുരുഷനല്ല. ചരിത്രപുരുഷനായ രാമന്റെ ജീവിതത്തെപ്പററി ചരിത്രപരമായ ഗവേഷണങ്ങളും കണ്ടുപിടുത്തങ്ങളും പുരോഗമിക്കുന്നതിനൊത്തു പുതിയ പല വസ്തുതകളും ലഭിച്ചെന്നു വരും. തുളസീദാസനു ചരിത്രപുരുഷനായ രാമനോടു യാതൊരു ബന്ധവുമില്ല. ചരിത്രത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചാൽ അദ്ദേഹത്തിന്റെ രാമായണം ചവററുകുട്ടയിൽ തള്ളേണ്ടിവരും. പക്ഷേ, ഒരു ആദ്ധ്യാത്മികാനുഭൂതി എന്ന നിലയിൽ, അദ്ദേഹത്തിന്റെ ഗ്രന്ഥം അതുല്യമായിട്ടാണു് എനിക്കു് അനുഭവപ്പെടുന്നതു്. എന്നുവച്ചു തുളസീദാസന്റെ രാമായണം എന്ന പേരിൽ പ്രസിദ്ധം ചെയ്തിട്ടുള്ള എല്ലാ ഗ്രന്ഥങ്ങളിലും കാണുന്ന എല്ലാ വാക്കുകളും ശരിയാണെന്നൊന്നും ഞാൻ പറയുകയില്ല. ആ ഗ്രന്ഥത്തിലാദ്യന്തം പ്രവഹിക്കുന്ന ചൈതന്യധാരയാണു് എന്നെ പിടിച്ചുനിറുത്തുന്നതു്. ശൂദ്രൻ വേദം പഠിച്ചുകൂടാ എന്ന നിരോധനം അംഗീകരിക്കാൻ എനിക്കു വയ്യ. എന്നല്ല, എന്റെ അഭിപ്രായത്തിൽ നാമെല്ലാം ഇന്നു ശൂദ്രരാണു്; കാരണം നാം അടിമകളാണു്. അറിവു് എന്നു പറയുന്നതു് ഏതെങ്കിലും വർഗത്തിന്റെയോ വിഭാഗത്തിന്റേയോ പ്രത്യേകാവകാശമൊന്നുമല്ല. മുൻകൂട്ടി വേണ്ടത്ര തയ്യാറെടുക്കാത്തവർക്കു് ഉയർന്ന മലകളും മററും കയറിച്ചെല്ലുമ്പോൾ ശ്വാസോച്ഛ്വാസത്തിനു വൈഷമ്യം നേരിടും; ഗണിതശാസ്ത്രത്തിന്റെ പ്രാഥമികപാഠങ്ങൾ

1. Young India, 27-8-1925 (Hindu Dharma, pp. 9-10)

പഠിക്കാത്തവർക്ക് ബീജഗണിതത്തിലെയും ക്ഷേത്രഗണിതത്തിലെയും ഉയർന്ന പാഠങ്ങൾ മനസ്സിലാക്കാൻ കഴിയുകയുമില്ല. അതുപോലെ, പ്രാഥമികമായ പരിശീലനമൊന്നുംകൂടാതെ ഉന്നതവും സൂക്ഷ്മതരവും ആയ സത്യങ്ങൾ മനസ്സിലാക്കാൻ ജനങ്ങൾക്ക് സാധിക്കുകയില്ല. ആരോഗ്യകരങ്ങളായ ചില കീഴ്നടപ്പുകളിൽ എനിക്കു വിശ്വാസമുണ്ട്. ഗായത്രിജപത്തെ സംബന്ധിച്ച് അങ്ങനെയൊരു കീഴ്നടപ്പുണ്ട്. ചില പ്രത്യേക സമയങ്ങളിൽ, വിധിപ്രകാരം ചില ശുദ്ധീകരണ ക്രിയകൾ നടത്തിയശേഷമേ ഗായത്രി ചൊല്ലാവൂ. കീഴ്നടപ്പുകളിൽ വിശ്വാസമുണ്ടെങ്കിലും, എല്ലായ്പോഴും അവയ്ക്കൊത്തു പെരുമാറാൻ നിവൃത്തിയില്ലാത്തതുകൊണ്ടു കഴിഞ്ഞ വളരെക്കൊല്ലങ്ങളായി ഞാൻ പിൽക്കാലത്തെ ചില ആചാര്യന്മാർ നിർദേശിച്ചിട്ടുള്ള രീതിയിലാണ് പ്രാർത്ഥിക്കാറുള്ളത്. ഭാഗവതത്തിലെ ദ്വാദശാക്ഷരമന്ത്രമോ, തുളസീദാസന്റെ കുറേക്കൂടി ലളിതമായ പ്രാർത്ഥനാവിധിയോകൊണ്ടു ഞാൻ തൃപ്തിപ്പെടും. ഒപ്പം ഗീതയിൽനിന്നും മററു ചില കൃതികളിൽനിന്നും കുറേ ഭാഗങ്ങൾ പാരായണം ചെയ്യുകയും പ്രാകൃതഭാഷയിലുള്ള ചില ഭജനഗാനങ്ങൾ പാടുകയും ചെയ്യും. ഇവയാണ് എന്റെ നിത്യവുമുള്ള ആദ്ധ്യാത്മികാഹാരം—എന്റെ ഗായത്രി. നിത്യവും എനിക്കു വേണ്ടത്ര സാന്ത്വനമരുളുന്നതിന് അവയ്ക്കു സാധിക്കുന്നു.

2

'ആധികാരികതയുടെ ഇരിപ്പിടം എവിടെയാണെന്നാണ് അങ്ങു കരുതുന്നത്?' എന്ന ചോദ്യത്തിനുത്തരമായി ഗാന്ധിജി ഇങ്ങനെ പറഞ്ഞു:

'അതു് (നെഞ്ചിലേക്കു ചൂണ്ടിക്കാണിച്ചുകൊണ്ടു്) ഇവിടെയാണ്. ഗീതയുംപ്പെടെയുള്ള എല്ലാ വേദഗ്രന്ഥങ്ങളുടെ കാര്യത്തിലും ഞാനെന്റെ വിവേചനാധികാരം ഉപയോഗിക്കുകതന്നെ ചെയ്യുന്നു. ഒരു വേദഗ്രന്ഥത്തിനും യുക്തിശീലത്തെ കീഴ്പ്പെടുത്തുന്നതിനു ഞാൻ അനുമതി നല്കുകയില്ല. പ്രധാന ഗ്രന്ഥങ്ങളെല്ലാം ഈശ്വരപ്രോക്തമാണെന്നു ഞാൻ കരുതുന്നു. പക്ഷേ, രണ്ടുകൈ മറിഞ്ഞിട്ടാണ് അവ നമുക്കു കിട്ടുന്നത്. ആദ്യം അവ മനുഷ്യനായ ഒരു പ്രവാചകനിലൂടെ കടന്നുവരുന്നു; പിന്നീടു വ്യാഖ്യാതാക്കളുടെ ഭാഷ്യങ്ങളിലൂടെയും. അവയിലുള്ള ഒന്നുംതന്നെ ഈശ്വരനിൽനിന്നു നേരിട്ടു വരുന്നതല്ല. മാത്യു ഒരു സുവിശേഷപാഠം നല്കും; ജോൺ മറെറാന്നു നല്കും. അതുകൊണ്ടു ദൈവികാവിഷ്ക്കരണത്തിന്റെ ആശയത്തോടു യോജിക്കുന്ന അതേ

2. Harjan, 5-12-1936 (Christian Mission P. 149)

സമയംതന്നെ, യുക്തി പ്രണയം വയ്ക്കാതിരിക്കാനും ഞാൻ ശ്രമിക്കും. സർവോപരി 'അക്ഷരം ജീവനാശം വരുത്തുന്നു; ആന്തരസത്ത ജീവൻ പ്രദാനം ചെയ്യുന്നു' എന്നു ഞാൻ കരുതുന്നു. നിങ്ങൾ എന്റെ നിലപാടു തെററിദ്ധരിക്കരുതു്. യുക്തിക്കു വധേയമല്ലാത്ത പലതും—ഉദാഹരണത്തിനു് ഈശ്വരന്റെ അസ്തിത്വംതന്നെ—ഞാൻ തീർച്ചയായും വിശ്വസിക്കുന്നുണ്ടു്. എത്ര വാദിച്ചാലും ആ വിശ്വാസത്തിൽനിന്നു് എന്നെ ചലിപ്പിക്കാൻ പററുകയുമില്ല. 'എങ്കിലും ഞങ്ങൾ ഏഴുപേർ തന്നെ' എന്നു യുക്തിരഹിതയായി ശഠിച്ച കൊച്ചു പെൺകുട്ടിയെപ്പോലെ ഞാനും, അതിബുദ്ധിമാനായ ആരെങ്കിലും വാദപ്രതിവാദത്തിൽ എന്നെ കുടുക്കാൻ ശ്രമിച്ചാൽ ഇങ്ങനെ ആവർത്തിച്ചു പറയും: 'എന്നാലും ഈശ്വരനുണ്ടു്!'

3

ഡാക്ടർ ക്രെയിൻ എന്നൊരു അമേരിക്കൻ പാതിരി ബക്രീദ് ദിവസം ബോംബേയിലുണ്ടായിരുന്നു. അന്നു പശുക്കളെ പരസ്യമായി കൊല്ലുന്ന കാഴ്ച അദ്ദേഹത്തെ ഞെട്ടിച്ചു. തനിക്കു പരിചയപ്പെടാൻ സാധിച്ച മതങ്ങളുടെ ആന്തരരൂപവും മതവിശ്വാസങ്ങളുടെ ബാഹ്യമായ ബീഭത്സരൂപങ്ങളും തമ്മിൽ വേർതിരിച്ചു കാണാൻ അദ്ദേഹത്തിനു സാധിച്ചില്ല. മതങ്ങളോടു് പൊതുവെയും ക്രിസ്തുമതത്തോടു പ്രത്യേകിച്ചും ഗാന്ധിജിയുടെ മനോഭാവമെന്താണെന്നറിയാൻ അദ്ദേഹം ആഗ്രഹം പ്രകടിപ്പിച്ചു.

ഗാന്ധിജി പറഞ്ഞു: '18 വയസ്സുള്ളപ്പോൾത്തന്നെ ലണ്ടനിൽവെച്ചു പല നല്ല ക്രിസ്ത്യാനികളുമായി പരിചയപ്പെടാൻ എനിക്കിടയായി. അതിനു മുൻപു് എനിക്കു പരിചയപ്പെടാൻ ഇടയായിട്ടുള്ളതു് 'മാട്ടിറച്ചി—മദ്യക്കുപ്പി—ക്രിസ്തു മതം' എന്നു ഞാൻ പേരിട്ടിട്ടുള്ള ക്രിസ്തുമതത്തെയാണു്. ക്രിസ്ത്യാനിയാകണമെങ്കിൽ മാട്ടിറച്ചിയും മദ്യക്കുപ്പിയും കൂടാതെ കഴിക്കാൻ ഒക്കുകയില്ല എന്നായിരുന്നു സങ്കല്പം. ഇവയ്ക്കു പുറമേ പടിഞ്ഞാറൻ മട്ടിലുള്ള വസ്ത്രങ്ങൾ അണിയുകയും വേണം. 'യാതൊന്നും വൃത്തികെട്ടതായി കരുതരുതു്' എന്നു പറഞ്ഞ സെൻറ് പാളിന്റെ ഉപദേശത്തെ ആ ക്രിസ്ത്യാനികൾ വികടമായി അനുകരിക്കുന്നതുപോലെ തോന്നി. അങ്ങനെ ക്രിസ്തുമതത്തിനെതിരായ ഒരു മനോഭാവത്തോടുകൂടിയാണു ഞാൻ ലണ്ടനിലേക്കു പോയതു്. അവിടെവച്ചു് എനിക്കു പല നല്ല ക്രിസ്ത്യാനികളേയും പരിചയപ്പെടാൻ കഴിഞ്ഞു. അവരാണു് എനിക്കു ബൈബിൾ സമ്മാനിച്ചതു്. പിന്നീടു തെക്കെ ആഫ്രിക്കയിൽ വച്ചും

3. Harijan, 6–3–1937 (Christian Missions, pp. 108–113)

ക്രിസ്ത്യാനികളുമായി പരിചയപ്പെട്ടു. എന്റെ മതത്തെപ്പോലെ യഥാർത്ഥവും ശ്രേഷ്ഠവുമാണ് ക്രിസ്തുമതം എന്ന വിചാരം ക്രമേണ എന്റെ മനസ്സിൽ വളർന്നു വന്നു. 'ഏതാണ് യഥാർത്ഥമായ മതം? എന്ന പ്രശ്നം കുറെനാൾ എന്നെ വിഷമിപ്പിച്ചിരുന്നു. ഒടുവിൽ ഞാൻ എത്തിച്ചേർന്ന സുവ്യക്തമായ നിഗമനം ഇതാണ്: ഒരു മതം മാത്രമാണ് യഥാർത്ഥമെന്നും, മറ്റെല്ലാം അയഥാർത്ഥമാണെന്നും പറയുന്നതു ശരിയല്ല. എല്ലാം തികഞ്ഞ മതം ഒന്നുമില്ല. എല്ലാത്തിനുമുണ്ട് ഒരേപോലെ പോരായ്മകൾ; അതല്ലെങ്കിൽ എല്ലാം ഒരേപോലെ ഏതാണ്ടൊക്കെ പൂർണമാണ്. അതുകൊണ്ടാണു ക്രിസ്തുമതം എന്റെ മതത്തെപ്പോലെതന്നെ ശ്രേഷ്ഠവും യഥാർത്ഥവുമാണെന്നു ഞാൻ തീരുമാനിച്ചതു്. ഇസ്ലാമും പാർസി മതവും യഹൂദഭക്തനും എല്ലാം അതുപോലെതന്നെ.

'അതുകൊണ്ടു് ക്രിസ്തുവാണ് ഒരേയൊരു ഈശ്വരപുത്രൻ എന്നു പറയുന്നതു് അക്ഷരാർത്ഥത്തിൽ ഞാൻ സ്വീകരിക്കുന്നില്ല. ഈശ്വരന് അങ്ങനെയൊരു അനന്യസാമാന്യനായ പിതാവാകാൻ പററുകയില്ല; അതുപോലെ ക്രിസ്തുവിനു് അനന്യസാമാന്യമായ ഒരു ദിവ്യത്വം നല്കാൻ ഞാൻ ഒരുക്കവുമല്ല. അദ്ദേഹം കൃഷ്ണനേയും രാമനേയും സൊറോസ്ററരേയും നബിയേയും ഒക്കെപ്പോലെ ദിവ്യനാണ്. അതുപോലെ ബൈബിളിലെ ഓരോ വാക്കും ഈശ്വരപ്രോക്തമാണെന്നും ഞാൻ കരുതുകയില്ല. വേദങ്ങളേയും കൊറാനേയും സംബന്ധിച്ചും എന്റെ നിലപാടു് അതുതന്നെ. ഈ ഗ്രന്ഥങ്ങളോരോന്നിന്റെയും ആകെത്തുക തീർച്ചയായും ഈശ്വരപ്രോക്തമാണ്. പക്ഷെ, അവയിൽ വിവരിക്കുന്ന കാര്യങ്ങളിൽ പലതും ഒററയൊററയായി എടുക്കുമ്പോൾ എനിക്കു് ഈശ്വരചൈതന്യം അനുഭവപ്പെടുന്നില്ല. ഗീതയെയും കൊറാനേയുംപോലൊരു മതഗ്രന്ഥംതന്നെയാണ് എന്നെ സംബന്ധിച്ചിടത്തോളം ബൈബിളും

'അതുകൊണ്ടു നിങ്ങളെ ക്രിസ്തുമതത്തിൽനിന്നും അകററി ഹിന്ദുവാക്കണമെന്നു് എനിക്കു താത്പര്യമില്ല. എന്നെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യാൻ നിങ്ങൾക്കു് എന്തെങ്കിലും പരിപാടികളുണ്ടെങ്കിൽ ഞാൻ അതു് ഇഷ്ടപ്പെടുകയുമില്ല. ക്രിസ്തുമതം മാത്രമാണ് ഒരേയൊരു യഥാർത്ഥ മതം എന്ന നിങ്ങളുടെ അവകാശവാദം ഞാൻ അംഗീകരിക്കുന്നില്ല. അതൊരു യഥാർത്ഥമായ മതമാണ്: ശ്രേഷ്ഠമായ മതമാണ്; മററു മതങ്ങളോടൊപ്പം മനുഷ്യരാശിയുടെ ധാർമ്മികനിലവാരം ഉയർത്തുന്നതിന് അതും സംഭാവനകൾ നല്കിയിട്ടുണ്ട്. എങ്കിലും മഹത്തായ സംഭാവനകൾ അതു് ഇനിയും നല്കാനിരിക്കുന്നതേയുള്ളു. അല്ലെ

ങ്കിൽത്തന്നെ രണ്ടായിരം കൊല്ലം എന്നു പറയുന്നതു് ഒരു മതത്തിന്റെ ചരിത്രത്തിൽ എത്രയോ നിസ്സാരമാണു്! ഇന്നു് ക്രിസ്തുമതം ഏതാണ്ടൊരു കളങ്കം കലർന്ന മട്ടിലാണു പ്രതീക്ഷാകുലമായ മനുഷ്യരാശിയെ സമീപിക്കുന്നതു്. ക്രിസ്തുമതത്തിന്റെ പേരിൽ മെത്രാന്മാർ ജീവഹത്യയെ അനുകൂലിക്കുന്നതിനെപ്പററി ഒന്നു സങ്കല്പിച്ചുനോക്കൂ.'

'എല്ലാ മതങ്ങളും യഥാർത്ഥമാണെന്നു് അങ്ങു പറയുന്നു. അപ്പോൾ അവയോരോന്നും വിഭിന്നങ്ങളായ ഉപദേശങ്ങൾ നൽകുമ്പോൾ നാം എന്താണു ചെയ്യുക?' ഡാക്ടർ ക്രെയിൻ ചോദിച്ചു.

'അപ്പോഴും സത്യം കണ്ടെത്താൻ എനിക്കു വിഷമമൊന്നുമില്ല.' ഗാന്ധിജി പറഞ്ഞു: 'കാരണം ഞാൻ ചില മൗലികതത്ത്വങ്ങളെ അടിസ്ഥാനമാക്കിയാണു് ഏതിനേയും സമീപിക്കുന്നതു്. സത്യം എല്ലാററിനേക്കാളും ശ്രേഷ്ഠമാണു്. അതിനോടു പൊരുത്തപ്പെടാത്തതെല്ലാം ഞാൻ നിരാകരിക്കുന്നു. അതുപോലെ അഹിംസയോടു പൊരുത്തപ്പെടാത്തവയേയും നിരാകരിക്കണം. യുക്തിപരമായി വ്യാഖ്യാനിക്കാവുന്ന കാര്യങ്ങളെ സംബന്ധിച്ചിടത്തോളം യുക്തിക്കു നിരക്കാത്തവയേയും കൈക്കൊള്ളരുതു്.'

'യുക്തിപരമായി വ്യാഖ്യാനിക്കാവുന്ന കാര്യങ്ങളോ?' ഡാക്ടർ ക്രെയിൻ ഇടയ്ക്കു ചോദിച്ചു.

ഗാന്ധിജി പറഞ്ഞു: 'അതെ. ചില കാര്യങ്ങളെ സംബന്ധിച്ചിടത്തോളം യുക്തിക്കു നമ്മെ വളരെയൊന്നും മുൻപോട്ടുകൊണ്ടുപോകാൻ പററുകയില്ല. അപ്പോൾ വിശ്വാസത്തിന്റെ പേരിൽ നാം ചിലതൊക്കെ അംഗീകരിക്കേണ്ടിവരും. അവിടെ വിശ്വാസം യുക്തിക്കു വിരുദ്ധമല്ല, യുക്തിക്കു് അതീതമാണു്. യുക്തിയുടെ പരിധിക്കപ്പുറമുള്ള കാര്യങ്ങളെ സംബന്ധിച്ചിടത്തോളം വിശ്വാസം ആറാമത്തെ ഇന്ദ്രിയം എന്ന മട്ടിലാണു പ്രവർത്തിക്കുന്നതു്. അപ്പോൾ ഈ മൂന്നു മാനദണ്ഡങ്ങൾ വച്ചുകൊണ്ടു മതത്തിന്റെ പേരിൽ ഉയർന്നുവരുന്ന ഏതു് അവകാശവാദത്തേയും പരിശോധിച്ചറിയുന്നതിനു് എനിക്കു വിഷമമില്ല. അങ്ങനെ നോക്കുമ്പോൾ ക്രിസ്തു ഈശ്വരന്റെ ഒരേയൊരു പുത്രനാണു് എന്നു വിശ്വസിക്കുന്നതു യുക്തിക്കു വിരുദ്ധമാണു്. കാരണം ഈശ്വരൻ വിവാഹം ചെയ്തിട്ടില്ല, ഈശ്വരനു കുട്ടികളുമില്ല. അപ്പോൾ, 'പുത്രൻ' എന്ന പദം ആലങ്കാരികാർത്ഥത്തിലേ ഉപയോഗിക്കാവൂ. ആ അർത്ഥത്തിൽ, ക്രിസ്തുവിന്റെ നിലവാരത്തിലെത്തിയിട്ടുള്ള എല്ലാവരും ഈശ്വരപുത്രന്മാർതന്നെ. വാസ്തവത്തിൽ നാമെല്ലാം ഈശ്വരപുത്രന്മാരാണു്. എങ്കിലും ഒരു പ്രത്യേ

കാർത്ഥത്തിൽ, നമ്മേക്കാറം വളരെയധികം ആദ്ധ്യാത്മികപു രോഗതി നേടിയ ഒരാളെ ഈശ്വരപുത്രനെന്നു വിളിക്കാം. നാം നമ്മുടെ ജീവിതത്തിലൂടെ ഈശ്വരനുമായുള്ള ആ ബന്ധത്തെ നിഷേധിക്കുന്നവരാണ്; അയാളുടെ ജീവിതമാകട്ടെ ആ ബന്ധത്തിനൊരു സാക്ഷ്യമാണ്.'

'അപ്പോറം ദിവ്യത്വത്തിനു പല തട്ടുകളുണ്ടെന്ന് അങ്ങു സമ്മതിക്കുന്നുണ്ട്. അങ്ങനെയാണെങ്കിൽ ക്രിസ്തുവാണ് ഏററവുമധികം ദിവ്യത്വം നേടിയ ആറം എന്നു് അങ്ങു സമ്മതിക്കുമോ?

'ഇല്ല. അങ്ങനെ കരുതാൻ മാത്രമുള്ള വസ്തുതകളൊന്നും നമുക്കു ലഭിച്ചിട്ടില്ലെന്നതു മാത്രമാണു കാരണം. ചരിത്രപരമായി നോക്കുമ്പോറം നബിയെപ്പററി കൂടുതൽ വിവരങ്ങറം കിട്ടിയിട്ടുണ്ട്. അദ്ദേഹം കുറേക്കൂടി അടുത്തകാലത്താണല്ലോ ജീവിച്ചിരുന്നതു്. ക്രിസ്തുവിനെ സംബന്ധിച്ച് അതിലും കുറച്ചേ വിവരങ്ങറം കിട്ടിയിട്ടുള്ളു. ബുദ്ധൻ, രാമൻ, കൃഷ്ണൻ തുടങ്ങിയവരെപ്പററി അതിലും കുറച്ചും. അങ്ങനെ അവരെക്കുറിച്ചു നമുക്കു് ഇത്ര കുറച്ചുമാത്രം അറിയാവുന്ന സ്ഥിതിക്കു് അതിലാരെങ്കിലുമൊരാറം മറെറാരാളേക്കാറം കൂടുതൽ ദിവ്യനായിരുന്നു എന്നു പറയുന്നതു് അപഹാസ്യമല്ലേ? അതല്ല, വാസ്തവത്തിൽ കുറെയേറെ വസ്തുതകറം ഉണ്ടെന്നുതന്നെയിരിക്കട്ടെ. എങ്കിൽക്കൂടി ആ വസ്തുതകളൊക്കെ ചികഞ്ഞുനോക്കി ഒരു തീരുമാനത്തിലെത്താൻ ആരും ഒരുങ്ങുകയില്ല. കാരണം അങ്ങനെ പരിശോധനയ്ക്കു വിഷയമാകുന്ന വ്യക്തികളുടെ ദിവ്യത്വം അളക്കാൻ വളരെയേറെ ആദ്ധ്യാത്മികൗന്നത്യം നേടിയ ഒരാറംക്കേ കഴിയൂ. ക്രിസ്തുവിനു തൊണ്ണൂറെറാൻപതു ശതമാനം ദിവ്യത്വമുണ്ടായിരുന്നു, നബിക്കു് അൻപതു ശതമാനമുണ്ടായിരുന്നു, കൃഷ്ണനു പത്തു ശതമാനമുണ്ടായിരുന്നു എന്നും മററും ഒരാറം പറഞ്ഞാൽ, അങ്ങനെ പറയുന്നതു വാസ്തവത്തിൽ മനുഷ്യൻ ഏറെറടുക്കാൻ പാടില്ലാത്ത ഒരു ജോലി അയാറം അഹങ്കാരത്തോടെ ഏറെറടുക്കുന്നതുകൊണ്ടാണ്.'

ഡാക്ടർ ക്രെയിൻ പറഞ്ഞു: 'നമുക്കൊരു 'വാദവിഷയം തന്നെയെടുക്കാം. ഹിംസ നീതീകരിക്കത്തക്കതാണോ അല്ലയോ എന്നു വിഷയത്തെപ്പററി ഞാൻ ചർച്ച ചെയ്യുകയാണെന്നു വയ്ക്കുക. ഇസ്ളാം അതേപ്പററി ഒന്നു പറയും; ക്രിസ്തുമതം മറെറാന്നു പറയും.'

'അങ്ങനെയാണെങ്കിൽ, ഞാൻ മുൻപു പറഞ്ഞ പരീക്ഷണോപാധികറം ഉപയോഗിച്ച് ഒരു തീരുമാനത്തിലെത്തണം.'

'ചില പ്രത്യേകസാഹചര്യങ്ങളിൽ വാറം ഉപയോഗിക്കാമെന്നു നബി പറഞ്ഞിട്ടില്ലേ?'

'മുസ്ളീങ്ങറം അധികം പേരും അതു സമ്മതിക്കുമെന്നു തോന്നുന്നു. പക്ഷേ ഞാൻ മറെറാരു നിലപാടിൽനിന്നാണു മതത്തെ

വീക്ഷിക്കുന്നതു്. ഖാൻസാഹിബ് അബ്ദുൽ ഗാഫർഖാൻ കൊറാനിൽനിന്നാണു് അഹിംസയിലുള്ള തന്റെ വിശ്വാസം രൂപപ്പെടുത്തുന്നതു്. ലണ്ടനിലെ ബിഷപ്പാകട്ടെ ബൈബിളിൽ നിന്നു ഹിംസ കണ്ടെത്തുകയുംചെയ്യുന്നു. ഞാൻ എന്റെ അഹിംസാവിശ്വാസത്തിനു് ആധാരമായി സ്വീകരിക്കുന്നതു ഗീതയെയാണു്. ഗീതയിൽ ഹിംസ കണ്ടെത്തുന്ന ആളുകളുമുണ്ടു്. നിർഭാഗ്യവശാൽ, കൊറാൻ ഹിംസ ഉപദേശിക്കുന്നുണ്ടെന്നു ഞാൻ കണ്ടെത്തുകയാണെന്നിരിക്കട്ടെ. എന്നാൽകൂടി ഞാൻ ഹിംസ നിരാകരിക്കും. പക്ഷേ അതുകൊണ്ടു കൊറാനേക്കാൾ ശ്രേഷ്ഠമാണു ബൈബിൾ എന്നു ഞാൻ പറയുകയില്ല; ക്രിസ്തുവിനേക്കാൾ താണ സ്ഥാനമേയുള്ളു നബിക്കു് എന്നും പറയുകയില്ല. ക്രിസ്തുവിൻേറയും നബിയുടേയും മൂല്യനിർണയം നടത്തുക എന്റെ ജോലിയല്ല. വൈദികസമ്മതിയെ ആശ്രയിക്കാത്ത ഒന്നാണു് എന്റെ അഹിംസ—എനിക്കത്രയും മതി. എങ്കിലും ഒരു വസ്തുതയുണ്ടു്—മററു ഗ്രന്ഥങ്ങൾക്കില്ലാത്ത സ്വാധീനശക്തി മതഗ്രന്ഥങ്ങൾക്കു മനുഷ്യരാശിയുടെമേലുണ്ടു്. മാർക്ടയിനേക്കാൾ—കുറേക്കൂടി നല്ലൊരുദാഹരണം പറഞ്ഞാൽ, എമേഴ്സണേക്കാൾ—എന്റെമേൽ സ്വാധീനശക്തി ചെലുത്താൻ മതഗ്രന്ഥങ്ങൾക്കു കഴിയുന്നു. എമേഴ്സൺ ചിന്തകനായിരുന്നു; നബിയും ക്രിസ്തുവും ഒരർത്ഥത്തിൽ ആദ്യന്തം കർമ്മോത്സുകരും. എമേഴ്സണു് അങ്ങനെയാകാൻ സാദ്ധ്യമേയല്ല. ഈശ്വരനിലുള്ള വിശ്വാസമാണു് മുഹമ്മദിൻേറയും യേശുവിൻേറയും ശക്തിയുടെ ഉത്ഭവസ്ഥാനം.'

'ഞാനിനി ഒരു വ്യക്തമായ ഉദാഹരണം പറഞ്ഞു് എന്റെ നില വിശദമാക്കാൻ ശ്രമിക്കാം,' ഡാക്ടർ ക്രെയിൻ പറഞ്ഞു. 'തിങ്കളാഴ്ച ഞാൻ വല്ലാതെ ഞെട്ടിപ്പോയ ഒരു ദിവസമാണു്. അന്നു മുസ്ളീങ്ങൾ മുപ്പത്തിയേഴ പശുക്കളെ പെരുവഴിയിൽവച്ചു വെട്ടിക്കൊല്ലുന്ന കാഴ്ച ഞാൻ കണ്ടു. മതത്തിന്റെ പേരിലാണു് അവരതു ചെയ്തതു്; ഹിന്ദുക്കളുടെ വികാരങ്ങളെ വ്രണപ്പെടുത്തിക്കൊണ്ടാണു് അവരതു ചെയ്തതു്. അവരെന്തിനു് ഇങ്ങനെ ചെയ്യുന്നു എന്നു ഞാൻ എന്നോടൊപ്പമുണ്ടായിരുന്ന ഹിന്ദുസുഹൃത്തിനോടു് അന്വേഷിച്ചു. അതു് അവരുടെ മതത്തിന്റെ ഒരു ഭാഗമാണെന്നാണു് എനിക്കു കിട്ടിയ മറുപടി. 'അതവരുടെ ആദ്ധ്യാത്മികവികാസത്തിന്റെ ഒരംശമാണോ?' എന്നു ഞാൻ ചോദിച്ചു. അതേ എന്നു് എന്റെ സുഹൃത്തു മറുപടി പറഞ്ഞു. ഞാൻ ഒരു മുസ്ളീമിനെ കണ്ടു ചോദിച്ചപ്പോൾ അയാൾ പറഞ്ഞതു് അവർ അവരേയും ഒപ്പം ഈശ്വരനേയും പ്രീതിപ്പെടുത്തുന്നു എന്നാണു്. നമ്മെയിരുവരേയും ഞെട്ടിക്കുന്ന ഈ അത്യാചാര

ത്തിൽ ഒരു മുസ്ളീം ആഹ്ളാദോന്മത്തനാകുന്നതാണ നാമിവിടെ കാണുന്നതു്. ഇതെല്ലാം കൊററാന വിരുദ്ധമാണെന്നു് അങ്ങു കരുതുന്നുണ്ടോ?'

'എന്നുതന്നെ ഞാൻ കരുതുന്നു,' ഗാന്ധിജി പ്രതിവചിച്ചു. എന്നിട്ടു് അദ്ദേഹം കഴിഞ്ഞയാഴ്ച എഴുതിയ ഒരു ലേഖനത്തിലേക്കു ഡാക്ടർ ക്രെയിനിന്റെ ശ്രദ്ധ ആകർഷിച്ചു. 'പല ഹൈന്ദവാചാരങ്ങളും ഹിന്ദുമതത്തിലില്ല. ഉദാഹരണത്തിനു് അയിത്താചാരം. അതുപോലെ ഗോഹത്യ ഇസ്ളാമിലില്ലെന്നു ഞാൻ പറയും. പക്ഷേ അതു് ഇസ്ളാമിലുണ്ടെന്നു കരുതുന്ന മുസ്ളീങ്ങളോടു മല്ലിടാൻ ഞാൻ പുറപ്പെടുകയില്ല.'

'ഹിംസ അനുഷ്ഠിക്കുന്നതിനു് ഈശ്വരൻ തന്നോടു് ആവശ്യപ്പെട്ടിരിക്കുകയാണെന്നു കരുതുന്ന ഒരു മനുഷ്യനെപ്പററി അങ്ങു് എന്തു പറയും?'

'അവിടെ അയാളുടെ മുൻപിൽ മറെറാരു ഈശ്വരനെ പ്രതിഷ്ഠിക്കാൻ നാം പുറപ്പെടേണ്ട. അയാളുടെ മതത്തെ ശല്യപ്പെടുത്തുകയും വേണ്ട. പക്ഷേ അയാളുടെ യുക്തിയെ ശല്യപ്പെടുത്തുകതന്നെ വേണം.'

'ഹിററ്ലറുടെ കഥ എടുക്കുക. ജൂതന്മാരെ മർദ്ദിക്കുകയും ശത്രുക്കളെ കൊല്ലുകയും ചെയ്യുമ്പോറം താൻ ഈശ്വരഹിതം അനുവർത്തിക്കുകയാണെന്നാണു് അയാറം അവകാശപ്പെടുന്നതു്.'

'ഈശ്വരന്റെ ഒരു വാക്കിനെ മറെറാരു വാക്കിനോടു മല്ലിടാൻ പിടിച്ചുനിർത്തേണ്ട കാര്യമില്ല. പക്ഷേ ഹിററ്ലറുടെ യുക്തിയോടു മല്ലിടുകതന്നെ വേണം. അയാളെ സംബന്ധിച്ചിടത്തോളം നിങ്ങളൊരു അത്ഭുതം കാണിച്ചുകൊടുക്കേണ്ടിവരും. മതത്തേക്കാളേറെ പ്രിയതരമായ ഒരാദർശത്തെ സംരക്ഷിക്കുന്നതിനുവേണ്ടി മററുള്ളവരെ കൊല്ലുന്നതിനു പകരം സ്വയം ചാകുന്നതിനു ക്രിസ്ത്യാനികറം പഠിക്കണം. അപ്പോറം ആ അത്ഭുതം സംഭവിക്കും....നമുക്കിങ്ങനെ അവസാനമില്ലാതെ വാദിക്കാം. അങ്ങനെയായാൽ നമ്മറം കാലത്തോടാണ മല്ലിടുന്നതു്.' ഇത്രയും പറഞ്ഞിട്ടു് ഗാന്ധിജി തന്റെ വാച്ചു നോക്കി.

'ഒരു ചോദ്യംകൂടി: അപ്പോറം അങ്ങയുടെ മതം എല്ലാ മതങ്ങളുടേയും ഒരു സമന്വയമാണെന്നു് അങ്ങു് പറയുമോ?'

'അതെ, വേണമെങ്കിൽ അങ്ങനെ പറഞ്ഞുകൊള്ളൂ. പക്ഷേ ഞാൻ ആ സമന്വയത്തെ ഹിന്ദുമതം എന്നേ വിളിക്കൂ: നിങ്ങറംക്കു് അതേ സമന്വയം ക്രിസ്തുമതമാണെന്നും തോന്നും. ഞാനങ്ങനെ വിളിക്കുന്നില്ലെങ്കിൽ രക്ഷാധികാരിയുടെ മട്ടിൽ നിന്നുകൊണ്ടേ നിങ്ങറം എന്നെ നോക്കൂ. പല ക്രിസ്ത്യാനികളും അങ്ങനെ ചെയ്യാറുണ്ടു്. അവർ പറയും: 'ഗാന്ധി ക്രിസ്തുമത

ത്തിൽ ചേർന്നെങ്കിൽ എത്ര നന്നായേനേ.' മുസ്ലീങ്ങളും അതു തന്നെ പറയും: 'ഗാന്ധി ഇസ്ലാമിൽ ചേർന്നെങ്കിൽ എത്ര നന്നായേനേ.' അങ്ങനെ വരുമ്പോൾ നമ്മെ വേർതിരിക്കുന്ന ഒരു മതിൽക്കെട്ട് ഉടനെ ഉണ്ടാവുകയായി. നിങ്ങൾക്കു കാര്യം മന സ്സിലാകുന്നുണ്ടോ?'

അദ്ധ്യായം നാല്

## മതങ്ങൾ തമ്മിൽ സഹിഷ്ണുതയും ആദരവും

1

ആരതി, രാമനാമോച്ചാരണം, തുടരെയുള്ള ഭജനാലാപം ഇവ യൊക്കെ മതപരമായി ആവശ്യമാണെന്നു കരുതാം; അല്ലെന്നും കരുതാം. ആവശ്യമാണെന്നു കരുതിയാൽ യാതൊരു കോടതിയു ടെയും നിരോധന ഉത്തരവ് അവയെ ബാധിക്കുകയില്ല. എന്തു സംഭവിച്ചാലും വേണ്ടില്ല ഭജനാലാപം തുടർന്നു നടത്തു , ആരതി നടത്തും, രാമനാമം ജപിക്കുകയും ചെയ്യും. എന്റെ ഈ നിലപാ ട് അംഗീകരിക്കുകയാണെങ്കിൽ വിനീതരായ സ്ത്രീപുരുഷന്മാർ, നിരായുധരായി, വെറുമൊരു വടിപോലുമെടുക്കാതെ, ചുണ്ടുകളിൽ രാമനാമവുമായി — രാമനാമോച്ചാരണമായിരിക്കും. സംഘട്ടന കാരണം — മുന്നോട്ടു പോവുകയും, മുസ്ലീങ്ങളുടെ മുഴുവൻ വൈരവും സ്വയം താങ്ങുകയും ചെയ്യും. അതല്ല, എന്റെ നിലപാട് അം ഗീകരിക്കുന്നില്ല എന്നാണെങ്കിൽ രാമനാമോച്ചാരണവുമായി മുന്നോട്ടു പോകുമ്പോൾ അവർക്കു പ്രതിപദം സമരം ചെയ്യേണ്ടി വരും. ഏതായാലും കോടതിയുത്തരവിനെ ഭയന്നോ, വഴക്കുണ്ടാ കുമെന്നു പേടിച്ചോ ഭജനാലാപം നിറുത്തുകയാണെങ്കിൽ അതു സ്വന്തം മതത്തെ നിരാകരിക്കുകയാണ്.

ഇനി, ഈ പ്രശ്നത്തിനൊരു മറുവശമുണ്ട്. പള്ളികളിൽ പ്രാർത്ഥന നടക്കുമ്പോൾ, അവയുടെ മുൻപിലൂടെ ഭജന പാടിക്കൊ ണ്ടു പോകേണ്ടതു് എല്ലായ്പോഴും മതപരമായ ഒരാവശ്യമാണോ രാമനാമോച്ചാരണം അത്തരമൊരു ആവശ്യമാണോ? മുസ്ലീങ്ങളെ ശല്യപ്പെടുത്തുന്നതിനു വേണ്ടിമാത്രം ഘോഷയാത്രകൾ നടത്തുന്ന തു് ഇന്നൊരു ഫാഷനായിത്തീർന്നിരിക്കുന്നു എന്ന ആരോപണ ത്തെപ്പററി എന്തു പറയുന്നു? മുസ്ലീങ്ങളുടെ പ്രാർത്ഥനാവേളയിൽത്ത ന്നെ ആരതി നടത്തണമെന്ന നിർബന്ധത്തെപ്പററി എന്തു പറയു ന്നു? മതപരമായി ആവശ്യമില്ലെങ്കിലും ഒരു അടി നടത്തുന്നതി

1. Young India, 22-10-1925 (Hindu Dharma, P 243)

നുള്ള അവസരമുണ്ടാക്കാൻവേണ്ടിമാത്രം രാമനാമം ഉച്ചരിക്കുന്നതിനെപ്പററി എന്തു പറയുന്നു? ഇതൊക്കെ ശരിയാണെങ്കിൽ, ലക്ഷ്യത്തെത്തന്നെ പരാജയപ്പെടുത്തുന്ന സമ്പ്രദായങ്ങളാണിവ എന്നു ഞാൻ പറയും. യഥാർത്ഥമായ മതാഭിനിവേശമില്ലാത്തതുകൊണ്ടു കോടതിയുത്തരവോ, പട്ടാളത്തിൻെറ കവാത്തോ, കല്ലേറോ ഉണ്ടായാലുടനെ ആ അധാർമ്മികമായ പ്രകടനം അവസാനിക്കുകയായി.

അതുകൊണ്ടു മതപരമായി ആവശ്യമാണെന്ന കാര്യം ആദ്യം തന്നെ വ്യക്തമായി തെളിയിക്കണം. മററുള്ളവരെ ശല്യപ്പെടുത്തുന്നതിനുള്ള ഉദ്യമമാണെന്ന നേരിയ ശങ്കപോലും ഉണ്ടാക്കരുത്. പരസ്പരം ഒരു ഒത്തുതീർപ്പുണ്ടാകുന്നതിന് ആത്മാർത്ഥമായി ശ്രമിക്കണം. അതിനു സാദ്ധ്യമല്ലാതെവരുമ്പോരം ഏററവും പരിമിതമായ ഒരു പ്രവർത്തനപരിപാടി അംഗീകരിക്കണം. മറുഭാഗത്തെ വികാരങ്ങരം കണക്കിലെടുത്തുകൊണ്ടു വേണം അതു് അംഗീകരിക്കാൻ. എന്നിട്ടു കോടതിയുടെ ഇടപെടലൊന്നും ആവശ്യപ്പെടാതെ, നിരോധനയുത്തരവുകരം പരിഗണിക്കാതെ, ആ പരിമിതമായ പരിപാടി നടപ്പിലാക്കാൻ ശ്രമിക്കണം. അതിനു വേണ്ടിവന്നാൽ സമരംതന്നെ നടത്തണം. അടിസ്ഥാനതത്ത്വങ്ങളെ സംബന്ധിച്ച കാര്യങ്ങളിൽ ദുർബലമായ സമീപനമോ, കീഴടങ്ങലോ ഞാൻ നിർദേശിക്കുകയോ പ്രോത്സാഹിപ്പിക്കുകയോ ചെയ്തിട്ടുണ്ടെന്നു് ആരും എന്നെ കുററപ്പെടുത്തിക്കൂടാ. പക്ഷേ, മുൻപു പറഞ്ഞിട്ടുള്ള കാര്യം ഞാൻ ഒരിക്കൽക്കൂടി ആവർത്തിക്കുന്നു: ഓരോ നിസ്സാരകാര്യത്തേയും താത്ത്വികമായ പദവിയിലേക്കു് ഉയർത്തി പ്രതിഷ്ഠിക്കരുതു്.

## 2

ബൈബിളിലെ പുതിയ നിയമം ഞാൻ ഗുജറാത്തി നാഷണൽ കാളേജിലെ വിദ്യാർത്ഥികളെ വായിച്ചു കേരംപ്പിച്ചതു തെററായിപ്പോയി എന്നു പറഞ്ഞുകൊണ്ടു പലരും എനിക്കു് എഴുതിയിരിക്കുന്നു. ഒരാരം ഇങ്ങനെ ചോദിക്കുന്നു:

'അങ്ങു ഗുജറാത്തു നാഷണൽ കാളേജിലെ വിദ്യാർത്ഥികളെ ബൈബിരം വായിച്ചുകേരംപ്പിക്കുന്നതെന്തിനാണെന്നു് ഒന്നു പറഞ്ഞുതരുമോ? നമ്മുടെ മതസാഹിത്യത്തിൽ ഉരംക്കൊള്ളാവുന്ന ഗ്രന്ഥങ്ങളൊന്നുമില്ലേ? ബൈബിളിനേക്കാരം മോശപ്പെട്ടതാണോ ഗീത? അങ്ങൊരു സനാതനിഹിന്ദുവാണെന്നു് അവകാശപ്പെടുന്നതിൽ ഒട്ടും അലംഭാവം കാണിക്കാറില്ലല്ലോ. അങ്ങു രഹസ്യമായി ക്രിസ്തുമതം അവലംബിക്കുകയാണെന്നു് ഇപ്പോരം തെളി

2. Young India, 2-9-1926 (Hindu Dharma, pp. 236-233)

യുന്നില്ലേ? ബൈബിൾ വായിക്കുന്നതുകൊണ്ടുമാത്രം ഒരാൾ ക്രിസ്ത്യാനിയാവുകയില്ലെന്ന് അങ്ങു പറയുമായിരിക്കും. പക്ഷേ, കുട്ടികളെ ബൈബിൾ വായിച്ചുകേൾപ്പിക്കുന്നത് അവരെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യുന്നതിനുള്ള ഒരു മാർഗമല്ലേ? ബൈബിൾവായനകൊണ്ടു കുട്ടികളിൽ മാററമൊന്നുമുണ്ടാകാതിരിക്കുമോ? ബൈബിൾവായന അവരെ ക്രിസ്ത്യാനികളാക്കാനിടയില്ലേ? നമ്മുടെ വേദഗ്രന്ഥങ്ങളിലില്ലാത്ത എന്തു വിശേഷകാര്യമാണു ബൈബിളിലുള്ളത്? അങ്ങു ശരിയായി ഒരു മറുപടി നല്കുമെന്നും ബൈബിളിനു പകരം വേദങ്ങൾക്കു പ്രാമുഖ്യം നല്കുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.'

ലേഖകൻെറ ഒടുവിലത്തെ അഭ്യർത്ഥന അംഗീകരിക്കാൻ എനിക്കു കഴിയുകയില്ലെന്നു തോന്നുന്നു. ഞാനോ മററുള്ളവരോ ആഗ്രഹിക്കുന്നതിനല്ല, കുട്ടികൾക്കു നിയമപരമായി വേണ്ടതെന്തോ അതിനാണു മററുള്ളവയെക്കാൾ പ്രാമുഖ്യം കൊടുക്കേണ്ടതെന്നാണ് എൻെറ അഭിപ്രായം. ആഴ്ചയിൽ ഒരു മണിക്കൂർ അവരോടുകൂടി കഴിയണമെന്ന് ആവശ്യപ്പെട്ടപ്പോൾ ഗീത, തുളസീദാസരാമായണം ഇവയിലൊന്നു വായിക്കുകയോ ചോദ്യങ്ങൾക്ക് ഉത്തരം പറയുകയോ ചെയ്യാമെന്നു ഞാൻ സമ്മതിച്ചു. അവർ വോട്ടിട്ടു ഭൂരിപക്ഷപ്രകാരം തീരുമാനിച്ചതു ഞാൻ ബൈബിൾ വായിക്കണമെന്നും ചോദ്യങ്ങൾക്ക് ഉത്തരം പറയണമെന്നും ആയിരുന്നു. അങ്ങനെ തീരുമാനിക്കുന്നതിനു വിദ്യാർത്ഥികൾക്ക് അവകാശമുണ്ട് എന്നാണ് എൻെറ അഭിപ്രായം. അവർക്കു ബൈബിൾ വായിക്കുന്നതിനുള്ള അവകാശമുണ്ട്; അതു വായിച്ചുകേൾക്കുന്നതിനുള്ള അവകാശവുമുണ്ട്. ഗീതയോ രാമായണമോ വായിക്കാമെന്നാണു ഞാനാദ്യം പറഞ്ഞത്. ആശ്രമത്തിലെ അന്തേവാസികളെ ഞാൻ അവ രണ്ടും വായിച്ചുകേൾപ്പിക്കാറുള്ളതുകൊണ്ടു നാഷണൽ കാളേജിലും അവയിലൊന്നു വായിക്കുകയായിരുന്നു എനിക്കു സൗകര്യം. വളരെയൊന്നും ബദ്ധപ്പെടുകയോ തയാറെടുക്കുകയോ വേണ്ടിവരുമായിരുന്നില്ല. ഗീതയും രാമായണവും മററുള്ളവരെക്കൊണ്ടു വായിപ്പിക്കാമെന്നായിരിക്കും കുട്ടികൾ കരുതിയതു്. ബൈബിൾ ഞാൻ ശരിക്കു പഠിച്ചിട്ടുള്ളതുകൊണ്ട് അതിനു ഞാൻ നല്കുന്ന വ്യാഖ്യാനമെന്തെന്ന് അറിയാൻ അവർ ആഗ്രഹിച്ചുകാണും.

ലോകത്തിലെ വേദഗ്രന്ഥങ്ങളെല്ലാം സഹഭാവപൂർവം വായിക്കേണ്ടതു സംസ്കാരസമ്പന്നരായ സ്ത്രീപുരുഷന്മാരുടെ കടമയാണെന്നു ഞാൻ വിശ്വസിക്കുന്നു. നമ്മുടെ മതത്തെ മററുള്ളവർ ആദരപൂർവം വീക്ഷിക്കണമെന്നാണല്ലോ നാം ആഗ്രഹിക്കുന്നത്. അതുപോലെ മററുള്ളവരുടെ മതത്തെ ആദരപൂർവം വീക്ഷിക്കുന്ന

തിനു നമുക്കു കഴിയണമെങ്കിൽ ലോകത്തെ എല്ലാ മതങ്ങളും മമതാപൂർവം പഠിക്കേണ്ടതു് ഒരു പവിത്രധർമ്മംതന്നെയാണു്. നമ്മുടേതല്ലാത്ത വേദഗ്രന്ഥങ്ങൾ നമ്മുടെ മുതിർന്ന കുട്ടികളിൽ സ്വാധീനത ചെലുത്തിക്കളയുന്നതിനെച്ചൊല്ലി നാം പരിഭ്രമിക്കേണ്ട കാര്യമൊന്നുമില്ല. സ്വച്ഛമായ എന്നും സ്വതന്ത്രമായി പഠിക്കുന്നതിനു് അവരെ പ്രേരിപ്പിക്കുന്നതുകൊണ്ടു നാം അവരുടെ ജീവിതവീക്ഷണത്തെ വിശാലമാക്കുകയാണു ചെയ്യുന്നതു്. പക്ഷെ, രഹസ്യമായോ പരസ്യമായോ മതപരിവർത്തനം നടത്തുന്നതിനുവേണ്ടി വേദഗ്രന്ഥങ്ങൾ കുട്ടികളെ വായിച്ചുകേൾപ്പിക്കുന്നതു ഭയപ്പെടേണ്ട കാര്യംതന്നെയാണു്. അങ്ങനെ ചെയ്യുന്നയാൾ എപ്പോഴും തന്റെ വേദങ്ങളോടു പക്ഷപാതം വച്ചുപുലർത്തുന്നയാളായിരിക്കുമല്ലോ. എന്നെ സംബന്ധിച്ചിടത്തോളം ബൈബിളും കൊറാനും ഇതരമതഗ്രന്ഥങ്ങളും പഠിക്കുകയും ആദരിക്കുകയും ചെയ്യുന്നതു് ഒരു സനാതനിഹിന്ദുവാണെന്ന എന്റെ അവകാശവാദത്തോടു തികച്ചും പൊരുത്തപ്പെടുകതന്നെ ചെയ്യുന്നു. പ്രാചീനതയുടെ പേരിലോ സംസ്കൃതഗ്രന്ഥങ്ങളിൽ സാധൂകരിക്കപ്പെടുന്നുണ്ടെന്നു പറഞ്ഞോ തിന്മകളൊക്കെ നന്മകളാണെന്നു കരുതുകയും, സങ്കുചിതവും പരമതാസഹിഷ്ണുവും ആയ നിലപാടു് അവലംബിക്കുകയും ചെയ്യുന്നയാൾ സനാതനിഹിന്ദുവല്ല. ധാർമ്മികബോധത്തിനു നിരക്കാത്ത തത്വങ്ങൾ ഞാൻ നിരാകരിക്കുന്നുണ്ടെങ്കിലും എന്റെ ആത്മാവിന്റെ ദാഹങ്ങളെ തൃപ്തിപ്പെടുത്തുന്നതിനു ഹൈന്ദവവേദങ്ങൾക്കു കഴിയുന്നു. അതുകൊണ്ടാണു ഞാൻ ഒരു സനാതനിഹിന്ദുവാണെന്നു് അവകാശപ്പെടുന്നതു്. ഇതരമതങ്ങളെ ഞാൻ ആദരപൂർവം പഠിച്ചിട്ടുണ്ടു്. പക്ഷേ, അതു ഹൈന്ദവവേദങ്ങളിലുള്ള വിശ്വാസവും ആദരവും തെല്ലും കുറച്ചിട്ടില്ല; എന്നല്ല ഹൈന്ദവവേദങ്ങളെക്കുറിച്ചുള്ള എന്റെ ധാരണയിൽ ആഴമുള്ള മുദ്രകൾ പതിക്കുന്നതിനും അവസ്ഥ സാധിച്ചിട്ടുണ്ടു്. അവ എന്റെ ജീവിതവീക്ഷണത്തെ വിശാലമാക്കിയിട്ടുണ്ടു്. ഹിന്ദുമതഗ്രന്ഥങ്ങളിലെ അത്ഥക്ലിഷ്ടതയുള്ള പല ഭാഗങ്ങളും മനസ്സിലാക്കുന്നതിനു് അവ എന്നെ സഹായിച്ചിട്ടുമുണ്ടു്.

ഞാൻ രഹസ്യമായി ക്രിസ്തുമതം അവലംബിക്കുകയാണെന്ന പരാതി ഇതാദ്യമല്ല ഉണ്ടാകുന്നതു്. അതൊരു നിന്ദയാണു്; പ്രശംസയുമാണു്. പരസ്യമായി ചെയ്യാൻ ഭയമുള്ള കാര്യങ്ങൾ രഹസ്യമായി ചെയ്യുന്നവനാണു ഞാൻ എന്നു ചിലരെങ്കിലും വിചാരിക്കുന്നുണ്ടല്ലോ. അതാണു നിന്ദ എന്നു പറഞ്ഞതു്. ആവശ്യമാണെന്നു കണ്ടാൽ, സത്യമുണ്ടെന്നു കണ്ടാൽ ആനിമിഷംതന്നെ ക്രിസ്തുമതമോ മറ്റേതെങ്കിലും മതമോ ഞാൻ സ്വീകരിക്കുകതന്നെചെയ്യും. അതു തടയാൻ ഈ ലോകത്തിലൊരു ശക്തിക്കും കഴിയുകയില്ല. ഭയമുള്ളിടത്തു മതമില്ല. ക്രിസ്തുമതത്തിന്റെ ഭംഗികൾ ആസ്വദിക്കു

ന്നതിനു് എനിക്കു കഴിയുമെന്നു് ഒട്ടൊരു വിസമ്മതത്തോടുകൂടി യാണെങ്കിലും ചിലരൊക്കെ സമ്മതിക്കുന്നു എന്ന അർത്ഥത്തി ലാണു് അതൊരു പ്രശംസയാണെന്നു പറഞ്ഞതു്. ഞാൻ ഒരു കാര്യം സമ്മതിക്കാം. ബൈബിളിനും കൊറാനും ഞാൻ നല്കു ന്ന വ്യാഖ്യാനങ്ങളനുസരിച്ചു് എന്നെ ക്രിസ്ത്യാനിയായും മുസ്ളീ മായും പരിഗണിക്കാൻ എനിക്കൊരു വിസമ്മതവുമില്ല. അങ്ങ നെ വരുമ്പോഠം ഹിന്ദു, ക്രിസ്ത്യൻ, മുസ്ളീം ശബ്ദങ്ങളൊക്കെ പര്യായപദങ്ങളാവും. പരലോകത്തിൽ ഹിന്ദുക്കളും, ക്രിസ്ത്യാനി കളും, മുസ്ളീങ്ങളും ഒന്നുമില്ല എന്നു് എനിക്കറിയാം. അവിടെ എല്ലാവരുടേയുംമേൽ വിധിയെഴുതുന്നതു് അവരുടെ മതത്തിന്റെ പേരെന്തെന്നോ അവരുടെ തത്ത്വപ്രഖ്യാപനങ്ങളെന്തൊക്കെയെ ന്നോ നോക്കിയല്ല, അവരുടെ പ്രവൃത്തികളെ ആസ്പദമാക്കിയാ ണു്. ഇഹലോകജീവിതത്തിൽ മതത്തിന്റെ പേരെഴുതിയൊട്ടി ക്കാതെ ഒരിക്കലും മുന്നോട്ടു പോകാൻ വയ്യ. അതുകൊണ്ടു് എന്റെ പൂർവികന്മാരുടെ മതനാമംതന്നെ സ്വീകരിക്കാനാണു ഞാൻ ആഗ്രഹിക്കുന്നതു്. ഒരു കാര്യം മാത്രം. അതെന്റെ വളർ ച്ചയെ മുരടിപ്പിക്കരുതു്; നന്മ എവിടെക്കണ്ടാലും സ്വീകരിക്കുന്ന തിനു് അതു പ്രതിബന്ധമാവുകയുമരുതു്.

ലേഖകന്മാർ പ്രകടമാക്കുന്ന ഈ ക്ഷോഭാധിക്യം ഒരു കാര്യം സൂചിപ്പിക്കുന്നു; ഈ നിർഭാഗ്യയായ രാജ്യത്തിലെമ്പാടും അസ ഹിഷ്ണുതയുടെ ഓളങ്ങഠം ആഞ്ഞടിച്ചുകൊണ്ടിരിക്കുകയാണു്. അ കന്നു നില്ക്കാൻ കഴിവുള്ളവർ അതിലകപ്പെട്ടു് ആടിപ്പോകാതി രിക്കട്ടെ.

3

ക്രിസ്തുമതം മാത്രമാണു യാഥാർത്ഥ്യത്തിന്റെ ഒരേയൊരു ആ വിഷ്ക്കരണം എന്നു കരുതുന്നവർക്കു് എങ്ങനെയാണു മററു മത ങ്ങളെ അപലപിക്കാതിരിക്കാൻ സാധിക്കുക?

ഇവിടെ സഹിഷ്ണത എന്ന ധർമ്മത്തിലേക്കു നാം പ്രവേ ശിക്കുന്നു. ഇതര മതങ്ങഠം നിങ്ങളുടേതിനൊപ്പം സത്യാധി ഷ്ഠിതമാണെന്നു കരുതാൻ നിങ്ങഠംക്കു സമ്മതമില്ലെങ്കിൽ, ഇതര മനുഷ്യർ നിങ്ങളോടൊപ്പം സത്യനിഷ്ഠരാണെങ്കിലും സമ്മ തിക്കാൻ നിങ്ങഠം തയാറാകണം. കുറേക്കൊല്ലങ്ങഠംക്കു മുമ്പുണ്ടാ യിരുന്നത്ര ഹീനമായ രൂപത്തിൽ പരമതാസഹിഷ്ണത ഇന്നു് ക്രിസ്ത്യൻ മിഷനറിമാർ പ്രകടമാക്കാറില്ല. അതിലെനി ക്കു സന്തോഷമുണ്ടു്. 'ക്രിസ്തീയ സാഹിത്യ സമിതി'യുടെ പലേ പ്രസിദ്ധീകരണങ്ങളിലും ഹിന്ദുമതത്തിന്റെ ഹാസ്യചിത്ര ങ്ങഠം അവതരിപ്പിക്കുന്നതിനെപ്പററി നിങ്ങഠം ഒന്നു ചിന്തിച്ചു

3. Young India, 11-8-1927 (Christian Missions, P. 102)

നേക്കൂ. ഈയിടെ ഒരു സ്ത്രീ എനിക്കു് എഴുതിയയയ്ക്കുകയു ണ്ടായി ഞാൻ ക്രിസ്തുമതം സ്വീകരിച്ചില്ലെങ്കിൽ എന്റെ പ്ര വർത്തനങ്ങൾക്കൊന്നും ഒരു വിലയും കാണുകയില്ലെന്നു. തീർച്ചയാ യും അതവരുടെ അറിവിൽപ്പെട്ട ക്രിസ്തുമതം മാത്രമായിരിക്ക ണം! ഏതായാലും ഇതൊരു തെററായ മനോഭാവമാണെന്നേ എ നിക്കു പറയാനുള്ളു.

4

ഗാന്ധിജി പറഞ്ഞു: 'പരിപൂർണമായ ഒരു സാഹോദര്യം സ്ഥാപിതമാകണമെങ്കിൽ അതിലുൾപ്പെടുന്ന എല്ലാ അംഗങ്ങളും പെരുമാറേണ്ടതു മതാധിഷ്ഠിതവും ത്യാഗപൂർണവുമായ മട്ടിലാ യിരിക്കണം. വളരെനാൾ മുൻപുതന്നെ, പ്രാർത്ഥനാപൂർവമായ അന്വേഷണവും പഠനവും ചർച്ചകളും നടത്തിയ ശേഷം ഞാൻ എത്തിച്ചേർന്നിരിക്കുന്ന നിഗമനമിതാണു്: എല്ലാ മതങ്ങളും സത്യാധിഷ്ഠിതമാണു്; എല്ലാററിലും ഒട്ടൊക്കെ പോരായ്മകളു മുണ്ടു്. ഞാനെന്റെ മതത്തിൽ ഉറച്ചുനില്ക്കവെതന്നെ മററു മതങ്ങളേയും എന്റെ മതത്തെപ്പോലെ സ്നേഹിക്കണം. അ തിനർത്ഥം എല്ലാ മനുഷ്യരേയും നാം ബന്ധുബുദ്ധ്യാ സ്നേ ഹിക്കണമെന്നും, മനുഷ്യർ തമ്മിൽ യാതൊരു വ്യത്യസ്ത പരി ഗണനകളും വച്ചുപുലർത്തരുതെന്നും ആണു്. അതുകൊണ്ടു നാം ഹിന്ദുക്കളാണെങ്കിൽ ക്രിസ്ത്യാനികളൊക്കെ ഹിന്ദുക്കളാകണേ എന്നല്ല പ്രാർത്ഥിക്കാനുള്ളതു്. നാം മുസ്സൽമാന്മാരാണെങ്കിൽ ഹിന്ദുക്കളും ക്രിസ്ത്യാനികളുമൊക്കെ മുസ്സൽമാന്മാരാകണം എ ന്നല്ല പ്രാർത്ഥിക്കാനുള്ളതു്. മതപരിവർത്തനത്തിനുവേണ്ടി രഹസ്യമായിപ്പോലും നാം പ്രാർത്ഥിച്ചുകൂടാ. ഹിന്ദു കുറെക്കൂടി നല്ല ഹിന്ദുവാകണമെന്നും, ക്രിസ്ത്യാനി കുറെക്കൂടി നല്ല ക്രി സ്ത്യാനിയാകണമെന്നും, മുസ്ലീം കുറേക്കൂടി നല്ല മുസ്ലീമാ കണമെന്നും നാം ഹൃദയപൂർവ്വം പ്രാർത്ഥിക്കണം. ഇതാണു സാ ഹോദര്യത്തെ സംബന്ധിച്ച അടിസ്ഥാന സത്യം. ആൻഡ്രൂ സ് നിങ്ങളെ വായിച്ചുകേൾപ്പിച്ച ക്രിസ്തുവിന്റെ അത്ഭുതക രമായ കുരിശാരോഹണകഥയുടെയും ഖരേശാസ്ത്രിയും ഇമാം സാ ഹേബും പാടിയ ഗാനത്തിന്റെയും കവിതകളുടെയും അർത്ഥം അതാണു്. ആൻഡ്രൂസ് മററു രണ്ടുപേരേയും ശ്ലോകം ചൊ ല്ലാനും പാടാനും ക്ഷണിച്ചതു് വെറും മര്യാദയുടെ പേരിലോ രക്ഷാധികാരസൂചകമായ ഒരുതരം സഹിഷ്ണുതയുടെ പേരി ലോ ആണെങ്കിൽ അദ്ദേഹം ആ സാഹോദര്യത്തിനോടു് സത്യ സന്ധത പുലർത്തുകയല്ല ചെയ്തതു്. അങ്ങനെയാണെങ്കിൽ

4. Young India, 19-1-1928 (Christian Missions, pp.128-179)

അദ്ദേഹം അതു ചെയ്യാൻ പാടില്ലായിരുന്നു. പക്ഷേ, എനിക്കു ചാർലി ആൻഡ്രൂസിനെ ഭംഗിയായിട്ടറിയാം. അദ്ദേഹം തൻെറ മതത്തെപ്പോലെതന്നെ ഇതരമതങ്ങളേയും സ്നേഹിക്കുന്നുണ്ടെന്ന് എനിക്കറിയാം. ഇതരമതങ്ങളെ സ്വന്തം മതത്തെപ്പോലെ സ്നേഹിക്കുന്നതുകൊണ്ട് എനിക്ക് എൻെറ ഹിന്ദുമതം വിശാലതരമാക്കാൻ സാധിച്ചിട്ടുള്ളതുപോലെ അദ്ദേഹത്തിനും തൻെറ ക്രിസ്തുമതത്തെ വിശാലതരമാക്കാൻ കഴിഞ്ഞിട്ടുണ്ട്. ഒററയൊരു മതം മാത്രമാണു സത്യമെന്നും മററെല്ലാം അസത്യമാണെന്നുമൊട്ടെങ്കിലുമൊരു വിചാരമുണ്ടെങ്കിൽ, നിങ്ങളുടെ മുന്നിൽ ഇപ്പോഠം ആവതരിപ്പിച്ചിരിക്കുന്ന ഈ സാഹോദര്യ സിദ്ധാന്തത്തെ നിങ്ങഠം പുറംതള്ളണം. അങ്ങനെ തുടരെത്തുടരെ ഈ സിദ്ധാന്തത്തിൽനിന്നും പലരും വിട്ടുനിന്നെന്നു വരും. അങ്ങനെയുള്ളവരെ ഒഴിവാക്കിക്കൊണ്ടുതന്നെ നമുക്ക് ഈ സാഹോദര്യം സ്ഥാപിക്കേണ്ടിവരും, സർവ്വോപരി, തികഞ്ഞ സത്യസന്ധത പുലർത്തേണ്ടതാണെന്നു ഞാൻ അഭ്യർത്ഥിക്കട്ടെ. നമ്മുടെ മതത്തോടു തോന്നുന്ന വികാരങ്ങഠംതന്നെ ഇതരമതങ്ങളോടും തോന്നുന്നില്ലെങ്കിൽ, നമുക്ക് ഇതു പിരിച്ചുവിടാം. കാരണം ഉരുട്ടിപ്പെരട്ടിയുണ്ടാക്കുന്ന സഹിഷ്ണതാബോധമല്ല നമുക്കാവശ്യം. എൻെറ സഹിഷ്ണതാസിദ്ധാന്തത്തിൽ തിന്മയോടു സഹിഷ്ണത പ്രകടിപ്പിക്കുക എന്നതു് ഉഠംപ്പെടുന്നില്ല; എന്നാൽ തിന്മ നിറഞ്ഞ ആളുകളോടു സഹിഷ്ണത കാണിക്കണം. അതിനർത്ഥം അങ്ങനെയുള്ള ആളുകളെയൊക്കെ ക്ഷണിച്ചുവരുത്തണമെന്നോ അസത്യാധിഷ്ഠിതമായ ഒരു മതത്തോടു സഹിഷ്ണത പുലർത്തണമെന്നോ അല്ല. ഒരു മതത്തിൻെറ അന്തശ്ചൈതന്യത്തിൻെറ ആകത്തുക അതിൻെറ അനുയായികഠംക്കു ഗുണകരമായിത്തീരുമെങ്കിൽ അതു സത്യാധിഷ്ഠിതമായ മതമാണെന്നു ഞാൻ പറയും; അതല്ല അസത്യത്തിനാണു മുൻതൂക്കമെങ്കിൽ അതു് അസത്യാധിഷ്ഠിതമായ മതവുമാണ്; ഹിന്ദുമതത്തിൻെറ ആകെത്തുക ഹിന്ദുക്കഠംക്കും ലോകത്തിനും ദോഷകരമായിത്തീർന്നിട്ടുണ്ടെന്നു വിചാരമുണ്ടെങ്കിൽ നിങ്ങഠം അതിനെ അസത്യാധിഷ്ഠിതമായ മതമായിക്കരുതി പുറംതള്ളണം.

## 5

പ്രാർത്ഥനായോഗത്തിൽ പ്രസംഗിച്ചപ്പോഠം ആമുഖമായിത്തന്നെ ചില മുസ്ലീംസുഹൃത്തുക്കഠം ഉന്നയിച്ച ഒരു പ്രശ്നമാണു ഗാന്ധിജി പരാമർശിച്ചതു്. മുസ്ലീങ്ങഠം അദ്ദേഹത്തിൻെറ പ്രാർത്ഥനായോഗങ്ങളിൽ സന്നിഹിതരാകണമെന്ന് അദ്ദേഹത്തിനു്

5. Harijan, 23-12-1947(Non-violence in Peace and War, vol II, P. 216)

അഭിപ്രായമുണ്ടോ? മറുപടി ഇതായിരുന്നു. മുസ്ലീങ്ങളോ ഹിന്ദുക്കളോ പ്രാർത്ഥനായോഗങ്ങളിൽ സന്നിഹിതരാകണമെന്ന് അദ്ദേഹത്തിനു് അഭിപ്രായമില്ല. മുസ്ലീങ്ങൾ സന്നിഹിതരാകുന്നതു് അദ്ദേഹത്തിനിഷ്ടമാണോ എന്നാണു ചോദ്യമെങ്കിൽ അദ്ദേഹം യാതൊരു മടിയും കൂടാതെ പറയും ഇഷ്ടമാണെന്നു്. എന്നല്ല, എത്രയോ കൊല്ലങ്ങളായി അദ്ദേഹം നടത്തിവരുന്ന പ്രാർത്ഥനായോഗങ്ങളിൽ മുസ്ലീങ്ങൾ സംബന്ധിച്ചുകൊണ്ടിരിക്കുന്നുമുണ്ടു്. അടുത്ത ചോദ്യം ഇങ്ങനെയായിരുന്നു: അദ്ദേഹം മുസ്ലീമല്ല, ആനിലയ്ക്കു കൊറാനിൽനിന്നു പാരായണം ചെയ്യുന്നതും, രാമനേയും കൃഷ്ണനേയും റഹിമാനോടും കരിമിനോടും ബന്ധപ്പെടുത്തി സംസാരിക്കുന്നതും തെററാണെന്നു് അദ്ദേഹത്തിനു തോന്നുന്നില്ലേ? അതു മുസ്ലീങ്ങൾ ഇഷ്ടപ്പെടുന്നില്ല എന്നു് അവർ പറഞ്ഞു. അങ്ങനെയാണെങ്കിൽ അതു തനിക്കു വേദനയും അത്ഭുതവും ഉണ്ടാക്കുന്നുണ്ടെന്നു ഗാന്ധിജി മറുപടി പറഞ്ഞു. മനസ്സിന്റെ സങ്കുചിതഭാവത്തെയാണു് അതു പ്രകടമാക്കുന്നതു്. കൊറാനിൽനിന്നു പാരായണം ചെയ്യാൻ തുടങ്ങിയതു ബീബി റയ്ഹാനാതയാബ്ജിയുടെ സഹായത്തോടെയാണെന്നു് അവർ മനസ്സിലാക്കണം. ബീബി മതാഭിനിവേശമുള്ള ഒരു ഭക്തയാണു്. അവർക്കു യാതൊരു രാഷ്ട്രീയോദ്ദേശ്യവുമില്ല. ചിലർ പറയുംപോലെ താനൊരു അവതാരപുരുഷനല്ലെന്നു ഗാന്ധിജി പറഞ്ഞു. താൻ ഈശ്വരവിശ്വാസമുള്ള ഒരു വിനീതമനുഷ്യൻമാത്രമാണു്—ഏററവും വിനീതരായ സ്ത്രീപുരുഷന്മാരേക്കാൾ വിനീതനായ ഒരാൾ. മുസ്ലീങ്ങളേയും, ഹിന്ദുക്കളേയും, ക്രിസ്ത്യാനികളേയും, പാർസികളേയും കുറേക്കൂടി നല്ല മുസ്ലീങ്ങളും, ഹിന്ദുക്കളും, ക്രിസ്ത്യാനികളും, പാർസികളും ആക്കാനാണു് അദ്ദേഹം എല്ലായ്പോഴും ആഗ്രഹിക്കുന്നതു്. ആരും മതം മാറണമെന്നു് അദ്ദേഹം ഒരിക്കലും ആവശ്യപ്പെടുകയില്ല. അതുകൊണ്ടു ലോകത്തിലെ എല്ലാ മതഗ്രന്ഥങ്ങളിൽനിന്നും പാരായണങ്ങൾ ഉൾക്കൊള്ളിക്കാൻ തക്ക വ്യാപകത്വം അദ്ദേഹത്തിന്റെ മതസങ്കല്പത്തിനുണ്ടു് എന്ന വസ്തുത ചോദ്യകർത്താക്കന്മാർക്കു് ആഹ്ലാദകരമാകുമെന്നു ഗാന്ധിജി വിചാരിക്കുന്നു.

6

ഗുരു ഗോവിന്ദ്സിംഗ് തന്റെ അനുയായികളോടു മുസ്സൽമാന്മാരെ കൊല്ലണമെന്നു് ഉപദേശിച്ചതായി ഒരു തെററിദ്ധാരണ വളരെയാളുകൾക്കുണ്ടു്. ഇക്കാര്യത്തിൽ പല സിക്കുകാർ പോലും അജ്ഞത പ്രകടിപ്പിച്ചിട്ടുണ്ടു്. പത്താമത്തെ ഗുരുവിന്റെ ഭജനഗാനങ്ങൾ ഗാന്ധിജി വായിച്ചു. ആ ഗുരു പറഞ്ഞി

6. Delhi Diary, P. 55 (2–10–1947)

ട്ടുണ്ട്. മനുഷ്യൻ ഈശ്വരനെ എങ്ങനെ, എവിടെവച്ച്, ഏതു പേരിൽ ആരാധിക്കണം എന്നതു് അപ്രധാനമാണെന്നു്. എല്ലാവർക്കും അദ്ദേഹം ഒരേപോലാണു്. എന്നല്ല മനുഷ്യൻതന്നെ ഒരുപോലാണു്; അതായതു മനുഷ്യൻ ഒരേ ജീവഗോത്രത്തിൽപെട്ടവനാണു്. അതുകൊണ്ടു മനുഷ്യരാശിയെ വകതിരിച്ചുകൂടെന്നു ഗുരുഗോവിന്ദ്സിംഗ് പറഞ്ഞു. വ്യക്തികളുടെ രൂപം ഭിന്നമായിരിക്കാം. പക്ഷേ എല്ലാവരും ഒരേ കരുവിൽ വാർത്തെടുക്കപ്പെട്ടവർ തന്നെ. ഒരേ വികാരങ്ങളാണു് അവർക്കുള്ളതു്. എല്ലാവരും മരിക്കുകയും മണ്ണിൽ ലയിക്കുകയും ചെയ്യും. വായുവും സൂര്യനും എല്ലാവർക്കും ഒന്നുതന്നെ. തന്റെ ഉത്തേജകമായ ജലധാര മുസ്ലീങ്ങൾ സ്പർശിച്ചുകൂടെന്നു ഗംഗ വിലക്കുകയില്ല. മേഘങ്ങൾ എല്ലാവർക്കും ഒരേപോലെ മഴ നല്കുന്നു. നികൃഷ്ടനായ മനുഷ്യൻമാത്രമേ തന്റെ സഹജാതരെ വകതിരിച്ചു കാണുന്നുള്ളു. അതുകൊണ്ടു മഹാന്മാരായ സിക്കു ഗുരുക്കന്മാരുടേയും, മററു മതനേതാക്കന്മാരുടേയും സന്ദേശങ്ങൾക്കു് എന്തെങ്കിലും അർത്ഥമുണ്ടെന്നു് അവർ കരുതുന്നുണ്ടെങ്കിൽ ഇന്ത്യൻയൂണിയൻ ഹിന്ദുക്കൾക്കല്ലാതെ മററാർക്കും സ്ഥാനമില്ലാത്ത ഒരു ഹൈന്ദവരാഷ്ട്രമായിത്തീരണമെന്നു വാദിക്കുന്നതു തികഞ്ഞ അബദ്ധമാണെന്നു് അവർ മനസ്സിലാക്കണം.

7

പതിവായി സന്നിഹിതരാകുന്നതിനേക്കാൾ കൂടുതൽ ആളുകൾ വന്നിട്ടുണ്ടെന്നും അക്കൂട്ടത്തിൽ കൊററാൻ വായിക്കുന്നതിനെ എതിർക്കുന്ന പത്തുപേർകൂടിയുണ്ടെന്നും ശ്രീ ബ്രജകൃഷ്ണൻ വന്നു പറഞ്ഞു. ആ എതിർപ്പുകാരുടെ കൂട്ടത്തിൽ പഴയ സുഹൃത്തുക്കളുമുണ്ടായിരുന്നു. പക്ഷേ അവരെല്ലാവരും തികഞ്ഞ ആത്മനിയന്ത്രണവും മര്യാദയും പാലിച്ചിരുന്നു. പ്രകടമായിട്ടല്ലെങ്കിലും എതിർപ്പുള്ള കുറേക്കൂടി വലിയൊരുവിഭാഗം ആളുകൾകൂടിയുണ്ടെന്നും ഗാന്ധിജിയെ അറിയിച്ചു. അതുകൊണ്ടു പ്രാർത്ഥന ആരംഭിക്കുന്നതിനു മുൻപുതന്നെ ഗാന്ധിജി യോഗത്തെ അഭിസംബോധനചെയ്തു സംസാരിച്ചു. ജനങ്ങൾ തുറന്ന രീതിയിൽത്തന്നെ എതിർപ്പു പ്രകടമാക്കുന്നതു തന്നെ സന്തോഷിപ്പിക്കുന്നുണ്ടെന്നു് അദ്ദേഹം പറഞ്ഞു. താനൊരു മഹാത്മാവാണെന്നോ, രാഷ്ട്രത്തെ ദീർഘമായി സേവിച്ചിട്ടുള്ളയാളാണെന്നോ കരുതി തന്നെ കാണാനും തന്റെ പ്രസംഗം കേൾക്കാനുമാണു ജനങ്ങൾ വരുന്നതെന്നും, അല്ലാതെ ഈശ്വരാരാധനയിൽ പങ്കെടുക്കുന്നതിനല്ലെന്നും കരുതാൻ അദ്ദേഹത്തിനു് ഇഷ്ടമില്ല. പ്രാർത്ഥന എല്ലാം ഉൾ-

7. Delhi Diary, pp. 129—130 (2–11–1947)

ക്കൊള്ളും. ഈശ്വരനു പല പേരുകളുണ്ട്. ആത്യന്തികാപഗ്രഥന ത്തിൽ, എത്ര മനുഷ്യരുണ്ടോ അത്രതന്നെ പേരുകൾ ഈശ്വരനു ണ്ടെന്നു കാണാം. മൃഗങ്ങളും, പക്ഷികളും, കല്ലുകൾപോലും, ഈ ശ്വരനെ ആരാധിക്കുന്നു എന്നു പറയുന്നതു ശരിയാണ്. ഭജനാവ ലിയിൽ ഒരു മുസ്ളീംസന്യാസി രചിച്ച ഒരു കീർത്തനമുണ്ട്. കിളികൾ രാവിലെയും വൈകുന്നേരവും അവയുടെ കൂജനത്തിലൂ ടെ സ്രഷ്ടാവിനെ കീർത്തിക്കുകയാണെന്ന് അതിൽ പറയുന്നു. കൊറാനിൽനിന്നോ മറേറതെങ്കിലും മതഗ്രന്ഥത്തിൽനിന്നോ തി രഞ്ഞെടുത്ത ഭാഗങ്ങൾ പ്രാർത്ഥനയിൽ ഉപയോഗിക്കുന്നതിനെ എതിർക്കുന്നതിൽ അർത്ഥമില്ല. ചില മുസ്ളീങ്ങൾക്ക്—അവ രുടെ എണ്ണം എത്രയോ ആയിക്കൊള്ളട്ടെ—ചില പോരായ്മകൾ കാണുമായിരിക്കും. അതുകൊണ്ട് ആ സമുദായത്തെ ഒന്നടങ്കം എ തിർക്കുന്നതിൽ അർത്ഥമില്ല; നബിയേയോ അദ്ദേഹത്തിൻെറ ഉപ ദേശങ്ങളേയോ എതിർക്കുന്നതിൽ തീരെ അർത്ഥമില്ല. ഗാന്ധി ജി കൊറാൻ മുഴുവൻ വായിച്ചുനോക്കിയിട്ടുണ്ട്. അതുകൊണ്ട് അ ദ്ദേഹത്തിനു നേട്ടമേ ഉണ്ടായിട്ടുള്ളു; ഒട്ടും നഷ്ടമുണ്ടായിട്ടില്ല. ലോ കത്തിലെ മതഗ്രന്ഥങ്ങളൊക്കെ വായിച്ചതുകൊണ്ട് അദ്ദേഹം കുറെക്കൂടി നല്ല മനുഷ്യനായിട്ടുണ്ടെന്നേയുള്ളു. കൊറാനെ പ്രതികൂ ലമായി വിമർശിക്കുന്നയാളുകളുണ്ടെന്ന് അദ്ദേഹത്തിന് അറി യാം. ബോംബെയിലെ ഒരു സ്നേഹിതൻ—അദ്ദേഹത്തിനു വളരെ മുസ്ളീം സുഹൃത്തുക്കളുമുണ്ട്— ഒരു പ്രശ്നം ഉന്നയിച്ചിരി ക്കുന്നു. 'കാഫിർ'മാരെപ്പററി നബി ഉപദേശിച്ചതു് എന്താണ്? കൊറാൻ അനുസരിച്ചാണെങ്കിൽ ഹിന്ദുക്കൾ 'കാഫിർ'മാരല്ലേ? ഹിന്ദുക്കൾ കാഫിർമാരല്ല എന്ന നിഗമനത്തിൽ ഗാന്ധിജി എ ത്തിച്ചേർന്നിട്ട നാളേറെയായി. അദ്ദേഹം ഇക്കാര്യത്തെപ്പററി മുസ്ളീംസുഹൃത്തുക്കളോടുതന്നെ സംസാരിച്ചിട്ടുണ്ട്. അവർക്കു നേരിട്ട് അറിവുള്ള കാര്യമാണല്ലോ അതു്. അവർ പറഞ്ഞതു കൊറാനിൽ 'കാഫിർ' എന്ന പദം അവിശ്വാസികളെ കുറിക്കുന്ന തിനുവേണ്ടിയാണ് ഉപയോഗിച്ചിരിക്കുന്നതു് എന്നാണ്. ഹിന്ദു ക്കൾ കാഫിർമാരല്ല എന്നും അവർ പറഞ്ഞു. കാരണം ഹിന്ദു ക്കൾ ഈശ്വരവിശ്വാസികളാണ്. പ്രതികൂലവിമർശകർ പറയു ന്നതൊക്കെ ശരിയാണെന്നു കരുതുകയാണെങ്കിൽ ജനങ്ങൾക്കു കൊ റാനേയും നബിയേയും അപലപിക്കേണ്ടിവരും; പതിനാറായി രം ഗോപികളോടൊത്തു കൂത്തഴിഞ്ഞ ജീവിതം നയിക്കുന്ന കൃഷ് ണനേയും അപലപിക്കേണ്ടിവരും. തൻെറ കൃഷ്ണൻ പരിശു ദ്ധനാണെന്നു പറഞ്ഞു ഗാന്ധിജി വിമർശകരുടെ വായടയ്ക്കാറു ണ്ട്. താനൊരിക്കലും ഒരു ദുർവൃത്തൻെറ മുൻപിൽ തല കുനി ക്കുകയില്ല. എന്നും വൈകുന്നേരം ഗാന്ധിജിയോടൊപ്പം ജന ങ്ങൾ ഈശ്വരനെ പ്രാർത്ഥിക്കുന്നുണ്ടല്ലോ. ആ ഈശ്വരൻ എല്ലാ

വരിലും കുടികൊള്ളുന്നു; അദ്ദേഹം സർവശക്തനാണ്. അതു കൊണ്ട് അവർ ആരെയും ശത്രുവായികരുതിക്കൂടാ; ആരെയും ഭയന്നുകൂടാ. കാരണം ഈശ്വരൻ അവരുടെയുള്ളിലുണ്ട്. എല്ലാ നിമിഷവും അവരോടൊപ്പമുണ്ട്. ഇതാണു സമൂഹപ്രാർത്ഥനയുടെ പൊതുവായ സ്വഭാവം. ആ പ്രാർത്ഥനയിൽ യാതൊരു മാനസികപരിമിതികളും കൂടാതെ, ഹൃദയപൂർവം പങ്കെടുക്കുന്നതിനു ജനങ്ങൾക്കു കഴിയുന്നില്ലെങ്കിൽ, പ്രാർത്ഥന വേണ്ടെന്നുവയ്ക്കാനാണു ഗാന്ധിജി ഇഷ്ടപ്പെടുന്നതു്. അങ്ങനെ പ്രാർത്ഥിക്കാൻ അവർക്കു കഴിഞ്ഞാൽ നാലുപാടും വലയംചെയ്യുന്ന അന്ധകാരത്തെ അകററാൻ തക്ക ശക്തി ദൈനന്ദിനം സ്വയം ആർജ്ജിക്കുന്നതായി അവർക്കു് അനുഭവപ്പെടും. ജനങ്ങൾ സ്വതന്ത്രമായി, നിർഭയമായി, അഭിലാഷം പ്രകടിപ്പിക്കണമെന്നു ഗാന്ധിജി ആവശ്യപ്പെട്ടു. പ്രാർത്ഥന തുടർന്നു നടത്തണമെന്നു ജനങ്ങൾ ഉത്സാഹപൂർവം വിളിച്ചുപറഞ്ഞു. ആരെങ്കിലും പ്രാർത്ഥന തടസ്സപ്പെടുത്തുകയാണെങ്കിൽ അവർക്കെതിരായി കോപമോ വൈരമോ പ്രകടിപ്പിക്കുകയില്ലെന്നും അവർ പറഞ്ഞു. പതിവുപോലെ പ്രാർത്ഥന നടന്നു. ഗുരുദേവ്ടാഗൂറിന്റെ പൗത്രി നന്ദിതാകൃഷ്ണാ കൃപലാനി അന്നത്തെ ഭജനഗാനം പാടി.

8

ഈശ്വരനെ ചുണ്ടുകൾകൊണ്ടുമാത്രം വന്ദിച്ചാൽ പോരാ; അദ്ദേഹത്തെ ഹൃദയത്തിൽ പ്രതിഷ്ഠിക്കണം. പേരെന്തോ ആകട്ടെ, ഈശ്വരൻ ഏകനാണ്. ഈ സത്യം അറിഞ്ഞുകഴിഞ്ഞാൽ എല്ലാ ശത്രുത്വവും അസഹിഷ്ണുതയും ഇല്ലാതാകും.

ഒരിക്കലും കലഹിക്കയില്ലെന്നു ഹിന്ദുക്കൾ എന്നെന്നേയ്ക്കുമായി തീരുമാനിക്കട്ടെ ഗീതയും ഗ്രന്ഥസാഹിബും വായിക്കുന്നതുപോലെതന്നെ കൊറാനും വായിക്കണമെന്നു ഗാന്ധിജി ഹിന്ദുക്കളേയും സിക്കുകളേയും ഉപദേശിച്ചു. കൊറാൻ വായിക്കുന്നത്ര ഭക്തിയോടെതന്നെ ഗീതയും ഗ്രന്ഥസാഹിബും വായിക്കണമെന്ന് അദ്ദേഹം മുസ്ളീങ്ങളോടും പറഞ്ഞു. വായിക്കുന്നതിന്റെ അർത്ഥമെന്താണെന്ന് അവർ അറിയണം. എല്ലാ മതങ്ങളേയും ഒരുപോലെ ബഹുമാനിക്കുകയും വേണം. അദ്ദേഹം തന്റെ ജീവിതകാലം മുഴുക്കെ അനുവർത്തിച്ചിട്ടുള്ള ഒരാദർശമാണിതു്. താനൊരു സനാതനിഹിന്ദുവാണെന്നു ഗാന്ധിജി അവകാശപ്പെട്ടു. പക്ഷേ ഇന്ന് അംഗീകരിച്ചിട്ടുള്ള അർത്ഥത്തിൽ അദ്ദേഹം ഒരു വിഗ്രഹാരാധനകല്ല. വിഗ്രഹങ്ങൾ വച്ചു പൂജിക്കുന്നവരെ അദ്ദേഹം നിന്ദിക്കുകയില്ല. വിഗ്രഹാരാധകൻ തന്റെ മുൻപിലുള്ള ശിലാബിംബത്തിൽ ഈശ്വരനെ കണ്ടെത്തുന്നു. ഈശ്വരൻ

8. Delhi Diary, P. 355 (18-1-1948)

സർവവ്യാപിയാണ്. ഒരു ശിലാബിംബത്തിൽ അദ്ദേഹത്തെ കണ്ടെത്തുന്നതു ശരിയല്ലെങ്കിൽ, വെറുമൊരു പുസ്തകത്തിൽ—ഗീതയിലോ ഗ്രന്ഥസാഹിബിലോ കൊറാനിലോ—അദ്ദേഹത്തെ കണ്ടെത്തുന്നതെങ്ങനെ? അതും വിഗ്രഹാരാധനയല്ലേ? സഹിഷ്ണുതയും ആദരവും വളർത്തിയെടുക്കാൻ കഴിഞ്ഞാൽ, എല്ലാററിൽനിന്നും കാര്യങ്ങൾ പഠിക്കാൻ അവർക്കു കഴിയും. അപ്പോൾ അവർ മതപരമായ ഭിന്നതകളൊക്കെ മറക്കും. സമാധാനപൂർവം സൗഹാർദ്ദപൂർവം ഒരുമിച്ചു ജീവിക്കുകയും ചെയ്യും. ഓടുന്ന തീവണ്ടിയിൽനിന്നും സ്ത്രീപുരുഷന്മാരെ പുറത്തേയ്ക്കു് എടുത്തു എറിയുക തുടങ്ങിയുള്ള അപമാനകരങ്ങളായ സംഭവങ്ങൾ പിന്നീടുണ്ടാവുകയില്ല. ജനങ്ങൾ സ്വതന്ത്രരായും നിർഭയരായും ഈ രാജ്യമൊട്ടുക്കു സഞ്ചരിക്കും. പാകിസ്ഥാനിൽ ഹിന്ദുക്കൾക്കും മുസ്ളീങ്ങൾക്കും അപായശങ്കകൂടാതെ ജീവിക്കാൻ കഴിയണം. പാകിസ്ഥാനിൽനിന്നു വന്ന അഭയാർത്ഥികൾക്കു് അന്തസ്സോടെ, അഭിമാനത്തോടെ അവരുടെ വീടുകളിലേയ്ക്കു മടങ്ങാൻ കഴിയണം; അതുപോലെ മുസ്ളീങ്ങൾക്കു് ഇന്ത്യയിലുള്ള സ്വന്തം വീടുകളിലേക്കു മടങ്ങിവരാനും കഴിയണം. അതുവരെ തനിക്കു മനസ്സമാധാനമുണ്ടാവുകയില്ലെന്നു ഗാന്ധിജി പറഞ്ഞു.

9

ആ സന്ദർഭത്തിൽ ഒരു പ്രസംഗം ചെയ്യേണ്ടിവരുമെന്നു ഗാന്ധിജി തീരെ വിചാരിച്ചിരുന്നില്ല. മുൻപിൽ കണ്ട കാഴ്ച അദ്ദേഹത്തിന്റെ ഹൃദയത്തിൽ കൊണ്ടു. താൻ അവിടെ വന്നതു തീർത്ഥാടകനായിട്ടാണ്. പ്രസംഗം ചെയ്യുന്നതിനല്ല എന്നു ഗാന്ധിജി പറഞ്ഞു. മെഹ്റാലിയിൽവച്ചു മുൻകൊല്ലങ്ങളിൽ നടത്തിയതുപോലെ 'ഉർസ്' കൊണ്ടാടാനൊക്കുകയില്ലെന്നു കേട്ടപ്പോൾ ഗാന്ധിജിക്കു് അതേപ്പററി വളരെ ഖേദമുണ്ടായി. എന്നാലിപ്പോൾ ഡൽഹിയിലെ പൗരന്മാർ സന്ദർഭത്തിനൊത്തു പ്രവർത്തിക്കുകയും, അത്തരം ഭയാശങ്കകൾ നിർമ്മൂലമാണെന്നു തെളിയിക്കുകയും ചെയ്തിരിക്കുന്നു. അതു വളരെയേറെ സംതൃപ്തികരമാണ്. ഡൽഹിയിലെ ഹിന്ദുക്കളും മുസ്ലീങ്ങളും സിക്കുകളും അവരുടെ ഹൃദയം തികച്ചും വെടിപ്പാക്കുകയും, ഇനിമേലൊരിക്കലും ഭ്രാതൃഹത്യയ്ക്കിടനല്കുകയില്ലെന്നു തീരുമാനിക്കയും ചെയ്യണം. അങ്ങനെയായാൽ ഭ്രാതാക്കളെന്ന നിലയിൽ ഐക്യം നേടുന്ന ഇന്ത്യയും പാകിസ്ഥാനും ആക്ഷേപത്തിനു വിധേയരാകുന്നതിനു പകരം, സമസ്തലോകത്തിന്റെയും ബഹുമാനാദരങ്ങൾ ആർജിക്കും. സഹോദരന്മാർ തമ്മിൽ പിതൃസ്വത്തു പങ്കിട്ടെടുക്കുന്നതു

---

9. Harijan, 15-2-1948 (Non-violence in Peace and War, vol. II, P. 391)

മനസ്സിലാക്കാൻ സാധിക്കും. പക്ഷേ, അതിൽ പിന്നീട് അവർ ശത്രുക്കളാകണമെന്നുണ്ടോ? ശത്രുക്കളായിക്കൂടാ എന്നാണദ്ദേഹത്തിന്റെ മറുപടി. ശത്രുക്കളായാൽ ലോകം അവരെ വിഡ്ഢികളെന്നേ കരുതൂ. അദ്ദേഹം ഒരു പടികൂടി കടന്ന് അവരെ കാടന്മാരെന്നു വിളിക്കും. താൻ ഉപവാസം അവസാനിപ്പിച്ചപ്പോൾ, ഇനിമേൽ സഹോദരന്മാരെപ്പോലെ സ്നേഹമായും ശാന്തമായും കഴിയാമെന്നാണ് അവർ പ്രതിജ്ഞ ചെയ്തത്. ഇന്ന് ആ പ്രതിജ്ഞ ഒന്നുകൂടി പുതുക്കിയുറപ്പിക്കണം. അടിസ്ഥാനപരമായി എല്ലാ മതങ്ങളും ഒന്നാണ്. ഒരേ മരത്തിന്റെ ഇലകളെന്നപോലെ, അവ ബാഹ്യരൂപത്തിൽ, വിശദാംശങ്ങളിൽ, വിഭിന്നമാണെന്നേയുള്ളു. മരത്തിന്റെ ഇലകൾക്കോരോന്നിനും പ്രത്യേകവും സവിശേഷവുമായ ഒരു നിലനില്പുണ്ട്. എങ്കിലും അവയെല്ലാം ഒരേ തായ്ത്തടിയിൽനിന്നുതന്നെ പൊട്ടിമുളച്ചവയാണ്; ആ തായ്ത്തടിയോട് അഭേദ്യബന്ധം പുലർത്തുന്നവയുമാണ്. പക്ഷേ, രണ്ട് ഇലകൾ ഒരുപോലിരിക്കുകയില്ല. എന്നുവച്ച് അവ പരസ്പരം ശണ്ഠകൂടുന്നുമില്ല. ഒരേ കാററിന്റെ താളത്തിനൊത്ത് അവ ഒരുമിച്ചു നൃത്തമാടുകയും മധുരഗാനം പൊഴിക്കുകയും ചെയ്യുന്നു. 'ചെകുത്താന്റെ ശബ്ദത്തിനു് ഇനിമേലൊരിക്കലും ചെവികൊടുക്കുകയില്ലെന്നും, ഭ്രാതൃത്വത്തിന്റേയും സമാധാനത്തിന്റേയും മാർഗം വിട്ടുപോവുകയില്ലെന്നും നിങ്ങൾ സത്യം ചെയ്യണം. വർഗീയവാദിയാകുന്നതെങ്ങനെയെന്ന് എനിക്കു വ്യക്തിപരമായി ഇതുവരെ മനസ്സിലായിട്ടില്ല. നമ്മുടെ ഈ മഹാരാജ്യത്തിൽ അധിവസിക്കുന്ന, എല്ലാ മതങ്ങളിലും വിഭാഗങ്ങളിലുംപെട്ട ആളുകളെയും ഏകീകരിക്കണമെന്നതാണു കുട്ടിക്കാലംമുതല്ക്കേ ഞാൻ വച്ചുപുലർത്തുന്ന ഒരു സ്വപ്നം. ആ സ്വപ്നം സാക്ഷാത്കരിക്കപ്പെടുന്നതുവരെ എന്റെ ആത്മാവിനു ശാന്തി ലഭിക്കുകയില്ല.'

## അദ്ധ്യായം അഞ്ച്

## മതസമത്വം

1

സഹിഷ്ണുതയെപ്പററി അല്പനേരംകൂടി ഞാൻ സംസാരിക്കാം. എന്റെ ചില അനുഭവങ്ങൾ ഞാനിവിടെ വിവരിക്കട്ടെ. അപ്പോൾ ഞാൻ ഉദ്ദേശിക്കുന്നതെന്താണെന്നു കുറേക്കൂടി വ്യക്തമാകും. ഫീനിക്സിൽവച്ചു സബർമതിയിലെപ്പോലെ

1. From Yaravda Mandir, (1930) pp. 41–44

തന്നെയാണ ദിവസവും പ്രാത്ഥന നടത്തിയിരുന്നതു്. ഹിന്ദുക്കളോടൊപ്പം മുസ്ലീങ്ങളും ക്രിസ്ത്യാനികളും അതിൽ പങ്കെടുത്തിരുന്നു. പരേതനായ സേത്തു റസ്റ്റംജിയും അദ്ദേഹത്തിൻെറ കുട്ടികളും പ്രാത്ഥനയിൽ സന്നിഹിതരാകാറുണ്ടായിരുന്നു. 'രാമനാമം എനിക്കേററവും പ്രിയപ്പെട്ടതാണ്'' എന്നു തുടങ്ങുന്ന ഗുജറാത്തി ഭജന റസ്റ്റംജിക്കു വളരെ ഇഷ്ടപ്പെട്ടു. എൻെറ ഓർമ്മ ശരിയാണെങ്കിൽ, ഒരിക്കൽ മഗൻലാലിൻേറയോ, കാശിയുടേയോ നേതൃത്വത്തിൽ ഭജനഗാനാലാപം നടന്നുകൊണ്ടിരിക്കുമ്പോഠം റസ്റ്റംജി സേത്തു സന്തോഷഭരിതനായി രാമനാമത്തിനു പകരം ഹോർമസ്ദിൻെറ പേരുചേർത്തു് ചൊല്ലണമെന്നു വിളിച്ചുപറയുകയുണ്ടായി. അദ്ദേഹത്തിൻെറ നിർദേശം ഉടനെതന്നെ സ്വീകരിച്ചു. പിന്നീടു സേത്തു സന്നിഹിതനാകാറുള്ളപ്പോഴൊക്കെ, ചിലപ്പോഠം അദ്ദേഹം ഇല്ലാത്തപ്പോഴും. രാമനാമത്തിനുപകരം ഹോർമസ്ദിൻെറ പേരുചേർത്തു ഭജന ചൊല്ലിയിരുന്നു. ദാദ് സേത്തിൻെറ പുത്രൻ പരേതനായ ഹുസൈൻ പലപ്പോഴും ഫിനിക്സ് ആശ്രമത്തിൽ വന്നു താമസിക്കുകയും, ഞങ്ങളുടെ പ്രാത്ഥനയിൽ സോത്സാഹം പങ്കെടുക്കുകയും ചെയ്തിരുന്നു. ഗീതോപകരണത്തിൻെറ സഹായത്തോടെ അദ്ദേഹം ഇമ്പമുള്ള സ്വരത്തിൽ 'ഹായ് ബഹാരേ ബാഗ്''—ഈ പ്രപഞ്ചമാകുന്ന ഉദ്യാനം ക്ഷണനേരത്തേക്കേ വികസിക്കുന്നുള്ളൂ—എന്ന ഗാനം പാടുമായിരുന്നു. അദ്ദേഹം അതു ഞങ്ങളെയൊക്കെ പഠിപ്പിച്ചു. പ്രാത്ഥനയിൽ അതും ഞങ്ങഠം പാടിത്തുടങ്ങി. ഭജനാവലിയിൽ അതുകൂടി ഉഠപ്പെടുത്തിയതു സത്യാരാധകനായ ഹുസൈൻെറ സ്മരണക്കു നല്കിയ ഒരു ഉപഹാരമാണ്. ഹുസൈനെക്കാഠം ഭക്തിപൂർവം സത്യം അംഗീകരിച്ചിരുന്ന മറെറാരു ചെറുപ്പക്കാരനെ ഞാൻ ഒരിക്കലും കണ്ടിട്ടില്ല. ജോസഫ് റായപ്പൻ പലപ്പോഴും ഫിനിക്സിൽ വരുമായിരുന്നു. അദ്ദേഹം ഒരു ക്രിസ്ത്യാനിയായിരുന്നു. 'ദുരിതമനുഭവിക്കുന്ന ജനങ്ങഠക്ക് ആശ്വാസമരുളുന്നവനാണ വൈഷ്ണവൻ' എന്നാരംഭിക്കുന്ന കീർത്തനമായിരുന്നു റായപ്പനു പ്രിയംകരമായിരുന്നതു്. അദ്ദേഹത്തിനു പാട്ടും ഇഷ്ടമായിരുന്നു. ഒരിക്കൽ 'വൈഷ്ണവ' ശബ്ദത്തിനു പകരം 'ക്രിസ്ത്യാനി' എന്ന പദം ചേർത്തു് അദ്ദേഹം ഈ ഗാനം പാടി. മററുള്ളവർ ഈ പാഠഭേദം ഉത്സാഹപൂർവം അംഗീകരിച്ചു. അതു ജോസഫിൻെറ ഹൃദയത്തെ സന്തോഷനിർഭരമാക്കി.

ആത്മസംതൃപ്തിക്കുവേണ്ടി വിഭിന്നമതങ്ങളിലുള്ള വൈദികഗ്രന്ഥങ്ങളൊക്കെ വായിച്ചതുകൊണ്ടു് ക്രിസ്തുമതം, ഇസ്ലാം, സൊറോസ്ട്രിയൻ മതം, യഹൂദമതം, ഹിന്ദുമതം ഇവയൊക്കെ എനിക്കു വേണ്ടതു പരിചിതമായിത്തീർന്നു. ഗ്രന്ഥങ്ങഠം വായി

ച്ചപ്പോൾ എല്ലാ മതങ്ങളോടും ഞാൻ സമഭാവന പുലർത്തിയിരുന്നു എന്നെനിക്കു പറയാൻ കഴിയും. ഒരു പക്ഷേ അന്ന് അതിനേപ്പററി എനിക്ക് അറിവുണ്ടായിരുന്നില്ലെന്നു വരാം. അക്കാലത്തെക്കുറിച്ചുള്ള ഓർമ്മ പുതുക്കുമ്പോൾ എനിക്കു തോന്നുന്നത് ആ മതങ്ങളിലൊന്നിനേയും എൻെറ മതമല്ലെന്ന ഒററക്കാരണം കൊണ്ടു വിമർശിക്കുന്നതിന് അന്ന് എനിക്കൊട്ടും ആഗ്രഹമുണ്ടായിരുന്നില്ല എന്നാണ്. എല്ലാ മതഗ്രന്ഥങ്ങളും ആദരവോടുകൂടിയാണു ഞാൻ വായിച്ചതു്; എല്ലാററിലും അടിസ്ഥാനപരമായ ഒരേയൊരു ധാർമ്മികതതന്നെ ഞാൻ കണ്ടെത്തുകയും ചെയ്തു. അന്ന് എനിക്കു ചില കാര്യങ്ങളൊന്നും മനസ്സിലായില്ല; ഇന്നും മനസ്സിലായിട്ടുമില്ല. പക്ഷേ മനസ്സിലാകാത്തതൊക്കെ അബദ്ധമാണെന്നൊരു ധാരണ പെട്ടെന്നു രൂപപ്പെടുത്തിയാൽ അതു തെററാണെന്ന് അനുഭവം എന്നെ പഠിപ്പിച്ചിട്ടുണ്ട്. ആദ്യമൊക്കെ മനസ്സിലാകാതിരുന്ന പലതും പിന്നീട് എനിക്കു പകൽപോലെ വ്യക്തമായിട്ടുണ്ട്. സമചിത്തത പല വിഷമപ്രശ്നങ്ങളും പരിഹരിക്കുന്നതിനു നമ്മെ സഹായിക്കുന്നു; വിമർശിക്കേണ്ടിവരുമ്പോൾപോലും മര്യാദയോടെ, വിനയത്തോടെ പെരുമാറുന്നതിനു നമുക്കു സാധിക്കണം. അപ്പോൾ യാതൊരു കാലുഷ്യവും അവശേഷിക്കുകയില്ല.

മതസമത്വം എന്ന തത്ത്വം അംഗീകരിക്കുമ്പോൾ മതവിശ്വാസവും മതവിശ്വാസരാഹിത്യവും തമ്മിലുള്ള ഭിന്നത നാം അംഗീകരിക്കാതിരിക്കുന്നില്ല. വിശ്വാസരാഹിത്യത്തോടു സഹിഷ്ണുത കാണിക്കാൻ നാം ഒരുങ്ങുകയില്ല. അപ്പോൾ ഒരു അഭിപ്രായവ്യത്യാസം ഉന്നയിക്കപ്പെടാം. മതവിശ്വാസമേതാണ്, മതവിശ്വാസരാഹിത്യമേതാണ് എന്നു സ്വയം ഓരോരുത്തരും തീരുമാനിക്കാൻ തുടങ്ങിയാൽ പിന്നെ സമചിത്തതയ്ക്കു സ്ഥാനമെവിടെ? സ്നേഹത്തിൻെറ നിയമമാണ് അനുവർത്തിക്കുന്നതെങ്കിൽ, മതനിഷ്ഠനല്ലാത്ത സഹോദരനോടുപോലും നമുക്കു യാതൊരു ദ്വേഷവും തോന്നുകയില്ല. നേരെ മറിച്ചു നാം അയാളെ സ്നേഹിക്കും. അയാൾ അവലംബിക്കുന്ന മാർഗത്തിൻെറ പോരായ്മകൾ അയാളെ ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കും. അതല്ലെങ്കിൽ അയാൾ നമ്മുടെ പോരായ്മകൾ നമ്മെ ബോദ്ധ്യപ്പെടുത്തും. അതുമല്ലെങ്കിൽ ഓരോ കൂട്ടരും അപരൻെറ തെററുകൾ സഹിഷ്ണുതയോടെ വീക്ഷിക്കാനെങ്കിലും തയാറാകും. അയാൾ സ്നേഹത്തിൻെറ നിയമം അംഗീകരിക്കുന്നില്ലെങ്കിൽ ചിലപ്പോൾ നമ്മോടു ഹിംസാപൂർവം പെരുമാറിയെന്നും വരും. പക്ഷേ, നമുക്കു അയാളോടു യഥാർത്ഥമായ സ്നേഹമുണ്ടെങ്കിൽ, അതായളുടെ വിദ്വേഷത്തെ കീഴ്പ്പെടുത്തുകതന്നെ ചെയ്യും. തെററായ മാർഗം അവലംബിക്കുന്നവരെന്നു നാം കരുതുന്ന ആളുകളോട് അക്ഷമ

പ്രകടിപ്പിക്കാതിരിക്കുകയും, വേണ്ടിവന്നാൽ സ്വയം പീഡാനുഭവങ്ങൾക്കു വിധേയരാകുവാൻ നാം തയ്യാറാവുകയും ചെയ്യുക—ഈ മഹത്തായ തത്ത്വം സ്വീകരിച്ചാൽ നമ്മുടെ മാർഗത്തിൽനിന്ന് എല്ലാ വിഘ്നങ്ങളും മാഞ്ഞുപോകും.

## 2

സ്വിററ്സർലണ്ടിലെ ഡാക്ടർ റഹ് ലോകത്തിൽ അനേകം മതങ്ങൾ പരസ്പരം മല്ലടിച്ചു നിലകൊള്ളുന്നതു കണ്ട് അമ്പരന്നുപോയി. ഈ സംഘട്ടനം അവസാനിപ്പിക്കുന്നതിനു മാർഗമൊന്നുമില്ലേ എന്ന് അദ്ദേഹം അന്വേഷിച്ചു.

'അതു ക്രിസ്ത്യാനികളെയാണ് ആശ്രയിക്കുന്നത്,' ഗാന്ധിജി പറഞ്ഞു. 'അവർ മററുള്ളവരുമായി ഒന്നുചേരാൻ തീരുമാനിച്ചിരുന്നെങ്കിൽ! പക്ഷേ അവർ അങ്ങനെ ചെയ്യുകയില്ല. അവർ നിർദേശിക്കുന്ന പരിഹാരമാർഗം എല്ലാവരും അവർ വിശ്വസിക്കുന്നമട്ടിലുള്ള ക്രിസ്തുമതത്തിൽ ചേരണം എന്നതാണ്. ഹിന്ദുമതത്തിൽ നരകീയതയല്ലാതെ യാതൊന്നുമില്ലെന്നും അതുകൊണ്ടു ഞാൻ ക്രിസ്തുമതത്തിൽ ചേരണമെന്നും എന്റെ ഒരു ഇംഗ്ലീഷ് സുഹൃത്തു കഴിഞ്ഞ മുപ്പതുകൊല്ലമായി എന്നെ ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കുകയാണ്. ജയിലിലായിരുന്ന കാലത്ത് എനിക്കു സിസ്റ്റർ തെറീസയുടെ മൂന്നു ജീവചരിത്രഗ്രന്ഥങ്ങൾ കിട്ടി. മൂന്നും മൂന്നുപേർ അയച്ചുതന്നതാണ്. ഞാൻ അവരുടെ മാതൃക പിൻതുടരുകയും, ക്രിസ്തുമാത്രമാണ് ഒരേയൊരു ഈശ്വരപുത്രനെന്നും അദ്ദേഹമാണ് എന്റെ രക്ഷിതാവെന്നും അംഗീകരിക്കുകയും ചെയ്യുമെന്നായിരുന്നു പുസ്തകങ്ങൾ അയച്ചുതന്നവരുടെ പ്രതീക്ഷ. ഞാൻ ആ പുസ്തകം ഭക്തിപൂർവംതന്നെ വായിച്ചു. പക്ഷേ, സെയിൻറ് തെറീസായുടെ സാക്ഷിപത്രം അംഗീകരിക്കുവാൻ എനിക്കു കഴിഞ്ഞില്ല. ഇന്നത്തെ എന്റെ പ്രായത്തിനും നിലയ്ക്കും ഒത്തവണ്ണം ഞാനൊരു തുറന്ന മനസ്സോടെയാണ് ഈ പ്രശ്നം കൈകാര്യം ചെയ്യുന്നത്. പാറം ആയിത്തീരുന്നതിനുമുമ്പു സാളിന് ഉണ്ടായ അനുഭവങ്ങൾ എനിക്ക് ഉണ്ടാവുകയാണെങ്കിൽ, ക്രിസ്തുമതത്തിൽ ചേരാൻ ഞാൻ മടിക്കുകയില്ല എന്ന അർത്ഥത്തിലാണ് എനിക്കു തുറന്ന മനസ്സുണ്ട് എന്നു ഞാൻ അവകാശപ്പെടുന്നത്.

പക്ഷേ യാഥാസ്ഥിതികമായ ക്രിസ്തുമതത്തോട് എനിക്ക് ഇന്ന് എതിർപ്പാണുള്ളത്. കാരണം അതു ക്രിസ്തുവിന്റെ ആദർശങ്ങളെ വിലക്ഷണമാക്കി എന്നു ഞാൻ വിശ്വസിക്കുന്നു. ക്രിസ്തു ഒരു ഏഷ്യാക്കാരനായിരുന്നു. അദ്ദേഹം പല ഉപാധികളിൽക്കൂടിയാണു തന്റെ സന്ദേശം ലോകത്തിനു നൽകിയത്. ആ സന്ദേ

2. Harijan, 30-5-1936 (Christian Missions pp. 94–95)

ശത്തിനു പിന്നീട് ഒരു റോമൻ ചക്രവർത്തിയുടെ പിൻതുണ നേടാൻ കഴിഞ്ഞു. അപ്പോൾ അതൊരു സാമ്രാജ്യത്തിന്റെ മതമായിത്തീർന്നു. ഇന്നും അതു് അങ്ങനെതന്നെ തുടരുകയാണു്. ആൻഡ്രൂസിനേയും എൽവിനേയും പോലുള്ള ആളുകളുണ്ടെന്നുള്ളതു ശരിയാണു്. പക്ഷേ, അതൊരു വ്യത്യസ്തതയാണു്—ഉദാരമായ, എങ്കിലും ദുർലഭമായ ഒരു വ്യത്യസ്തത. പൊതുവേയുള്ള പ്രവണതയാണു് ഞാനിവിടെ സൂചിപ്പിക്കുന്നതു്,

ഈയിടെ ബാംബെയിൽവച്ചു മതങ്ങളുടെ ഒരു പാർലിമെൻറ് സമ്മേളിക്കുകയുണ്ടായി. പക്ഷേ അങ്ങനെ യഥാർത്ഥത്തിൽ ഒരു പാർലിമെൻറ് സമ്മേളിക്കുന്നതിനു വ്യക്തമായ ഒരു തടസ്സമുണ്ടു്. മതസമത്വം അംഗീകരിക്കുന്നതിനു നാമിന്നു തയാറല്ല; വ്യത്യസ്തമതാനുയായികൾ പരസ്പരബഹുമാനത്തോടെ പെരുമാറുന്നുമില്ല. മതങ്ങളുടെ ഒരു പാർലിമെൻറ് ആണതെന്നു നാം മറന്നുപോകരുതു്; മതവിശ്വാസികളായ കുറേ ആളുകൾ ഒരുമിച്ചുകൂടുന്ന പാർലിമെൻറ് അല്ല അതു്. ആ പാർലിമെൻറിൽ ക്രിസ്തുമതം സംബന്ധിച്ചതു് ഇതരമതങ്ങളോടു സമാനബുദ്ധി പുലർത്തിക്കൊണ്ടാണോ?

3

ഗീതയിൽ വിശ്വസിക്കുംപോലെ ഞാൻ ബൈബിളിലും വിശ്വസിക്കുന്നു. എന്റെ മതത്തെപ്പോലെതന്നെ സത്യമാണു ലോകത്തിലെ എല്ലാ മതങ്ങളും എന്നു ഞാൻ കരുതുന്നു. പക്ഷേ മതവിശ്വാസികൾതന്നെ മതങ്ങളുടെ ഹാസ്യചിത്രങ്ങൾ വരയ്ക്കുന്നതു് എന്നെ വേദനിപ്പിക്കുന്നു. മുകളിൽ ഉദ്ധരിച്ച പത്രവാർത്ത ശരിയാണെങ്കിൽ, പണ്ഡിതനായ ബിഷപ്പ്* ചെയ്തിരിക്കുന്നതു് അതാണല്ലോ.

4

എനിക്കു പരിചയപ്പെടാനിടയായിട്ടുള്ള സത്യാന്വേഷകരുടെ കൂട്ടത്തിൽ വളരെ വിചിത്രനായ ഒരു മനുഷ്യനാണു പോളണ്ടിലെ പ്രഫസർ ക്രസൻസ്കി. ഇന്ത്യയിൽ വളരെയേറെ

3. Harijan, 19–12–1936 (Christian Missions, P. 55)

* ഡോക്ടർ ജെ. ഡബ്ല്യു. പിക്കെററ്. അമേരിക്കയിലെ മെത്തോഡിസ്ററ് എപ്പിസ്കോപ്പൽ വിഭാഗത്തിൽപ്പെട്ട ഒരു ബിഷപ്പാണ് അദ്ദേഹം. ലണ്ടനിൽ കൂടിയ ക്രൈസ്തവസഭകളുടെ സമ്മേളനത്തിൽവച്ച്, ഇന്ത്യയിലെ ഹരിജനങ്ങളെ ക്രിസ്തുമതത്തിലേക്കു കൂട്ടംകൂട്ടമായി പരിവർത്തനം ചെയ്തതിനെക്കുറിച്ചും, അത് അവരിൽ സൃഷ്ടിച്ച ധാർമ്മികവും ആദ്ധ്യാത്മികവുമായ വിപ്ളവത്തെക്കുറിച്ചും അദ്ദേഹം അതിശയോക്തിപരമായ ഒരു വിവരണം നല്കുകയുണ്ടായി.

4. Harijan, 16–1–1937 (Christian Missions, pp. 106–108)

ആദ്ധ്യാത്മികത കണ്ടെത്താൻ തനിക്കു കഴിഞ്ഞു എന്നു് അദ്ദേഹം ഗാന്ധിജിയോടു പറഞ്ഞു. പക്ഷേ ഇന്ത്യയിൽ ക്രമേണ വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന ഭൗതിക ശക്തികളെ കീഴ്പ്പെടുത്തുന്നതിനു ലോകത്തിലെ ആദ്ധ്യാത്മികശക്തികൾ മുഴുക്കെ ഒന്നുചേരേണ്ടിവരികയില്ലേ എന്നും അദ്ദേഹത്തിനു സംശയമുണ്ടായിരുന്നു. കത്തോലിക്കാമതം മാത്രമാണു ലോകത്തിലെ ഒരേയൊരു യഥാർത്ഥമതമെന്നും, ഒരേയൊരു ആദ്ധ്യാത്മികശക്തിയെന്നും അദ്ദേഹം കരുതുന്നു. ഒരു തത്ത്വചിന്താപ്രഫസറെന്നനിലയ്ക്കു ലോകത്തിലെ എല്ലാ മതസമ്പ്രദായങ്ങളും പഠിച്ചശേഷമാണു് അദ്ദേഹം ഈ വ്യക്തമായ തീരുമാനത്തിലെത്തിച്ചേർന്നിരിക്കുന്നതു്.

'അപ്പോൾ മറ്റെല്ലാ മതങ്ങളും അയഥാർത്ഥമാണെന്നാണോ നിങ്ങളുടെ അഭിപ്രായം?' ഗാന്ധിജി ചോദിച്ചു.

'ഓരോ മതാനുയായിക്കും തൻെറ മതമാണു യഥാർത്ഥമെന്നു വിശ്വസിക്കാൻ സാധിച്ചാൽ, അയാൾ രക്ഷപ്പെടും.' പ്രഫസർ പറഞ്ഞു. അത്തരമൊരു വിശ്വാസം അസാദ്ധ്യമാണെന്നു് അദ്ദേഹം കരുതുംപോലെ തോന്നി.

'അപ്പോൾ അസത്യത്തിൽക്കൂടിയും എല്ലാവർക്കും രക്ഷ നേടാൻ കഴിയുമെന്നാണു നിങ്ങൾ പറയുന്നതു്,' ഗാന്ധിജി പറഞ്ഞു. 'കാരണം നിങ്ങളുടെ അഭിപ്രായത്തിൽ, വാസ്തവത്തിൽ അസത്യാധിഷ്ഠിതമായ ഒരു കാര്യത്തിൽപ്പോലും ആത്മാർത്ഥമായി വിശ്വസിച്ചാൽ മനുഷ്യനു രക്ഷപ്പെടാൻ സാധിക്കുമല്ലോ. നിങ്ങളുടെ മാർഗം അസത്യമാണെങ്കിലും, അതു സത്യമാണെന്നു ബോദ്ധ്യമുണ്ടായാൽ നിങ്ങൾക്കു രക്ഷപ്പെടാൻ സാധിക്കുമെന്നും കരുതുന്നുണ്ടാവുമല്ലോ.'

'ഞാനെല്ലാ മതങ്ങളും പഠിച്ചിട്ടുണ്ടു്. എൻെറ മതം മാത്രമാണു് ഒരേയൊരു യഥാർത്ഥമായ മതമെന്നു ഞാൻ അങ്ങനെ മനസ്സിലാക്കിയിരിക്കുന്നു.'

'പക്ഷേ മററുള്ളവരും മററു മതങ്ങളെക്കുറിച്ചു പഠിച്ചിട്ടുണ്ടല്ലോ. അവരെപ്പററി എന്തു പറയുന്നു? ഞാൻ ഒരു പടികൂടി മുന്നോട്ടുപോയി. മതമൊന്നേയുള്ളുവെന്നും, അതിനു തുല്യ പ്രാധാന്യമുള്ള പലേ ശാഖകളുമുണ്ടെന്നും പറയും.'

'ദൈവികമായ പ്രചോദനമില്ലാത്ത മതമൊന്നുമില്ലെന്നു ഞാൻ സമ്മതിക്കുന്നു.' പ്രഫസർ പറഞ്ഞു. 'പക്ഷേ എല്ലാം ഒരുപോലുള്ള സത്യമല്ല ആവിഷ്ക്കരിക്കുന്നതു്; കാരണം എല്ലാററിനും ഒരേപോലുള്ള വെളിച്ചമല്ല ലഭിച്ചിട്ടുള്ളതു്.'

'തനിക്കു മാത്രമാണു സത്യത്തിൻെറ സമ്പൂർണമായ ഉടമസ്ഥാവകാശം എന്നു് ഒരു സത്യാന്വേഷകൻ പറഞ്ഞാൽ അതു തിക

ച്ചും അസത്യാധിഷ്ഠിതമായ ഒരു നിലപാടാണ്. എന്താണ് ഇന്നത്തെ പാവപ്പെട്ട ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ കഥ? അവർക്കു നിത്യവും അഭിപ്രായങ്ങൾ മാറേണ്ടിവന്നിരിക്കുകയാണ്. ഐൻസ്റ്റൈന്റെ ഏററവും ഒടുവിലത്തെ സിദ്ധാന്തത്തെപ്പോലും പ്രതിക്കൂട്ടിൽ കയററുന്ന ശാസ്ത്രജ്ഞന്മാർ ഇന്നുണ്ട്.'

'ഇതരമതങ്ങളെ നീതീകരിക്കുന്ന വാദഗതികൾ മുഴുക്കെ ഞാൻ പരിശോധിച്ചിട്ടുണ്ട്.'

'അതൊരു ബുദ്ധിപരമായ പരിശോധനയാണ്,' ഗാന്ധിജി പറഞ്ഞു. 'ആദ്ധ്യാത്മികസത്യങ്ങൾ പരിഗണിക്കുന്നതിനു നിങ്ങൾക്കു വ്യത്യസ്തമായ ഒരു മാനദണ്ഡം ഉപയോഗിക്കേണ്ടിവരും. നാമെല്ലാം പറയുന്നതു് അസത്യമാണെന്ന ഒരു നിലപാടു കൈക്കൊള്ളാമെങ്കിൽ അതു യുക്തിസഹമാണ്. പക്ഷേ അസത്യത്തിൽനിന്നു സത്യം ഉണ്ടാവുകയില്ല. അതുകൊണ്ടു നമ്മിലെല്ലാം സത്യമുണ്ടെന്നും, പക്ഷേ സമ്പൂർണ്ണമായ സത്യമില്ലെന്നും പറയുന്നതാണു നന്ന്. വികലമായ ഉപാധികളിലൂടെപ്പോലും ഈശ്വരൻ തന്റെ സത്യത്തെ ആവിഷ്ക്കരിക്കാറുണ്ട്. പരിശുദ്ധമായ, തെളിവുററ മഴത്തുള്ളികൾപോലും ഭൂമിയെ സ്പർശിക്കുന്നയുടനെ മലിനമായിപ്പോകുന്നു. നിങ്ങളുടെ നിലപാട് ഒട്ടാകെ ഉദ്ധതമാണെന്നു ഞാൻ പറയട്ടെ. കുറേക്കൂടി നല്ലൊരു കാര്യം ഞാൻ പറഞ്ഞുതരാം. എല്ലാ മതങ്ങളും സമമാണെന്ന് അംഗീകരിക്കുക; എന്തുകൊണ്ടെന്നാൽ എല്ലാററിന്റേയും വേര് ഒന്നാണ്; എല്ലാററിന്റേയും വികാസനിയമങ്ങൾ ഒന്നാണ്.'

പക്ഷേ ആ നല്ലവനായ പ്രഫസർ തന്റെ അഭിപ്രായം വെടിയാൻ സന്നദ്ധനായിരുന്നില്ല. അദ്ദേഹം പറഞ്ഞു: 'എല്ലാ മതങ്ങളെയും താത്ത്വികമായ ചിന്താപദ്ധതിയിലൂടെ പരിശോധിക്കുകയും ഏതാണു കൂടുതൽ സുഘടിതമെന്നും, കൂടുതൽ പൂർണമെന്നും കണ്ടുപിടിക്കുകയും ചെയ്യേണ്ടതു് ആവശ്യമാണ്.'

'അപ്പോൾ എല്ലാ മതങ്ങളും പ്രത്യേകം പ്രത്യേകം പരസ്പരബന്ധമില്ലാത്ത അറകൾക്കുള്ളിൽ കഴിഞ്ഞുകൂടുകയാണെന്നു കരുതേണ്ടിവരും. അതു തെററാണ്. അവ എപ്പോഴും വളർന്നുകൊണ്ടേയിരിക്കുന്നു,' ഗാന്ധിജി മറുപടി പറഞ്ഞു: 'ഈശ്വരന്റെ പ്രവർത്തനത്തെ നാം പരിമിതപ്പെടുത്താതിരിക്കുക. അദ്ദേഹം ആയിരം തവണ ആയിരം രീതിയിൽ പ്രത്യക്ഷപ്പെട്ടെന്നു വരും.'

പ്രഫസർ മറെറാരു ചോദ്യത്തിലേക്കു കടന്നു. ഭൗതികവാദത്തെ എങ്ങനെയാണ് എതിർക്കുക?

ഗാന്ധിജി പറഞ്ഞു: 'മതപരിവർത്തനം എന്ന ആശയത്തെ ത്തന്നെ നിരാകരിക്കാതെകണ്ടു ഭൗതികശക്തികൾക്കെതിരായി സമരം ചെയ്യുന്നതിൽ അർത്ഥമില്ല. സത്യത്തിന്റെ നീരുറവ

നശിപ്പിച്ചുകളയുന്ന കാകോളമാണ് മതപരിവർത്തനം എന്നു ഞാൻ ഉറപ്പിച്ചു പറയട്ടെ.'

'പക്ഷേ,' പ്രൊഫസർ പറഞ്ഞു, 'എനിക്കു് അങ്ങയുടെ മതത്തോടു വലിയ ബഹുമാനമുണ്ടു്.'

'അതു പോരാ,' ഗാന്ധിജി മറുപടി പറഞ്ഞു. 'എനിക്കും ഒരുകാലത്തു് അങ്ങനെയൊരു വിചാരമുണ്ടായിരുന്നു. പക്ഷേ അതു പോരെന്നു ഞാൻ മനസ്സിലാക്കി. എല്ലാ മതങ്ങളും സമമാണെന്നു് അംഗീകരിക്കാതെകണ്ടു് എന്റെ മതത്തെപ്പോലെതന്നെ ഇതര മതങ്ങളേയും ബഹുമാനിക്കാതെ കണ്ടു, ചുററുപാടുമുള്ള ഈ തീക്ഷ്ണ സംഘട്ടനത്തിന്റെ നടുവിൽ എനിക്കു കഴിഞ്ഞുകൂടാൻ സാധിക്കുകയില്ല. ഈ അടിസ്ഥാനപരമായ നിലപാടു് അംഗീകരിക്കുന്നില്ലെങ്കിൽ, ആദ്ധ്യാത്മികശക്തികളെ എങ്ങനെയൊക്കെ സൂത്രത്തിൽ തൊടുത്തിയിണക്കിയാലും ശരി, അതു പരാജയപ്പെടുമെന്നു തീർച്ച. ഞാൻ ഗീത വായിക്കുകയും അതിനുനിന്നു പ്രചോദനം നേടുകയും ചെയ്യുന്നു. പക്ഷേ അതോടൊപ്പം എന്റെ മതത്തെ സമ്പന്നമാക്കുന്നതിനുവേണ്ടി ഞാൻ ബൈബിളും കൊറാനും വായിക്കുന്നു. ഇതരമതങ്ങളിലുള്ള നന്മ മുഴുക്കെ ഞാൻ എന്റെ മതത്തിൽ ഉൾക്കൊള്ളിക്കുന്നു.'

'അതങ്ങയുടെ സന്മനോഭാവമാണു്.'

'എന്നു പറഞ്ഞാൽ പോരാ.'

'എനിക്കങ്ങയെ വലിയ ബഹുമാനമാണല്ലോ.'

'അതും പോരാ. ഞാൻ കത്തോലിക്കാമതം സ്വീകരിച്ചാൽ, നിങ്ങൾക്കു് എന്നോടു കൂടുതൽ ബഹുമാനം തോന്നുകയില്ലേ?'

'തീർച്ചയായും,' ഹൃദയസ്പർശിയായ നിഷ്കപടതയോടെ പ്രൊഫസർ മറുപടി പറഞ്ഞു. 'കത്തോലിക്കനാവുകയാണെങ്കിൽ അങ്ങു സെയിൻറ് ഫ്രാൻസിസിനെപ്പോലൊരു മഹാനാകും.'

'കത്തോലിക്കനായില്ലെങ്കിലോ? ഒരു ഹിന്ദുവിനു സെയിൻറ് ഫ്രാൻസിസ് ആകാൻ സാധിക്കുകയില്ല—അല്ലേ? പാവപ്പെട്ട ഹിന്ദുക്കൾ!' ഈ മറുപടി കേട്ടു് എല്ലാവരും പൊട്ടിച്ചിരിച്ചു—കൂട്ടത്തിൽ പ്രൊഫസറും.

5

എല്ലാ മതങ്ങളും സത്യമാണെന്നുമാത്രമല്ല സമവുമാണു് എന്നു പറഞ്ഞപ്പോൾ എന്താണു ഗാന്ധിജിയുടെ മനസ്സിലുണ്ടായിരുന്ന വിചാരം?—ഈ പ്രശ്നം ഇക്കഴിഞ്ഞദിവസം ഇവിടെ ഉണ്ടായിരുന്ന മി. കെയ്ത്താനെ ഒട്ടൊന്നു വിഷമിപ്പിച്ചു. ശാസ്ത്രീ

---

5. Harijan, 13-3-1937 (Hindu Dharma, pp. 235-235)

യമായി നോക്കിയാൽ എല്ലാ മതങ്ങളും സമമാണെന്നു പറയുന്നതു ശരിയല്ലെന്നു് അദ്ദേഹത്തിനു തോന്നി. ഏകനായ ഈശ്വരനിൽ വിശ്വസിക്കുന്ന ആസ്തികരേയും, ചരാചരങ്ങളിലൊക്കെ ഭിന്നഭിന്നങ്ങളായ അധ്യാത്മശക്തികൾ സ്ഫുരിക്കുന്നുണ്ടെന്നു കരുതുന്ന പ്രപഞ്ചാത്മവാദികളേയും ഒരേപോലെ കരുതി താരതമ്യപ്പെടുത്താൻ ജനങ്ങൾ തയാറായെന്നു വരും. മി. കെയ്ത്താൻ പറഞ്ഞു: 'മതങ്ങളെ പരസ്പരം താരതമ്യപ്പെടുത്തുന്നതിൽ അർത്ഥമില്ല. അവയോരോന്നും ഭിന്നമാർഗങ്ങളാണു് അവലംബിക്കുന്നതു്. ഇക്കാര്യം മറേറതെങ്കിലും രീതിയിൽ വിവരിക്കാൻ സാധിക്കുമെന്നു് അങ്ങു കരുതുന്നുണ്ടോ?'

'മതങ്ങളെ പരസ്പരം താരതമ്യപ്പെടുത്താൻ സാധിക്കുകയില്ലെന്നു നിങ്ങൾ പറഞ്ഞതു ശരിയാണു്. പക്ഷേ, അതിനർത്ഥം അവ സമമാണെന്നാണു്. ജനിക്കുമ്പോൾ എല്ലാ മനുഷ്യരും തുല്യരാണു്; സ്വതന്ത്രരുമാണു്. പക്ഷേ ഒരാൾ മററൊരാളെക്കാൾ ശാരീരികമായും മാനസികമായും ശക്തനോ ദുർബ്ബലനോ ആയിരിക്കും. അതുകൊണ്ടു ബാഹ്യമായി നോക്കുമ്പോൾ അവർ തമ്മിൽ സാമ്യമില്ല. എങ്കിലും അടിസ്ഥാനപരമായി ഒരു സാമ്യമുണ്ടു്. നമ്മുടെ പരമനഗ്നതയിൽ ഈശ്വരൻ നിങ്ങളെ കെയ്ത്താനായോ എന്നെ ഗാന്ധിയായോ കരുതുകയില്ല. ഈ ഗംഭീരമായ പ്രപഞ്ചത്തിൽ നാം എന്താണു്? അണുക്കളേക്കാൾ നിസ്സാരരാണു നാം. അണുക്കളെ പരസ്പരം താരതമ്യം ചെയ്തു് ഏതാണു വലുതു് ഏതാണു ചെറുതു് എന്നൊന്നും അന്വേഷിക്കേണ്ട കാര്യമില്ലല്ലോ. നാമെല്ലാം നൈസർഗികമായി തുല്യരാണു്. വർഗം, തൊലിയുടെ നിറം, മനസ്സു്, ശരീരം, കാലാവസ്ഥ, ദേശം ഇവയെയൊക്കെച്ചൊല്ലിയുള്ള ഭിന്നതകൾ ക്ഷണികമാണു്. അതുപോലെ, അടിസ്ഥാനപരമായി എല്ലാ മതങ്ങളും സമമാണു്. കൊറാൻ വായിക്കുമ്പോൾ നിങ്ങൾ മുസ്ളീമിൻെറ നിലപാടിൽ നിന്നുകൊണ്ടു വായിക്കണം; ഗീത വായിക്കുമ്പോൾ ഹിന്ദുവിൻെറ നിലപാടിൽ നിന്നുകൊണ്ടും. സൂക്ഷ്മമായി ചികഞ്ഞുനോക്കിയിട്ടു് ഒരു മതത്തെ നിന്ദിക്കുന്നതിൽ എന്താണു് അർത്ഥം? മാത്യുവിൻെറ സുവിശേഷമോ, ഉത്പത്തിപുസ്തകമോ എടുത്തു് ആദ്യത്തെ അദ്ധ്യായം വായിച്ചുനോക്കു. നീണ്ട ഒരു വംശാവലിയെക്കുറിച്ചു പരാമർശം കാണും ആദ്യം. പിന്നീടു ക്രിസ്തു ഒരു കന്യകയുടെ പുത്രനായി ജനിച്ചു എന്നാണു പറഞ്ഞിരിക്കുന്നതു്. ഇവിടെ നമുക്കു വഴി മുട്ടിപ്പോകുന്നു. എങ്കിലും നാം അതു വായിക്കണം. ക്രിസ്ത്യാനിയുടെ മനോഭാവത്തോടെ ആയിരിക്കണമെന്നുമാത്രം.'

'ബൈബിളിൽതന്നെ ക്രിസ്തുവിന്റേയും മോസസിന്റേയും പ്രശ്നമുണ്ട്. അവരെ തുല്യരായി വേണം പരിഗണിക്കാൻ.'

'അതേ.' ഗാന്ധിജി പറഞ്ഞു. 'എല്ലാ പ്രവാചകന്മാരും തുല്യരാണ്. ഒരു സമതലത്തിലാണ് അവരൊക്കെ നിലകൊള്ളുന്നത്.'

'ഐൻസ്റ്റൈന്റെ സാപേക്ഷതാസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിച്ചാൽ എല്ലാവരും തുല്യരാണ് എങ്കിലും ആ തുല്യത ഭംഗിയായി വിവരിക്കാൻ എനിക്കു വയ്യ.'

'അതുകൊണ്ടാണ് എല്ലാ മതങ്ങളും ഒരുപോലെ യഥാതഥമാണെന്നും, ഒരേപോലെ അപൂർണമാണെന്നും ഞാൻ പറയുന്നത്. നിങ്ങൾ ഒരു വര എത്രകണ്ടു ഭംഗിയായി വരയ്ക്കുന്നുവോ അത്രകണ്ട് അതു യൂക്ലിഡിന്റെ യഥാതഥമായ ഋജുരേഖയോട് അടുത്തുവരും. എന്നല്ലാതെ അതൊരിക്കലും യഥാർത്ഥമായ ഋജുരേഖയാവുകയില്ല. മതങ്ങൾ പൊട്ടിപ്പുറപ്പെടുന്ന വൃക്ഷം ഒന്നാണ്. ആ വൃക്ഷത്തിന്റെ ശാഖകൾക്കു തമ്മിൽ ഭൗതികമായി സാമ്യം ഇല്ലെന്നേയുള്ളു. ആ ശാഖകളെല്ലാം വളർന്നുകൊണ്ടേയിരിക്കുന്നു. കൂടുതൽ വളർച്ച നേടിയ ശാഖയിൽ പെടുന്നയാൾ, 'എന്റേതാണു കൂടുതൽ ശ്രേഷ്ഠം' എന്നൊന്നും കടന്ന് അഹങ്കരിച്ചുകളയരുത്. ആരും മററാരേക്കാളും ഉയർന്നവരല്ലാ, താണവരുമല്ല.'

## 6

'അങ്ങു മുഹമ്മദിനെ ഒരു പ്രവാചകനായി കണക്കാക്കി വളരെയേറെ ബഹുമാനിക്കാറുണ്ടല്ലോ. അദ്ദേഹത്തെക്കുറിച്ചു പരസ്യമായി അങ്ങേയററത്തെ കീർത്തികൾ ചൊരിഞ്ഞിട്ടുമുണ്ട്. അങ്ങു കൊറാൻ പഠിച്ചിട്ടുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്; രേഖാമൂലമായിത്തന്നെ അതറിഞ്ഞിട്ടുമുണ്ട്. ഇതെല്ലാം എന്നെ കുഴപ്പത്തിലാക്കുകയാണെന്നു ഞാൻ തുറന്നു സമ്മതിക്കട്ടെ. നീതിയിലും സത്യത്തിലും ആവേശപൂർവം വിശ്വസിക്കുന്ന അങ്ങയെപ്പോലുള്ള ഒരാൾക്ക്, ഹിന്ദുമതത്തിലെ ഒരൊററ തെററുപോലും ചൂണ്ടിക്കാട്ടി വ്യാഖ്യാനിക്കാതെ വിട്ടുകളഞ്ഞിട്ടില്ലാത്ത അങ്ങയ്ക്കു, ഹിന്ദുമതത്തിലെ അസംഖ്യം അനാചാരങ്ങളൊക്കെ അനാസ്പദങ്ങളാണെന്നു പറഞ്ഞു നിരാകരിക്കുവാൻ മടിച്ചിട്ടില്ലാത്ത അങ്ങയ്ക്കു, കൊറാനിൽ പറയുന്നതൊക്കെ ഒന്നോടെയങ്ങു സമ്മതിച്ചുകൊടുക്കാൻ എങ്ങനെ സാധിക്കുന്നു എന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇസ്ലാമിലെ അനീതിപരങ്ങളായ കല്പനകളൊന്നിനെപ്പോലും അങ്ങ് എപ്പോഴെങ്കിലും വിമർശിക്കുകയോ ചോദ്യം ചെയ്യുകയോ

6. Harijan, 13-3-1937 (Hindu Dharma, P. 245)

ചെയ്തിട്ടുള്ളതായി ഞാൻ ഓർക്കുന്നില്ല. പതിനെട്ടോ ഇരുപതോ വയസ്സുള്ളപ്പോഴുംത്തന്നെ, അവയിൽ ചിലതിനൊക്കെ എതിരായി ശബ്ദമുയർത്തണമെന്നു ഞാൻ പഠിച്ചതാണ്; ഇന്നും ആദ്യത്തെ ആ അഭിപ്രായത്തിനു മാററമുണ്ടായിട്ടില്ല.'

കൊറാനിലെ ഓരോ വാക്കും അക്ഷരംപ്രതി വിശ്വസിക്കുന്നുവെന്നു ഞാനൊരിടത്തും പറഞ്ഞിട്ടില്ല. കൊറാന്റെ കാര്യത്തിൽ മാത്രമല്ല, മറെറല്ലാ മതഗ്രന്ഥങ്ങളുടെയും കാര്യത്തിലും അതുതന്നെയാണ് എന്റെ നില. പക്ഷേ, ഇതരമതങ്ങളുടെ വേദഗ്രന്ഥങ്ങളെ വിമർശിക്കുകയോ അവയിലുള്ള പോരായ്മകൾ ചൂണ്ടിക്കാണിക്കുകയോ ചെയ്യുക എന്റെ തൊഴിലല്ല. അവയിലുള്ള സത്യങ്ങൾ എന്തൊക്കെയെന്നു പ്രഖ്യാപിക്കുകയും ആ സത്യങ്ങൾക്കൊത്ത ജീവിതം നയിക്കുകയും ചെയ്യുന്നതു് എന്റെ ഒരു പ്രത്യേകാവകാശമാണ്. അതങ്ങനെ ആയിരിക്കുകയും വേണം. അതുകൊണ്ടു കൊറാനിലെ, പ്രവാചകന്റെ ജീവിതത്തിലോ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ലാത്ത കാര്യങ്ങളുണ്ടെങ്കിൽ അവയെ ഞാൻ വിമർശിക്കുകയോ നിന്ദിക്കുകയോ ചെയ്യുകയില്ല. പക്ഷേ, അദ്ദേഹത്തിന്റെ ജീവിതത്തിൽ എനിക്കു മനസ്സിലാക്കാനും ആദരിക്കാനും കഴിഞ്ഞിട്ടുള്ള കാര്യങ്ങളെക്കുറിച്ചു എനിക്കു തോന്നിയിട്ടുള്ള അഭിനന്ദനം രേഖപ്പെടുത്തുന്നതിനു കിട്ടുന്ന എല്ലാ അവസരങ്ങളും ഞാൻ സ്വാഗതം ചെയ്യും. എനിക്കു വിഷമമുണ്ടാക്കുന്ന കാര്യങ്ങളെ സംബന്ധിച്ചിടത്തോളം എന്റെ കാഴ്ചപ്പാടു ഭക്തരായ മുസ്ളീം സുഹൃത്തുക്കളുടേതുതന്നെയായിരിക്കും; ഇസ്ളാമിന്റെ പ്രമുഖഭാഷ്യകാരന്മാരുടെ സഹായത്തോടെ അവ മനസ്സിലാക്കാൻ ഞാൻ ശ്രമിക്കുകയും ചെയ്യും. അങ്ങനെ എന്റേതിൽനിന്നു വ്യത്യസ്തമായ മതങ്ങളോടു ഭക്തിപൂർവ്വമായ ഒരു സമീപനരീതി അവലംബിക്കുമ്പോൾ മാത്രമേ സർവ്വമതസമത്വം എന്ന ആദർശം സാക്ഷാത്കരിക്കാൻ കഴിയൂ. എന്നാൽ ഹിന്ദുമതത്തിന്റെ പോരായ്മകൾ ചൂണ്ടിക്കാണിച്ച് അതിനെ ശുദ്ധീകരിക്കുകയും, അതിനെ ശുദ്ധമായിത്തന്നെ സംരക്ഷിക്കുകയും ചെയ്യുക എന്റെ അവകാശമെന്നപോലെ കടമയുമാണ്. ഹൈന്ദവേതരരായ വിമർശകന്മാർ ഹിന്ദുമതത്തെ വിമർശിക്കുന്നതിനും അതിന്റെ പോരായ്മകൾ എണ്ണി തിട്ടപ്പെടുത്തിപ്പറയുന്നതിനും തുടങ്ങുമ്പോൾ അവർ അതിനെക്കുറിച്ചുള്ള അവരുടെ അജ്ഞത വിളംബരം ചെയ്യുകയും ഹിന്ദുവിന്റെ കാഴ്ചപ്പാടിലൂടെ ഹിന്ദുമതത്തെ കാണുന്നതിനുള്ള കഴിവുകേടു വ്യക്തമാക്കുകയും മാത്രമേ ചെയ്യുന്നുള്ളു. അതു് അവരുടെ കാഴ്ചപ്പാടിനെ വികൃതമാക്കുകയും മൂല്യനിർണയത്തെ കളങ്കപ്പെടുത്തുകയും ചെയ്യും. ഹിന്ദുമതത്തെ വിമർശിക്കുന്നതിനൊരുങ്ങിയ ഹൈന്ദവേതരരാണ് എന്റെ പരിമിതികൾ എനിക്കു മനസ്സിലാക്കിത്തന്നതു്.

ഇസ്ലാമിനേയും ക്രിസ്തുമതത്തേയും അവയുടെ സ്ഥാപകന്മാരേയും വിമർശിക്കുന്നതു സൂക്ഷിച്ചുവേണമെന്ന് എന്നെ പഠിപ്പിച്ചതും അവരാണ്.

## അദ്ധ്യായം ആറ്

# മതതത്ത്വപ്രചാരണവും മതപരിവർത്തനവും

1

ക്രിസ്തുമതത്തിലും, ഒട്ടൊന്നു കുറഞ്ഞതോതിൽ ഇസ്ലാമിലും അനുവർത്തിക്കപ്പെടുന്നമാതിരി മതതത്വപ്രചാരണം ഹിന്ദുമതത്തിലില്ല എന്നാണ് എന്റെ അഭിപ്രായം. ആര്യസമാജം പ്രചാരണസമ്പ്രദായത്തിൽ ക്രിസ്ത്യാനികളെ അനുകരിച്ചിട്ടുണ്ടെന്നു തോന്നുന്നു. ഈ ആധുനികസമ്പ്രദായം എനിക്കു ഹിതകരമല്ല. അതു ഗുണത്തെക്കാളേറെ ദോഷമാണു ചെയ്തിട്ടുള്ളതു്. തികച്ചും ഹൃദയസംബന്ധിയായ ഒരു കാര്യമാണു മതം. അതു സ്രഷ്ടാവും നമ്മളും തമ്മിലുള്ള ബന്ധത്തെയാണു കുറിക്കുന്നതു്. പക്ഷേ ഇന്നതു സ്വാർത്ഥമാത്രപ്രസക്തമായി അധഃപതിച്ചിരിക്കുന്നു. ആര്യസമാജപ്രചാരകൻ ഏററവുമധികം സന്തോഷിക്കുന്നതു ഇതരമതങ്ങളെ ദൂഷിക്കുമ്പോഴാണ്. എന്റെ ഹൈന്ദവപ്രകൃതി എന്നോടു പറയുന്നതു് എല്ലാ മതങ്ങളും ഏറെക്കുറെ സത്യമാണെന്നാണ്. എല്ലാം ഒരേ ഈശ്വരനിൽനിന്നാണ് ഉത്ഭവിക്കുന്നതു്. എങ്കിലും എല്ലാം അപൂർണമാണ്. കാരണം എല്ലാം അപൂർണമായ മാനുഷീകോപാധിയിലൂടെയാണു നമുക്കു ലഭ്യമായിട്ടുള്ളതു്. മതവിശ്വാസത്തെ സംബന്ധിച്ചിടത്തോളം പൂർണതയിലെത്തിച്ചേരുന്നതിനുള്ള ശ്രമമായിരിക്കണം യഥാർത്ഥ ശുദ്ധിപ്രസ്ഥാനം. അവിടെ സ്വഭാവം മാത്രമായിരിക്കണം ഒരേയൊരു പരീക്ഷണോപാധി. ധാർമ്മികൗന്നത്യം ലഭ്യമാകുന്നില്ലെങ്കിൽ ഒരു മുറിയിൽനിന്നും മറെറാരു മുറിയിലേക്കു മാറി എന്നതുകൊണ്ടുമാത്രം എന്തു പ്രയോജനമാണുള്ളതു്? എന്റെ കൂട്ടത്തിലുൾപ്പെട്ടവരെല്ലാം അവരുടെ പ്രവൃത്തികളിലൂടെ ഈശ്വരനെ നിഷേധിക്കുമ്പോൾ ഞാൻമാത്രം മററുള്ളവരെ ഈശ്വരസേവനത്തിനുവേണ്ടി മതപരിവർത്തനം ചെയ്യിക്കുന്നതിൽ (അതായിരിക്കുമല്ലോ ശുദ്ധിപ്രസ്ഥാനത്തിന്റെ അർത്ഥം) എന്തു് അർത്ഥമാണുള്ളതു്? ലൗകികകാര്യങ്ങളിലെന്നതിലേറെ മതകാര്യങ്ങളിലാണു 'വൈദ്യരേ! നിങ്ങൾ ആദ്യം നിങ്ങളെത്തന്നെ ചികിത്സിച്ചു ഭേദമാക്കൂ!' എന്ന ചൊല്ലു കൂടുതൽ അന്വർത്ഥമായിത്തീരുന്നതു്.

---

1. Young India, 29-5-1924 (Hindu Dharma, P. 15)

ഇതെല്ലാം എന്റെ അഭിപ്രായങ്ങളാണ്. ആര്യസമാജത്തിൽ പെട്ടവർക്ക മനസ്സാക്ഷിയുടെ ആഹ്വാനം ലഭിച്ചിട്ടുണ്ടെന്ന വിശ്വാസമുണ്ടെങ്കിൽ, അവരുടെ പ്രസ്ഥാനം മുന്നോട്ട കൊണ്ടുപോകുന്നതിന തികച്ചും അവകാശമുണ്ട്. അത്തരമൊരു തീഷ്ണതരമായ ആഹ്വാനമുണ്ടായാൽ അതിന കാലപരിമിതിയോ അനുഭവങ്ങളോ നിർദേശിക്കുന്ന വിലക്കുകളോ ഒന്നും അംഗീകാര്യമല്ല. ഒരു ആര്യസമാജപ്രചാരകൻ തന്റെ ആന്തരശബ്ദത്തിന്റെ നിർദേശമനുസരിച്ച സ്വമതം പ്രചരിപ്പിക്കുന്നതിന് ഒരുങ്ങുന്നതുകൊണ്ടുമാത്രം ഹിന്ദുമുസ്ളീം ഐക്യം അപകടത്തിലാവുമെങ്കിൽ, ആ ഐക്യം തൊലിപ്പുറത്തുള്ളതാണ്. അത്തരം പ്രസ്ഥാനങ്ങൾ നമ്മെയെന്തിന ക്ഷോഭിപ്പിക്കണം? അവ യഥാർത്ഥമായിരിക്കണമെന്നേയുള്ളു. 'മാൽകണ'ന്മാർക്ക ഹിന്ദുമതത്തിലേക്ക മടങ്ങിവരണമെന്ന് ആഗ്രഹമുണ്ടെങ്കിൽ ഇഷ്ടമുള്ളപ്പോൾ മടങ്ങിവരുന്നതിനുള്ള അവകാശം അവർക്കുണ്ട്. പക്ഷേ ഇതരമതങ്ങളെ നിന്ദിക്കുന്ന യാതൊരു പ്രചാരണസമ്പ്രദായവും അനുവദിച്ചുകൂടാ. അങ്ങനെയായാൽ അതു സഹിഷ്ണതയുടെ നിഷേധമാവും. അത്തരം പ്രചാരണത്തെ നേരിടുന്നതിനുള്ള ഏററവും പററിയ മാർഗം അതിനെ പരസ്യമായി ആക്ഷേപിക്കുകയാണ്.

## 2

ആ സാഹോദര്യസംഘടനയിൽപ്പെട്ടവരാരുംതന്നെ ഇതരമതസ്ഥരെ സ്വമതത്തിലേയ്ക്കു പരിവർത്തനം ചെയ്യുന്നതിന് ആഗ്രഹിച്ചുകൂടാ എന്ന് ഗാന്ധിജി നിഷ്കർഷിച്ചത് മതപരിവർത്തന പ്രശ്നത്തെപ്പററി പൊതുവായ ഒരു ചർച്ച നടക്കുന്നതിന കാരണമായി. ഗാന്ധിജി തന്റെ നില പൂർവോപരി വിശദമാക്കി; 'ഞാൻ മതപരിവർത്തനത്തിനുവേണ്ടി ശ്രമിക്കുകയില്ലെന്നുതന്നെയല്ല, മററൊരാൾ എന്റെ മതത്തിൽ ചേരണമെന്ന രഹസ്യമായിപ്പോലും ഞാൻ ആഗ്രഹിക്കുകയുമില്ല. ഇമാംസാഹിബ് കുറേക്കൂടി നല്ല ഒരു മുസ്ളീമാകണമെന്ന മാത്രമേ ഞാൻ എല്ലായ്പ്പോഴും പ്രാർത്ഥിക്കു. എന്റെ ഭാര്യ ലോകത്തിലെ ഏററവും സുന്ദരിയായ സ്ത്രീയാണെന്ന ഞാൻ കരുതുന്നതുപോലെ അഹിംസാസന്ദേശം ഉൾക്കൊള്ളുന്ന ഹിന്ദുമതം ലോകത്തിലെ ഏററവും മഹത്തായ മതമാണെന്നും ഞാൻ കരുതുന്നു. എല്ലാവരും അവരവരുടെ മതത്തെപ്പററി അങ്ങനെതന്നെ കരുതും. യഥാർത്ഥമായ സത്യസന്ധമായ മതപരിവർത്തനം ഉണ്ടായിക്കൂടെന്നില്ല. ആരെങ്കിലും ആന്തരസംതൃപ്തിക്കും ആന്തരവികാസത്തിനുംവേണ്ടി മതപരിവർത്തനം ചെയ്യുകയാണെങ്കിൽ

2. Young India, 19-1-1928 (Christian Missions, P. 129—131)

അങ്ങനെ ചെയ്തുകൊള്ളട്ടെ. ഇനി ആദിവാസികളുടെ അടുക്കലേയ്ക്കു നമ്മുടെ സന്ദേശം കൊണ്ടുചെല്ലുന്നതിനെപ്പററി പറയാം. അങ്ങനെ അങ്ങോട്ടു കടന്നുചെന്ന് എൻെറ വിവേകത്തിൽനിന്ന് ഉദ്ഭൂതമാകുന്ന സന്ദേശങ്ങൾ വിതരണം ചെയ്യേണ്ടതാണെന്ന് എനിക്കു തോന്നുന്നില്ല. അതു വിനയപൂർവം ചെയ്യേണ്ടതാണെന്നാണു പറയാറുള്ളത്. പക്ഷേ വിനയത്തിൻെറ വേഷങ്ങളുമണിഞ്ഞു് ധാർഷ്ട്യം വിളയാടുന്നതു കാണുന്നതിനുള്ള നിർഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. ഞാൻ പൂർണത നേടിയ ഒരാളാണെങ്കിൽ എൻെറ ചിന്തകൾ മററുള്ളവരുടെ അടുക്കലേക്കു ചെന്നെത്തിക്കൊള്ളുമെന്നുതന്നെയാണ് എൻെറ വിചാരം. പക്ഷേ ഞാൻ പ്രാപിക്കാനുദ്ദേശിക്കുന്ന ലക്ഷ്യത്തിലെത്തിച്ചേരാൻ എൻെറ മുഴുവൻ സമയവും ചെലവഴിച്ചേ പററൂ. ആദിവാസികളുടേയും ആസാമിലെ ഗിരിവർഗക്കാരുടേയും അടുക്കലേക്കു ഞാൻ എൻെറ പരമനഗ്നതയിൽ കടന്നുചെല്ലുക എന്നതിൽകവിഞ്ഞു്, എനിക്ക് എന്താണ് അവരുടെ അടുക്കലേക്കു കൊണ്ടുചെല്ലാനുള്ളത്? എൻെറ പ്രാത്ഥനയിൽ പങ്കെടുക്കുന്നതിനു് അവരെ ക്ഷണിക്കുന്നതിനു പകരം ഞാൻ അവരുടെ പ്രാർത്ഥനയിൽ പങ്കെടുക്കുകയാണു വേണ്ടതു്. ആദിവാസികൾ, പ്രപഞ്ചാത്മവാദികൾ എന്നൊക്കെയുള്ള വകതിരിക്കൽ നമുക്കു മുൻപു പരിചിതമായിരുന്നില്ല. അതെല്ലാം നാം നമ്മുടെ ഇംഗ്ലീഷ് ഭരണാധിപന്മാരിൽനിന്നു പഠിച്ചതാണ്. സേവനമനുഷ്ഠിക്കുന്നതിനുവേണം ഞാൻ ആഗ്രഹിക്കാൻ. അപ്പോൾ ജനങ്ങൾക്ക് എന്നെ മനസ്സിലാക്കാൻ കഴിയും. മതപരിവർത്തനസംരംഭങ്ങളും സേവനപ്രവർത്തനങ്ങളും പരസ്പരം ഒന്നുചേർന്നുപോവുകയില്ല.'

പിറേറന്ന് അതിരാവിലെ സുഹൃത്തുക്കളെല്ലാം വീണ്ടും ഒത്തുകൂടി ഗാന്ധിജിയുമായി അനൗപചാരിക സംഭാഷണങ്ങളിൽ ഏർപ്പെട്ടു. അവരിൽ പലരും വീണ്ടും ഇതേ പ്രശ്നം തന്നെ ഉന്നയിച്ചു.

'മതപരിവർത്തന പരിശ്രമങ്ങളിൽ ഏർപ്പെടണമെന്നാഗ്രഹിക്കുന്നവർ ഈ സാഹോദര്യസംഘത്തിൽ അംഗങ്ങളായി ചേർന്നുകൂടാ എന്നൊരു നിയമം വേണമെന്നാണോ അങ്ങയുടെ അഭിപ്രായം?'

ഗാന്ധിജി പറഞ്ഞു: 'വ്യക്തിപരമായി പറഞ്ഞാൽ എൻെറ അഭിപ്രായം അങ്ങനെയുള്ളവർ അംഗത്വത്തിനർഹരല്ല എന്നാണ്. അങ്ങനെയൊരു പ്രമേയംതന്നെ ഞാൻ തയാറാക്കാനുള്ളതായിരുന്നു. സാഹോദര്യസങ്കല്പത്തിൽനിന്നും യുക്തിപരമായിത്തന്നെ ഉത്ഭവിക്കുന്ന ഒരു കാര്യമാണതു്. ഭിന്നമതങ്ങൾ തമ്മിൽ പരസ്പരം ബന്ധം പുലർത്തുന്നതിനും സമ്പർക്കത്തിലേർപ്പെടുന്നതിനും അതു് അത്യന്താപേക്ഷിതമാണ്.'

'മതതത്വപ്രചാരണത്തിലേർപ്പെടുന്നതിനുള്ള പ്രചോദനം തന്നെ ഈശ്വരദത്തമല്ലേ?' മററൊരു സുഹൃത്ത് അന്വേഷിച്ചു.

'ഞാനാ അഭിപ്രായത്തെ ചോദ്യം ചെയ്യും.' ഗാന്ധിജി പറഞ്ഞു: 'അങ്ങനെ എല്ലാ പ്രചോദനങ്ങളും ഈശ്വരൻ നല്കിയതാണെങ്കിൽ—ചില ഹിന്ദുക്കൾ അങ്ങനെ കരുതുന്നുണ്ട്—ഈശ്വരൻ നമുക്കു വിവേചനശക്തികൂടി നല്കിയിട്ടുണ്ട് എന്നോർക്കണം. 'ഞാൻ നിങ്ങൾക്കു പല പ്രചോദനങ്ങളും നല്കിയിട്ടുള്ളതു് പ്രലോഭനങ്ങളെ നേരിടുന്നതിനുള്ള നിങ്ങളുടെ കഴിവു പരിശോധിക്കുന്നതിനാണ്' എന്നു് ഈശ്വരൻ പറയും.'

'ഒരു പുതിയ സാമ്പത്തികവ്യവസ്ഥിതിയെപ്പററി പ്രബോധനം നടത്തുന്നതിൽ അങ്ങു വിശ്വസിക്കുകതന്നെ ചെയ്യുന്നു, ഇല്ലേ?' ഒരു സ്ത്രീ ചോദിച്ചു.

'ഉണ്ട്—ആരോഗ്യപാലനത്തിനുള്ള നിയമങ്ങൾ പ്രചരിപ്പിക്കുന്നതിൽ ഞാൻ വിശ്വസിക്കുംപോലെ.'

'എന്നാൽ അതേ നിയമം മതകാര്യങ്ങളിലും അനുവർത്തിച്ചാലെന്താണ്?'

'അതൊരു പ്രസക്തമായ ചോദ്യംതന്നെ. പക്ഷേ എല്ലാ മതങ്ങളും സത്യമാണെന്ന അടിസ്ഥാനതത്ത്വത്തിൽനിന്നാണു നാം ചിന്തിക്കാൻ തുടങ്ങിയതു് എന്ന കാര്യം മറന്നുപോകരുതു്. വ്യത്യസ്തസമുദായങ്ങളെ സംബന്ധിച്ചിടത്തോളം വ്യത്യസ്തങ്ങളായ ആരോഗ്യനിയമങ്ങളുണ്ടെന്നും അവയെല്ലാം ഒരേപോലെ ശരിയും സത്യവുമാണെന്നുംകണ്ടാൽ, അവയിലേതെങ്കിലുമൊന്നുമാത്രം ശരിയാണെന്നും മറെറല്ലാം തെററാണെന്നുംഉദ്ബോധിപ്പിക്കാൻ ഞാൻ മടിക്കും. മതവിശ്വാസത്തെ സംബന്ധിച്ചിടത്തോളം പരസ്പരം സഹിഷ്ണുത പുലർത്താൻ സാധിക്കാത്ത ആളുകൾക്കു് ഒരു സാർവദേശീയസാഹോദര്യസംഘടനയിലെ അംഗങ്ങളാകാൻ സാധിക്കുകയില്ലെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

'ആദ്ധ്യാത്മികകാര്യങ്ങൾ സമർത്ഥിക്കുന്നതിനു സദൃശങ്ങളായ ഭൗതികോദാഹരണങ്ങൾ ചൂണ്ടിക്കാണിക്കുന്നതു് ഒരു പരിധിവരെമാത്രമേ ശരിപ്പെടൂ. പ്രകൃതിയിൽനിന്നാണ് അങ്ങനെയൊരുദാഹരണം സ്വീകരിക്കുന്നതെങ്കിൽ, ഒരു പരിധിവരെ മാത്രമേ നിങ്ങൾക്കു് അതിനെ മുന്നോട്ടു കൊണ്ടുപോകാൻ പററൂ. ഭൗതികപ്രപഞ്ചത്തിൽനിന്നു തന്നെ ഒരുദാഹരണമെടുത്തു ഞാൻ ഉദ്ദേശിക്കുന്നതെന്തെന്നു വ്യക്തമാക്കാം. ഞാൻ നിങ്ങൾക്കു് ഒരു റോസാപ്പൂ തരാനൊരുങ്ങുന്നു. അപ്പോൾ എൻെറ കൈകൾക്കു വ്യക്തമായ ഒരു ചലനമുണ്ടാവും. നേരെ മറിച്ചു് അതിൻെറ മണം പകർന്നുതരാനാണ് എൻെറ ഉദ്യമമെങ്കിൽ, അതിനു ഞാൻ ചലിക്കേണ്ട കാര്യമില്ല. റോസാപ്പൂ പ്രത്യേകചലനമൊന്നുംകൂടാതെ

തന്നെ അതിന്റെ മണം പകർന്നുകൊടുത്തുകൊള്ളും. ഒരു പടികൂടി കടന്നു ചിന്തിക്കൂ. അപ്പോൾ നമുക്കു മനസ്സിലാകും ആദ്ധ്യാത്മികാനുഭൂതികൾ സ്വയം പ്രവർത്തിച്ചുകൊള്ളുമെന്നു്. അതുകൊണ്ടു ശുചീകരണനിയമങ്ങൾ പ്രചരിപ്പിക്കുന്നതിനെക്കുറിച്ചുള്ള ഉദാഹരണം ഇവിടെ ശരിപ്പെടുകയില്ല. നമ്മുടെയുള്ളിൽ ആദ്ധ്യാത്മികസത്യം കുടികൊള്ളുന്നുണ്ടെങ്കിൽ, അതു സ്വയം മററുള്ളവരിലേക്കു പകർന്നുകൊള്ളും. ആദ്ധ്യാത്മികാനുഭൂതി പ്രദാനംചെയ്യുന്ന ആഹ്ലാദപ്രകർഷത്തെക്കുറിച്ചും, അതിൽ മററുള്ളവരെ പങ്കുകൊള്ളിക്കാൻ സാധിക്കാത്തതിനെക്കുറിച്ചും നിങ്ങൾ പറയാറുണ്ടല്ലോ. അതു യഥാത്ഥവും നിസ്സീമവുമായ ആഹ്ലാദമാണെങ്കിൽ, ഭാഷ എന്ന ഉപാധികൂടാതെതന്നെ പ്രചരിച്ചുകൊള്ളും. ആദ്ധ്യാത്മികകാര്യങ്ങളെ സംബന്ധിച്ചിടത്തോളം നാം വഴിമാറിക്കൊടുത്താൽ മതി; ഈശ്വരൻ അദ്ദേഹത്തിന്റെ മാർഗത്തിലൂടെ പ്രവർത്തിച്ചുകൊള്ളട്ടെ. നാം അതിലിടപെടുകയാണെങ്കിൽ, അപകടമുണ്ടാക്കുകയേ ചെയ്യൂ. ഈശ്വരൻ സ്വയം പ്രവർത്തിക്കുന്ന ഒരു ശക്തിയാണ്. തിന്മ അങ്ങനെയല്ല; കാരണം അതു നിഷേധരൂപത്തിലുള്ള ഒരു ശക്തിയാണ്. നന്മയുടെ വേഷമണിഞ്ഞാലെ അതിനു മുന്നിട്ടിറങ്ങി പ്രവർത്തിക്കാൻ പററൂ.

'ക്രിസ്തു പഠിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തില്ലേ?'

'ഇവിടെ നാം അപകടമേഖലയിലേക്കു കടക്കുകയാണ്. ക്രിസ്തുവിന്റെ ജീവിതത്തെക്കുറിച്ച് എന്റെ വ്യാഖ്യാനമെന്താണെന്നാണു നിങ്ങൾ ചോദിക്കുന്നതു്. സുവിശേഷങ്ങളിൽ പറയുന്നതൊക്കെ ചരിത്രസത്യങ്ങളാണെന്നു ഞാൻ അംഗീകരിക്കുന്നില്ല. അദ്ദേഹം തന്റെ ആളുകളുടെ നടുവിൽതന്നെ നിന്നു പ്രവത്തിക്കുകയായിരുന്നുവെന്നും, ഒന്നിനേയും നശിപ്പിക്കാനല്ല പൂർത്തീകരിക്കാനാണു താൻ വന്നിട്ടുള്ളതെന്നു പ്രഖ്യാപിക്കുകയും ചെയ്തിട്ടുണ്ടെന്നകാര്യം നാം ഓർക്കണം. ഗിരിപ്രഭാഷണവും പാളിന്റെ ലിഖിതങ്ങളും തമ്മിൽ വലുതായ വ്യത്യാസമുണ്ടെന്നു ഞാൻ കരുതുന്നു. ക്രിസ്തുവിന്റെ ഉപദേശങ്ങളുടെമേൽ പാൾ സ്വന്തമായി ചിലതു് ഒട്ടിച്ചുചേർക്കുകയാണ്. ക്രിസ്തുവിന്റെ സ്വന്തം അനുഭൂതികൾക്കു പുറമെ പാൾ നല്കുന്ന ഭാഷ്യവുമാണതു്.'

3

മിസ് സ്ലേഡ്— ആശ്രമത്തിലെ മീരാഭായി— ഹിന്ദുമതം സ്വീകരിച്ചെന്ന വാർത്ത മററു പല രസമുള്ള കാര്യങ്ങളോടുമൊപ്പം ഇംഗ്ലീഷ് പത്രങ്ങളിൽ സ്ഥലംപിടിച്ചിരിക്കുകയാണ്. മിസ് സ്ലേഡ് മതംമാറിയിട്ടില്ല എന്നു ഞാൻ പറയുന്നു. നാലുകൊല്ലം

3. Young India, 20–2–1930 (Hindu Dharma, P. 230)

മുൻപാണ് അവർ ആശ്രമത്തിൽ വന്നതു്. ഇന്നു് അവർ അന്നത്തേക്കാൾ കുറേക്കൂടി നല്ല ക്രിസ്ത്യാനിയായിത്തീർന്നിട്ടുണ്ടെന്നാണു് എന്റെ വിചാരം. തീരെ കൊച്ചുകുട്ടിയൊന്നുമല്ല അവർ. അവർക്കു പ്രായം മുപ്പതു കഴിഞ്ഞിട്ടുണ്ടു്. ഈജിപ്തു്, പേർഷ്യ, യൂറോപ്പു് ഇവിടെയൊക്കെ അവർ തനിയെ സഞ്ചരിച്ചിട്ടുണ്ടു്. വൃക്ഷങ്ങളും മൃഗങ്ങളുമൊക്കെയായിരുന്നു അവരുടെ ചങ്ങാതിമാർ. എന്റെ ചുമതലയിൽ പ്രായപൂർത്തിയെത്താത്ത മുസ്ലീം, പാർസി, ക്രിസ്ത്യൻ കുട്ടികളെ സംരക്ഷിക്കാൻ എനിക്കു് ഇടവന്നിട്ടുണ്ടു്. ഹിന്ദുമതം അവലംബിക്കണമെന്നു് ഒരിക്കലെങ്കിലും ഞാൻ അവരോടു പറഞ്ഞിട്ടില്ല. സ്വന്തം മതത്തെ സംബന്ധിക്കുന്ന ഗ്രന്ഥങ്ങൾ പഠിക്കുകയും ആദരിക്കുകയും ചെയ്യണമെന്നാണു് അവരെ പഠിപ്പിച്ചിട്ടുള്ളതു്. ഇതര മതങ്ങളെ ആദരവോടും സഹഭാവത്തോടുംകൂടി പഠിക്കുന്നതിനു പ്രേരിപ്പിച്ചതുകൊണ്ടു്, സ്വന്തം മതത്തെ മുൻപിലത്തേക്കാളേറെ മനസ്സിലാക്കാനും സ്നേഹിക്കാനും തയാറായ ഒട്ടേറെ സ്ത്രീപുരുഷന്മാരുടെയും ബാലികാബാലന്മാരുടെയും കഥകൾ ഞാനിന്നു് ആഹ്ളാദപൂർവം ഓർമ്മിക്കുകയാണു്. ഇന്നു് ഈ ആശ്രമത്തിൽ അനേകം മതങ്ങൾക്കു പ്രാതിനിധ്യമുണ്ടു്. പക്ഷേ, മതപരിവർത്തനശ്രമങ്ങളൊന്നും നടത്തുന്നില്ല. അതു് അനുവദിക്കപ്പെടുന്നുമില്ല. ഈ മതങ്ങളൊക്കെ യഥാർത്ഥമാണെന്നും ഈശ്വരപ്രോക്തമാണെന്നും ഞങ്ങൾ അംഗീകരിക്കുന്നു. അപൂർണരായ മനുഷ്യർ അപൂർണമായ രീതിയിൽ കൈകാര്യം ചെയ്യുക അനിവാര്യമായിത്തീർന്നിരിക്കുന്നതുകൊണ്ടു് ഈ മതങ്ങൾക്കൊക്കെ ദോഷമുണ്ടായിട്ടുണ്ടെന്നും ഞങ്ങൾ കരുതുന്നു. മിസ് സ്ളേഡ് ഹിന്ദുനാമമല്ല, ഭാരതീയ നാമമാണു സ്വീകരിച്ചിരിക്കുന്നതു്. അതു് അവരുടെതന്നെ അഭിമതപ്രകാരം, സൗകര്യത്തിനുവേണ്ടി ചെയ്തതുമാണു്.

4

ഒരു മിഷനറി സുഹൃത്തു് ഈയിടെ ഞങ്ങളെ സന്ദർശിക്കുകയുണ്ടായി. തന്റെ ആഗമനോദ്ദേശ്യം ക്രിസ്തുമതപ്രചാരണമായതുകൊണ്ടു്, അതിനു് ഏററവും ഫലപ്രദമായ മാർഗമേതെന്നു പറഞ്ഞുതരണമെന്നു് അദ്ദേഹം ഗാന്ധിജിയോടു് ആവശ്യപ്പെട്ടു. ഇതായിരുന്നു ഗാന്ധിജിയുടെ മറുപടി:

'ക്രിസ്തുമതാദർശങ്ങൾക്കൊത്തു ജീവിക്കുകയാണു് ഏററവും ഫലപ്രദമായ മാർഗം. ആദിമധ്യാന്തഘട്ടങ്ങളിലെല്ലാം അതാണു് ഏററവും ഫലപ്രദം. മതപ്രചാരണം എനിക്കു് അസുഖമുണ്ടാക്കുന്നു; അതെന്നെ ഒട്ടും ആകർഷിക്കുന്നില്ല; മതപ്രചാരണത്തി

4. Harijan, 29-3-1935, (Christian Missions, P. 163)

ലേർപ്പെടുന്ന മിഷനറിമാരെപ്പററി എനിക്കു് എപ്പോഴും ആശങ്കകളുണ്ടു്. ഒരിക്കലും മതപ്രചാരണത്തിലേർപ്പെടാതെ സ്വയം കണ്ടെത്തുന്ന വെളിച്ചത്തിനൊത്തു ജീവിതം ചിട്ടപ്പെടുത്തുന്നവരെയാണു് എനിക്കു് ഇഷ്ടം. അവരുടെ ജീവിതം നിശ്ശബ്ദമെങ്കിലും പരമാവധി ഫലപ്രദമായ സാക്ഷിപത്രമാണു്. അതുകൊണ്ടു്, എന്താണു പ്രചരിപ്പിക്കേണ്ടതെന്നു് എനിക്കറിഞ്ഞുകൂടാ. പക്ഷേ, സേവനനിർഭരവും പരമാവധി ലളിതവും ആയ ഒരു ജീവിതമാണു് ഏററവും നല്ല പ്രചാരണോപാധിയെന്നു് എനിക്കു പറയാൻ കഴിയും. അതുകൊണ്ടു നിങ്ങൾ ജനങ്ങളെ സേവിക്കുകയും, സേവനകർമ്മങ്ങളിൽ ഏർപ്പെടുന്നതിനു് അവരോടു് ആവശ്യപ്പെടുകയും ചെയ്യുകയാണെങ്കിൽ അവർക്കു കാര്യം മനസ്സിലാകും. അതിനുപകരം യോഹന്നാൻെറ സുവിശേഷത്തിൽനിന്നു് '3: 16' ഉദ്ധരിച്ചിട്ടു്, അതൊക്കെ വിശ്വസിക്കാൻ നിങ്ങൾ ജനങ്ങളോടു് ആവശ്യപ്പെടുകയാണു ചെയ്യുന്നതു് അതെന്നെ ആകർഷിക്കുകയില്ല. ജനങ്ങൾക്കു് അതു മനസ്സിലാവുകയില്ലെന്നും എനിക്കു തീർച്ചയാണു്. കേവലമായ പ്രചാരണംമാത്രംകൊണ്ടു ക്രിസ്തുമതം അംഗീകരിക്കുന്നതിനു ജനങ്ങൾ തയാറായിട്ടുണ്ടെങ്കിൽ, അവിടെയൊക്കെ മററു് എന്തെങ്കിലുമൊരു ഉദ്ദേശ്യംകൂടി ഉണ്ടായിരുന്നിരിക്കുമെന്നാണു് എൻെറ പരാതി.'

5

ഒടുവിൽ സർവപ്രധാനമായ പ്രശ്നംതന്നെ ഉന്നയിക്കപ്പെട്ടു. എത്ര തവണ ചോദിച്ചാലും മിഷണറി സുഹൃത്തുക്കൾക്കു മതിവരാത്ത ഒരു ചോദ്യമായിരുന്നു അതു്; അതിനു മറുപടി പറയുന്ന കാര്യത്തിൽ ഗാന്ധിജി ഒരിക്കലും അലംഭാവം പ്രകടിപ്പിച്ചിരുന്നുമില്ല. 'അപ്പോൾ മിഷണറിമാർ ഇന്ത്യയിൽ വന്നു മതപരിവർത്തനം ചെയ്യുന്നതിനെ അങ്ങു തടയുമോ?'

'ഞാനാരാണു് അവരെ തടയാൻ? എനിക്കു നിയമനിർമ്മാണം ചെയ്യാൻ കഴിഞ്ഞെങ്കിൽ, ഞാൻ തീർച്ചയായും എല്ലാ മതപരിവർത്തനശ്രമങ്ങളേയും തടഞ്ഞേനേ. ഒഴിവാക്കാവുന്ന ഒട്ടേറെ വർഗീയസംഘട്ടനങ്ങൾക്കു കാരണമാണതു്; മിഷണറിമാർക്കു കാര്യമില്ലാത്ത മനോവേദനയും അതുണ്ടാക്കുന്നു. എന്നാൽ സേവനത്തിനുവേണ്ടിമാത്രം ഇവിടെ വന്നു സേവനമനുഷ്ഠിക്കുന്ന ആളുകളെ—അവരേതു ദേശത്തിൽ പെട്ടവരായാലും കൊള്ളാം—ഞാൻ സ്വാഗതം ചെയ്യും. ഹിന്ദുകുടുംബങ്ങളിൽ മിഷണറിമാരുടെ ആഗമനം കുടുംബച്ഛിദ്രത്തിനു കാരണമാകാറാണു പതിവു്. വേഷം, ഭാഷ, ആഹാരം, പെരുമാററം ഇതിലൊക്കെ അവർ വരു

5. Harijan, 11–5–1935 (Christian Missions, pp. 104–105)

ത്തിത്തീർക്കുന്ന മാററങ്ങരം ആണു കുടുംബച്ഛിദ്രം സൃഷ്ടിക്കുന്നതു്.'

'അങ്ങു പറയുന്നതു പഴയ സമ്പ്രദായത്തെപ്പററിയല്ലേ? ഇന്നാകട്ടെ, മതപരിവർത്തനത്തിനു് ഈവക കാര്യങ്ങളോടു ബന്ധമില്ല.'

'ബാഹ്യമായ കാര്യങ്ങളിൽ ഒരുപക്ഷേ മാററം കാണും; പക്ഷേ ആന്തരമായ കാര്യങ്ങരം ഇന്നും പഴയപടി തുടരുകയാണു്. ഹിന്ദുമതദൂഷണം ഒട്ടൊന്നു് ഒതുങ്ങിയ മട്ടിലാണെങ്കിലും, ഇന്നുമുണ്ടു്. മിഷണറിമാരുടെ വീക്ഷണത്തിൽ സമൂലമായ മററമുണ്ടായിട്ടുണ്ടെങ്കിൽ, അവരുടെ പുസ്തകശാലകളിൽ മർഡോക്കിൻെറ പുസ്തകങ്ങരം ഇന്നും വില്ക്കമായിരുന്നോ? മിഷണറി സംഘടനകരം ആ പുസ്തകങ്ങരം നിരോധിച്ചിട്ടുണ്ടോ? ഹിന്ദുമതനിന്ദനമല്ലാതെ മറെറന്താണു് ആ പുസ്തകങ്ങളിൽ ഉള്ളതു്? പഴയ സങ്കല്പങ്ങരം മാറിയിട്ടുണ്ടെന്നു നിങ്ങരം പറയുന്നു. ഇതാ ഈയിടെയാണു പട്ടിണി ബാധിച്ച ഒരു പ്രദേശത്തു്, പോക്കററിൽ നിറയെ പണവുമായി ഒരു മിഷണറി കടന്നുചെന്നു്, പട്ടിണി കിടക്കുന്നയാളുകരംക്കു പണം കൊടുത്തു തൻെറ മതത്തിൽ ചേർത്തു് അവരുടെ ക്ഷേത്രത്തെ കയ്യടക്കി നശിപ്പിച്ചു കളഞ്ഞതു്. ഇതു നിഷ്ഠുരമാണു്. മതപരിവർത്തനം ചെയ്ത ഹിന്ദുക്കളുടെയോ, ക്രിസ്ത്യൻ മിഷണറിയുടെയോ വകയല്ല ക്ഷേത്രം. എങ്കിലും ഈ മിഷണറി സുഹൃത്തു് അവിടെച്ചെന്നു കുറെ മുൻപുവരെ ആ ക്ഷേത്രത്തിൽ ഈശ്വരൻെറ സാന്നിദ്ധ്യമുണ്ടെന്നു വിശ്വസിച്ചിരുന്ന അതേ ആളുകളെക്കൊണ്ടുതന്നെ അതു നശിപ്പിച്ചുകളഞ്ഞു.'

ഇതു് ആ സ്ത്രീയുടെ മനസ്സിനെ സ്പർശിച്ചു. അവർ ആ സംഭവത്തെക്കുറിച്ചു കേട്ടുകാണുകയില്ലെന്നു തോന്നുന്നു. അവർ പറഞ്ഞു: 'ഞങ്ങളുടെ ആശുപത്രിയിൽ രോഗികളുടെ മതപരമായ വിശ്വാസത്തെ യാതൊരു രീതിയിലും സ്വാധീനപ്പെടുത്താൻ ഞങ്ങരം ശ്രമിക്കാറില്ല. രോഗചികിത്സയ്ക്കുവേണ്ടി വരുന്നവരുടെ ദീനതയെ അനർഹമായി ചൂഷണം ചെയ്തുകൂടെന്നു ഞങ്ങളുടെ ഡാക്ടർ പറയാറുണ്ടു്. എങ്കിലും, മി. ഗാന്ധി, മതപരിവർത്തനത്തെ അങ്ങു പാടേ തള്ളിക്കളയുന്നതെന്തിനാണു്? ജനങ്ങളെ കുറേക്കൂടി നല്ല ഒരു ജീവിതരീതി സ്വീകരിക്കാൻ പ്രേരിപ്പിക്കുന്നതിനു് ബൈബിരം നമുക്കു വേണ്ടത്ര അധികാരം നല്കുന്നില്ലേ?'

'ഉണ്ടു്. പക്ഷേ, അതുകൊണ്ടു് ആളുകളെ പിടിച്ചു നിങ്ങളുടെ സഭയിൽ അംഗങ്ങളാക്കണമെന്നു് അതിനർത്ഥമില്ല. ഇപ്പോരം ചെയ്യുന്ന രീതിയിൽ നിങ്ങരം വേദഗ്രന്ഥങ്ങളെ വ്യാഖ്യാനിച്ചാൽ മനുഷ്യരാശിയിൽ വലിയൊരു വിഭാഗത്തെ, അവർ നിങ്ങളുടെ

മതവിശ്വാസം അംഗീകരിക്കുന്നില്ലെന്ന പേരിൽ നിങ്ങൾക്ക നിന്ദിക്കേണ്ടിവരും. ക്രിസ്തു ഇനി വീണ്ടും ഭൂമിയിൽ വരുകയാണെങ്കിൽ ഇന്ന ക്രിസ്തുമതത്തിന്റെ പേരിൽ കാട്ടിക്കൂട്ടുന്ന പലതും അദ്ദേഹത്തിന നിരാകരിക്കേണ്ടിവരും. 'കർത്താവേ, കർത്താവേ!' എന്ന വിളിക്കുന്നവനല്ല, 'കർത്താവിന്റെ ഹിതത്തിനൊത്തു പെരുമാറുന്നവ'നാണ യഥാർത്ഥ ക്രിസ്ത്യാനി. യേശുക്രിസ്തുവിന്റെ പേരു കേൾക്കാത്ത ഒരാൾക്ക് 'കർത്താവിന്റെ ഹിതത്തിനൊത്തു പെരുമാറാൻ സാധിക്കുകയില്ലേ?'

6

സാർവ്വദേശീയസാഹോദര്യസംഘടനയുടെ പ്രവർത്തകനായ മി. എ. എ. പാൾ 'മതപരിവർത്തന'ത്തെക്കുറിച്ചുള്ള എന്റെ നിലപാട് ഈ പംക്തികളിൽക്കൂടി വിശദീകരിക്കണമെന്ന് ഈയിടെ എന്നോട് ആവശ്യപ്പെടുകയുണ്ടായി. ഞാൻ മറുപടി നല്കേണ്ടതാണെന്ന തോന്നുന്ന കാര്യങ്ങളെപ്പററി സുനിശ്ചിതങ്ങളായ ചോദ്യങ്ങൾ ഉന്നയിക്കണമെന്ന ഞാൻ അദ്ദേഹത്തോട് ആവശ്യപ്പെട്ടു. അപ്പോഴാണ് ഏതാനും ചില പ്രമേയങ്ങളുടെ ഒരു പട്ടിക ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ചുവടെ ചേർക്കുന്ന കത്ത് അദ്ദേഹം അയച്ചുതന്നതു്.

'....മദ്രാസ്സിലെ സാർവ്വദേശീയസാഹോദര്യസംഘടനയുടെ പ്രവർത്തകസമിതി ആവശ്യപ്പെട്ടതനുസരിച്ച ക്രിസ്തുമതാനുയായിയായ ഒരംഗം ഇതോടൊപ്പം അയയ്ക്കുന്ന പ്രസ്താവന തയാറാക്കുകയുണ്ടായി. അതേപ്പററിയുള്ള അങ്ങയുടെ അഭിപ്രായങ്ങൾ ഹരിജനിൽ പ്രസിദ്ധപ്പെടുത്തണമെന്ന അപേക്ഷയോടുകൂടി ആ പ്രസ്താവന അങ്ങേയ്ക്ക് അയച്ചുതരാൻ പ്രവർത്തകസമിതി എന്നെ ചുമതലപ്പെടുത്തിയിരിക്കുന്നു. ഇതിലുന്നയിക്കുന്ന പ്രശ്നങ്ങൾ ക്രിസ്ത്യൻ വീക്ഷണകോണത്തിലൂടെ രൂപപ്പെടുത്തിയവയാണെന്ന കാര്യം അങ്ങു ശ്രദ്ധിക്കുമല്ലോ. പക്ഷേ, അവ മതപരിവർത്തനശ്രമങ്ങളിലേർപ്പെട്ടിട്ടുള്ള എല്ലാ മിഷനറി വിഭാഗങ്ങളേയും സംബന്ധിക്കുന്ന പ്രശ്നങ്ങളാണെന്ന പ്രവർത്തകസമിതി കരുതുന്നു. അവയെപ്പററി അങ്ങയുടെ നിലപാട് എന്തെന്ന വിശദമാക്കുമെന്ന ഞങ്ങൾ പ്രതീക്ഷിക്കുന്നു.

1. പാപത്തിൽനിന്ന് ഈശ്വരനിലേയ്ക്കുള്ള ഹൃദയപരിവർത്തനത്തെയാണ മതപരിവർത്തനം എന്ന പറയുന്നതു്. അതു് ഈശ്വരന്റെ തന്നെ പ്രവൃത്തിയാണ്. ഈശ്വരനിൽനിന്നുള്ള അകൽച്ചയാണ പാപം.

2. ഈശ്വരൻ മനുഷ്യർക്ക നല്കുന്ന വെളിപാടിന്റെ പൂർത്തീകരണമാണ യേശുവെന്നും അദ്ദേഹം നമ്മെ പാപത്തിൽ

6. Harijan, 28-9-1935 (Christian Missions, pp. 46-50)

നിന്നും കരകയററുമെന്നും, അദ്ദേഹത്തിനു മാത്രമേ പാപികളെ ഈശ്വരനിലേയ്ക്കു നയിക്കുന്നതിനു സാധിക്കൂ എന്നും അങ്ങനെ യേശു മനുഷ്യനെ ജീവിക്കുന്നതിനു പ്രാപ്തനാക്കുന്നുവെന്നും ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു.

3. ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം ക്രിസ്തുവിലൂടെയാണ് ഈശ്വരൻ ഒരു സജീവയാഥാർത്ഥ്യവും ശക്തിയുമായിത്തീരുന്നത്. ക്രിസ്തുവിനെക്കുറിച്ചു സംസാരിക്കുകയും, ക്രിസ്തു ഭൂമിയിൽ അവതരിച്ചതു് ഏതു് ഉദാരമായ വാഗ്ദാനവുമായിട്ടാണോ അതു് ഉറക്കെ പ്രഖ്യാപിക്കുകയും ചെയ്യുക തൻെറ അവകാശവും കടമയുമാണെന്നു ക്രിസ്ത്യാനി കരുതുന്നു.

4. ആ സന്ദേശം ഒരു മനുഷ്യൻെറ ഹൃദയത്തെ വളരെയേറെ ചലിപ്പിക്കുകയും അയാളെ പശ്ചാത്താപവിവശനാക്കുകയും ക്രിസ്തുവിൻെറ അനുയായിയെന്ന നിലയിൽ ഒരു പുതിയ ജീവിതം നയിക്കുന്നതിനു് അയാളെ പ്രേരിപ്പിക്കുകയും ചെയ്താൽ അയാളെ ക്രിസ്തുമത വിശ്വാസികളുടെ സഖ്യത്തിൽ—അതായതു് ക്രിസ്തീയസഭയിൽ—ചേർക്കുന്നതു ശരിയാണെന്നു് ഒരു ക്രിസ്ത്യാനി കരുതുന്നു.

5. അങ്ങനെയൊരു വ്യക്തി മുന്നോട്ടു വരുമ്പോൾ, അയാളുടെ വിശ്വാസത്തിൻെറ ആഴം എത്രകണ്ടാണെന്നു പരിശോധിക്കുന്നതിനും, അയാളുടെ പ്രവൃത്തിയുടെ ഫലങ്ങളെന്തൊക്കെയാണെന്നും സ്വന്തം കുടുംബത്തോടുള്ള അയാളുടെ കടമകൾ എന്തൊക്കെയാണെന്നും ഊന്നിപ്പറയുന്നതിനും ക്രിസ്ത്യാനി കഴിവിനൊത്തവണ്ണം പരിശ്രമിക്കും.

6. തന്നിൽനിന്നും സ്വാർത്ഥോദ്ദേശ്യങ്ങൾ നിരാകരിക്കുന്നതിനും, മതപരിവർത്തനംചെയ്യുന്ന ആളിൽനിന്നു ഭൗതികപരിഗണനകൾ ഒഴിവാക്കുന്നതിനും ക്രിസ്ത്യാനി ശക്തിക്കൊത്തവണ്ണം യത്നിക്കും.

7. ക്രിസ്തു സമ്പൂർണമായ ഒരു ജീവിതം പ്രദാനംചെയ്യുന്നതിനായിട്ടാണ് അവതരിച്ചതു്: മതപരിവർത്തനം എല്ലായ്പോഴും വ്യക്തിപ്രഭാവത്തിൻെറ വികസനത്തിനു നിദാനമായിത്തീർന്നിട്ടുണ്ടെന്നതു് ഒരു ചരിത്രവസ്തുതയുമാണ്. ആ നിലയ്ക്കു മതപരിവർത്തനംമൂലം അതിനു വിധേയനാകുന്നയാളിൻെറ സാമൂഹ്യനിലവാരം ഉയരുമെങ്കിൽ ക്രിസ്ത്യാനി അയാളെ ഭൗതികപ്രലോഭനങ്ങൾ കാട്ടി വശീകരിച്ചു എന്നു കുററപ്പെടുത്തരുതു്. ലക്ഷ്യപ്രാപ്തിക്കുള്ള ഒരു ഉപായമായി അത്തരം പ്രലോഭനങ്ങൾ ഒരിക്കലും ഉപയോഗിച്ചുകൂടെന്നു വ്യക്തമാണ്.

8. ആത്മാർത്ഥമായി പരിവർത്തനം ചെയ്ത ആളിൻെറ ശരീരത്തേയും മനസ്സിനേയും ആത്മാവിനേയും ശുശ്രൂഷിക്കുക

തൻെറ കടമയാണെന്നു് ഒരു ക്രിസ്ത്യാനി കരുതുന്നുണ്ടെങ്കിൽ അതു തെററല്ല.

9. ഹൈന്ദവസാമൂഹ്യസിദ്ധാന്തത്തിൽ അന്തർലീനമായിട്ടുള്ള ചില വസ്തുതകൾതന്നെ—അവ ക്രിസ്ത്യാനിയുടെ പിടിപാടിനപ്പുറമാണു്—ഹരിജനവർഗത്തിൽപ്പെട്ടവരെ മതം മാറുന്നതിനു പ്രേരിപ്പിക്കുമെന്നിരിക്കെ, ഭൗതികപ്രലോഭനങ്ങൾ ഉപയോഗിക്കുന്നു എന്നൊരു പരാതി ക്രിസ്ത്യാനിക്കെതിരായി ഉന്നയിക്കാതിരിക്കുകയാണു വേണ്ടതു്. (ഇവിടെ 5, 6 ഈ ഖണ്ഡികകൾകൂടി ശ്രദ്ധിക്കുക).'

ഇവിടെ ഉന്നയിച്ചിരിക്കുന്ന പ്രമേയങ്ങളുടെ പശ്ചാത്തലം വായനക്കാരൻ അറിയേണ്ടതാണു്. ഒരു ഗ്രാമത്തെ ഒന്നോടെ മതപരിവർത്തനം ചെയ്തതിനെപ്പററി—അവിടെ പാർത്തിരുന്നവർ മുഴുവൻ, അല്ലെങ്കിൽ ഭൂരിപക്ഷമെങ്കിലും, ഹരിജനങ്ങളായിരുന്നു—ഞാനും മി. എ. എ. പാളും തമ്മിൽ നടന്ന ചർച്ചയിൽനിന്നാണു് ഈ പ്രശ്നം ഉത്ഭവിച്ചതു്. ഈ മതപരിവർത്തനത്തെപ്പററി വായനക്കാരൻ പിന്നീടു് കൂടുതൽ മനസ്സിലാക്കും. ഇവിടെ ഉന്നയിച്ചിരിക്കുന്ന പ്രമേയങ്ങളുടെ വെളിച്ചത്തിൽ കൂട്ടായി മതപരിവർത്തനം നടത്തുന്ന സമ്പ്രദായത്തെയാണു പരിശോധിക്കേണ്ടതു് എന്നുമാത്രം ഇപ്പോൾ മനസ്സിലാക്കിയാൽ മതി. ഒൻപതാമത്തെ പ്രമേയം അതുതന്നെയാണല്ലോ പരാമർശിക്കുന്നതു്.

ഞാനീ പ്രമേയങ്ങൾ പലതവണ വായിച്ചുനോക്കി. കൂടുതൽ വായിക്കുന്തോറും എനിക്കു തോന്നുന്നതു് അവ വ്യക്തികളുടെ കാര്യത്തിൽ മാത്രമേ ശരിപ്പെടൂ; ജനസമൂഹങ്ങളുടെ കാര്യത്തിൽ ശരിപ്പെടുകയില്ല എന്നാണു്. ആദ്യത്തെ പ്രമേയംതന്നെ എടുക്കുക. പാപം എന്നു പറയുന്നതു് 'ഈശ്വരനിൽനിന്നുള്ള അകൽച്ച'യാണത്രേ. 'പാപത്തിൽനിന്നു് ഈശ്വരനിലേക്കുള്ള ഹൃദയപരിവർത്തനമാണു് മതപരിവർത്തനം. അതു് ഈശ്വരൻെറ പ്രവൃത്തിയാണു്'—ഇതാണു പ്രമേയകർത്താവു പറയുന്നതു്. മതപരിവർത്തനം ഈശ്വരൻെറ പ്രവൃത്തിയാണെങ്കിൽ, എന്തിനു് ആ ജോലി അദ്ദേഹത്തിൽനിന്നു് എടുത്തുമാററുന്നു? ഈശ്വരനിൽനിന്നു് അങ്ങനെ എന്തെങ്കിലുമൊക്കെ എടുത്തു മാററാൻ മനുഷ്യൻ ആരാണു്? ഈശ്വരൻെറ കൈകളിൽ വെറുമൊരു വിനീതമായ ഉപകരണം മാത്രമേ ആകാവൂ മനുഷ്യൻ. അവനു് ഒരിക്കലും മനുഷ്യഹൃദയങ്ങളുടെ വിധികർത്താവാകാൻ സാധിക്കുകയില്ല. നാമൊക്കെ യഥാർത്ഥത്തിൽ നമ്മുടെ ഹൃദയങ്ങളുടെതന്നെ വിധികർത്താക്കളാണോ എന്നു ഞാൻ പലപ്പോഴും അത്ഭുതപ്പെടാറുണ്ടു്. 'മനുഷ്യാ, നീ നിന്നെത്തന്നെ അറിയുക!' എന്ന വാചകം നിരാശാഭരിതമായ ഒരു ഹൃദയത്തിൽനിന്നും പൊട്ടിയൊഴുകിയതായിരിക്കണം. നമുക്കു

നമ്മെപ്പററിത്തന്നെ ഇത്ര കുറച്ചേ അറിയാവൂ എങ്കിൽ, നമ്മുടെ അയൽക്കാരെപ്പററിയോ, അകന്ന അപരിചിത വ്യക്തികളെപ്പററിയോ എന്താണു് അറിയാൻ കഴിയുക? അവരാകട്ടെ നമ്മിൽനിന്നും എത്രയോ കാര്യങ്ങളിൽ—അതിപ്രധാനമായ കാര്യങ്ങളിൽത്തന്നെ—തികച്ചും വ്യത്യസ്തമായിരിക്കും! രണ്ടാമത്തെ പ്രമേയം തലമുറതലമുറയായി വിശ്വാസികൾ കൈമാറിക്കൊണ്ടിരിക്കുന്ന ഒരു ക്രിസ്തീയതത്ത്വമാണു്. അതു് എത്രകണ്ടു സത്യമാണെന്നു ജന്മനാതന്നെ ക്രിസ്ത്യാനികളായവർക്കു് ഒരിക്കലും സ്വയം പരിശോധിച്ചറിയേണ്ടിവന്നിട്ടില്ല. അതു ശരിയുമാണു്. പക്ഷേ മറെറാരു മതവിശ്വാസം അംഗീകരിച്ചു വളർന്നുവന്നിട്ടുള്ള ആളുകളുടെ മുൻപിൽ അതു് അവതരിപ്പിക്കുന്നതു് അപകടമാണു്. ഞാൻ സ്വയം പരിശോധിച്ചു ശരിയാണെന്നറിഞ്ഞിട്ടില്ലാത്ത ഒരു തത്ത്വം ഇതരമതവിശ്വാസികളുടെ മുൻപിൽ അവരുടെ മതം എന്റെ മതത്തെപ്പോലെതന്നെ യഥാർത്ഥവുമായിരിക്കും—അവതരിപ്പിക്കുന്നതു തികഞ്ഞ ധാർഷ്ട്യമാണെന്നു് എനിക്കു തോന്നുന്നു. എന്റെ തത്ത്വം എനിക്കും അയാളുടേതു് അയാൾക്കും നല്ലതാണെന്നു കരുതുന്നതായിരിക്കും ഏററവും ഉത്തമം. ശീതമേഖലകളിൽ താമസിക്കുന്നവർക്കു കട്ടിയുള്ള രോമക്കുപ്പായമാണു വേണ്ടതു്; ഉഷ്ണമേഖലകളിൽ താമസിക്കുന്നവർക്കാകട്ടെ വെറുമൊരു തുണി അരയിൽ ചുററിയാൽമാത്രം മതി.

മൂന്നാമത്തെ പ്രമേയവും ആദ്യത്തേതുപോലെ മതങ്ങളുടെ നിഗൂഢതകളെപ്പററിയാണു പരാമർശിക്കുന്നതു്. സാധാരണക്കാർക്കു് ആ നിഗൂഢതകൾ മനസ്സിലാവുകയില്ല. അവർ അതൊക്കെയങ്ങു വിശ്വസിക്കുമെന്നേയുള്ളു. പരമ്പരാഗതമായ വിശ്വാസം അംഗീകരിച്ചു കഴിയുന്നവരുടെയിടയിലാണു് അവയുടെ ശരിയായ സ്ഥാനം. മറെറന്തെങ്കിലുമൊരു വിശ്വാസം വച്ചുപുലർത്താൻ ശീലിച്ചിട്ടുള്ളവരെ അവ ഒട്ടും ആകർഷിക്കുകയില്ല.

മററു് അഞ്ചു പ്രമേയങ്ങളും മതപരിവർത്തനത്തിനു വിധേയരാക്കാൻ തിരഞ്ഞെടുത്തിട്ടുള്ള ആളുകളുടെയിടയിൽ പ്രവർത്തിക്കുന്ന മിഷനറിയുടെ നടപടിക്രമങ്ങളെപ്പററിയാണു പരാമർശിക്കുന്നതു്. പ്രായോഗികതലത്തിൽ അവയൊക്കെ മിക്കവാറും അസാദ്ധ്യമാണെന്നുതന്നെ എനിക്കു തോന്നുന്നു. ആരംഭംതന്നെ തെററിപ്പോയതുകൊണ്ടു്, തുടർന്നുവരുന്നതൊക്കെ അങ്ങനെതന്നെയായിരിക്കും. തന്റെ കേൾവിക്കാരുടെ വിശ്വാസത്തിന്റെ ആഴം പരിശോധിക്കുന്നതിനു ക്രിസ്ത്യാനിക്കു് എങ്ങനെ കഴിയും? താത്കാലികമായ ഒരു പരീക്ഷണം നടത്തിയിട്ടാണോ? സങ്കല്പിക്കാവുന്ന പരീക്ഷണോപാധികളൊക്കെ ഏതെങ്കിലുമൊരു യുക്തിപരമായ നിഗമനത്തിൽ നമ്മെക്കൊണ്ടെത്തിക്കുമെന്നു കരുതിക്കൂടാ. ഈശ്വരനല്ലാതെ മററാർക്കും മനുഷ്യഹൃദയത്തെ

പ്പററി അറിവില്ല. 'ആത്മാർത്ഥമായി മതപരിവർത്തനം ചെയ്ത യാളിൻെറ ശരീരത്തേയും മനസ്സിനേയും ആത്മാവിനേയും ശുശ്രൂഷിക്കുക തൻെറ കടമയാണെന്നു് ഒരു ക്രിസ്ത്യാനി കരുതുന്നതു ശരിയാണു്'' എന്നു പറഞ്ഞല്ലോ? അങ്ങനെ കരുതത്തക്കവണ്ണം സ്വന്തം ശരീരവും മനസ്സും ആത്മാവുമൊക്കെ അത്ര ശുദ്ധമായിട്ടിരിക്കയാണെന്നു ക്രിസ്ത്യാനികൾ തീർച്ചയുണ്ടോ?

ഒടുവിലത്തെ പ്രമേയം—മുൻപു പറഞ്ഞതിൻെറയൊക്കെ മകുടസ്ഥാനത്തു സ്ഥിതിചെയ്യുന്ന പ്രമേയം—നമ്മെ അത്ഭുതസ്തബ്ധരാക്കും. കാരണം മുമ്പുപറഞ്ഞ എട്ടു പ്രമേയങ്ങളും പൂർണമായി പ്രയോഗിക്കുവാൻ പോകുന്നതു പാവപ്പെട്ട ഹരിജൻെറ പുറത്താണു് എന്നു് അതു വ്യക്തമാക്കുന്നു. ആദ്യത്തെ പ്രമേയം ഈ തലമുറയിൽപ്പെട്ട അത്യുന്നതരായ ബുദ്ധിജീവികളുടേയും ദാർശനികരുടേയും ചിന്തയെ ഇന്നും മഥിച്ചുകൊണ്ടാണിരിക്കുന്നതു്. ആദിപാപത്തിൻെറ സ്വഭാവമെന്താണെന്നു് ആർക്കറിയാം? ഈശ്വരനിൽനിന്നുള്ള അകൽച്ച എന്നു പറഞ്ഞാൽ എന്താണു്? ഈശ്വരനുമായുള്ള ഐക്യം എന്നു പറഞ്ഞാൽ എന്താണു്? ഈശ്വരനുമായി ഐക്യം പ്രാപിച്ചയാളിൻെറ ലക്ഷണങ്ങളെന്തൊക്കെയാണു്? യേശുക്രിസ്തുവിൻെറ സന്ദേശം പ്രചരിപ്പിക്കുന്നതിനു തുനിഞ്ഞിറങ്ങിയിട്ടുള്ളവർക്കു് ഈശ്വരനുമായി തങ്ങൾ ഐക്യം നേടിയിട്ടുണ്ടെന്നു തീർച്ചയാണോ? അതു തീർച്ചയില്ലെങ്കിൽ, ഈ ഗഹനങ്ങളായ കാര്യങ്ങളെപ്പററി ഹരിജനങ്ങൾക്കു് എത്രമാത്രം അറിവുണ്ടെന്നു് എങ്ങനെ കണ്ടുപിടിക്കും?

ഇതാണു മുൻചൊന്ന പ്രമേയങ്ങളെക്കുറിച്ചുള്ള എൻെറ പ്രതികരണം. ഇതു വായിച്ചു ക്രിസ്ത്യാനികളാരും ക്ഷോഭിക്കുകയില്ലെന്നു ഞാൻ കരുതുന്നു. ഈ ഒൻപതു പ്രമേയങ്ങളെക്കുറിച്ചുള്ള എൻെറ യാഥാർത്ഥമായ നിലപാടു് എൻെറ അസംഖ്യം ക്രിസ്ത്യൻസുഹൃത്തുക്കളിൽനിന്നു മറച്ചുവച്ചിരുന്നെങ്കിൽ ഞാൻ അവരെ വഞ്ചിക്കുകയായിരുന്നേനെ.

ഇനി ചുരുക്കം ചില വാക്കുകളിൽ എനിക്കു തോന്നിയിട്ടുള്ള നിസ്സംഗമായ അഭിപ്രായം ഞാനിവിടെ രേഖപ്പെടുത്താം. ഒരു മതത്തിൽനിന്നു മറെറാന്നിലേക്കു മതപരിവർത്തനം ചെയ്യുക എന്നതു്, ആ പദത്തിൻെറ അംഗീകൃതാർത്ഥം വച്ചുനോക്കിയാൽ, അസംഭാവ്യമായ ഒരു കാര്യമാണെന്നു ഞാൻ കരുതുന്നു. അതു വ്യക്തിയേയും അയാളുടെ ഈശ്വരനേയുംമാത്രം സംബന്ധിക്കുന്ന, വളരെയേറെ വ്യക്തിഗതമായ, ഒരു കാര്യമാണു്. എൻെറ അയൽക്കാരൻെറ മതവിശ്വാസത്തെ സ്വാധീനപ്പെടുത്തുന്നതിനുള്ള ഉപായങ്ങളൊന്നും ഞാൻ ആസൂത്രണംചെയ്തുകൂടാ. അയാളുടെ മതത്തെ ഞാൻ എൻെറ മതത്തെപ്പോലെതന്നെ ബഹുമാ

നിക്കണം. കാരണം എന്റെ മതം എന്നെ സംബന്ധിച്ചിടത്തോളം എത്രകണ്ട സത്യമാണോ, അതുപോലെ, ലോകത്തിലെ എല്ലാ മഹത്തായ മതങ്ങളും അതാതു മതങ്ങളിൽ വിശ്വസിക്കുന്നയാളുകൾക്ക സത്യമാണ് എന്നു ഞാൻ കരുതുന്നു. ലോകത്തിലെ മതഗ്രന്ഥങ്ങളെല്ലാം ഞാൻ ഭക്തിപൂർവ്വം വായിച്ചിട്ടുണ്ട്. അവയിലെല്ലാമുള്ള ഭംഗികൾ ആസ്വദിക്കാൻ എനിക്ക യാതൊരു വിഷമവുമില്ല. എന്റെ മതത്തിൽനിന്നും മാറിപ്പോകുന്നതിനു ഞാനാഗ്രഹിക്കുന്നില്ല. അതുപോലെതന്നെ ക്രിസ്ത്യാനിയോടോ, മുസൽമാനോടോ, പാർസിയോടോ, യഹൂദനോടോ അവരുടെ മതങ്ങൾ വിട്ടുപോരാൻ ഞാൻ ആവശ്യപ്പെടുകയുമില്ല. എന്റെ മതം അവലംബിക്കുന്നവർക്ക വലുതായ പോരായ്മകൾ ഉണ്ടെന്നു ഞാൻ അറിയാതിരിക്കുന്നില്ല. അതുപോലെ അന്യമതങ്ങളിൽപ്പെട്ടവർക്കും പോരായ്മകളുണ്ടെന്നുതന്നെ ഞാൻ കരുതുന്നു. എന്റെ മതതത്ത്വങ്ങളനുസരിച്ചു സ്വയം ജീവിതം നയിക്കുന്നതിനും എന്റെ മതത്തിൽപ്പെട്ടവരെ അതിനു പ്രേരിപ്പിക്കുന്നതിനും കഴിവുകളുടെ പരമാവധിയും എനിക്ക ചെലവഴിക്കേണ്ടിവരുന്നു. അപ്പോൾപ്പിന്നെ ഇതരമതാനുയായികൾക്ക് ഉപദേശങ്ങൾ നല്കുന്നതിനെപ്പററി എനിക്ക സങ്കല്പിക്കാൻപോലും കഴിയുന്നില്ല. 'നിന്റെമേൽ സ്വയം വിധി കല്പിക്കുംമുമ്പു മററുള്ളവരുടെമേൽ വിധി കല്പിക്കാതിരിക്കുക' എന്നതു നല്ലൊരു സദാചാരതത്ത്വമാണ്. അതുകൊണ്ടു മഹത്തും സമ്പന്നവുമായ ക്രിസ്തുമതപ്രചാരണസംഘടനകൾക്ക് ഇന്ത്യയ്ക്കുവേണ്ടി ചെയ്യാൻസാധിക്കുന്ന യഥാർത്ഥമായ സേവനം മനുഷ്യകാരുണ്യപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് ഒതുങ്ങിക്കഴിയുകയാണ്. ആ വിശ്വാസം ദൈനന്ദിനം എന്റെ മനസ്സിൽ വളർന്നുവരുകയാണ്. ഇന്ത്യയെ മുഴവനുമോ അല്ലെങ്കിൽ ഇവിടത്തെ മുഗ്ദ്ധബുദ്ധികളായ ഗ്രാമീണരെയോ ക്രിസ്തുമതത്തിലേക്ക പരിവർത്തനംചെയ്യുകയും അങ്ങനെ ഇവിടത്തെ സാമൂഹ്യഘടനയെ തകർക്കുകയും ചെയ്യുകയെന്ന നിഗൂഢമായ ഉദ്ദേശ്യം അവർക്കുണ്ടായിക്കൂടാ. ഇന്ത്യൻ സാമൂഹ്യഘടനയ്ക്ക് എന്തൊക്കെ പോരായ്മകളുണ്ടായിരുന്നാലും അതു് അനാദികാലംമുതല്ക്കേ ബാഹ്യവും ആഭ്യന്തരവുമായ പ്രാതികൂല്യങ്ങളെ അതിവർത്തിച്ചു നിലകൊള്ളുകയാണ്. മിഷണറിമാർ എന്തുദ്ദേശിച്ചാലും വേണ്ടില്ല, നാം എന്തു കരുതിയാലും വേണ്ടില്ല, ഹിന്ദുമതത്തിൽ യഥാർത്ഥമായിട്ടുള്ളവയൊക്കെ നിലനില്ക്കും; അയഥാർത്ഥമായവ ഛിന്നഭിന്നമാവുകയും ചെയ്യും. സജീവമായി നിലനില്ക്കണമെന്നുണ്ടെങ്കിൽ, ജീവത്തായ മതവിശ്വാസങ്ങൾക്കെല്ലാം ആന്തരമായിത്തന്നെ പുനരുജ്ജീവനത്തിന്നുള്ള കഴിവുണ്ടായിരിക്കണം.

## 7

ഇന്ത്യയിലെ വിവിധ നേതാക്കന്മാർ ഹരിജനങ്ങളെ അവരവരുടെ മതത്തിലേയ്ക്ക് ആകർഷിച്ചു കൊണ്ടുപോകുന്നതിനുള്ള മത്സരത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. അവർ അതൊന്നു നിറുത്തുകയാണെങ്കിൽ, ഈ ഹതഭാഗ്യയായ രാജ്യത്തെ സംബന്ധിച്ചിടത്തോളം അതൊരു നല്ല കാര്യമായേനേ. ഈ മൽസരത്തിലേർപ്പെട്ടിരിക്കുന്നവർ മതത്തിന്റെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുകയില്ലെന്ന വിചാരം എന്റെ മനസ്സിൽ ദൈനംദിനം ശക്തിപ്രാപിച്ചുവരുകയാണ്. രാഷ്ട്രതന്ത്രത്തിന്റേയോ സാമ്പത്തിക ശാസ്ത്രത്തിന്റേയോ നിലപാടിൽനിന്നു നോക്കുന്നതുകൊണ്ട് അവർ മതപരമായ മൂല്യങ്ങൾക്കു ഹാനി വരുത്തിവയ്ക്കുകയാണ്; വാസ്തവത്തിൽ ചെയ്യേണ്ടതു രാഷ്ട്രതന്ത്രമായാലും മറെറന്തായാലും എല്ലാററിനേയും മതത്തിന്റെ കാഴ്ചപ്പാടിലൂടെ നോക്കുകയാണ്. മതം ആദ്ധ്യാത്മികശാസ്ത്രമാണ്. ലോകത്തിലെ ഇതര ശക്തികളൊക്കെ എത്രകണ്ടു മഹത്തായാലും ശരി ഈശ്വരൻ എന്നൊരു സത്തയുണ്ടെങ്കിൽ 'ആത്മശക്തി' തന്നെയാണ് അവയിലൊക്കെ മഹത്തമം. ഒരു ശക്തി എത്രകണ്ടു മഹത്താകുമോ അത്രകണ്ടു സൂക്ഷ്മവുമാകും എന്ന വസ്തുത നമുക്കെല്ലാം അറിയാം. സൂക്ഷ്മമായ ഭൗതികശക്തികളിൽ പ്രമുഖമാണു വൈദ്യുതി. അതിന്റെ അത്ഭുതകരമായ ഫലങ്ങളല്ലാതെ, അതിനെ ഇന്നുവരെ ആരും കണ്ടിട്ടില്ല. വൈദ്യുതിയേക്കാളേറെ സൂക്ഷ്മമായ ശക്തിവിശേഷങ്ങളെക്കുറിച്ചുപോലും ചർച്ച ചെയ്യുന്നതിന് ഇന്നു ശാസ്ത്രീയാഭ്യൂഹം തയാറായിട്ടുണ്ട്. പക്ഷേ, ആത്മശക്തിയെന്നോ ആദ്ധ്യാത്മികശക്തിയെന്നോ വിളിക്കപ്പെടുന്നതിനെപ്പററി സ്പഷ്ടമായി എന്തെങ്കിലും മനസ്സിലാക്കുന്നതിനു മനുഷ്യൻ നിർമ്മിച്ചിട്ടുള്ള ഉപകരണങ്ങൾക്കൊന്നും ഇത്രനാളും കഴിഞ്ഞിട്ടില്ല. മതപരിഷ്കർത്താക്കൾ ആ ശക്തിയിലാണ് ഇന്നോളം വിശ്വാസമർപ്പിച്ചിട്ടുള്ളത്; അവരുടെ പ്രതീക്ഷകൾ ഒട്ടൊക്കെ നിറവേററപ്പെട്ടിട്ടുമുണ്ട്. അതേ ശക്തിതന്നെയാണു ഹരിജനങ്ങളുടെയും മററുള്ളവരുടേയും ക്ഷേമത്തെ ആത്യന്തികമായി നിയന്ത്രിക്കുന്നതും. അതു ബുദ്ധിവൈഭവമേറെയുള്ള മനുഷ്യരുടെ കണക്കുകൂട്ടലുകളെപ്പോലും കുഴപ്പത്തിലാക്കും. ഹിന്ദുമതത്തിൽനിന്നും അയിത്തം എന്ന രോഗത്തെ നിവാരണം ചെയ്യുന്നതിനു ഇറങ്ങിത്തിരിച്ചിട്ടുള്ള പരിഷ്കർത്താവു തന്റെ എല്ലാ പ്രവർത്തനങ്ങളിലും ആ ശക്തിയെയാണ്, മറെറാന്നിനേയുമല്ല, ആശ്രയിക്കേണ്ടതു്.

---

7. Harijan, 22-8-1936 (Christian Missions, P. 52)

## 8

സി. എഫ്. ആൻഡ്രൂസ് ന്യൂസിലാണ്ട്, ഫിജി, ആസ്ത്രേലിയ എന്നിവിടങ്ങൾ സന്ദർശിച്ചിട്ട് മടങ്ങിയെത്തിയിരിക്കുകയാണ്. ഇന്ത്യയിലെ സ്ഥിതിഗതികളെക്കുറിച്ചും ഇന്ത്യയിൽ വിവിധ മതപ്രചാരണ സംഘങ്ങൾ ചെയ്യുന്ന പ്രവൃത്തികളെക്കുറിച്ചും അദ്ദേഹം അവിടങ്ങളിലൊക്കെവെച്ച് ചർച്ചകൾ നടത്തി. ഇന്ത്യയിൽ തിരിച്ചെത്തിയശേഷം അദ്ദേഹം പലേ മിഷനറിമാരുമായി കത്തിടപാടുകളിൽ ഏർപ്പെട്ടു. മിഷനറിമാരുടെ ഇപ്പോഴത്തെ മനോഭാവത്തെപ്പററി ഗാന്ധിജിയുടെ പ്രതികരണമെന്താണെന്നറിയണമെന്നും അദ്ദേഹത്തിനാഗ്രഹമുണ്ടായിരുന്നു. ഗാന്ധിജി പറഞ്ഞു: 'അവരുടെ പെരുമാററം അവരുടെ എണ്ണം പെരുക്കാനായിട്ട് വന്നുചേർന്നിട്ടുള്ളവരുടെ പെരുമാററത്തെപ്പോലെതന്നെ ചീത്തയാണ്. ഹരിജനങ്ങളുടെ ദുർബലസ്ഥിതി ചൂഷണംചെയ്യുന്നതിനുള്ള അവരുടെ പരിഭ്രാന്തമായ ശ്രമങ്ങളാണ് വേദനാകരം. 'ഹിന്ദുമതം പൈശാചികമായ ഒരു മതമാണ്; അതുകൊണ്ട് നിങ്ങളിങ്ങു ഞങ്ങളുടെ മതത്തിലേക്കു പോരുക' എന്ന് അവർ പറഞ്ഞാൽ എനിക്കതു മനസ്സിലാക്കാം. പക്ഷേ, അവർ ഈ ഭൂമിയിൽത്തന്നെ സ്വർഗം ഉണ്ടാക്കിക്കൊടുക്കാമെന്നു പറഞ്ഞു ഹരിജനങ്ങളെ മിരട്ടുകയാണ്: ഒരിക്കലും നിറവേററാൻ സാധിക്കാത്ത വാഗ്ദാനങ്ങൾ അവർ ഹരിജനങ്ങൾക്കു നല്കുന്നു. ബാംഗ്ളൂരിൽവച്ച് ഇന്ത്യൻ ക്രിസ്ത്യാനികളുടെ ഒരു നിവേദകസംഘം എന്നെ കണ്ടു കുറെ പ്രമേയങ്ങൾ നല്കി. ആ പ്രമേയങ്ങൾ എന്നെ സന്തോഷിപ്പിക്കുമെന്നാണ് അവർ കരുതിയത്. ഞാൻ അവരോടു പറഞ്ഞു: 'ഇതങ്ങനെ വിലപേശേണ്ട കാര്യമല്ല. ഹിന്ദുക്കൾതന്നെ സ്വയം തീരുമാനിക്കേണ്ട ഒരു കാര്യമാണിത് എന്നു നിങ്ങൾ വ്യക്തമായി പറയണം.' 'തൊട്ടുകൂടാത്തവരു'ടെയിടയിൽ പെട്ടെന്ന് ഒരു ആദ്ധ്യാത്മികദാഹം ഉദ്ഭൂതമായെന്നു പറഞ്ഞിട്ട്, ഉടനെ ആ സാഹചര്യത്തെ ചൂഷണംചെയ്യാൻ ശ്രമിക്കുന്നതിൽ എന്ത് അർത്ഥമാണുള്ളത്? ഈശ്വരന്റെ ഉണ്മയെക്കുറിച്ചോ ഇല്ലായ്മയെക്കുറിച്ചോ യാതൊരു ബോധവും ബുദ്ധിയും ഇല്ലാത്തവരാണു പാവപ്പെട്ട ഹരിജനങ്ങൾ. അങ്ങനെയുള്ള ഹരിജനങ്ങളുടെ കാര്യം മുഴുവൻ താനൊരാളായിട്ടു നോക്കിക്കൊള്ളാമെന്ന് ഏതെങ്കിലും ഒരു വ്യക്തി പറഞ്ഞാൽ അത് അബദ്ധമാണ്. ഒരു കെട്ടിടത്തിൽനിന്നു പൊളിച്ചെടുത്തു മറെറാരിടത്തു കൊണ്ടുപോയി കെട്ടാവുന്ന മൺകട്ടകളാണോ ഹരിജനങ്ങൾ? ക്രിസ്തുമതപ്രചാരകരോ, മുസ്ളീം പ്രചാരകരോ, മററാരെങ്കിലുമോ ഒരു കൈ നോക്കിക്കളയാമെന്നു

---

8. Harijan, 28–11–1936 (Christian Missions pp. 142-145)

തീരുമാനിച്ചെന്നുവരും. പക്ഷേ, അങ്ങനെ സ്വന്തം അണികളിൽ പെട്ടവരുടെ എണ്ണം പെട്ടെന്നങ്ങു കൂട്ടിക്കളയാമെന്നു് അവർ വിചാരിച്ചുപോകരുതു്. കാരണം ഇന്നു ഹിന്ദുമതത്തിൽ മഹത്തായ ഒരു പരിഷ്കരണസംരംഭം നടന്നുകൊണ്ടിരിക്കുകയാണെന്നു് അവർ അറിയണം.'

സി. എഫ്: 'ഞാനൊരു ചോദ്യം ചോദിക്കട്ടെ. ആസ്ത്രേലിയായിൽവച്ചു ഞാൻ പറഞ്ഞു: ഡാക്ടർ അംബേദ്കറും അദ്ദേഹത്തിന്റെ കൂട്ടരും മതത്തിന്റെ പേരിലല്ല സംസാരിക്കുന്നതെന്നു്. ഇന്ത്യയിലെ പല ഭാഗങ്ങളിലും ഇന്നും നിഷ്കപട ചിത്തരായി, ഋജുബുദ്ധികളായി കഴിഞ്ഞുകൂടുന്ന ഹരിജനങ്ങളോടു വിലപേശുന്നതു ക്രൂരതയാണെന്നും ഞാൻ പറഞ്ഞു. അപ്പോഴാണു തിരുവിതാംകൂറിലെ ഈഴവർ ക്രിസ്തുമതാഭ്യസനം ലഭിക്കണമെന്നു് അഭ്യർത്ഥിച്ചതായി ലണ്ടൻ മിഷനറി സൊസൈററിയുടെ പ്രസ്താവന പുറത്തുവന്നതു്. ഈഴവർ തികച്ചും പ്രബുദ്ധരാണു്, അതുകൊണ്ടു് അവർ യഥാർത്ഥത്തിൽ ക്രിസ്തുമതം പഠിക്കണമെന്നു് അഭ്യർത്ഥിച്ചിട്ടുണ്ടെങ്കിൽ അതു വ്യത്യസ്തമായ ഒരു കാര്യമാണെന്നു ഞാൻ പറഞ്ഞു. ഞാനങ്ങനെ പറഞ്ഞതു ശരിയാണോ?'

ഗാന്ധിജി: 'ശരിയാണെന്നു് എനിക്കു തോന്നുന്നില്ല. ഡാക്ടർമാരും ബാരിസ്റ്റർമാരും ഒക്കെയായിത്തീന്ന ഈഴവരുണ്ടെങ്കിലും, അവരിൽ ബഹുഭൂരിപക്ഷവും മററെങ്ങുമുള്ള ഹരിജനങ്ങളെപ്പോലെതന്നെയാണു്. ഈഴവരിൽ ഭൂരിപക്ഷത്തിന്റെ പ്രാതിനിദ്ധ്യമുള്ള ആരുംതന്നെ ക്രിസ്തുമതാഭ്യസനത്തിനു് ആവശ്യപ്പെട്ടിട്ടില്ല എന്നു ഞാൻ തീർത്തു പറയും. അവിടെയുള്ള നമ്മുടെ പ്രധാനപ്പെട്ട പ്രവർത്തകരോടു നിങ്ങൾ വിവരം ശരിയാണോ എന്നന്വേഷിച്ചറിയണം.'

സി. എഫ്: 'അതു മാററിവച്ചിട്ടു് അടിസ്ഥാനപരമായ കാര്യത്തെക്കുറിച്ചു് അങ്ങയോടു ചർച്ച ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു. വേണ്ടത്ര ചിന്തിച്ചതിനുശേഷം, പ്രാർത്ഥിച്ചതിനുശേഷം, ഒരാൾ തീരുമാനിക്കുകയാണു ക്രിസ്തുമതത്തിൽ ചേരാതെ തനിക്കു ശാന്തിയും മോക്ഷവും ലഭിക്കുകയില്ലെന്നു്. അങ്ങനെയുള്ള ഒരാൾക്കു് അങ്ങു് എന്തു് ഉപദേശം നല്കും?'

ഗാന്ധിജി: 'ഒരു ക്രൈസ്തവേതരൻ, ഹിന്ദുതന്നെ ആയിക്കൊള്ളട്ടെ, ഒരു ക്രിസ്ത്യാനിയുടെ മുൻപിൽ വന്നു് അങ്ങനെ പറഞ്ഞാൽ മതം മാററത്തിൽ നന്മ കണ്ടെത്തുന്നതിനു പകരം സ്വയം ഒരു നല്ല ഹിന്ദുവാകാൻ ശ്രമിക്കണം എന്നു ക്രിസ്ത്യാനി അയാളെ ഉപദേശിക്കണം. അതാണു് എന്റെ അഭിപ്രായം.'

സി. എഫ്: 'ഇക്കാര്യത്തിൽ അങ്ങയെ പൂർണമായി അനുകൂലിക്കാൻ എനിക്കു വയ്യ. അങ്ങയ്ക്കു് എന്റെ നിലപാടു് അറി

യാമല്ലോ. ക്രിസ്തുവിൽക്കൂടിമാത്രമേ മോക്ഷം നേടാൻ സാധിക്കൂ എന്ന നിലപാട് ഞാൻ ഉപേക്ഷിച്ചിട്ട് കാലമേറെയായി. പക്ഷേ, 'ഓക്സ്ഫോർഡ്ഗ്രൂപ്പ്' പ്രസ്ഥാനത്തിൽപ്പെട്ടയാളുകൾ അങ്ങയുടെ പുത്രന്റെ ജീവിതത്തെ പരിവർത്തനവിധേയമാക്കുകയും, മതം മാറണമെന്ന് അയാൾക്കു തോന്നുകയും ചെയ്യുന്നുവെന്നിരിക്കട്ടെ. എന്താണ് അങ്ങ് അപ്പോൾ പറയുക?'

ഗാന്ധിജി: 'എനിക്കു പറയാനുള്ളത് ഇതാണ്. 'ഓക്സ്ഫോർഡ് ഗ്രൂപ്പ്' എത്ര പേരുടെ ജീവിതത്തെ വേണമെങ്കിലും പരിവർത്തനവിധേയമാക്കിക്കൊള്ളട്ടെ. അവരുടെ മതത്തെമാത്രം മാററാതിരുന്നാൽ മതി. ഓരോരുത്തരുടെയും മതത്തിന്റെ ഏററവും നല്ല അംശത്തിലേക്ക് അവരുടെ ശ്രദ്ധ ആകർഷിക്കുകയും, അവയ്ക്കൊത്തു ജീവിക്കാൻ പററിയ മട്ടിൽ ജീവിതരീതികളിൽ പരിവർത്തനം വരുത്തുകയും ചെയ്യുന്നതിനു 'ഓക്സ്ഫോർഡ് ഗ്രൂപ്പ്' ശ്രമിക്കട്ടെ. ഈയിടെ ഒരാൾ എന്റെ അടുക്കൽ വന്നു. അയാളുടെ മാതാപിതാക്കന്മാർ ബ്രാഹ്മണരാണ്. നിങ്ങളുടെ പുസ്തകം വായിച്ചതിന്റെ ഫലമായി അയാൾ ക്രിസ്തുമതത്തിൽ ചേർന്നുവത്രേ. ഞാൻ അയാളോടു ചോദിച്ചു അയാളുടെ പൂർവ്വികന്മാരുടെ മതം തെററാണെന്നു അയാൾ വിചാരിക്കുന്നുണ്ടോ എന്നു്. ഇല്ലെന്നായിരുന്നു അയാളുടെ മറുപടി. 'ഹിന്ദുവായിരിക്കെത്തന്നെ ബൈബിൾ ലോകത്തിലെ മഹത്തായ മതഗ്രന്ഥങ്ങളിലൊന്നാണെന്നും, ക്രിസ്തു മഹാനായ ഒരു ആചാര്യനാണെന്നും, കരുതാൻ എന്തെങ്കിലും വൈഷമ്യമുണ്ടോ?' എന്നു ഞാൻ ചോദിച്ചു. ഇന്ത്യാക്കാരെല്ലാം ബൈബിൾ പഠിച്ചു ക്രിസ്ത്യാനികളായിത്തീരണമെന്നു നിങ്ങൾ നിങ്ങളുടെ പുസ്തകങ്ങളിലെങ്ങും ആവശ്യപ്പെട്ടിട്ടില്ലെന്നും അയാൾ ആ പുസ്തകങ്ങളുടെ അർത്ഥം ശരിക്കു മനസ്സിലാക്കിയിട്ടില്ലെന്നും ഞാൻ അയാളോടു പറഞ്ഞു. മതഭക്തനായ മുസ്ലീം എത്ര അഴിഞ്ഞ ജീവിതം നയിച്ചാലും നല്ലൊരു ഹിന്ദുവിനേക്കാൾ ശ്രേഷ്ഠനാണെന്നു പരേതനായ മൗലാനാ മുഹമ്മദാലി വിശ്വസിച്ചിരുന്നു. അതല്ലല്ലോ നിങ്ങളുടെ നിലപാട്.'

സി. എഫ്: 'മൗലാനാ മുഹമ്മദാലിയുടെ നിലപാടു ഞാൻ അംഗീകരിക്കുന്നില്ല. പക്ഷേ, യഥാർത്ഥത്തിൽ മതം മാറണമെന്നു ഒരാൾക്കു തോന്നിയാൽ, അയാളെ തടസ്സപ്പെടുത്തിക്കൂടെന്നു തന്നെ ഞാൻ പറയും.'

ഗാന്ധിജി: 'പക്ഷേ, അയാൾക്കു് അയാളുടെ അവസ്ഥ മനസ്സിലാക്കുന്നതിനു് ഒരവസരം നിങ്ങൾ കൊടുക്കുന്നില്ലല്ലോ. നിങ്ങൾ അയാളെ ചോദ്യംചെയ്യുന്നപോലുമില്ല. ഒരു ക്രിസ്ത്യാനി എന്റെ അടുക്കൽ വന്നു ഭാഗവതം അയാളെ വല്ലാതെ ആകർഷി

ച്ചിരിക്കുന്നുവെന്നും അതുകൊണ്ടു ഹിന്ദുവാകാൻ അയാരം തീരു മാനിച്ചിരിക്കുന്നു എന്നും പറയുകയാണെന്നിരിക്കട്ടെ. ഞാൻ അ യാളോടു പറയും: 'പാടില്ലാ. ഭാഗവതത്തിൽ നിങ്ങരം കണ്ടതു ബൈബിളിലുമുണ്ടു്. നിങ്ങരം അവ കണ്ടുപിടിക്കാൻ ശ്രമിച്ചി ട്ടില്ലെന്നേയുള്ളു. ഒന്നു ശ്രമിച്ചുനോക്കു. എന്നിട്ടു് ഒരു നല്ല ക്രി സ്ത്യാനിയായി ജീവിക്കു.'

സി. എഫ്: 'എന്തോ, എനിക്കറിഞ്ഞുകൂടാ. ആരെങ്കിലു മൊരാരം താനൊരു യഥാർത്ഥ ക്രിസ്ത്യാനിയാകാൻ ആഗ്രഹിക്കു ന്നുവെന്നു് എന്നോടു പറഞ്ഞാൽ 'ആയിക്കൊള്ളൂ' എന്നേ ഞാൻ പറയൂ. പക്ഷേ, ഞാൻ ഇന്നോളം ഇക്കാര്യത്തിനുവേണ്ടി എന്നെ സമീപിച്ചിട്ടുള്ള ഉത്സാഹശാലികളായ പലേ ആളുകളെയും ശക്തി യായി പിൻതിരിപ്പിച്ചിട്ടേയുള്ളു എന്നു് അങ്ങേയ്ക്കു് അറിയാമ ല്ലോ. ഞാനവരോടു പറഞ്ഞിട്ടുള്ളതു് 'എന്നെച്ചൊല്ലി നിങ്ങരം അങ്ങനെ ചെയ്യരുതു്'' എന്നാണു്. ഏതായാലും മനുഷ്യപ്രകൃതി ക്കു് ഉറച്ച ഒരു വിശ്വാസം കൂടിയേ കഴിയൂ.'

ഗാന്ധിജി: 'ഒരു മനുഷ്യനു ബൈബിളിൽ വിശ്വസിക്കണ മെന്നുണ്ടെങ്കിൽ അയാരം അങ്ങനെ ചെയ്തോട്ടെ. പക്ഷേ, അ യാരം സ്വന്തം മതത്തെ എന്തിനു് അവഗണിക്കണം? മതപരിവർ ത്തനശ്രമങ്ങരം ലോകത്തിൽ സമാധാനം കൈവരുത്തുകയില്ല. മതം തികച്ചും വ്യക്തിഗതമായ ഒരു കാര്യമാണു്. നാം ഓരോ രുത്തരും നമുക്കു കിട്ടുന്ന വെളിച്ചത്തിനൊത്തു ജീവിതം നയിക്ക ണം; നല്ല കാര്യങ്ങരം പരസ്പരം പകർന്നുകൊടുക്കണം; അങ്ങ നെ ഈശ്വരനിലെത്തിച്ചേരാനുള്ള മനുഷ്യയത്നത്തിൻെറ ആക ത്തുക വർദ്ധിപ്പിക്കണം.'

ഗാന്ധിജി തുടർന്നു: 'ഒന്നു ചിന്തിച്ചുനോക്കു. പരസ്പരമു ള്ള മതസഹിഷ്ണതയോ, സർവമതസമത്വമോ എന്താണു് അം ഗീകാര്യം? എൻെറ അഭിപ്രായത്തിൽ ലോകത്തിലെ എല്ലാ മഹ ത്തായ മതങ്ങളും അടിസ്ഥാനപരമായി സമമാണു്. നമുക്കു നമ്മു ടെ മതത്തോടുള്ളതുപോലെതന്നെ ബഹുമാനം എല്ലാ മതങ്ങളോടും നൈസർഗികമായിട്ടു് ഉണ്ടായിരിക്കണം. ശ്രദ്ധിക്കുക — പര സ്പരമുള്ള സഹിഷ്ണതയല്ല; തുല്യബഹുമാനം എന്നാണു ഞാൻ പറഞ്ഞതു്.'

9

ചോദ്യം: സ്ഫുടമായ ആവിഷ്ക്കരണം കൂടാതെകണ്ടു് തലമുറകളിൽനിന്നു തലമുറകളിലേക്കു മതാനുഭൂതി എങ്ങനെ പ കർന്നുകൊടുക്കാൻ കഴിയും?

9. Harijan, 12-12-1936 (Christian Missions, pp. 152-153)

ഉത്തരം: സ്ഫുടമായ ആവിഷ്ക്കരണത്തിനു പര്യാപ്തമായ സന്ദർഭമൊന്നും ഉണ്ടാകുന്നില്ലല്ലോ. ജീവിതംതന്നെയാണ് അതിന്റെ ആവിഷ്ക്കരണം. കുറെക്കൊല്ലങ്ങൾക്കു മുൻപു ഞാൻ ഉപയോഗിച്ച പനിനീർപ്പൂവിന്റെ ഉപമതന്നെ എടുക്കാം. എമ്പാടും പ്രസരിക്കുന്ന തന്റെ സൗരഭ്യത്തെപ്പററി, കണ്ണുള്ളവർക്കൊക്കെ കാണാവുന്ന തന്റെ സൗന്ദര്യത്തെപ്പററി, പനിനീർപ്പൂ പുസ്തകങ്ങൾ രചിക്കുന്നില്ല; പ്രഭാഷണങ്ങൾ ചെയ്യുന്നില്ല. ആദ്ധ്യാത്മികജീവിതം സുന്ദരവും സൗന്ദര്യപൂർണവുമായ പനിനീർപ്പൂവിനേക്കാൾ എത്രയോ മടങ്ങു ശ്രേഷ്ഠമാണ്. ജീവിതത്തിൽ ഒരു ആദ്ധ്യാത്മികാവിഷ്ക്കരണം ഉണ്ടാകുന്ന നിമിഷംതന്നെ പരിസരങ്ങളിൽനിന്ന് അതിനു പ്രതികരണമുണ്ടാകുമെന്നു പറയുവാൻ ഞാൻ ധൈര്യപ്പെടുന്നു. ഗീതയിലും ഭാഗവതത്തിലും കൊറാനിലും ബൈബിളിലുമെല്ലാം ഇക്കാര്യം പ്രസ്പഷ്ടമാക്കുന്ന പല ഭാഗങ്ങളുമുണ്ട്. കൃഷ്ണൻ പ്രത്യക്ഷപ്പെടുന്നിടത്തൊക്കെ ജനങ്ങൾ ആവിഷ്ടരെപ്പോലെ പെരുമാറിയതായി നാം വായിക്കുന്നു. യേശുവിന്റെ കാര്യത്തിലും അങ്ങനെ സംഭവിച്ചതായി പറയുന്നുണ്ട്. കുറേക്കൂടി പരിചിതമായ ഒരുദാഹരണം പറഞ്ഞാൽ, ജവഹർലാൽ ചെല്ലുന്നിടത്തൊക്കെ ജനങ്ങൾ മന്ത്രശക്തിക്കധീനരായതുപോലെ പെരുമാറുന്നത് എന്തുകൊണ്ടാണ്? അദ്ദേഹം വന്നുവെന്നതന്നെ പലപ്പോഴും അവരറിയുന്നില്ല. അതിനു മുൻപുതന്നെ അദ്ദേഹം വരുന്നുവെന്ന വിചാരംപോലും അവരെ കമ്പംകൊള്ളിക്കുന്നു. ഇവിടെ ഇതൊരു ആദ്ധ്യാത്മികസ്വാധീനതയാണെന്നു പറഞ്ഞുകൂടാ. എങ്കിലും സൂക്ഷ്മമായ ഒരുതരം സ്വാധീനതയാണത്. എന്തു പേരു കൊടുത്താലും വേണ്ടില്ല, അങ്ങനെയൊന്ന് ഉണ്ടെന്നു നിസ്സംശയമാണ്. ജനങ്ങൾക്കു ജവഹർലാൽ പറയുന്നതു കേൾക്കണമെന്നില്ല. അദ്ദേഹത്തെ വെറുതെയൊന്നു കണ്ടാൽമാത്രം മതി. അതു സ്വാഭാവികമാണ്. ജനലക്ഷങ്ങളെ മറെറാരു രീതീയിൽ കൈകാര്യം ചെയ്യാൻ വയ്യ. ശബ്ദപ്രക്ഷേപണത്തിന്റെ തരംഗങ്ങളേക്കാൾ ശക്തമാണ് ആദ്ധ്യാത്മികജീവിതം. എനിക്കും എന്റെ പ്രഭുവിനും മദ്ധ്യേ മറെറാരുപാധിയുമില്ലാതിരിക്കുമ്പോൾ ഞാൻ അദ്ദേഹത്തിന്റെ പ്രഭാവത്തിനു യഥേഷ്ടം ഒഴുകിവീഴാവുന്ന ഒരു പാനപാത്രംമാത്രമായിത്തീരുന്നു. ഗംഗാജലം അതിന്റെ ഉത്ഭവസ്ഥാനത്തു കവിഞ്ഞൊഴുകുന്നതുപോലെ ഈശ്വരചൈതന്യം ഈ പാനപാത്രത്തിലും കവിഞ്ഞൊഴുകുന്നു. അങ്ങനെ സത്യവും ജീവിതവും ഒന്നായി ലയിക്കുമ്പോൾ, സംസാരിക്കുന്നതിനു തോന്നുകയില്ല. സത്യത്തിനു പദങ്ങൾ ഏററവും കുറച്ചുമതി. അതുകൊണ്ടു ജീവിക്കുക എന്നതിനേക്കാൾ യഥാർത്ഥമായ ആദർശനിഷ്ഠ മറെറാന്നില്ല.

ചോദ്യം: അത്തരമൊരു ജീവിതത്തിന്റെ പ്രഭാവസ്ഥാനം ഏതെന്നു ചോദിച്ചാൽ എന്താണുത്തരം?

ഉത്തരം: അപ്പോഠം നിങ്ങഠം സംസാരിച്ചു തുടങ്ങും; പക്ഷേ, നിങ്ങഠം നല്ലപോലെ ചിന്തിച്ചശേഷമേ ഭാഷ ഉപയോഗിക്കൂ. നിങ്ങഠംക്കുതന്നെ അതു് അനുഭവിച്ചറിയാനൊക്കും; അതിനെ ആവിഷ്ക്കരിക്കാനൊക്കുകയില്ല. പക്ഷേ, ചോദ്യകർത്താവു് ഒരു സത്യാന്വേഷകനാണെങ്കിൽ അയാഠം കൂടുതൽ ഉള്ളിലേക്കു കടന്നു ചോദ്യങ്ങഠം ചോദിക്കാൻ തുടങ്ങും. അപ്പോഠം അയാളെ നിങ്ങഠം നിങ്ങളിലേക്കുതന്നെ ആകർഷിച്ചുകൊള്ളും; നിങ്ങഠംക്കു് അയാളുടെ അടുക്കലേക്കു പോകേണ്ടിവരുകയില്ല. നിങ്ങളുടെ കീർത്തി ലോകമെങ്ങും വ്യാപിക്കുകയും, ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും ആളുകഠം നിങ്ങളെ കാണാനും നിങ്ങഠം പറയുന്നതു കേഠംക്കാനും തിക്കിത്തിരിക്കി കടന്നുവരുകയും ചെയ്യും. അപ്പോഠം നിങ്ങഠം അവരോടു സംസാരിക്കും. അരവിന്ദഘോഷിന്റെ കാര്യമെടുക്കുക. എല്ലാ ഭാഗത്തുനിന്നും ആളുകഠം അദ്ദേഹത്തിന്റെ അടുക്കലേക്കു പോകുന്നു. അദ്ദേഹം ആണ്ടിൽ രണ്ടുതവണയല്ലാതെ അവരെ കാണുന്നില്ല; ഒരിക്കൽപോലും സംസാരിക്കുന്നുമില്ല.

## 10

'മതപരിവർത്തനത്തിനുള്ള ശ്രമങ്ങളെക്കുറിച്ചു് അങ്ങു് എന്തു പറയുന്നു?'

തികച്ചും അജ്ഞരായ ജനങ്ങളെ സ്വാധീനപ്പെടുത്തുന്നതിനുള്ള ഇത്തരം ശ്രമങ്ങളെ ഞാൻ കഠിനമായി വെറുക്കുന്നു. എന്നെ സ്വാധീനപ്പെടുത്താൻ ചിലർ ശ്രമങ്ങഠം നടത്തുന്നതു് എനിക്കു മനസ്സിലാക്കാം. അതിനുള്ള ശ്രമങ്ങഠം നടക്കുന്നുമുണ്ടു്. എനിക്കു് അവരോടും അവർക്കു് എന്നോടും യുക്തിവാദം ചെയ്യാൻ കഴിയുമല്ലോ. പക്ഷേ ഹരിജനങ്ങളെ പിടിക്കാനുള്ള ശ്രമത്തെ ഞാൻ വെറുക്കുകതന്നെ ചെയ്യുന്നു. ക്രിസ്തുമതപ്രചാരകൻ ഒരു ഹരിജന്റെ അടുക്കൽ ചെന്നു്, ക്രിസ്തുമാത്രമാണു് ഒരേയൊരു ഈശ്വരപുത്രൻ എന്നു പറയുമ്പോഠം അയാഠം വെറുതെ മിഴിച്ചുനോക്കി നില്ക്കുകയേ ചെയ്യൂ. മതപ്രചാരകൻ അയാളുടെ മുൻപിൽ ക്രിസ്തുമതത്തിനു് അപകർഷമുണ്ടാക്കുന്ന പലവിധ പ്രലോഭനങ്ങഠം നിരത്തിവയ്ക്കുന്നു.'

'അപ്പോഠം ഒരു ഹരിജനു യുക്തിബോധമില്ലെന്നാണോ അങ്ങു പറയുന്നതു്?

10. Harijan, 6-3-1937 (Christian Missions, P. 113)

'അങ്ങനെയല്ല. ഉദാഹരണത്തിനു പണം കൊടുക്കാതെ അയാളെക്കൊണ്ടു ജോലി ചെയ്യിക്കാമോ എന്നു നോക്കു. അതു പററുകയില്ല. സദാചാരമൂല്യങ്ങളെ സംബന്ധിച്ചും അയാൾക്കൊരു ബോധമുണ്ട്. പക്ഷേ മതശാസ്ത്രസംബന്ധിയായ വിശ്വാസങ്ങളും തത്ത്വങ്ങളും അയാൾ മനസ്സിലാക്കണമെന്നു പറഞ്ഞാൽ അതു നടപ്പുള്ള കാര്യമല്ല. എനിക്കു പതിനേഴു വയസ്സായപ്പോൾ പോലും—അതായത് വിദ്യാഭ്യാസപരിശീലനങ്ങൾ ഏതാണ്ടൊരു നല്ല അളവിൽത്തന്നെ ലഭിച്ചതിനുശേഷംപോലും—അതൊന്നും മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. യാഥാസ്ഥിതിക ഹിന്ദുക്കൾ ഹരിജനവർഗത്തെ എത്ര ഭയങ്കരമായിട്ടാണെന്നോ അവഗണിച്ചു തള്ളിക്കളഞ്ഞത്. അതോർക്കുമ്പോൾ അവരിന്നും ഹിന്ദുമതത്തിൽത്തന്നെ ഉറച്ചുനില്ക്കുന്നത് അത്ഭുതമാണെന്നുവേണം പറയാൻ. അവരുടെ മതവിശ്വാസത്തിന് ഉലച്ചിൽ തട്ടിക്കുവാൻ മററുള്ളവർ ശ്രമിക്കുന്നത് നിഷ്ഠുരമാണെന്നു ഞാൻ പറയും.

11

ഹിന്ദുമതത്തിൽ നബിക്കും, സൊറോസ്റ്ററിനും, മോസസിനുമെന്നപോലെ യേശുവിനു സ്ഥാനമുണ്ട്. എന്നെ സംബന്ധിച്ചിടത്തോളം വിഭിന്നമതങ്ങളെല്ലാം ഒരേ പൂന്തോട്ടത്തിൽ വിടരുന്ന മനോഹരപുഷ്പങ്ങളാണ്. അതല്ലെങ്കിൽ ഗംഭീരമായ ഒരു വൃക്ഷത്തിൻെറ വിഭിന്നശാഖകളാണ്. അതുകൊണ്ട് അവയെല്ലാം ഒരേപോലെ സത്യമാണ്. ഒരേപോലെ അപൂർണങ്ങളായ മാനുഷികോപകരണങ്ങളാണ് അവയെ സ്വീകരിക്കുന്നതും വ്യാഖ്യാനിക്കുന്നതും. ഇന്ത്യയിലും മററു രാജ്യങ്ങളിലുമൊക്കെ നടക്കുന്ന മട്ടിലുള്ള മതപരിവർത്തനസമ്പ്രദായത്തോടു പൊരുത്തപ്പെടാൻ എനിക്ക് അസാധ്യമാണ്. അതൊരു തെററാണ്. സമാധാനത്തിലേക്കുള്ള ലോകത്തിൻെറ പുരോഗതിയിൽ അതു വലുതായൊരു പ്രതിബന്ധമാണ്, 'മല്ലടിക്കുന്ന മതങ്ങൾ' എന്ന പദപ്രയോഗംതന്നെ ഈശ്വരനിന്ദയാണ്. എങ്കിലും ഇന്നത്തെ ഇന്ത്യയിലെ അവസ്ഥ ചിത്രീകരിക്കുന്നതിന് ആ പദപ്രയോഗമേ പററൂ. ഇന്ത്യ മതത്തിൻെറ അഥവാ മതങ്ങളുടെ മാതാവാണെന്നാണു ഞാൻ കരുതുന്നത്. അങ്ങനെ യഥാർത്ഥത്തിൽ ഇന്ത്യ മാതാവാണെങ്കിൽ ആ മാതൃത്വം ഇന്നു പ്രതിക്കൂട്ടിലാണ്. ക്രിസ്ത്യാനി ഹിന്ദുവിനേയോ, ഹിന്ദു ക്രിസ്ത്യാനിയേയോ എന്തിനു മതം മാററാൻ ശ്രമിക്കണം? ഹിന്ദു നല്ലവനാണെങ്കിൽ, ഈശ്വരഭക്തനാണെങ്കിൽ, എന്തുകൊണ്ടു ക്രിസ്ത്യാനികൾ അത്രയുംകൊണ്ടു സംതൃപ്തനായിക്കൂടാ? മാനുഷികമായ സദാചാരനി

11. Harijan, 30-1-1937 (Hindu Dharma, P. 231)

യമങ്ങൾ പരിഗണിക്കേണ്ടതില്ലെന്നാണെങ്കിൽ പള്ളിയിലോ, ക്ഷേത്രത്തിലോ അനുവർത്തിക്കുന്ന പ്രത്യേകരീതിയിലുള്ള ആരാധനാക്രമങ്ങളൊക്കെ അർത്ഥശൂന്യങ്ങളായിത്തീരും; എന്നല്ല വ്യക്തിഗതമോ സാമൂഹ്യമോ ആയ വികാസത്തിനു പ്രതിബന്ധമായിത്തീരും. അങ്ങനെ ഏതെങ്കിലുമൊരു പ്രത്യേകരൂപംതന്നെ അനുവർത്തിക്കണമെന്നോ, ആവർത്തിക്കണമെന്നോ നിർബന്ധിച്ചാൽ അതുതന്നെ രക്തച്ചൊരിച്ചിലിനിട നല്കുന്ന ക്രൂരമായ കലഹത്തിനു കാരണമായെന്നു വരും. അങ്ങനെ ഒടുവിൽ മതത്തിൽ, അതായതു് ഈശ്വരനിൽത്തന്നെ, തികഞ്ഞ അവിശ്വാസമുണ്ടായെന്നും വരും.

## 12

ഹരിജനങ്ങളുടെ പൂർവികമതത്തിലുള്ള വിശ്വാസം പിഴുതെടുക്കുകയോ, അവരുടെ ആഭിമുഖ്യം മറ്റൊന്നിലേക്കു മാററി പ്രതിഷ്ഠിക്കുകയോ ചെയ്താൽ—അങ്ങനെ മാററി പ്രതിഷ്ഠിക്കുന്നതു് ആ പൂർവികമതത്തിനു തുല്യവും ഗുണശ്രേഷ്ഠവുമായ ഒരു മതത്തിലേക്കായാൽക്കൂടി—അതു മതമെന്ന സങ്കല്പത്തെത്തന്നെ വിലക്ഷണമാക്കുകയാണെന്നു ഞാൻ പറയും. നിഷേധിക്കാനാവാത്ത ഒരു സത്യപ്രസ്താവമാണതു്. എല്ലാ മണ്ണിന്റേയും പ്രധാനപ്പെട്ട ഗുണങ്ങൾ ഒരുപോലിരിക്കുമെങ്കിലും, ഒരേ വിത്തു് എല്ലാ മണ്ണിലും ഒരേപോലെ പൊടിക്കുകയില്ലെന്നു നമുക്കു് അറിയാം. ബംഗാളിലെ ചില പ്രദേശങ്ങളിൽ നല്ലപോലെ തഴച്ചു വളരുന്ന ഒരു തരം നല്ല പരുത്തിച്ചെടിയുടെ വിത്തു് എന്റെ പക്കലുണ്ടു്. പക്ഷേ അതേ വിത്തു വരോദായിലെ മണ്ണിൽ അതേപോലെ വളർത്തിയെടുക്കുന്നതിനു മീരാബഹനു് ഇതുവരെ കഴിഞ്ഞിട്ടില്ല. വരോദായിലെ മണ്ണു് ബംഗാളിലെ മണ്ണിനേക്കാൾ മോശമാണെന്നൊരു തത്ത്വം ആരെങ്കിലും ഉന്നയിച്ചാൽ അതു് എനിക്കു് അംഗീകരിക്കാൻ സാധിച്ചില്ലെന്നുവരും. ഹിന്ദുമതം അസത്യമാണെന്നു ക്രിസ്ത്യൻസുഹൃത്തുക്കൾ ഇപ്പോൾ പറയുന്നില്ലെങ്കിലും അതൊരു പ്രമാദജടിലമായ മതമാണെന്നും തങ്ങൾ വിശ്വസിക്കുന്നതുപോലുള്ള ക്രിസ്തുമതം മാത്രമാണു സത്യാധിഷ്ഠിതമായ ഒരേയൊരു മതമെന്നുമുള്ള വിശ്വാസം അവർ നെഞ്ചിൽ വച്ചുപോററുന്നുണ്ടെന്നാണു് എന്റെ ഭയം. ഹിന്ദുക്കളുടെ ജീവിതത്തിൽ കടന്നുകൂടിയിട്ടുള്ള അയിത്തവും അതുപോലുള്ള മററു വൈകല്യങ്ങളും വിമർശന വിഷയങ്ങളാകുന്നതു നമുക്കു മനസ്സിലാക്കാം. അത്തരം മാലിന്യങ്ങൾ കഴുകിക്കളഞ്ഞു ഹിന്ദുമതത്തെ ശുദ്ധമാക്കുന്നതിനു് അവർ നമ്മെ സഹായിക്കുമെങ്കിൽ നല്ലൊരു സൃഷ്ടിപരമായ പ്രവർത്തനമാണു് അവർ ചെയ്യുന്നതു്.

12. Harijan, 13–3–1937 (Christian Missions pp. 59–60)

അതു നമുക്കു കൃതജ്ഞതാപൂർവം സ്വീകരിക്കുകയും ചെയ്യാം. പക്ഷേ ഇന്നത്തെ പ്രവർത്തനത്തിൻെറ പോക്കു കണ്ടിട്ടു് ഹിന്ദുമതത്തെ വേരോടെ പിഴുതു മാററിയിട്ടു് അവിടെ മറെറാരു മതത്തെ നട്ടുവളർത്താനുള്ള ശ്രമമാണതെന്നു തോന്നുന്നു. അററകുററങ്ങൾ തീർക്കേണ്ടതായ ഒരു പഴയ വീടിനെപ്പററി അതിലെ താമസക്കാരനു 'തരക്കേടില്ല, താമസിക്കാൻ കൊള്ളാം' എന്നാണഭിപ്രായമെങ്കിലും, അതു പൊളിച്ചുകളഞ്ഞേ തീരൂ എന്നു മററുള്ളവർ ശഠിക്കുന്നതു പോലാണതു്. ആ അററകുററങ്ങൾ എങ്ങനെ തീർക്കണമെന്നു കാണിച്ചുതരികയും തീർത്തുതരാൻതന്നെ സന്നദ്ധരാവുകയും ചെയ്യുന്ന ആളുകളെ താമസക്കാരൻ തീർച്ചയായും സ്വാഗതം ചെയ്യും. പക്ഷേ അയാളും അയാളുടെ പൂർവികരും വളരെ നാളുകളായി പാർത്തുപോരുന്ന ആ വീടു പൊളിച്ചുകളയണമെന്നു പറഞ്ഞു് അവർ നിന്നാലോ തീർച്ചയായും അയാൾ അവരെ എതിർക്കും. അയാൾക്കുതന്നെ തോന്നണം ആ വീടു് ഇനി നന്നാക്കാനോ അവിടെ മനുഷ്യർക്കു താമസിക്കാനോ പററുകയില്ലെന്നു്. ഹിന്ദുമതം എന്ന വീട്ടിനെപ്പററി ക്രിസ്ത്യൻലോകത്തിൻെറ അഭിപ്രായം അതാണെങ്കിൽ, 'മതങ്ങളുടെ പാർലിമെൻറ്' എന്നും 'സാർവ്വദേശീയ സാഹോദര്യം' എന്നും മററും പറയുന്നതു പൊള്ളവാക്കുകളാണു്. ഈ രണ്ടു വാക്കുകളും സ്ഥാനസമത്വത്തേയും പൊതുവായ ഒരു രംഗവേദിയേയും ആണല്ലോ സൂചിപ്പിക്കുന്നതു്. ഉന്നതസ്ഥാനീയരും അധഃസ്ഥിതരുംതമ്മിൽ, പ്രബുദ്ധരും അജ്ഞരുംതമ്മിൽ, പുനരുജ്ജീവനം നേടിയവരും നേടാത്തവരുംതമ്മിൽ, ഉന്നതവംശജരും ഹീനവംശജരുംതമ്മിൽ, സവർണ്ണരും അവർണ്ണരും തമ്മിൽ പൊതുവായ ഒരു രംഗവേദിയിൽ സമ്മേളിക്കുക എന്നതു് ഉണ്ടാവുകയില്ലല്ലോ. എൻെറ താരതമ്യപ്പെടുത്തലിൽ വൈകല്യമുണ്ടെന്നോ, അതു് അസുഖകരമായെന്നോ വരാം. എൻെറ യുക്തിവാദത്തിലുമുണ്ടാകാം പിശകു്. എങ്കിലും ഞാനുന്നയിച്ച പ്രമേയം നിലനില്ക്കുകതന്നെ ചെയ്യുന്നു.

## 13

സമുദായത്തിൻെറ ഉന്നതസ്ഥാനങ്ങൾ അലങ്കരിക്കുന്ന പതിന്നാലു് അഭ്യസ്തവിദ്യരായ ഇന്ത്യൻ ക്രിസ്ത്യാനികൾ ഹരിജനങ്ങളുടെയിടയിലുള്ള മിഷണറിപ്രവർത്തനത്തെപ്പററി അവരുടെ അഭിപ്രായങ്ങൾ വിവരിച്ചുകൊണ്ടു് ഒരു സംയുക്തപ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നു. ഇന്ത്യയിലെ പത്രങ്ങളിലൊക്കെ അതു പ്രസിദ്ധം ചെയ്തിട്ടുണ്ടു്. അതു ഹരിജനിൽ പ്രസിദ്ധപ്പെടുത്തുന്നതിനെപ്പററി എനിക്കു് അനുകൂലാഭിപ്രായമുണ്ടായിരുന്നില്ല. കാരണം പല തവണ വായിച്ചിട്ടും അതിനെപ്പററി നല്ലതൊന്നും

13. Harijan, 3-4-1937 (Christian Missions, pp. 74-81)

പറയാൻ എനിക്കു തോന്നിയില്ല; അതിനെ പ്രതികൂലമായി വിമർശിക്കുന്നതുകൊണ്ടു പ്രയോജനമുണ്ടാകുമെന്നും തോന്നിയില്ല. എങ്കിലും എന്റെ വിമർശനം പ്രതീക്ഷിക്കപ്പെടുന്നുണ്ടെന്നും അതെത്ര ശക്തവും സ്പഷ്ടവുമായിരുന്നാലും അതിനെ അവർ സ്വാഗതം ചെയ്യുമെന്നും ഞാൻ മനസ്സിലാക്കുന്നു.

പ്രസ്താവന ഇങ്ങനെ തുടങ്ങുന്നു:

"അധഃകൃതരോടും പിന്നോക്കവർഗക്കാരോടുമുള്ള നമ്മുടെ കടമ — ഇന്ത്യൻ ക്രിസ്ത്യാനികളുടെ പ്രസ്താവന.

'ഇന്ത്യയിലെ അധഃകൃതരുടേയും പിന്നോക്കവർഗക്കാരുടേയും ഇടയിൽ സുവിശേഷം പ്രചരിപ്പിക്കുന്നതിന് ഇന്നു ലഭ്യമായിരിക്കുന്നുവെന്നു പറയപ്പെടുന്ന അതുല്യമായ സന്ദർഭത്തെപ്പററി ഈ നാട്ടിലും പടിഞ്ഞാറൻ രാജ്യങ്ങളിലും നടന്നുകൊണ്ടിരിക്കുന്ന പ്രചാരണവും, തത്ഫലമായി ഇവിടത്തെ ക്രൈസ്തവേതരരുടെ മനസ്സിൽ ഉയർന്നുവന്നിരിക്കുന്ന തെററിദ്ധാരണയും ഞങ്ങളുടെയുള്ളിൽ സൃഷ്ടിച്ചിരിക്കുന്ന ചില ദൃഢമായ അഭിപ്രായങ്ങൾ തുറന്നുപറയുന്നതിനു രാജ്യക്ഷേമത്തിലും, ക്രിസ്തുമതത്തിന്റെ ഭാവിയിലും താത്പര്യമുള്ള ഇന്ത്യൻ ക്രിസ്ത്യാനികളെന്ന നിലയ്ക്കു ഞങ്ങൾ നിർബ്ബന്ധിതരായിത്തീർന്നിരിക്കുന്നു....'

പ്രസ്താവന പുറപ്പെടുവിച്ചിട്ടുള്ളവർ രണ്ടു വള്ളങ്ങളിൽ കാലൂന്നി നില്ക്കാനുള്ള ശ്രമത്തിൽ വെള്ളത്തിൽ വീണുപോയിരിക്കുന്നു. പരസ്പരം പൊരുത്തപ്പെടുത്താനൊക്കാത്ത രണ്ടു കാര്യങ്ങൾ പൊരുത്തപ്പെടുത്തുന്നതിനാണ് അവരുടെ ഉദ്യമം. ക്രിസ്ത്യാനികളിൽ ഒരു വിഭാഗം ആക്രമണോത്സുകരും തീവ്രവാദികളുമാണ്; ഈ പ്രസ്താവനാകർത്താക്കന്മാർ പ്രതിനിധാനം ചെയ്യുന്ന മറേറ വിഭാഗമാകട്ടെ സൗമ്യമായ രക്ഷാകർത്തൃഭാവം കൈക്കൊണ്ടിരിക്കുകയാണ്. അവർക്കു കാര്യം നേടണമെന്നുണ്ട്. അതുകൊണ്ട് അവരിന്ന് ആക്രമണോത്സുകരാവുകയില്ല. അജ്ഞരും നിരക്ഷരരുമായ ആളുകളെ മതപരിവർത്തനം ചെയ്യുന്നതിനെ അസന്ദിഗ്ദ്ധമായി അപലപിക്കുകയല്ല, ലക്ഷക്കണക്കിനു ഹരിജനങ്ങൾക്കു സുവിശേഷം പറഞ്ഞുകൊടുക്കുന്നതിനുള്ള അവകാശം ഊന്നിപ്പറയുകയാണു പ്രസ്താവനയുടെ ഉദ്ദേശ്യം. ഏഴും എട്ടും ഖണ്ഡികകളിലാണു പ്രസ്താവനയുടെ കാതലായ അംശം ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഏഴാമത്തെ ഖണ്ഡിക ഇങ്ങനെയാണ്: 'സ്ത്രീകളും പുരുഷന്മാരും വ്യക്തിഗതമായും, കുടുംബത്തിലേയും ഗ്രാമസമൂഹങ്ങളിലേയും അംഗങ്ങളെന്ന നിലയ്ക്കും ക്രിസ്തീയസഭയുടെ സാഹോദര്യം തേടിച്ചെല്ലുന്നതു തുടരുകതന്നെ ചെയ്യും. ഈശ്വരചൈതന്യത്തെ അധിഷ്ഠാനമാക്കിയുള്ള യഥാർത്ഥമായ ഒരു പ്രസ്ഥാനമാണിത്. ലോകത്തിലൊരു ശക്തിക്കും

ഈ വേലിയേററത്തെ തടയുക സാധ്യമല്ല. യേശുക്രിസ്തുവിൽ സത്യം കണ്ടെത്തുന്നതിനു് ഉത്സാഹിക്കുന്ന അന്വേഷകരെ സ്വീകരിക്കുകയും, അവർക്കു വിദ്യാഭ്യാസവും ആദ്ധ്യാത്മികശുശ്രൂഷണവും നല്കുകയും ചെയ്യേണ്ടതു് ഇന്ത്യയിലെ ക്രിസ്ത്യൻപള്ളിയുടെ കർത്തവ്യമാണു്. അത്തരം ആളുകൾ ഏതു മതവിഭാഗത്തിൽനിന്നു വരുന്നവരായാലും ശരി, അവരെ സ്വീകരിക്കുന്നതിനുള്ള അവകാശത്തെ പള്ളി മുറുകെപ്പിടിക്കുകതന്നെ ചെയ്യും. മതരാഹിത്യവും ഭൗതികവാദവും മുററിനില്ക്കുന്ന ഇക്കാലത്തു് എല്ലാവരുടേയും ഹൃദയത്തിൽ ആദ്ധ്യാത്മികദാഹം ഉണർത്തുന്നതിനു വേണ്ട പ്രചാരണം നടത്തുന്നതിനുള്ള അവകാശത്തേയും പള്ളി മുറുകെപ്പിടിക്കുകതന്നെ ചെയ്യും.' ഈ ചുരുങ്ങിയ വാചകങ്ങൾ ആഗ്രഹം ചിന്തയുടെ പിതൃത്വം വഹിക്കുന്നതെങ്ങനെയെന്നു കാണിക്കുന്ന നല്ലൊരു ഉദാഹരണമാണു്. അതൊരു അബോധപൂർവ്വമായ പ്രക്രിയയാണു്. എന്നുവച്ചു് അതിനെ വിമർശിച്ചുകൂടെന്നില്ല. സ്ത്രീപുരുഷന്മാരാരും അങ്ങനെയങ്ങു് ക്രിസ്ത്യൻപള്ളിയുടെ സാഹോദര്യം തേടിച്ചെല്ലാറില്ല. അക്കാര്യത്തിൽ പാവപ്പെട്ട ഹരിജനങ്ങൾ മററാരെക്കാളും ഒട്ടും മെച്ചമല്ല. അവർക്കു യഥാർത്ഥമായ ആദ്ധ്യാത്മികദാഹമുണ്ടായെങ്കിൽ എന്നു ഞാൻ ആശിക്കുകയാണു്. ഇന്നത്തെ നിലയ്ക്കു ക്ഷേത്രസന്ദർശനംകൊണ്ടാണു് അവർ സംതൃപ്തരാകുന്നതു്. അതൊരുപക്ഷേ പ്രാകൃതമായ ഒരു നടപടിയാകാം. മറെറാരു മതം പ്രചരിപ്പിക്കുന്നതിനു് അവരെ സന്ദർശിക്കുന്ന മിഷനറി സാധനങ്ങൾ കൊണ്ടുനടന്നു വില്ക്കുന്ന കച്ചവടക്കാരനെപ്പോലാണു്. ആരുടെ അടുക്കലേക്കാണോ അയാൾ പോകുന്നതു് അവരിൽ നിന്നും വ്യത്യസ്ഥമായ പ്രത്യേകാദ്ധ്യാത്മിക ഗുണമെന്നും അയാൾക്കില്ല. തന്റെ കൂട്ടത്തിൽ കൂടുവാൻ തയാറുള്ളവർക്കു വാഗ്ദാനം ചെയ്യുന്നതിനുവേണ്ടി അയാളുടെ പക്കൽ കുറേ ഭൗതികവിഭവങ്ങളുണ്ടാവും. ഇന്ത്യയിലെ ക്രിസ്ത്യൻപള്ളി അവരുടെ കർത്തവ്യങ്ങളെ ഇപ്പോൾ അവകാശങ്ങളാക്കിത്തീർത്തിട്ടുണ്ടെന്ന കാര്യം നിങ്ങൾ ശ്രദ്ധിക്കണം. കർത്തവ്യം അവകാശമായിത്തീരുമ്പോൾ അതു കർത്തവ്യമല്ലാതായിത്തീരുന്നു. കർത്തവ്യാനുഷ്ഠാനത്തിനു് ആത്മപീഡാനുഭവവും ആത്മപരിശോധനയും ആവശ്യമാണു്. അവകാശം പ്രയോഗിക്കാൻ തുടങ്ങുമ്പോൾ, അതിനു വഴങ്ങാത്ത ആളുകളുടെ മേൽ സ്വന്തം ഇച്ഛാശക്തി അടിച്ചേല്പിക്കുന്നതിനുള്ള കഴിവു് ഉണ്ടായിരിക്കണം. അതിനയാൾ നിയമത്തിന്റേയോ അയാൾതന്നെ ആസൂത്രണം ചെയ്തിട്ടുള്ള ഉപാധികളുടേയോ സഹായം തേടും. കടം വീട്ടേണ്ടതു് എന്റെ കർത്തവ്യമാണു്. പക്ഷേ അതിനുവേണ്ടി പണം തിരിച്ചുവാങ്ങാൻ മടിക്കുന്ന ഉത്തമർണ്ണന്റെ പോക്കററിൽ ചെമ്പുതുട്ടുകൾ വാരിനിറയ്ക്കുന്നതിനു് എനിക്കു് അവകാശ

മില്ല. ആദ്ധ്യാത്മികസന്ദേശങ്ങൾ പകർന്നുകൊടുക്കുന്ന കർത്തവ്യം നിറവേററുന്നതു സന്ദേശവാഹകൻ പ്രാർത്ഥനയും ഉപവാസവുമനുഷ്ഠിച്ചു സ്വയം അർഹത നേടിയിട്ടാണ്. അതൊരു അവകാശമായിട്ടെടുത്താൽ, സമ്മതമില്ലാത്ത കൂട്ടരുടെ തലയിൽ അടിച്ചേല്പ്പിക്കുന്ന സമ്പ്രദായവുമാവുമതു്.

അങ്ങനെ ഈ പ്രസ്താവനയുടെ ഉദ്ദേശ്യം ഹിന്ദുക്കളുടെ കലങ്ങിയ വികാരങ്ങളെ ശാന്തമാക്കുകയും ആശങ്കകൾ അവസാനിപ്പിക്കുകയും ആണെങ്കിൽ, അതു് അക്കാര്യത്തിൽ പരാജയപ്പെട്ടിരിക്കുന്നു എന്നാണ് എന്റെ അഭിപ്രായം. നേരേമറിച്ച് അതെന്തോ ഒരു അസുഖം അവശേഷിപ്പിക്കുകയും ചെയ്യുന്നു. എന്റെ അഭിപ്രായത്തിന്റെ വെളിച്ചത്തിൽ പ്രസ്താവന പുറപ്പെടുവിച്ചവർ അവരുടെ നിലപാട് പുനഃപരിശോധന ചെയ്യണമെന്നും പറയാൻ ഞാൻ ധൈര്യപ്പെടുകയാണ്. കർത്തവ്യങ്ങളും അവകാശങ്ങളും തമ്മിലുള്ള അടിസ്ഥാനവ്യത്യാസം അവർ മനസ്സിലാക്കട്ടെ. ആദ്ധ്യാത്മികമണ്ഡലത്തിൽ അവകാശം എന്നൊന്നേയില്ല.

14

മതപരിവർത്തനം ചെയ്യുക എന്ന ഉദ്ദേശ്യത്തോടെ ഒരു മതം അവതരിപ്പിക്കുന്നതു ബുദ്ധിയോടുള്ള ആഹ്വാനത്തിലൂടെയാകാം; ഉദരത്തോടുള്ള ആഹ്വാനത്തിലൂടെയാകാം; അതല്ലെങ്കിൽ രണ്ടിലൂടെയുമാകാം. ഹരിജനങ്ങളിൽ ഭൂരിഭാഗത്തിനു്, എന്നല്ല ഇന്ത്യൻജനതയിൽത്തന്നെ വലിയൊരു ഭാഗത്തിനു്, ക്രിസ്തുമതാവതരണത്തെക്കുറിച്ച് ഒന്നുംതന്നെ അറിഞ്ഞുകൂടാ. അതുകൊണ്ട് അവരെ മതപരിവർത്തനം ചെയ്തിട്ടുള്ളപ്പോഴൊക്കെ പൊതുവേ പറഞ്ഞാൽ അതു് ഒരർത്ഥത്തിലും ഒരു ആദ്ധ്യാത്മിക പ്രവൃത്തിയായിരുന്നില്ല. സൗകര്യത്തിനുവേണ്ടിയുള്ള മതപരിവർത്തനമായിരുന്നു അതു്. പലപ്പോഴും ഇന്ത്യയൊട്ടുക്കു വ്യാപകമായിത്തന്നെ ചുററിസഞ്ചരിക്കാറുള്ളതുകൊണ്ട് ഇപ്പറഞ്ഞതു സത്യമാണെന്നു തെളിയിക്കുന്ന ഒട്ടേറെ ഉദാഹരണങ്ങൾ എനിക്കു ലഭിച്ചിട്ടുണ്ട്.

15

ഒരു ലേഖകൻ ചുവടെ ചേർക്കുന്ന നാലു ചോദ്യങ്ങൾ ചോദിക്കുന്നു:

1. ഏതോ കാരണത്തിന്റെ പേരിൽ ഹിന്ദുമതം ഉപേക്ഷിക്കുകയും ക്രിസ്തുമതമോ ഇസ്ലാമോ സ്വീകരിക്കുകയും ചെയ്ത ചില ആളുകൾ ആത്മാർത്ഥമായി പശ്ചാത്തപിക്കുകയും ഹിന്ദുമത

14. Harijan, 12–6–1937 (Christian Missions, P. 60)
15. Harijan, 25–9–1937 (Christian Missions, pp.82–83)

ത്തിലേക്കു മടങ്ങിവരാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. അവരെ വീണ്ടും ഹിന്ദുമതത്തിലേക്കു പരിവർത്തനം ചെയ്യിക്കാമോ? ഉദാഹരണത്തിനു് അങ്ങയുടെ പുത്രൻ ഹരിലാലിന്റെ കാര്യംതന്നെ എടുക്കുക.

2. തെക്കേ ഇന്ത്യയിലെ ലക്ഷക്കണക്കിനു് അധഃകൃതവർഗക്കാർ ഒന്നടങ്കം ക്രിസ്തുമതത്തിൽ ചേർന്നിട്ടുണ്ടെന്നു് അങ്ങേയ്ക്കു് അറിയാമല്ലോ. തിരുവിതാംകൂർ മഹാരാജാവിന്റെ വിളംബരവും ഹരിജനപ്രസ്ഥാനം നേടിയിരിക്കുന്ന ജനപ്രീതിയുംമൂലം അവരിൽ ചിലരൊക്കെ അവരുടെ പൂർവ്വികമതത്തിലേക്കു മടങ്ങിവരുന്നതു നന്നാണെന്നു കരുതുന്നു. അവർക്കു് എന്തു് ഉപദേശമാണു് അങ്ങു നല്കുക?

3. ചില ഭൗതികപരിഗണനകൾ വച്ചുകൊണ്ടു് ഒരു ഹിന്ദു മറ്റൊരു മതത്തിൽ ചേരാൻ പ്രേരിതനാകുന്നു. കുറേനാൾ കഴിഞ്ഞു് അയാളുടെ വ്യാമോഹമൊക്കെ അകലുകയും അയാൾ മടങ്ങിവന്നു നമ്മുടെ പടിവാതില്ക്കൽ മുട്ടുകയും ചെയ്യുന്നു. നാം അയാളെ സ്വാഗതം ചെയ്യണമോ?

4. ഹിന്ദുബാലികാബാലന്മാരെ ക്രിസ്ത്യൻമിഷനറിമാർ പിടികൂടി മതപരിവർത്തനം ചെയ്യിക്കാറുണ്ടു്. ചില സ്ഥലങ്ങളിൽ മുസ്ലീങ്ങൾ അവരുടെ അനാഥകേന്ദ്രങ്ങൾ ഇക്കാര്യത്തിനുവേണ്ടി ഉപയോഗിക്കാറുണ്ടു്. ഈ ബാലികാബാലന്മാർ തനിയേയോ അവരുടെ രക്ഷകർത്താക്കളോടൊപ്പമോ നമ്മെ സമീപിച്ചു ശുദ്ധീകരണം നടത്തണമെന്നു് അപേക്ഷിച്ചാൽ നാം എന്താണു ചെയ്യേണ്ടതു്?

ഇതും ഇതുപോലുള്ള ചോദ്യങ്ങളും ഇതിനു മുൻപും പലതവണ എന്നോടു ചോദിച്ചിട്ടുണ്ടു്; ഈ പംക്തികളിലൂടെതന്നെ ഞാനവയ്ക്കു് ഏതെങ്കിലുമൊരു രീതിയിൽ മറുപടി പറഞ്ഞിട്ടുമുണ്ടു്. ഓരോ ചോദ്യവും പ്രത്യേകം പ്രത്യേകം എടുക്കേണ്ട കാര്യമില്ല. എന്റെ അഭിപ്രായത്തിൽ ഇപ്പറഞ്ഞവയൊന്നുംതന്നെ യഥാർത്ഥമായ, ഹൃദയപൂർവമായ, മതപരിവർത്തനമല്ല. ഒരാൾ ഭയന്നോ, നിർബന്ധത്തിന്റെ പേരിലോ, പട്ടിണി കിടക്കേണ്ടിവരികയില്ലെന്നു കരുതിയോ, ഭൗതികലാഭങ്ങളുടെ പേരിലൊ മറ്റൊരു മതം അവലംബിക്കുകയാണെങ്കിൽ, അതിനെ മതപരിവർത്തനം എന്നു വിളിക്കുന്നതു ശരിയല്ല. കഴിഞ്ഞ രണ്ടു കൊല്ലങ്ങളായി കൂട്ടായുള്ള മതപരിവർത്തനത്തെപ്പററി നാം വളരെയൊക്കെ കേൾക്കാറുണ്ടു്. അവ കള്ളനാണയമാണെന്നാണു് എനിക്കു തോന്നുന്നതു്. യഥാർത്ഥമായ മതപരിവർത്തനം ഹൃദയത്തിൽനിന്നാണു് ഉത്ഭവിക്കുന്നതു്; ഈശ്വരപ്രേരിതമാണതു്. അപരിചിതനായ ഒരു വ്യക്തിക്കു് അതു വരുത്തിവയ്ക്കാൻ കഴിയുകയില്ല. ഈശ്വ

രന്റെ ശബ്ദം എല്ലായ്പോഴും മനുഷ്യന്റെ ശബ്ദത്തിൽനിന്നു വേർതിരിച്ചറിയാൻ സാധിക്കും. ലേഖകൻ പരാമർശിക്കുന്ന സാങ്കല്പികോദാഹരണങ്ങൾ എനിക്കു മനസ്സിലാവുന്നിടത്തോളം മതപരിവർത്തനത്തിനു് ഉദാഹരണങ്ങളല്ല. അതുകൊണ്ടു് അങ്ങനെ പശ്ചാത്തപിക്കുന്ന ആളുകളെ യാതൊരു ഒച്ചപ്പാടും കൂടാതെ, യാതൊരു ശുദ്ധീകരണവും കൂടാതെ, ഹിന്ദുമതത്തിൽ തിരിച്ചെടുക്കാൻ ഞാൻ മടിക്കുകയില്ല. ശുദ്ധീകരണം ഇത്തരക്കാരെ സംബന്ധിച്ചിടത്തോളം ആവശ്യമില്ല. ലോകത്തിലെ എല്ലാ മതങ്ങളും സമമാണെന്നു് ഞാൻ കരുതുന്നതുകൊണ്ടു് ഒരു മനുഷ്യനേയും കളങ്കിതനായി കണക്കാക്കാൻ എനിക്കു വയ്യ. ഒരു വൃക്ഷത്തിന്റെ ഒരു ശാഖയിൽ കുറേനാൾ കഴിഞ്ഞുകൂടിയശേഷം, അതേ വൃക്ഷത്തിന്റെ മറെറാരു ശാഖയിലേക്കു് അയാൾ സ്ഥാനം മാറിയതല്ലേ ഉള്ളൂ? വീണ്ടും പഴയ ശാഖയിലേക്കു മടങ്ങിവരാൻ തീരുമാനിച്ചാൽ, അയാളെ സ്വാഗതം ചെയ്യുകയാണു വേണ്ടതു്. മൂലകുടുംബം വിട്ടുപോയതുകൊണ്ടു് അയാൾ ഒരു പാപം ചെയ്തു എന്നു കരുതിക്കൂടാ. പാപം ചെയ്തിട്ടുണ്ടെങ്കിൽത്തന്നെ, പശ്ചാത്തപിക്കുകയും, തെററു തിരുത്തുകയും ചെയ്തതുകൊണ്ടു് അയാൾ വേണ്ടത്ര പാപവിമുക്തനായിത്തീർന്നിരിക്കുന്നു.

16

മതപരിവർത്തനപരിശ്രമങ്ങളെപ്പററി ഗാന്ധിജിക്കുള്ള പ്രതികൂലാഭിപ്രായം സുപ്രസിദ്ധമാണല്ലോ. അതിനെ പരാമർശിച്ചുകൊണ്ടു് ഒരു ക്രിസ്തുമതപ്രചാരകൻ അദ്ദേഹത്തോടു് ഇങ്ങനെ ചോദിച്ചു: 'യേശുക്രിസ്തുവുമായുള്ള സമ്പർക്കം എനിക്കു് അവാച്യമായ ശാന്തി പ്രദാനം ചെയ്തിട്ടുണ്ടു്. എന്തുകൊണ്ടു് ആ അനുഭവം ഞാൻ മററുള്ളവർക്കു പകർന്നുകൊടുത്തുകൂടാ?'

ഗാന്ധിജി മറുപടി പറഞ്ഞു: 'കാരണമിതാണു്. നിങ്ങൾക്കു നല്ലതെന്നു തോന്നുന്നതു് എല്ലാവർക്കും നല്ലതായിരിക്കണമെന്നു പറഞ്ഞുകൂടല്ലോ. നിങ്ങളുടെ ജീവൻ സംരക്ഷിക്കുന്നതിനു് ക്വയിനാ ഉപയോഗിച്ചേ തീരൂ എന്നു വരാം; പക്ഷേ മറെറാരാളിന്റെ കാര്യത്തിൽ ക്വയിനാ വിഷമായിരിക്കും. ആദ്ധ്യാത്മികമായ ആനന്ദത്തിൻേറയും ശാന്തിയുടേയും താക്കോൽ നിങ്ങളുടെ പക്കലേയുള്ളൂ എന്നും, മറെറാരു മതത്തിൽ വിശ്വസിക്കുന്നയാളിനു് അയാളുടെ മതഗ്രന്ഥങ്ങളിൽനിന്നു് അതേ അളവിൽ ആനന്ദവും ശാന്തിയും ലഭിക്കുകയില്ല എന്നും നിങ്ങൾ പറയുന്നതു് ഔദ്ധത്യത്തിന്റെ പാരമ്യമല്ലേ? ഞാൻ അനുഭവിക്കുന്ന ശാന്തിയും സമചിത്തതയും എന്റെ പല ക്രിസ്ത്യൻ സുഹൃത്തുക്കളുടേയും

16. Harijan, 13–1–1940 (Christian Missions, P. 221)

അസൂയയ്ക്കു കാരണമായിട്ടുണ്ട്. അതു പ്രധാനമായും ഗീതയിൽ കൂടിയാണ് എനിക്കു ലഭിച്ചിട്ടുള്ളതു്.

'മററു മതങ്ങളൊക്കെ അസത്യമാണെന്നോ, അസത്യമെന്നു കരുതത്തക്കവണ്ണം കളങ്കപൂർണ്ണമാണെന്നോ വിചാരിക്കുന്നതുകൊണ്ടാണു നിങ്ങൾക്കു വൈഷമ്യം അനുഭവപ്പെടുന്നതു്. ഇതരമതങ്ങളിൽ മിന്നിത്തിളങ്ങുന്ന സത്യത്തിനുനേരെ നിങ്ങൾ കണ്ണടയ്ക്കുന്നു. ആ സത്യം ആ മതങ്ങളിൽപ്പെട്ടവർക്ക് ആനന്ദവും ശാന്തിയും പ്രദാനം ചെയ്യുന്നുണ്ട്. ലോകത്തിലെ ഇതരമതഗ്രന്ഥങ്ങൾ ഭക്തിപൂർവം, സഹഭാവപൂർവം പഠിക്കണമെന്നു ഞാൻ എന്റെ ക്രിസ്ത്യൻ സുഹൃത്തുക്കളെ ഉപദേശിച്ചിട്ടുണ്ട്. എന്റെ മതത്തെപ്പോലെതന്നെ ഇതരമതങ്ങളേയും ബഹുമാനിക്കുന്നതിനും വിശ്വാസത്തെ സമ്പന്നമാക്കുന്നതിനും കാഴ്ചപ്പാടിനെ വ്യാപകമാക്കുന്നതിനും അത്തരം പഠനം എന്നെ സഹായിക്കുന്നുണ്ട് എന്ന് എനിക്കു വിനീതമായി പറയാൻ സാധിക്കും.'

ഗാന്ധിജിയോടു ചോദിച്ചയാൾ ഒന്നും മിണ്ടിയില്ല. 'എന്നെപ്പോലൊരു ക്രിസ്ത്യാനിക്കും എന്റെ സുഹൃത്തുക്കൾക്കും അങ്ങ് എന്തു സന്ദേശമാണു നല്കുക?' ഒടുവിൽ പ്രഫസർ ചോദിച്ചു. ഗാന്ധിജി പറഞ്ഞു: 'ഗിരിപ്രഭാഷണത്തിൽ അന്തർഹിതമായ സന്ദേശത്തിനൊത്ത യോഗ്യത നേടുക. ന്യൂൽനുല്പുകാരുടെ സേനയിൽ അംഗമായിച്ചേരുക.'

സാമാന്യം ദീർഘമായ ഒരു ചർച്ച ഞാനിവിടെ സംഗ്രഹിക്കുകയാണു ചെയ്തിട്ടുള്ളതു്. കാലികപ്രാധാന്യമുള്ള ഭാഗങ്ങളേ ഞാനിവിടെ ഉൾക്കൊള്ളിച്ചിട്ടുള്ളു—പ്യാരിലാൽ.

## 17

ചോദ്യം: ദൃഢവിശ്വാസം കൂടാതെ നടത്തുന്ന മതപരിവർത്തനത്തെ അങ്ങ് എതിർക്കുകയാണല്ലോ. പക്ഷേ, അങ്ങു പറയുന്നതിൽ പൂർവാപരവൈരുദ്ധ്യമില്ലേ? എല്ലാ മതങ്ങളോടും തുല്യബഹുമാനമുണ്ടെന്നാണല്ലോ അങ്ങു പറയുന്നതു്. അങ്ങനെയാണെങ്കിൽ മതപരിവർത്തനം എങ്ങനെ നടത്തിയാലും അതിനെപ്പററി വിഷമിക്കാനെന്തുണ്ട്?

ഉത്തരം: നിങ്ങൾ ബുദ്ധിപൂർവമെഴുതിയിരിക്കുന്ന, ഒററനോട്ടത്തിൽ യുക്തിയുക്തമെന്നു തോന്നുന്ന, നീണ്ട കത്തിൽനിന്നാണു ഞാൻ ഈ ചോദ്യം എടുത്തിരിക്കുന്നതു്. ദൃഢവിശ്വാസം കൂടാതുള്ള മതപരിവർത്തനം വെറുമൊരു മാററം മാത്രമാണ്; യഥാർത്ഥമായ മതപരിവർത്തനമാകട്ടെ ഒരാളുടെ ജീവിതത്തിൽ വിപ്ലവം സൃഷ്ടിക്കും. തുല്യമായ ബഹുമാനം എന്നു പറയുമ്പോൾ

17. Harijan, 29-3-1942 (Christian Missions, P. 84)

നിങ്ങളുടെയോ അന്യല്ക്കാരന്റെയോ മതത്തെ ബഹുമാനിക്കും പോലെ ഞാൻ എന്റെ മതത്തേയും ബഹുമാനിക്കുന്നു എന്നാണർത്ഥം. അതു നിങ്ങൾ മറക്കുകയാണെന്നു തോന്നുന്നു. എന്റെ കുട്ടികൾ അവരുടെ പൂർവികരുടെ മതം ഉറച്ച വിശ്വാസമൊന്നും കൂടാതെ കൈവിടുന്നതുകണ്ടു് ഉദാസീനനായി ഇരുന്നുകൂടാ എന്നു് എന്റെ മതത്തോടുള്ള ബഹുമാനം എന്നോടു പറയുന്നു. ആദ്ധ്യാത്മികകാര്യങ്ങളോടു ബന്ധമൊന്നുമില്ലാത്ത ലൗകികവാഗ്ദാനങ്ങൾ നല്കി നിങ്ങൾ എന്റെ കുട്ടികളെ വഴിതെററിക്കുകയാണെങ്കിൽ എനിക്കു നിങ്ങളോടു് ഒരു ബഹുമാനവും തോന്നുകയില്ല.

18

ജഗത്പൂരിൽ കൂടിയ പ്രാർത്ഥനായോഗത്തിൽ ചെയ്ത പ്രസംഗത്തിൽ ഗാന്ധിജി മതപരിവർത്തനത്തെക്കുറിച്ചു പരാമർശിച്ചു. കുറേനാളായി, പ്രത്യേകിച്ചും തൊട്ടുമുൻപിലത്തെ വെള്ളിയാഴ്ചയ്ക്കുശേഷം, അദ്ദേഹം ഒരു കാര്യം കേൾക്കുന്നുണ്ടു്. ജീവനും വസ്തുവകകളും രക്ഷിക്കണമെങ്കിൽ ഇസ്ലാം സ്വീകരിക്കണമെന്നു മുസ്ലീങ്ങൾ ഹിന്ദുക്കളോടു് ആവശ്യപ്പെടുകയും ഹിന്ദുക്കൾ അതിനു സമ്മതിക്കുകയും ചെയ്താൽ അവിടെ നിർബന്ധപൂർവമായ മതപരിവർത്തനത്തിന്റെ പ്രശ്നമില്ലത്രേ. ഈ പ്രസ്താവന ശരിയാണോ തെററാണോ എന്ന കാര്യം താൻ തെല്ലും പരിഗണിക്കുന്നില്ലെന്നു ഗാന്ധിജി പറഞ്ഞു. അദ്ദേഹത്തിനു് ഇത്രയേ പറയാനുള്ളു; ഇതു ബലാത്കാരത്തിനു വഴങ്ങി ഇസ്ലാമിൽ ചേരുന്ന സമ്പ്രദായമാണു്.

തിരക്കുപിടിച്ച തന്റെ ജീവിതത്തിൽ കഴിയുന്നിടത്തോളം ശ്രദ്ധാപൂർവംതന്നെ മുസ്ലീം പുരോഹിതന്മാർ എഴുതിയ ഇസ്ലാമിന്റെ ചരിത്രം താൻ പഠിച്ചിട്ടുണ്ടെന്നു ഗാന്ധിജി പറഞ്ഞു. അതിലൊരു ഭാഗത്തും ബലമുപയോഗിച്ചുള്ള മതപരിവർത്തനം അനുവദിക്കുന്നതായി ഗാന്ധിജി കണ്ടിട്ടില്ല. യഥാർത്ഥമായ മതപരിവർത്തനം ഹൃദയത്തിൽനിന്നേ ഉറവെടുക്കൂ. തന്റെ മതവും താൻ സ്വീകരിക്കാൻ ഉദ്ദേശിക്കുന്ന മതവും വിവേകപൂർവം പഠിച്ചാലല്ലാതെ ഹൃദയപൂർവമായ പരിവർത്തനം സാധിക്കുകയില്ല.

രണ്ടു സമുദായങ്ങളും ഹൃദയപൂർവം പരസ്പരം മനസ്സിലാക്കുന്നില്ലെങ്കിൽ തനിക്കു സംതൃപ്തിയുണ്ടാവുകയില്ലെന്നു ഗാന്ധിജി പറഞ്ഞു. അതു സാധിക്കണമെങ്കിൽ ഹിന്ദുക്കളും മുസ്ലീങ്ങളും പരസ്പരം മതബഹുമാനം പ്രകടമാക്കാൻ തയാറാകണം; മതപരിവർത്തനം സ്വമേധയാ സ്വതന്ത്രമായി നടത്തേണ്ടതാണെന്നു് അംഗീകരിക്കുകയും വേണം.

---

18. Harijan, 2-2-1947 (Non-violence in Peace and War, vol. II, P. 208)

കാപട്യംപോലും നന്മയ്ക്കൊരു ഗീതമാണ്.

*  *  *

ഭൂസ്പർശമേല്ക്കുന്ന നിമിഷംതന്നെ പരിശുദ്ധമായ വർഷജല ബിന്ദുക്കൾപോലും കലർപ്പുള്ളതോ ദുഷിച്ചതോ ആയിത്തീരുന്നു.

*  *  *

നിങ്ങൾ നിങ്ങളുടെ അമ്മയെ ബഹുമാനിക്കുന്നുണ്ടാവും; പക്ഷേ അതുകൊണ്ടു മറ്റെല്ലാവരും ആ അമ്മയുടെ സന്താനങ്ങളായിരുന്നെങ്കിൽ എന്നു നിങ്ങൾ ആഗ്രഹിച്ചുകൂടാ.

*  *  *

സജീവമായി നിലനില്ക്കണമെന്നുണ്ടെങ്കിൽ, ജീവത്തായ മതവിശ്വാസങ്ങൾക്കെല്ലാം ആന്തരമായിത്തന്നെ പുനരുജ്ജീവനശക്തി ഉണ്ടായിരിക്കണം.

പ്രകരണം 5

# ഹിന്ദുമതം

## അദ്ധ്യായം ഒന്നു്

## എന്താണു ഹിന്ദുമതം

1

ഞാനൊരു സനാതനഹിന്ദുവാണെന്നാണു് എന്റെ അവകാശവാദം. എങ്കിലും ഹിന്ദുമതത്തിന്റെ പേരിൽ സാധാരണ കാട്ടിക്കൂട്ടാറുള്ള പല കാര്യങ്ങളും ഞാൻ അവഗണിക്കുന്നു. ഞാൻ സനാതനഹിന്ദുവല്ലെന്നു് ആക്കെങ്കിലും അഭിപ്രായമുണ്ടെങ്കിൽ, ആ പേരിൽ അറിയപ്പെടണമെന്നു് എനിക്കു് ആഗ്രഹമൊന്നുമില്ല. ഏതായാലും സനാതനഹിന്ദുമതം എന്നു പറയുമ്പോൾ ഞാൻ ഉദ്ദേശിക്കുന്നതെന്താണെന്നു വ്യക്തമാക്കേണ്ടിയിരിക്കുന്നു. സനാതനശബ്ദം ഞാൻ അതിന്റെ സ്വാഭാവികാർത്ഥത്തിൽ തന്നെയാണു പ്രയോഗിക്കുന്നതു്.

ഞാൻ എന്നെ സനാതനഹിന്ദുവെന്നു വിളിക്കുന്നതിനുള്ള കാരണങ്ങൾ ചുവടെ ചേർക്കുന്നു.

1. ഹൈന്ദവമതഗ്രന്ഥങ്ങളായി അറിയപ്പെടുന്ന വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ തുടങ്ങിയവയിലെല്ലാം ഞാൻ വിശ്വസിക്കുന്നു. അതുപോലെതന്നെ അവതാരങ്ങളിലും പുനർജ്ജന്മത്തിലും വിശ്വാസമുണ്ടു്.

2. തികച്ചും വൈദികാർത്ഥത്തിലുള്ള വർണ്ണാശ്രമധർമ്മത്തിൽ—ഇന്നു പരക്കെ പ്രചരിക്കുന്ന പ്രാകൃതാർത്ഥത്തിലുള്ളതല്ല—ഞാൻ വിശ്വസിക്കുന്നു!

3. പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതിനേക്കാൾ വളരെ വ്യാപകമായ അർത്ഥത്തിൽ ഞാൻ ഗോസംരക്ഷണത്തിൽ വിശ്വസിക്കുന്നു.

4. എനിക്കു വിഗ്രഹാരാധനയിൽ അവിശ്വാസമില്ല.

വേദങ്ങളെയോ മററു മതഗ്രന്ഥങ്ങളെയോ പരാമർശിക്കുമ്പോൾ ഈശ്വരപ്രോക്തം എന്ന പദം ഞാൻ മനഃപൂർവംതന്നെ

1. Young India, 6-10-1921 (Hindu Dharma, pp 6-8)

ഉപയോഗിക്കാതിരുന്നിട്ടുണ്ടെന്നു വായനക്കാരൻ മനസ്സിലാക്കണം. കാരണം വേദങ്ങളുടെ അനന്യബദ്ധമായ ദിവ്യത്വം ഞാൻ അംഗീകരിക്കുന്നില്ല. വേദങ്ങളെപ്പോലെതന്നെ ബൈബിളും, കൊറാനും, സെൻഡ് അവസ്തായും ഈശ്വരപ്രോക്തമാണെന്നു ഞാൻ കരുതുന്നു. ഹൈന്ദവമതഗ്രന്ഥങ്ങളിൽ വിശ്വസിക്കുന്നതുകൊണ്ട്, അവയിലുള്ള ഓരോ ശ്ലോകവും ഓരോ പദവും ഈശ്വരപ്രോക്തമാണെന്നു കരുതണമെന്നില്ല. ഈ അത്ഭുതഗ്രന്ഥങ്ങളെപ്പററി നേരിട്ട് അറിവു നേടിയിട്ടുണ്ടെന്നു ഞാൻ അവകാശപ്പെടുന്നില്ല. പക്ഷേ, വേദഗ്രന്ഥങ്ങളിലെ അടിസ്ഥാനതത്ത്വങ്ങൾ സത്യാധിഷ്ഠിതമാണെന്നു ഞാൻ നേരിട്ട് അനുഭവിച്ചറിഞ്ഞിട്ടുണ്ട്. യുക്തിക്കോ ധാർമ്മികബോധത്തിനോ നിരക്കാത്ത വ്യാഖ്യാനങ്ങൾ, അവ എത്ര പണ്ഡിതോചിതമായിരുന്നാലും ശരി, അംഗീകരിക്കാൻ ഞാൻ ബാദ്ധ്യസ്ഥനല്ല. ഹൈന്ദവവേദഗ്രന്ഥങ്ങളെ ശരിയായി വ്യാഖ്യാനിക്കുന്നതിനുള്ള അവകാശം തങ്ങൾക്കാണെന്ന് ഇന്നത്തെ ശങ്കരാചാര്യന്മാരോ, ശാസ്ത്രിമാരോ പറഞ്ഞുതുടങ്ങിയാൽ ഞാനതിനെ സർവശക്തിയുമുപയോഗിച്ചു നിഷേധിക്കും. ഈ ഗ്രന്ഥങ്ങളെക്കുറിച്ചുള്ള നമ്മുടെ ഇന്നത്തെ അറിവ് ആകെ കുഴഞ്ഞുമറിഞ്ഞ മട്ടിലാണെന്നു ഞാൻ കരുതുന്നു. അഹിംസ, സത്യം, ബ്രഹ്മചര്യം എന്നിവ സമ്പൂർണമായി പരിശീലിക്കുകയും, ലൗകികസമ്പത്താകെ കൈവെടിയുകയും ചെയ്യാത്ത ഒരാൾക്കു യഥാർത്ഥമായ ശാസ്ത്രജ്ഞാനം ലഭിക്കുകയില്ല എന്ന ഹൈന്ദവതത്ത്വം ഞാൻ പൂർണമായി വിശ്വസിക്കുന്നു. 'ഗുരുസമ്പ്രദായ'ത്തിൽ എനിക്കു വിശ്വാസമുണ്ട്. പക്ഷേ, ഇക്കാലത്തു ലക്ഷക്കണക്കിനാളുകൾക്കു ഗുരുക്കന്മാരെ കൂടാതെതന്നെ വൈദികജ്ഞാനം നേടേണ്ടിവരും. കാരണം സമ്പൂർണമായ ജ്ഞാനവും സമ്പൂർണമായ പരിശുദ്ധിയും സമന്വയിപ്പിച്ചിട്ടുള്ള ഗുരുക്കന്മാർ ഇന്നു തികച്ചും ദുർലഭരാണ്. പക്ഷേ, തന്റെ മതത്തിന്റെ സത്യം കണ്ടെത്താൻ സാധിക്കുകയില്ലല്ലോ എന്ന് ആരും ദുഃഖിക്കേണ്ട കാര്യമില്ല. കാരണം മററെല്ലാ മഹത്തായ മതങ്ങളുടേയുമെന്നപോലെ ഹിന്ദുമതത്തിന്റെയും സാരാംശത്തിനു മാററമില്ല; അതു് എളുപ്പം മനസ്സിലാക്കാനും കഴിയും. എല്ലാ ഹിന്ദുക്കളും ഈശ്വരന്റെ ഏകത്വത്തിലും, പുനർജന്മത്തിലും, മോക്ഷത്തിലും വിശ്വസിക്കുന്നു.

എന്റെ ഭാര്യയോടുള്ള ആഭിമുഖ്യം വിവരിക്കുന്നതിനു നിവൃത്തിയില്ലാത്തപോലെതന്നെ, ഹിന്ദുമതത്തോടുള്ള ആഭിമുഖ്യവും വിവരിക്കാൻ എനിക്കു വയ്യ. എന്റെ ഭാര്യ, ലോകത്തിലെ മറെറാരു സ്ത്രീക്കും സാധിക്കാത്തവിധം, എന്നെ ചലിപ്പിക്കുന്നു. അവർക്കു പോരായ്മകളൊന്നുമില്ലെന്നല്ല; എനിക്കു കാണാൻ കഴിയുന്നതിനേക്കാളേറെ പോരായ്മകൾ അവൾക്കുണ്ട്.

പക്ഷേ അവിച്ഛേദ്യമായ ആ ബന്ധത്തെക്കുറിച്ചുള്ള ബോധം ഞങ്ങളിലുണ്ട്. ഹിന്ദുമതത്തിന് എന്തെല്ലാം പോരായ്മകളും പരിമിതികളുമുണ്ടെങ്കിലും അതിനോടുള്ള എന്റെ ആഭിമുഖ്യവും ഇപ്പറഞ്ഞതുപോലാണ്. ഗീതയുടേയോ തുളസീദാസരാമായണത്തിന്റേയോ സംഗീതത്തെപ്പോലെ എനിക്കു മാനസികോന്മമനം നല്കുന്ന മറ്റൊന്നില്ല. ഹിന്ദുമതഗ്രന്ഥങ്ങളിൽ ഈ രണ്ടെണ്ണമാണ് എനിക്കു മനസ്സിലായിട്ടുണ്ടെന്നു പറയാവുന്നതു്. ഒരിക്കൽ അന്ത്യശ്വാസം വലിക്കുകയാണെന്നു തോന്നിയ സന്ദർഭത്തിൽ ഗീതയാണ് എനിക്കു സാന്ത്വനമരുളിയതു്. മഹത്തായ എല്ലാ ഹിന്ദുക്ഷേത്രങ്ങളിലും ഇന്നു നടക്കുന്ന ദൂഷ്യങ്ങൾ എന്തൊക്കെയെന്ന് എനിക്കറിയാം. എങ്കിലും പറഞ്ഞറിയിക്കാൻ വയ്യാത്ത കുറവുകൾ ഉണ്ടെങ്കിലും, എനിക്ക് അവയെ ഇഷ്ടമാണ്. അവയുടെ കാര്യത്തിലുള്ളത്ര താത്പര്യം മറ്റൊന്നിലും എനിക്കില്ല. ഞാൻ അടിമുടി ഒരു പരിഷ്കരണവാദിയാണ്. പക്ഷേ, എന്റെ ഉത്സാഹപ്രകർഷം ഹിന്ദുമതത്തിലെ അടിസ്ഥാനതത്വങ്ങൾ ഒന്നെങ്കിലും നിരാകരിക്കുന്നതിന് എന്നെ പ്രേരിപ്പിക്കുകയില്ല. വിഗ്രഹാരാധനയിൽ എനിക്ക് അവിശ്വാസമില്ല എന്നു ഞാൻ പറഞ്ഞു. വിഗ്രഹം എന്റെ മനസ്സിൽ ആരാധനാമനോഭാവമൊന്നും ഉണർത്താറില്ല. എങ്കിലും വിഗ്രഹാരാധന മനുഷ്യപ്രകൃതിയുടെ ഒരംശമാണെന്നു ഞാൻ കരുതുന്നു. നാം പ്രതീകങ്ങളെ ത്തേടി അലയാറുണ്ട്. മററുള്ളിടത്തേക്കാളേറെ പള്ളിയിൽ നമുക്ക് എന്തുകൊണ്ടു കൂടുതൽ മനസ്സമാധാനം ലഭിക്കുന്നു? വിഗ്രഹങ്ങൾ ആരാധനയ്ക്കു സഹായകമാണ്. ഒരു ഹിന്ദുവും വിഗ്രഹത്തെ ഈശ്വരനായി കരുതുന്നില്ല. വിഗ്രഹാരാധന പാപമാണെന്നു ഞാൻ വിചാരിക്കുന്നില്ല.

ഇതുവരെ പറഞ്ഞതിൽനിന്നും ഹിന്ദുമതത്തിൽ യാതൊരു സങ്കചിതത്വവുമില്ലെന്നു വ്യക്തമാവും. ലോകത്തിലെ പ്രവാചകന്മാരെയൊക്കെ ആരാധിക്കുന്നതിനു ഹിന്ദുമതത്തിൽ ഇടമുണ്ട്. സാധാരണ അംഗീകരിക്കപ്പെടുന്ന അർത്ഥത്തിലുള്ള ഒരു മിഷനറി മതമല്ല അതു്. പല വർഗങ്ങളെയും ഹിന്ദുമതം അതിന്റെ പരിധികളിൽ ലയിപ്പിച്ചിട്ടുണ്ടെന്നു തീർച്ചയാണ്. പക്ഷേ, ഈ ലയനം പരിണാമപരമായ, അതിസൂക്ഷ്മമായ, ഒന്നായിരുന്നു. സ്വന്തം വിശ്വാസവും ധർമ്മവും നിർദേശിക്കുന്ന രീതിയിൽ ഈശ്വരനെ ആരാധിക്കണമെന്നു ഹിന്ദുമതം എല്ലാവരോടും ഉപദേശിക്കുന്നു. അതുകൊണ്ട് അതിന് ഇതരമതങ്ങളോട് ഇണങ്ങിക്കഴിയാൻ സാധിക്കുന്നു.

എന്റെ ഹിന്ദുമതസങ്കല്പം ഇതാണ്. അതുകൊണ്ട് എനിക്ക് 'അയിത്താചാര'ത്തോടു പൊരുത്തപ്പെട്ടുപോകാൻ ഇന്നുവരെ സാധിച്ചിട്ടില്ല. അതു് അസ്വാഭാവികമായ ഒരു അധീക

പ്പുററാണെന്നാണ് എന്നും ഞാൻ കരുതിയിട്ടുള്ളത്. തലമുറതലമുറയായി നമുക്കു ലഭിച്ചിട്ടുള്ള ഒന്നാണതെന്ന കാര്യം ശരിതന്നെ. പക്ഷേ ഇന്നും നിലനില്ക്കുന്ന പല ദുരാചാരങ്ങളുടേയും കഥ അതുതന്നെയാണല്ലോ. പെൺകുട്ടികളെ മിക്കവാറും വ്യഭിചാരത്തിനുവേണ്ടിത്തന്നെ ക്ഷേത്രങ്ങളിൽ നടയ്ക്കു വയ്ക്കുന്ന സമ്പ്രദായം ഹിന്ദുമതത്തിലുണ്ടായിരുന്നു എന്നോർക്കുമ്പോൾ ഞാൻ ലജ്ജിച്ചു പോകുന്നു. എങ്കിലും ഇന്ത്യയിൽ പല ഭാഗങ്ങളിലും ഹിന്ദുക്കൾ അതു് അനുവർത്തിച്ചുപോരുന്നുണ്ടല്ലോ. ആടിനെ കാളിക്കു കുരുതി കൊടുക്കുന്നതു തികച്ചും അധാർമ്മികമാണെന്നു ഞാൻ വിശ്വസിക്കുന്നു. അതു ഹിന്ദുമതത്തിലുൾപ്പെട്ടമെന്നു കരുതാൻ ഞാൻ തയാറല്ല. യുഗങ്ങളിലൂടെ വളർന്നുവന്നിട്ടുള്ള ഒന്നാണ് ഹിന്ദുമതം. ഹിന്ദുസ്ഥാനത്തിലെ ആളുകൾ അനുവർത്തിക്കുന്ന മതം എന്ന അർത്ഥത്തിൽ ഹിന്ദുമതം എന്ന പേരു് ഉണ്ടാക്കിയതുതന്നെ വിദേശീയരാണ്. മതത്തിൻെറ പേരിൽ മൃഗങ്ങളെ ബലിയർപ്പിക്കുന്ന സമ്പ്രദായം ഒരുകാലത്തുണ്ടായിരുന്നു എന്ന കാര്യത്തിൽ സംശയമില്ല. പക്ഷേ അതു മതമല്ല; തീർച്ചയായും ഹിന്ദുമതമല്ല. നമ്മുടെ പൂർവികന്മാർ ഗോസംരക്ഷണത്തെ വിശ്വാസപ്രമാണമായി അംഗീകരിച്ചപ്പോൾ, ഗോമാംസം ഭക്ഷിക്കുന്നവരെ മതത്തിൽനിന്നു ബഹിഷ്ക്കരിച്ചുവന്നു. അന്നുണ്ടായ ആഭ്യന്തരകലഹം ഘോരമായിരുന്നിരിക്കണം. മതാചാരങ്ങൾക്കു വഴങ്ങാത്തവരെ സമൂഹത്തിൽനിന്നു ബഹിഷ്കരിക്കുകമാത്രമല്ല, അവരുടെ പാപം അവരുടെ സന്തതിപരമ്പരകളിലേക്കു വ്യാപിക്കുമെന്നു പരിഗണിക്കുകയും ചെയ്തു. സദുദ്ദേശ്യപ്രേരിതമായി ഉടലെടുത്തിരിക്കാനിടയുള്ള ഈ ബഹിഷ്കരണസമ്പ്രദായം പിന്നീടൊരു ആചാരമായിത്തീർന്നു; അതിനു ശാശ്വതികത്വം നല്കിക്കൊണ്ടുള്ള ശ്ലോകങ്ങൾ വേദഗ്രന്ഥങ്ങളിൽ കടന്നുകൂടുകയും ചെയ്തു. തികച്ചും അനുചിതവും അനീതിപരവുമായ ഒരു ആചാരമായിരുന്നു അതു്. എൻെറ ഈ സിദ്ധാന്തം ശരിയായാലും തെററായാലും അയിത്താചാരം യുക്തിക്കു നിരക്കാത്തതാണ്; കാരുണ്യത്തിനും, ഭൂതദയയ്ക്കും, സ്നേഹത്തിനും നിരക്കാത്തതാണ്. പശുവിനെപോലും ആരാധിക്കണമെന്നു നിർദ്ദേശിക്കുന്ന ഒരു മതം മനുഷ്യജീവികളെ ക്രൂരമായും മനുഷ്യത്വശൂന്യമായും ബഹിഷ്കരിക്കുന്നതിന് അധികാരം നല്കുമെന്നോ അനുകൂലിക്കുമെന്നോ കരുതിക്കൂടാ. അധഃകൃതവർഗത്തിൽപ്പെട്ടവരെ കൈയൊഴിക്കുന്നതിനേക്കാൾ എനിക്കിഷ്ടം എന്നെ അറുത്തുകീറി കൊല്ലുന്നതാണ്. അയിത്താചാരം എന്ന കളങ്കംകൊണ്ടു തങ്ങളുടെ മഹത്തായ മതത്തെ അവമാനിക്കുന്നതിനു് അനുവദിക്കുന്നിടത്തോളം കാലം ഹിന്ദുക്കൾ സ്വാതന്ത്ര്യത്തിന് അർഹരല്ല; അവർക്കതു കിട്ടുകയില്ല. ഹിന്ദുമതത്തെ ജീവനേക്കാളേറെ സ്നേഹിക്കുന്നതു

കൊണ്ടു്, ആ കളങ്കം എനിക്കു് അസഹ്യമായ ഒരു ഭാരമായി ത്തീൎന്നിരിക്കുന്നു. നമ്മുടെ വർഗത്തിൽപ്പെട്ട അഞ്ചിലൊരുഭാഗം വരുന്ന ആളുകൾക്കു സമത്വത്തിന്റെ അടിസ്ഥാനത്തിൽ നമ്മോടു ബന്ധം പുലർത്തുന്നതിനു് അനുമതി നിഷേധിക്കാതിരിക്കുക; അങ്ങനെ ദൈവത്തെത്തന്നെ നിഷേധിക്കാതിരിക്കുക.

## 2

ഹിന്ദുമതത്തിനു് ആധികാരികമായ തത്ത്വസംഹിതയൊന്നുമില്ല. അതു് അതിന്റെ ഭാഗ്യമോ നിർഭാഗ്യമോ ആണു്. അതുകൊണ്ടു് എന്നെ ആരും തെററിദ്ധരിക്കാതിരിക്കുന്നതിനുവേണ്ടി, സത്യവും അഹിംസയുമാണു് എന്റെ തത്ത്വസംഹിത എന്നു ഞാൻ പറഞ്ഞു. ഹൈന്ദവതത്ത്വസംഹിത എന്തെന്നു നിർവചിക്കുവാൻ എന്നോടു് ആവശ്യപ്പെട്ടാൽ, ഞാൻ പറയും: 'അഹിംസാധിഷ്ഠിതമാർഗങ്ങളിലൂടെയുള്ള സത്യാന്വേഷണം' എന്നു്. ഈശ്വരനിൽ വിശ്വസിക്കുന്നില്ലെങ്കിൽക്കൂടി ഒരാൾക്കു് താനൊരു ഹിന്ദുവാണെന്നു് അവകാശപ്പെടാം. ഹിന്ദുമതം സത്യത്തെത്തേടിയുള്ള അവിശ്രാന്തമായ ഒരു അന്വേഷണമാണു്. ഇന്നു് അതു മൃതപ്രായമായിട്ടുണ്ടെങ്കിൽ, നിഷ്ക്രിയമായിട്ടുണ്ടെങ്കിൽ, വികാസവിമുഖമായിട്ടുണ്ടെങ്കിൽ, അതിനു കാരണം നാം ക്ഷീണിച്ചുപോയതാണു്. ആ ക്ഷീണം ഇല്ലാതാകുമ്പോൾ, ഹിന്ദുമതം മുൻപെങ്ങും അറിഞ്ഞിട്ടില്ലാത്ത പ്രകാശധോരണിയോടെ ലോകരംഗത്തിൽ പൊട്ടിവിടരും. ഹിന്ദുമതം ലോകത്തിൽ ഏററവുമധികം സഹിഷ്ണുത പുലർത്തുന്ന മതമാണു്. അതിന്റെ തത്ത്വസംഹിത എല്ലാററിനേയും ഉൾക്കൊള്ളുന്നു.

## 3

എല്ലാററിനേയും ഉൾക്കൊള്ളുന്നതിനുള്ള കഴിവിലാണു ഹിന്ദുമതത്തിന്റെ സൌന്ദര്യം സ്ഥിതിചെയ്യുന്നതെന്നു ഞാൻ കരുതുന്നു. മഹാഭാരത കർത്താവായ മുനി തന്റെ ഉത്കൃഷ്ടസൃഷ്ടിയെപ്പററി പറഞ്ഞതു ഹിന്ദുമതത്തിന്റെ കാര്യത്തിലും ശരിയാണു്. ഇതരമതങ്ങളിലുള്ള കാതലായ അംശങ്ങളൊക്കെ ഹിന്ദുമതത്തിലുണ്ടു്. ഹിന്ദുമതത്തിലില്ലാത്തതൊക്കെ അപ്രധാനമോ അനാവശ്യമോ ആയിരിക്കും.

## 4

ഹിന്ദുമതം ജീവനുള്ള ഒരു സത്തയാണു്. അതിനു വളർച്ചയും തളർച്ചയും ഉണ്ടു്. അതു് പ്രകൃതിനിയമങ്ങൾക്കു വിധേയ

2. Young India, 24–4–1924 (Hindu Dharma, P. 4)
3. Young India, 17–9–1925 (Hindu Dharma, P. 4)
4. Young India, 8–4–1926 (Hindu Dharma, pp. 19–20)

വുമാണ്. മൂലത്തെ സംബന്ധിച്ചിടത്തോളം അത് ഏകവും അവിഭക്തവുമാണ്; അസംഖ്യം ശാഖകളുള്ള ഒരു മഹാവൃക്ഷമായി അതിന്നു വളർന്നിരിക്കുന്നു. കാലാവസ്ഥയിലുള്ള മാററങ്ങൾ അതിനേയും ബാധിക്കും. ശരത്തും, ഗ്രീഷ്മവും, വസന്തവും, ശിശിരവുമൊക്കെ അതിനുമുണ്ട്. വർഷം അതിനെ പോഷിപ്പിക്കുകയും ഫലപൂർണമാക്കുകയും ചെയ്യും. അത് വേദങ്ങളെ ആശ്രയിക്കുകയോ ആശ്രയിക്കാതിരിക്കുകയോ ചെയ്യും. ഒരൊററ ഗ്രന്ഥത്തിൽനിന്നല്ല അത് ആധികാരികഭാവം നേടുന്നത്. ഗീത സാർവത്രികമായി അംഗീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും, അത് ഒരു മാർഗദർശിയേ ആകുന്നുള്ളു. അതിനു പൂർവാചാരങ്ങളുടെമേൽ സ്വാധീനമൊന്നുമില്ല. ഗംഗയെപ്പോലെ ഉത്ഭവസ്ഥാനത്ത് അതു പരിശുദ്ധവും അകളങ്കിതവുമാണ്; മുന്നോട്ടുള്ള പ്രവാഹത്തിൽ അതു മാർഗമദ്ധ്യേയുള്ള മാലിന്യങ്ങളൊക്കെ കൈക്കൊള്ളുന്നു. ഗംഗയെപ്പോലെ അതു സൃഷ്ടിക്കുന്ന ഫലങ്ങളുടെ ആകത്തുക പ്രയോജനകരമാണ്. ഓരോ പ്രാദേശികവിഭാഗത്തിലും അതിനൊരു പ്രാദേശികരൂപമുണ്ട്; എങ്കിലും അതിൻെറ ആന്തരസത്ത എങ്ങും ഒന്നുതന്നെ. പൂർവാചാരം മതമല്ല. പൂർവാചാരങ്ങൾക്കു മാററമുണ്ടായിക്കൂടെന്നില്ല, പക്ഷേ മതമെല്ലാക്കാലത്തും മാററമില്ലാതെ നിലകൊള്ളും.

ഹിന്ദുമതത്തിൻെറ പരിശുദ്ധി ഹിന്ദുക്കളുടെ ആത്മനിയന്ത്രണത്തെയാണ് ആശ്രയിക്കുന്നത്. മതത്തിനു് അപകടമുണ്ടായിട്ടുള്ളപ്പോഴൊക്കെ ഹിന്ദുക്കൾ കഠിനങ്ങളായ തപശ്ചര്യകൾ അനുഷ്ഠിക്കുകയും, അപകടങ്ങളുടെ മൂലകാരണങ്ങൾ കണ്ടുപിടിക്കുകയും, അവയെ നിവാരണംചെയ്യുന്നതിനുള്ള മാർഗങ്ങൾ ആസൂത്രണം ചെയ്യുകയും ചെയ്തിട്ടുണ്ട്. ശാസ്ത്രങ്ങൾ എപ്പോഴും വളർന്നുകൊണ്ടിരിക്കുകയാണ്. വേദങ്ങളും, ഉപനിഷത്തുകളും, സ്മൃതികളും, പുരാണങ്ങളു, ഇതിഹാസങ്ങളുമെല്ലാം ഒരേ കാലത്ത് ഉണ്ടായതല്ല. ഓരോ പ്രത്യേകകാലഘട്ടത്തിൻെറ ആവശ്യത്തിനൊത്ത് അവയോരോന്നും ഉണ്ടായി. അതുകൊണ്ട് അവ പരസ്പരവിരുദ്ധങ്ങളാണെന്നു തോന്നും. അനശ്വരസത്യങ്ങൾ വീണ്ടുമൊരിക്കൽക്കൂടി ആവിഷ്ക്കരിക്കുകയല്ല, ആ ഗ്രന്ഥങ്ങളുടെ ഉദ്ദേശ്യം. അവ രചിച്ച കാലത്ത് ആ സത്യങ്ങൾ എങ്ങനെ പ്രായോഗികമാക്കിയിരുന്നു എന്ന് അവ വെളിപ്പെടുത്തുന്നു. ഒരു പ്രത്യേകകാലത്തു ശരിയാണെന്നു തോന്നിയ ഒരു ആചാരം മറെറാരു കാലത്ത് അതേപടി അന്ധമായി അനുവർത്തിക്കപ്പെട്ടാൽ, 'നൈരാശ്യത്തിൻെറ ചെളിക്കുണ്ടിൽ' അകപ്പെടുകയായിരിക്കും ഫലം. ഒരുകാലത്തു മൃഗബലി പ്രചാരത്തിലിരുന്നതുകൊണ്ട് ഇന്നു നാം അതു വീണ്ടും അനുവർത്തിക്കേണ്ട കാര്യമുണ്ടോ? ഒരുകാലത്തു ഗോമാംസം ഭക്ഷിച്ചിരുന്നതുകൊണ്ട്, ഇന്നു

നാം അതു ഭക്ഷിക്കണമെന്നുണ്ടോ? ഒരുകാലത്തു കള്ളന്മാരുടെ കൈകാലുകരം ചെത്തിക്കളഞ്ഞിരുന്നതുകൊണ്ടു് ഇന്നു് ആ ക്രൂരത നാം വീണ്ടും കൈക്കൊള്ളേണ്ട കാര്യമുണ്ടോ? ബഹുഭർത്തൃത്വം പുനരുദ്ധരിക്കണമോ? ശൈശവവിവാഹം വീണ്ടും തുടങ്ങണമോ? ഒരു കാലത്തു മനുഷ്യരാശിയിൽ ഒരു വിഭാഗത്തെ നാം അകററി നിറുത്തിയിരുന്നെങ്കിൽ ഇന്നു് അവരുടെ പിൻമുറക്കാരെ നാം ഭ്രഷ്ടജാതിക്കാരായി കരുതണമോ?

ഹിന്ദുമതം നിശ്ചലതയെ വെറുക്കുന്നു. ജ്ഞാനത്തിനു പരിമിതികളില്ല. അതുപോലെ സത്യം പ്രായോഗികമാക്കുന്നതിനും പരിമിതികളില്ല. നിത്യവും ആത്മാവിൻെറ ശക്തിയെക്കുറിച്ചുള്ള ജ്ഞാനം നാം വളർത്തിക്കൊണ്ടിരിക്കുകയാണു്; അങ്ങനെ തന്നെ വളർത്തിക്കൊണ്ടിരിക്കുകയും ചെയ്യും. പുതിയ അനുഭവങ്ങരം നമുക്കു പുതിയ കർത്തവ്യങ്ങരം പഠിപ്പിച്ചുതരുന്നു. എങ്കിലും ആ സത്യം എന്നും ഒന്നുതന്നെയായിരിക്കും. ആരാണു സത്യത്തെ അതിൻെറ പൂർണ്ണതയിൽ എന്നെങ്കിലും മനസ്സിലാക്കിയിട്ടുള്ളതു്? വേദങ്ങരം സത്യാവിഷ്ക്കരണങ്ങളാണു്; അവ അനന്തങ്ങളുമാണു്. വേദങ്ങളെ അവയുടെ പൂർണതയിൽ അറിഞ്ഞിട്ടുള്ളവർ ആരുണ്ടു്? വേദങ്ങരം എന്ന പേരിൽ ഇന്നു് അറിയപ്പെടുന്നതു യഥാർത്ഥമായ വേദത്തിൻെറ, ജ്ഞാനഗ്രന്ഥത്തിൻെറ, ദശലക്ഷത്തിലൊരംശം പോലുമാകുന്നില്ല. നമുക്കിന്നു ലഭിച്ചിട്ടുള്ള അല്പം ചില ഗ്രന്ഥങ്ങളുടെതന്നെ പൂർണമായ അർത്ഥം ആരറിയുന്നുണ്ടു്? നാം ഈ അനന്തമായ സങ്കീർണതകളിൽ മുഴുകി വിഷമിക്കേണ്ടെന്നു കരുതി നമ്മുടെ ഋഷിമാർ നമ്മെ ഒരു കാര്യം പഠിപ്പിച്ചു. 'തൻെറ കാര്യത്തിലെങ്ങനെയോ അതുപോലെതന്നെയാണു പ്രപഞ്ചത്തിൻെറ കാര്യത്തിലും.' തന്നെ പരിശോധിച്ചറിയുംപോലെതന്നെ പ്രപഞ്ചത്തെ സൂക്ഷ്മമായി പരിശോധിച്ചറിയുക അസാദ്ധ്യമാണു്. അതുകൊണ്ടു് ആദ്യം തന്നെത്തന്നെ അറിയുക; അപ്പോരം നിങ്ങരം പ്രപഞ്ചത്തേയും അറിഞ്ഞുകൊള്ളും. പക്ഷേ തന്നെ അറിയുന്നതിനുപോലും അവിരാമമായ പ്രയത്നം ആവശ്യമാണു്. അവിരാമമായാൽ പോരാ, പരിശുദ്ധവുമാകണം. പരിശുദ്ധമായ യത്നം നടത്താൻ പരിശുദ്ധമായ ഹൃദയം വേണം. [1]യമനിയമങ്ങരം, മുഖ്യവും ആഗന്തുകവുമായ ഗുണങ്ങരം, പരിശീലിക്കുന്നതുകൊണ്ടു മാത്രമേ ഹൃദയത്തിൻെറ പരിശുദ്ധി സംരക്ഷിക്കുവാൻ കഴിയൂ.

---

1. യോഗശാസ്ത്രമനുസരിച്ചു മുഖ്യഗുണങ്ങളായ യമങ്ങരം അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവയും, ആഗന്തുകഗുണങ്ങളായ നിയമങ്ങരം ശൗചം, സന്തോഷം, തപസ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നിവയും ആണ്.

ഈ പരിശീലനം ഈശ്വരകാരുണ്യം കൂടാതെ സാദ്ധ്യമല്ല. വിശ്വാസവും ഭക്തിയുമാണ് ഈശ്വരകാരുണ്യത്തിനാവശ്യം. അതുകൊണ്ടാണ തുളസീദാസൻ രാമനാമത്തിൻെറ മാഹാത്മ്യം പാടുന്നതു്, ഭാഗവതകാരൻ ദ്വാദശാക്ഷരമന്ത്രം (ഓം നമോ ഭഗവതേ വാസുദേവായ) നിർദേശിക്കുന്നതു്. ദ്വാദശാക്ഷരമന്ത്രം ഹൃദയപൂർവ്വം ജപിക്കാൻ കഴിയുന്നവനാണ് എൻെറ അഭിപ്രായത്തിൽ സനാതനിഹിന്ദു. [2]അഖോമുനി പറഞ്ഞതുപോലെ മററെല്ലാം നിഷ്പ്രയോജനമാണ്.

യൂറോപ്യന്മാർ നമ്മുടെ നടപടികളും ആചാരങ്ങളും ഒക്കെ പഠിക്കാറുണ്ടു്. പക്ഷേ അവരുടെ പഠനം വിമർശകരുടെ നിലപാടിൽനിന്നാണ്; ഭക്തൻെറ നിലപാടിൽനിന്നല്ല, അവരുടെ 'പഠനം' എന്നെ മതമെന്തെന്നു പഠിപ്പിക്കുന്നില്ല.

ഹിന്ദുമതം ആഹാരത്തിലോ നിരാഹാരത്തിലോ അല്ല അധിഷ്ഠിതം. അതിൻെറ കാതലായ അംശം സദാചാരമാണ്; സത്യത്തിൻേറയും അഹിംസയുടേയും അന്യൂനമായ ആചരണമാണ്. മാംസം കഴിച്ചാലും വേണ്ടില്ല, സത്യം, ദയാശീലം എന്നീ മൗലികഗുണങ്ങൾ അനുവർത്തിക്കുകയും, ഈശ്വരഭയത്തോടുകൂടി ജീവിക്കുകയും ചെയ്യുന്നവനാണ മാംസം കഴിക്കാത്ത കപടനാട്യക്കാരനേക്കാൾ നല്ല ഹിന്ദു. പക്ഷേ മാംസഭക്ഷണത്തിൽ ഹിംസ അടങ്ങിയിട്ടുണ്ടെന്ന സത്യം മനസ്സിലാക്കുകയും അതുകൊണ്ടു് അതു് ഉപേക്ഷിക്കുകയും 'മനുഷ്യപക്ഷിമൃഗാദി'കളെയൊക്കെ സ്നേഹിക്കുകയും ചെയ്യുന്നയാളിനെ നാം ബഹുമാനിക്കണം. അയാൾ ഈശ്വരനെ കാണുകയും അറിയുകയും ചെയ്യുന്ന ആളാണ്. അയാളാണ് ഈശ്വരൻെറ യഥാൎത്ഥ ഭക്തൻ. അയാളാണ മനുഷ്യരാശിയുടെ ഗുരു.

ഹിന്ദുമതവും മററെല്ലാ മതങ്ങളും എല്ലാം ഇന്നു വിലയിരുത്തപ്പെടുകയാണ്. അനശ്വരമായ സത്യം ഒന്നേയുള്ളു; ഈശ്വരൻ ഒന്നേയുള്ളു. പരസ്പരം മല്ലടിക്കുന്ന തത്ത്വസംഹിതകളേയുംആചാരവിധികളേയും ഒക്കെ മാററിനിറുത്തിയിട്ടു നമുക്കു സത്യത്തിൻെറ ഋജുവായ മാർഗത്തിലൂടെ മുന്നോട്ടുപോകാം. അപ്പോൾമാത്രമേ നാം യഥാൎത്ഥത്തിൽ ഹിന്ദുക്കളാകൂ. ഇന്നു സനാതനികളെന്ന മുദ്രയുംപേറി വളരെയാളുകൾ ഞെളിഞ്ഞുനടക്കുന്നുണ്ടു്. അവരിലെത്രയോ ചുരുക്കം പേർക്കേ ഈശ്വരാനുഗ്രഹം ഉണ്ടാകൂ എന്നു് ആരറിയുന്നുണ്ടു്? രാമനാമം വെറുതേ ഉരുവിട്ടുകൊണ്ടു നടക്കുന്നവർക്കല്ല, ഈശ്വരൻെറ ഇച്ഛയ്ക്കൊത്തു പ്രവർത്തിക്കുകയും, അദ്ദേഹത്തെ ഭക്തിപൂർവ്വം സേവിക്കയും ചെയ്യുന്നവർക്കാണ് ഈശ്വരകാരുണ്യം ലഭിക്കുക.

2. ഗുജറാത്തിലെ ഒരു ഭക്തകവി

5

ഹിന്ദുമതം നിയമാവലികൊണ്ടു ചിട്ടപ്പെടുത്തിയിട്ടുള്ള ഒരു മതമല്ല. ഹിന്ദുമതത്തിൽ ആയിരക്കണക്കിനു ഗ്രന്ഥങ്ങളുണ്ടു്. അവയുടെ പേരെല്ലാം നമുക്കു് അറിഞ്ഞുകൂടാ. ശാസ്ത്രങ്ങൾ എന്ന ഹ്രസ്വനാമത്തിലാണു് അവയെല്ലാം അറിയപ്പെടുന്നതു്. ഏതെങ്കിലുമൊക്കെ കാര്യം ശരിയോ തെറേറാ എന്നറിയാൻ ഞാനൊരു പ്രത്യേക ഗ്രന്ഥവും തേടിപ്പോകാറില്ല. ഹിന്ദുമതത്തിൻെറ സമഗ്രതാത്പര്യമെന്താണെന്നറിയാനേ ഞാൻ അപ്പോഴൊക്കെ ശ്രമിക്കാറുള്ളു. എല്ലാ ശാസ്ത്രങ്ങളേയും, എല്ലാ ആചാരവിധികളേയും അളക്കുന്നതിനു ഹിന്ദുമതത്തിൽ നല്ലൊരു അളവുകോലുണ്ടു്— സത്യം. സത്യത്തിനു നിരക്കാത്തതൊക്കെ അതിൻെറ ഉത്ഭവസ്ഥാനം ഏതായാലും ശരി, നിരാകരിക്കണം. അതുകൊണ്ടു സത്യത്തിനു നിരക്കാത്ത എന്തെങ്കിലുമൊരു ആചാരം അനുവർത്തിക്കുന്ന ആളിനു്, ആ ആചാരത്തെ നീതീകരിക്കേണ്ട ഭാരമുണ്ടു്. ഉദാഹരണത്തിനു് അയിത്താചാരത്തിൻെറ കാര്യമെടുക്കാം. അതിനെ നീതീകരിക്കാനൊരുങ്ങുന്നയാൾ അതു സത്യത്തിനു നിരക്കുന്നതാണെന്നു തെളിയിക്കണം. അങ്ങനെ തെളിയിക്കാൻ സാധിച്ചില്ലെങ്കിൽ അയാൾ എത്രയൊക്കെ ആധികാരികഗ്രന്ഥങ്ങൾ ഉദ്ധരിച്ചാലും ശരി അതൊക്കെ എന്നെ സംബന്ധിച്ചിടത്തോളം അപ്രസക്തമായിരിക്കും.

6

ഇന്ത്യയുടെ ആജീവനസുഹൃത്തു് എന്നു് അവകാശപ്പെടുന്ന ഒരു മേരിക്കക്കാരി ഇങ്ങനെ എഴുതുന്നു:

'ഹിന്ദുമതം പൗരസ്ത്യദേശത്തെ ഏററവും പ്രധാനമായ മതങ്ങളിലൊന്നാണു്. അങ്ങു ക്രിസ്തുമതവും ഹിന്ദുമതവും പഠിച്ചിട്ടുണ്ടു്. ആ പഠനത്തിൻെറ അടിസ്ഥാനത്തിൽ താനൊരു ഹിന്ദുവാണെന്നു് അങ്ങു പ്രഖ്യാപിക്കുകയും ചെയ്തിട്ടുണ്ടു്. ദയവു ചെയ്തു് ഹിന്ദുമതം സ്വീകരിക്കുന്നതിനു് അങ്ങയെ പ്രേരിപ്പിച്ച കാരണങ്ങൾ പറയാമോ? ഈശ്വരനെ അറിയുകയും ഈശ്വരചൈതന്യത്തെ യഥാർത്ഥമായി ആരാധിക്കുകയുമാണു മനുഷ്യൻെറ ഏററവും പ്രധാനമായ ആവശ്യമെന്നു ഹിന്ദുക്കളും ഒരുപോലെ അംഗീകരിക്കുന്നുണ്ടു്. ക്രിസ്തു ഈശ്വരൻെറ വെളിപാടാണെന്ന വിശ്വാസത്തിൻെറ പേരിൽ അമേരിക്കയിലെ ക്രിസ്ത്യാനികൾ ഇന്ത്യാക്കാരോടു ക്രിസ്തുവിനെക്കുറിച്ചു സംസാരിക്കുന്നതിനു് അനേകം സ്ത്രീപുരുഷന്മാരെ അയച്ചിട്ടുണ്ടു്. അതിനു പകരമായിട്ടു്

5. Young India, 29-9-1927 (Hindu Dharma, P. 22)
6. Young India, 20-10-1927 (Hindu Dharma, P. 5)

അങ്ങു ഹിന്ദുമതമെന്താണെന്നു ഞങ്ങൾക്കു പറഞ്ഞുതരണം. ഹിന്ദു മതത്തെ ക്രിസ്തുവിന്റെ ഉപദേശങ്ങളോടു താരതമ്യപ്പെടുത്തുകയും വേണം. അങ്ങനെ ചെയ്താൽ വലിയ ഉപകാരമായിരിക്കും.'

അമേരിക്കയിൽനിന്നും ഇംഗ്ളണ്ടിൽനിന്നും വന്ന മിഷനറിമാരോടു ഞാൻ അനേകം സമ്മേളനങ്ങളിൽവച്ച് ആവശ്യപ്പെട്ടിട്ടുള്ള ഒരു കാര്യമുണ്ട്. ക്രിസ്തുവിനെപ്പററി സംസാരിക്കുന്നതിനു പകരം അവർ ഗിരിപ്രഭാഷണം നിർദ്ദേശിക്കുന്ന ജീവിതക്രമം അനുവർത്തിക്കുകമാത്രം ചെയ്താൽ മതി. അപ്പോൾ ഇന്ത്യ അവരെ സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നതിനുപകരം അവരുടെ ജീവിതം മനസ്സിലാക്കുന്നതിനു ശ്രമിക്കുകയും അവരുടെ സാന്നിദ്ധ്യം അങ്ങനെ പ്രത്യക്ഷത്തിൽത്തന്നെ പ്രയോജനപ്പെടുത്തുകയും ചെയ്യും. എന്റെ അഭിപ്രായം ഇതായിരിക്കെ എനിക്ക് എന്റെ അമേരിക്കൻ സുഹൃത്തുക്കളോടു ഹിന്ദുമതത്തെപ്പററി 'ഒന്നിനും പകരമായിട്ട്'' ഒന്നും പറയാനില്ല. മതപരിവർത്തനം നടത്തണമെന്ന ഉദ്ദേശ്യത്തോടെ സ്വന്തം മതത്തെപ്പററി മററുള്ളവരോടു സംസാരിക്കുന്നതിൽ എനിക്കു വിശ്വാസമില്ല. അങ്ങനെ സംസാരിക്കുന്നതിനു യഥാർത്ഥമായ മതവിശ്വാസം അനുമതി നല്കുകയില്ല. അതിനൊത്തു ജീവിക്കുകയാണ് ആവശ്യം. അപ്പോൾ അതു സ്വയം പ്രചരിച്ചുകൊള്ളും.

എന്റെ ജീവിതത്തിലൂടെയല്ലാതെ ഹിന്ദുമതത്തെ വ്യാഖ്യാനിക്കുന്നതിന് ഞാൻ അർഹനാണെന്ന വിചാരവും എനിക്കില്ല. അങ്ങനെ ഹിന്ദുമതത്തെ രേഖാമൂലം വ്യാഖ്യാനിക്കുന്നതിന് എനിക്കു സാധിക്കുകയില്ലെങ്കിൽ ഞാനതിനെ ക്രിസ്തുമതവുമായി താരതമ്യപ്പെടുത്തുന്നതിന് ഒരുങ്ങിക്കൂടാ. അതുകൊണ്ട് എനിക്കു ചെയ്യാൻ സാധിക്കുന്ന ഒരേയൊരു കാര്യം ഞാൻ എന്തുകൊണ്ട് ഒരു ഹിന്ദുവായിരിക്കുന്നു എന്നു കഴിയുന്നിടത്തോളം ചുരുക്കി പ്രതിപാദിക്കുകയാണ്.

ഞാൻ പാരമ്പര്യത്തിന്റെ സ്വാധീനതയിൽ വിശ്വസിക്കുന്നു. ഒരു ഹിന്ദുകുടുംബത്തിലാണു ഞാൻ ജനിച്ചതു്. അതുകൊണ്ടു ഞാനൊരു ഹിന്ദുവായി. എന്റെ ധാർമ്മികബോധത്തിനോ ആദ്ധ്യാത്മികവികാസത്തിനോ പൊരുത്തപ്പെടാത്തതാണു ഹിന്ദുമതം എന്നു ബോദ്ധ്യമാവുമ്പോൾ ഞാൻ അതു് ഉപേക്ഷിക്കണം. എനിക്കു പരിചയമുള്ള മതങ്ങളിൽവച്ച് അതാണ് ഏററവുമധികം സഹിഷ്ണുതയുള്ള മതമെന്നു ഞാൻ പരിശോധിച്ചറിഞ്ഞിരിക്കുന്നു. അതു സിദ്ധാന്തജടിലമല്ലാത്തതുകൊണ്ട് എന്നെ ശക്തിപൂർവം ആകർഷിക്കുന്നു. ഹിന്ദുമതം അതിന്റെ അനുയായികൾക്ക് ആത്മാവിഷ്ക്കരണത്തിന് ഏററവുമധികം സൗകര്യം പ്രദാനം ചെയ്യുന്നു. സങ്കുചിതത്വം തെല്ലുമില്ലാത്തതുകൊണ്ടു

ഹിന്ദുമതത്തിൽ വിശ്വസിക്കുന്നവർക്ക മറ്റെല്ലാമതങ്ങളേയും ബഹുമാനിക്കുന്നതിനും, അവയിലുള്ള നല്ല അംശങ്ങളൊക്കെ സ്വമതത്തിൽ ഉൾക്കൊള്ളിക്കുന്നതിനും സാധിക്കുന്നു. അഹിംസ എല്ലാ മതങ്ങൾക്കും പൊതുവായ ഒരു തത്ത്വമാണ്. പക്ഷേ ഹിന്ദുമതത്തിലാണ് അതിന്റെ ഏററവും സമുന്നതമായ ആവിഷ്കരണവും പ്രയോഗവും കണ്ടെത്തുന്നത്. (ജൈനമതത്തേയും ബുദ്ധമതത്തേയും ഹിന്ദുമതത്തിൽനിന്നും ഭിന്നമായി ഞാൻ പരിഗണിക്കുന്നില്ല.) ഹിന്ദുമതം മനുഷ്യജീവിതത്തിന്റെ ഏകത്വത്തിൽ മാത്രമല്ല, ജീവനുള്ള എല്ലാററിന്റെയും ഏകത്വത്തിൽ വിശ്വസിക്കുന്നു. ഹിന്ദുമതം പശുവിനെ ആരാധിക്കുന്നു. എന്റെ അഭിപ്രായത്തിൽ ഭൂതദയാവാദത്തിന്റെ വികാസത്തിനു ഹിന്ദുമതം നല്കുന്ന സവിശേഷമായ ഒരു സംഭാവനയാണത്. സമസ്തജീവന്റേയും ഏകത്വത്തിലും പവിത്രതയിലും ഉള്ള വിശ്വാസത്തിന്റെ പ്രായോഗികാവിഷ്കരണമാണത്. ആ വിശ്വാസത്തിന്റെ ഒരു പ്രത്യക്ഷഫലമാണു പുനർജന്മത്തിലുള്ള മഹത്തായ വിശ്വാസം. സത്യത്തെത്തേടിയുള്ള അവിരാമമായ അന്വേഷണത്തിന്റെ സമുജ്ജ്വല ഫലങ്ങളിലൊന്നാണു വർണാശ്രമധർമ്മത്തിന്റെ കണ്ടുപിടിത്തം. ഇവിടെ പരാമർശിച്ച അത്യന്താപേക്ഷിതതത്ത്വങ്ങൾ ഈ ലേഖനത്തിൽ വിശദീകരിക്കുന്നതിനു ഞാനൊരുങ്ങുന്നില്ല. ഒന്നുമാത്രം പറയാം. വർണാശ്രമധർമ്മത്തെക്കുറിച്ചും, പശുക്കളെ ആരാധിക്കുന്നതിനെക്കുറിച്ചും ഇന്നു നിലവിലുള്ള ആശയങ്ങൾ എന്റെ അഭിപ്രായത്തിൽ പ്രാരംഭത്തിലുണ്ടായിരുന്ന തത്ത്വങ്ങളുടെ അപഹാസ്യരൂപങ്ങൾ മാത്രമാണ്. ഈ അതിഹ്രസ്വമായ വിവരണത്തിൽ എന്നെ ഹിന്ദുമതത്തിന്റെ പിടിക്കുള്ളിൽ ഒതുക്കിനിറുത്തുന്നതായി എനിക്കു തോന്നുന്ന അതിന്റെ പ്രമുഖസ്വഭാവങ്ങൾ ഞാൻ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

## 7

നാമിന്നു കാണുന്നതു പരിശുദ്ധമായ ഹിന്ദുമതമല്ല, അതിന്റെ ഒരു ഹാസ്യാനുകരണംമാത്രമാണ്. അതുകൊണ്ടാണു യഥാർത്ഥമായ ഹിന്ദുമതത്തിനുവേണ്ടി എനിക്കു വാദിക്കേണ്ടിവന്നിരിക്കുന്നതു്. അതല്ലെങ്കിൽ അതു സ്വയം അതിനുവേണ്ടി വാദിച്ചുകൊള്ളുമായിരുന്നു. തികഞ്ഞ പരിശുദ്ധി ഉണ്ടായിരുന്നെങ്കിൽ, എനിക്കു നിങ്ങളോടു സംസാരിക്കേണ്ടതായിത്തന്നെ വരുമായിരുന്നില്ല. ഈശ്വരൻ സ്വയം അങ്ങനെ സംസാരിക്കാറില്ലല്ലോ. മനുഷ്യൻ എത്രകണ്ട് ഈശ്വരനോട് അടുക്കുന്നുവോ, അത്രകണ്ട് അവൻ ഈശ്വരതുല്യനാകുന്നു. ശരീരം അന്തരാത്മാവിന്റെ ശക്തി

---

7. Young India, 24–11–1927 (Hindu Dharma, pp. 48–49)

കളെ പരിമിതപ്പെടുത്തുകയാണ് എന്നു ഹിന്ദുമതം എന്നെ പഠിപ്പിക്കുന്നു.

പാശ്ചാത്യദേശങ്ങളിൽ ഭൗതികകാര്യങ്ങളെക്കുറിച്ച് അത്ഭുതകരങ്ങളായ കണ്ടുപിടുത്തങ്ങൾ നടന്നിട്ടുണ്ട്. അതുപോലെ, മതസംബന്ധിയായ, ഈശ്വരചേതനയോടു ബന്ധപ്പെട്ട, ആദ്ധ്യാത്മികമായ കാര്യങ്ങളെക്കുറിച്ച ഹിന്ദുമതം അതിലേറെ അത്ഭുതകരമായ കണ്ടുപിടുത്തങ്ങൾ നടത്തിയിട്ടുണ്ട്. പക്ഷേ ആ മഹത്തായ, സൂക്ഷ്മമായ കണ്ടുപിടുത്തങ്ങൾ കാണാനുള്ള കണ്ണ് നമുക്കില്ല. പാശ്ചാത്യശാസ്ത്രം സൃഷ്ടിച്ചിട്ടുള്ള ഭൗതിക പുരോഗതി കണ്ടു നമ്മുടെ കണ്ണുഞ്ചിപ്പോയിരിക്കുന്നു. ആ പുരോഗതി എന്നെ കമ്പംകൊള്ളിക്കാറില്ല. ഭൗതികതയുടെ പ്രവാഹത്തെ ചെറുത്തുനിറുത്തുക എന്ന പ്രത്യേകോദ്ദേശ്യം നിറവേററുന്നതിനു വേണ്ടി ആ മാർഗത്തിലൂടെ പുരോഗമിക്കുന്നതിൽനിന്നും ഈശ്വരൻ, വിവേകപൂർവം ഇന്ത്യയെ തടഞ്ഞുനിറുത്തിയിരിക്കുകയാണെന്നു തോന്നുന്നു. ഏതായാലും ഹിന്ദുമതത്തെ ഇത്രയുംനാൾ സജീവമായി നിലനിറുത്തിയ ഏതോ ഒരംശം അതിലുണ്ട്. ബാബിലോണിയാ, സിറിയാ, പേർഷ്യാ, ഈജിപ്റ്റ് എന്നിവിടങ്ങളിലെ നാഗരികതകൾ തകർന്നുവീഴുന്നതിനു ഹിന്ദുമതം സാക്ഷ്യം വഹിച്ചിട്ടുണ്ട്. നിങ്ങൾ ചുററുപാടും ഒന്നു നോക്കുക. റോമും ഗ്രീസും എവിടെയാണ്? ഗിബ്ബൺ വിവരിച്ച ഇററലി അല്ലെങ്കിൽ പ്രാചീന റോം—റോം തന്നെയായിരുന്നല്ലോ ഇററലി—ഇന്നെവിടെയെങ്കിലും കണ്ടെത്താൻ നിങ്ങൾക്കു കഴിയുമോ? ഗ്രീസിലേയ്ക്കു നോക്കുക. അവിടത്തെ ലോകപ്രസിദ്ധമായ അററിക് നാഗരികത ഇന്നെവിടെയാണ്? ഇനി ഇന്ത്യയിലേയ്ക്കു വരുക. ഇവിടത്തെ അതിപ്രാചീനരേഖകൾ പരിശോധിക്കുകയും ചുററുപാടും ഒന്നു കണ്ണോടിക്കുകയും ചെയ്യുമ്പോൾ നിങ്ങൾ പറഞ്ഞുപോകും: 'അതെ, ഞാനിതാ പ്രാചീനഭാരതം ഇന്നും സജീവമായി നിലകൊള്ളുന്നതു കാണുന്നു!' അങ്ങുമിങ്ങും ചിലേടത്തൊക്കെ കുപ്പക്കുന്നുകൾ ഉണ്ടെന്നുള്ളതു ശരിതന്നെ. പക്ഷേ അവയുടെ അടിയിൽ അമൂല്യനിധികൾ മറഞ്ഞുകിടപ്പുണ്ട്. ഹിന്ദുമതം ഇങ്ങനെ കാലത്തെ അതിജീവിച്ചതിനു കാരണം ആദ്ധ്യാത്മികവികാസത്തിന്റെ മാർഗം—ഭൗതികവികാസത്തിന്റേതല്ല—അതു് അവലംബിച്ചതാണ്.

മനുഷ്യനും മൂകസൃഷ്ടികളും തമ്മിലുള്ള താദാത്മ്യം എന്ന ആശയം ഹിന്ദുമതത്തിന്റെ അനേകം സംഭാവനകളിൽ സവിശേഷമായ ഒന്നാണ്. എന്നെ സംബന്ധിച്ചിടത്തോളം പശുവിനെ ആരാധിക്കുക എന്നതു് മഹത്തായ ഒരു ആശയമാണ്. അതിനെ നമുക്കു വികസിപ്പിക്കാൻ കഴിയും. ആധുനികസമ്പ്രദായത്തി

ലുള്ള മതതത്ത്വപ്രചാരണപ്രസ്ഥാനത്തിൽനിന്നും ഹിന്ദുമതം വിമുക്തമാണ് എന്ന വസ്തുത എനിക്കു വിലപ്പെട്ട ഒന്നാണ്. ഹിന്ദുമതത്തിനു് പ്രചാരണവിധികളൊന്നും വേണമെന്നില്ല. യഥാർത്ഥമായ ജീവിതം നയിക്കുക' എന്നുമാത്രമേ അതു നിർദ്ദേശിക്കുന്നുള്ളു. യഥാർത്ഥമായ ജീവിതം നയിക്കേണ്ടതു് എന്റേയും നിങ്ങളുടേയും കടമയാണ്. പിൻപേ വരുന്ന യുഗങ്ങളുടെ മേൽ അതിനുള്ള സ്വാധീനതയെക്കുറിച്ചു നാം ചിന്തിക്കേണ്ട കാര്യമില്ല. ഹിന്ദുമതം സംഭാവനചെയ്തിട്ടുള്ള മഹാവ്യക്തികളുടെ കാര്യമെടുക്കുക: രാമാനുജൻ, ചൈതന്യൻ, രാമകൃഷ്ണൻ ഇങ്ങനെ പലരും. ഹിന്ദുമതത്തിൽ മുദ്ര പതിപ്പിച്ചിട്ടുള്ള ആധുനികാചാര്യന്മാരെപ്പററി പറയാനുമില്ല. ഹിന്ദുമതം തീർച്ചയായും ക്ഷയിച്ചുപോയ ഒരു ശക്തിയോ മൃതമായ ഒരു മതമോ അല്ല.

ഇനി ആശ്രമവ്യവസ്ഥയെക്കുറിച്ചാലോചിക്കുക. അതും അനന്യമായ ഒരു സംഭാവനയാണ്. ലോകത്തിലൊരിടത്തും തന്നെ അതുപോലൊന്നില്ല. ബ്രഹ്മചാരികളുടെ സ്ഥാനത്തു കത്തോലിക്കാസഭയിലുമുണ്ടു് ഒരു അവിവാഹിതവൈദികവിഭാഗം. എങ്കിലും അതൊരു നിശ്ചിതവ്യവസ്ഥിതി എന്ന മട്ടിലില്ല. ഹിന്ദുമതത്തിലാകട്ടെ എല്ലാക്കുട്ടികളും പ്രഥമാശ്രമത്തിലൂടെ കടന്നുപോവുകതന്നെ വേണം. എന്തൊരു ഉദാത്തമായ സങ്കല്പമായിരുന്നു അതു്! ഇന്നാകട്ടെ, നാം ഹിന്ദുമതത്തെ നിരാകരിക്കുകയാണ്. അതുകൊണ്ടു നമ്മുടെ കണ്ണുകൾ മലിനമായിപ്പോയി; ചിന്ത അതിലും മലിനമായി, ശരീരമാകട്ടെ എല്ലാററിനേക്കാളും മലിനമായി.

ഞാനിതുവരെ പരാമർശിക്കാത്ത മറെറാരു കാര്യമുണ്ടു്. നാല്പതു കൊല്ലങ്ങൾക്കുമുമ്പു മാക്സ്മുള്ളർ പറഞ്ഞു പുനർജന്മം എന്നതൊരു സിദ്ധാന്തമല്ല, വസ്തുതയാണ് എന്ന വിചാരം യൂറോപ്പിൽ ഉടലെടുത്തുവരികയാണെന്നു്. അതു ഹിന്ദുമതത്തിന്റെ മാത്രമായ ഒരു സംഭാവനയാണ്.

ഇന്നു്, ഹിന്ദുമതത്തേയും വർണാശ്രമധർമത്തേയും അതിന്റെ അനുയായികൾതന്നെ തെററായി വ്യാഖ്യാനിക്കുകയും, നിഷേധിക്കുകയും ചെയ്യുകയാണ്. അവയെ അങ്ങനെ ഇല്ലാതാക്കുകയല്ല. അവയുടെ പോരായ്മകൾ നികത്തുകയാണു വേണ്ടതു്. നാം ആദ്യം ചെയ്യാനുള്ളതു യഥാർത്ഥമായ ഹൈന്ദവചൈതന്യം നമ്മുടെയുള്ളിൽ വീണ്ടും സൃഷ്ടിക്കുകയാണ്; എന്നിട്ടുവേണം അതു നമ്മുടെ ആത്മാവിനെ സംതൃപ്തമാക്കുന്നുണ്ടോ ഇല്ലയോ എന്നു് അന്വേഷിക്കുവാൻ.

## 8

ഹിന്ദുക്കളായ നിങ്ങളോടു ഹിന്ദുവെന്ന നിലയിൽവേണം ഞാൻ സംസാരിക്കുവാൻ. അങ്ങനെ ചെയ്യുന്നതിനു് എന്നെ ക്ഷണിച്ചതു് എനിക്കു് അങ്ങേയററം സന്തോഷപ്രദമായ ഒരു കാര്യമാണു്. യാഥാസ്ഥിതികഹിന്ദുക്കളെന്നു സ്വയം പരിഗണിക്കുന്ന ആളുകൾ എൻെറ അവകാശവാദം അംഗീകരിച്ചിട്ടില്ലെങ്കിലും, ഞാനൊരു യാഥാസ്ഥിതിക ഹിന്ദുവാണെന്നു തുടർന്നു് അവകാശപ്പെടുകതന്നെ ചെയ്യുന്നു. നിങ്ങൾക്കു് അറിയാവുന്ന കാര്യമാണതു്. പക്ഷേ, അങ്ങനെയൊരു അവകാശവാദം പുറപ്പെടുവിച്ചു നിങ്ങളെ ഏതെങ്കിലും രീതിയിൽ വഴിതെററിക്കുന്നതിനു്, സത്യാരാധകനായ ഞാൻ ഒരുങ്ങിക്കൂടാ. ഇന്നയാളോടു് ഒരുമിച്ചിരുന്നു് ആഹാരം കഴിച്ചുകൂടാ; ഇന്നയാളോടൊത്തു് ആകാം; ഇന്നയാളെ തൊടാം; ഇന്നയാളെ തൊട്ടുകൂടാ; മുസ്ലൽമാന്മാരും ക്രിസ്ത്യാനികളുമായി ശണ്ഠകൂടണം— എന്നൊക്കെ നിർദേശിക്കുന്നതാണു യാഥാസ്ഥിതിക ഹിന്ദുമതമെങ്കിൽ, ഞാൻ തീർച്ചയായും യാഥാസ്ഥിതിക ഹിന്ദുവല്ല. എന്നാൽ ഹിന്ദു മതം യഥാർത്ഥത്തിലെന്തായിരിക്കാം എന്നു കണ്ടുപിടിക്കാൻ അവിരാമമായി അന്വേഷിക്കുന്നതു യാഥാസ്ഥിതിക ഹിന്ദുമതമാകുമെങ്കിൽ, തനിക്കു ലഭ്യമാവുന്ന വെളിച്ചത്തിനൊത്തു ഹിന്ദുമതത്തെ ജീവിതത്തിലേക്കു പകർത്തുന്നതിനു് അവിരാമമായി പ്രയത്നിക്കുന്നതു യാഥാസ്ഥിതിക ഹിന്ദുമതമാകുമെങ്കിൽ, ഞാൻ ഒരു യാഥാസ്ഥിതികഹിന്ദുവാണെന്നു് അവകാശപ്പെടും. മഹാഭാരതകർത്താവായ വ്യാസമുനി നിർദേശിക്കുന്ന അർത്ഥത്തിലും ഞാനൊരു യാഥാസ്ഥിതികഹിന്ദുവാണു്. അദ്ദേഹം മഹാഭാരതത്തിലെങ്ങോ ഒരിടത്തു് ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: ത്രാസിൻെറ ഒരു തട്ടിൽ സത്യവും മറേറ തട്ടിൽ എല്ലാത്തരം യാഗങ്ങളും വച്ചു തൂക്കിനോക്കിയാൽ, അശ്വമേധവും രാജസൂയവുമൊക്കെ ഉൾപ്പെട്ട യാഗങ്ങളുടെ തട്ടിനേക്കാൾ സത്യത്തിൻെറ തട്ടു കൂടുതൽ തൂങ്ങും. മഹാഭാരതം അഞ്ചാമത്തെ വേദമാണെന്നു് അംഗീകരിക്കാമെങ്കിൽ, ഞാൻ ഒരു യാഥാസ്ഥിതിക ഹിന്ദുവാണെന്നുതന്നെ അവകാശപ്പെടും. കാരണം ജീവിതത്തിലെ ഇരുപത്തിനാലു മണിക്കൂറിൽ ഓരോ നിമിഷവും സത്യം പിൻതുടരുന്നതിനാണു ഞാൻ ശ്രമിക്കുന്നതു്. അതിനു കൊടുക്കേണ്ടിവരുന്ന വില എത്ര വലുതായാലും, ഞാനതൊട്ടും കാര്യമാക്കുകയില്ല.

8. Young India, 15-12-1927 (Hindu Dharma, P. 29) ജാഫ്നായിലെ ഹിന്ദുക്കളോടു ഗാന്ധിജി ചെയ്ത പ്രസംഗം.

## 9

ഹിന്ദുമതം അതിൻെറ ഏററവും പരിശുദ്ധമായ രൂപത്തിൽ, ബ്രാഹ്മണനും, ചണ്ഡാലനും (ശ്വപചൻ), ആനയ്ക്കും, എറുമ്പിനും ഒരേ സ്ഥാനമാണ് നല്കുന്നത്. നമ്മുടെ തത്ത്വചിന്ത പരമോന്നതമാണ്. അതിനൊത്തു ജീവിക്കാൻ നമുക്കു കഴിഞ്ഞിട്ടില്ല. അതുകൊണ്ട് ആ തത്ത്വചിന്തതന്നെ ഇന്നു നമുക്ക് അരോചകമായിത്തീർന്നിരിക്കുന്നു. ഹിന്ദുമതം മനുഷ്യരാശിയുടെ മാത്രമല്ല, ജീവനുള്ള എല്ലാററിൻേറയും സാഹോദര്യത്തിൽ വിശ്വസിക്കുന്നു. ആരുടേയും തലചുററിക്കുന്ന ഒരു സങ്കല്പമാണത്. എങ്കിലും നാം അതിനൊത്തു ജീവിക്കാൻ യത്നിക്കണം. മനുഷ്യനും മനുഷ്യനും തമ്മിൽ യഥാർത്ഥമായ, സജീവമായ സമത്വം പുനഃസ്ഥാപിക്കുന്ന നിമിഷംതന്നെ മനുഷ്യനും സമസ്തസൃഷ്ടിജാലങ്ങളും തമ്മിലുള്ള സമത്വം സ്ഥാപിക്കുന്നതിനു നമുക്കു സാധിക്കും. ആ ദിവസം സമാഗതമാകുമ്പോൾ, ഈ ഭൂമിയിൽ സമാധാനവും മനുഷ്യർ തമ്മിൽ സൗഹാർദവും പുലരും.

## 10

മതശാസ്ത്രങ്ങളുടെ താരതമ്യപഠനം നടത്തുന്ന ഒരു അമേരിക്കൻ പ്രഫസർ ഇന്ത്യയിലെ മതങ്ങൾ ശ്രദ്ധാപൂർവം പഠിക്കണമെന്ന ഉദ്ദേശ്യത്തോടെ ഇവിടം സന്ദർശിക്കുകയുണ്ടായി. 'ഗാന്ധിജി ഹിന്ദുമതത്തിൻെറ ജീവനും ആത്മാവും ആണെ'ന്ന് ആ സ്ത്രീയോട് ആരോ പറഞ്ഞുവത്രേ. അതുകൊണ്ട് അവർ ഗാന്ധിജിയെ സന്ദർശിച്ച്, ഹിന്ദുമതത്തിൻെറ പ്രമുഖമായ മൂല്യം എന്താണെന്നു ചുരുക്കത്തിൽ പറഞ്ഞുകൊടുക്കണമെന്ന് അഭ്യർത്ഥിച്ചു. അവർ പറഞ്ഞു: 'പുസ്തകങ്ങളിൽനിന്നു കിട്ടുന്ന അറിവുമാത്രം വിദ്യാർത്ഥികൾക്കു പറഞ്ഞുകൊടുത്തു സംതൃപ്തി നേടുന്നതു ബുദ്ധിയല്ല. സജീവമതങ്ങളുടെ യഥാർത്ഥപ്രതിനിധികളെ കാണുകതന്നെ വേണം.'

ഗാന്ധിജി അവർക്കിങ്ങനെ മറുപടി കൊടുത്തു: 'സമസ്തജീവജാലങ്ങളും (മനുഷ്യൻ മാത്രമല്ല, എല്ലാ സചേതനജീവികളും) ഒന്നാണെന്ന വിശ്വാസത്തിലാണു ഹിന്ദുമതത്തിൻെറ പ്രമുഖമായ മൂല്യം കുടികൊള്ളുന്നത്. അതായതു സമസ്തജീവിതം ഒരൊററ പ്രപഞ്ചശക്തിയിൽനിന്നാണ്— അതിനെ അള്ളാവെന്നോ ദൈവമെന്നോ, പരമേശ്വരനെന്നോ വിളിച്ചുകൊള്ളൂ— ഉറവെടുക്കുന്നത്. ഹിന്ദുമതത്തിൽ 'വിഷ്ണുസഹസ്രനാമം' എന്നൊരു ഗ്രന്ഥമുണ്ട്. 'ഈശ്വരൻെറ ആയിരം പേരുകൾ' എന്നേ അതിനർത്ഥമുള്ളൂ. ആയിരം പേരുകളുണ്ടെന്നു പറയുന്നതിനർത്ഥം

---

9. Harijan, 28–3–1936 (Hindu Dharma, P. 35)
10. Harijan, 26–12–1936 (Hindu Dharma, pp. 35-36)

ഈശ്വരന് അത്രയും പേരുകൾ മാത്രമേയുള്ള എന്നല്ല, നിങ്ങൾക്ക് ഇഷ്ടമുള്ളത്രയും പേരുകൾ ഈശ്വരന് നല്കാമെന്നാണ്. അങ്ങനെ പേരുകൾ നല്കുമ്പോൾ ഒന്നേ ശ്രദ്ധിക്കാനുള്ള— ഈശ്വരൻ ഏകനും അദ്വിതീയനുമാണ്, അദ്ദേഹത്തെയാണ് നിങ്ങൾ ആരാധിക്കുന്നത്. അദ്ദേഹം നാമരഹിതനാണ് എന്നും അതു സൂചിപ്പിക്കുന്നു.

'സമസ്തജീവിതത്തിന്റേയും ഐക്യം എന്ന സങ്കല്പം ഹിന്ദുമതത്തിന്റെ ഒരു പ്രത്യേകതയാണ്. മനുഷ്യർക്കു മാത്രമല്ല, ഈശ്വരന്റെ സൃഷ്ടിയിൽപ്പെട്ട എല്ലാററിനും മോക്ഷപ്രാപ്തി സാദ്ധ്യമാണെന്ന് അതുകൊണ്ടു സിദ്ധിക്കുന്നു. മനുഷ്യരൂപത്തിൽ കൂടിയല്ലാതെ അതു നേടുക സാദ്ധ്യമല്ലെന്നു വരാം. പക്ഷേ, അതുകൊണ്ടുമാത്രം മനുഷ്യൻ ജീവജാലങ്ങളുടെയൊക്കെ അധിപനാകുന്നില്ല. നേരേമറിച്ച് അത് അവനെ ഈശ്വരസൃഷ്ടികളുടെ ദാസനാക്കിത്തീർക്കുകയാണു ചെയ്യുന്നത്. നാം മനുഷ്യസാഹോദര്യത്തെക്കുറിച്ചു സംസാരിക്കുമ്പോൾ, മനുഷ്യനിൽ ചിന്തകൾ അവസാനിപ്പിക്കുകയാണ്; മറെറല്ലാ ജീവജാലങ്ങളേയും മനുഷ്യനു സ്വാർത്ഥോദ്ദേശ്യങ്ങൾക്കുവേണ്ടി ചൂഷണംചെയ്യാമെന്നും നാം കരുതുന്നു. പക്ഷേ, ഹിന്ദുമതം അത്തരം എല്ലാ ചൂഷണങ്ങളേയും അകററിനിർത്തുന്നു. എല്ലാ ജീവജാലങ്ങളോടും ഏകീഭാവം നേടുന്നതിനുവേണ്ടി മനുഷ്യന് അനുഷ്ഠിക്കാവുന്ന ത്യാഗങ്ങൾക്കു പരിധിയൊന്നുമില്ല. പക്ഷേ, ആ ആദർശത്തിന്റെ വൈപുല്യം നിങ്ങളുടെ ആവശ്യങ്ങൾക്കു പരിധി കല്പിക്കുന്നുണ്ട്. ആവശ്യങ്ങൾക്കു വരിധി കല്പിക്കുന്നത് ആധുനിക നാഗരികതയുടെ നിലപാടിനു കടകവിരുദ്ധമാണെന്നു നിങ്ങൾ മനസ്സിലാക്കണം. 'ആവശ്യങ്ങൾ വർദ്ധിപ്പിക്കുക' എന്നാണല്ലോ ആധുനിക നാഗരികത പറയുന്നത്. അങ്ങനെ ആവശ്യങ്ങൾ വർദ്ധിപ്പിച്ചാൽ അറിവും വർദ്ധിക്കുമെന്നും, അതിന്റെ ഫലമായി അനന്തതയെക്കുറിച്ചു കൂടുതൽ ജ്ഞാനം ലഭിക്കുമെന്നും കരുതപ്പെടുന്നു. ഹിന്ദുമതത്തിന്റെ നിലപാട് ഇതിനു വിരുദ്ധമാണ്. ആവശ്യങ്ങളുടെ വർദ്ധനവും ഭോഗതത്പരതയും പ്രപഞ്ചസത്തയോട് ആത്യന്തികമായ ഐക്യം നേടുന്നതിനു പ്രതിബന്ധമായതുകൊണ്ടു ഹിന്ദുമതം അവയെ നിരാകരിക്കുന്നു.'

## 11

ഹിന്ദുമതം എന്തൊക്കെ ഉൾക്കൊള്ളിക്കുന്നുണ്ടെന്നും ചരിത്രപ്രസ്തുതരായ ഒട്ടേറെ ഋഷിമാരെ കമ്പംകൊള്ളിച്ച ഘടകങ്ങളെന്തൊക്കെയെന്നും നമുക്ക് ഒട്ടൊന്നു ചിന്തിച്ചുനോക്കാം. ലോകത്തിനു ഇത്രയേറെ ദാർശനികരെ സംഭാവന ചെയ്യുന്നതിനു ഹിന്ദുമത

11. Harijan, 30-1-1937 (Hindu Dharma, pp. 36-38)

ത്തിന്ന കഴിഞ്ഞതെങ്ങനെയാണ്? നൂററാണ്ടുകളായി ഹിന്ദുമതഭ ക്തന്മാരെ ഉത്സാഹഭരിതരാക്കുന്ന അംശമേതാണ് ഹിന്ദുമത ത്തിൽ? ഹിന്ദുമതത്തിൽ അയിത്താചാരമുണ്ടെന്നറിയുകയും, എ ന്നിട്ട് അതിനെച്ചൊല്ലി അവർ ഉത്സാഹംകൊള്ളുകയുമാണോ ഉണ്ടാ യതു്? അയിത്താചാരത്തിനെതിരായുള്ള പ്രക്ഷോഭണത്തിനിട യിൽ പലപ്പോഴും സഹപ്രവർത്തകന്മാർ ഹിന്ദുമതത്തിൻെറ സാ രാംശം എന്താണെന്ന് എന്നോടു ചോദിച്ചിട്ടുണ്ട്. ഇസ്ലാമിലെ ലളിതമായ 'കലിമാ'യോ, ബൈബിളിലെ യോഹന്നാൻെറ സു വിശേഷമോ (3: 16) പോലുള്ള ഒന്നും നമുക്കില്ല. ഹിന്ദുക്കളിൽ ഏററവും താത്ത്വികരായ ആളുകളോ അതല്ലെങ്കിൽ തികച്ചും വസ്തു മാത്രപ്രസക്തരായ ആളുകളോ നമ്മോടു ചോദിക്കുന്ന ചോദ്യങ്ങൾ ക്കു നമുക്കെന്തെങ്കിലും സമാധാനം പറയാനുണ്ടോ? അതോ ഇല്ല യോ? ഗായത്രി അതിനുപകരിക്കും എന്നു ചിലർ പറഞ്ഞിട്ടുണ്ട്. അങ്ങനെ പറഞ്ഞതിന്ന കാരണമില്ലാതില്ല. ഞാൻ ഗായത്രിമന്ത്രം ഒരായിരം തവണ ജപിച്ചുകാണും. എനിക്കതിൻെറ അർത്ഥം അ റിയുകയും ചെയ്യാം. പക്ഷേ, എൻെറ അഭിലാഷങ്ങൾക്കു മുഴുവൻ സമാധാനം നല്കുന്നതിന് അതിന്ന കഴിഞ്ഞിട്ടില്ലെന്നാണ് എനി ക്കു തോന്നുന്നതു്. നിങ്ങൾക്കറിയാം ഞാൻ കഴിഞ്ഞ വളരെക്കൊ ല്ലങ്ങളായി ഭഗവത്ഗീതയെപ്പിടിച്ച് ആണയിടാറുണ്ടെന്ന്; അ തെൻെറ എല്ലാ വൈഷമ്യങ്ങൾക്കും പരിഹാരമരുളിയിട്ടുണ്ടെന്നും. ആശങ്കകളും പ്രയാസങ്ങളും നിറഞ്ഞുനിന്നിട്ടുള്ള ഒട്ടേറെ സന്ദർഭങ്ങ ളിൽ അതെൻെറ കാമധേനുവും, മാർഗദർശിയും വഴിതുറന്നുതരുന്ന അത്ഭുത മന്ത്രവും ഒക്കെയായിരുന്നിട്ടുണ്ട്. അതെനിക്ക് ഉപകാര പ്പെടാത്ത ഒരൊററ സന്ദർഭംപോലും ഞാനോർക്കുന്നില്ല. ഈ മുഴു വൻ സദസ്സിൻെറയും മുൻപിൽ അവതരിപ്പിക്കാവുന്ന ഒരു ഗ്രന്ഥ മല്ല അതു്. ആ കാമധേനു അതിൻെറ അകിടുകളിൽനിന്നും പാലു ചുരത്തിത്തരണമെങ്കിൽ പ്രാർത്ഥനാപൂർവമായ പഠനം അത്യന്താ പേക്ഷിതമാണ്.

'ഞാനിപ്പോൾ ഒരു മന്ത്രം നിങ്ങൾക്കു ചൊല്ലിത്തരാൻ ഉദ്ദേ ശിക്കുന്നുണ്ട്. അതു് ഹിന്ദുമതത്തിൻെറ സാരാംശം മുഴുവൻ ഉൾ ക്കൊള്ളുന്നു. നിങ്ങളിൽ പലരും ഈശവാസ്യോപനിഷത്തിനെ പ്പററി കേട്ടിരിക്കും. വളരെ കൊല്ലങ്ങൾക്കു മുൻപു ഞാനതിൻെറ പരിഭാഷയും വ്യാഖ്യാനവും വായിച്ചിട്ടുണ്ട്. യറാവ്ദാജയി ലിൽവച്ച് അതു കാണാതെ പഠിക്കുകയും ചെയ്തു. പക്ഷേ, അ ന്നതു് എന്നെ വശീകരിച്ചില്ല. കഴിഞ്ഞ ഏതാനും മാസങ്ങൾക്കു ള്ളിലാണു ഞാൻ ശരിക്കും അതിൻെറ സ്വാധീനതയിൽ പെട്ടതു്. ഇന്നു ഞാനൊടുവിൽ ഒരു നിഗമനത്തിൽ എത്തിച്ചേർന്നിട്ടുണ്ട്— ഉപനിഷത്തുകളും മതഗ്രന്ഥങ്ങളുമെല്ലാം പൊടുന്നനവെ കത്തി

ചാമ്പലായിപ്പോയാലും, ഈശാവാസ്യോപനിഷത്തിലെ ആദ്യത്തെ ശ്ലോകംമാത്രം ഹിന്ദുക്കളുടെ ഓർമ്മയിൽ മാഞ്ഞുപോകാതെ നിലകൊള്ളുമെങ്കിൽ, ഹിന്ദുമതം എന്നെന്നേയ്ക്കുമായി നിലനില്ക്കുകതന്നെ ചെയ്യും.

ഈ മന്ത്രത്തിനു നാലു ഭാഗങ്ങളുണ്ട്. ആദ്യത്തെ ഭാഗം ഇതാണ്: 'ഈശാവാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്.' ഈ മഹാപ്രപഞ്ചത്തിൽ നാം കാണുന്ന എല്ലാററിലും ഈശ്വരൻ നിറഞ്ഞുനില്ക്കുന്നു എന്നാണ് ഇതിനർത്ഥം. രണ്ടും മൂന്നും ഭാഗങ്ങൾ ഞാനിവിടെ വായിക്കുംപോലെ ഒരുമിച്ചുവേണം വായിക്കാൻ: 'തേന ത്യക്തേന ഭുഞ്ജീഥാം' ഞാൻ ഇതിനെ രണ്ടായി വിഭജിച്ച് ഇങ്ങനെ തർജമ ചെയ്യുന്നു: ത്യജിക്കുക: എന്നിട്ട് അനുഭവിക്കുക. ഇതേ അർത്ഥം വരത്തക്കവണ്ണം മറെറാരു രീതിയിലും തർജമയുണ്ട്; ഈശ്വരൻ നല്കുന്നതെന്തോ അതു് അനുഭവിക്കുക. ഇവിടെയും രണ്ടായിട്ടുതന്നെ വിഭജിക്കാവുന്നതാണ്. ഇനിയാണ് ഏററവും പ്രധാനപ്പെട്ട ഒടുവിലത്തെ ഭാഗം: 'മാഗൃധഃകസ്യസ്വിദ്ധനം.' അതിൻെറ അർത്ഥം ഇങ്ങനെയാണ്: ആരുടേയും സമ്പത്തു തനിക്കു വേണമെന്നു് ആഗ്രഹിക്കാതിരിക്കുക. ആ പ്രാചീനോപനിഷത്തിലെ ശേഷിച്ച മന്ത്രങ്ങളെല്ലാം ഈ ആദ്യത്തെ മന്ത്രത്തിൻെറ വ്യാഖ്യാനമോ ഇതിൻെറ പൂർണമായ അർത്ഥം വിവരിക്കാനുള്ള ശ്രമമോ ആണ്. ഗീതയുടെ വെളിച്ചത്തിൽ ഈ മന്ത്രം വായിക്കുമ്പോഴും ഈ മന്ത്രത്തിൻെറ വെളിച്ചത്തിൽ ഗീത വായിക്കുമ്പോഴും എനിക്കു തോന്നിയിട്ടുള്ളതു ഗീത ഈ മന്ത്രത്തിൻെറ വ്യാഖ്യാനമാണെന്നാണ്. സോഷ്യലിസ്റ്റിൻേറയും കമ്മ്യൂണിസ്ററിൻേറയും തത്ത്വചിന്തകൻേറയും സാമ്പത്തികശാസ്ത്രജ്ഞൻേറയും മോഹങ്ങളെ തൃപ്തിപ്പെടുത്തുന്നതിനു് ഈ മന്ത്രത്തിനു കഴിയുമെന്നു് എനിക്കു തോന്നുന്നു. ഹിന്ദുമതത്തിൽ പെടാത്ത ആളുകളോടും ഞാൻ പറയും ഇതു് അവരുടെയും മോഹങ്ങളെ സംതൃപ്തമാക്കുമെന്നു്. ഇതു ശരിയാണെങ്കിൽ—ശരിയാണെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു—ഈ മന്ത്രത്തിൻെറ അർത്ഥത്തോടു പൊരുത്തപ്പെടാത്തതോ, അതിനു വിരുദ്ധമോ ആയ എന്തെങ്കിലും ഹിന്ദുമതത്തിലുണ്ടെങ്കിൽ, അതൊന്നും നിങ്ങൾ അംഗീകരിക്കരുതു്. ജീവനുള്ള എല്ലാററിൻേറയും നാഥനും സ്രഷ്ടാവും ആയ ഈശ്വരൻ ഈ പ്രപഞ്ചമെങ്ങും നിറഞ്ഞുനില്ക്കുന്നു എന്നതിൽ കവിഞ്ഞു് എന്താണ് ഒരു സാധാരണക്കാരനു് അറിയേണ്ടതായിട്ടുള്ളതു്? മന്ത്രത്തിൻെറ ഒടുവിലത്തെ മൂന്നു ഭാഗങ്ങളും ആദ്യത്തേതിനെ നേരിട്ടു് അനുഗമിക്കുന്നവയാണ്. ഈശ്വരൻ സൃഷ്ടിച്ച എല്ലാററിലും അദ്ദേഹം നിറഞ്ഞുനില്ക്കുന്നു എന്നു വിശ്വസിച്ചാൽ, അദ്ദേഹം നല്കാത്ത യാതൊന്നും തന്നെ നിങ്ങൾക്കു് അനുഭവിക്കാൻ കഴിയുകയില്ലെന്നും നിങ്ങൾ

വിശ്വസിക്കേണ്ടിവരും. അസംഖ്യം സന്താനങ്ങളുടെ മുഴവൻ സ്രഷ്ടാവാണ് ഈശ്വരൻ എന്നു കരുതുകയാണെങ്കിൽ അവരിലാരുടേയും സ്വത്ത് സ്വായത്തമാക്കാൻ നിങ്ങൾ ആഗ്രഹിച്ചുകൂടാ എന്നും സിദ്ധിക്കുന്നു. നിങ്ങൾ അദ്ദേഹത്തിന്റെ അസംഖ്യം സന്താനങ്ങളിലൊരാളാണ് എന്നു കരുതുന്നുണ്ടെങ്കിൽ, എല്ലാം ത്യജിക്കുകയും, എല്ലാം അദ്ദേഹത്തിന്റെ പാദങ്ങളിൽ സമർപ്പിക്കുകയും ചെയ്യുന്നതിനു നിങ്ങൾ സന്നദ്ധനാവണം. അതിനർത്ഥം എല്ലാം ത്യജിക്കുക എന്നതു വെറും ഭൗതികമായ ത്യാഗത്തെയല്ല, പുതിയൊരു ജന്മത്തെത്തന്നെയാണു സൂചിപ്പിക്കുന്നത് എന്നാണ്. അതു മനപൂർവം അറിഞ്ഞുകൊണ്ടു ചെയ്യുന്ന പ്രവൃത്തിയാണ്, അജ്ഞതാപ്രേരിതമല്ല. അതുകൊണ്ട് അതൊരു പുനരുജ്ജീവനമാണ്. ശരീരമുള്ളിടത്തോളം കാലം തിന്നുകയും കുടിക്കുകയും ഉടുക്കുകയും ഒക്കെ ചെയ്യേണ്ടതുകൊണ്ട് ആവശ്യങ്ങളൊക്കെ സ്വാഭാവികമായി ഈശ്വരനോടു ചോദിച്ചു വാങ്ങുകതന്നെ വേണം. അതെല്ലാം ത്യാഗത്തിനു സ്വാഭാവികമായിത്തന്നെ ലഭിക്കുന്ന പ്രതിഫലമാണ്. ഇതുയൊക്കെ പറഞ്ഞിട്ടും പോരെന്നു കരുതിയാണ് ആ മന്ത്രം 'ആരുടേയും ധനം ആഗ്രഹിക്കരുത്'' എന്ന മഹത്തായ ചിന്ത ഉന്നയിച്ചുകൊണ്ട് അവസാനിക്കുന്നത്. ഈ ഉപദേശങ്ങൾ കൈക്കൊള്ളുന്ന നിമിഷത്തിൽ നിങ്ങൾ ലോകത്തിലെ വിവേകശാലിയായ ഒരു പൗരനായിത്തീരുന്നു; സമസ്തജീവജാലങ്ങളോടും സൗഹാർദ്ദത്തോടെ ജീവിക്കുകയും ചെയ്യുന്നു. ഈ ലോകത്തിലും, ഇതിനപ്പുറമുള്ള ലോകത്തിലും, മനുഷ്യനുണ്ടാകാവുന്ന മഹത്തരങ്ങളായ അഭിലാഷങ്ങളെയൊക്കെ ഇതു സംതൃപ്തമാക്കുന്നു.'

## 12

ഇന്നലെ രാത്രി കൊല്ലത്തു കൂടിയ യോഗത്തിൽ ഹിന്ദുമതത്തിന്റെ സന്ദേശമെന്താണെന്നു ഞാൻ വിവരിക്കുകയുണ്ടായി. ഈ യോഗത്തിലും അതേപ്പററി ഏതാനും മിനിട്ടു സംസാരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഹിന്ദുമതമാകെ ഈശാവാസ്യോപനിഷത്തിലെ ആദ്യത്തെ ശ്ലോകത്തിൽ സംഗ്രഹിക്കാമെന്നു ഞാനാ യോഗത്തിൽ പറയുകയുണ്ടായി.

'ഈശാവാസ്യമിദം സർവം
യത്കിം ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ
മാഗൃധഃകസ്യ സ്വിദ്ധനം.'

---

12. തിരുവിതാംകൂറിൽ ഹരിപ്പാട്ടുവച്ചു ചെയ്ത പ്രസംഗത്തിൽ നിന്നു 17-1-1937 (Hindu Dharma, pp. 39-40)

സംസ്കൃതം ഒട്ടെങ്കിലും അറിയാവുന്നവർക്ക് ഇതര വൈദികമന്ത്രങ്ങളിലുള്ള ദുർഗ്രഹതയൊന്നും ഇതിലില്ലെന്നു മനസ്സിലാക്കാൻ കഴിയും. ഇതിന്റെ അർത്ഥം ഇത്രേയുള്ളു: ഈ പ്രപഞ്ചത്തിലുള്ളതിലെല്ലാംതന്നെ, വലുതിലും ചെറുതിലും, തീരെ നിസ്സാരമായ ആററത്തിൽപ്പോലും, പ്രഭുവെന്നോ, സ്രഷ്ടാവെന്നോ അറിയപ്പെടുന്ന ഈശ്വരൻ നിറഞ്ഞുനില്ക്കുന്നു. ഈശൻ എന്നു പറഞ്ഞാൽ ഭരിക്കുന്നവൻ എന്നർത്ഥം. സ്രഷ്ടാവായ ഒരാൾക്കു സ്വാഭാവികമായിത്തന്നെ ഭരണകർത്താവാകാനുള്ള അവകാശമുണ്ട്. ഇവിടെ ഈ ശ്ലോകത്തിൽ ഈശ്വരനു ഭരണകർത്താവെന്ന പേരല്ലാതെ മറെറാന്നും ഉപയോഗിക്കുന്നതിനു തത്കർത്താവ് ഒരുങ്ങിയില്ല. അദ്ദേഹത്തിന്റെ അധികാരപരിധിയിൽ നിന്നു് ഒന്നിനേയും ഒഴിവാക്കിയിട്ടുമില്ല. നാം കാണുന്ന എല്ലാററിലുംതന്നെ ഈശ്വരൻ വ്യാപിച്ചു നില്ക്കുന്നുവെന്നു പറയുന്നതിന്റെ തുടർച്ചയാണു് ഈ മന്ത്രത്തിലെ ശേഷിച്ച ഭാഗങ്ങൾ. തുടർന്നിങ്ങനെ പറയുന്നു: 'എല്ലാം ത്യജിക്കുക.' ഈ പ്രപഞ്ചത്തിലെ എല്ലാംതന്നെ, ഈ പ്രപഞ്ചത്തെ മുഴുവൻ—നമ്മുടെ ഈ കൊച്ചുഗോളത്തെമാത്രമല്ല—ത്യജിക്കുക. നാം തീരെ നിസ്സാരരായ അണുജീവികളാണെന്നും, എന്തിനെയെങ്കിലുമൊക്കെ സ്വന്തമാക്കാൻ നാം ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതു് അപഹാസ്യമാണെന്നും ആണു് ഉപനിഷത്കാരൻ പറയുന്നതു്. അതുകൊണ്ടു് എല്ലാം ത്യജിക്കുക. അങ്ങനെ ത്യജിച്ചുകഴിഞ്ഞാൽ അതിനു പ്രതിഫലമെന്നോണം നിങ്ങൾക്കു് ആവശ്യമുള്ളതൊക്കെ അനുഭവിക്കാൻ കഴിയുമെന്നു് ഋഷി പറയുന്നു. 'ഭുഞ്ജീഥാഃ' എന്ന പദത്തിനു് അനുഭവിക്കുക എന്നതിനുപുറമെ ഉപയോഗിക്കുക, ഭക്ഷിക്കുക എന്നൊക്കെ അത്ഥം പറയാം നിങ്ങളുടെ വളർച്ചയ്ക്കു് ആവശ്യമുള്ളതിലധികമൊന്നും ഉപയോഗിക്കരുതെന്നു് അപ്പോൾ അത്ഥം കിട്ടും. 'അനുഭവം' അല്ലെങ്കിൽ 'ഉപയോഗം' എന്നു പറയുന്നതു രണ്ടു വ്യവസ്ഥകൾക്കു വിധേയമാണു്. ഒന്നു്—ത്യജിക്കുക അല്ലെങ്കിൽ ഭഗവത്ഗീതാകർത്താവു പറയുംപോലെ 'കൃഷ്ണാപ്പ്ണമസ്തുസർവം' (എല്ലാം ഈശ്വരനു സമർപ്പിക്കുക) എന്ന മനോഭാവത്തോടെ അനുഭവിക്കുക. ഭാഗവതധർമ്മത്തിൽ വിശ്വസിക്കുന്നവരെല്ലാം നിത്യവും രാവിലെതന്നെ മനോവാക്കർമ്മങ്ങളെല്ലാം കൃഷ്ണന്റെ മുൻപിൽ സമർപ്പിച്ചതിനു മേലല്ലാതെ, ത്യാഗം അഥവാ സമർപ്പണം എന്ന നിത്യകർമ്മം അനുഷ്ഠിച്ചതിനു മേലല്ലാതെ, എന്തെങ്കിലും സ്പർശിക്കുകയോ, വെള്ളം കുടിക്കുകപോലുമോ പാടില്ല. അങ്ങനെ ത്യാഗത്തിന്റേയോ സമർപ്പണത്തിന്റേയോ ആയ കർമ്മം അനുഷ്ഠിച്ചുകഴിഞ്ഞാൽ നിത്യജീവിതത്തിനു് ആവശ്യമുള്ളത്ര ആഹാരം കഴിക്കാൻ, വസ്ത്രം ധരിക്കാൻ,പാർപ്പിടം ഉപയോഗിക്കാൻ ഒക്കെ അയാൾക്കു് അവകാശ

മുണ്ട്. അതുകൊണ്ടു ത്യാഗത്തിന്റെ ഫലമാണ് അനുഭവം എന്ന അർത്ഥത്തിലോ, അനുഭവിക്കുന്നതിനുള്ള വ്യവസ്ഥയാണ് ത്യാഗം എന്ന അർത്ഥത്തിലോ നിങ്ങൾക്ക് ഈ തത്ത്വം സ്വീകരിക്കാം. നമ്മുടെ അസ്തിത്വത്തിനുതന്നെ, നമ്മുടെ ആത്മാവിനുതന്നെ അത്യന്താപേക്ഷിതമാണു ത്യാഗം എന്നു ചുരുക്കം. ഈ വ്യവസ്ഥ അപര്യാപ്തമാണെന്നു കരുതിയാകാം ഉടനെതന്നെ ഋഷി മറ്റൊന്നുകൂടി പറയുന്നതു്: 'മറ്റുള്ളവരുടെ സമ്പത്തൊന്നും തനിക്കു വേണമെന്ന് ആഗ്രഹിക്കാതിരിക്കുക.' ലോകത്തിലെങ്ങുമുള്ള മതങ്ങളുടേയും തത്ത്വചിന്തകളുടേയും സമഗ്രഭാവം ഈ മന്ത്രത്തിലുണ്ടെന്നു ഞാൻ പറയട്ടെ; അതിനു വിരുദ്ധമായതെല്ലാം നിരാകരിക്കുന്നുമുണ്ട്. വ്യാഖ്യാനത്തിനംഗീകരിക്കേണ്ട പ്രമാണങ്ങളനുസരിച്ചു നോക്കുമ്പോൾ, ശ്രുതിക്കു വിരുദ്ധമായതെന്തും—ഈശോപനിഷത്തും ഒരു ശ്രുതിയാണല്ലോ—ഒന്നോടെ നിരാകരിക്കേണ്ടതാണ്.

## 13

ലോകത്തിലെ മതഗ്രന്ഥങ്ങളൊക്കെ പരിശോധിച്ചുനോക്കിയിട്ടും, ഈ മന്ത്രത്തോട് എന്തെങ്കിലും കൂട്ടിച്ചേർക്കേണ്ടതായിട്ടുണ്ടെന്ന് എനിക്കു തോന്നിയിട്ടില്ല. മതഗ്രന്ഥങ്ങൾ വായിച്ചു ഞാൻ നേടിയിട്ടുള്ള പരിമിതമായ അറിവു വച്ചുകൊണ്ടു പറഞ്ഞാൽ—അതു പരിമിതമാണെന്നു ഞാൻ തുറന്നു സമ്മതിക്കട്ടെ—അവയിലുള്ള എല്ലാ നല്ല കാര്യങ്ങളുടേയും ഉറവിടം ഈ മന്ത്രമാണ്. പ്രപഞ്ചസാഹോദര്യം—മനുഷ്യരെമാത്രമല്ല, സഹജീവികളേയും ഉൾക്കൊള്ളുന്ന സാഹോദര്യം—എന്ന ആശയം ഈ മന്ത്രത്തിലുണ്ട്. പ്രഭുവും ഗുരുവുമായ, നിങ്ങൾക്കു സങ്കല്പിക്കാവുന്ന എല്ലാമായ, ഈശ്വരനിലുള്ള അചഞ്ചലവിശ്വാസം എന്ന സങ്കല്പവും ഈ മന്ത്രത്തിലുണ്ട്. ഈശ്വരന്റെ മുൻപിലുള്ള സമ്പൂർണമായ ആത്മസമർപ്പണം—ആവശ്യങ്ങളൊക്കെ അദ്ദേഹം നിറവേറ്റിത്തരുമെന്ന വിശ്വാസം—എന്ന ആശയവും ഈ മന്ത്രത്തിൽ കണ്ടെത്താൻ കഴിയും. എന്റേയും നിങ്ങളുടേയും അസ്തിത്വത്തിന്റെ ഓരോ ഇഴയിലും ഈശ്വരൻ നിറഞ്ഞുനില്ക്കുന്നതുകൊണ്ട്, എല്ലാ ജീവജാലങ്ങളും തമ്മിലുള്ള സമത്വം എന്ന സിദ്ധാന്തവും ആ മന്ത്രത്തിൽനിന്നു ഞാൻ കണ്ടെത്തുന്നു. അതുകൊണ്ട് അതു തത്ത്വചിന്താസ്വഭാവമുള്ള എല്ലാ കമ്യൂണിസ്റ്റുകളുടേയും അഭിലാഷങ്ങളെ സംതൃപ്തമാക്കും. ഈശ്വരന്റേതായ യാതൊന്നുംതന്നെ ഞാൻ എന്റേതായി കരുതിക്കൂടാ എന്ന് ഈ മന്ത്രം പറയുന്നു. ഈ മന്ത്രത്തിൽ വിശ്വാസമർപ്പിക്കുന്ന നിങ്ങളുടേയും എന്റേയും ജീവിതം പരിപൂർണമായ ആത്മസമർപ്പണ

---

13. Harijan, 30-1-1937 (Hindu Dharma, P. 42)

ത്തിൻേറതായ ജീവിതമാണെങ്കിൽ, നാം സഹജീവികളെ സേവിക്കുന്നതിനു നിരന്തരം യത്നിക്കണം എന്നും സിദ്ധിക്കുന്നു.

## 14

മുസ്ലീങ്ങളുടെ സ്നേഹിതനെന്ന മട്ടിൽ പെരുമാറിക്കൊണ്ടു ഞാൻ ഹിന്ദുക്കളുടെ താത്പര്യങ്ങളെ വിഗണിക്കുകയാണ് എന്ന് എന്നെ കുററപ്പെടുത്തിക്കൊണ്ടുള്ള അനേകം കത്തുകൾ എനിക്കു ലഭിച്ചുകൊണ്ടിരിക്കുകയാണ്. അതു് ഒരുപക്ഷേ നിങ്ങളെ അത്ഭുതപ്പെടുത്തിയെന്നുവരും. മുസ്ലീങ്ങളുടെ സൗഹൃദം നേടുന്നതിനു ശ്രമിച്ചതുകൊണ്ടു ഞാൻ കുറേക്കൂടി നല്ല ഒരു ഹിന്ദുവായിത്തീർന്നിട്ടുണ്ടെന്നും, ഹിന്ദുക്കളുടേയും ഹിന്ദുമതത്തിൻേറയും താത്പര്യത്തിനുവേണ്ടി ശരിക്കു നിലകൊണ്ടിട്ടുണ്ടെന്നും വ്യക്തമാക്കുന്നതിന് എൻെറ കഴിഞ്ഞ അറുപതുകൊല്ലത്തെ പൊതുജീവിതത്തിനു സാധിച്ചിട്ടില്ലെങ്കിൽ, ഞാൻ എങ്ങനെ വെറും വാക്കുകൾകൊണ്ട് അക്കാര്യം ജനങ്ങളെ ബോദ്ധ്യപ്പെടുത്തും? യഥാർത്ഥമായ മതബോധത്തിൻെറ സാരംശം എല്ലാവരേയും സേവിക്കുകയും സ്നേഹിക്കുകയും ചെയ്യുക എന്നതാണ്. ഞാനിതു് എൻെറ അമ്മയുടെ മടിയിൽ കിടന്ന കാലത്തുതന്നെ പഠിച്ചതാണ്. നിങ്ങൾ എന്നെ ഹിന്ദുവെന്നു വിളിച്ചില്ലെന്നു വരും. ഇഖ്ബാലിൻെറ പ്രസിദ്ധമായ ഒരു വരി ഉദ്ധരിക്കുകയെന്നതിൽ കവിഞ്ഞു് എന്നെ നീതീകരിക്കുന്നതിന് എനിക്ക് ഒന്നും പറയാനില്ല. ഇഖ്ബാൽ പറയുന്നു: 'മസ്ഹബ് നഹീം സിഖാതാ ആപസ് മേം ബൈർ രഖ്നാ.' മതം പരസ്പരം വിദ്വേഷം വച്ചുപുലത്തണമെന്നു നമ്മെ പഠിപ്പിക്കുന്നില്ല എന്നർത്ഥം. സുഹൃത്തുക്കളോടു സൗഹൃദം പുലർത്തുക എന്നതു് എളുപ്പമുള്ള കാര്യമാണ്. പക്ഷേ നിങ്ങളുടെ ശത്രുവെന്നു സ്വയം ഭാവിക്കുന്ന ഒരാളിനെ സ്നേഹിക്കുക എന്നതാണു യഥാർത്ഥമായ മതത്തിൻെറ സാരാംശം. മററെല്ലാം വെറും വ്യവഹാരത്തിനുവേണ്ടിയുള്ള കാര്യങ്ങളാണ്.

---

14. Harijan, 11–5–1947 (Non-violence in Peace and War, vol. II, P. 248)

## അദ്ധ്യായം രണ്ട്

# മതഗ്രന്ഥങ്ങളുടേയും സിദ്ധാന്തങ്ങളുടേയും വ്യാഖ്യാനം

1

യുക്തിശീലത്തെ പരിശുദ്ധമാക്കുകയും സത്യത്തെ പ്രകാശിപ്പിക്കുകയും ചെയ്യുകയാണു വേദങ്ങളുടെ ലക്ഷ്യം. യാഗം ചെയ്യുമ്പോൾ വെള്ളക്കുതിരയെ ഹോമിക്കാമെന്നു വേദങ്ങൾ നിർദേശിക്കുകയോ അനുവദിക്കുകയോ ചെയ്യുന്നുണ്ടെന്നു കരുതി ഞാനങ്ങനെ ചെയ്യുകയില്ല. എന്നെ സംബന്ധിച്ചിടത്തോളം വേദങ്ങൾ ദിവ്യവും അലിഖിതവുമാണ്. 'അക്ഷരം കൊല്ലുന്നു', ആന്തരചൈതന്യമാണു പ്രകാശിപ്പിക്കുന്നത്. പരിശുദ്ധി, സത്യം, നിരപരാധിത്വം, ബ്രഹ്മചര്യം, വിനയം, ലാളിത്യം, ക്ഷമാശീലം, ഈശ്വരവിശ്വാസം— ഇങ്ങനെ സ്ത്രീപുരുഷന്മാരെ ഉദാരബുദ്ധികളും ധീരചിത്തരുമാക്കുന്നത് എന്തൊക്കെയാണോ അവയാണു വേദങ്ങളുടെ ആന്തരചൈതന്യം ഉൾക്കൊള്ളുന്നത്.

2

വിശ്വാസ്യമായ രേഖകളുടെ അടിസ്ഥാനത്തിൽ ഗുരുക്കന്മാർ ചരിത്രപുരുഷന്മാരാണെന്നു ഞാൻ പരിഗണിക്കുന്നുണ്ടെങ്കിലും മഹാഭാരതത്തിലെ കൃഷ്ണൻ എന്നെങ്കിലും ജീവിച്ചിരുന്നോ എന്ന് എനിക്ക് ഒരറിവുമില്ല. എന്റെ കൃഷ്ണനു ചരിത്രപുരുഷന്മാരുമായി ബന്ധമൊന്നുമില്ല. അഭിമാനക്ഷതമുണ്ടാകുമ്പോൾ എതിരാളിയെ കൊല്ലാനൊരുങ്ങുന്നയാളാണു കൃഷ്ണനെങ്കിൽ ഞാൻ അദ്ദേഹത്തിന്റെ മുന്നിൽ തല കുനിക്കുകയില്ല. ഹൈന്ദവേതരർ ചിത്രീകരിക്കുംപോലെ കുത്തഴിഞ്ഞ ജീവിതം നയിക്കുന്ന ഒരു ചെറുപ്പക്കാരനാണു കൃഷ്ണനെങ്കിൽ ഞാനദ്ദേഹത്തെ വന്ദിക്കുകയില്ല. എന്റെ സങ്കല്പത്തിലുള്ള കൃഷ്ണൻ സമ്പൂർണ്ണമായ ഒരു ഈശ്വരാവതാരമാണ്; എല്ലാ അർത്ഥത്തിലും അകളങ്കിതനാണ്; ഗീതാകാരനാണ്; ലക്ഷക്കണക്കിനു മനുഷ്യർക്ക് ഉത്തേജനം കൊടുക്കുന്ന ആചാര്യനാണ്. അദ്ദേഹത്തിൽ ഞാൻ വിശ്വസിക്കുന്നു. പക്ഷേ, ആധുനികചരിത്രഗ്രന്ഥങ്ങളെപ്പോലൊരു ചരിത്രഗ്രന്ഥമാണു മഹാഭാരതമെന്നും അതിലെ ഓരോ വാക്കും ആധികാരികമാണെന്നും മഹാഭാരതത്തിലെ കൃഷ്ണന്റെ പേരിൽ ആരോപിക്കപ്പെടുന്ന എല്ലാ കൃത്യങ്ങൾക്കും അദ്ദേഹം ഉത്തരവാദിയാണെന്നും വരുകയാണെങ്കിൽ, ഹിന്ദുമതത്തിൽ

---

1. Young India, 19-1-1921 (Hindu Dharma, P. 280)
2. Young India, 1-10-1925 (Hindu Dharma, P. 18)

നിന്നു് എന്നെ ബഹിഷ്കരിച്ചാലുംവേണ്ടില്ല, കൃഷ്ണൻ ഈശ്വരാവതാരമാണെന്ന അഭിപ്രായം നിഷേധിക്കാൻ ഞാനൊട്ടും മടിക്കുകയില്ല. എന്നെ സംബന്ധിച്ചിടത്തോളം മഹാഭാരതം ഗഹനമായ ഒരു മതഗ്രന്ഥമാണു്; ഏറിയകൂറും ആലങ്കാരികരീത്യാ തത്ത്വാവിഷ്കരണം നടത്തുന്ന ഒരു ഗ്രന്ഥമാണതു്. അതൊരു ചരിത്രരേഖയാകണമെന്നു് ആരുംതന്നെ ഉദ്ദേശിച്ചിട്ടില്ല. നമ്മുടെയുള്ളിൽ നടന്നുകൊണ്ടിരിക്കുന്ന അനന്തമായ സംഘട്ടനത്തിന്റെ വിവരണമാണതു്. അതിൽ വിവരിക്കുന്ന സംഭവങ്ങൾക്കു് ഉത്തരവാദികൾ മനുഷ്യർതന്നെയാണെന്നു തത്കാലത്തേക്കെങ്കിലും നാമങ്ങു വിചാരിച്ചുപോകും. അത്രകണ്ടു വിശദമായ മട്ടിലാണു് ആ വിവരണം. ഇന്നു നമുക്കു ലഭിച്ചിട്ടുള്ള മഹാഭാരതം അതിന്റെ മൂലരൂപത്തിൽത്തന്നെയുള്ളതാണെന്നു ഞാൻ കരുതുന്നില്ല. പല പാഠഭേദങ്ങൾക്കും അതു വിധേയമായിത്തീർന്നിട്ടുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു.

3

ഗ്രന്ഥങ്ങൾ വ്യാഖ്യാനിക്കുമ്പോൾ അംഗീകരിക്കേണ്ട മറ്റൊരു തത്ത്വമിതാണു്— വെറുതേ പദങ്ങൾ ചികഞ്ഞുനോക്കുന്നതിനുപകരം അന്തർഭാവം എന്തെന്നു കണ്ടുപിടിക്കുക. തുളസീദാസന്റെ രാമായണം ശ്രദ്ധേയമായ ഒരു ഗ്രന്ഥമാണു്. കാരണം പരിശുദ്ധി, ഭൂതദയ, ഭക്തി എന്നീ ഗുണങ്ങളുടെ അന്തസ്സത്ത അതു് ആവിഷ്കരിക്കുന്നു. അതിലൊരു ശ്ലോകത്തിൽ ചെണ്ട, ശൂദ്രൻ, വിഡ്ഢി, സ്ത്രീ എന്നിവരൊക്കെ അടികൊള്ളേണ്ടവരാണു് എന്നു് നിർദേശിക്കുന്നു. പക്ഷേ, ഭാര്യയെ തല്ലുന്നതു നീതികരിക്കാൻ ആ ശ്ലോകം ഉദ്ധരിക്കുന്ന മനുഷ്യൻ ഒരിക്കലും നന്നാവുകയില്ല. രാമൻ തന്റെ ഭാര്യയെ തല്ലിയില്ലെന്നുതന്നെയല്ല, ഭാര്യയ്ക്കു് ഒരിക്കലെങ്കിലും അപ്രീതിയുണ്ടാക്കാൻ ശ്രമിച്ചിട്ടുമില്ല. തുളസീദാസൻ തന്റെ ഗ്രന്ഥത്തിൽ അന്നു നാട്ടിൽ പ്രചരിച്ചിരുന്ന ഒരു പഴഞ്ചൊല്ലുകൂടി ഉൾപ്പെടുത്തിയെന്നേയുള്ളു. അദ്ദേഹം സ്വപ്നം കണ്ടുകാണുകയില്ല ഭാര്യയെത്തല്ലുന്നതു നീതീകരിക്കാൻ ആ ശ്ലോകം ഉദ്ധരിക്കുന്ന മൃഗങ്ങളുണ്ടാകുമെന്നു്. ഇനി തുളസീദാസൻ അക്കാലത്തു നിലവിലിരുന്ന ഒരു നാട്ടുനടപ്പു വിവരിക്കുകയായിരുന്നുവെന്നും അദ്ദേഹംതന്നെ ഭാര്യയെ തല്ലിയിട്ടുണ്ടെന്നും തെളിഞ്ഞാലോ എന്നാലെന്തു്? ഭാര്യയെ തല്ലുന്നതു് ഏതായാലും തെറ്റുതന്നെ. രാമായണം എഴുതിയതു ഭാര്യയെ തല്ലുന്ന ഭർത്താക്കന്മാരെ രക്ഷിക്കാനല്ലെന്നു തീർച്ച. രാമനെന്ന സമ്പൂർണ്ണമനുഷ്യനേയും സീതയെന്ന ആദർശപത്നിയേയും ഭരതനെന്ന ആദർശ

---

3. Young India, 12-11-2925 (Hindu Dhnrma, P. 136)

ഭ്രാതാവിനേയും ചിത്രീകരിക്കുന്നതിനാണു രാമായണം രചിക്കപ്പെട്ടിട്ടുള്ളതു്. അതുകൊണ്ടു് അതിലെങ്ങാനും ഒരു ദുരാചാരത്തെ നീതീകരിക്കുന്ന ഭാഗം യാദൃച്ഛികമായി കണ്ടെത്തിയാൽ അതു നിരാകരിക്കുകതന്നെ വേണം. തുളസീദാസൻ തന്റെ അമൂല്യമായ ഇതിഹാസഗ്രന്ഥം രചിച്ചതു് ആരെയും ഭൂമിശാസ്ത്രം പഠിപ്പിക്കാനല്ല; അതിലെന്തെങ്കിലും തെററായ ഭൂമിശാസ്ത്രവസ്തുതകൾ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അവ കൈയോടെ പുറംതള്ളുകയാണു വേണ്ടതു്.

4

ആധുനികസാഹചര്യങ്ങൾക്കൊത്തു് അർത്ഥം മനസ്സിലാക്കുന്നതിനു നാം ശ്രമിക്കുന്നില്ലെങ്കിൽ പുരാണത്തിൽ വിവരിക്കുന്ന കഥകളിൽ ചിലതൊക്കെ വളരെ അപകടം പിടിച്ചവയാണെന്നു് അനുഭവപ്പെടും. ശാസ്ത്രങ്ങളിൽ വിവരിക്കുന്ന മട്ടിലോ അവയിൽ ചിത്രീകൃതരായ കഥാപാത്രങ്ങളുടെ ചെയ്തികൾക്കനുസൃതമായോ നാം നമ്മുടെ പെരുമാററങ്ങൾ ചിട്ടപ്പെടുത്താൻ തുടങ്ങിയാൽ നാം ചിലപ്പോൾ മരണക്കെണിയിലാണു് അകപ്പെടുക. അടിസ്ഥാനതത്ത്വങ്ങൾ വിവരിക്കുന്നതിനും, വാദിച്ചുറപ്പിക്കുന്നതിനുമാണു് അവ നമ്മെ സഹായിക്കുന്നതു്. മതഗ്രന്ഥങ്ങളിലെ പ്രഖ്യാതകഥാപാത്രങ്ങളിലാരെങ്കിലും ഈശ്വരനോ മനുഷ്യനോ എതിരായി പാപം ചെയ്തിട്ടുണ്ടെങ്കിൽ അതു് ആ പാപം ആവർത്തിക്കുന്നതിനു നമുക്കു് അധികാരം നല്കുകയില്ല. സത്യമാണു് ഈശ്വരനെന്നും, അതുമാത്രമാണു ലോകത്തിൽ ശ്രദ്ധാർഹമായ ഒരേയൊരു കാര്യമെന്നുംമാത്രം നാം അവയിൽനിന്നു മനസ്സിലാക്കിയാൽ മതി. യുധിഷ്ഠിരൻപോലും അസത്യം പറയുന്നതിനു പ്രേരിതനായി എന്നു നാം മനസ്സിലാക്കേണ്ട കാര്യമില്ല. കള്ളം പറഞ്ഞപ്പോൾ, ആ നിമിഷംതന്നെ അദ്ദേഹത്തിനു് അതിനുള്ള ശിക്ഷ അനുഭവിക്കേണ്ടിവന്നു എന്നും അദ്ദേഹത്തിന്റെ മഹത്വം ശിക്ഷയിൽനിന്നു് അദ്ദേഹത്തെ രക്ഷിച്ചില്ലെന്നും അറിയുന്നതാണു നമ്മെ സംബന്ധിച്ചിടത്തോളം കൂടുതൽ പ്രസക്തമായ വസ്തുത. അതുപോലെ ആദിശങ്കരൻ ചണ്ഡാലനെ അകററിനിറുത്തി എന്ന കഥ നാം അറിഞ്ഞിരിക്കേണ്ട കാര്യമൊന്നുമില്ല. ജീവനുള്ള എല്ലാററിനേയും നമ്മെപ്പോലെതന്നെ പരിഗണിക്കണമെന്നു നമ്മെ പഠിപ്പിക്കുന്ന ഒരു മതം ഒരൊററ ജീവിയോടുപോലും മനുഷ്യത്വവിഹീനമായി പെരുമാറുന്നതു സഹിക്കുകയില്ലെന്നു വേണം നാം മനസ്സിലാക്കാൻ. അങ്ങനെയാവുമ്പോൾ തികച്ചും നിരപരാധികളായ മനുഷ്യരുടെ ഒരു മുഴുവൻ വിഭാഗത്തോടും നമുക്കെങ്ങനെ

---

4. Young India, 29-7-1026(Hindu Dharma, P. 21)

ക്രൂരമായി പെരുമാറാനൊക്കും? ആദിശങ്കരൻ എന്തു ചെയ്തെന്നോ എന്തു ചെയ്തില്ലെന്നോ തീരുമാനിക്കാനുള്ള വസ്തുതകൾ മുഴുക്കെ നമ്മുടെ പക്കലില്ലതാനും. മറ്റൊന്നുകൂടിയുണ്ട്. ചണ്ഡാലൻ എന്ന പദം ഏതു് അർത്ഥത്തിലാണ് അവിടെ പ്രയോഗിച്ചിരിക്കുന്നതു് എന്നു നിർണയിക്കാനും നമുക്കു നിവൃത്തിയില്ല. ചണ്ഡാലശബ്ദത്തിനു പല അർത്ഥങ്ങളുണ്ട്. പാപം ചെയ്തവരെല്ലാം 'തൊട്ടുകൂടാത്ത' വിഭാഗത്തിൽപെടുമെങ്കിൽ നമ്മുടെ *പണ്ഡിതന്മാർപ്പെടെ, നാമെല്ലാം 'തൊട്ടുകൂടാത്തവ'രാണ്. അയിത്തം പ്രാചീനമായ ഒരു ആചാരമാണെന്ന കാര്യം ആരും ഇന്നോളം നിഷേധിച്ചിട്ടില്ല. പക്ഷേ അതൊരു തിന്മയാണെങ്കിൽ, പ്രാചീനതയുടെ പേരിൽ നമുക്കു് അതിനെ നീതീകരിക്കാനൊക്കുകയില്ല.

5

'യാ കുന്ദേന്ദുതുഷാരഹാരധവളാ,
യാ ശുഭ്രവസ്ത്രാവൃതാ,
യാ വീണാവരദണ്ഡമണ്ഡിതകരാ,
യാ ശ്വേതപത്മാസനാ,
യാ ബ്രഹ്മാച്യുതശങ്കരപ്രഭൃതിഭിർ
ദേവൈസ്സദാ പൂജിതാ
സാ മാം പാതു സരസ്വതീ ഭഗവതീ
നിശ്ശേഷജാഡ്യാപഹാ.'

ഇവിടെ ആവിഷ്കരിച്ചിരിക്കുന്ന ചിന്ത വളരെ മനോഹരമാണെന്നു് എനിക്കു തോന്നുന്നു. സരസ്വതി വിദ്യയുടെ എന്നപോലെ വിവേകത്തിന്റേയും അധിദേവതയാണ്. വിദ്യയുടേയും വിവേകത്തിന്റേയും അത്യന്താപേക്ഷിതമായ അംശമാണു തികഞ്ഞ പരിശുദ്ധി എന്നു വ്യക്തമാക്കാനാണു ശുഭ്രതയുടെ മൂന്നു ഭാവങ്ങൾക്ക്—കുന്ദേന്ദുതുഷാരഹാരങ്ങൾ, ശുഭ്രവസ്ത്രം, ശ്വേതപത്മാസനം—പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. ഈ ശ്ലോകത്തിന്റേയും ഇതുപോലുള്ള മറ്റു ശ്ലോകങ്ങളുടേയും അർത്ഥമെന്തെന്നു് ആഴത്തിലേക്കിറങ്ങി പരിശോധിക്കുമ്പോൾ, എല്ലാ ഗുണങ്ങൾക്കും മൂർത്തിമദ്ഭാവം നല്കി, അവയെ സജീവയാഥാർത്ഥ്യങ്ങളാക്കിത്തീർത്തിട്ടുണ്ടെന്നു കാണാൻ കഴിയും. അവ നിഘണ്ടുവിലെ മൃതപദങ്ങളല്ലാതായിത്തീരുകയാണപ്പോൾ. പഞ്ചേന്ദ്രിയങ്ങൾകൊണ്ടു് അറിയാനൊക്കുന്ന 'യഥാർത്ഥ' വസ്തുക്കളെക്കാൾ കൂടുതൽ യാഥാർത്ഥ്യം ഈ സാങ്കല്പിക ദേവതകൾ

* തെക്കേ ഇന്ത്യയിലെ ഒരു പണ്ഡിതൻ അയിത്താചാരം നിലനിറുത്തുന്നതിനു വേണ്ടി ഉന്നയിച്ച ചില വാദങ്ങൾക്കു ഗാന്ധിജി നല്കിയ മറുപടിയിൽനിന്നാണ് ഈ ഭാഗം.

5. 14-1-1931 (Bapu's Letters to Mira, P. 151)

ക്കണ്ട്. ഉദാഹരണത്തിന്, ഈ ശ്ലോകം ചൊല്ലുമ്പോൾ വെറുമൊരു സാങ്കല്പികചിത്രത്തെയാണ ഞാൻ അഭിസംബോധന ചെയ്യുന്നതു് എന്നു് എനിക്ക തോന്നാറില്ല. ശ്ലോകോച്ചാരണത്തിൽ എന്തോ ഒരു അജ്ഞേയാംശമുണ്ട്. ബുദ്ധിപരമായി അപഗ്രഥിച്ചുനോക്കുമ്പോൾ, സരസ്വതീദേവി ഒരു സാങ്കല്പികസൃഷ്ടിമാത്രമാണെന്നു ഞാൻ മനസ്സിലാക്കുന്നു. പക്ഷേ അതു പ്രാർത്ഥനാവേളയിൽ ഈ ശ്ലോകം ചൊല്ലുന്നതിന്റെ മാഹാത്മ്യത്തെ യാതൊരു രീതിയിലും ബാധിക്കുന്നില്ല.

6

ക്യാനൻഷെപ്പേഡ് നയിക്കുന്ന ഇംഗ്ളണ്ടിലെ സമാധാനപ്രസ്ഥാനത്തെപ്പററി ഞാൻ അടുത്തകാലത്തു് എഴുതിയ ചില ലേഖനങ്ങൾ പരാമർശിച്ചുകൊണ്ട് ഒരു സുഹൃത്തു് ഇങ്ങനെ എഴുതുന്നു:

'ഗീതോപദേശം നല്കുന്ന സന്ദർഭവും, കൃഷ്ണാർജ്ജുനസംവാദത്തിന്റെ പ്രാരംഭഘട്ടവും മാററിവച്ചു ചിന്തിച്ചാൽ, സംഘടിതമായ ആക്രമണത്തെ സംബന്ധിച്ചിടത്തോളം ഹിന്ദുമതം അസന്ദിഗ്ദ്ധമായി അഹിംസയുടെ പക്ഷത്താണു് എന്നു പറഞ്ഞുകൂടാ എന്നാണെന്റെ അഭിപ്രായം. നമ്മുടെ ശ്രേഷ്ഠങ്ങളായ മതഗ്രന്ഥങ്ങളൊക്കെ ഈ രീതിയിൽ വ്യാഖ്യാനിക്കണമെങ്കിൽ ആവശ്യത്തിലധികം അവയെ വലിച്ചുനീട്ടേണ്ടിവരും. സ്നേഹവും ഭൂതദയയും മനുഷ്യന്റെ പരമോന്നതധർമ്മങ്ങളാണെന്നു ഹിന്ദുമതം നിർദേശിക്കുന്നുണ്ടെന്നു തീർച്ചതന്നെ. പക്ഷേ യുദ്ധവിരുദ്ധവാദികളോ അങ്ങോ പറയുന്ന തത്ത്വങ്ങളൊന്നും അതു നിർദേശിക്കുന്നില്ല. അങ്ങനെ നിർദേശിക്കുന്നുണ്ടെന്നു വരുത്താൻവേണ്ടി ഓരോന്നും വലിച്ചുനീട്ടി ദൃഷ്ടാന്തീകരിക്കേണ്ട കാര്യവുമില്ല.'

'അനാസക്തിയോഗം' എന്ന എന്റെ ഗീതാഗ്രന്ഥത്തിന്റെ ആമുഖത്തിൽ, ഗീത അഹിംസയെക്കുറിച്ചുള്ള പഠനമല്ലെന്നും അതു രചിച്ചതു യുദ്ധത്തെ അപലപിക്കുന്നതിനല്ലെന്നും ഞാൻ സമ്മതിച്ചിട്ടുണ്ട്. ഹിന്ദുമതം ഇന്നു പ്രായോഗികമാക്കപ്പെടുന്ന രൂപത്തിലോ, മുൻപെന്നെങ്കിലും പ്രായോഗികമാക്കപ്പെട്ടിരുന്ന രൂപത്തിലോ, യുദ്ധത്തെ തീർച്ചയായും ഞാൻ അപലപിക്കുംപൊലെ അപലപിച്ചിട്ടില്ല. ഗീതോപദേശത്തിനും ഹിന്ദുമതത്തിന്റെ അന്തഃസത്തയ്ക്കും പുതിയതെങ്കിലും സ്വാഭാവികവും യുക്തിപരവുമായ വ്യാഖ്യാനം നല്കുന്നതിനാണ ഞാൻ ശ്രമിച്ചിട്ടുള്ളതു്. ഇതര മതങ്ങളോടൊപ്പം ഹിന്ദുമതവും സദാ പരിണാമവിധേയമായിക്കൊണ്ടിരിക്കുകയാണ്. അതിനു കൊറാനോ ബൈബി

6. Harijan, 3-10-1936 Non-violence in Peace and War, vol. I, P. 123)

ളോപോലെ ഒരൊററ വേദമല്ല ഉള്ളതു്. അതിൻെറ വേദഗ്രന്ഥ ങ്ങളും പരിണമിച്ചുകൊണ്ടിരിക്കുന്നു; പുതുതായി പലതും അവ യോടു കൂട്ടിച്ചേർക്കപ്പെടുന്നുമുണ്ടു്. ഗീതതന്നെ അതിനുദാഹരണ മാണു്. കർമ്മം, സന്യാസം, യജ്ഞം എന്നിവയ്ക്കെല്ലാം അ തു പുതിയ അർത്ഥം നല്കുന്നു. അതു ഹിന്ദുമതത്തിനു് ഒരു പു തിയ ജീവൻതന്നെ നല്കിയിട്ടുണ്ടു്. മൗലികമായ ഒരു സദാ ചാര സംഹിതതന്നെ അതു രൂപപ്പെടുത്തിയിട്ടുമുണ്ടു്; ഗീതയ്ക്കു മുൻ പുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളിൽ അവയെപ്പററിയൊന്നും പരാമർശ മില്ലെന്നല്ല, ഗീത ആ പരാമർശങ്ങൾക്കു സുഭദ്രമായ ഒരു രൂപം ന ല്കുന്നുണ്ടെന്നു മാത്രം. ലോകത്തിലെ ഇതര മതങ്ങളെ കുറിച്ചു നട ത്തിയ ഭക്തിപൂർവമായ പഠനത്തിൻേറയും അതിലുമുപരി ഗീത യിൽ പരാമർശിക്കുന്ന ഹിന്ദുമതതത്ത്വങ്ങൾ ജീവിതത്തിൽ പ്രാ യോഗികമാക്കുന്നതിനു ശ്രമിച്ചപ്പോഴുണ്ടായിട്ടുള്ള അനുഭവങ്ങളുടെ യും വെളിച്ചത്തിൽ ഞാൻ ഹിന്ദുമതത്തിനു വ്യാപകമായ ഒരർത്ഥം —ഒരിക്കലും വലിച്ചുനീട്ടിയ അർത്ഥമല്ല—നല്കാൻ ശ്രമിച്ചിട്ടു ണ്ടു്. അസംഖ്യം മതഗ്രന്ഥങ്ങളിൽ മറഞ്ഞുകിടക്കുന്ന മതമായി ട്ടല്ല, വേദന അനുഭവിക്കുന്ന കുഞ്ഞിനെ ആശ്വസിപ്പിക്കുന്ന അമ്മ യെപ്പോലുള്ള, സചേതനമായ ഒരു മതമായിട്ടാണു ഞാൻ ഹിന്ദു മതത്തെ വ്യാഖ്യാനിക്കുന്നതു്. അതു തികച്ചും ചരിത്രാനുസാരി യായിട്ടുതന്നെയാണു ചെയ്തിട്ടുള്ളതും. പൂർവികരുടെ പാദമുദ്രക ളാണു ഞാൻ അവലംബിച്ചിട്ടുള്ളതു്. പണ്ടു കോപിഷ്ഠരായ ദേവന്മാരെ പ്രീതിപ്പെടുത്തുന്നതിനു് അവർ മൃഗങ്ങളെ ബലിയ ർപ്പിച്ചിട്ടുണ്ടു്. അവരുടെ പിൻതുടർച്ചക്കാർ, കുറേക്കൂടി പിന്നീടു ജീവിച്ചിരുന്ന നമ്മുടെ പൂർവികർ, ബലികർമ്മത്തിനു മറെറാരർ ത്ഥംകൂടി കണ്ടുപിടിച്ചു. കോപിഷ്ഠരായ ദേവന്മാരുടെ മുൻപിൽ മൃഗങ്ങളെ ബലിയർപ്പിക്കുക എന്നല്ല, നമ്മുടെയുള്ളിൽത്തന്നെയു ള്ള ഈശ്വരൻെറ മുന്നിൽ നമ്മുടെ അധമവാസനകളെ ബലിയർപ്പി ക്കുകയെന്നാണു് അതിനർത്ഥം എന്നു് അവർ പറഞ്ഞു. ജീവൻ ബലികഴിച്ചാലും വേണ്ടില്ല, സമാധാനം നിലനിർത്തുകതന്നെ വേണം എന്ന ആശയം ഗീതോപദേശത്തിൽനിന്നു യുക്തിപര മായിത്തന്നെ ഉത്ഭവിക്കുന്നതാണെന്നു ഞാൻ കരുതുന്നു. മനുഷ്യ വർഗത്തിൻെറ ഏററവും സമുന്നതമായ അഭിലാഷമാണതു്.

ലക്ഷക്കണക്കിനു ഹിന്ദുക്കൾ മാർഗദർശികളെന്നു കരുതി ആരാധിക്കുന്ന മഹാഭാരതവും രാമായണവും ആലങ്കാരികരീത്യാ തത്ത്വാവിഷ്കരണം നടത്തുന്ന ഗ്രന്ഥങ്ങളാണെന്നു് ആന്തരമാ യ തെളിവുകൾ വച്ചുകൊണ്ടു പറയാം. അവ ചരിത്രപുരുഷന്മാ രെത്തന്നെയാണു പരാമർശിക്കുന്നതെന്നു വന്നാലും, എൻെറ നില പാടു തെററുകയില്ല. ഓരോ ഇതിഹാസവും ഇരുളിൻേറയും വെളി

ച്ചത്തിൻേറയും ശക്തികഠം തമ്മിൽ നടത്തുന്ന അനന്തമായ സംഘട്ടനമാണ വിവരിക്കുന്നതു്. ഏതായാലും മുൻകൂട്ടി ചില സങ്കല്പങ്ങഠം രൂപപ്പെടുത്തിയതിനുശേഷം അവയ്ക്കൊപ്പിച്ച ഹിന്ദുമതത്തിൻെറയും ഗീതയുടെയും അർത്ഥം വലിച്ചുനീട്ടണമെന്ന ഉദ്ദേശ്യം എനിക്കു് ഇല്ല. ഗീതയും രാമായണവും മഹാഭാരതവും ഒക്കെ വായിച്ചതിനു മേലുണ്ടായ ആശയങ്ങളാണു് എൻേറതു്.

## 7

ഈ ക്ഷേത്ര പരിസരങ്ങളിൽ താമസിച്ചിരുന്ന ശാസ്ത്രിമാരുമായി ഒന്നിലധികം തവണ ഞാൻ ഗൗരവതരമായ ചർച്ചകളിൽ ഏർപ്പെട്ടിട്ടുണ്ടെന്നു നിങ്ങളിൽ ചിലരൊക്കെ ഓർക്കുന്നുണ്ടാവും. ആ ശാസ്ത്രിമാർ ഈ ക്ഷേത്രത്തോടു ബന്ധപ്പെട്ടവരാണെന്നാണു് എൻെറ ഓർമ്മ. ക്ഷേത്രത്തിലേയ്ക്കു വരാനുള്ള റോഡുകഠംപോലും അവർണഹിന്ദുക്കഠംക്കു വിലക്കപ്പെട്ടതാണെന്നു്—ഹൈന്ദവേതരക്കു വിലക്കപ്പെട്ടിട്ടില്ല—തെളിയിക്കുന്നതിനു് അവർ ശാങ്കരസ്മൃതി എന്നൊരു ഗ്രന്ഥം കൊണ്ടുവന്നു. വൈക്കത്തു വന്നു്, അതിൽനിന്നു ചില ഭാഗങ്ങഠം വായിച്ചുകേട്ടപ്പോഠം മാത്രമാണു് അങ്ങനെയൊരു സ്മൃതിയുണ്ടെന്നു ഞാൻ അറിയുന്നതുതന്നെ. അതു പരിഭാഷപ്പെടുത്തി വായിച്ചപ്പോഠം റോഡുകളുടെ കാര്യത്തിലുള്ള നിരോധനത്തെ നീതീകരിക്കുന്ന ഒന്നുംതന്നെ ഞാനതിലെങ്ങും കണ്ടില്ല എന്ന വസ്തുത നിങ്ങളെ അത്ഭുതപ്പെടുത്തിയെന്നുവരും. ശാങ്കരസ്മൃതി തങ്ങളുടെ വാദത്തെ സാധൂകരിക്കുന്നുണ്ടെന്ന വിശ്വാസംമാത്രം മതി അവർക്കു്. അന്നത്തെ പോലീസ് കമ്മീഷണർ മുഖാന്തിരം സീനിയർ മഹാറാണിയുമായി കൂടിയാലോചനകഠം നടത്തിക്കൊണ്ടിരുന്നപ്പോഠം ഞാൻ അവരോടു ചോദിച്ചു: കൂടിയാലോചനകളുടെ ഫലമായി മഹാറാണി ആ റോഡുകഠം അവർണ ഹിന്ദുക്കഠംക്കു തുറന്നുകൊടുക്കാൻ ഉത്തരവു പുറപ്പെടുവിച്ചാൽ, എന്തായിരിക്കും അവരുടെ മനോഭാവമെന്നു്. ഒട്ടും അറച്ചുനില്ക്കാതെ അവർ പറഞ്ഞു: 'ഓ, എന്നാൽ അതു മറെറാരു കാര്യമാണു്. ഒരു ഹിന്ദുരാജാവിനോ റാണിക്കോ ഉത്തരവുകഠം പുറപ്പെടുവിക്കുന്നതിനുള്ള അവകാശമുണ്ടു്; ആ ഉത്തരവുകഠം സ്മൃതികളെപ്പോലെ ആധികാരികവുമാണു്.' ഹിന്ദുമതം അങ്ങനെ നിർദ്ദേശിക്കുന്നുണ്ടെന്നാണു് അവരുടെ അഭിപ്രായം. കാരണം ഹിന്ദുരാജാക്കന്മാർ ഹിന്ദുമതത്തിൻെറ സംരക്ഷകരാണു്. ശ്രുതിക്കു വിരുദ്ധമാകാത്ത കല്പനകഠം പുറപ്പെടുവിക്കുന്നതിനു് അവർക്കു സർവ അവകാശങ്ങളുമുണ്ടു്. ക്ഷേത്രപ്രവേശനാനുമതി നല്കുന്ന കാര്യത്തിലും ഈ തത്ത്വം അംഗീകാര്യമാണോ എന്നു ഞാൻ അന്വേ

7. Harijan 6-2-1937 (Hindu Dharma, P. 304)

ഷിച്ച 'തീർച്ചയായും' എന്നവർ മറുപടി പറഞ്ഞു. ഈ ശാസ്ത്രി മാർ മാത്രമല്ല ഈ രീതിയിൽ എന്നോട് പറഞ്ഞിട്ടുള്ളത് എന്നു നിങ്ങൾ അറിയേണ്ടതാണ്. കൊച്ചിയിലും തമിഴ്നാട്ടിലുമുള്ള ശാസ്ത്രിമാരോടും ഞാനീ ചോദ്യം ചോദിച്ചിട്ടുണ്ട്; അവരിതേ മറുപടി നല്കിയിട്ടുമുണ്ട്.

വാസ്തവത്തിൽ സ്മൃതികൾ പരിണാമം പ്രാപിച്ചിട്ടുള്ളത് ഇങ്ങനെയാണ്. പതിനെട്ടു പുരാണങ്ങളുടേയും കഥ അതുതന്നെ. അതാതു കാലങ്ങളുടെ ആവശ്യങ്ങൾകൊണ്ടു രൂപംപൂണ്ടവയാണ് അവ. അവയെപ്പോഴും ശാശ്വതസത്യങ്ങൾ നിർദേശിക്കുകയല്ല ചെയ്യുന്നത്. ഞാൻ പലപ്പോഴും പറഞ്ഞിട്ടുള്ളതുപോലെ ആ ശാശ്വതസത്യങ്ങൾ സമാഹരിച്ചു രൂപംകൊടുത്തിട്ടുള്ളത് ഈശോ പനിഷത്തിലെ ആദ്യത്തെ ശ്ലോകത്തിലാണ്.

## അദ്ധ്യായം മൂന്നു

# ഗീതയും അഹിംസയും

'ഈശ്വരന്റെ മുമ്പിൽ ഹിംസയും അഹിംസയും തുല്യമാണ്. അപ്പോൾ മനുഷ്യന് ഈശ്വരൻ നല്കുന്ന സന്ദേശമെന്താണ്? സമരം ചെയ്യുക. യുദ്ധത്തിൽ ശത്രുക്കളെ പരാജയപ്പെടുത്താൻ കഴിയുമെന്നു തീർച്ചയാണ്'—ഇതാണോ ഈശ്വരസന്ദേശം? ഗീത അഹിംസാനുഷ്ഠാനം നിർദ്ദേശിക്കുന്നുണ്ടെന്നു പറഞ്ഞാൽ, ഒന്നും പതിനൊന്നും അദ്ധ്യായങ്ങൾ മററദ്ധ്യായങ്ങളുമായി പൊരുത്തപ്പെടുന്നില്ലെന്നു പറയേണ്ടിവരും; ഏതായാലും അവ അഹിംസാസിദ്ധാന്തത്തെ അനുകൂലിക്കുന്നില്ല. എന്റെ ഈ സംശയം അങ്ങു പരിഹരിച്ചുതരണം.'

ഈ ചോദ്യം അനന്തമായി നിലനില്ക്കുന്ന ഒന്നാണ്. ഗീത പഠിച്ചിട്ടുള്ളവർ അവരവരുടേതായ സമാധാനം ഇതിനു കണ്ടുപിടിക്കേണ്ടിവരും. ഞാനെന്റെ നിലയ്ക്കു് ഒരു സമാധാനം പറയാം. ആത്യന്തികമായി ബുദ്ധിയല്ല, ഹൃദയമാണ് ഒരാളെ നയിക്കുന്നതെന്ന് എനിക്കറിയാം. ഹൃദയം ആദ്യം ഒരു തീരുമാനം അംഗീകരിക്കുന്നു. പിന്നീടു ബുദ്ധി ആ തീരുമാനത്തിലെത്തിച്ചേരുന്നതിനുള്ള കാരണങ്ങൾ കണ്ടുപിടിക്കുന്നു. വിശ്വാസത്തെ നീതീകരിക്കുന്നതിനാണു യുക്തിവാദം. മനുഷ്യനു മിക്കവാറും എല്ലായ്പോഴും താൻ ചെയ്യുന്നതോ ചെയ്യാനുദ്ദേശിക്കുന്നതോ ആയ കാര്യങ്ങൾക്കു കാരണങ്ങൾ കണ്ടുപിടിക്കാൻ സാധിക്കും.

1. Young India, 12-11-1925 (Hindu Dharma, pp.133-138)

എൻെറ ഗീതാവ്യാഖ്യാനം അംഗീകരിക്കാൻ സാധിക്കാത്തവരുടെ നിലപാട് എനിക്കു മനസ്സിലാക്കാവുന്നതേയുള്ളു. എങ്ങനെയാണ് ആ വ്യാഖ്യാനത്തിൽ ഞാനെത്തിച്ചേർന്നതു്. അതിനു ഞാനുപയോഗിച്ച വ്യാഖ്യാനതത്ത്വങ്ങൾ എന്തൊക്കെയാണ് എന്നുമാത്രം ഇവിടെ പറയാം. എൻെറ ജോലി ഞാൻ നല്കുന്ന വ്യാഖ്യാനം ശരിയാണെന്നു സ്ഥാപിക്കാൻവേണ്ടി സമരം ചെയ്യുക മാത്രമാണ്; അതിൽ വിജയിക്കുമോ ഇല്ലയോ എന്നതു് മറെറാരു പ്രശ്നം.

ആത്മസാക്ഷാത്കാരവും അതു നേടാനുള്ള മാർഗവും ആണു ഗീതയുടെ വിഷയം. രണ്ടു സേനകൾ തമ്മിലുള്ള യുദ്ധം ആ വിഷയം അവതരിപ്പിക്കുന്നതിനുള്ള സന്ദർഭം മാത്രമാണ്. നിങ്ങൾക്കുവേണമെങ്കിൽ പറയാം കവി ഹിംസയ്ക്കോ യുദ്ധത്തിനോ എതിരായിരുന്നില്ലെന്നും അതുകൊണ്ടാണ് അദ്ദേഹം യുദ്ധത്തിൻെറ സന്ദർഭം തിരഞ്ഞെടുത്തതെന്നും. പക്ഷേ, മഹാഭാരതം ഒരു തവണ വായിച്ചപ്പോൾത്തന്നെ എനിക്കു തികച്ചും വിഭിന്നമായ ഒരു അഭിപ്രായമാണു തോന്നിയതു്. ആ അതിസുന്ദരമായ ഇതിഹാസത്തിലൂടെ യുദ്ധത്തിൻെറ വ്യർത്ഥത വ്യക്തമാക്കുന്നതിനാണു വ്യാസൻ ശ്രമിച്ചിട്ടുള്ളതു്. കൗരവന്മാർ പരാജയപ്പെടുകയും, പാണ്ഡവന്മാർ വിജയിക്കുകയും ചെയ്തതുകൊണ്ടു് എന്തുണ്ടായി എന്നു വ്യാസൻ നമ്മോടു ചോദിക്കുന്നു. വിജയികളിൽ എത്ര പേർ അവശേഷിച്ചു? എന്തായിരുന്നു അവരുടെ വിധി? കുന്തിമാതാവിൻെറ അന്ത്യം എന്തായിരുന്നു? യാദവന്മാർ ഇന്നു് എവിടെയാണ്?

യുദ്ധത്തിൻെറ വിവരണവും ഹിംസയുടെ നീതീകരണവും ഇതിഹാസവിഷയമല്ലാതിരിക്കെ, ആ ഭാഗങ്ങൾ ഊന്നിപ്പറയുന്നതു തികച്ചും തെററാണ്. ഗീതയിലെ ചില ശ്ലോകങ്ങൾ അഹിംസയോടു പൊരുത്തപ്പെടുത്തി വ്യാഖ്യാനിക്കുന്നതു പ്രയാസമാണെങ്കിൽ, അതിലും പ്രയാസമാണു ഗീതയെ ഒന്നാകെ ഹിംസയുടെ ചട്ടക്കൂട്ടിനുള്ളിൽ ഒതുക്കിനിറുത്തുക.

ഒരു ഗ്രന്ഥം രചിക്കുന്ന സന്ദർഭത്തിൽ അതിനുണ്ടാകാവുന്ന വ്യാഖ്യാനഭേദങ്ങളെക്കുറിച്ചൊക്കെ ഗ്രന്ഥകാരൻ ബോധവാനല്ല. കവിതയുടെ സൗന്ദര്യം സ്ഥിതിചെയ്യുന്നതു കാവ്യസൃഷ്ടി കവിയെത്തന്നെ അതിവർത്തിക്കുന്നിടത്താണ്. സങ്കല്പങ്ങൾ അത്യുന്നതമേഖലകളിലേക്കു പറന്നുചെല്ലുമ്പോൾ കവി കണ്ടെത്തുന്ന സത്യം യഥാർത്ഥജീവിതത്തിൽ കണ്ടെത്താനൊക്കുന്നതല്ല. പല കവികളുടേയും ജീവിതകഥകൾക്കു് അവരുടെ കവിതകളോടു ബന്ധം കാണുകയില്ല. ഗീതയുടെ കേന്ദ്രതത്ത്വം അഹിംസയാണ്; ഹിംസയല്ല എന്നു രണ്ടാമദ്ധ്യായത്തിൽ ആരംഭിക്കുകയും

പതിനെട്ടാമദ്ധ്യായത്തിൽ സംഗ്രഹിക്കുകയും ചെയ്യുന്ന വിഷയ വിവരണം തികച്ചും വ്യക്തമാക്കുന്നുണ്ട്. ഇതേ നിലപാടിനെ സാധൂകരിക്കുന്നവയാണ് ഇതരാധ്യായങ്ങളും. കോപം, ആസക്തി, വിദ്വേഷം എന്നിവ കൂടാതെ ഹിംസ ഉണ്ടാകുകയില്ല. കോപത്തിനും, വിദ്വേഷത്തിനും പ്രസക്തിയില്ലാത്ത ഒരു മണ്ഡലത്തിലേക്ക്, സത്ത്വം, രജസ്, തമസ് എന്നീ ഗുണങ്ങൾക്കതീതമായ ഒരവസ്ഥയിലേക്ക്, നമ്മെ നയിക്കുന്നതിനാണ ഗീത ശ്രമിക്കുന്നത്. എങ്കിലും അമ്പു തൊടുത്തു വലിക്കുമ്പോഴൊക്കെ കോപംകൊണ്ടു ചുവക്കുന്ന അർജ്ജുനന്റെ കണ്ണുകൾ മനസ്സിൽ സങ്കല്പിക്കുന്നതിന് എനിക്കു സാധിക്കും.

അർജ്ജുനൻ യുദ്ധംചെയ്യാൻ വിസമ്മതിച്ചതു് അഹിംസയുടെ പേരിലായിരുന്നില്ല. അദ്ദേഹം മുൻപും പല യുദ്ധത്തിലേർപ്പെട്ടിട്ടുണ്ടു്. ഇത്തവണമാത്രമേ അയഥാർത്ഥമായ ഒരു കാരുണ്യബോധം അദ്ദേഹത്തിനുണ്ടായുള്ളു. തന്റെ ബന്ധുക്കളെ കൊല്ലുന്നതിനായിരുന്നു അദ്ദേഹത്തിനു വിസമ്മതം. ജീവഹത്യ എന്ന പ്രശ്നത്തെ അർജ്ജുനൻ ഒരിക്കലും പ്രത്യേകമായെടുത്തു കൈകാര്യം ചെയ്തിട്ടില്ല. ദുഷ്ടനാണെന്നു താൻ കരുതുന്ന ഒരാളെപ്പോലും കൊല്ലുകയില്ല എന്നു് അർജ്ജുനൻ പറഞ്ഞിട്ടില്ല. ശ്രീകൃഷ്ണനു് ഏററവും അഗാധങ്ങളായ വിചാരങ്ങൾപോലും അറിയാൻ കഴിയും. അദ്ദേഹം അർജ്ജുനന്റെ താത്കാലികമായ ബുദ്ധിഭ്രമം മനസ്സിലാക്കി. അതുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'നീ ഇതിനകംതന്നെ കൊലനടത്തിക്കഴിഞ്ഞിരിക്കുന്നു. പൊടുന്നനവേ യുക്തിവാദം നടത്തി അഹിംസാനിഷ്ഠനാകാനൊന്നും നിനക്കു സാധ്യമല്ല. നീ തുടങ്ങിയ ജോലി പൂർത്തിയാക്കുക.' ശീഘ്രഗതിയിലോടുന്ന തീവണ്ടിയിൽനിന്നു് ഒരു യാത്രക്കാരൻ യാത്രചെയ്തു മടുത്തിട്ടു്, പെട്ടെന്നു പുറത്തേക്കു് എടുത്തുചാടുകയാണെന്നിരിക്കട്ടെ. അയാൾ ആത്മഹത്യക്കുററത്തിനു ശിക്ഷയനുഭവിക്കണം. യാത്രചെയ്യുന്നതിന്റേയോ, തീവണ്ടിയിൽ യാത്രചെയ്യുന്നതിന്റേയോ വ്യർത്ഥത മനസ്സിലാക്കിയിട്ടല്ലല്ലോ അയാൾ അങ്ങനെ ചെയ്യുന്നതു്. അർജ്ജുനന്റെ കഥയും അതുപോലാണു്. അഹിംസാനിഷ്ഠനായ കൃഷ്ണനു് അർജ്ജുനനോടു മറെറാന്നും ഉപദേശിക്കാനില്ല. ഒരു പ്രത്യേക സാഹചര്യത്തിൽ ജീവഹത്യ ആവശ്യമാണെന്നു നിർദേശിച്ചതുകൊണ്ടു ഗീത ഹിംസ ഉപദേശിക്കുന്നുണ്ടെന്നോ യുദ്ധത്തെ നീതീകരിക്കുന്നുണ്ടെന്നോ പറയുന്നതു്, ദൈനന്ദിനജീവിതത്തിൽ ഒട്ടൊക്കെ ഹിംസ അനിവാര്യമായതുകൊണ്ടു്, ഹിംസ ജീവിതനിയമമാണു് എന്നു പറയുന്നതുപോലെതന്നെ തെററാണു്. ഗീതയുടെ അന്തസ്സത്ത അറിയാൻ ശ്രമിക്കുന്നയാളിനു് അഹിംസയുടെ രഹസ്യമെന്താണെന്നും

ഭൗതികശരീരത്തിലൂടെ ആത്മസാക്ഷാത്കാരം സാധിക്കുന്നതെങ്ങനെയാണെന്നും അതു പറഞ്ഞുകൊടുക്കുന്നു.

ധൃതരാഷ്ട്രനും യുധിഷ്ഠിരനും അർജ്ജുനനും ഒക്കെ ആരാണ്? ആരാണു കൃഷ്ണൻ? അവരെല്ലാം ചരിത്രപുരുഷന്മാരായിരുന്നോ? ഗീത അതേ രീതിയിലാണോ വിവരിക്കുന്നതു്? യുദ്ധത്തിന്റെ നടുവിൽ പെട്ടെന്നു് എല്ലാം നിറുത്തിവച്ചിട്ടു് അർജ്ജുനൻ കൃഷ്ണനോടു ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങിയെന്നും ഉടനെ കൃഷ്ണൻ ഗീത മുഴുവൻ ഉപദേശിച്ചുകൊടുത്തു എന്നും മനസ്സിലാക്കുന്നതു ശരിയാണോ? ഗീത മുഴുവൻ കേട്ടശേഷം തന്റെ ബുദ്ധിഭ്രമമൊക്കെ അകന്നുവെന്നു് അർജ്ജുനൻ പ്രഖ്യാപിക്കുകയുണ്ടായി. പക്ഷേ അർജ്ജുനൻ ഗീത ഉടനെ മറന്നുവത്രെ. ഒരിക്കൽക്കൂടി അതു പറഞ്ഞുതരണമെന്നു് അർജ്ജുനൻ കൃഷ്ണനോടു് അപേക്ഷിച്ചു. പക്ഷേ കൃഷ്ണനും മറന്നുപോയി. അപ്പോൾ അദ്ദേഹം വീണ്ടും ചൊല്ലിക്കൊടുത്തതിനു് അനുഗീത എന്നാണത്രേ പേർ. ഇതൊക്കെ ശരിയാണോ?

ദുര്യോധനനും അദ്ദേഹത്തിന്റെ കൂട്ടരും മനുഷ്യനിലുള്ള അധമചോദനങ്ങൾക്കു പ്രാതിനിധ്യം വഹിക്കുന്നു; അർജ്ജുനനും കൂട്ടരും ഉത്തമ ചോദനകൾക്കും. യുദ്ധരംഗമെന്നു പറയുന്നതു നമ്മുടെ ശരീരംതന്നെ. ആ രണ്ടുകൂട്ടരും തമ്മിൽ നിരന്തരമായ ഒരു സമരം നടന്നുകൊണ്ടിരിക്കുകയാണു്. അതാണു വ്യാസമുനി അതിവിശദമായി വിവരിക്കുന്നതു്. കൃഷ്ണൻ പരിശുദ്ധമായ ഹൃദയത്തിനുള്ളിൽ കുടികൊള്ളുകയും എപ്പോഴും അതിനുവേണ്ട ഉപദേശങ്ങൾ നല്കുകയും ചെയ്യുന്ന ആന്തരചേതനതന്നെയാണു്. ഘടികാരത്തിനു താക്കോൽ കൊടുത്തു മുറുക്കേണ്ടപോലെ, ഹൃദയത്തെയും പരിശുദ്ധിയുടേതായ താക്കോൽകൊണ്ടു മുറുക്കേണ്ടതാണു്. അതല്ലെങ്കിൽ ആന്തരചേതനയുടെ ശബ്ദം നിലച്ചുപോകും.

ഭൗതികമായ സംഘട്ടനം അപ്രസക്തമാണെന്നല്ല. അഹിംസ അവലംബിക്കാത്തവർക്കുപോലും ഗീത നൈരാശ്യത്തിന്റെ പാഠങ്ങളല്ല പഠിപ്പിക്കുന്നതു്. ഭയത്തിനധീനനാകുകയും സ്വന്തം തൊലി രക്ഷിക്കുന്നതിനുമാത്രം ശ്രമിക്കുകയും, വികാരാവേശങ്ങൾക്കു വഴിപ്പെടുകയും ചെയ്യുന്നവനു്, ഇഷ്ടമായാലും ഇല്ലെങ്കിലും, ഭൗതികസംഘട്ടനത്തിൽ ഏർപ്പെടേണ്ടിവരും. പക്ഷേ അതു് അവന്റെ ധർമ്മമല്ല. ധർമ്മം ഒന്നേയുള്ളു; ഒന്നു മാത്രമേയുള്ളു. അഹിംസ മോക്ഷംതന്നെ. മോക്ഷം സത്യസാക്ഷാത്കാരവുമാണു്. ഇവിടെ ഭീരുത്വത്തിനു സ്ഥാനമില്ല. ഈ വിചിത്രമായ ലോകത്തിൽ ഹിംസ അനന്തമായി നിലനില്ക്കുകതന്നെ ചെയ്യും. ഗീത അതിൽനിന്നു പുറത്തേക്കു കടക്കുന്നതിനു് ഒരു മാർഗം കാണിച്ചുതരുന്നു. ഭീരുത്വത്തിൽനിന്നും നൈരാശ്യ

ത്തിൽനിന്നും മോചനം നേടിയാൽമാത്രം പോരെന്നും അതു പറയുന്നു. കൊല്ലുന്നതും, സമരത്തിൽപ്പെട്ടു ചാകുന്നതും ഭീരുത്വത്തിനേക്കാരം ഭേദമാണു്.

ലേഖകൻ ഉദ്ധരിക്കുന്ന ശ്ലോകങ്ങളുടെ അർത്ഥം ഇനിയും വ്യക്തമല്ലെങ്കിൽ, അതു കൂടുതൽ വ്യക്തമാക്കാൻ കഴിയുകയില്ലെന്നു ഞാൻ തുറന്നു സമ്മതിക്കട്ടെ. സർവ്വശക്തനായ ഈശ്വരനാണു സൃഷ്ടിസ്ഥിതിസംഹാരങ്ങരംക്കൊക്കെ കാരണഭൂതനെന്നും, അദ്ദേഹം അങ്ങനെതന്നെ ആയിരിക്കേണ്ടതാണെന്നും അംഗീകരിക്കാൻ തയാറുണ്ടോ? ഈശ്വരനു സൃഷ്ടിക്കാനധികാരമുണ്ടെങ്കിൽ തീർച്ചയായും സംഹരിക്കാനുള്ള അധികാരവുമുണ്ടു്. എങ്കിലും അദ്ദേഹം സംഹരിക്കുന്നില്ല; കാരണം അദ്ദേഹം സൃഷ്ടിക്കുന്നില്ല. ജനിക്കുന്നതെന്തും മരിക്കുകയും ചെയ്യും എന്നാണു് അദ്ദേഹത്തിന്റെ നിയമം. അതാണു് അദ്ദേഹത്തിന്റെ കാരുണ്യവും. അദ്ദേഹത്തിന്റെ നിയമങ്ങരം അചഞ്ചലങ്ങളാണു്. അദ്ദേഹം അവയങ്ങനെ നിരങ്കുശമായി മാററിക്കൊണ്ടിരുന്നാൽ എന്തായിരുന്നേനേ നമ്മുടെ അവസ്ഥ?

## 2

1. 1888–89–ൽ ഗീതയുമായി ആദ്യം പരിചയപ്പെട്ടപ്പോരംത്തന്നെ, അതൊരു ചരിത്രഗ്രന്ഥമല്ലെന്നു് എനിക്കു തോന്നി. ഭൗതികസമരമെന്ന വ്യാജേന മനുഷ്യന്റെ ഹൃദയത്തിൽ അവിരാമമായി നടന്നുകൊണ്ടിരിക്കുന്ന സമരത്തെയാണു് അതു വിവരിക്കുന്നതെന്നും, ഭൗതിക സംഘട്ടനം കൊണ്ടുവന്നതു് ആന്തരസംഘട്ടനത്തിന്റെ ചിത്രീകരണത്തെ കൂടുതൽ ആകർഷകമാക്കുന്നതിനുവേണ്ടിയാണെന്നും എനിക്കു തോന്നിയിരുന്നു. ഗീതയും ഹിന്ദുമതവും ഗാഢമായി പഠിച്ചപ്പോരം ആദ്യമുണ്ടായ ഈ തോന്നൽ സ്ഥിരീകരിക്കപ്പെടുകയും ചെയ്തു. മഹാഭാരതം പഠിച്ചപ്പോരം അതു കുറെക്കൂടി ദൃഢമായി. മഹാഭാരതം അംഗീകൃതാത്ഥത്തിൽ ഒരു ചരിത്രഗ്രന്ഥമാണെന്നു ഞാൻ കരുതുന്നില്ല. എന്റെ അഭിപ്രായം ശരിയാണെന്നതിനു നല്ല തെളിവുകരം ആദിപർവത്തിലുണ്ടു്. മഹാനായ വ്യാസമുനി കഥാപാത്രങ്ങരംക്കൊക്കെ അതിമാനുഷത്വമോ, മനുഷ്യേതരത്വമോ നല്കി. അങ്ങനെ രാജാക്കന്മാരേയും പ്രജകളേയും ഒക്കെ സംബന്ധിക്കുന്ന പ്രശ്നങ്ങരംക്കു പരിഹാരം കണ്ടുപിടിച്ചു. മഹാഭാരതത്തിലെ കഥാപാത്രങ്ങരം ചരിത്രപുരുഷന്മാരായിക്കൂടെന്നില്ല. ഏതായാലും ഭാരതകർത്താവു തന്റെ മതപരമായ പ്രതിപാദ്യം അനുവാചകർക്കു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനു് അവരെ ഉപയോഗിച്ചുവെന്നുമാത്രം.

---

2. Young India, 6–8–1931 (Hindu Dharma, pp. 140–146)

2. മഹാഭാരതത്തിൽ ഭൗതികസമരം ആവശ്യമാണെന്നു സമർത്ഥിച്ചിട്ടില്ല. നേരേമറിച്ച് അതിൻെറ വ്യർത്ഥത തെളിയിക്കുകയാണു ചെയ്യുന്നത്. യുദ്ധത്തിൽ ജയം നേടിയവരെക്കൊണ്ട് അദ്ദേഹം കണ്ണീരൊഴുക്കിക്കുകയും പശ്ചാത്തപിപ്പിക്കുകയും ചെയ്തു. ദൈന്യതയല്ലാതെ മറെറാന്നും അവർക്ക് അനുഭവിക്കുന്നതിനായിട്ട് അവശേഷിപ്പിച്ചുമില്ല.

3. ഈ മഹാഗ്രന്ഥത്തിൻെറ മകുടം ഗീതയാണ്. അതിൻെറ രണ്ടാമദ്ധ്യായത്തിൽ ഭൗതികയുദ്ധത്തിൻെറ നിയമങ്ങൾ നല്കുന്നതിനു പകരം, സ്ഥിതപ്രജ്ഞലക്ഷണം വിവരിക്കുകയാണ്. ഗീതയിൽ സ്ഥിതപ്രജ്ഞൻെറ സ്വഭാവം വിവരിക്കുന്നിടത്തു ഭൗതികയുദ്ധത്തിനു പററുന്ന യാതൊന്നും പരാമർശിക്കുന്നുണ്ടെന്നു തോന്നുന്നില്ല. പരസ്പരം യുദ്ധത്തിലേർപ്പെട്ടിരിക്കുന്ന കക്ഷികൾ തമ്മിലുള്ള ബന്ധം നിർണയിക്കുന്ന നിയമങ്ങളുമായി ഒട്ടുംതന്നെ പൊരുത്തപ്പെടുകയില്ല. അതിൻെറ ആകെക്കൂടിയുള്ള ഘടനതന്നെ.

4. ഗീതയിലെ കൃഷ്ണൻ പൂർണതയാണ്; യഥാർത്ഥജ്ഞാനത്തിൻെറ മൂർത്തിമദ്ഭാവമാണ്. പക്ഷേ, ആ ചിത്രം സാങ്കല്പികമാണ് എന്നുവച്ചു ജനങ്ങൾക്കു പ്രിയംകരനായ കൃഷ്ണൻ ഒരിക്കലും ജീവിച്ചിരുന്നില്ല എന്നു കരുതണമെന്നില്ല. പൂർണതയാണ് ആദ്യം സങ്കല്പിച്ചതു്; പൂർണതയുടെ തികഞ്ഞ അവതാരം എന്ന സങ്കല്പം പിന്നീടു് ഉണ്ടായതാണ്.

5. ഹിന്ദുമതത്തിൽ മനുഷ്യസമുദായത്തിനു് അസാധാരണമായ എന്തെങ്കിലും സേവനമനുഷ്ഠിച്ചയാളിനെ ഈശ്വരാവതാരമായി കരുതാറുണ്ട്. വാസ്തവത്തിൽ ശരീരയുക്തമായ സമസ്തജീവജാലങ്ങളും ഈശ്വരാവതാരങ്ങൾതന്നെ; എല്ലാററിനേയും അങ്ങനെ പരിഗണിക്കാറു പതിവില്ലെന്നേയുള്ളു. തൻെറ ജീവിതകാലത്തു പെരുമാററങ്ങളിലെല്ലാം അസാധാരണമായൊരു ബോധം ആവിഷ്കരിച്ചിട്ടുള്ളയാളിനെ പിൻതുടർന്നുവരുന്ന തലമുറകൾ ഈശ്വരാവതാരമെന്ന പദവി നല്കി ബഹുമാനിക്കാറുണ്ട്. അതിൽ തെററുണ്ടെന്നു് എനിക്കു തോന്നുന്നില്ല. ഈശ്വരമഹത്ത്വത്തിനു് അതു യാതൊരു കുറവും വരുത്തുന്നില്ല: സത്യത്തെ നിഷേധിക്കുന്നുമില്ല. ഉർദുവിൽ ഇങ്ങനെയൊരു ചൊല്ലുണ്ട്. 'ആദിമനുഷ്യൻ ഈശ്വരനല്ല, ഈശ്വരചൈതന്യത്തിൻെറ ഒരു സ്ഫുലിംഗം മാത്രമാണ്.' ഏററവുമധികം മതബോധത്തോടെ ജീവിതം നയിക്കുന്നയാളിൽ ആ സ്ഫുലിംഗം ഏററവുമധികം ശക്തിയോടെപ്രകാശിക്കുമെന്നേയുള്ളു. ഈ ചിന്താഗതിയനുസരിച്ചാണു ഹിന്ദുമതം ശ്രീകൃഷ്ണനു സമ്പൂർണമായ ഒരു ഈശ്വരാവതാരം എന്ന പദവി നല്കിയിരിക്കുന്നതു്.

6. ഈശ്വരാവതാരത്തിലുള്ള വിശ്വാസം മനുഷ്യന്റെ ഉന്നതമായ ആദ്ധ്യാത്മികമോഹങ്ങൾക്കു സാക്ഷ്യംവഹിക്കുന്നു. ഈശ്വരതുല്ല്യനാകുവോളം മനുഷ്യനു മനസ്സമാധാനം ലഭിക്കുകയില്ല. ആ നിലയിലെത്തിച്ചേരുന്നതിനുള്ള യത്നമാണ് ഏററവും ശ്രേഷ്ഠമായിട്ടുള്ളതു്; ആ ഒരു മോഹംമാത്രമാണു മനുഷ്യനു വാസ്തവത്തിൽ വച്ചുപുലർത്താവുന്നതു്. അതുതന്നെയാണ് ആത്മസാക്ഷാത്കാരവും. ഈ ആത്മസാക്ഷാത്കാരമാണ്, ഗീതയിലേയും എല്ലാ വേദഗ്രന്ഥങ്ങളിലേയും വിഷയം. പക്ഷേ ഗീതാകാരൻ ആ തത്ത്വം സമർത്ഥിക്കാനല്ല ഗീത രചിച്ചതു്. ആത്മസാക്ഷാത്കാരം നേടുന്നതിനു് അവലംബിക്കേണ്ട ഏററവും നല്ല മാർഗമേതെന്നു നമുക്കു കാണിച്ചുതരുകയാണു ഗീതയുടെ ഉദ്ദേശ്യം എന്നു് എനിക്കു തോന്നുന്നു. ഹൈന്ദവമതഗ്രന്ഥങ്ങളിൽ അങ്ങുമിങ്ങും ഏതാണ്ടൊക്കെ വ്യക തമായി വിവരിച്ചിട്ടുള്ള കാര്യങ്ങൾ സമാഹരിച്ചു് ആവർത്തനമുണ്ടായാലും വേണ്ടില്ലെന്നു കരുതി ഏററവുമധികം വ്യക്തമായ ഭാഷയിൽ വിവരിക്കുകയാണു ഗീത ചെയ്യുന്നതു്.

7. കർമ്മഫലത്യാഗമാണ് എല്ലാ പ്രശ്നങ്ങൾക്കുമുള്ള അതുല്യമായ പരിഹാരമാർഗം.

8. ഗീത മുഴുവൻ ഈ കേന്ദ്രതത്ത്വത്തിനു ചുററുമാണു നെയ്യപ്പെട്ടിട്ടുള്ളതു്. ഫലത്യാഗം കേന്ദ്രസ്ഥാനത്തു നിലകൊള്ളുന്ന സൂര്യനാണ്. ആ സൂര്യനെച്ചുററി പ്രദക്ഷിണംചെയ്യുന്ന ഗ്രഹങ്ങളാണു ഭക്തി, ജ്ഞാനം ഇവയൊക്കെ. ശരീരത്തെ ഒരു കാരാഗൃഹത്തോടാണ് ഉപമിച്ചിരിക്കുന്നതു്. ശരീരമുള്ളിടത്തു കർമ്മം ആവശ്യമാണ്. ശരീരയുക്തമായ ഒന്നിനേയും കർമ്മത്തിൽനിന്നു് ഒഴിവാക്കിയിട്ടില്ല. ശരീരത്തെ ഈശ്വരന്റെ അധിവാസസ്ഥാനമായി സങ്കല്പിക്കുകയാണെങ്കിൽ മനുഷ്യനു മുക്തി നേടാനൊക്കുമെന്നു് എല്ലാ മതങ്ങളും പ്രഖ്യാപിക്കുന്നു. എല്ലാ കർമ്മത്തിലുമുണ്ടു നിസ്സാരമായ അളവിലെങ്കിലും ഒരു കളങ്കം. ശരീരത്തെ എങ്ങനെ ഈശ്വരന്റെ അധിവാസസ്ഥാനമാക്കാം? മറെറാരു രീതിയിൽ പറഞ്ഞാൽ എങ്ങനെയാണ് ഒരാൾക്കു കർമ്മത്തിൽനിന്നു്, അതായതു പാപത്തിന്റെ കളങ്കത്തിൽനിന്നു്, മോചനം നേടാനൊക്കുക? ഗീത അസന്ദിഗ്ദ്ധമായ ഭാഷയിൽ ഈ പ്രശ്നത്തിനു സമാധാനം നല്കിയിട്ടുണ്ടു്. 'നിഷ്കാമമായ കർമ്മം അനുഷ്ഠിക്കുക, ഫലത്യാഗം അംഗീകരിക്കുക, എല്ലാ പ്രവൃത്തികളും ഈശ്വരനു സമർപ്പിക്കുക, ശരീരവും ആത്മാവുമെല്ലാം അദ്ദേഹത്തിന്റെ മുന്നിൽ അടിയറവയ്ക്കുക.'

9. പക്ഷേ നിഷ്കാമത അഥവാ ഫലത്യാഗം വെറുതെ അവയെപ്പററി സംസാരിക്കുന്നതുകൊണ്ടുമാത്രം സാധിക്കാവുന്ന

തല്ല. ബുദ്ധിപരമായ അഭ്യാസങ്ങൾ കാണിക്കുന്നതുകൊണ്ടും അവ സാദ്ധ്യമല്ല. നിരന്തരമായ ഹൃദയമഥനംകൊണ്ടുമാത്രമേ അവ സാധിക്കൂ. ഫലത്യാഗം സാധിക്കണമെങ്കിൽ യഥാർത്ഥമായ ജ്ഞാനം അത്യന്താപേക്ഷിതമാണ്. പണ്ഡിതന്മാർക്ക് ഏതാണ്ടൊരു ജ്ഞാനം കാണും അവർ ഓർമ്മയിൽനിന്നു വേദങ്ങൾ ഉദ്ധരിക്കും; എങ്കിലും അവർ സ്വാർത്ഥപ്രേരിതമായ ഭോഗതത്പരതയിൽ ആമഗ്നരായിരിക്കും. ജ്ഞാനത്തിന്റെ പ്രവർത്തനം നിയന്ത്രണം വിട്ടുപോകാതിരിക്കണമെങ്കിൽ അതോടൊപ്പം ഭക്തിയുമുണ്ടായിരിക്കണമെന്നു ഗീതാകാരൻ നിർദേശിക്കുന്നു. ഭക്തിക്കാണ് അദ്ദേഹം പ്രഥമസ്ഥാനം നല്കുന്നത്. ഭക്തികൂടാതുള്ള ജ്ഞാനംകൊണ്ടു പ്രയോജനമില്ല. അതുകൊണ്ടു ഗീത പറയുന്നു: 'ആദ്യം ഭക്തിയുണ്ടാകട്ടെ; ജ്ഞാനം അതോടൊപ്പം ഉണ്ടായിക്കൊള്ളും.' ഈ ഭക്തി വെറും അധരങ്ങളിൽമാത്രം തങ്ങിനില്ക്കുന്നതല്ല. മരണവുമായുള്ള ഒരു മൽപിടുത്തമാണത്. അതുകൊണ്ടു ഗീത നിർദേശിക്കുന്ന ഭക്തന്റെ ഗുണങ്ങൾ ഒരു ഋഷിയുടെ ഗുണങ്ങളിൽനിന്നു ഭിന്നമല്ല.

10. അതുകൊണ്ടു ഗീത നിർദേശിക്കുന്ന ഭക്തി മൃദുലമായ ഒരു ഹൃദയത്തിൽനിന്നും പൊട്ടിയൊഴുകുന്ന പ്രവാഹമല്ല. അതു തീർച്ചയായും അന്ധവിശ്വാസവുമല്ല. ഗീതയിലെ ഭക്തിക്കു ബാഹ്യാചാരങ്ങളോടു തീരെക്കുറച്ചേ ബന്ധമുള്ളു. ഭക്തനു വേണമെങ്കിൽ രുദ്രാക്ഷമാലകളണിയാം; തിലകം ചാർത്താം, വഴിപാടുകൾ അർപ്പിക്കാം. പക്ഷേ ഇവയൊന്നും അയാളുടെ ഭക്തിക്കു തെളിവല്ല. ഭക്തൻ ആരെക്കുറിച്ചും അസൂയാലുവല്ല. കാരുണ്യത്തിന്റെ നീരുറവയാണ് അയാൾ. അയാൾക്ക് അഹന്ത കാണുകയില്ല. നിസ്വാർത്ഥനായ അയാൾ ചൂടും തണുപ്പും, സുഖവും ദുഃഖവും ഒക്കെ ഒരേപോലെ പരിഗണിക്കും. എല്ലായ്പ്പോഴും സംതൃപ്തനുമായിരിക്കും. അയാൾ ദൃഢവ്രതനാണ്. മനസ്സും ആത്മാവും ഈശ്വരനു സമർപ്പിച്ചുകഴിഞ്ഞിരിക്കുന്ന അയാൾക്ക് ആരെയും ഭയപ്പെടുകയോ ഭയപ്പെടുത്തുകയോ ചെയ്യേണ്ടതില്ല. അത്യാഹ്ലാദം, ഖേദം, ഭയം ഇതിൽനിന്നൊക്കെ അയാൾ വിമുക്തനാണ്. പരിശുദ്ധനായ അയാൾ കർമ്മനിരതനാണെങ്കിലും ആ കർമ്മങ്ങളൊന്നും അയാളെ ഒരു രീതിയിലും ബാധിക്കുകയില്ല. ഫലങ്ങൾ, നല്ലതായാലും ചീത്തയായാലും, അയാൾ അവയെ നിരാകരിക്കും. ശത്രുവും മിത്രവും അയാൾക്ക് ഒരുപോലെതന്നെ ആദരവിനോടും അനാദരവിനോടും തുല്യപ്രതികരണമേ അയാൾ പ്രകടമാക്കൂ. കീർത്തിവചനങ്ങൾ അയാളെ നർവിഷ്ഠനാക്കുകയില്ല. നിന്ദാവചനങ്ങൾ അയാളെ ക്ഷീണിപ്പിക്കുകയുമില്ല. നിശ്ശബ്ദവും ഏകാന്തവുമായ അന്തരീക്ഷമാണ് അയാൾക്ക് ഇഷ്ടം.

നിയന്ത്രിതമായ യുക്തിബോധം അയാൾക്കുണ്ടായിരിക്കും. ഇ ത്മാതിരിയൊരു ഭക്തിയും സുദൃഢങ്ങളായ മമതാബന്ധങ്ങ ളും പരസ്പരം പൊരുത്തപ്പെട്ടുപോവുകയില്ല.

11 അയാൾ യഥാർത്ഥത്തിൽ ഭക്തനായിത്തീരുക എന്നതു തന്നെത്തന്നെ മനസ്സിലാക്കുകയാണ്. ആത്മസാക്ഷാത്കാരം തന്നെയാണതു്. ഒരു രൂപാകൊടുത്തു നമുക്കു വിഷം വാങ്ങിക്കാം; അമൃതവും വാങ്ങിക്കാം. പക്ഷേ ജ്ഞാനമോ ഭക്തിയോ നല്കി പകരം മോക്ഷമോ അടിമത്തമോ വിലയ്ക്കുവാങ്ങാൻ പററുകയി ല്ല. അങ്ങനെ പരസ്പരം വിനിമയം ചെയ്യുന്നതിനുള്ള ഉപാധി കളല്ല അവ. നമുക്കു വേണ്ടതു ജ്ഞാനവും ഭക്തിയുംതന്നെയാണ്. മറെറാരുരീതിയിൽ പറഞ്ഞാൽ, ലക്ഷ്യവും മാർഗവും സദൃശങ്ങ ളാണ്. അതല്ലെങ്കിൽ മിക്കവാറും സദൃശങ്ങളാണ്. മോക്ഷ മാണു നമുക്കു കൈക്കൊള്ളാവുന്ന മാർഗങ്ങളിൽ അങ്ങേയററത്തേ തു്. ഗീത നിർദേശിക്കുന്ന മോക്ഷം സമ്പൂർണമായ ശാന്തിയാ ണ്.

12. ഫലത്യാഗം എന്ന പരീക്ഷണത്തിൽ വിജയം നേടു മ്പോൾ മാത്രമേ ജ്ഞാനവും ഭക്തിയും യഥാർത്ഥമായിത്തീരുക യുള്ളു. ശരിയേതു്, തെറേറതു് എന്നു് അറിയാമെന്നതുകൊണ്ടു മാത്രം ആരും മോക്ഷപ്രാപ്തിക്കു് അർഹനാവുകയില്ല. സാധാര ണഗതിയിൽ കുറെയൊക്കെ അറിവു നേടിയിട്ടുള്ള ആൾ പണ്ഡി തനായി ഭാവിച്ചുതുടങ്ങുന്നു. അയാൾ സേവനകർമ്മങ്ങളിലൊ ന്നും ഏർപ്പെടുകയില്ല. ചെറിയൊരു ലോട്ടാ എടുത്തു കൊടുക്കു ന്നതുപോലും സ്വാതന്ത്ര്യക്കുറവായി അയാൾ കരുതും. സേവന കർമ്മങ്ങളിലേർപ്പെടാതിരിക്കുക എന്നതാണു ജ്ഞാനത്തിൻെറ ലക്ഷണമെങ്കിൽ, ലോട്ടായെടുത്തുകൊടുക്കുക തുടങ്ങിയ വെറും ലൗകികങ്ങളായ കാര്യങ്ങൾക്കൊന്നും ഒരു പ്രസക്തിയുമില്ലല്ലോ.

13. ഇനി ഭക്തിയുടെ കാര്യമെടുക്കുക. സാധാരണ അർത്ഥ ത്തിൽ ഭക്തി എന്നു പറയുന്നതു് ഹൃദയം മൃദുലമായി വച്ചുകൊ ണ്ടിരിക്കുകയും രുദ്രാക്ഷമെണ്ണുകയും ഒക്കെയാണ്. സ്നേഹ പൂർണമായ ഒരൊററ സേവനകർമ്മത്തിൽപ്പോലും ഏർപ്പെട്ടുകൂടാ. അങ്ങനെ ചെയ്താൽ രുദ്രാക്ഷമെണ്ണൽ മുടങ്ങിപ്പോകും. തിന്നാ നോ കുടിക്കാനോ വേണ്ടിയല്ലാതെ രോഗികളെ ശുശ്രൂഷിക്കാനോ ധാന്യം പൊടിക്കാനോ വേണ്ടി രുദ്രാക്ഷമെണ്ണൽ നിറുത്തിക്കൂടെ ന്നാണ് ഇമ്മാതിരിയുള്ള ഭക്തി നിർദേശിക്കുന്നതു്.

14. പക്ഷേ ഗീത എന്താണു പറയുന്നതു്? 'കർമ്മനിരതനാ കാതെ ആരും ലക്ഷ്യ പ്രാപിച്ചിട്ടില്ല. ജനകനെപ്പോലുള്ള ആള കൾക്കും മോക്ഷം കിട്ടിയതു കർമ്മത്തിലൂടെയാണ്. ഞാൻ മടി പിടിച്ചു കർമ്മത്തിൽനിന്നു വിരമിക്കുകയാണെങ്കിൽ, ലോകം

നശിക്കും. അങ്ങനെയാവുമ്പോൾ സാധാരണയാളുകൾ എത്രകണ്ട് കൂടുതൽ കർമ്മനിരതരാകേണ്ടതാണ്?'

15. എല്ലാ കർമ്മങ്ങളും മനുഷ്യനെ ഒട്ടൊന്നു ബദ്ധനാക്കുന്നുണ്ടെന്ന കാര്യം ശരിയാണ്; പക്ഷേ എല്ലാ ജീവികളും ഇഷ്ടമുണ്ടായാലും ഇല്ലെങ്കിലും ഏതെങ്കിലുമൊരു കർമ്മത്തിൽ ഏർപ്പെടേണ്ടതാണെന്ന കാര്യം അതുപോലെതന്നെ ശരിയാണ്. ഇവിടെ കർമ്മം എന്ന പദത്തിൽ ബുദ്ധിപരവും ശാരീരികവുമായ പ്രവൃത്തനങ്ങളെയൊക്കെ ഉൾപ്പെടുത്തണം. അങ്ങനെ പ്രവർത്തനത്തിലേർപ്പെടുന്ന സന്ദർഭത്തിൽത്തന്നെ കർമ്മത്തിൻേറതായ കേടുപാടുകളിൽനിന്ന് എങ്ങനെ മുക്തി നേടാനൊക്കും? ഈ പ്രശ്നത്തിനു ഗീത നല്കുന്ന പരിഹാരമാർഗം, എനിക്കറിയാവുന്നിടത്തോളം, അതുല്യമാണ്. ഗീത പറയുന്നു: 'നിനക്കു നിർദേശിക്കപ്പെട്ടിട്ടുള്ള കർമ്മം നീ ചെയ്യുക; അതിൻെറ ഫലം ത്യജിക്കുക; നിസ്സംഗമായി കർമ്മം അനുഷ്ഠിക്കുക; പ്രതിഫലത്തെക്കുറിച്ചു പരിഗണിക്കാതെ പ്രവൃത്തിക്കുക.'

ഇതാണു ഗീതയുടെ സുവ്യക്തമായ തത്ത്വോപദേശം. കർമ്മം ത്യജിക്കുന്നവൻ നശിക്കുന്നു; ഫലം മാത്രം ത്യജിക്കുന്നവനാകട്ടെ ഉയരുന്നു. ഫലത്യാഗം എന്നു പറയുമ്പോൾ, ഫലത്തെക്കുറിച്ചുള്ള ഉദാസീനത എന്നല്ല അർത്ഥം, നിശ്ചിതമാർഗം അവലംബിച്ചാൽ ഓരോ കർമ്മത്തിനും ലഭ്യമാകുന്ന ഫലത്തെക്കുറിച്ചും, ആ ഫലം സൃഷ്ടിക്കുന്നതിനുള്ള മാർഗത്തിൻെറ കഴിവിനെക്കുറിച്ചും ബോധവാനായിരിക്കണം. അങ്ങനെയുള്ള തയാറെടുപ്പോടുകൂടി ഫലത്തെക്കുറിച്ചുള്ള ആഗ്രഹം കൂടാതെ മുൻപിലുള്ള പ്രവൃത്തി പൂർത്തീകരിക്കുന്നതിൽ ആമഗ്നനായിക്കഴിയുന്ന മനുഷ്യൻ തൻെറ കർമ്മത്തിൻെറ ഫലം ത്യജിച്ചവനാണെന്നു പറയാം.

16. ഫലത്യാഗം എന്നു പറയുമ്പോൾ ത്യാഗിക്കു ഫലമുണ്ടാകണമെന്ന ആഗ്രഹമില്ല എന്നു പറഞ്ഞുകൂടാ. ഗീത അങ്ങനെയൊരർത്ഥത്തിന് ഇടനല്കുന്നില്ല. ഫലത്യാഗം എന്നു പറയുമ്പോൾ ഫലത്തെക്കുറിച്ചുള്ള അതിയായ ആഗ്രഹം ഉപേക്ഷിക്കുക എന്നേയുള്ളു. വാസ്തവത്തിൽ അങ്ങനെ ഫലം ത്യജിക്കുന്നയാളിന് ആയിരമിരട്ടി ഫലമാണു സൃഷ്ടിക്കാൻ കഴിയുന്നതു്. ഗീത നിർദേശിക്കുന്ന ഫലത്യാഗം ഈശ്വരനിലുള്ള വിശ്വാസത്തിൻെറ പരമമായ പരീക്ഷണോപാധിയാണ്. ഫലത്തെക്കുറിച്ചു ചിന്തിച്ചു കഴിയുന്നവൻ കർത്തവ്യനിർവഹണത്തിൽ ഉത്സാഹശൂന്യനായിത്തീരും. അയാൾ അക്ഷമനാവുകയും, തുടർന്നു കോപിഷ്ഠനാവുകയും ചെയ്യും. ചെയ്യരുതാത്ത പല കൃത്യങ്ങളിലും അയാൾ ഏർപ്പെടും. ഒരു പ്രവൃത്തിയിൽനിന്നു മറ്റൊന്നിലേക്ക്, അതിൽനിന്നു പിന്നെയൊന്നിലേക്ക്—അങ്ങനെ

അയാാം ചാടിക്കൊണ്ടേയിരിക്കും. ഒന്നിനോടും ആത്മാർത്ഥത പുലർത്തുകയുമില്ല. ഫലത്തെക്കുറിച്ചുള്ള ചിന്തയിൽ മുഴുകുന്നവൻ ഇന്ദ്രിയവിഷയങ്ങളിൽ തത്പരനായ ഒരുവനെപ്പോലാണ്. അയാാം എപ്പോഴും ചഞ്ചലമനസ്കനായിരിക്കും. ക്രൂരനല്ലെങ്കിൽ എന്തും ചെയ്യാൻ അയാാം തയാറാവും; അയാളുടെ കണ്ണിൽ എന്തും ശരിയാണ്. അതുകൊണ്ടു ലക്ഷ്യപ്രാപ്തിക്ക് ഏതു മാർഗവും നല്ലതായാലും ചീത്തയായാലും അയാാം അവലംബിക്കും.

17. ഫലാകാംക്ഷ സൃഷ്ടിക്കുന്ന തിക്തകാനുഭവങ്ങാം കണ്ടറിഞ്ഞ ഗീതാകാരൻ ഫലത്യാഗത്തിന്റേതായ മാർഗം കണ്ടുപിടിക്കുകയും, ലോകത്തിന്റെ മുന്നിൽ അതു് ഏററവും ശക്തിയായ രീതിയിൽ അവതരിപ്പിക്കുകയും ചെയ്തു. മതം എല്ലായ്പ്പോഴും ഭൗതികപുരോഗതിക്ക് എതിരാണ് എന്നൊരു വിശ്വാസം പൊതുവേയുണ്ട്. 'കച്ചവടത്തിലും അതുപോലുള്ള കാര്യങ്ങളിലുമൊക്കെ മതധർമ്മങ്ങാംക്കൊത്തു പ്രവർത്തിക്കാൻ പററുകയില്ല. അത്തരം തൊഴിലുകളിൽ മതത്തിനു സ്ഥാനമില്ല. 'മതം' മോക്ഷം നേടാനുള്ള ഒരു ഉപാധി മാത്രമാണ്'' എന്നു ലൗകികബുദ്ധികളായ ആളുകാം പറയാറുള്ളതു നാം കേട്ടിട്ടുണ്ട്. ആ ഒരു അബദ്ധവിശ്വാസത്തെ ഗീതാകാരൻ അകററിക്കളഞ്ഞിട്ടുണ്ടെന്നാണ് എനിക്കു തോന്നുന്നതു്. മോക്ഷവും ലൗകികവ്യാപാരങ്ങളും തമ്മിൽ വേർതിരിക്കുന്നതിന് അദ്ദേഹം ശ്രമിച്ചിട്ടില്ല. നേരെ മറിച്ച് ഓരോ ലൗകികവ്യാപാരവും മതാധിഷ്ഠിതമായിരിക്കണമെന്നു കാണിച്ചിരിക്കുകയാണ് അദ്ദേഹം ചെയ്തിട്ടുള്ളതു്. ദൈനന്ദിനജീവിതത്തിൽ പ്രായോഗികമാക്കാൻ നിവൃത്തിയില്ലാത്ത യാതൊന്നിനേയും മതമായി കരുതിക്കൂടെന്നാണു ഗീത പഠിപ്പിക്കുന്നതെന്നു ഞാൻ കരുതുന്നു. നിസ്സംഗമായി ചെയ്യാൻ കഴിയാത്ത കാര്യങ്ങളൊക്കെ വർജ്ജിക്കണമെന്നു ഗീത നിർദേശിക്കുന്നു. ഈ ശ്രേഷ്ഠനിയമം മനുഷ്യരാശിയെ പല അപകടങ്ങളിൽനിന്നും രക്ഷിക്കും. ഈ വ്യാഖ്യാനമനുസരിച്ചു നോക്കുമ്പോാം ജീവഹത്യ അസത്യകഥനം, വിഷയാസക്തി ഇവയൊക്കെ പാപമാണെന്നും അതുകൊണ്ടു വർജ്യമാണെന്നും നമുക്കു കാണാം. മനുഷ്യജീവിതം അപ്പോാം തികച്ചും ലളിതമായിത്തീരും; ആ ലാളിത്യത്തിൽ നിന്നു മനസ്സമാധാനം ഉണ്ടാകും.

18. ഈ രീതിയിൽ ചിന്തിക്കുമ്പോാം ഒന്നെനിക്കു തോന്നിയിട്ടുണ്ട്—ഗീതയുടെ കേന്ദ്രതത്വം സ്വജീവിതത്തിൽ പ്രായോഗികമാക്കുന്നതിന് ഒരാാം ശ്രമിക്കുമ്പോാം സത്യവും അഹിംസയും അയാാംക്ക് അംഗീകരിക്കേണ്ടതായിത്തന്നെ വരും. ഫലത്തെക്കുറിച്ച് ആഗ്രഹമില്ലാതാവുമ്പോാം, ഹിംസയോ അസത്യമോ കൈക്കൊള്ളുന്നതിനുള്ളപ്രലോഭനമുണ്ടാവുകയില്ല. ഹിംസയുടേയോ

അസത്യത്തിന്റെയോ ഏതു് ഉദാഹരണവും എടുത്തു നോക്കിക്കൊള്ളു. അവിടെയൊക്കെ ഉദ്ദിഷ്ടലക്ഷ്യത്തിലെത്തിച്ചേരാനുള്ള ആഗ്രഹം പ്രകടമായിക്കാണും. പക്ഷേ, അഹിംസാതത്ത്വം സ്ഥാപിച്ചെടുക്കാൻവേണ്ടിയല്ല ഗീത രചിച്ചിട്ടുള്ളതെന്നു സമ്മതിക്കാൻ ആരും മടിക്കേണ്ടതില്ല. വാസ്തവത്തിൽ ഗീത രചിക്കപ്പെടുന്ന കാലത്തിനുമുൻപുതന്നെ ഒരു പ്രാഥമിക കർത്തവ്യമെന്ന നിലയിൽ അതു് അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരുന്നു. ഫലത്യാഗം എന്ന സന്ദേശം നല്കുകയായിരുന്നു ഗീതയുടെ ലക്ഷ്യം. ഇതു രണ്ടാമദ്ധ്യായത്തിൽ വ്യക്തമാക്കപ്പെട്ടിട്ടുമുണ്ടു്.

19. അപ്പോൾ ഗീത അഹിംസയിൽ വിശ്വാസമർപ്പിക്കുന്നുണ്ടെന്നും അനാസക്തിയിൽ അഹിംസകൂടി ഉൾപ്പെടുന്നുണ്ടെന്നും പറയുകയാണെങ്കിൽ എന്തിനാണു ഗീതാകാരൻ യുദ്ധത്തിന്റേതായ ഒരു സന്ദർഭം തന്നെ തിരഞ്ഞെടുത്തതു്? ഗീത എഴുതിയ കാലത്തു ജനങ്ങൾ അഹിംസയിൽ വിശ്വസിച്ചിരുന്നെങ്കിലും യുദ്ധങ്ങൾ അന്നു വിലക്കപ്പെട്ടിരുന്നില്ല. എന്നുതന്നെയല്ല, യുദ്ധവും അഹിംസയും തമ്മിലുള്ള വൈരുദ്ധ്യം ആരും കണ്ടിരുന്നതുമില്ല.

20. ഫലത്യാഗം എന്ന ആശയത്തിന്റെ അർത്ഥവൈവിധ്യങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ അഹിംസയ്ക്കും അത്തരം കാര്യങ്ങൾക്കും കല്പിക്കേണ്ട പരിമിതികളെക്കുറിച്ചു ഗീതാകാരന്റെ മനസ്സു് എങ്ങനെയാണു പ്രവർത്തിച്ചിരുന്നതു് എന്നു നാം അന്വേഷിക്കേണ്ടതില്ല. ഒരു കവി ലോകത്തിന്റെ മുൻപിൽ ഒരു സത്യം ആവിഷ്കരിക്കുന്നതുകൊണ്ടു മാത്രം അയാൾക്കു് അതിന്റെ മഹത്തായ ഫലങ്ങളെക്കുറിച്ചു് അറിയാമെന്നോ, അതേപ്പററിയൊക്കെ അയാൾ വിശദമായി ചിന്തിച്ചിട്ടുണ്ടെന്നോ ഒന്നും കരുതിക്കൂടാ. അങ്ങനെ ചിന്തിച്ചിട്ടുണ്ടെങ്കിൽത്തന്നെ, അവയൊക്കെ പൂർണമായി ആവിഷ്കരിക്കുന്നതിനു് അയാൾക്കു കഴിയുമെന്നും പറഞ്ഞുകൂടാ. ഇവിടെയായിരിക്കാം ഒരുപക്ഷേ, കവിയുടേയും കാവ്യത്തിന്റേയും മഹത്വം സ്ഥിതിചെയ്യുന്നതു്. കവി കല്പിക്കുന്ന അർത്ഥത്തിനു പരിധി കാണുകയില്ല. മനുഷ്യനെപ്പോലെതന്നെ മഹത്തായ കൃതികളുടെ അർത്ഥത്തിനും പരിണാമം ഉണ്ടാകാറുണ്ടു്. ഭാഷകളുടെ ചരിത്രം പരിശോധിക്കുമ്പോൾ നമുക്കു മനസ്സിലാകും പ്രധാനപ്പെട്ട പദങ്ങളുടെ അർത്ഥത്തിനു മാററമോ വിപുലീകരണമോ ഒക്കെ ഉണ്ടായിട്ടുണ്ടെന്നു്, ഗീതയെ സംബന്ധിച്ചും ഇതു ശരിയാണു്. ഗീതാകാരൻതന്നെ അന്നു നിലവിലിരുന്ന ചില പദങ്ങളുടെ അർത്ഥത്തെ വികസിപ്പിച്ചിട്ടുണ്ടു്. ഉപരിതലസ്പർശിയായ ഒരു പരിശോധനകൊണ്ടുതന്നെ നമുക്കു് ഇതു മനസ്സിലാക്കാൻ കഴിയും. ഗീതാ

കാലത്തിനു തൊട്ടുമുമ്പ് ഒരുപക്ഷേ, യജ്ഞം നടത്തുമ്പോൾ മൃഗബലി അനുവദിക്കപ്പെട്ടിരുന്നിരിക്കാം. പക്ഷേ, ഗീതയിൽ പരാമർശിക്കുന്ന യജ്ഞത്തിൽ അതിൻെറ ലാഞ്ഛനപോലുമില്ല. ഏകാഗ്രവും നിരന്തരവുമായ ഈശ്വരധ്യാനമാണ് യജ്ഞങ്ങളിൽ ഏററവും സമുന്നതമെന്നു ഗീത പറയുന്നു. മൂന്നാം അദ്ധ്യായത്തിൽ സേവനത്തിനുവേണ്ടിയുള്ള ശാരീരികാദ്ധ്വാനം എന്നാണു യജ്ഞത്തിൻെറ അർത്ഥം എന്നു വ്യക്തമാക്കുന്നുണ്ട്. മൂന്നും നാലും അദ്ധ്യായങ്ങൾ ഒരുമിച്ചു വായിക്കുമ്പോൾ യജ്ഞശബ്ദത്തിനു മററർത്ഥങ്ങളും ലഭിക്കും; പക്ഷേ, മൃഗബലി എന്ന അർത്ഥം അവിടെയുമില്ല. അതുപോലെ സന്ന്യാസം എന്ന പദത്തിനും ഗീതയിൽ അർത്ഥഭേദം സംഭവിച്ചിട്ടുണ്ട്. ഗീതയിലെ സന്ന്യാസം എല്ലാത്തരത്തിലുമുള്ള പ്രവർത്തനങ്ങളിൽനിന്നും പരിപൂർണ്ണമായി വിരമിക്കുകയല്ല. അതു പ്രവൃത്തിയാണ്; പ്രവൃത്തിരാഹിത്യവുമാണ്. അങ്ങനെ ഗീതാകാരൻ പദങ്ങളുടെ അർത്ഥത്തിനു വ്യാപ്തി നല്കി നമുക്ക് ഒരു പാഠം പഠിപ്പിച്ചുതരികയാണ്. ഗീതയുടെ അക്ഷരാർത്ഥം വച്ചു നോക്കുമ്പോൾ ഫലത്യാഗത്തോടു പൊരുത്തപ്പെടാത്തതല്ല യുദ്ധം എന്നു വേണമെങ്കിൽ സമ്മതിക്കാം. പക്ഷേ, ജീവിതത്തിൽ ഗീതാതത്ത്വങ്ങൾ പ്രായോഗികമാക്കുന്നതിനു കഴിഞ്ഞ നാല്പതു കൊല്ലം നിരന്തരം പ്രയത്നിച്ചതിനുശേഷം ഇന്ന് എനിക്കു വിനയപൂർവ്വം പറയാൻ കഴിയും അഹിംസയെ അതിൻെറ എല്ലാരൂപത്തിലും പരിപൂർണമായി അനുഷ്ഠിക്കാതെകണ്ടു സമ്പൂർണമായ ഫലത്യാഗം അസാദ്ധ്യംതന്നെയാണെന്ന്

21. നീതിവാക്യങ്ങൾ തുന്നിച്ചേർത്ത് ഉണ്ടാക്കിയിട്ടുള്ള ഒരു ഗ്രന്ഥമല്ല ഗീത. അതൊരു മഹത്തായ മതകാവ്യമാണ്. അതിൻെറ ആഴത്തിലേയ്ക്കു നിങ്ങൾ എത്രകണ്ടു മുങ്ങിച്ചെല്ലുമോ, അത്രകണ്ടു കൂടുതൽ അർത്ഥങ്ങൾ നിങ്ങൾക്കു ലഭിക്കും. അതു സാധാരണക്കാരെ ഉദ്ദേശിച്ചു രചിച്ചിട്ടുള്ളതാകകൊണ്ട് അതിൽ ഹൃദ്യമായ ആവർത്തനം ഒട്ടേറെയുണ്ട്. ഓരോ കാലത്തും അതിലെ ഓരോ പ്രധാന പദത്തിനും വ്യാപകമായ പുതിയ അർത്ഥങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. എങ്കിലും അതിൻെറ കേന്ദ്രതത്ത്വത്തിന് ഒരിക്കലും മാററമുണ്ടാവുകയില്ല. ആ കേന്ദ്രതത്ത്വത്തെ സ്വജീവിതത്തിൽ പ്രായോഗികമാക്കുന്നതിനുവേണ്ടി ആ നിധിയിൽനിന്നു തനിക്ക് ഇഷ്ടമുള്ള ഏതർത്ഥവും അരിച്ചെടുക്കുന്നതിനു സത്യാന്വേഷകനു സ്വാതന്ത്ര്യമുണ്ടായിരിക്കും.

22. ഇന്നതു ചെയ്യണം, ഇന്നതു ചെയ്യരുത് എന്നൊക്കെയുള്ള നിർദ്ദേശങ്ങൾ സമാഹരിച്ചു വച്ചിരിക്കുന്ന ഒരു ഗ്രന്ഥമല്ല ഗീത. ഒരാൾക്കു തത്ത്വാനുസാരിയായി തോന്നുന്നതു മററൊരാൾക്കു തത്ത്വനിഷേധമായിത്തോന്നാം. ഒരു പ്രത്യേക സന്ദർഭ

ത്തിൽ ഒരു പ്രത്യേക സ്ഥലത്തു് അനുവദനീയമായ കാര്യംതന്നെ മറ്റൊരു സന്ദർഭത്തിൽ മറ്റൊരു സ്ഥലത്തു് അനുവദനീയമല്ലെന്നു വരാം. ഫലാകാംക്ഷമാത്രമാണു സാർവത്രികമായി നിരോധിക്കപ്പെട്ടിട്ടുള്ളതു്. നിഷ്കാമഭാവം നിർബന്ധവുമാണു്.

23. ഗീത, ജ്ഞാനത്തിന്റെ മാഹാത്മ്യം പ്രകീർത്തിക്കുന്നുണ്ടു്. പക്ഷേ, ആ ജ്ഞാനം കേവലമായ ബുദ്ധിക്കു് അതീതമാണു്. ഹൃദയത്തിനോടാണു് അതിന്റെ ബന്ധം. ഹൃദയത്തിനു മാത്രമേ അതു മനസ്സിലാക്കാനും കഴിയൂ. അതുകൊണ്ടു് ഈശ്വരവിശ്വാസമില്ലാത്തവർക്കുവേണ്ടിയുള്ളതല്ല ഗീത. ഗീതാകാരൻ കൃഷ്ണനെക്കൊണ്ടു് ഇങ്ങനെ പറയിക്കുന്നു:

'ഇദം തേ നാതപസ്കായ
നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം
ന ച മാം യോƒഭ്യസൂയതി
യ ഇദം പരമം ഗുഹ്യം
മദ്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ
മാ മേവൈഷ്യത്യസംശയഃ
ശ്രദ്ധാവാനനസൂയശ്ച
ശൃണുയാദപി യോ നരഃ
സോƒപി മുക്തഃ ശുഭാൻ ലോകാൻ
പ്രാപ്നുയാത് പുണ്യകർമ്മണാം.'

[ഞാൻ നിനക്കു് ഉപദേശിച്ച ഈ തത്ത്വം തപോനിഷ്ഠയില്ലാത്തവനും, ഭക്തിയില്ലാത്തവനും, കേൾക്കാൻ ഇച്ഛയില്ലാത്തവനും, എന്നെ നിന്ദിക്കുന്നവനും നീ ഒരിക്കലും ഉപദേശിച്ചുപോകരുതു്. എന്നിൽ അത്യന്തം ഭക്തിയോടുകൂടി ഈ പരമരഹസ്യത്തെ എന്റെ ഭക്തന്മാർക്കു് ആരു് ഉപദേശിക്കുന്നുവോ അവൻ എന്നെത്തന്നെ പ്രാപിക്കും; സംശയമില്ല. ശ്രദ്ധായുക്തനും അസൂയാരഹിതനും ആയിത്തീർന്നിട്ടു് ആരാണോ ഇതു കേൾക്കാൻ സന്നദ്ധനാകുന്നതു് അവൻ മുക്തി നേടുകയും പുണ്യചരിതന്മാരുടെ ശുഭലോകങ്ങളെ പ്രാപിക്കുകയും ചെയ്യും.]

3

ഇംഗ്ലണ്ടിൽ ക്യാനൺഷെപ്പേഡും കുറേ ആത്മാർത്ഥതയുള്ള ക്രിസ്ത്യാനികളും ചേർന്നു നടത്തുന്ന യുദ്ധവിരുദ്ധപ്രസ്ഥാനത്തെ പരിധിവിട്ടു് അപലപിച്ചുകൊണ്ടു ഡൽഹിയിലെ 'സ്റ്റേറ്റ്സ്

3 Harijan, 5–9–1936. (Non-violence in Peace and War, vol. I, pp. 117…118)

മാൻ' നാലു ലേഖനങ്ങൾ പ്രസിദ്ധം ചെയ്തിരിക്കുന്നു. സ്വന്തം വാദങ്ങൾ സമർത്ഥിക്കുന്നതിന് ആ പത്രം ഭഗവദ്ഗീതയുടെ പേരും വലിച്ചുകൊണ്ടു വരുന്നുണ്ട്:

'ക്രിസ്തുമതം നല്കുന്ന സത്യവും എന്നാൽ വിഷമകരവുമായ പാഠം സമുദായം അതിന്റെ ശത്രുക്കളോടു സമരം ചെയ്യണമെന്നും എന്നാൽ അവരെ സ്നേഹിക്കണമെന്നും ആണ്.

അതുതന്നെയാണു ഭഗവദ്ഗീതയും വ്യക്തമായി നിർദേശിക്കുന്നതെന്നു മി. ഗാന്ധി മനസ്സിലാക്കണം. തികഞ്ഞ ഭയരാഹിത്യത്തോടെ, സമരംചെയ്യുന്നവനാണ് എല്ലായ്പ്പോഴും വിജയം ലഭിക്കുന്നതെന്നു കൃഷ്ണൻ അർജ്ജുനനോടു പറയുന്നു. ആ മഹാഗ്രന്ഥത്തിന്റെ രണ്ടാമദ്ധ്യായത്തിൽ യുദ്ധവിരോധിയും യുദ്ധവീരനും തമ്മിലുള്ള ചർച്ചകൾ ഏററവും ഉന്നതമായ തലത്തിൽത്തന്നെ നടക്കുകയും ശാശ്വതമായ ഒരു തീരുമാനത്തിലെത്തുകയും ചെയ്യുന്നുണ്ട്. അതിവിടെ ഉദ്ധരിക്കുന്നതിനു സ്ഥലമില്ല. ആ കൃതി മുഴവൻ ഒരു തവണയല്ല, പലതവണ വായിക്കേണ്ടതാണ്.'

ഈ ലേഖനങ്ങൾ എഴുതിയ ആൾക്കു ഭീകരപ്രവർത്തകർ സ്വന്തം നില സാധൂകരിക്കുന്നതിന് ഇതേ ഭാഗംതന്നെ ഉദ്ധരിച്ചിട്ടുണ്ടെന്ന് ഒരു പക്ഷേ, അറിഞ്ഞുകൂടായിരിക്കാം. സ്റ്റേററ്സ്മാൻ ലേഖകൻ നല്കുന്നതിനു നേരേ വിപരീതമായ അർത്ഥമാണു ഭഗവദ്ഗീത മുഴവൻ യാതൊരു മുൻവിധിയും കൂടാതെ വായിച്ചുനോക്കിയ എനിക്കു ലഭിച്ചിട്ടുള്ളതു്. യൂറോപ്പിലെ യുദ്ധവിരോധികളെപ്പോലുള്ള ഒരു യുദ്ധവിരോധിയല്ല അർജ്ജുനൻ എന്ന കാര്യം ലേഖകൻ വിസ്മരിക്കുന്നു. അർജ്ജുനൻ യുദ്ധത്തിൽ വിശ്വസിച്ചിരുന്നു. അയാൾ കൗരവപ്പടയോടു മുൻപു പലപ്പോഴും യുദ്ധം ചെയ്തിട്ടുണ്ട്. പക്ഷേ, ഇപ്പോൾ യുദ്ധരംഗത്തിൽ ശത്രുസൈന്യങ്ങൾ രണ്ടും അണിനിരന്നു നില്ക്കുന്നതു കണ്ടപ്പോൾ, തനിക്കു യുദ്ധം ചെയ്യേണ്ടതു തന്റെ ഏററവും അടുത്ത ബന്ധുക്കളോടും ബഹുമാന്യരായ ഗുരുനാഥന്മാരോടും ആണെന്നു മനസ്സിലാക്കിയപ്പോൾ, അർജ്ജുനൻ ഒട്ടൊന്ന് അധീരനായിത്തീർന്നെന്നേയുള്ളു. യുദ്ധവിരോധമോ മനുഷ്യപ്രേമമോ അല്ല അർജ്ജുനനെക്കൊണ്ടു ചോദ്യങ്ങൾ ചോദിപ്പിച്ചതു്. കൃഷ്ണനും അതിനു പററിയ രീതിയിലല്ലാതെ മറെറാരു മറുപടിയും പറയാൻ സാധിക്കുകയുമില്ല. അനശ്വരനായ മഹാഭാരതകർത്താവു്— മഹാഭാരതത്തിൽ അന്തർഹിതമായിട്ടുള്ള അനവധി രത്നങ്ങളിൽ തീർച്ചയായും ഏററവുമധികം പ്രഭോജ്ജ്വലമാണു ഗീത— യുദ്ധത്തിന്റെ വ്യർത്ഥത ലോകത്തെ ബോദ്ധ്യമാക്കുന്നതിനുവേണ്ടി വിജയികൾക്കു ശൂന്യമായ ഒരു പ്രഭാപരിവേഷമേ നല്കുന്നുള്ളു; വിവരിക്കാനാവാത്ത ക്രൂരതകൾ ഇരുഭാഗത്തും ഉണ്ടായിട്ടുള്ള ആ മഹായുദ്ധത്തിൽ

പങ്കെടുത്ത ലക്ഷക്കണക്കിനാളുകളിൽ ജീവനോടെ അവശേഷിച്ച വിജയികരം ഏഴുപേരായിരുന്നുവത്രേ. യുദ്ധം മിഥ്യയാണെന്നും അബദ്ധമാണെന്നും തെളിയിക്കുന്നതിനു പുറമേ അതിനെക്കാരം മഹത്തായ ഒരു സന്ദേശംകൂടി മഹാഭാരതത്തിനു നല്കാനുണ്ട്. അതു് അനശ്വരനായ മനുഷ്യന്റെ ആദ്ധ്യാത്മികചരിത്രമാണ്. മഹാഭാരതകാരൻ താൻ ജീവിച്ചിരുന്ന കാലഘട്ടത്തിൽ തന്റെ ചുററുപാടുള്ള കൊച്ചുലോകത്തിനു അതിപ്രധാനമെന്നു തോന്നിയ ഒരു ചരിത്രസംഭവത്തെ വിപുലീകരിച്ചു കാണിക്കുകയാണു ചെയ്യുന്നതു്. ആധുനികസാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ പരിശോധിച്ചാൽ ആ സംഭവത്തിനു യാതൊരു പ്രാധാന്യവുമില്ലെന്നു കാണാം. അന്നു ഭൂഗോളം ഇന്നത്തെപ്പോലെ സൂചിത്തലപ്പിലൊതുങ്ങി നിന്നിരുന്നില്ല. അതുകൊണ്ടു് ഏതെങ്കിലും ഒരുഭാഗത്തുണ്ടാകുന്ന നേരിയ ചലനം ലോകത്തെ മുഴുവൻ ബാധിച്ചിരുന്നതുമില്ല. മനുഷ്യഹൃദയത്തിൽ നന്മയുടേയും തിന്മയുടെയും ശക്തികരം തമ്മിൽ നിരന്തരം നടന്നുകൊണ്ടിരിക്കുന്ന അനന്തമായ സമരത്തിനു ശാശ്വതമായ രൂപം നല്കുകയാണു മഹാഭാരതം ചെയ്യുന്നതു്. ആ സമരത്തിൽ നന്മ എല്ലായ്പോഴും ജയിക്കാറുണ്ട്; എങ്കിലും തിന്മ ധീരമായിത്തന്നെ എതിരിട്ടുനില്ക്കുകയും അതിസൂക്ഷ്മമായ മനസ്സാക്ഷിയുള്ളയാളുകളെപ്പോലും ചഞ്ചലചിത്തരാക്കുകയും ചെയ്യും. സത്കർമ്മത്തിന്റെ ഒരേയൊരു പന്ഥാവേതെന്നു മഹാഭാരതം ചൂണ്ടിക്കാണിക്കുന്നു.

4

'ഗീതയുടെ കേന്ദ്രതത്ത്വം അഹിംസയാണോ, നിസ്വാർത്ഥ കർമ്മമാണോ?'

'അതു് അനാസക്തിയാണ് — നിസ്വാർത്ഥകർമ്മമാണ്— എന്ന കാര്യത്തിൽ എനിക്കു യാതൊരു സംശയവുമില്ല. എന്റെ കൊച്ചു ഗീതാപരിഭാഷയ്ക്കു ഞാൻ നല്കിയിരിക്കുന്ന പേരുതന്നെ 'അനാസക്തിയോഗം' എന്നാണ്. അനാസക്തി അഹിംസയെ അതിവർത്തിക്കുന്നു. അനാസക്തനായ ഒരുവനു് അനാസക്തിവാദത്തിലെത്തിച്ചേരണമെങ്കിൽത്തന്നെ അഹിംസ പരിശീലിക്കേണ്ടതാവശ്യമാണ്. അഹിംസ അതുകൊണ്ടു് അത്യാന്തപേക്ഷിതമായ ഒരു പ്രാഥമികഘടകമാണ്. അതു് അനാസക്തിയിൽ അന്തർഹിതമാണ്. അതു് അനാസക്തിയെ അതിവർത്തിക്കുന്നുമില്ല.'

'അപ്പോരം ഗീത ഹിംസയും അഹിംസയും ഒരുപോലെ ഉപദേശിക്കുന്നുണ്ടോ?'

---

4. Harijan, 1–9–1940 (Hindu Dharma, P. 159)

'ഗീതയിൽ ഞാനാ അർത്ഥം കണ്ടെത്തുന്നില്ല. അഹിംസാതത്ത്വം ആവിഷ്ക്കരിക്കാൻവേണ്ടിയാണ ഗീത എഴുതിയതെന്ന പറഞ്ഞുകൂടായിരിക്കാം. പക്ഷേ ഒരു കാവ്യഗ്രന്ഥത്തിന്ന് അസംഖ്യം വ്യാഖ്യാനഭേദങ്ങൾ ഒരു വ്യാഖ്യാതാവു കണ്ടെത്താറുണ്ടല്ലോ. ഗീതയുടെ കേന്ദ്രതത്ത്വം അനാസക്തിയാണെങ്കിൽ, അതു് അഹിംസകൂടി ഉൾക്കൊള്ളുന്നുണ്ടെന്നു ഞാൻ വ്യാഖ്യാനിക്കുന്നു. ശരീരയുക്തരായി ഈ ഭൂമിയിൽ സഞ്ചരിക്കുന്ന കാലത്തോളം നാം അഹിംസ പരിശീലിക്കേണ്ടതാണു്. പരലോകത്തിൽ ഹിംസയുമില്ല, അഹിംസയുമില്ല.'

അപ്പോൾ ബാലാസാഹിബ് ഖെർ പറഞ്ഞു: 'പക്ഷേ ശ്രീകൃഷ്ണഭഗവാൻ വാസ്തവത്തിൽ അഹിംസാതത്ത്വത്തെ എതിർക്കുകയാണല്ലോ ചെയ്യുന്നതു്.

'യദി മാമപ്രതീകാര—
മശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യു—
സ്തന്മേക്ഷേ മതരം ഭവേത്.'

[ആയുധം ധരിക്കാതെയും എതിർക്കാതെയും ഇരിക്കുന്ന എന്നെ ധാർത്തരാഷ്ട്രന്മാർ ആയുധപാണികളായി യുദ്ധത്തിൽ ഹനിക്കുമെങ്കിൽ അതായിരിക്കും എനിക്കു കൂടുതൽ ക്ഷേമകരം.]

എന്നൊരു യുദ്ധവിരുദ്ധമായ നിലപാടാണല്ലോ അർജ്ജുനൻ സ്വീകരിക്കുന്നതു്. കൃഷ്ണഭഗവാനാണു് അർജ്ജുനനെ പ്രതികാരചിത്തനാക്കുന്നതു്.'

ഗാന്ധിജി പറഞ്ഞു: 'ഇവിടെ ഞാൻ നിങ്ങളെ അനുകൂലിക്കുന്നില്ല. അർജ്ജുനന്റെ ഈ വാക്കുകൾ കപടമായ ഒരു വിവേകശീലത്തെയാണ പ്രകടമാക്കുന്നതു്. കൃഷ്ണൻ അതിനു മറുപടിപറഞ്ഞതിങ്ങനെയാണു്. 'ഇന്നലെവരെ യാതൊരു മനസ്താപവും കൂടാതെ നീ നിന്റെ ബന്ധുക്കളെ മാരകാസ്ത്രങ്ങൾ ഉപയോഗിച്ചു് എതിർത്തു. ഇന്നും നീ അങ്ങനെ ചെയ്യും—എതിരാളി നിന്റെ ബന്ധുവാകരുതു്, അപരിചിതനായിരിക്കണമെന്നേയുള്ളു.' അപ്പോൾ അർജ്ജുനന്റെ മുൻപിലുണ്ടായിരുന്ന പ്രശ്നം അഹിംസയുടേതല്ല, ബന്ധുക്കളെ കൊല്ലാമോ എന്നതു മാത്രമാണു്.'

## അദ്ധ്യായം നാല്

# തെററായ ആചാരങ്ങളും അനുഷ്ഠാനങ്ങളും

1

ഈമട്ടിലുള്ള വാദങ്ങൾ* മഹത്തായ ഒരാദർശത്തെ വ്യഭിചരിപ്പിക്കുകയാണെന്നു ഞാൻ കരുതുന്നു. തീർച്ചയായും ലേഖകന്റെ ഉദ്ദേശ്യങ്ങൾ നല്ലതുതന്നെ. പക്ഷേ സ്ത്രീകളുടെ ചാരിത്ര്യത്തെപ്പററിയുള്ള അദ്ദേഹത്തിന്റെ അതിരുകടന്ന ഉത്കണ്ഠ പ്രാഥമികമായ നീതിബോധംപോലും വിസ്മരിക്കുന്നതിന് അദ്ദേഹത്തെ പ്രേരിപ്പിക്കുന്നു. ശിശുക്കളുടെ കാര്യത്തിൽ എന്താണു കന്യാദാനത്തിനർത്ഥം? കുട്ടികൾ അച്ഛന്റെ സ്വകാര്യസ്വത്തോ മററോ ആണോ? അച്ഛൻ അവരുടെ രക്ഷിതാവാണ്; ഉടമസ്ഥനല്ല. തന്റെ കുട്ടികളുടെ സ്വാതന്ത്ര്യത്തെ കച്ചവടം ചെയ്യുന്നതിനൊരുങ്ങുന്ന അച്ഛൻ അവരെ സംരക്ഷിക്കുന്നതിനുള്ള അവകാശത്തെ ദുരുപയോഗപ്പെടുത്തുകയും അങ്ങനെ അതു സ്വയം നഷ്ടപ്പെടുത്തുകയും ചെയ്യുകയാണ്. അതുപോലെ കുട്ടികൾ ദാനം സ്വീകരിക്കുന്നതിനു കഴിവില്ലാതിരിക്കുമ്പോൾ അതിനെങ്ങനെയാണതു നല്കുക? സ്വീകരിക്കുന്നതിനു കഴിവില്ലെങ്കിൽ ദാനം നല്കുന്ന പ്രശ്നവുമില്ല. കന്യാദാനം നിഗൂഢാർത്ഥങ്ങൾ ഉൾക്കൊള്ളുന്ന ഒരു മതാനുഷ്ഠാനമാണ്. അതിന് ആദ്ധ്യാത്മികമായ ഒരു പ്രാധാന്യവുമുണ്ട്. അത്തരം പദങ്ങൾ അവയുടെ അക്ഷരാർത്ഥത്തിൽ സ്വീകരിക്കുന്നതു ഭാഷയേയും മതത്തേയും ഒരേപോലെ ദുരുപയോഗപ്പെടുത്തുകയാണ്. അങ്ങനെയാണെങ്കിൽ പുരാണങ്ങളിലെ ഗൂഢാർത്ഥനിർഭരമായ ഭാഷയേയും അക്ഷരാർത്ഥത്തിൽ തന്നെ സ്വീകരിക്കാം; ഭൂമി എന്നു പറയുന്നതു സഹസ്രഫണങ്ങളുള്ള അനന്തന്റെ ശിരസ്സിൽ താങ്ങിനില്ക്കുന്ന ഒരു പരന്ന വസ്തുവാണെന്നും, വിഷ്ണു പാൽക്കടലിൽ സസുഖം പള്ളികൊള്ളുകയാണെന്നും ഒക്കെ നമുക്കു വിശ്വസിക്കാം.

2

പിതാവിന്റെ ശ്രാദ്ധകർമ്മം അനുഷ്ഠിക്കുന്നതിനുപകരം, നൂൽനൂല്പു പ്രചരിപ്പിക്കുന്നതിനുവേണ്ടി ഗാന്ധിജിക്കു 25 രൂപാ അയച്ചുകൊടുത്ത ഒരാൾക്കു ഗാന്ധിജി ഇങ്ങനെ എഴുതി:

---

1. Young India, 11–11–1926 (Hindu Dharma, P. 362)

* ഒരിക്കൽ ഒരു പുരുഷനു വിവാഹം ചെയ്തു കൊടുത്തുകഴിഞ്ഞ പെൺകുട്ടിയെ മററൊരാൾക്കു കൊടുത്തുകൂടാ എന്ന ന്യായത്തിന്റെപേരിൽ ബാലവിധവകളുടെ പുനർവിവാഹത്തിനെതിരായി ഒരു ലേഖകൻ വാദങ്ങൾ ഉന്നയിക്കുകയുണ്ടായി.

2. Young India, 1–9–1927 (Hindu Dharma, P. 27)

ചെറുപ്പകാലത്തു ഞാനും ശ്രാദ്ധകർമ്മങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട്. പക്ഷേ അവയുടെ മതപരമായ പ്രയോജനം എനിക്കിനിയും മനസ്സിലായിട്ടില്ല. ഇക്കാര്യത്തെപ്പററി എനിക്കു കിട്ടുന്ന ആദ്യത്തെ കത്തല്ല ഇതു്. ഹിന്ദുമതത്തിൽ സാർവത്രികമായിത്തീർന്നിട്ടുള്ള ഇത്തരം ആചാരങ്ങളുടെ നിഗൂഢാർത്ഥം എന്താണെന്നു് അറിയാൻ പാടില്ല. അതുകൊണ്ടു ഞാനീ പംക്തികളിൽ ഇതുവരെ ഇക്കാര്യം ചർച്ചചെയ്തിട്ടില്ല എന്നേയുള്ളു. ലേഖകൻ സ്വീകരിച്ച സമ്പ്രദായം എന്നെ ആകർഷിക്കുന്നു. നാം നാട്ടുനടപ്പനുസരിച്ചുള്ള ഒട്ടേറെ ചടങ്ങുകൾക്കു നിശ്ശബ്ദം വഴങ്ങിക്കൊടുക്കാറുണ്ടു്. നമുക്കു് അവയിൽ വിശ്വാസമുണ്ടായിരിക്കുകയില്ല; നമ്മെ സംബന്ധിച്ചിടത്തോളം അവയ്ക്കു് ഒരർത്ഥവും കാണുകയുമില്ല. മററുള്ളവരേയോ തന്നെത്തന്നെയോ വഞ്ചിക്കാനിടയില്ലാത്ത നിസ്സാരങ്ങളായ ആചാരങ്ങൾക്കു വഴങ്ങിക്കൊടുക്കുന്നതു പലപ്പോഴും നല്ലതാണു്; ആവശ്യവുമാണു്. പക്ഷേ ആന്തരമായ വിപ്രതിപത്തി സ്പഷ്ടമായിരിക്കുമ്പോൾ, നമ്മെയും നമ്മുടെ അയൽക്കാരേയും വഞ്ചിക്കേണ്ടിവരുമെന്നു ബോധ്യമാകുമ്പോൾ, മതാചാരങ്ങൾക്കു കീഴ്വഴങ്ങിക്കൊടുക്കുകയെന്നതു നമ്മെ അധഃപതിപ്പിക്കുകയേ ചെയ്യൂ. യുഗങ്ങൾക്കുമുൻപു് എത്രകണ്ടു് അർത്ഥവും പ്രാധാന്യവും ഉണ്ടായിരുന്നുവെങ്കിലും പുതിയതലമുറയെ സംബന്ധിച്ചിടത്തോളം അതൊന്നുംതന്നെയില്ലാത്ത ഒട്ടേറെ മതപരങ്ങളായ ചടങ്ങുകൾ ഇന്നുണ്ടു്. അത്തരം പ്രാചീനാചാരങ്ങൾക്കു പുതിയൊരർത്ഥവും പുതിയൊരു രൂപവും നല്കി, തികച്ചും അചുംബിതമായ ഒരു മാർഗം വെട്ടിത്തെളിക്കേണ്ട ചുമതല ഇന്നത്തെ തലമുറയ്ക്കുണ്ടെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല. പിതാക്കളുടെ ഓർമ്മയെ ബഹുമാനിക്കുകയും നിലനിറുത്തുകയും ചെയ്യുക എന്ന ആശയം നിരാകരിക്കേണ്ട ഒന്നല്ല. പക്ഷേ അതുകൊണ്ടുമാത്രം ഉണ്മയററതും നമ്മിൽ യാതൊരു സ്വാധീനതയും ചെലുത്താത്തതുമായ പഴയ ആചാരനടപടികൾ അതേപടി മുറുകെപ്പിടിച്ചുകൊണ്ടിരിക്കേണ്ട കാര്യമില്ല. അതുകൊണ്ടു ശരിയായ കാര്യങ്ങൾ മാത്രമേ ചെയ്യാവൂ എന്നും ആത്മവഞ്ചനയിൽനിന്നു വിമുക്തിനേടണമെന്നും ആഗ്രഹിക്കുന്നയാളുകൾക്കു ലേഖകൻെറ മാതൃക ഞാൻ ശുപാർശ ചെയ്യുന്നു.

### 3

ജനനംകൊണ്ടു് ഒരു പ്രത്യേകകുലത്തിലോ സാമൂഹ്യനിലവാരത്തിലോ പെട്ടുന്നയാളുകൾ സ്പർശിക്കുന്നതുകൊണ്ടുണ്ടാകുന്ന അശുദ്ധി എന്ന അർത്ഥമാണു 'തീണ്ടൽ' എന്ന പദത്തിനുള്ളതു്. അഛോയുടെ ഭാഷയിൽ അതു് ഒരു അധികപ്പററാണു്. മതത്തിൻെറ

3. From Yaravda Mandir, (1930) pp. 31—34)

പേരും പറഞ്ഞ് അതു മതത്തെ ദൂഷിപ്പിക്കുകയും, മാർഗവിഘ്നം വരുത്തിവയ്ക്കുകയും ചെയ്യുന്നു.

ആരുംതന്നെ തൊട്ടുകൂടാത്തവനായി പിറക്കുന്നില്ല. എല്ലാവരും ഒരേയൊരു അഗ്നിയിൽനിന്നും പൊട്ടിയുതിരുന്ന സ്ഫുലിംഗങ്ങളാണ്. ചില മനുഷ്യരെ മാത്രം ജന്മനാതന്നെ തൊട്ടുകൂടാത്തവരെന്നു കരുതുന്നതു തെററാണ്. അതുപോലെതന്നെ മൃതദേഹത്തെ സ്പർശിക്കുന്നതിനെപ്പററി അബദ്ധവിശ്വാസങ്ങൾ വച്ചുപുലർത്തുന്നതും ശരിയല്ല. മൃതദേഹത്തെ ബഹുമാനത്തോടും സഹഭാവത്തോടുംകൂടി മാത്രമേ പരിഗണിക്കാവൂ. മൃതദേഹം സ്പർശിച്ചാൽ കുളിക്കുന്നതു് ആരോഗ്യസംരക്ഷണത്തിൻെറ പേരിലാണ്. എണ്ണ തേയ്ക്കുമ്പോഴും; ക്ഷൗരം ചെയ്യുമ്പോഴും കുളിക്കുന്നതു് ആരോഗ്യത്തിൻെറ പേരിലാണ്. അപ്പോഴൊക്കെ കുളിക്കാതിരിക്കുന്നയാൾ വൃത്തികെട്ടവനാണെന്നു നാം കരുതും. അയാളെ തീർച്ചയായും പാപിയായി കരുതാറില്ല. കുട്ടിയെ ശുചിയാക്കിയശേഷം കൈകാലുകൾ വൃത്തിയാക്കുകയോ, കുളിക്കുകയോ ചെയ്യാതിരിക്കുന്ന അമ്മയെ തൊട്ടുകൂടായിരിക്കാം; പക്ഷേ ആ അമ്മയെ കുട്ടി തൊടുകയാണെങ്കിൽ കുട്ടിക്കു് അതുകൊണ്ടു് അശുദ്ധി ഒന്നും ഉണ്ടാവുകയില്ല.

തോട്ടിയേയും ചെരുപ്പുകുത്തിയേയുംമററും ജന്മനാ തൊട്ടുകൂടാത്തവരെന്ന മട്ടിൽ നിന്ദാപൂർവമാണു പരിഗണിക്കാറുള്ളതു്. അവർ അനേകവർഷങ്ങളായി വേണ്ടുവോളം സോപ്പുതേച്ചു ഭംഗിയായി കുളിക്കുന്നുണ്ടാവാം; നല്ല വേഷം ധരിക്കുകയും വൈഷ്ണവൻെറ കുറികൾ അണിയുകയും ചെയ്യുന്നുണ്ടാവാം; എന്നും ഗീത വായിക്കുകയും പണ്ഡിതോചിതമായ ഒരു തൊഴിൽതന്നെ ആചരിക്കുകയും ചെയ്യുന്നുണ്ടാവാം; എങ്കിലും അവർ തൊട്ടുകൂടാത്തവരത്രേ! ഈ സമ്പ്രദായം തികഞ്ഞ അധാർമികതയാണ്; ഇതു നശിപ്പിക്കപ്പെടേണ്ടതാണ്. ഇതു് ഒരു പാപമാണെന്നു കരുതുന്ന ഹിന്ദുക്കൾ പ്രായശ്ചിത്തം ചെയ്യുകതന്നെ വേണം. അവർ തൊട്ടുകൂടാത്തവരുമായി സൗഹൃദം പുലർത്തുകയും സ്നേഹബുദ്ധിയോടെ, സേവനബുദ്ധിയോടെ, അവരോടു സമ്പർക്കത്തിലേർപ്പെടുകയും ചെയ്യണം. അത്തരം പ്രവൃത്തികൾകൊണ്ടു സ്വയം ശുദ്ധി നേടിയതായി കരുതണം; അവരുടെ അവശതകൾക്കു പരിഹാരമുണ്ടാക്കുകയും അജ്ഞതയും യുഗങ്ങളുടെ അടിമത്തം സൃഷ്ടിച്ചിട്ടുള്ള മററു തിന്മകളും നിവാരണം ചെയ്യുന്നതിനു ക്ഷമാപൂർവം അവരെ സഹായിക്കുകയും വേണം മററു ഹിന്ദുക്കളെയും അങ്ങിനെ ചെയ്യുന്നതിനു പ്രേരിപ്പിക്കണം.

അസ്പൃശ്യതാനിവാരണത്തിനു് അർത്ഥം, ലോകത്തെ മുഴുവൻ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക എന്നാണ്.

അഹിംസയിൽ ലയിച്ചു ചേരുകയാണത്. മനുഷ്യനേയും മനുഷ്യനേയും പരസ്പരം വേർതിരിക്കുന്ന, ജീവിവർഗത്തെ പല തട്ടുകളായി വേർതിരിക്കുന്ന, മതിൽക്കെട്ടുകൾ പൊളിച്ചുകളയുകയാണ് അസ്പൃശ്യതാനിവാരണം ചെയ്യുന്നത്. ലോകത്തിലെല്ലായിടത്തും അത്തരം മതിൽക്കെട്ടുകൾ നാം കാണുന്നുണ്ട്. പക്ഷേ ഇവിടെ ഇന്ത്യയിലാകട്ടെ മതത്തിന്റെ അംഗീകാരം ലഭിച്ചിട്ടുള്ള അസ്പൃശ്യതയെക്കുറിച്ചാണു നമുക്കു പരിഗണിക്കാനുള്ളത്. കോടിക്കണക്കിനു മനുഷ്യജീവികളെ അടിമത്തത്തിനു തുല്യമായ ഒരു അവസ്ഥയിലേക്ക് അധഃപതിപ്പിച്ച സമ്പ്രദായമാണത്.

## 4

1934 ജനുവരി 17–ാം തീയതി ആലുവായിലെ യൂണിയൻ ക്രിസ്ത്യൻകാളേജിലെ വിദ്യാർത്ഥികളോടു ഗാന്ധിജി ചെയ്ത പ്രസംഗത്തിൽനിന്നാണ് ഈ ഭാഗം:

എന്റെ സന്ദേശം തികച്ചും ലളിതമാണ്. ഇന്നെനിക്കു പെട്ടെന്നു ലഭിച്ച പുതിയ സത്യമൊന്നുമല്ല അതു്. കഴിഞ്ഞ അൻപതു കൊല്ലമായി കഴിവിനൊത്തവണ്ണം ആ തത്ത്വം ജീവിതത്തിൽ പകർത്തുന്നതിനു ഞാൻ ശ്രമിച്ചിട്ടുണ്ട്. എത്രകണ്ട് അതിലെനിക്കു വിജയം ലഭിച്ചിട്ടുണ്ടോ, അത്രകണ്ടു എനിക്ക് ആന്തരമായ ആനന്ദവും ലഭിച്ചിട്ടുണ്ട്. ഈ സന്ദേശം ഞാൻ ആദ്യമായിട്ടല്ല ഇന്ത്യക്കു നല്കുന്നതു്. അടുത്തകാലത്തുണ്ടായ ചില സംഭവങ്ങൾനിമിത്തം ഇതൊരു പുതിയ കാര്യമാണെന്നു ജനങ്ങൾക്കു തോന്നുന്നുവെന്നേയുള്ളു. എനിക്കു പറയാനുള്ളതിത്രമാത്രമാണ്—തൊട്ടുകൂടാത്തവരെന്നും തീണ്ടിക്കൂടാത്തവരെന്നും, കണ്ണിൽപെട്ടുകൂടാത്തവരെന്നും ഒക്കെ വിളിക്കപ്പെടുന്ന അവർണഹിന്ദുക്കളെക്കാൾ ശ്രേഷ്ഠരാണു തങ്ങൾ എന്നു ഭാവിക്കുന്ന സവർണഹിന്ദുക്കൾ അവരുടെ ഈ ശ്രേഷ്ഠതാവാദത്തിനു തെല്ലും ശാസ്ത്രസമ്മതിയില്ലെന്നു മനസ്സിലാക്കണം. വേദം, ഉപനിഷത്ത്, സ്മൃതി, ഗീത എന്നൊക്കെ അറിയപ്പെടുന്ന വൈദികഗ്രന്ഥങ്ങൾ ഞാൻ ഇവിടെ വിവരിച്ച മട്ടിലുള്ള അസ്പൃശ്യതയ്ക്കു ദൈവികാംഗീകാരമുണ്ടെന്നു വ്യക്തമായി തെളിയിക്കുകയാണെങ്കിൽ, പിന്നീട് എന്നെ ഹിന്ദുമതത്തിൽ പിടിച്ചുനിറുത്തുന്നതിന് ഈ ലോകത്തിലുള്ള യാതൊന്നിനും കഴിയുകയില്ല. ചീഞ്ഞ പഴം പുറത്തെറിയുന്നതുപോലെ ഞാൻ ആ ഹിന്ദുമതത്തേയും പുറത്തെറിയും. സവർണഹിന്ദുക്കളേയും അവർണഹിന്ദുക്കളേയും സൃഷ്ടിച്ച ഈശ്വരൻ അദ്ദേഹത്തിന്റെ സന്താനങ്ങൾക്കിടയിൽ ഇത്ര ഹീനമായ ഒരു വേലി കെട്ടിയുറപ്പിക്കുമെന്നു സങ്കല്പിക്കുന്നതുപോലും എന്റെ യുക്തി

4. Harijan, 26–1–1934 (Hindu Dharma, P. 307)

ബോധത്തിനു നിരക്കാത്തതാണു്; അതു് എന്റെ ഹൃദയത്തെ വേദനിപ്പിക്കുന്നു. വേദങ്ങളും ഉപനിഷത്തുക്കളും രചിച്ച ഋഷിമാർ ഉച്ചരിച്ച ഓരോ മന്ത്രത്തിലും ഈശ്വരന്റെ ഏകത്വം ഊന്നിപ്പറയുന്നുണ്ടു്. ഇന്നു ഹിന്ദുമതത്തിൽ നിലവിലിരിപ്പുള്ളമട്ടിൽ അയിത്താചാരത്തെപ്പറ്റി അവർ സങ്കല്പിച്ചിരുന്നു എന്നു കരുതുന്നതു ബുദ്ധിയുള്ള മനുഷ്യർക്കു നിരക്കുന്നതല്ല. പക്ഷേ അന്ധവിശ്വാസങ്ങളും പക്ഷപാതങ്ങളും പെട്ടെന്നൊന്നും ഇല്ലാതാവുകയില്ല. അവ യുക്തിയെ മറയ്ക്കുകയും, ബുദ്ധിയെ കലക്കുകയും ഹൃദയത്തെ കട്ടപിടിപ്പിക്കുകയും ചെയ്യും. അങ്ങനെയാണു പണ്ഡിതന്മാർപോലും അയിത്താചാരത്തെ നീതീകരിക്കുന്നതായി നാം കാണുന്നതു്.

വിദ്യാർത്ഥികളായ നിങ്ങൾ മനസ്സിലാക്കേണ്ടതു് ഈ സന്ദേശത്തിനു പിന്നിൽ ഇതിനേക്കാളേറെ മഹത്ത്വപൂർണമായ മറ്റൊരു സന്ദേശം മറഞ്ഞിരുപ്പുണ്ടെന്നാണു്. ഇന്ത്യയിലെ എല്ലാത്തരത്തിലുള്ള സാമൂഹ്യസമ്പ്രദായങ്ങളേയും അയിത്താചാരമെന്ന ഈ ഭീകരസത്ത്വം കടന്നുപിടികൂടിയിട്ടുണ്ടു്. ഈ സന്ദേശത്തിന്റെ പിന്നിലുള്ള ആശയമിതാണു്; ഹിന്ദുക്കളുടെ ഇടയിൽ അയിത്തം പാടില്ലെന്നുതന്നെയല്ല, ഹിന്ദുക്കളും, ക്രിസ്ത്യാനികളും, മുസ്ളീങ്ങളും, പാഴ്സികളും, മറ്റുള്ളവരും തമ്മിലൊന്നും തന്നെ അയിത്തം ആചരിച്ചുകൂടാ. ലക്ഷക്കണക്കിനുള്ള സവർണഹിന്ദുക്കളുടെ ഹൃദയത്തിൽ ഇമ്മാതിരിയൊരു മഹത്തായ പരിവർത്തനം ഉണ്ടാക്കാൻ കഴിഞ്ഞാൽ, അവരുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കാൻ കഴിഞ്ഞാൽ—അവ ശുദ്ധീകരിക്കപ്പെടുമെന്നു തീർച്ചയാണു്—എനിക്കു് ഉറപ്പുണ്ടു് ഇന്ത്യയിൽ നമുക്കു് ഒരൊററ ജനതയെന്ന നിലയിൽ പരസ്പരവിശ്വാസത്തോടെ, യാതൊരു സംശയവും അന്യോന്യം വച്ചുപുലർത്താതെ, ജീവിക്കാൻ കഴിയുമെന്നു്. അയിത്താചാരം അതിന്റെ പല സൂക്ഷ്മരൂപങ്ങളിലൂടെ നമ്മെ പരസ്പരം വേർതിരിക്കുന്നു; നമ്മുടെ ജീവിതത്തെ അസുന്ദരമാക്കുന്നു; ദുഷ്കരമാക്കുന്നു.

## 5

ഒരു ലേഖകൻ എഴുതുന്നു: 'മൈസൂറിലെ ഹരിജനങ്ങൾ അവരുടെ ക്ഷേത്രങ്ങളിൽ പതിവായി മൃഗബലി നടത്താറുണ്ടു്. കൃഷ്ണരാജനഗർ താലൂക്കിൽ ഇക്കാര്യത്തിനുവേണ്ടി ചില പ്രത്യേക സ്ഥലങ്ങളിലേക്കു കൊല്ലംതോറും തീർത്ഥയാത്രകൾ നടത്താറുണ്ടു്. അങ്ങനെയൊരു തീർത്ഥയാത്ര ഇക്കൊല്ലം ജനുവരി 3–നം 25–നം ഇടയ്ക്കു നടന്നു. അപ്പോൾ പ്രതിദിനം മൂന്നും നാലും ആടുകളെ ബലിയർപ്പിച്ചിരുന്നുവത്രേ.

5. Harijan, 23–6–1946 (Non–violence in Peace and War, vol. II, P. 71)

ശ്രാവണമാസത്തിൽ എല്ലാ ശനിയാഴ്ചയും ഇത്തരം മൃഗബലി നടത്താറുണ്ട്. ഹരിജനങ്ങൾ മാത്രമല്ല, ഹിന്ദുമതസംരക്ഷകരെന്നു സ്വയം ഭാവിക്കുന്ന പുരോഹിതന്മാരും അതിൽ പങ്കെടുക്കുന്നു. അവരൊക്കെ അത്തരം സന്ദർഭങ്ങളിൽ മദ്യപാനത്തിലും ഏർപ്പെടാറുണ്ട്.

ഏററവും വേദനാകരമായ കാര്യം അവർ ഗോമാംസം തിന്നുന്നുവെന്നതാണ്. ഈശ്വരന്റെ അധിവാസസ്ഥാനമായ ക്ഷേത്രത്തിന്റെ മുമ്പിൽവച്ച് ഇങ്ങനെ മൃഗബലി നടത്തുന്നത് എല്ലാ ഹിന്ദുക്കൾക്കും ലജ്ജാകരമായ കാര്യമാണെന്നും പറയേണ്ടിയിരിക്കുന്നു.'

ലേഖകൻ പറയുന്നതു സത്യമാണെങ്കിൽ, തീർച്ചയായും ഇതു് ഏതൊരു ഹിന്ദുവിനേയും ഒരർത്ഥത്തിൽ ലജ്ജിപ്പിക്കേണ്ട കാര്യംതന്നെയാണ്. പക്ഷേ ഒരൊററ പാപകർമ്മത്തേയും വാക്കുകൾകൊണ്ടു നിന്ദിച്ചുമാത്രം ഇല്ലാതാക്കിക്കളയാൻ സാധ്യമല്ല. അതുപോലെതന്നെ സമുദായം മുഴുവൻ പാപം ചെയ്യുന്ന എന്നുള്ളതുകൊണ്ടു വ്യക്തികൾ കടമകളില്ലെന്നും പറഞ്ഞുകൂടാ. അതുകൊണ്ട് എന്റെ അഭിപ്രായത്തിൽ ഇക്കാര്യത്തിലൊരു വ്യതിയാനം വരുത്തുന്നതിനുള്ള ആദ്യത്തെ ഉത്തരവാദിത്വം ലേഖകനുതന്നെ; രണ്ടാമതു മൃഗബലി നടത്തുന്ന സ്ഥലത്തെ ആളുകൾക്കാണ് ഉത്തരവാദിത്വം. പിന്നീടു മൈസൂർരാജാവിനും അവിടത്തെ ജനങ്ങൾക്കും. അതുകഴിഞ്ഞാൽ കർണാടകത്തിലെയും മദ്രാസ് സംസ്ഥാനത്തിലേയും ഇന്ത്യയിലേയും ജനങ്ങൾക്കു മുഴുവൻ. ഓരോരുത്തരും അവരവരുടെ പ്രദേശങ്ങളിൽ ഈ പ്രവൃത്തി ചിട്ടയൊത്തു ചെയ്യാൻ തയാറായാലേ—ചിട്ടയൊത്ത പ്രവൃത്തിതന്നെ വിജയപ്രദമാകണമെങ്കിൽ അഹിംസയുടെ അടിസ്ഥാനത്തിൽവേണം ചെയ്യാൻ—തലമുറതലമുറയായി പകർന്നുവന്നിരിക്കുന്ന ഈ തിന്മയെ നാമാവശേഷമാക്കാൻ സാധിക്കൂ.

അതുകൊണ്ടു ലേഖകൻ വേണം മുൻകൈയെടുക്കാൻ. പരിഷ്ക്കരണപ്രവർത്തനം എങ്ങനെ നടത്തണമെന്നതിനെപ്പററി ഞാൻ മുൻപുതന്നെ വേണ്ടത്ര എഴുതിയിട്ടുണ്ട്.

6

ദാനത്തിന്റെ കാര്യത്തിൽ തനിക്കു ചില ഉറച്ച അഭിപ്രായങ്ങളുണ്ടെന്നു പറഞ്ഞുകൊണ്ടാണ് അദ്ദേഹം തുടങ്ങിയതു്. വെറുതെയുള്ള ദാനം കൊടുക്കുന്നതും സ്വീകരിക്കുന്നതും തെററാണ്. നമ്മുടെ നാട്ടിൽ മതത്തിന്റെ മുഖംമൂടിയണിഞ്ഞ മതരാഹിത്യം

6. Harijan, 19-1-1947 (Non-violence in Peace and War, vol. II, p. 201)

പലപ്പോഴും വിഹരിക്കാറുണ്ട്. ഇന്ത്യയിൽ 56 ലക്ഷം വരുന്ന സന്യാസിമാരുടെ ഒരു പററംതന്നെയുണ്ടത്രേ. ആ സന്യാസിമാരിൽ ഏതെങ്കിലുമർത്ഥത്തിൽ കൊള്ളാവുന്ന ആളുകൾ വളരെക്കുറച്ചേ കാണൂ. ഈ ദുഃഖഭരിതമായ രാജ്യത്തിൽ അചിത്താചാരം എന്ന ഗർഹണീയസമ്പ്രദായത്തിനുപോലും മതത്തിൻെറ സമ്മതി നല്കപ്പെട്ടിട്ടുണ്ട്.

## അദ്ധ്യായം അഞ്ച്

# ക്ഷേത്രങ്ങൾ—അവയുടെ പ്രാധാന്യവും പ്രയോജനവും

1

ഞാനൊരു വിഗ്രഹാരാധകനുമാണ്, വിഗ്രഹഭഞ്ജകനുമാണ്. ഈ രണ്ടു പദങ്ങളും ശരിയെന്ന് എനിക്കു തോന്നുന്ന ഒരു അർത്ഥത്തിലാണ് ഇവിടെ പ്രയോഗിക്കുന്നത്. വിഗ്രഹാരാധനയുടെ പിന്നിലുള്ള തത്ത്വം ഞാൻ വിലമതിക്കുന്നു. മനുഷ്യരാശിയുടെ സമുദ്ധരണത്തിനു് അതിപ്രധാനമായ ഒരു പങ്ക് അതു വഹിക്കുന്നുണ്ട്. നമ്മുടെ രാജ്യത്തെ പരിപൂതമാക്കുന്ന ആയിരക്കണക്കിനു പുണ്യക്ഷേത്രങ്ങളെ എൻെറ ജീവൻ ബലിയർപ്പിച്ചും സംരക്ഷിക്കുന്നതിനുള്ള ശക്തി എനിക്കുണ്ടാകണമെന്നാണ് എൻെറ ആഗ്രഹം.

തൻേറതല്ലാത്ത ദേവന്മാരെ ആരാധിക്കുന്നതിൽ യാതൊരു നന്മയും കണ്ടെത്താൻ കഴിയാത്ത ഒരുതരം മതഭ്രാന്തു വിഗ്രഹാരാധനയുടെ പിന്നിൽ പതിയിരിക്കുന്നുണ്ട്. അമ്മാതിരി സൂക്ഷ്മരൂപത്തിലുള്ള വിഗ്രഹാരാധനയെ തകർക്കുന്നവൻ എന്ന അർത്ഥത്തിൽ ഞാനൊരു വിഗ്രഹഭഞ്ജകനാണ്. ഒരു കഷണം കല്ലിനേയോ അല്ലെങ്കിൽ ഒരു സ്വർണവിഗ്രഹത്തേയോ സാക്ഷാൽ ഈശ്വരനായിക്കരുതി പൂജ നടത്തുന്ന സ്ഥൂലവും ഗ്രാമ്യവുമായ ആരാധനാസമ്പ്രദായത്തേക്കാൾ ഭയങ്കരമാണ് ഇത്തരം വിഗ്രഹാരാധന. കാരണം ഇതു കുറേക്കൂടി സൂക്ഷ്മമാണ്; കുടിലവുമാണ്.

2

ക്ഷേത്രങ്ങളുടെ നിലനില്പു പാപമോ അന്ധവിശ്വാസമോ ആണെന്നു ഞാൻ കരുതുന്നില്ല. പൊതുവായ ഒരു ആരാധനാക്രമവും പൊതുവായ ഒരു ആരാധനാകേന്ദ്രവും മനുഷ്യനു് ആവശ്യമാ

1 Young India, 28-8-1924 (Hindu Dharma P. 65)
2. Young India, 5-11-1925 (Hindu Dharma, P.66)

ണെന്നു തോന്നുന്നു. ക്ഷേത്രങ്ങളിൽ ബിംബങ്ങൾ വേണമോ വേണ്ടയോ എന്നുള്ളതു മനുഷ്യരുടെ മനോഭാവത്തേയും അഭിരുചികളേയും സംബന്ധിക്കുന്ന ഒരു കാര്യമാണ്. ബിംബങ്ങളുള്ള ഹിന്ദുക്ഷേത്രവും റോമൻ കത്തോലിക്കാ പള്ളിയും അന്ധവിശ്വാസത്തെ സൂചിപ്പിക്കുന്നുവെന്നോ അതുകൊണ്ട് അവ മോശമാണെന്നോ ഞാൻ പറയുകയില്ല. ബിംബങ്ങളില്ലാത്തതുകൊണ്ടു മുസ്ലീം പള്ളിയും പ്രോട്ടസ്റ്റൻറ് പള്ളിയും അന്ധവിശ്വാസത്തിൽനിന്നു വിമുക്തമാണെന്നോ അതുകൊണ്ട് അവ നല്ലതാണെന്നോ പറയുകയുമില്ല. കുരിശോ ഗ്രന്ഥമോ പോലൊരു പ്രതീകം വിഗ്രഹതുല്യമായിത്തീരാൻ വിഷമമൊന്നുമില്ല; അങ്ങനെ അത് അന്ധവിശ്വാസത്തിനു പ്രേരകവുമാകാം. ബാലഗോപാലവിഗ്രഹമോ കന്യാമറിയത്രൂപമോ ആരാധനാവിഷയമാകുന്നതു മാനസികോന്നമനത്തിനു കാരണമാകാം; അന്ധവിശ്വാസവിമുക്തവുമാകാം. ആരാധകൻെറ ഹൃദയഭാവത്തെ ആശ്രയിച്ചിരിക്കുകയാണ് ഈ കാര്യങ്ങൾ.

3

നോട്ടർ ഡാം പള്ളിയുടെ അത്ഭുതകരമായ നിർമ്മാണ ശില്പവും മനോഹരങ്ങളായ കൊത്തുപണികൾകൊണ്ട് അതിൻെറ അകം മുഴുവൻ അലങ്കരിച്ചിരിക്കുന്നതും ഒരിക്കലും മറക്കാനൊക്കുകയില്ല. ഇത്തരം ദൈവികങ്ങളായ ഭദ്രാസനപ്പള്ളികൾ നിർമ്മിക്കുന്നതിനുവേണ്ടി ലക്ഷക്കണക്കിനു പണം ചെലവഴിച്ച ആളുകളുടെ ഹൃദയത്തിൽ ഈശ്വരഭക്തി ഉണ്ടാവാതെ തരമില്ല.

പാരീസിലെ പരിഷ്കാരമോടികളേയും സാമൂഹ്യചാപല്യങ്ങളേയുംകുറിച്ചു ഞാൻ ഒട്ടു വളരെ വായിച്ചിട്ടുണ്ട്. ഓരോ തെരുവിലും അവയുടെ ലക്ഷണങ്ങൾ സുലഭവുമാണ്. പക്ഷേ, പള്ളികൾ ആ രംഗങ്ങളിൽനിന്നൊക്കെ അകന്നുനില്ക്കുന്നു എന്ന വസ്തുത ശ്രദ്ധേയമാണ്. ഈ പള്ളികളിലേയ്ക്കു കടക്കുമ്പോൾ പുറത്തുള്ള ശബ്ദവും ബഹളവുമൊക്കെ ഒരുവൻ മറന്നുപോകും; അയാളുടെ പെരുമാററത്തിനൊരു വ്യത്യാസംതന്നെയുണ്ടാകും. കന്യാമറിയത്തിൻെറ വിഗ്രഹത്തിൻെറ മുൻപിൽ മുട്ടുകുത്തിനില്ക്കുന്ന ഭക്തന്മാരെ കടന്നുപോകുമ്പോൾ ഗൗരവത്തോടും ആദരവോടും കൂടി പെരുമാറാനേ ആർക്കും സാധിക്കൂ. ഈ മുട്ടുകുത്തിനില്ക്കലും പ്രാർത്ഥനയുമൊക്കെ വെറും അന്ധവിശ്വാസമായിരിക്കുകയില്ല എന്ന വിചാരം അന്നുതൊട്ടേ എൻെറ മനസ്സിൽ പ്രബലമായി വരുകയാണ്. കന്യാമറിയത്തിൻെറ മുൻപിൽ മുട്ടുകുത്തുന്ന ഭക്തന്മാർ വെറുമൊരു മാർബിൾക്കല്ലിനെ ആരാധിക്കുകയല്ല ചെയ്യു

3. An Autobiography (1927) P. 55)

ന്നതു്. യഥാർത്ഥമായ ഭക്തിതന്നെയാണു് അവരുടെ പ്രചോദനം. അവർ വന്ദിക്കുന്നതു കല്ലിനെയല്ല. ആ കല്ല യാതൊന്നിൻെറ പ്രതീകമാണോ ആ ദിവ്യ ചൈതന്യത്തെത്തന്നെയാണു്. ഈ ആരാധനാസമ്പ്രദായത്തിലൂടെ അവർ ഈശ്വര മഹത്വത്തിനു ഹാനി വരുത്തുകയല്ല: അതിനെ വർദ്ധിപ്പിക്കുകതന്നെയാണു ചെയ്യുന്നതെന്നു് എനിക്കു തോന്നുന്നു.

4

ഒരു ലേഖകൻ എഴുതുന്നു: 'മൃഗങ്ങളെയും കല്ലുകളെയും മരങ്ങളെയും സ്ത്രീപുരുഷന്മാർ ആരാധിക്കുന്ന കാഴ്ച ഈ നാട്ടിൽ വളരെ സാധാരണമാണു്. പക്ഷേ, ഉത്സാഹശാലികളായ സാമൂഹ്യപ്രവർത്തകരുടെ കുടുംബങ്ങളിലുള്ള വിദ്യാഭ്യാസമുള്ള സ്ത്രീകളും പോലും ഈ ആരാധനാ സമ്പ്രദായത്തിൽ ഏർപ്പെടുന്നതു കണ്ടപ്പോഴാണു് എനിക്കു വലുതായ അത്ഭുതം തോന്നിയതു്. ഈ സുഹൃത്തുക്കളും സഹോദരിമാരും ഈ സമ്പ്രദായത്തെ നീതീകരിക്കുന്നുണ്ടു്. ഇതിൽ മൂഢവിശ്വാസമൊന്നുമില്ലെന്നും പ്രകൃതിയിലുള്ള ഈശ്വരശക്തിയോടു കാണിക്കുന്ന പരിശുദ്ധമായ ആദരവു മാത്രമാണു് അതിനു് അധിഷ്ഠാനമെന്നും അവർ വാദിക്കുന്നു. അതുകൊണ്ടു് അതു് അന്ധവിശ്വാസമല്ലത്രെ. സത്യവാൻേറയും സാവിത്രിയുടേയും കഥ ചൂണ്ടിക്കാണിച്ചുകൊണ്ടു് അവരുടെ ഓർമ്മയെ നിലനിർത്തുകയാണു തങ്ങൾ ചെയ്യുന്നതെന്നു് അവർ പറയുന്നു. ഈ വാദം എനിക്കു വിശ്വസിക്കാൻ തോന്നുന്നില്ല. ഇക്കാര്യത്തിൽ ഒട്ടൊന്നു വെളിച്ചം നല്കാൻ ഞാൻ അങ്ങയോടു് അപേക്ഷിക്കുന്നു.'

എനിക്കീ ചോദ്യം ഇഷ്ടപ്പെട്ടു. വിഗ്രഹാരാധന എന്ന പഴയ, വളരെപ്പഴയ, പ്രശ്നമാണിതു് ഉന്നയിക്കുന്നതു്. വിഗ്രഹാരാധന അബദ്ധവിശ്വാസങ്ങളും സിദ്ധാന്തങ്ങളുംകൊണ്ടു ജടിലമായ, അന്ധമായ, ഒരു ആരാധനാസമ്പ്രദായമായിത്തീരുമ്പോൾ ഹീനമായ ഒരു സാമൂഹ്യദുരാചാരമായി മാറുന്നു. ആ നിലയ്ക്കു് അതിനെ എതിർക്കുകയും വേണം. നേരേമറിച്ചു മനുഷ്യൻെറ ആദർശങ്ങൾക്കു മൂർത്തരൂപം നല്കുക എന്ന മട്ടിലുള്ള വിഗ്രഹാരാധന മനുഷ്യപ്രകൃതത്തിൽത്തന്നെ അന്തർലീനമായ ഒരു ഗുണമാണു്. ഉപാസനയെ സഹായിക്കുന്ന ഒരുപാധിയെന്ന മട്ടിൽ അതു വിലപ്പെട്ടതുമാണു്. നാം വിശുദ്ധമെന്നോ ദിവ്യമെന്നോ കരുതുന്ന ഒരു ഗ്രന്ഥത്തെ ആദരിക്കുമ്പോൾ ഒരു വിഗ്രഹത്തെ ആരാധിക്കുകയാണു ചെയ്യുക. പരിശുദ്ധിബോധത്തോടും ആദരവോടുംകൂടി ഒരു ക്ഷേത്രമോ, പള്ളിയോ സന്ദർശിക്കുമ്പോഴും നാം ഒരു വിഗ്രഹത്തെ ആരാധിക്കുകതന്നെയാണു്. ഇതിലൊന്നും യാതൊരു

4. Young India, 26-9-1929 (Hindu Dharma, P. 70)

ദോഷവും ഞാൻ കാണുന്നില്ല. എന്നുതന്നെയല്ല, സുനിശ്ചിതവും പരിമിതവുമായ ഒരു ഗ്രഹണശക്തിമാത്രമുള്ള മനുഷ്യന്ന മറെറാരു രീതിയിൽ പ്രവർത്തിക്കുക സാധ്യവുമല്ല. അതുകൊണ്ടു വൃക്ഷാരാധനയിൽ നൈസർഗികമായിത്തന്നെ ദോഷകരമോ ദുഷ്ടമോ ആയ എന്തെങ്കിലുമുണ്ട് എന്നു കരുതുന്നതിനു പകരം കവിതാസുന്ദരവും വികാരമേദുരവുമായ ഒരു ആശയം അതിലുണ്ടെന്നു ഞാൻ മനസ്സിലാക്കുന്നു. സമസ്ത സസ്യപ്രപഞ്ചത്തോടുമുള്ള നമ്മുടെ യഥാർത്ഥമായ ആദരവിനെയാണ് അതു സൂചിപ്പിക്കുന്നത്. ആ സസ്യപ്രപഞ്ചമാകട്ടെ ചേതോഹരമായ രൂപവൈവിധ്യങ്ങളുടെ അനന്തവും വിശാലവുമായ ഒരു ചിത്രാവലി നമ്മുടെ മുന്നിൽ നിവർത്തിപ്പിടിക്കുകയും ഈശ്വരന്റെ കീർത്തിയും മഹത്ത്വവും ആയിരമായിരം നാവുകളിലൂടെ നമ്മോടു പ്രഖ്യാപിക്കുകയുമാണു ചെയ്യുന്നത്. സസ്യങ്ങളില്ലെങ്കിൽ ഈ ഭൂമിക്ക് ഒരുനിമിഷംപോലും മനുഷ്യജീവിതത്തെ നിലനിറുത്താനാവില്ല. വൃക്ഷങ്ങൾ കുറവുള്ള ഒരു പ്രദേശത്തു പ്രത്യേകിച്ചും, വിഗ്രഹാരാധനയ്ക്കു സവിശേഷമായ ഒരു സാമ്പത്തികപ്രാധാന്യംകൂടിയുണ്ടു്.

അതുകൊണ്ടു വൃക്ഷാരാധനയ്ക്കെതിരായി കുരിശുയുദ്ധം നടത്തേണ്ട ആവശ്യമൊന്നും ഞാൻ കാണുന്നില്ല. വൃക്ഷങ്ങളെ ആരാധിക്കുന്ന പാവപ്പെട്ട, ശുദ്ധബുദ്ധികളായ സ്ത്രീകൾക്ക് അവർ ചെയ്യുന്ന പ്രവൃത്തിയുടെ അർത്ഥഭേദങ്ങളെക്കുറിച്ചു യുക്തിയുക്തമായ ജ്ഞാനമൊന്നുമുണ്ടായിരിക്കുകയില്ല എന്നതു ശരിയാണ്. എന്തിനാണു വൃക്ഷങ്ങളെ പൂജിക്കുന്നതു് എന്നു ചോദിച്ചാൽ അതിന് അവർക്കു സമാധാനം പറയാൻ സാധിച്ചില്ലെന്നുവരും. പരിശുദ്ധവും തികച്ചും സരളവുമായ ഒരു വിശ്വാസമാണ് അവരെക്കൊണ്ടു പ്രവർത്തിപ്പിക്കുന്നതു്. ആ വിശ്വാസത്തെ നാം നിന്ദിച്ചുകൂടാ. നാം അമൂല്യമായി സംരക്ഷിക്കേണ്ട മഹത്തും ഉജ്ജ്വലവുമായ ഒരു ശക്തിയാണതു്.

പക്ഷേ, വൃക്ഷങ്ങളുടെ മുന്നിൽ ഭക്തജനങ്ങൾ അനുഷ്ഠിക്കുന്ന വ്രതങ്ങളും പൂജകളും തികച്ചും വ്യത്യസ്തമാണ്. പള്ളികളുടേയോ ദേവാലയങ്ങളുടേയോ, ബലിപീഠങ്ങളുടേയോ, വൃക്ഷങ്ങളുടേയോ മുന്നിൽ സ്വാർത്ഥോദ്ദേശ്യങ്ങൾ നേടുന്നതിനുവേണ്ടി വ്രതങ്ങൾ അനുഷ്ഠിക്കുന്നതും, പൂജകൾ നടത്തുന്നതുമൊന്നും പ്രോത്സാഹിപ്പിച്ചുകൂടാ. വിഗ്രഹാരാധനയ്ക്കും സ്വാർത്ഥോദ്ദേശ്യങ്ങൾക്കുവേണ്ടി നടത്തുന്ന പ്രാർത്ഥനകൾക്കും വ്രതാനുഷ്ഠാനങ്ങൾക്കും തമ്മിൽ കാരണകാര്യരീതിയിലുള്ള ബന്ധമൊന്നുമില്ല. വ്യക്തിഗതവും സ്വാർത്ഥപ്രേരിതവുമായ പ്രാർത്ഥന വിഗ്രഹത്തിന്റെ മുൻപിലായാലും അദൃശ്യനായ ഈശ്വരന്റെ മുൻപിലായാലും ഒരുപോലെ ദുഷ്ടമാണ്.

ഇങ്ങനെ പറയുന്നതുകൊണ്ടു ഞാൻ വൃക്ഷാരാധനയെ പൊതുവെ അനുകൂലിക്കുകയാണെന്നു് ആരും കരുതരുതു്. ഈശ്വരോപാസനയ്ക്കു് അത്യന്താപേക്ഷിതമായ ഉപാധി എന്ന മട്ടിലല്ല, മറ്റൊരടിസ്ഥാനത്തിലാണു ഞാൻ വൃക്ഷാരാധനയെ നീതികരിക്കുന്നതു്. ഈ പ്രപഞ്ചത്തിൽ ഈശ്വരൻ അസംഖ്യം രൂപങ്ങളിൽ സ്വയം പ്രകടീഭൂതനാകുന്നുണ്ടെന്നു ഞാൻ മനസ്സിലാക്കുന്നു; അങ്ങനെയുള്ള ഏതൊരു പ്രകടീഭൂതരൂപവും എന്റെ ആദരവു നൈസർഗികമായിത്തന്നെ ആർജിക്കുകയും ചെയ്യും.

5

ചോദ്യം:— അങ്ങെന്തിനാണു ഹരിജനങ്ങൾക്കു ക്ഷേത്രപ്രവേശനം വേണമെന്നു വാദിക്കുന്നതു്? ഹിന്ദുമതത്തിൽ ക്ഷേത്രങ്ങൾക്കു് ഏറ്റവും താഴ്ന്ന സ്ഥാനമല്ലേ നല്കിയിട്ടുള്ളു ?

ഉത്തരം:— ഒരുനിമിഷനേരത്തേയ്ക്കുപോലും ഞാൻ അങ്ങനെ വിചാരിക്കുന്നില്ല. ക്രിസ്ത്യാനികൾക്കു പള്ളികൾ എപ്രകാരമോ അപ്രകാരംതന്നെയാണു ഹിന്ദുക്കൾക്കു ക്ഷേത്രങ്ങളും. എന്റെ അഭിപ്രായത്തിൽ നാമെല്ലാം വിഗ്രഹാരാധകരാണു്; ഹിന്ദുക്കൾ അവരുടെ ക്ഷേത്രങ്ങളിൽ കല്ലുകൊണ്ടോ ലോഹംകൊണ്ടോ ബിംബങ്ങൾ ഉണ്ടാക്കിവച്ചു പൂജിക്കുന്നതുകൊണ്ടു്, അതിനെന്തെങ്കിലും വ്യത്യാസമുണ്ടെന്നു പറഞ്ഞുകൂടാ. കേവലമായ വിശ്വാസത്തിന്റെ പേരിൽ ക്ഷേത്രങ്ങൾ സന്ദർശിക്കുന്ന ആയിരക്കണക്കിനു ഹിന്ദുക്കൾക്കു്, പള്ളികൾ സന്ദർശിക്കുന്ന ക്രിസ്ത്യാനികളെപ്പോലെതന്നെ ആദ്ധ്യാത്മികമായ പ്രയോജനം സിദ്ധിക്കുന്നുണ്ടു്. ഒരു ഹിന്ദുവിനെ അയാളുടെ ക്ഷേത്രത്തിൽനിന്നു് അകററിനിറുത്തുമ്പോൾ സ്വജീവിതത്തിൽ ഏററവുമധികം വിലപ്പെട്ടതായി കരുതുന്ന ഒന്നിൽനിന്നാണു് അയാൾക്കു വിട്ടുനില്ക്കേണ്ടിവരുന്നതു്. ഹിന്ദുക്ഷേത്രങ്ങളെ കേന്ദ്രീകരിച്ചു് അന്ധവിശ്വാസങ്ങളും തിന്മകളും വളർന്നുവന്നിട്ടുണ്ടെന്നതു തീർച്ചയായും ശരിയാണു്. പക്ഷേ അതുകൊണ്ടു ക്ഷേത്രങ്ങൾ പരിഷ്കരിക്കേണ്ടതാണെന്നു വാദിക്കാമെന്നല്ലാതെ ഹരിജനങ്ങൾക്കോ മററു ഹിന്ദുക്കൾക്കോ ക്ഷേത്രങ്ങൾ അത്ര വിലപ്പെട്ടവയല്ല എന്നു സ്ഥാപിക്കാൻ അതൊരു കാരണമായി ഉന്നയിച്ചുകൂടാ. ക്ഷേത്രങ്ങൾ ഹിന്ദുമതത്തിന്റെ അവിഭാജ്യഘടകമാണു് എന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

6

ഒരു അമേരിക്കൻ ലേഖകൻ എഴുതുന്നു:

'സംഘടിതവും വ്യവസ്ഥാപിതവുമായ മതങ്ങളിൽനിന്നു് അകന്നു പോകുന്നതിനാണു് മതത്തിന്റെ മണ്ഡലത്തിലുണ്ടായി

5 Harijan, 11–2–1933 (Hindu Dharma, P.65)
6. Harijan, 11–3–1933 (Hindu Dharma, pp. 73–74)

ട്ടുള്ള ഓരോ മഹത്തായ പരിഷ്ക്കരണപ്രസ്ഥാനവും ശ്രമിച്ചിട്ടുള്ളതു് എന്നു മതചരിത്രം പഠിച്ചതിൽനിന്നു് എനിക്കു ബോദ്ധ്യമായിരിക്കുന്നു.... സങ്കചിതവും വിഭാഗീയവുമാകാൻ നിവൃത്തിയില്ലാത്ത മട്ടിൽ അത്രകണ്ടു സാർവ്വത്രികത്വം സത്യത്തിനുണ്ടു്. അതുകൊണ്ടു ക്ഷേത്രങ്ങളും, ക്രിസ്ത്യാനികളുടേയും മുസ്ളീങ്ങളുടേയും പള്ളികളും മതത്തെ വ്യഭിചരിക്കുകയാണെന്നു ഞാൻ കരുതുന്നു. എല്ലാ രാജ്യങ്ങളിലും ക്ഷേത്രങ്ങളിൽ സത്യത്തേയും ധാർമ്മികതയേയും നശിപ്പിക്കുന്നതു നാം കണ്ടിട്ടുണ്ടു്. എന്റെ അഭിപ്രായത്തിൽ സംഘടിത മതം എന്ന സങ്കല്പത്തിന്റെതന്നെ സ്വാഭാവികമായ ഒരു പരിണത ഫലമാണതു്....

'ഈശ്വരൻ സത്യമാണു്'' എന്നു് അങ്ങു് ആദ്യം ഗണിച്ചിരുന്നുവെന്നും, പക്ഷേ, ഇന്നു 'സത്യം ഈശ്വരനാണു്'' എന്നു ബോദ്ധ്യമായിരിക്കുന്നുവെന്നും അങ്ങു് യൂറോപ്പിൽവച്ചു പറഞ്ഞപ്പോഠ, വ്യത്യസ്തമായ ഒരു പാരമ്പര്യത്തിൽ പെട്ടവരാണെങ്കിലും, ഞങ്ങളുടെയുള്ളിൽ അങ്ങയുടെ ആ പ്രസ്താവന അനുകൂല പ്രതികരണമാണു് ഉളവാക്കിയതു്. പക്ഷേ, ക്ഷേത്രാധിഷ്ഠിതമായ ഹിന്ദുമതത്തെ നീതീകരിക്കുന്നതിനു് ഒരുങ്ങിയപ്പോഠ—ആ ഹിന്ദുമതം എത്രകണ്ടു ശുദ്ധീകരിക്കപ്പെട്ടതായാലും ശരി—അങ്ങു്, അങ്ങയുടെ സാർവലൗകികസ്വഭാവം കൈവിടുകയാണുണ്ടായതെന്നു ഞാൻ കരുതുന്നു. ആ സാർവലൗകികസ്വഭാവം അങ്ങു നേടുന്നതു് ഒരു ഹിന്ദുവെന്ന നിലയ്ക്കല്ല, സ്വജീവിതത്തിന്റെ ആദ്ധ്യാത്മികമായ നിലനില്പിനു ക്ഷേത്രങ്ങളെ ആശ്രയിക്കാത്ത, അതേസമയം ആദ്ധ്യാത്മികമനോഭാവം വച്ചുപുലർത്തുന്ന വലിയൊരു വിഭാഗം ഹിന്ദുക്കളിലൊരാളെന്ന നിലയ്ക്കാണു്. ഹിന്ദുമതത്തിന്റെ സമുന്നത പാരമ്പര്യങ്ങളോടു ബന്ധപ്പെടാത്തവരാണു് അക്കൂട്ടർ എന്നു ഞാൻ കരുതുന്നില്ല. നേരേ മറിച്ചു മനുഷ്യരാശിക്കു് ആദ്ധ്യാത്മികത എന്ന വിലപ്പെട്ട സംഭാവന നല്കുന്നതിനു് ഇന്ത്യയെ പ്രേരിപ്പിച്ച മതചൈതന്യം സൃഷ്ടിച്ചവരുടെ പരമ്പരയിൽ പെട്ടവരാണു് അവർ....'

ലോകമൊട്ടുക്കുള്ള വലിയൊരു വിഭാഗം ജനതയുടെ സുചിന്തിതമായ അഭിപ്രായമെന്ന നിലയ്ക്കു് ഇതു് ആദരപൂർണമായ പരിഗണന അർഹിക്കുന്നു. ഇമ്മാതിരിയൊരഭിപ്രായം ആദ്യമായിട്ടല്ല ഞാൻ കേഠക്കുന്നതു്. ഇവിടെ പരാമർശിച്ച രീതിയിൽത്തന്നെ ഈ വിഷയത്തെപ്പററി സുഹൃത്തുക്കളുമായി ചർച്ച ചെയ്യുന്നതിനുള്ള സന്ദർഭങ്ങഠ മുൻപും ലഭിച്ചിട്ടുണ്ടു്. ഈ വാദഗതികഠ ഒട്ടുമുക്കാലും എനിക്കു മനസ്സിലാക്കാൻ കഴിയും. എങ്കിലും അതു് അപൂർണമാണെന്നാണു് എന്റെ വിചാരം. കാരണം അതു ഭൗതിക വസ്തുതകഠ പരിഗണിക്കുന്നില്ല. ചില പുരോഹിതന്മാർ

ചീത്തയാളുകളായിരിക്കാം. ക്ഷേത്രങ്ങളിലും പള്ളികളിലും പലപ്പോഴും അഴിമതികളും, അധമപ്രവണതകളും ദൃശ്യമായിരിക്കാം. എങ്കിലും എല്ലാ പുരോഹിതരും ചീത്തയാണെന്നോ എല്ലാ ക്ഷേത്രങ്ങളും പള്ളികളും അഴിമതിയുടേയും അന്ധവിശ്വാസങ്ങളുടേയും കൂത്തരങ്ങാണെന്നോ തെളിയിക്കാൻ സാദ്ധ്യമല്ല. ഏതെങ്കിലുമൊരു അധിവാസസ്ഥാനം കൂടാതെകണ്ട യാതൊരു മതവും ഇന്നോളം നിലനിന്നിട്ടില്ല എന്ന അടിസ്ഥാനവസ്തുതയും ഇവിടെ പരിഗണിക്കപ്പെട്ടിട്ടില്ല. ഒരു പടികൂടി മുൻപോട്ട പോയി ഞാൻ പറയും, മനുഷ്യന്റെ മനോഘടന ഇന്നത്തെ നിലയിലായിരിക്കുന്നിടത്തോളംകാലം യാതൊരു മതത്തിനും അതുകൂടാതെ നിലനില്ക്കാനും കഴിയുകയില്ലെന്നു്. മനുഷ്യശരീരം പരിശുദ്ധാത്മാവു കുടികൊള്ളുന്ന ശ്രീകോവിലാണെന്നാണല്ലോ പറയപ്പെടുന്നതു്. അസംഖ്യം അത്തരം ശ്രീകോവിലുകൾ ആ വസ്തുതയെ നിഷേധിക്കുകയും ഹീനകർമ്മങ്ങളുടെയും ദുർവൃത്തികളുടേയും ഇരിപ്പിടമായിത്തീരുകയും ചെയ്യുന്നുണ്ടെങ്കിലും, ആ പ്രസ്താവന ശരിയാണു്. അതുകൊണ്ട ചുരുക്കം ചില മനുഷ്യശരീരങ്ങളെങ്കിലും പരിശുദ്ധാത്മാവു കുടികൊള്ളുന്ന ശ്രീകോവിലുകളാണെന്നു തെളിയിക്കാൻ സാധിച്ചാൽ— അതിനു സാധിക്കും— അതു് എല്ലാ മനുഷ്യശരീരങ്ങളെയും ദുർവൃത്തിയാരോപിച്ച നശിപ്പിക്കണമെന്ന ഒഴുക്കൻനിർദേശത്തിനു ശരിയായ മറുപടിയായിരിക്കുമെന്നാണ ഞാൻ കരുതുന്നതു്. അനേകം ശരീരങ്ങൾ ദുഷിച്ചുപോയിട്ടുണ്ടെങ്കിൽ അതിനു കാരണം മറ്റെന്തോ ആണു്. കല്ലും കുമ്മായവുംകൊണ്ട കെട്ടിപ്പൊക്കുന്ന ക്ഷേത്രങ്ങൾ, മനുഷ്യശരീരക്ഷേത്രങ്ങളുടെ സ്വാഭാവികമായ ഒരു വിരിവു മാത്രമാണു്. മനുഷ്യക്ഷേത്രങ്ങളെപ്പോലെ അവയും ഈശ്വരന്റെ അധിവാസസ്ഥാനങ്ങൾതന്നെയാണു്. അതുകൊണ്ട മനുഷ്യക്ഷേത്രത്തെപ്പോലെ ജീർണതയുടെ നിയമങ്ങൾ അവയേയും ബാധിച്ചു.

## 7

വിഗ്രഹഭഞ്ജകനായ ഒരു അദ്ധ്യാപകൻ ചുവടെ ചേർക്കുന്ന മൂന്നു ചോദ്യങ്ങൾ ചോദിക്കുന്നു:

1. 'ശ്രീരാമചന്ദ്രന്റെ ജീവിതത്തെ അനുവർത്തിക്കുന്ന ഒരു ഹിന്ദു അദ്ദേഹത്തിന്റെ ബിംബത്തെ ആരാധിക്കാൻ ക്ഷേത്രത്തിൽ പോകേണ്ട കാര്യമുണ്ടോ? പ്രവൃത്തിയേക്കാൾ നല്ലതാണോ ദർശനം?

2. ജീവനുള്ള ഒരു വ്യക്തിയുടെ മുൻപിൽ തല കുനിക്കുകയോ, കൈകൂപ്പുകയോ ചെയ്താൽ അയാൾ പ്രത്യഭിവാദനം

7. Harijan, 18-3-1933 (Hindu Dharma pp. 71-73)

ചെയ്യും. ബിംബത്തിന്ന് അതിന്ന കഴിയുകയില്ല. അപ്പോഠ ബിംബത്തെ വന്ദിക്കുന്നതുകൊണ്ട് എന്തു പ്രയോജനം? മറുപടി അയയ്ക്കാത്ത ഒരാളിന്ന കത്തയയ്ക്കുന്നതെന്തിനാണ്?

3. ഹിന്ദു ഒരു ദേവന്റെ ബിംബത്തെ ആരാധിക്കുകയാണെന്നിരിക്കട്ടെ. ആ ദേവൻ തന്റെ ജീവിതത്തിൽ ചില തെററുകളൊക്കെ ചെയ്തിട്ടുണ്ടാവും. ആരാധകൻ സ്വാഭാവികമായിത്തന്നെ ആ തെററുകളും അനുകരിക്കാൻ ഒരുങ്ങിയാൽ അതയാഠക്കു ദോഷമല്ലേ?'

ഇതിന്നുമുൻപും പലതവണ ഇത്തരം ചോദ്യങ്ങഠ ചോദിക്കപ്പെട്ടിട്ടുണ്ട്. ഞാൻ ഉത്തരം പറഞ്ഞിട്ടുമുണ്ട്. ഇപ്പോഠ ക്ഷേത്രപ്രവേശന പ്രശ്നം അത്തരം ചോദ്യങ്ങളെ വീണ്ടും ഉണർത്തിവിട്ടിരിക്കുകയാണ്. ലേഖകനെപ്പോലുള്ള സത്യസന്ധരായ സംശയാലുക്കളെ അവ വിഷമിപ്പിക്കുന്നു. മുൻപ് ഒരിക്കലും ഇവ ചർച്ച് ചെയ്യപ്പെട്ടിട്ടില്ല എന്നു ചിലർക്കു തോന്നുകയും ചെയ്യും. ഞാൻ ഒരിക്കൽക്കൂടി കഴിവിനൊത്ത മട്ടിൽ മറുപടി പറയാൻ ശ്രമിക്കാം. പക്ഷേ, ലേഖകനെപ്പോലുള്ള സംശയാലുക്കഠ സംതൃപ്തരാകുമോ എന്ന് എനിക്കു തീർച്ചയില്ല.

രാമചന്ദ്രന്റെ ബിംബത്തെ വന്ദിക്കുന്നതിന്നുവേണ്ടി ഒരു ഹിന്ദുവും ക്ഷേത്രസന്ദർശനം നടത്തേണ്ട കാര്യമില്ല. ക്ഷേത്രത്തിൽ പോയി രാമന്റെ ബിംബത്തെ ദർശിക്കാതെ അദ്ദേഹത്തെ ധ്യാനിക്കാൻ നിവൃത്തിയില്ലാത്തവർക്കാണു ക്ഷേത്രസന്ദർശനം വിധിച്ചിരിക്കുന്നത്. അവരുടെ രാമൻ മറെറവിടെയുമെന്നതിലധികം ക്ഷേത്രത്തിലാണു കുടികൊള്ളുന്നത്. അതൊരു നിർഭാഗ്യമാണ്; എങ്കിലും അതൊരു സത്യവുമാണ്. ആ കേവലവിശ്വാസത്തിന്നു ഭംഗംവരുത്താൻ എനിക്ക് ആഗ്രഹമില്ല.

ആദ്യത്തെ ചോദ്യത്തിൽതന്നെയുള്ള ഉപചോദ്യം വേണ്ടരീതിയിലല്ല ചോദിച്ചിരിക്കുന്നത്. ദർശനവും പ്രവൃത്തിയും തമ്മിൽ താരതമ്യപ്പെടുത്തേണ്ട കാര്യമില്ല. താരതമ്യപ്പെടുത്തുകയാണെങ്കിൽ, പ്രവൃത്തിയാണു ശ്രേഷ്ഠം എന്നു ഞാൻ ഒരു സംശയവും കൂടാതെ പറയും. പക്ഷേ ദർശനം പ്രവൃത്തി ചെയ്യുന്നതിന്നു സഹായകമാണ്; അതു് ആത്മാവിനെ ശുദ്ധീകരിക്കുകയും, സുദൃഢമാക്കുകയും ചെയ്യും. ധർമ്മാനുസൃതമായ പ്രവൃത്തിക്കു പകരം നില്ക്കുന്ന ഒന്നല്ല ദർശനം; ദർശനം അതിനെ പ്രോത്സാഹിപ്പിക്കുകയാണു ചെയ്യുക.

രണ്ടാമത്തെ ചോദ്യം ചോദ്യകർത്താവായ അദ്ധ്യാപകൻ ക്ഷേത്രാരാധനയുടെ സാരാംശം മുഴുവൻ തെററിദ്ധരിച്ചിരിക്കുകയാണെന്നു വ്യക്തമാക്കുന്നു. ഞാൻ ജീവിച്ചിരിക്കുന്ന ഒരാളെ വന്ദിക്കുകയും അദ്ദേഹം പ്രത്യഭിവാദനം നൽകുകയും ചെയ്യുമ്പോഠ ഞങ്ങ

ളിരുവരും അന്യോന്യം മര്യാദ പ്രകടിപ്പിക്കുന്നതേയുള്ളൂ. അതിൽ പ്രത്യേകിച്ചൊരു മേന്മയുമില്ല. അതു നല്ല കുടുംബശിക്ഷണത്തിന്റെ ലക്ഷണമാണ്. ക്ഷേത്രസന്ദർശനം ആത്മശുദ്ധീകരണത്തിനുവേണ്ടിയുള്ളതാണ്. ആരാധകൻ തന്റെ ഉള്ളിലുള്ള സദ്ഭാവങ്ങൾ മുഴുക്കെ ആവിഷ്കരിക്കുകയാണപ്പോൾ. ജീവിച്ചിരിക്കുന്ന ഒരാളെ വന്ദിക്കുമ്പോൾ, വന്ദിക്കപ്പെടുന്നയാളിന്റെ സദ്ഭാവങ്ങൾ ഉണർന്നെന്നു വരും—അങ്ങനെ വന്ദിക്കുന്നതു നിസ്വാർത്ഥമായിട്ടാണെങ്കിൽ, നമ്മെപ്പോലെതന്നെ ഏറെക്കുറെ പോരായ്മകൾ ഉള്ള ഒരാളാണല്ലോ ആ വന്ദിക്കപ്പെടുന്ന മനുഷ്യനും. നേരേമറിച്ച്, ക്ഷേത്രത്തിൽ നാം വന്ദിക്കുന്നതു ചൈതന്യപൂർണനായ ഈശ്വരനെയാണ്. ആ ഈശ്വരൻ ഊഹാതീതമാംവണ്ണം പൂർണനാണ്. ജീവിച്ചിരിക്കുന്ന മനുഷ്യർക്ക് എഴുതുന്ന കത്തുകൾക്കു മറുപടി കിട്ടിയാൽതന്നെ അവ പലപ്പോഴും മനോദുഃഖത്തിനിടയാക്കിയെന്നു വരും. എല്ലായ്പോഴും അവയ്ക്കു മറുപടി കിട്ടുമെന്നു തീർച്ചയുമില്ല. ക്ഷേത്രത്തിൽ കുടികൊള്ളുന്നതായി ആരാധകൻ സങ്കല്പിക്കുന്ന ഈശ്വരന് അയയ്ക്കുന്ന കത്തുകൾ എഴുതാൻ പേനയോ മഷിയോ കടലാസ്സോ ഒന്നും വേണ്ട; വാക്കുകൾപോലും വേണ്ട. കേവലമായ നിശ്ശബ്ദപ്രാർത്ഥനയാണ് ആ കത്ത്. അതിനു തീർച്ചയായും മറുപടി കിട്ടുകയും ചെയ്യും. വിശ്വാസത്തിന്റെ മനോഹരമായ ഒരു പ്രകടനമാണ് ആ പ്രവൃത്തി. ഇവിടെ പ്രയത്നം പാഴാകേണ്ടിവരുന്നില്ല; യാതൊരു മനോദുഃഖവുമുണ്ടാകുന്നില്ല; തെറ്റിദ്ധരിക്കുമെന്ന ഭയവും വേണ്ട. ക്ഷേത്രത്തിലും പള്ളികളിലുമൊക്കെ നടത്തുന്ന ആരാധനയുടെ പിന്നിലുള്ള സരളമായ തത്ത്വദർശനമെന്തെന്നറിയാൻ ലേഖകൻ ശ്രമിക്കണം. ഈശ്വരന്റെ വിഭിന്നനിവാസസ്ഥാനങ്ങൾ തമ്മിൽ യാതൊരു ഭിന്നതയും ഞാൻ കാണുന്നില്ലെന്നു മനസ്സിലാക്കിയാൽ, ഞാൻ ഉദ്ദേശിക്കുന്ന ആശയമെന്തെന്നു ലേഖകനു കൂടുതൽ വ്യക്തമാവും. ഈശ്വരവിശ്വാസത്തിൽനിന്നു രൂപംകൊണ്ടിട്ടുള്ളവയാണവ. അദൃശ്യമായ ഈശ്വരചൈതന്യത്തെ ഏതുവിധമെങ്കിലും പ്രാപിക്കണമെന്ന മനുഷ്യന്റെ അദമ്യാഭിലാഷത്തിനുള്ള മറുപടിയാണവ.

മൂന്നാമത്തെ ചോദ്യം ലേഖകൻ ഈശ്വരാവതാരങ്ങളെ സംബന്ധിച്ച ഹൈന്ദവസിദ്ധാന്തമെന്താണെന്നു മനസ്സിലാക്കാൻ ശ്രമിച്ചിട്ടില്ലെന്നു വ്യക്തമാക്കുന്നു. ഈശ്വരവിശ്വാസമുള്ള ഹിന്ദു ഈശ്വരാവതാരത്തിൽ യാതൊരു പോരായ്മയും കാണുകയില്ല. ഹൈന്ദവഭക്തന്റെ കൃഷ്ണൻ ഒരു സമ്പൂർണസത്തയാണ്. വിമർശകരുടെ ക്രൂരമായ വിലയിരുത്തലുകളൊന്നും അയാളെ ബാധിക്കുകയില്ല. ലക്ഷക്കണക്കിനു രാമഭക്തന്മാരും കൃഷ്ണഭക്തന്മാരും ഈശ്വരനെ രാമനെന്നും കൃഷ്ണനെന്നും ഉള്ള പേരുകളിൽതന്നെ ധ്യാനിച്ച്, സ്വന്തം ജീവിതങ്ങളെ പരിവർത്തനവിധേയമാക്കിത്തീ

ത്തിട്ടുണ്ട്. ഈ പ്രതിഭാസം എങ്ങനെ സംഭവിക്കുന്നു എന്ന് എനിക്ക് അറിഞ്ഞുകൂടാ. അതൊരു അത്ഭുതരഹസ്യമാണ്. അതിനു തെളിവുകൾ കണ്ടുപിടിക്കാൻ ഞാൻ ശ്രമിച്ചിട്ടില്ല. ഈശ്വരന്റെ നാമവും പരമമായ ഗുണവും സത്യമാണ് എന്ന് എന്റെ ഹൃദയവും ബുദ്ധിയും വളരെപ്പണ്ടേ അറിഞ്ഞിട്ടുണ്ടെങ്കിലും, ആ സത്യത്തിനു രാമൻ എന്ന പേരാണു ഞാൻ നല്കിയിട്ടുള്ളത്. ജീവിതത്തിലെ അന്ധകാരനിബിഡമായ പരീക്ഷണഘട്ടങ്ങളിൽ ആ പേരാണ് എന്നെ രക്ഷിച്ചിട്ടുള്ളത്; ഇന്നും രക്ഷിക്കുന്നത്. ഒരുപക്ഷേ ബാല്യകാലസാഹചര്യങ്ങളാവാം അതിനെ ഇത്രമാത്രം ആക്കിത്തീർത്തത്;അതല്ലെങ്കിൽ തുളസീദാസൻ ചെലുത്തിയ സ്വാധീനശക്തിയാകാം, ഏതായാലും പ്രബലമായ ഒരു വസ്തുതയാണ് അത്. ഈ വരികൾ കുറിക്കുമ്പോൾ, ബാല്യത്തിൽ എന്റെ പൂർവിക ഭവനത്തിനടുത്തുള്ള 'ശ്രീരാമ്ജോ മന്ദിര'ത്തിൽ നിത്യവും നടത്താറുണ്ടായിരുന്ന സന്ദർശനങ്ങൾ എന്റെ സ്മൃതിപഥത്തിൽ പുനരാവിർഭവിക്കുകയാണ്. അന്ന് എന്റെ രാമൻ അവിടെയാണ് അധിവസിച്ചിരുന്നത്. പല ഭയപ്പാടുകളിൽനിന്നും പാപകർമ്മങ്ങളിൽനിന്നും അദ്ദേഹം എന്നെ രക്ഷിച്ചു. എന്നെ സംബന്ധിച്ചിടത്തോളം അതു് അന്ധവിശ്വാസമായിരുന്നില്ല. ്രാമവിഗ്രഹം സൂക്ഷിച്ചിരുന്നയാൾ ഒരുപക്ഷേ നിന്ദ്യനായിരുന്നിരിക്കാം. എങ്കിലും അയാൾക്കെതിരായി പറയാൻ എന്റെ പക്കൽ ആരോപണമൊന്നുമുണ്ടായിരുന്നില്ല. ആ ക്ഷേത്രത്തിൽ ദുഷ്ക്കർമ്മങ്ങൾ പലതും നടന്നിട്ടുണ്ടാവാം; അതേപ്പററിയും എനിക്കൊന്നും അറിഞ്ഞുകൂടാ. അതുകൊണ്ട് അവയൊന്നും എന്നെ ബാധിക്കുകയില്ല. എന്നെ സംബന്ധിച്ചു ശരിയായിരുന്നവയൊക്കെ, ഇന്നും ശരിയായിട്ടുള്ളവയൊക്കെ, ലക്ഷക്കണക്കിനു ഹിന്ദുക്കളെ സംബന്ധിച്ചും ശരിയാണ്. സവർണരെന്നു വിളിക്കപ്പെടുന്ന ലക്ഷക്കണക്കിനു സ്വമതാനുയായികളോടൊപ്പം ക്ഷേത്രങ്ങളിൽ കയറി ആരാധിക്കുന്നതിന് എന്റെ ഹരിജനസഹോദരനു സാധിക്കണം—അതിനയാൾക്ക് ആഗ്രഹമുണ്ടെങ്കിൽ. ഹരിജന സഹോദരന്മാർക്കുവേണ്ടി ക്ഷേത്രങ്ങൾ തുറന്നുകൊടുക്കേണ്ടതു സവർണഹിന്ദുക്കളുടെ കടമയാണ്. ക്ഷേത്രാരാധന മനുഷ്യവർഗത്തിന്റെ തീക്ഷ്ണമായ ഒരു ആദ്ധ്യാത്മികദാഹത്തെ സംതൃപ്തമാക്കുന്നു. അതിൽ പരിഷ്കാരങ്ങൾ വരുത്താം. പക്ഷേ, മനുഷ്യനുള്ള കാലത്തോളം അതു നിലനില്ക്കുകതന്നെ ചെയ്യും.

8

ക്ഷേത്രങ്ങളിൽ പോകുന്നതുകൊണ്ടു നമുക്കു് എന്തെങ്കിലും നേട്ടമുണ്ടാവുമോ ഇല്ലയോ എന്ന കാര്യം നമ്മുടെ മനോഭാവത്തെത്തന്നെയാണു് ആശ്രയിച്ചിരിക്കുന്നതു്. നാം ക്ഷേത്രങ്ങളെ സമീപിക്കേണ്ടതു വിനയവും പശ്ചാത്താപവും നിറഞ്ഞ മനസ്സോടെയായിരിക്കണം. ഈശ്വരൻെറ പാർപ്പിടങ്ങളാണു ക്ഷേത്രങ്ങൾ. ഈശ്വരൻ, തീർച്ചയായും എല്ലാ മനുഷ്യരിലുമുണ്ടു്. സൃഷ്ടിയുടെ ഓരോ കണികയിലും, ഈ ഭൂലോകത്തിലുള്ള എല്ലാററിലും, ഈശ്വരൻ കുടികൊള്ളുന്നു. പക്ഷേ തെററുപററാൻ സാദ്ധ്യതയുള്ള മർത്ത്യരായ നാം ഈശ്വരൻ എങ്ങുമുണ്ടെന്ന സത്യം മനസ്സിലാക്കാതെ ക്ഷേത്രങ്ങൾക്കു സവിശേഷമായ ഒരു പരിശുദ്ധിയുണ്ടെന്നു സങ്കല്പിക്കുകയും, ഈശ്വരൻ അവിടെ കുടികൊള്ളുന്നുണ്ടെന്നു കരുതുകയും ചെയ്യുന്നു. അതുകൊണ്ടു ക്ഷേത്രങ്ങളിൽ പ്രവേശിക്കുമ്പോൾ നാം നമ്മുടെ ശരീരത്തേയും, ഹൃദയത്തേയും ബുദ്ധിയേയും എല്ലാം ശുദ്ധമാക്കണം. ഭക്തിപൂർണമായ മനോഭാവത്തോടെ വേണം നാം അവയ്ക്കുള്ളിലേക്കു കടക്കാൻ. അങ്ങനെ ഉള്ളിലേക്കു പ്രവേശിക്കുന്ന നമ്മെ കൂടുതൽ പരിശുദ്ധരായ സ്ത്രീപുരുഷന്മാരാക്കിത്തീർക്കണമെന്നു വേണം നാം ഈശ്വരനോടു പ്രാർത്ഥിക്കാൻ. ഈ വൃദ്ധൻെറ ഉപദേശം നിങ്ങൾ അനുസരിക്കുമെങ്കിൽ, ഇന്നു നിങ്ങൾക്കു ലഭിക്കുന്ന ശാരീരികമായ ഈ മോചനം ആദ്ധ്യാത്മിക മോചനമായിത്തീരുകയും ചെയ്യും.

9

തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനവിളംബരം കൊണ്ടാടാൻ തിരുവനന്തപുരത്തു കൂടിയ ഒരു യോഗത്തിൽ ചെയ്ത പ്രസംഗത്തിൽ ഗാന്ധിജി ഇങ്ങനെ പ്രസ്താവിച്ചു:

ചെറുപ്പത്തിൽ ഞാൻ അനേകം ക്ഷേത്രങ്ങൾ സന്ദർശിച്ചിട്ടുണ്ടു്. മാതാപിതാക്കന്മാർ എൻെറ മനസ്സിലുളവാക്കിയ ഭക്തിയും ഈശ്വരവിശ്വാസവുമാണു് അതിനു കാരണം. പക്ഷേ, ഈയിടെയായി ഞാൻ ക്ഷേത്രങ്ങളിൽ പോകാറില്ല. അയിത്തോച്ചാടനപ്രവർത്തനങ്ങളിൽ ഏർപ്പെട്ടതിനുശേഷം, തൊട്ടുകൂടാത്തവരെന്നു വിളിക്കപ്പെടുന്നയാളുകൾക്കു് പ്രവേശനം നിഷേധിച്ചിട്ടുള്ള ക്ഷേത്രങ്ങൾ സന്ദർശിക്കുന്നതിൽനിന്നു ഞാൻ ഒഴിഞ്ഞുമാറിനിന്നിട്ടുണ്ടു്. അതുകൊണ്ടു ക്ഷേത്രപ്രവേശനവിളംബരത്തിനുശേഷം ആദ്യമായി ക്ഷേത്രം സന്ദർശിച്ച നിരവധി അവർണ്ണഹിന്ദുക്കൾക്കു് ഉണ്ടായിരിക്കാനിടയുള്ള അതേ നൂതനമായ അനുഭൂതിതന്നെയാണു്

8. 1937 ജനുവരി 14-ാം തീയതി പുലയരോടു ചെയ്ത പ്രസംഗത്തിൽനിന്നു് (Mahatma, vol. IV, P. 151)
9. Harijan, 23-1-1937. (Hindu Dharma, P. 64)

ഇന്നു രാവിലെ ക്ഷേത്രം സന്ദർശിച്ചപ്പോഠം എനിക്കും ഉണ്ടായതു്. ഭാവനയിലൂടെ എൻെറ മനസ്സ പിൻതിരിഞ്ഞു കല്ലിലും ലോഹത്തിലുംകൂടി ക്ഷേത്രങ്ങഠം ഈശ്വരൻെറ സന്ദേശം പകർന്നുകൊടുക്കാൻ ആരംഭിച്ച ചരിത്രത്തിനും അപ്പുറത്തുള്ള ആ കാലത്തേയ്ക്കു യാത്രചെയ്തു. പുരോഹിതൻ തനിക്കറിയാവുന്ന ഹിന്ദി ഭാഷയിൽ ഓരോ ബിംബത്തെക്കുറിച്ചും പറഞ്ഞുതന്നപ്പോഠം, അതെല്ലാം ഈശ്വരനാണെന്നു് എടുത്തുപറയാൻ ഒരുങ്ങിയില്ല എന്നു ഞാൻ വ്യക്തമായി ഓർക്കുന്നു. അദൃശ്യനും അജ്ഞേയനും, അനിർവ്വചനീയനുമായ ഈശ്വരനേയും അനന്തമായ സമുദ്രത്തിലെ അതിക്ഷുദ്രമായ കണികപോലുള്ള നമ്മളേയും പരസ്പരം യോജിപ്പിക്കുന്ന പാലങ്ങളാണു ക്ഷേത്രങ്ങഠം എന്നു്, പുരോഹിതൻ പ്രത്യേകിച്ചു് എടുത്തുപറഞ്ഞില്ലെങ്കിൽക്കൂടി, എനിക്കു് അപ്പോഠം ബോദ്ധ്യപ്പെട്ടു. മനുഷ്യവർഗത്തിൽപ്പെടുന്ന നാമെല്ലാം തത്ത്വദർശികളല്ല. നാം ഭൂമിയോടു ബന്ധപ്പെട്ട കേവലജീവികളാണു്. അതുകൊണ്ടു് അദൃശ്യനായ ഒരു ഈശ്വരനെ ധ്യാനിക്കുന്നതുകൊണ്ടു മാത്രം നാം സംതൃപ്തരാകുന്നില്ല. സ്പൃശിക്കാവുന്നതായി, കാണാവുന്നതായി, മുന്നിൽ മുട്ടുകുത്തുവാൻ പററിയതായി എന്തെങ്കിലുമൊന്നു നമുക്കുണ്ടായിരിക്കണം. അതൊരു ഗ്രന്ഥമോ, ശൂന്യമായ ഒരു ശിലാമന്ദിരമോ, ഒട്ടേറെ ബിംബങ്ങഠം പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ശിലാമന്ദിരമോ എന്തായാലും മതി. ചിലരെ ഗ്രന്ഥം സംതൃപ്തരാക്കും; മററുചിലർക്കു ശൂന്യമായ മന്ദിരം സംതൃപ്തി നല്കും; മററു വളരെപ്പേരെ സംബന്ധിച്ചിടത്തോളം ആ ശൂന്യമന്ദിരങ്ങളിൽ ആരെങ്കിലുമൊക്കെ കുടിപാർക്കുന്നതു കണ്ടില്ലെങ്കിൽ അവർക്കൊരിക്കലും സംതൃപ്തിയുണ്ടാവുകയില്ല. ഒട്ടേറെ അന്ധവിശ്വാസങ്ങഠംക്കു പ്രതിനിധീഭവിക്കുന്നവയാണു് ക്ഷേത്രങ്ങഠം എന്ന സങ്കല്പത്തോടെ നിങ്ങഠം അവയെ സമീപിക്കരുതെന്നു ഞാൻ പറയട്ടെ. വിശ്വാസപൂർവം അവയെ സമീപിക്കുകയാണെങ്കിൽ, ദർശനം നടത്തിയിട്ടു മടങ്ങിവരുന്ന ഓരോ സന്ദർഭത്തിലും കൂടുതൽ പരിശുദ്ധി നേടിയതായി നിങ്ങഠംക്കു് അനുഭവപ്പെടും; ചൈതന്യപൂർണ്ണനായ ഒരു ഈശ്വരനിലുള്ള വിശ്വാസം കൂടുതൽ കൂടുതൽ വർദ്ധിച്ചു വരുന്നതായി നിങ്ങഠംക്കു് അനുഭവപ്പെടും.

## 10

വിചിത്രമായ ഈ * ശീർഷകത്തിൽ പ്രസിദ്ധംചെയ്ത ഒരു പത്രവാർത്ത ഒരു ലേഖകൻ വെട്ടിയെടുത്തു് അയച്ചുതന്നിരിക്കുന്നു. ഒരു ക്ഷേത്രം സ്ഥാപിച്ചു് എൻെറ പ്രതിമ വച്ചു പൂജിക്കുന്നു എന്നാണു് അതിൽ പറയുന്നതു്. ഇതു ഹീനമായ ഒരു വിഗ്ര

10. Harijan, 24-3-1936, (Hindu Dharma P. 69)

* ഗാന്ധിജിക്കു് ഒരു ക്ഷേത്രം.

ഹാരാധനാസമ്പ്രദായമാണെന്നു ഞാൻ കരുതുന്നു. ആ ക്ഷേത്രം കെട്ടിയ ആരം അയാളുടെമുതൽ പാഴാക്കിക്കളയുകയാണു ചെയ്തതു്. അവിടെ ആരാധിക്കാൻ ചെല്ലുന്ന ഗ്രാമീണരെ വഴിതെററിക്കുകയായിരുന്നു. ആ ക്ഷേത്രം എൻെറ ജീവിതത്തിൻെറ ഒരു ഹാസ്യചിത്രമാക്കിത്തീർത്തു് അയാരം എന്നെ അവമാനിച്ചിരിക്കുകയാണു്. ഈശ്വരാരാധനയ്ക്കു ഞാൻ കല്പിച്ചിട്ടുള്ള അർത്ഥത്തെ വികലമാക്കുകയും ചെയ്തിരിക്കുന്നു: ചർക്കയെ ആരാധിക്കുക എന്നു പറഞ്ഞാൽ ജീവിതവൃത്തിക്കായോ, സ്വരാജ്യസമ്പാദനത്തിനുള്ള ഒരു യജ്ഞമായിട്ടോ അതിനെ പ്രവർത്തിപ്പിക്കുക എന്നാണർത്ഥം. ഗീതയെ ആരാധിക്കേണ്ടതു്, അതിനെ തത്തയെപ്പോലെ ഉരുവിട്ടല്ല, അതിലെ ഉപദേശപ്രകാരം ജീവിച്ചാണു്. ഒരു മനുഷ്യനെ എത്രകണ്ടു് അനുവർത്തിക്കപ്പെടുന്നുവോ അത്രകണ്ടു മാത്രമേ അയാരം ആരാധിക്കപ്പെടുന്നുള്ളു. പക്ഷേ, ആ അനുവർത്തനം അയാളുടെ ദൗർബല്യങ്ങളുടെയല്ല, ശക്തിയുടെയായിരിക്കണം. ജീവിച്ചിരിക്കുന്ന ഒരുവൻെറ ബിംബംവച്ചു പൂജിക്കുക എന്ന നിലവാരത്തിലേയ്ക്കു ഹിന്ദുമതത്തെ താഴ്ത്തിക്കൊണ്ടുവരുമ്പോരം അതിനെ തരംതാഴ്ത്തുകയാണു ചെയ്യുന്നതു്. മരണത്തിനു മുൻപ് ആരെയും നല്ലവനായിക്കരുതരുതു്. മരണത്തിനുശേഷംപോലും ഒരാരം നല്ലവനായിത്തീരുന്നതു് അയാളിൽ എന്തൊക്കെയോ ചില സവിശേഷ ഗുണങ്ങളുണ്ടായിരുന്നെന്നു വിശ്വസിക്കുന്നവരുടെ കണ്ണിൽ മാത്രമാണു്. വാസ്തവത്തിൽ ഒരു മനുഷ്യൻെറ ഹൃദയഗതി മനസ്സിലാക്കുന്നതു് ഈശ്വരൻ മാത്രമാണു്. അതുകൊണ്ടു ജീവിച്ചിരിക്കുന്ന ആളിനേയോ മരിച്ചുപോയ ആളിനേയോ ഒന്നും പൂജിക്കാതിരിക്കുന്നതാണു നല്ലതു്. സത്യസ്വരൂപനായ ഈശ്വരനിൽ കുടികൊള്ളുന്ന പൂർണതയെ വേണം നാം ആരാധിക്കാൻ. അപ്പോഴൊന്നു ചോദിക്കാം. ഒരാളിൻെറ പടങ്ങരം കൈവശം വച്ചുകൊണ്ടിരിക്കുന്നതുതന്നെ ഒരുതരം ആരാധനയല്ലേ? പക്ഷേ, ആ ആരാധനകൊണ്ടു പ്രത്യേകിച്ചൊരു പുണ്യവുമില്ല. മുൻപു ഞാൻ അങ്ങനെതന്നെ പറഞ്ഞിട്ടുണ്ടു്. പണച്ചെലവുള്ളതാണെങ്കിലും നിരുപദ്രവകരമായ ഒരു സമ്പ്രദായമാണെന്നു കരുതി ഞാൻ അതിനെ എതിത്തിട്ടില്ല. പക്ഷേ, അങ്ങനെ എതിർക്കാതിരിക്കുന്നതു മുൻപു വിവരിച്ച സമ്പ്രദായത്തിനു പ്രത്യക്ഷമായോ പരോക്ഷമായോ ഒട്ടെങ്കിലും പ്രോൽസാഹനം നല്കുമെന്നുണ്ടെങ്കിൽ അതു് അപഹാസ്യവും ദോഷകരവുമാണു്. ആ ക്ഷേത്രത്തിൻെറ ഉടമസ്ഥൻ അവിടെനിന്നു് ആ വിഗ്രഹം എടുത്തുമാററുകയും അവിടം ഒരു നൂൽനൂല്പു കേന്ദ്രമാക്കുകയും ചെയ്താൽ നന്നായിരുന്നു. പാവപ്പെട്ട ആളുകരം അവിടെ വന്നു നൂൽ നൂല്ത്തു ജീവിതവൃത്തിക്കുള്ള വക നേടും; മററുള്ളവർ ഒരു യജ്ഞമെന്നോണം നൂൽ നൂല്ക്കും;

എല്ലാവരും ഖാദി ധരിക്കുകയും ചെയ്യും. ആ ഗീതാധർമ്മത്തി നൊത്ത ഒരു പ്രവൃത്തിയായിരിക്കും, ഗീതയേയും ഒപ്പം എന്നേയും യഥാർത്ഥത്തിൽ ആരാധിക്കുകയുമായിരിക്കും.

11

മഹാരാഷ്ട്രത്തിൽ പിൻഡാർപൂരിലെ വിഠോബാക്ഷേത്ര ത്തിന്റെ ട്രസ്റ്റികൾ ആ ക്ഷേത്രം ഹരിജനങ്ങൾക്കു തുറന്നുകൊടു ക്കാൻ തീരുമാനിച്ചു. പക്ഷേ, പുരോഹിതവർഗത്തിൽപെട്ട ചിലർ—എണ്ണത്തിൽ അവരൊട്ടും കുറവല്ല—അതിനെ എതിർക്കു കയും പ്രതിഷേധസൂചകമായി നിരാഹാരവ്രതംതന്നെ തുടങ്ങുക യും ചെയ്തു. ഈ വിവരങ്ങൾ കാണിച്ചുകൊണ്ടു ഗാന്ധിജിക്കു കമ്പികിട്ടി. ആ സുഹൃത്തുക്കളുടെ മനോഭാവം തികച്ചും അനാശാ സ്യമാണെന്ന് അവരോടു പറയുമെന്നു ഗാന്ധിജി പ്രസ്താവിച്ചു. അതു ഹിന്ദുക്കൾക്കു ചേർന്നതല്ല. വിഠോബാക്ഷേത്രം മഹാരാ ഷ്ട്രത്തിലെ പരമപവിത്രമായ ക്ഷേത്രങ്ങളിലൊന്നാണ്. അതു ഹരിജനങ്ങൾക്കു തുറന്നുകൊടുക്കാൻ ട്രസ്റ്റികൾ തീരുമാനിച്ചതു വേ ണ്ടത്ര ആലോചനകൾക്കു ശേഷമാണ്. അന്ന് അതിനെ ആരും എതിർത്തില്ല. തന്റെ ശബ്ദം നിരാഹാരമനുഷ്ഠിക്കുന്നവർ ശ്രദ്ധിക്കുമെങ്കിൽ താനവരോടു വിനയപൂർവം, എന്നാൽ ദൃഢമാ യിത്തന്നെ, അമ്മാതിരി പ്രവൃത്തികൊണ്ടു ഹിന്ദുമതത്തെ ദ്രോഹി ക്കുകയാണ് അവർ ചെയ്യുന്നതെന്നു പറയുകതന്നെ ചെയ്യുമെന്ന് അദ്ദേഹം പ്രസ്താവിച്ചു. ആ വിഷ്ണുക്ഷേത്രം എല്ലാററിനേയും ഉൾക്കൊള്ളുന്നതാണ്; ആർക്കും അവിടെ ഇടമില്ലാതെവരുകയി ല്ല. വിഷ്ണുവിന്റെ ദിവ്യസന്നിധാനത്തിൽ പാപികൾപോലും പരിശുദ്ധരായിത്തീരും. ഹരിജനങ്ങളെ പ്രവേശിപ്പിച്ചതു കൊണ്ട് അതെങ്ങനെ പരിശുദ്ധമല്ലാതാകും? ഹരിജനങ്ങളെ അശു ദ്ധരായിക്കരുതുന്നതു് അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ദൈവ ദ്രോഹമാണ്. എല്ലാ സമുദായത്തിലുമുണ്ട് നല്ലയാളുകളും ചീത്ത യാളുകളും. ഹരിജനങ്ങളുടെ കാര്യത്തിലും അതു ശരിയാണ്. ജാതിപരിഗണനകളുടെ പേരിൽ ഏതെങ്കിലുമൊരു ഹിന്ദുവിനു വിഠോബാക്ഷേത്രത്തിൽ പ്രവേശനമനുവദിക്കാതിരിക്കുന്നിടത്തോ ളംകാലം, അതു നിശ്ചേതനമായ, ജഡമായ, ഒരു ദേവാലയമാ യിരിക്കും. ഹരിജനങ്ങൾ ഉൾപ്പെടെ എല്ലാവർക്കും തുറന്നുകൊടു ക്കുന്ന സന്ദർഭത്തിൽ മാത്രമേ ആ ക്ഷേത്രത്തിൽ ശരിക്കുള്ള 'പ്രാണ പ്രതിഷ്ഠ' നടത്താൻ പററൂ. അതുകൊണ്ടു പുരോഹിതന്മാർ നട ത്തുന്ന നിരാഹാരവ്രതം ഭക്തിപൂർണമായ പ്രവൃത്തിയല്ല, നേരേ മറിച്ചു ഭക്തിരഹിതമാണ്; അതുകൊണ്ട് അതൊരു പാപമാണ്;

11. Harijan 11-1-1948, (Hindu Dharma P. 303)

അവർ അവരുടെ തെററു മനസ്സിലാക്കുമെന്നും നിരാഹാരവ്രതം അവസാനിപ്പിക്കുമെന്നും ഗാന്ധിജി ആശിച്ചു.

## അദ്ധ്യായം ആറു്

## ക്ഷേത്രങ്ങളുടെ ദുഷിച്ച വശം

I

ഇവിടെ സിലോണിൽ, പ്രകൃതി അതിൻെറ സമ്പന്ന വിഭവങ്ങളാകെ ഉദാരമായി സംഭാവന നല്കിയിരിക്കുന്ന ഒരു സാഹചര്യത്തിലിരുന്നുകൊണ്ടു 'യങ്ങ് ഇന്ത്യ' ക്കുവേണ്ടി എഴുതാനൊരുങ്ങുമ്പോൾ, ഏതാണ്ടിതേമാതിരിയൊരു സാഹചര്യത്തിലിരുന്നുകൊണ്ടു കവിതാവാസനയുള്ള ഒരു സുഹൃത്തു് എഴുതിയ കത്തു് എൻെറ സ്മൃതിപഥത്തിലെത്തുകയാണു്. ആ കത്തിൽനിന്നു് ഒരു ഖണ്ഡിക വായനക്കാരനുവേണ്ടി ഞാനിവിടെ പകർത്താം.

'മനോഹരമായ പ്രഭാതം! ചെറിയൊരു കുളിരുണ്ടു്. ആകാശം മേഘച്ഛന്നമായിരിക്കുന്നു. നിദ്രാലസ്യംപൂണ്ട സൂര്യൻ മൃദുലമായ രശ്മികൾ എങ്ങും പ്രസരിപ്പിക്കുന്നു. അസാധാരണമാംവണ്ണം ശാന്തമാണീ പ്രഭാതം. പ്രാർത്ഥനാമൂകമാണതെന്നു തോന്നും. ഹോമധൂപംപോലെ ഉയർന്നുപൊങ്ങുന്ന മൂടൽമഞ്ഞു; യോഗനിദ്രയിലാണ്ട താപസന്മാരെപ്പോലെ നിലകൊള്ളുന്ന വൃക്ഷങ്ങൾ; ഭജന പാടാനെത്തിയിരിക്കുന്ന തീർത്ഥാടകരാണു പക്ഷികളും മററു പ്രാണികളും. യഥാർത്ഥമായ ആത്മാർപ്പണമെന്നാലെന്താണെന്നു പ്രകൃതിയിൽനിന്നു പഠിക്കാൻ നമുക്കു കഴിഞ്ഞെങ്കിൽ ഇഷ്ടമുള്ളിടത്തു്, ഇഷ്ടമുള്ളപ്പോൾ, ഇഷ്ടമുള്ള രീതിയിൽ പ്രാർത്ഥന നടത്തുന്നതിനുള്ള ജന്മാവകാശം നാം വിസ്മരിച്ചിരിക്കുകയാണെന്നു തോന്നുന്നു. ക്ഷേത്രങ്ങളും, പള്ളികളും, മുസ്ലീം ദേവാലയങ്ങളും നാം കെട്ടിപ്പൊക്കുന്നു. നാം ഈശ്വരനെ ആരാധിക്കുന്നതു മററാരും കാണാതിരിക്കാൻവേണ്ടിയാണു്; ബാഹ്യസ്വാധീനതകളൊന്നും ആ ആരാധനയെ കളങ്കപ്പെടുത്തിക്കൂടെന്നുമുണ്ടു്. പക്ഷേ ചുവരുകൾക്കുതന്നെ കണ്ണും കാതുമുണ്ടെന്നു നാം അറിയുന്നില്ല; കൂരകളിൽ ഭൂതപ്രേതാദികൾ കുടികൊള്ളുന്നുണ്ടാവുമെന്നും നാം അറിയുന്നില്ല.'[1]

കാപട്യവും വഞ്ചനയുമൊക്കെ പൊതിഞ്ഞുവയ്ക്കുകയും, ദരിദ്രരെ അകററിനിറുത്തുകയും ചെയ്യുന്ന ക്ഷേത്രങ്ങളും പള്ളികളും

1. Young India, 8–12–1927. (Christian Missions, P. 121)

ഈശ്വരനേയും ഈശ്വരാരാധനയേയും പരിഹസിക്കുകയാണ്. ആകാശമെന്ന വിശാലമായ നീലമേലാപ്പിനു ചുവട്ടിലുള്ള നിത്യന്തനമായ ദേവാലയം കാണുമ്പോഴൊക്കെ എനിക്കങ്ങനെ തോന്നാറുണ്ട്. മതത്തിന്റെ പേരിൽ കലഹിച്ച് ഈശ്വരനാമം ദുഷിപ്പിക്കുന്നതിനു പകരം യഥാർത്ഥമായ ഈശ്വരാരാധനക്കു നമ്മെ ക്ഷണിക്കുന്ന ദേവാലയമാണത്.

2

ആരാധനാസ്ഥലങ്ങൾക്കു ചുററും വളരെയേറെ വൃത്തികേടു കാണുന്നത് എന്നെ വേദനിപ്പിക്കുന്നു. പരിശുദ്ധമെന്നു പരിഗണിക്കപ്പെടുന്ന ഒരു സ്ഥലത്തിനു ചുററും ശുചീകരണനിയമങ്ങൾ നിഷ്കൃഷ്ടമായി പരിപാലിക്കപ്പെടുമെന്ന് ആരും പ്രതീക്ഷിക്കും. സ്മൃതികാരന്മാർ ആന്തരവും ബാഹ്യവുമായ ശുദ്ധിക്കു വലുതായ പ്രാധാന്യം കല്പിച്ചിരുന്നതായി എനിക്കു് അറിയാം.

3

പണ്ഡ ഉടനെ അക്കാര്യം സമ്മതിച്ചു. അയാൾ പറഞ്ഞു: 'തീർത്ഥാടകൻ ധനികനായാലും ദരിദ്രനായാലും അയാൾക്കുവേണ്ടി ചെയ്യുന്ന പൂജ ഒന്നുതന്നെ. പക്ഷേ ഞങ്ങൾക്കു കിട്ടുന്ന ദക്ഷിണയുടെ തുക തീർത്ഥാടകന്റെ ഇഷ്ടവും കഴിവും അനുസരിച്ചിരിക്കും.' എന്റെ കാര്യത്തിൽ, പതിവു നടപടികൾക്കൊന്നും യാതൊരു കുറവും അയാൾ വരുത്തിയതായി ഞാൻ കണ്ടില്ല. പൂജ പന്ത്രണ്ടുമണിക്ക് അവസാനിച്ചു. എന്നിട്ടു ദർശനം നടത്താനായി ഞാൻ കാശി വിശ്വവാഥക്ഷേത്രത്തിലേക്കു പോയി. അവിടെ കണ്ട കാഴ്ച എന്നെ വളരെ വേദനിപ്പിച്ചു. 1891—ൽ ബോംബേയിൽ ബാരിസ്റ്ററായിരിക്കുന്ന കാലത്തു പ്രാർത്ഥനാസമാജമന്ദിരത്തിൽവച്ചു കാശിതീർത്ഥാടനത്തെക്കുറിച്ചു നടത്തിയ ഒരു പ്രസംഗം കേൾക്കാൻ എനിക്ക് ഇടവന്നിരുന്നു. അതുകൊണ്ടു് ഒട്ടൊരു നിരാശയുണ്ടാകുമെന്നു പ്രതീക്ഷിച്ചുകൊണ്ടുതന്നെയാണു പോയതു്. എങ്കിലും ഉദ്ദേശിച്ചതിലേറെ കടുത്ത നൈരാശ്യമാണു് എനിക്കു് അനുഭവപ്പെട്ടതു്.

ക്ഷേത്രത്തിലേക്കുള്ള വഴി ഇടുങ്ങിയതും തെന്നുന്നതുമായിരുന്നു. ശാന്തമായ അന്തരീക്ഷം അവിടെ ഉണ്ടായിരുന്നതേയില്ല. ഈച്ചകളുടെ പാററവും, കച്ചവടക്കാരും തീർത്ഥാടകരുംകൂടിയുണ്ടാക്കുന്ന ശബ്ദകോലാഹലവും എല്ലാം തികച്ചും അസഹ്യമായിത്തോന്നി.

2. An Autobiography (1927) P. 123
3. An Autobiography (1927) P 176

ധ്യാനത്തിന്റേയും ഈശ്വരസമ്പർക്കത്തിന്റേയും അന്തരീക്ഷം പ്രതീക്ഷിച്ചുകൊണ്ടു ചെല്ലുന്ന ആളിന് അതിന്റെ അഭാവം അവിടെ തെളിഞ്ഞുകാണാമായിരുന്നു. ആ അന്തരീക്ഷം ചെല്ലുന്ന ആരം അയാളിൽത്തന്നെവേണം കണ്ടെത്താൻ. സാഹചര്യങ്ങളൊക്കെ പരിപൂർണമായി വിസ്മരിച്ചുകൊണ്ടു ധ്യാനമഗ്നരായിരിക്കുന്ന ഭക്തിപൂർണരായ സഹോദരിമാരെ ഞാനവിടെ കണ്ടു. അതു മാററിവച്ചാൽ, ക്ഷേത്രാധികൃതർക്കു അവകാശപ്പെടാവുന്ന മേന്മയൊന്നും അവിടെ കണ്ടില്ല. ഒരു ക്ഷേത്രത്തിനുചുററും, ഭൗതികവും ധാർമ്മികവുമായ അർത്ഥത്തിൽ, പരിശുദ്ധവും, ഹൃദ്യവും സാത്വികവുമായ ഒരന്തരീക്ഷം സൃഷ്ടിക്കുകയും നിലനിറുത്തുകയും ചെയ്യേണ്ടതു ക്ഷേത്രാധികൃതരുടെ ചുമതലയാണ്. അതിനുപകരം ഞാനവിടെ കണ്ടതു് ഒരു ചന്തയാണ്. കൗശലക്കാരായ കച്ചവടക്കാർ അവിടെയിരുന്നു മധുരപലഹാരങ്ങളും പുതുമോടിയിലുള്ള കളിപ്പാട്ടങ്ങളും വില്ക്കുന്നുണ്ടായിരുന്നു.

ക്ഷേത്രത്തിലെത്തിയപ്പോരം നടയിൽവച്ചുതന്നെ എന്നെ സ്വാഗതം ചെയ്തതു് അഴുകിയ പൂക്കളുടെ ദുർഗന്ധംനിറഞ്ഞ ഒരു കൂമ്പാരമാണ്. തറയിൽ മാർബിരം പതിച്ചിരുന്നു. എങ്കിലും ഒരിടം തട്ടിപ്പൊട്ടിച്ചു സൗന്ദര്യബോധമെന്തെന്നറിഞ്ഞിട്ടില്ലാത്ത ഒരു ഭക്തൻ കുറേ രൂപാത്തുട്ടുകരം പതിച്ചുവച്ചിരുന്നു. അങ്ങനെ അഴുക്കിനു പററിപ്പിടിക്കാൻ പററിയ ഒരു സ്ഥലം കിട്ടി.

ഞാൻ ജ്ഞാനവാപിയുടെ അടുത്തേക്കു ചെന്നു. അവിടെയും ഈശ്വരനെ അന്വേഷിച്ചു; പക്ഷേ കണ്ടെത്തിയില്ല. അതുകൊണ്ടു് എനിക്കു് ആകെക്കൂടി ഒരു അസുഖമാണു തോന്നിയതു്. ജ്ഞാനവാപിയുടെ ചുററുപാടുകളും മലിനമായിരുന്നു. ദക്ഷിണ കൊടുക്കണമെന്നു തോന്നിയില്ല. ഒരു പൈസ കൊടുത്തപ്പോരം അവിടത്തെ ചുമതലക്കാരനായ പണ്ഡയ്ക്കു കോപം വന്നു. പൈസ ദൂരെ വലിച്ചെറിഞ്ഞിട്ടു് അയാരം എന്നെ ശപിച്ചു: 'ഇങ്ങനെ എന്നെ അപമാനിച്ചതിനു നിങ്ങരം നേരേ നരകത്തിൽത്തന്നെ പോകും.'

എനിക്കു് ഒരു വിഷമവും തോന്നിയില്ല. ഞാൻ പറഞ്ഞു: 'മഹാരാജ്, എന്റെ തലയിലെഴുത്തു് എന്തോ ആയിക്കൊള്ളട്ടെ. പക്ഷേ, നിങ്ങളെപ്പോലൊരാരം ഇങ്ങനെയല്ല സംസാരിക്കാനുള്ളതു്. വേണമെങ്കിൽ ഈ പൈസ എടുത്തുകൊള്ളണം; അല്ലെങ്കിൽ അതും കിട്ടുകയില്ല.'

അയാരം പറഞ്ഞു: 'പൊയ്ക്കോളൂ. എനിക്കു നിങ്ങളുടെ പൈസ വേണ്ട.' തുടർന്നു നീണ്ട ഒരു അസഭ്യവർഷവും.

ഞാൻ പൈസയുമെടുത്തുകൊണ്ടു പോയി. ആ ബ്രാഹ്മണനു് ഒരു പൈസ നഷ്ടപ്പെടുത്തിയതിൽ എനിക്കു സന്തോഷം തോന്നി.

എനിക്ക് ആ പൈസ നഷ്ടപ്പെടാത്തതിലും. പക്ഷേ പണ്ഡാ മഹാരാജ് അങ്ങനെ പൈസയൊന്നും കളയുന്നയാളല്ല അയാൾ എന്നെ തിരിച്ചുവിളിച്ചു പറഞ്ഞു: 'ശരിതന്നെ. ആ പൈസ ഇവിടെ വച്ചിട്ടുപോകൂ. നിങ്ങളെപ്പോലെ ഞാൻ പെരുമാറിക്കൂടല്ലോ. ഞാൻ ആ പൈസ വാങ്ങിച്ചില്ലെങ്കിൽ അതിന്റെ ദോഷം നിങ്ങൾക്കാണ്.'

ഞാൻ മിണ്ടാതെ ആ പൈസ അയാൾക്കു കൊടുത്തു്, ഒരു നിശ്വാസത്തോടെ നടന്നുപോയി. അതിൽപിന്നീടു ഞാൻ രണ്ടുതവണ കാശിവിശ്വനാഥക്ഷേത്രത്തിൽ പോയിട്ടുണ്ട്. മഹാത്മാവെന്ന ബിരുദം എന്നെ ശല്യപ്പെടുത്താൻ തുടങ്ങിയതിൽപിന്നീടാണതു്. അതുകൊണ്ടു മുൻപു വിവരിച്ചമട്ടിലുള്ള അനുഭവങ്ങളൊന്നും ഉണ്ടാകാൻ തരമില്ലായിരുന്നു. എന്റെ ദർശനത്തിനു കൊതിപൂണ്ടു നിന്ന ആളുകൾ ക്ഷേത്രദർശനത്തിന് എന്നെ അനുവദിച്ചില്ല. മഹാത്മാക്കളുടെ ദുഃഖങ്ങൾ, മഹാത്മാക്കൾക്കേ അറിയാൻ പററൂ. ഏതായാലും ശബ്ദകോലാഹലവും വൃത്തികേടുമൊക്കെ പഴയതുപോലെതന്നെ ഉണ്ടായിരുന്നു.

ഈശ്വരന്റെ അനന്തമായ കാരുണ്യശീലത്തെക്കുറിച്ച് ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ, അവർ ഈ പുണ്യസ്ഥലങ്ങൾ ഒന്നു സന്ദർശിക്കട്ടെ. യോഗേശ്വരനായ അവിടുന്നു്, തന്റെ പാവനനാമത്തിൽ ഓരോ ആളുകൾ കാട്ടിക്കൂട്ടുന്ന എന്തെല്ലാം കാപട്യങ്ങളും അധാർമ്മികപ്രവൃത്തികളുമാണു സഹിക്കുന്നതു്! പണ്ടേ അദ്ദേഹം പ്രഖ്യാപിച്ചിട്ടുണ്ട്:

'യേ യഥാമാം പ്രപദ്യന്തേ
താംസ്തഥൈവഭജാമ്യഹം.'

വിതയ്ക്കുന്നതുതന്നെ കൊയ്യും. കർമ്മനിയമം കഠിനമാണ്; ആർക്കും ഒഴിഞ്ഞുമാറാൻ വയ്യാത്തതുമാണ്. അതുകൊണ്ട് ഈശ്വരൻ ഇടപെടേണ്ട കാര്യമൊന്നുമില്ല. അദ്ദേഹം നിയമങ്ങൾ നിർദേശിച്ചിട്ടു പിൻവാങ്ങിയിരിക്കുകയാണെന്നു തോന്നും.

4

കാളീചരൺ ബാനർജിയാണ് ആ കാളീക്ഷേത്രത്തെപ്പററി എന്നോടു പറഞ്ഞതു്. അതു സന്ദർശിക്കാൻ എനിക്കു വലുതായ ആകാംക്ഷതന്നെയുണ്ടായിരുന്നു. കാരണം, ഞാൻ ആ ക്ഷേത്രത്തെപ്പററി ചില പുസ്തകങ്ങളിൽ വായിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ട് ഒരു ദിവസം ഞാനവിടെ പോയി. ജസ്റ്റിസ് മിററുടെ വീട് അതിനടുത്തായിരുന്നതുകൊണ്ട്, അദ്ദേഹത്തെ സന്ദർശിക്കുവാൻ

4. An Autobiography (1927) pp. 171—172)

പോയ ദിവസമാണു ഞാൻ ക്ഷേത്രവും സന്ദർശിച്ചതു്. വഴിയിൽവച്ചുതന്നെ കാളിക്കു ബലിയർപ്പിക്കാൻ കൊണ്ടുപോകുന്ന ഒരു ആട്ടിൻപററത്തെ കണ്ടു. ക്ഷേത്രത്തിലേക്കുള്ള വഴിയുടെ ഇരുവശത്തും യാചകർ അണിനിരന്നു നില്പുണ്ടായിരുന്നു. ആരോഗ്യമുള്ള യാചകർക്കു ഭിക്ഷ കൊടുത്തുകൂടെന്ന പ്രബലമായ അഭിപ്രായം അന്നും എനിക്കുണ്ടായിരുന്നു. സന്യാസികളുടെ ഒരു പററംതന്നെ എന്നെ പിൻതുടർന്നു. അക്കൂട്ടത്തിലൊരാാം ഒരു വരാന്തയിൽ ഇരിക്കുകയായിരുന്നു. അയാാം എന്നെ തടഞ്ഞുനിർത്തി കുശലം ചോദിച്ചുതുടങ്ങി, 'എങ്ങോട്ടാണു്, എൻെറ കുട്ടീ, നീ പോകുന്നതു്?' ഞാൻ മറുപടി പറഞ്ഞു.

അയാാം എന്നോടും എൻെറ സുഹൃത്തിനോടും ഇരിക്കാൻ പറഞ്ഞു. ഞങ്ങാം അതനുസരിച്ചു. ഞാൻ അയാളോടു ചോദിച്ചു: 'മൃഗബലിക്കു മതസമ്മതിയുണ്ടെന്നു നിങ്ങാം കരുതുന്നുണ്ടോ?'

'മൃഗബലിക്കു മതസമ്മതിയുണ്ടെന്നു് ആരാണു കരുതുക?'

'എന്നാൽ നിങ്ങാം എന്തുകൊണ്ടു് അതിനെതിരായ। പ്രചരണം നടത്തുന്നില്ല?'

'അതെൻെറ തൊഴിലല്ല. ഈശ്വരനെ ആരാധിക്കുക മാത്രമാണു് എൻെറ ജോലി.'

'എന്നാൽ ഈശ്വരനെ ആരാധിക്കുന്നതിനു മറേറതെങ്കിലുമൊരു സ്ഥലം നിങ്ങാംക്കു കണ്ടുപിടിച്ചുകൂടേ?'

'ഞങ്ങാംക്കു് എല്ലാ സ്ഥലങ്ങളും ഒരുപോലെ നല്ലതുതന്നെ. ജനങ്ങാം ആട്ടിൻപററത്തെപ്പോലാണു്. നേതാക്കന്മാർ നയിക്കുന്നിടത്തേയ്ക്കു് അവർ പോകുന്നു. സന്യാസിമാരായ ഞങ്ങാംക്കു് അതിൽ കാര്യമൊന്നുമില്ല.'

ആ ചർച്ച ഞങ്ങാം നീട്ടിക്കൊണ്ടുപോയില്ല. ഞങ്ങാം ക്ഷേത്രത്തിലേയ്ക്കു പോയി. രക്തപ്രവാഹമാണു ഞങ്ങളെ സ്വാഗതം ചെയ്തതു്. എനിക്കവിടെ നില്ക്കാൻ കഴിഞ്ഞില്ല. എനിക്കു കഠിനമായ കോപവും അസ്വസ്ഥതയും തോന്നി. ആ കാഴ്ച എനിക്കൊരിക്കലും മറക്കാൻ സാധിച്ചിട്ടില്ല.

അന്നു വൈകുന്നേരംതന്നെ ഏതാനും ബംഗാളിസുഹൃത്തുക്കാം എന്നെ ഒരു സത്കാരത്തിനു ക്ഷണിച്ചിട്ടുണ്ടായിരുന്നു. ഈ ക്രൂരമായ ആരാധനാസമ്പ്രദായത്തെപ്പററി അവിടെവച്ചു ഞാൻ ഒരു സുഹൃത്തിനോടു സംസാരിച്ചു. അദ്ദേഹം പറഞ്ഞു: 'ആടിനു യാതൊന്നുംതന്നെ തോന്നാറില്ല. അവിടത്തെ ശബ്ദകോലാഹലങ്ങളും ചെണ്ടമേളവുമൊക്കെക്കൊണ്ടു വേദനയെന്തെന്നു് അതു് അറിയുകയില്ല.'

എനിക്കു ദഹിക്കാത്ത ഒരു വാദമായിരുന്നു ഇതു്. ആടിനു സംസാരിക്കാൻ സാധിക്കുമെങ്കിൽ അതു മറെറാരു കഥ പറയുമാ

യിരുന്നുവെന്നു ഞാൻ ആ സുഹൃത്തിനോടു പറഞ്ഞു. ഈ ക്രൂരമായ ചടങ്ങ് അവസാനിപ്പിക്കുകതന്നെ വേണമെന്നു ഞാൻ പറഞ്ഞു. ബുദ്ധന്റെ കഥയാണു ഞാൻ പെട്ടെന്ന് ഓർത്തതു്. പക്ഷേ, അക്കാര്യത്തിലെന്തെങ്കിലും ചെയ്യുക എന്റെ കഴിവിനപ്പുറമാണെന്നു ഞാൻ കണ്ടു.

അന്നത്തെ അതേ അഭിപ്രായങ്ങൾതന്നെയാണ് ഇന്നും എനിക്കുള്ളതു്. എന്നെ സംബന്ധിച്ചിടത്തോളം ഒരു ആടിന്റെ ജീവൻ മനുഷ്യജീവനോളംതന്നെ അമൂല്യമാണ്. മനുഷ്യശരീരം നിലനിറുത്താൻവേണ്ടി ആടിനെ കൊല്ലുന്നതു്, എനിക്കു സമ്മതമുള്ള കാര്യമല്ല. ഒരു ജീവി എത്രകണ്ടു നിസ്സഹായമാണോ അത്രകണ്ട് അതിനെ ഇതരമനുഷ്യരുടെ ക്രൂരതകളിൽനിന്നു രക്ഷിക്കേണ്ടതു മനുഷ്യന്റെ ചുമതലയാണ്. പക്ഷേ, അത്തരം സേവനകർമ്മത്തിൽ ഏർപ്പെടുന്നതിനുവേണ്ടി യോഗ്യത നേടാത്ത ഒരാൾക്ക് അതിനു യാതൊരു സഹായവും ചെയ്തുകൊടുക്കുവാൻ സാധിക്കുകയില്ല. ഈ ദുഷ്ടമായ ബലികർമ്മത്തിൽനിന്ന് ആടിനെ രക്ഷിക്കാനൊരുങ്ങുംമുൻപു കൂടുതൽ ആത്മശുദ്ധിയും ത്യാഗമനോഭാവവും ഞാൻ നേടേണ്ടതാണ്. ഈ ആത്മശുദ്ധിയും, ത്യാഗമനോഭാവവും ഉണ്ടാകണമെന്ന് ആശിച്ചാശിച്ചു നശിക്കാൻ മാത്രമേ ഇന്നെനിക്കു കഴിയൂ. ദിവ്യമായ കാരുണ്യശീലംകൊണ്ടു ജ്വലിക്കുന്ന ഒരു മഹാത്മാവ് — സ്ത്രീയോ പുരുഷനോ — ഈ ഭൂമിയിൽ വന്നു പിറക്കണേ എന്നാണ് എന്റെ നിരന്തരമായ പ്രാർത്ഥന. അദ്ദേഹം നമ്മെ ഈ ഹീനമായ പാപത്തിൽനിന്നു മോചിപ്പിക്കുകയും, നിരപരാധികളായ ഈ ജീവികളെ രക്ഷിക്കുകയും, ക്ഷേത്രങ്ങളെ പരിശുദ്ധമാക്കുകയും ചെയ്യണം. എത്രയോ ഏറെ അറിവും, വിവേകവും, ത്യാഗബുദ്ധിയും മൃദുലവികാരങ്ങളുമുള്ള ബംഗാൾ എങ്ങനെ ഈ ജീവഹത്യ അനുവദിക്കുന്നു എന്നാണെന്റെ അത്ഭുതം.

## 5

ധാർവാറിലെ യൂത്ത്ലീഗിന്റെ കാര്യദർശി ഇങ്ങനെ എഴുതുന്നു;

'വളരെ നാളായി ഈ ജില്ലയിൽ മൃഗബലി സാധാരണമല്ല. പത്തുകൊല്ലത്തിലൊരിക്കലോ മറ്റോ ഇന്ദ്രപ്രീതിക്കായി യജ്ഞം നടത്തുകയാണെന്നു പറഞ്ഞു ബ്രാഹ്മണർ മൃഗബലി നടത്താറുണ്ടു്. പക്ഷേ, കഴിഞ്ഞ ഒരു കൊല്ലമായി മൃഗബലി നടത്താനുള്ള കിറുക്കു വർദ്ധിച്ചുവരുന്നമട്ടാണു കാണുന്നതു്. കഴിഞ്ഞകൊല്ലം യജ്ഞം നടത്തിയപ്പോൾ നാല് ആടുകളെ മാത്രമേ ബലികഴിച്ചുള്ളു. പക്ഷേ, ഇക്കൊല്ലം ഇരുപത്തിനാല് ആടുകളെയാണ് അവർ ഒന്നോടെ കൊന്നൊടുക്കിയതു്. വാജപേയയജ്ഞമായിരുന്നത്രേ

5. Young India, 21–11–1929 (Hindu Dharma, pp. 82–83)

അതു്. അതു മഹത്തായ ഒരു പുണ്യകർമ്മമാണെന്നും, കഴിഞ്ഞ നൂറുകൊല്ലത്തിനിടയിൽ അതു നടത്തിയിട്ടില്ലെന്നും പറഞ്ഞുകൊണ്ടാണു് അവർ ഇരുപത്തിനാലു് ആടുകളെ കൊന്നതു്. കിരാതമായ ഒരു പ്രവൃത്തിയായതുകൊണ്ടാണു് അതു നടത്താതിരുന്നതു് എന്നാണു് എനിക്കു തോന്നുന്നതു്. ഇന്നു നൂറുകൊല്ലത്തിനുശേഷം ധാർവാറിലെ ബ്രാഹ്മണരെന്നു വിളിക്കപ്പെടുന്ന ആളുകൾ ആ ക്രൂരമായ സമ്പ്രദായം വീണ്ടും തുടങ്ങിയിരിക്കുന്നു. ആ ബ്രാഹ്മണരുടെ കൂട്ടത്തിൽ നിസ്സഹകരണപ്രസ്ഥാനത്തിൽ സജീവമായി പങ്കെടുത്തവരും ഇന്നും ഖാദിയണിഞ്ഞു നടക്കുന്നവരും അങ്ങയുടെ പേരു പറഞ്ഞു ഖാദിവില്പന നടത്തുന്നവരും ഒക്കെയുണ്ടു്. സ്ത്രീകളെയും പെൺകുട്ടികളേയും ഈ ക്രൂരകൃത്യം കണ്ടു് തഴക്കം വരുത്തുന്നതിനു് അനുവദിക്കുന്നതാണു് ഏററവും കഷ്ടം. ആടിനെ കൊല്ലുന്ന രീതിയോ നിഷ്ഠൂരമാണു്. അതിൻെറ വാ മൂടിക്കെട്ടും; എന്നിട്ടു ചാകുന്നതുവരെ മുഷ്ടിചുരുട്ടി ഇടിക്കും. ഇങ്ങനെ പീഡിപ്പിച്ചു കൊല്ലുന്നതു ക്രൂരമെന്നല്ല കിരാതമാണെന്നു കശാപ്പുകാർപോലും പറയും. എങ്കിലും ബ്രാഹ്മണർ അതു ന്യായീകരിക്കയാണു്—ആടിൻെറ നിലവിളി കേട്ടുകൂടെന്നു ശാസ്ത്രങ്ങൾ വിധിക്കുന്നുണ്ടത്രെ!'

ഈ കത്തിൽ പറയുന്ന കാര്യങ്ങൾ മുഴുവൻ ശരിയാണെങ്കിൽ അതു ബീഭത്സമായ ഒരവസ്ഥയെയാണു കാണിക്കുന്നതു്. തീർച്ചയായും കാടത്തത്തിലേക്കുള്ള ഒരു തിരിച്ചുപോകലാണതു്. മൃഗബലികൊണ്ടു ദേവന്മാരെ പ്രീതിപ്പെടുത്താം എന്നു വിശ്വസിക്കുന്ന അഭ്യസ്തവിദ്യരായ ആളുകൾ ഈ നാട്ടിലുണ്ടെന്ന വസ്തുത അപമാനകരമാണു്; ഖേദകരവുമാണു്. ധാർവാറിലെ യൂത്ത്ലീഗ് കാര്യദർശി വിവരിക്കുന്ന മട്ടിലാണു സാധുക്കളായ ആടുകളെ കൊല്ലുന്നതെങ്കിൽ, അതു മതത്തിൻെറ പേരിൽ കാട്ടിക്കൂട്ടുന്ന മനുഷ്യത്വശൂന്യമായ പ്രവൃത്തിയാണു്. കാര്യദർശിയുടെ പ്രസ്താവനയിൽ ഒട്ടൊക്കെ അതിശയോക്തിയുണ്ടാവുമെന്നു ഞാൻ ആശിക്കുകയാണു്. ബംഗാളിൽനിന്നും ഇതുപോലൊരു കത്തു് എനിക്കു കിട്ടിയിട്ടുണ്ടു്. ആ മഹത്തായ പ്രവിശ്യയിൽ മതത്തിൻെറ പേരിൽ നിത്യവും നടത്തിക്കൊണ്ടിരിക്കുന്ന മൃഗബലിയെ ഞാൻ അപലപിക്കണമെന്നാണു് ആ കത്തെഴുതിയ ആൾ ആവശ്യപ്പെടുന്നതു്. ഈ മൃഗബലികളെ ഞാൻ അപലപിക്കുന്നതുകൊണ്ടു് ഒരൊററ മൃഗത്തെയെങ്കിലും രക്ഷിക്കാൻ എനിക്കു കഴിയുമെങ്കിൽ എൻെറ പക്കലുള്ള മുഴുവൻ ശക്തിയും ഉപയോഗിച്ചു് ഞാൻ അതിനെ അപലപിക്കും. അത്തരം മൃഗബലിയെ പ്രോത്സാഹിപ്പിക്കുകയും നീതീകരിക്കുകയും ചെയ്യുന്ന ഒരു സമ്പ്രദായം ഇന്നു നിലവിലിരിക്കുന്നുണ്ടെന്നു തോന്നുന്നു. മദ്രാസ് പ്രവിശ്യയിലെ പണ്ഡിതബ്രാഹ്മണർ നടത്തുന്ന മൃഗബലിയെപ്പററി വിവരണ

ങ്ങൾ നല്കുന്ന ചില പത്രങ്ങൾ മദ്രാസിൽനിന്നു ഒരു ലേഖകൻ അയച്ചുതന്നിരിക്കുന്നു. നാട്ടൊട്ടുക്കുള്ള യൂത്ത്ലീഗ് സംഘടനകൾ മൃഗബലിക്കെതിരായി ഒരു സമരംതന്നെ സംഘടിപ്പിക്കുമെന്നും, മൃഗബലി അസാദ്ധ്യമാക്കിത്തീർക്കത്തക്ക മട്ടിൽ പൊതുജനാഭിപ്രായം രൂപപ്പെടുത്തുമെന്നും ഞാൻ ആശിക്കുന്നു. മൃഗബലി നിറുത്തിയതിനുശേഷം ജനങ്ങളിൽ സമരോചിതമായ മനോഭാവം ഇല്ലാതായിട്ടുണ്ടെന്നു ചിലർ വാദിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. ക്രിസ്തുമതം ഉണ്ടാകുംമുമ്പു യൂറോപ്പിൽ മൃഗബലി നടത്തിയിരുന്നു. ആ നിന്ദ്യവും അപമാനകരവുമായ സമ്പ്രദായം നിറുത്തിയതുകൊണ്ടു യൂറോപ്പിൽ ഇന്നു സമരമനോഭാവത്തിനു കുറവെന്നുമുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ഞാൻ സമരമനോഭാവത്തെ പൂവിട്ടു പൂജിക്കുന്ന ആളല്ല. സമരമനോഭാവം വളർത്തണമെങ്കിൽത്തന്നെ അതിനുള്ള മാർഗം നിസ്സഹായരും, നിരപരാധികളും, അശക്തരും, മൂകരുമായ സഹജീവികളെ അതിക്രൂരമായ രീതിയിൽ കൊലചെയ്യുകയല്ല എന്നു് എനിക്കു് അറിയാം.

6

ആസാമിലെ ശിവസാഗറിൽനിന്നു കിട്ടിയ ഒരു കത്താണു് ചുവടെ ചേർക്കുന്നതു്:

'ഞങ്ങൾ ക്ഷേത്രം സന്ദർശിച്ച ദിവസം ക്ഷേത്രദ്വാരത്തിൽത്തന്നെ ആരാധകർ അങ്ങിങ്ങായി കൂടിനില്ക്കുന്നതു കണ്ടു. അവരിലധികംപേരും തേയിലത്തോട്ടങ്ങളിലെ തൊഴിലാളികളും മീരികളും ആയിരുന്നു. ചന്തകളിൽ കാണുന്ന മട്ടിലുള്ള രംഗങ്ങളാണു് അവിടെ ക്ഷേത്രത്തിന്റെ മുൻപിൽ കണ്ടതു്. ഒരു ഭക്തൻ രണ്ടു പ്രാവുകളെ നടയ്ക്കുവച്ചു. പക്ഷേ, അതു സ്വീകരിക്കുന്നതിനു പ്രതിഫലമയി പുരോഹിതർ രണ്ടണകൂടി ആവശ്യപ്പെട്ടു. മറ്റൊരു ഭക്തനു നല്കാനുള്ളതു് ഒരു ആടായിരുന്നു. അയാൾ പുരോഹിതന്റെ മുമ്പിൽ ഒരു രൂപാ വച്ചെങ്കിലും, ആടിനെ ഈശ്വരൻ സ്വീകരിക്കുന്നതിനു് ആ തുക പോരെന്നും നാലണകൂടി കൊടുക്കണമെന്നും അയാൾ ആവശ്യപ്പെട്ടു. സാധുശീലരും നിരപരാധികളുമായ ഈ ഹിന്ദുഭക്തന്മാർ കൊള്ളക്കാരുടെ നടുവിലാണു ചെന്നുപെട്ടതെന്നു തീർച്ച. അവരെല്ലാം ക്ഷേത്രദ്വാരത്തിനു പുറത്തു കുത്തിയിരിക്കയോ മുട്ടുകുത്തി നില്ക്കുകയോ ആയിരുന്നു. ക്ഷേത്രത്തിനുള്ളിലേക്കു സ്വതന്ത്രമായി കടന്നുപോകുന്ന ആളുകളെ അവർ അസൂയയോടെ നോക്കുകയും, അത്ഭുതവും ദുഃഖവും നിറഞ്ഞ അവരുടെ ദൃഷ്ടികൾ ഉള്ളിലുള്ള ഈശ്വരബിംബത്തിന്റെ ക്ഷണദർശനമെങ്കിലും ലഭിക്കാൻവേണ്ടി വ്യർത്ഥമായി അകത്തെ ഇരുട്ടിലേക്കു പായുകയും ചെയ്തുകൊണ്ടിരുന്നു.

6. Harijan, 5-4-1935. (Hindu Dharma, pp. 84-85)

'കാപട്യവും അധാർമ്മികതയും തളംകെട്ടിനില്ക്കുന്ന ആരംഗത്തിൽനിന്നു ഹൃദയഭാരത്തോടെയാണു ഞാൻ മടങ്ങിപ്പോന്നതു്. എന്റെ ബുദ്ധി അതിനെതിരായി ക്ഷോഭിച്ചിളകി. ഈശ്വരനും മനുഷ്യനും എതിരേ കാട്ടുന്ന ഈ കൊടുംപാതകത്തെക്കുറിച്ചു വേണ്ടത്ര പ്രചരണം നല്കുന്നതിനും, ആ ക്ഷേത്രം ഹരിജനങ്ങൾക്കു തുറന്നുകൊടുക്കുന്നതിനുവേണ്ടി അങ്ങേയററംവരെ പ്രയത്നിക്കുന്നതിനും ഞാൻ തീരുമാനിച്ചു.'

കഴിഞ്ഞകൊല്ലം ആസാമിൽ പര്യടനം നടത്തിയപ്പോഴാണു തേയിലത്തോട്ടങ്ങളിലെ തൊഴിലാളികളെ തൊട്ടുകൂടാത്തവരായിട്ടാണു കരുതുന്നതെന്നു ഞാൻ മനസ്സിലാക്കിയതു്. മീരികളേയും ഏതാണ്ടു് അങ്ങനെതന്നെയാണു കരുതിയിരുന്നതു്. പക്ഷേ, പുരോഹിതന്മാർ ജനങ്ങളുടെ അന്ധതയെ ചൂഷണം ചെയ്യുകയും നിരപരാധികളായപക്ഷിമൃഗാദികളെ ബലിയർപ്പിക്കുകയും ചെയ്യുന്ന ഒരു ക്ഷേത്രത്തിൽ, ഹരിജനങ്ങൾക്കു പ്രവേശനം ലഭിക്കുന്നതിനു വേണ്ടി പ്രക്ഷോഭണം നടത്തേണ്ടതു് ആവശ്യമാണോ എന്നതു ഗൗരവമായി ചിന്തിക്കേണ്ട ഒരു പ്രശ്നമാണു്.

ക്ഷേത്രപരിഷ്ക്കരണം മറെറാരു പ്രശ്നമാണു്. അതുണ്ടാകുന്നതുവരെ ഹരിജനങ്ങളുടെ ക്ഷേത്രപ്രവേശനം മാററിവയ്ക്കാവുന്നതല്ല. പക്ഷേ മൃഗബലി അർപ്പിക്കുന്ന ക്ഷേത്രങ്ങളുടെ കാര്യം ഞാൻ വ്യത്യസ്തമായിട്ടേ പരിഗണിക്കൂ. മൃഗബലി അവസാനിപ്പിക്കുന്നതുവരെ ഞാൻ ആ ക്ഷേത്രങ്ങളെ സ്പർശിക്കുകയില്ല. ക്ഷേത്രങ്ങളുടെയുള്ളിൽ അഴിമതികൾ നടക്കുന്നുണ്ടെങ്കിൽ അതിനെപ്പററി അറിവില്ലാത്ത ഭക്തനു് അതുകൊണ്ടു കുഴപ്പമുണ്ടായില്ലെന്നുവരാം. നേരേമറിച്ചു മൃഗബലി എല്ലാ ആരാധകരേയും നേരിട്ടു ബാധിക്കുന്ന ഒരു കാര്യമാണു്. കാരണം ബലിമൃഗങ്ങളെ നടയ്ക്കുവയ്ക്കേണ്ടതു് അവരാണല്ലോ. അത്തരമൊരു ക്ഷേത്രത്തിൽ ആദ്യമായി പ്രവേശനം ലഭിക്കുന്ന ഹരിജനും ബലിയർപ്പിക്കുന്നതിനുവേണ്ടി പാവപ്പെട്ട ഒരു പക്ഷിയേയോ ഒരു മൃഗത്തേയോ കൊണ്ടുകൊടുക്കേണ്ടിവരും. അയാൾ മാംസം കഴിക്കുന്നവനായിരിക്കാം; അല്ലായിരിക്കാം. ഒരിക്കലും പാപം ചെയ്തിട്ടില്ലാത്ത, പാപമെന്തെന്നറിഞ്ഞുകൂടാത്ത, നിരപരാധികളായ മൂകജീവികളുടെ രക്തംകൊണ്ടു വേണം തന്നെ പൂജിക്കാൻ എന്നു് ഈശ്വരൻ തന്റെ ആരാധകരോടു നിർദ്ദേശിക്കുന്നതായി നിഷ്ക്കളങ്കരായ ഹരിജനങ്ങളെ പഠിപ്പിക്കുന്നതിന്റെ ഉത്തരവാദിത്വം ആരു് ഏറെറടുക്കും? ആസാമിലെ നേതാക്കന്മാർ ദേർഗാവോം ക്ഷേത്രത്തിൽനിന്നും ഈ രക്തബലിയുടെ കളങ്കം നിർമ്മാർജ്ജനം ചെയ്യുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ദേർഗാവോമിലെ അജ്ഞാതക്ഷേത്രത്തെപ്പിടിച്ചു് എന്തിനു തുടങ്ങുന്നു, കാളീക്ഷേത്രത്തിൽനിന്നു

തന്നെ തുടങ്ങിക്കൂടേ എന്നു നിങ്ങൾക്കു വേണമെങ്കിൽ ചോദിക്കാം. പല പരിഷ്ക്കരണസംരംഭങ്ങളും എളിയ തോതിലാണു തുടങ്ങിയിട്ടുള്ളതു്. കൊച്ചുകൊച്ചു ക്ഷേത്രങ്ങൾ നിരപരാധികളുടെ രക്തം കഴുകിക്കളഞ്ഞു സ്വയം ശുദ്ധി നേടുമെങ്കിൽ, കാളീക്ഷേത്രത്തിന്റെ പാപഭാരവും അടിതകർന്നു വീഴുകതന്നെ ചെയ്യും.

7

ജാഫ്നായിലെ ഒരു ഹിന്ദു അയച്ചിട്ടുള്ള ഒരു കത്തിൽ അവിടത്തെ ക്ഷേത്രങ്ങളിൽ ചില സന്ദർഭങ്ങളിൽ ദുർവൃത്തകളായ സ്ത്രീകളുടെ നൃത്തപ്രകടനം നടത്താറുണ്ടെന്നു പറഞ്ഞിരിക്കുന്നു. അതു ശരിയാണെങ്കിൽ, നിങ്ങൾ ഈശ്വരൻ കുടികൊള്ളുന്ന ക്ഷേത്രങ്ങളെ വ്യഭിചാരകേന്ദ്രങ്ങളായി അധഃപതിപ്പിക്കുകയാണെന്നു ഞാൻ പറയും. ഒരു ക്ഷേത്രം ആരാധനയ്ക്കുള്ള സ്ഥലമാണെങ്കിൽ, ഈശ്വരന്റെ അധിവാസസ്ഥാനമാകണമെങ്കിൽ, ചില സുനിശ്ചിതങ്ങളായ പരിധികൾ അംഗീകരിക്കുകതന്നെ വേണം. സന്യാസിയെപ്പോലെതന്നെ വേശ്യയ്ക്കും ആരാധനാസ്ഥലങ്ങളിൽ പോകുന്നതിനുള്ള അവകാശമുണ്ടു്. പക്ഷേ സ്വയംശുദ്ധി നേടുന്നതിനുവേണ്ടി ക്ഷേത്രദർശനം നടത്തുമ്പോഴാണു വേശ്യ ആ അവകാശത്തിനു് അർഹയാവുന്നതു്. മതത്തിന്റെ മറവിൽ ഈശ്വരാരാധനയ്ക്കു മോടികൂട്ടാനെന്ന വ്യാജേന, ക്ഷേത്രാധികൃതർ വേശ്യകളെ ക്ഷേത്രങ്ങളിലേക്കു കടത്തിവിടുമ്പോൾ, അവർ ഈശ്വരന്റെ അധിവാസസ്ഥാനത്തെ വ്യഭിചാരകേന്ദ്രമാക്കുകയാണു ചെയ്യുന്നതു്. ആരെങ്കിലും നിങ്ങളെ സമീപിച്ചു നിങ്ങളുടെ ക്ഷേത്രങ്ങളിൽ നൃത്തപ്രകടനത്തിനോ മറ്റേതെങ്കിലും കാര്യത്തിനോവേണ്ടി ദുർവൃത്തകളായ സ്ത്രീകളെ പ്രവേശിപ്പിക്കുന്നതിനെ നീതീകരിക്കാൻ ശ്രമിച്ചാൽ—അയാൾ എത്ര ഉന്നതനായാലും ശരി—നിങ്ങൾ അയാളെ ആട്ടിയകറ്റുകയും എന്റെ നിർദേശം സ്വീകരിക്കുകയും ചെയ്യണം. നിങ്ങൾക്കു നല്ല ഹിന്ദുക്കളായിരിക്കണമെന്നു് ആഗ്രഹമുണ്ടെങ്കിൽ, ഈശ്വരനെ ആരാധിക്കണമെന്നുണ്ടെങ്കിൽ, നിങ്ങൾ ബുദ്ധിയുള്ളവരാണെങ്കിൽ, ക്ഷേത്രകവാടങ്ങൾ തൊട്ടുകൂടാത്തവരെന്നു വിളിക്കപ്പെടുന്നവർക്കുവേണ്ടി തുറന്നുകൊടുക്കണം. ഈശ്വരൻ ആരാധകരെ വേർതിരിച്ചു കാണുകയില്ല. ഹൃദയത്തിന്റെ ആഴങ്ങളിൽനിന്നാണുണ്ടാകുന്നതെങ്കിൽ തൊട്ടുകൂടാത്തവരുടെ ആരാധന 'തൊടാവുന്നവ'രെന്നു കരുതപ്പെടുന്നവരുടെ ആരാധനയെപ്പോലെ തന്നെ അദ്ദേഹം കൈക്കൊള്ളും.

---

7. Young India, 15-12-1927 (Hindu Dharma, P. 31) ജാഫ്നായിലെ ഹിന്ദുക്കളോടു ചെയ്ത പ്രസംഗം.

## അദ്ധ്യായം ഏഴ്

# ക്ഷേത്രപരിഷ്കരണം

## 1

ഒരു ഹരിജനസേവകൻ എഴുതുന്നു:

'നാലാംലക്കം 'ഹരിജനി'ൽ പരിഷ്ക്കർത്താക്കരം ബാഹ്യരൂപങ്ങരം നിരാകരിക്കേണ്ടതിനെപ്പററി അങ്ങു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അങ്ങനെയാണെങ്കിൽ പുരോഹിതനെ പൂർണ്ണമായും ഒഴിവാക്കിക്കൂടേ? പണത്തിനുവേണ്ടി മാത്രമാണ് അയാരം ജോലിചെയ്യുന്നതു്. എന്റെ അറിവിൽപെട്ടിടത്തോളം പല പുരോഹിതന്മാർക്കും മന്ത്രങ്ങരം നേരാംവണ്ണം ഉച്ചരിക്കാൻതന്നെ അറിഞ്ഞുകൂടാ. മന്ത്രങ്ങളുടെ അർത്ഥം അറിയാവുന്നവർ എത്രയോ കുറച്ചുപേരാണ്. പൊതുജനങ്ങളുടെ ശ്രദ്ധഗതിയെ ചൂഷണം ചെയ്യുന്നവരാണവർ. ഇത്തരം പുരോഹിതവൃത്തികൊണ്ടെന്താണു പുണ്യം? ഈ പിത്തലാട്ടങ്ങരം തീർത്ഥാടനകേന്ദ്രങ്ങളിലാണു കൂടുതലായി നടക്കുന്നതു്. ഞാനൊരു ബ്രാഹ്മണനാണ്. 13-ാം വയസ്സിലാണ് എന്റെ ഉപനയനം നടന്നതു്. അന്നുതന്നെ ചടങ്ങുകരം അവസാനിച്ചപ്പോരം പുരോഹിതൻ പറഞ്ഞു, പൂണുനൂലിട്ടിരുന്നതുകൊണ്ടു ഞാൻ അന്നുവരെ ശൂദ്രനായിരുന്നുവെന്നും, അന്ന് അതിട്ടതുകൊണ്ടു ഞാൻ ബ്രാഹ്മണനായിത്തീർന്നിരിക്കുകയാണെന്നും. മാതാപിതാക്കന്മാരെ വന്ദിക്കാൻ ചെല്ലുമ്പോരം ഞാൻ ഈ തത്ത്വം അവരെ പറഞ്ഞുകേരംപ്പിക്കണമെന്നും നിർദ്ദേശിക്കപ്പെട്ടു. പൂണുനൂലിട്ടുകഴിഞ്ഞപ്പോരം ഞാനൊരു ഉന്നതമായ പദവിയിലെത്തിച്ചേർന്നു എന്ന ആശയമാണ് എനിക്കു പറഞ്ഞുതന്നതു്. ഹിന്ദുമതത്തിൽ ഉന്നതവും നീചവുമായ പദവികളൊന്നുമില്ലെന്ന അങ്ങയുടെ അവകാശവാദം ഇപ്പറഞ്ഞതിനോടു് എങ്ങനെ പൊരുത്തപ്പെടും?'

ലേഖകന്റെ നീണ്ട കത്തു വളരെയേറെ സംഗ്രഹിച്ചാണു ഞാൻ ഇവിടെ ചേർത്തിരിക്കുന്നതു്. പുരോഹിതന്മാരുടെ അജ്ഞതയെക്കുറിച്ചും പാണ്ഡിത്യപ്രകടനത്തെക്കുറിച്ചും ലേഖകൻ പറഞ്ഞിട്ടുള്ള കാര്യങ്ങളൊക്കെ നിർഭാഗ്യവശാൽ സത്യമാണ്. അതിനൊരു പരിഹാരം ജനങ്ങളുടെ സ്വഭാവത്തെ പൊതുവേ സംസ്കരിച്ചുയർത്തുകയും ശരിയായ ഒരു വിദ്യാഭ്യാസസമ്പ്രദായം പ്രചരിപ്പിക്കുകയുമാണ്. സംസ്കൃതം കൈകാര്യം ചെയ്യുന്നതിനുള്ള കഴിവും ഉണ്ടാക്കണം. വിവേകാനന്ദൻ സംസ്കൃതഭാഷയ്ക്കുണ്ടെന്നു

---

1. Harijan, 22-4-1933 (Hindu Dharma, pp. 80—81)

കല്പിക്കുന്ന മഹത്തായ കഴിവുകളിൽ എനിക്കും വിശ്വാസമുണ്ട്. സംസ്കൃതം പഠിക്കുന്നതിനു പ്രയാസമാണെന്നു നാം വെറുതെ ഭയപ്പെടുകയാണ്; പരിശ്രമശീലമുള്ള ഒരു വിദ്യാർത്ഥിക്കു മററു ഭാഷകളെക്കാൾ ഒട്ടും പ്രയാസമുള്ള ഭാഷയല്ല അത്. പ്രാചീനഗ്രന്ഥങ്ങളുടെ സങ്കീർണ്ണതകളൊക്കെ ഗ്രഹിക്കാൻമാത്രമുള്ള ജ്ഞാനം സംസ്കൃതത്തിൽ വളരെപ്പെട്ടെന്നു നേടാമെന്നല്ല ഞാൻ പറയുന്നത്. പക്ഷേ പുരോഹിതൻ അയാളുടെ ജോലി ശരിക്കു ചെയ്യുന്നുണ്ടോ എന്നും, പണ്ഡിതന്മാർ നമ്മെ വഴിതെററിക്കുന്നുണ്ടോ എന്നും മനസ്സിലാക്കുന്നതിനു പോരുന്ന സംസ്കൃതജ്ഞാനം, സംസ്കൃതം നേരാംവണ്ണം ഉച്ചരിക്കുന്നതിനുള്ള കഴിവ്—അതൊക്കെ നേടുക ഒട്ടും പ്രയാസമുള്ള കാര്യമല്ല. തീർച്ചയായും ഇംഗ്ലീഷിൽ ഇത്രയുമൊരറിവു നേടുന്നതിനു വേണ്ടിവരുന്നതിന്റെ പത്തിലൊരംശം പ്രയാസം അതിനു വേണ്ടിവരുകയില്ല. സംസ്കൃതത്തിൽ അറിവു നേടുക എന്നു പറഞ്ഞാൽ ഇന്ത്യൻഭാഷകളിൽ ഭൂരിപക്ഷവും—ദക്ഷിണേന്ത്യൻഭാഷകളുൾപ്പെടെ—മനസ്സിലാക്കുന്നതിനുള്ള കഴിവു നേടുക എന്നാണർത്ഥം എന്നു മറന്നുപോകരുത്.

ഞാനെന്റെ വിഷയത്തിൽനിന്നു വ്യതിചലിച്ചുകൂടല്ലോ. ഏതായാലും അങ്ങനെയൊരു നല്ലകാലം വരുന്നതുവരെ നാം നമ്മുടെ പക്കലുള്ള കരുക്കൾതന്നെ ഭംഗിയായി ഉപയോഗിക്കണം. പൗരോഹിത്യത്തിനു വിശ്വാസയോഗ്യമായ ഒരു ബ്രാഹ്മണനെ കിട്ടുന്നില്ലെങ്കിൽ, ഭാഗവതവും പിൽക്കാലത്തുള്ള ഋഷിമാരും നമുക്ക് അവിശ്വസനീയമാംവണ്ണം ലളിതമായ മറെറാരു മാർഗം നിർദേശിച്ചുതരുന്നുണ്ട്. വിവാഹമോ, ജനനമോ, മരണമോ എന്തായാലും വേണ്ടില്ല, മതപരമായ ചടങ്ങുകൾ ആവശ്യമായി വരുമ്പോഴൊക്കെ ഈശ്വരനാമം ഹൃദയപൂർവം ഉച്ചരിച്ചാൽ മാത്രം മതി. അവിടെ ഈശ്വരസാന്നിദ്ധ്യവും, ഈശ്വരാനുഗ്രഹവും ഉണ്ടായിക്കൊള്ളും. ഈശ്വരൻ എല്ലായ്പോഴും അവിടെയുണ്ട് എന്നതാണു സത്യം. നാം അതു മനസ്സിലാക്കുന്നില്ല എന്നേയുള്ളു. ഈശ്വരനാമോച്ചാരണത്തെ ഋഷിമാരുടെ ഒരു അവിച്ഛിന്നമായ പരമ്പര നിത്യാനുശീലനംകൊണ്ടു ധന്യമാക്കിത്തീർത്തിട്ടുണ്ട്. അതു നമ്മെ അജ്ഞതയിൽനിന്നു തട്ടിയുണർത്തുകയും, വൈദ്യുതസ്ഫുലിംഗംപോലെ അപ്രമാദമായി പ്രവർത്തിക്കുകയും, ക്ഷണനേരംകൊണ്ടു നമ്മുടെയിടയിൽ ഈശ്വരസാന്നിദ്ധ്യത്തെക്കുറിച്ചൊരു ബോധം ഉളവാക്കുകയും ചെയ്യും. ഈശ്വരവിശ്വാസമുള്ളവരുടെ കാര്യമാണു ഞാനിവിടെ പറയുന്നത്. അതില്ലാത്തവർ ഇക്കാര്യത്തെപ്പററിയൊന്നും ചിന്തിക്കുകയേ വേണ്ട. അവരെ സംബന്ധിച്ചിടത്തോളം പുരോഹിതന്റെ സാന്നിദ്ധ്യംതന്നെ യാന്ത്രികമായ ഒരു സമ്പ്രദായവും അന്ധമായ ഒരു ആചാരാനുശീലന

വുമാണ്. അവർക്ക് ഇത്തരം പ്രവൃത്തികളിൽനിന്ന് ഏതെങ്കിലും പ്രയോജനമോ പുണ്യമോ ലഭിക്കുന്നില്ല. സത്യസന്ധനായ യാഥാസ്ഥിതികപുരോഹിതനു ഹൈന്ദവകുടുംബത്തിൽ മാന്യമായ സ്ഥാനമുണ്ട്. സ്വന്തം വിഡ്ഢിത്തംകൊണ്ട് ഇന്ന് അയാൾ ആ സ്ഥാനം നഷ്ടപ്പെടുത്തുകയാണ്. അലസതയും അജ്ഞതയും, സർവോപരി കാപട്യവും ഉപേക്ഷിക്കാൻ തയാറായാൽ അയാളുടെ സ്ഥാനം സുരക്ഷിതമായിരിക്കും. ആ പരിഷ്കരണത്തെ പരോക്ഷമായെങ്കിലും ലക്ഷ്യമാക്കിക്കൊണ്ടുള്ളതാണ് ഇന്നത്തെ ഈ പ്രസ്ഥാനം. ആന്തരമായ ശുദ്ധീകരണമാണ് ഇതിൻെറ ഉദ്ദേശ്യം. അതുകൊണ്ട് എല്ലാമാതിരി തിന്മകളേയും തുടച്ചുമാററുന്നില്ലെങ്കിൽ നമുക്ക് ആ ലക്ഷ്യം നേടാൻ സാധിക്കുകയില്ല. ബ്രാഹ്മണനെന്നു സ്വയം അഭിമാനിക്കുന്ന ഒരാൾക്കല്ലാതെ മററാക്കാണ് യഥാർത്ഥത്തിൽ ഇക്കാര്യം ആരംഭിക്കാൻ കഴിയുക?

ഉപനയനം ഞാൻ നിരാകരിച്ചിട്ടുള്ള ഒരു ചടങ്ങാണ്. എങ്കിലും അതിന് അഗാധമായ ഒരു അർത്ഥമുണ്ടെന്നു തീർച്ചയാണ്. പൂണൂൽ ഒരു പുതിയ ജന്മത്തിൻെറ, പുനരുത്ഥാനത്തിൻെറ, സൂചനയാണ്. പൂണൂൽ ധരിക്കുംമുമ്പ് ഒരു ജനനമേയുള്ളു: അതു ഭൗതികവുമാണ്. പൂണൂൽ അണിയുമ്പോൾ രണ്ടാമത്തെ ജനനം നടക്കുന്നു. അതു് ആദ്ധ്യാത്മികമാണ്. ഈശ്വരന് ആത്മാർപ്പണംചെയ്തുകൊണ്ടുള്ള ഒരു പുതിയ ജീവിതത്തിൻെറ തുടക്കമാണ് അതു കുറിക്കുന്നതു്. വ്യക്തിഗതമായി കൂടുതൽ ഉത്തരവാദിത്വങ്ങൾ ഏറെറടുക്കേണ്ടിവരുന്ന എന്ന അർത്ഥത്തിൽ ഒരു ഉന്നതമായ ജീവിതമാണ് അതു്. പക്ഷേ, അയൽക്കാരനോടുള്ള ബന്ധത്തിൽ യാതൊരു ഉന്നതപദവിയും ആർക്കും അതു പ്രദാനം ചെയ്യുന്നില്ല. ഉപനയനം കഴിഞ്ഞാൽ അന്നുമുതൽ ദരിദ്രരുടേയും അധഃസ്ഥിതരുടേയും സേവകനായിത്തീരുകയാണ് എന്ന വ്യക്തമായ ബോധം ഉണ്ടാവുകതന്നെ വേണം. ഉപനയനം നടത്തുവോളം എല്ലാവരും ശൂദ്രരാണെന്ന ആശയം അതിമനോഹരവും ആത്മോത്കർഷപ്രദവുമാണെന്ന് എനിക്കു തോന്നുന്നു. പക്ഷേ, നിർഭാഗ്യവശാൽ മനുഷ്യൻെറ കർത്തവ്യങ്ങൾ ഊന്നിപ്പറയുന്നതിനെ ലക്ഷ്യമാക്കിക്കൊണ്ടുള്ള ഇത്തരം ആചാരങ്ങളെയൊക്കെ ചൂഷണത്തിനും അപഹരണത്തിനുംവേണ്ടി ദുഷിപ്പിച്ചു കളയുകയാണു ചെയ്തതു്.

## 2

ഹരിജനങ്ങൾക്കു ക്ഷേത്രപ്രവേശനം അനുവദിക്കണം എന്ന വാദത്തോടൊപ്പംതന്നെ ക്ഷേത്രങ്ങൾ പരിഷ്കരിക്കണമെന്ന വാദവും ഉന്നയിക്കാതെ നിവൃത്തിയില്ല. ഇന്നത്തെ ഒരു ഹൈന്ദവ

---

2. Harijan 29-4-1933, (Hindu Dharma, pp 76—78)

ക്ഷേത്രം, ഈശ്വരന്റെ മററ് അധിവാസസ്ഥാനങ്ങളെപ്പോലെ തന്നെ അന്ധവിശ്വാസത്തിന്റെ കൂത്തരങ്ങാണ്. ഇക്കഴിഞ്ഞ ദിവസം ഞാനൊരു അമേരിക്കൻ സുഹൃത്തിന്റെ കത്തു് പ്രസിദ്ധം ചെയ്തിരുന്നല്ലോ. അതിലദ്ദേഹം സൗമ്യമായി എനിക്ക് ഒരു പദേശം നല്കുന്നുണ്ട് — ഞാൻ ക്ഷേത്രപ്രവേശന പ്രസ്ഥാനത്തിൽ പങ്കെടുത്തുകൂടാ. അമേരിക്കൻ സുഹൃത്തിന്റെ ഇതേ ഉപദേശംതന്നെ സ്വതസ്സിദ്ധമായ രീതിയിൽ നല്കാൻ മതവിശ്വാസിയായ മറെറാരു മുസ്ളീം സുഹൃത്തും ശ്രമിച്ചിട്ടുണ്ട്. അദ്ദേഹവും ഞാനും തമ്മിൽ ഇതേപ്പററി നീണ്ട കത്തിടപാടു നടത്തിയിട്ടുണ്ട്. അവരിരുവരുടേയും ഉപദേശങ്ങളിൽ വളരെയേറെ കാര്യമുണ്ടെന്നു തീർച്ച. പക്ഷേ, ക്ഷേത്രപ്രവേശന നിരോധനം എന്ന തിന്മ പരിഹരിക്കുന്നതിനുള്ള മാർഗം ക്ഷേത്രങ്ങളെ ഇല്ലാതാക്കുക എന്ന അവരുടെ നിഗമനത്തോടു യോജിക്കാൻ എനിക്കു നിവൃത്തിയില്ല.

വളരെയധികം ആളുകൾ ക്ഷേത്രങ്ങൾ പരിഷ്കരിക്കണമെന്നു—നശിപ്പിക്കണമെന്നല്ല — ആഗ്രഹിക്കുന്നവരാണ്. രാജകോട്ടിൽ ഒരു മാതൃകാക്ഷേത്രം പണിയുന്നതിനു വിപുലമായ ഒരു പരിപാടി ആസൂത്രണം ചെയ്തിരിക്കുന്നതിനെപ്പററി ഞാൻ ഇക്കഴിഞ്ഞ ദിവസം പറഞ്ഞുവല്ലോ. ക്ഷേത്രപരിഷ്കരണത്തിന്റെ ആവശ്യകത ഊന്നിപ്പറയാതെ ഹരിജനങ്ങൾക്കു ക്ഷേത്രപ്രവേശനം കൊടുക്കണമെന്നു ഞാൻ വാദിക്കുന്നതിനെപ്പററി അനേകം ലേഖകന്മാർ വിമർശനങ്ങൾ നടത്തിയിട്ടുണ്ട്. ക്ഷേത്രപരിഷ്കരണം ആവശ്യമാണെന്നതിനെപ്പററി യാതൊരു സംശയവുമില്ല. പക്ഷേ അവിടെയും ശ്രദ്ധാപൂർവം വേണം മുൻപോട്ടു പോകാൻ. ഇന്നുള്ള എല്ലാ ക്ഷേത്രങ്ങളേയും നശിപ്പിച്ചിട്ടു തത്സ്ഥാനത്തു പുതിയ ക്ഷേത്രങ്ങൾ പണിതുകളയാം എന്നു ചിലർ കരുതുന്നുണ്ട്. ഞാൻ ആ അഭിപ്രായത്തെ അനുകൂലിക്കുന്നില്ല. എല്ലാ ക്ഷേത്രങ്ങളും ഒരിക്കലും ഒരുപോലെ ആയിരിക്കുകയില്ല. മനുഷ്യന്റെ ആവശ്യങ്ങൾ മാറുന്നതിനൊത്തു് അവസ്ഥതമ്മിലും കാണും, വ്യത്യാസങ്ങൾ. കഴിഞ്ഞകാലത്തും അതുതന്നെയായിരുന്നു കഥ. ബാഹ്യരൂപത്തിലല്ല, ആന്തരസത്തയിൽ സമൂലമായ പരിവർത്തനം വരുത്തുക എന്നതായിരിക്കണം പരിഷ്കർത്താവിന്റെ ഉദ്ദേശ്യം. ആന്തരസത്തയിൽ പരിവർത്തനം വരുത്തിക്കഴിഞ്ഞാൽ, ബാഹ്യരൂപം താനേ മാറിക്കൊള്ളും. ആദ്യത്തേതിനു മാററമുണ്ടാകുന്നില്ലെങ്കിൽ, രണ്ടാമത്തേതു് എത്ര സമൂലമായി മാററിമറിച്ചാലും അതു ശവകുടീരം വെള്ളയടിക്കുംപോലെ മാത്രമായിരിക്കും. ശവകുടീരം എത്ര മനോഹരമായാലും ശവകുടീരംതന്നെ; അതൊരിക്കലും പള്ളിയാവുകയില്ല. നേരേമറിച്ച് ഈശ്വരാരാധനയ്ക്കുവേണ്ടി സമർപ്പിക്കപ്പെടുന്ന വെറും തറപോലും യഥാർത്ഥത്തിൽ ഈശ്വരന്റെ അധിവാസസ്ഥാനമായ ക്ഷേത്രമായിത്തീരും.

ഒന്നാമതായി വേണ്ടതു പുരോഹിതനാണ്. ഒരു ആദർശപുരോഹിതൻ ദൈവികപുരുഷൻതന്നെയായിരിക്കണം. അദ്ദേഹം ജനങ്ങളുടെ യഥാർത്ഥ സേവകനായിരിക്കണം. തന്റെ പ്രവർത്തനപരിധിയിൽപ്പെട്ട ജനങ്ങളുടെ മാർഗദർശിയും സുഹൃത്തും ദാർശനികനുമാണ് അദ്ദേഹം. മുഴവൻസമയവും പ്രവർത്തിക്കുന്ന ഒരാളായിരിക്കണം അദ്ദേഹം. വ്യക്തിപരമായ ബന്ധങ്ങളും അദ്ദേഹത്തിന് ഏററവും കുറച്ചേ പാടുള്ളു. ശാസ്ത്രങ്ങളിൽ വേണ്ടത്ര പാണ്ഡിത്യം അദ്ദേഹം നേടിയിരിക്കണം. ജനക്ഷേമം മാത്രമായിരിക്കണം അദ്ദേഹത്തിന്റെ ഏക പരിഗണന. കേവലം സാങ്കല്പികമായ ഒരു ചിത്രമല്ല ഞാനിവിടെ വരച്ചിരിക്കുന്നതു്. യാഥാർത്ഥ്യത്തോടു് ഏററവുമടുപ്പം ഇതിനുണ്ടു്. ബാല്യസ്മരണകളെ അധിഷ്ഠിതമാക്കിയാണു ഞാനിതു വരച്ചിരിക്കുന്നതു്. രാജാവും ജനങ്ങളും ഒരേപോലെ ആദരിച്ചിരുന്ന ഒരു പുരോഹിതനെക്കുറിച്ചാണു ഞാനിപ്പോൾ ഓർമ്മിക്കുന്നതു്. സഹായം ആവശ്യമുള്ള സന്ദർഭങ്ങളിലൊക്കെ അവരിരുകൂട്ടരും ഉപദേശവും മാർഗ്ഗനിർദേശവും തേടി അദ്ദേഹത്തിന്റെ ചുററും കൂടുമായിരുന്നു.

അങ്ങനെയൊരു പുരോഹിതനെ ഇക്കാലത്തു കണ്ടുമുട്ടാൻ പ്രയാസമാണ് എന്നു് ഒരു സംശയാത്മാവു പറഞ്ഞാൽ, അതിൽ കുറെ സത്യമുണ്ടു്. ഏതായാലും അങ്ങനെയൊരു പുരോഹിതനെ കണ്ടെത്തുന്നതുവരെ മാതൃകാക്ഷേത്രം പണിയാൻ പുറപ്പെടരുതെന്നു ഞാൻ പരിഷ്കരണ കുതുകികളോടു നിർദേശിക്കും.

അതേസമയം, തന്റെ സങ്കല്പങ്ങളിലുള്ള പുരോഹിതന് ഉണ്ടാകണമെന്നു പ്രതീക്ഷിക്കുന്ന ഗുണങ്ങൾ സ്വയം വളർത്തിയെടുക്കുന്നതിനു പരിഷ്കരണവാദി ശ്രമിക്കട്ടെ. നിലവിലുള്ള ക്ഷേത്രങ്ങളിലെ പുരോഹിതന്മാരും ഈ ഗുണങ്ങൾ നേടണമെന്നു് അയാൾ ആഗ്രഹിക്കണം. തന്റെ മാന്യവും ധർമ്മാനുസൃതവുമായ പെരുമാററത്തിലൂടെ സാഹചര്യങ്ങളെ വർത്തമാനകാലത്തിന്റെ ആവശ്യങ്ങൾക്കൊത്തു സ്വാധീനപ്പെടുത്തുന്നതിന് അയാൾ ശ്രമിക്കണം. ധർമ്മാനുസൃതമായ പെരുമാററങ്ങൾകൊണ്ടു ശക്തി നേടുന്ന തന്റെ ചിന്ത ശക്തിയേറിയ ഡൈനാമോയേക്കാൾ ഊററത്തോടെ പ്രവർത്തിക്കുമെന്ന വിശ്വാസം അയാൾക്ക് ഉണ്ടായിരിക്കണം. ഒററദിവസത്തിനുള്ളിൽ ഫലം കാണണമെന്ന അക്ഷമയൊന്നും പ്രകടിപ്പിക്കരുതു്. ഒരു ചിന്ത വേണ്ടത്ര ശക്തി ആർജിക്കുന്നതിന് അനേകവർഷത്തെ അനുശീലനം വേണ്ടിവരും. മഹത്തായ ഒരു പരിഷ്കരണ സംരംഭത്തെ സംബന്ധിച്ചിടത്തോളം കൊല്ലങ്ങളും തലമുറകളും എത്രയോ നിസ്സാരമാണ്.

ഇപ്പോൾ ഒരുപക്ഷേ, ഒരു മാതൃകാക്ഷേത്രത്തെ സംബന്ധിച്ച എന്റെ ആശയഗതിയെന്താണെന്നു വായനക്കാരനു മനസ്സിലായി

ക്കാണും. കെട്ടിടം നിർമ്മിക്കുന്ന ശില്പിയെപ്പോലെ രൂപാനും കണക്കുമൊന്നും തരാൻ എനിക്കു വയ്യ. അതിനു കാലമായിട്ടുമില്ല. പക്ഷേ അതെന്നെ വിഷമിപ്പിക്കുന്നില്ല; അതു പരിഷ്കർത്താവിനെ വിഷമിപ്പിക്കുകയും വേണ്ട. ക്ഷേത്രംകെട്ടാൻ പററിയ സ്ഥലം അയാം തിരഞ്ഞെടുക്കണം—കഴിയുന്നിടത്തോളം വിശാലമായിരിക്കണമതു്. അതു് നഗരത്തിൻേറയോ ഗ്രാമത്തിൻേറയോ ഒത്തനടുക്കായിരിക്കണമെന്നില്ല. ഹരിജനങ്ങൾക്കും ദരിദ്രർക്കും വിഷമംകൂടാതെ ചെന്നെത്താവുന്ന സ്ഥലത്തായിരിക്കണം അതു്. വൃത്തികെട്ട ചുററുപാടുകളിൽ ക്ഷേത്രം പണിയരുതു. കഴിയുമെങ്കിൽ ഒട്ടൊന്നു് ഉയർന്ന സ്ഥാനമായിരിക്കണം. ഏതായാലും ക്ഷേത്രത്തിൻെറ അടിത്തറ കഴിയുന്നത്ര ഉയർത്തിക്കെട്ടാൻ ഞാൻ ശ്രമിക്കും. അവിടെ ഞാൻ എൻെറ നിത്യപ്രാർത്ഥനയ്ക്കു് ഒരു പ്രത്യേകസ്ഥാനം തിരഞ്ഞെടുക്കും. ക്ഷേത്രത്തിനു ചുററും പള്ളിക്കൂടം, വൈദ്യശാല, ഗ്രന്ഥശാല എന്നിവ സ്ഥാപിക്കും. ഇവയൊക്കെ മതേതരമെന്നപോലെ, ധർമ്മാധിഷ്ഠിതവുമായിരിക്കും. പള്ളിക്കൂടം യോഗങ്ങളും ചർച്ചകളും നടത്താനുള്ള ഹാൾകൂടിയായിരിക്കും. ക്ഷേത്രത്തോടൊപ്പം ഒരു ധർമ്മശാല അഥവാ അതിഥിമന്ദിരംകൂടിയുണ്ടായിരിക്കണം. ഇവയോരോന്നും ഓരോ പ്രത്യേക സ്ഥാപനമായിരിക്കും. എങ്കിലും എല്ലാം ക്ഷേത്രത്തിൻെറ നിയന്ത്രണത്തിലായിരിക്കും. പണവും മററുസൗകര്യങ്ങളും ഉള്ളതുപോലെ ഈ കെട്ടിടങ്ങളെല്ലാം ഒരുമിച്ചോ ഒന്നൊന്നായോ പണിയാം. കെട്ടിടങ്ങൾ ഉറപ്പും വലിപ്പവുമുള്ളവയാകാം; അങ്ങനെ അല്ലാതെയുമാകാം. സ്വമേധയാ ജോലി ചെയ്യാൻ ഒരുങ്ങി ആളുകൾ മുൻപോട്ടു വരുമെങ്കിൽ—അങ്ങനെ സംഭവിക്കാം—മണ്ണും ഉണക്കപ്പുല്ലുംകൊണ്ടു കെട്ടിത്തുടങ്ങാൻ ഒട്ടും താമസിക്കേണ്ട. പക്ഷേ, ഇത്രയുംകൊണ്ടു ക്ഷേത്രനിർമ്മാണം പൂർത്തിയാവുകയില്ല. ക്ഷേത്രത്തിനു പററിയ സ്ഥലം കണ്ടുപിടിച്ചു; അതു വാങ്ങിച്ചു; അവിടെ അടിത്തറ കെട്ടി; ആദ്യമായൊരു പ്രാർത്ഥനയും നടത്തി. ഭാഗവതത്തിൽ പറയുംപോലെ 'എവിടെ ജനങ്ങൾ ഒരുമിച്ചുകൂടി, ഹൃദയപൂർവം ഈശ്വരനാമം ഉച്ചരിക്കുന്നുവോ, അവിടെ ഈശ്വരൻ അധിവസിക്കുന്നു. അതാണു് അദ്ദേഹത്തിൻെറ ക്ഷേത്രം.' ക്ഷേത്രത്തിൽ ബിംബം പ്രതിഷ്ഠിച്ചു പുണ്യകർമ്മങ്ങൾ നടത്തേണ്ടതു പുരോഹിതൻെറ ചുമതലയിൽപ്പെട്ട കാര്യമാണു്. നല്ലൊരു പുരോഹിതനെ കിട്ടിക്കഴിഞ്ഞാൽ അദ്ദേഹം ആ ജോലി ചെയ്തുകൊള്ളും. എങ്കിലും ആദ്യത്തെ പ്രാർത്ഥന നടത്തിയപ്പോൾത്തന്നെ ക്ഷേത്രത്തിൻെറ ആരംഭം കുറിച്ചുകഴിഞ്ഞു. സത്യത്തിൽ അടിയുറച്ച വിശ്വാസമുള്ള സ്ത്രീപുരുഷന്മാരാണു് ആ പ്രാർത്ഥന നടത്തിയിട്ടുള്ളതെങ്കിൽ, അതിൻെറ തുടർന്നുള്ള പുരോഗതിയെപ്പററി സംശയിക്കാനുമില്ല.

ഇത്രയുമാണ ഭാവിയിലുണ്ടാകേണ്ട ക്ഷേത്രത്തെപ്പററി എനിക്ക പറയാനുള്ളത്. രാജകോട്ടിലെ ക്ഷേത്രനിർമ്മാണപദ്ധതിയെപ്പററി ശ്രദ്ധിച്ചുപഠിക്കുന്ന വായനക്കാരന്ന ബോദ്ധ്യമാകും ആ പദ്ധതിയും മാതൃകാക്ഷേത്രത്തിന്റെ ബാഹ്യരൂപത്തെക്കുറിച്ചുള്ള എന്റെ സങ്കല്പവും തമ്മിൽ പൊരുത്തമുണ്ടെന്ന്. എന്റെ പദ്ധതിയിലോ, രാജകോട്ട് പദ്ധതിയിലോ, പുതുതായൊന്നുമില്ല. പഴയകാലത്തെ ക്ഷേത്രങ്ങളോടനുബന്ധിച്ച ഞാൻ നിർദേശിച്ചിട്ടുള്ള സ്ഥാപനങ്ങളൊക്കെ ഉണ്ടായിരുന്നു.

ഇന്ന നിലവിലുള്ള ക്ഷേത്രങ്ങളുടെ കാര്യവും നാം പരിഗണിക്കണം. ഞാൻ ഇവിടെ നിർദേശിച്ചിട്ടുള്ള ആദർശങ്ങൾക്കൊത്തു പെരുമാറുന്നതിന്ന പുരോഹിതന്മാരെ ആരാധകന്മാർ പ്രേരിപ്പിക്കുമെങ്കിൽ, ഇന്നത്തെ ക്ഷേത്രങ്ങളും ഈശ്വരന്റെ യഥാർത്ഥത്തിലുള്ള ആവാസകേന്ദ്രങ്ങളായിത്തീരും.

3

ഈ വിളംബരം* മഹത്താണ്. ഇതിന്റെ മതപരമായ ഗുണവിശേഷങ്ങളും മഹത്താണ്. അതുകൊണ്ട മഹാരാജാവും അദ്ദേഹത്തിന്റെ ഉപദേഷ്ടാക്കളും ഏറെറടുത്തിരിക്കുന്ന ഉത്തരവാദിത്വം മഹത്തരമാണ് എന്ന പറയണം. സവർണഹിന്ദുക്കളൊന്നടങ്കം പ്രവർത്തിച്ചില്ലെങ്കിൽ ഈ വിളംബരം നിഷ്പ്രയോജനമായിത്തീരുമെന്ന തീർച്ച. അതോടൊപ്പം ഭരണകൂടത്തിന്റെ പിൻബലം വേണ്ടിടത്തോളം ഉണ്ടായില്ലെങ്കിൽ വിളംബരത്തിന്ന പൂർണ്ണമായ ഫലപ്രാപ്തി അസാദ്ധ്യമാവും എന്നുകൂടി പറയണം. എന്റെ അഭിപ്രായത്തിൽ ഈ വിളംബരം പ്രായോഗികമാക്കാൻ ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും ഭരണകൂടത്തിന്റെ പ്രവത്തനം കടന്നുചെല്ലേണ്ടിവരും. മതപരമായ പ്രവർത്തനമണ്ഡലംതന്നെ ആദ്യം എടുക്കാം. അതിൽനിന്നാണല്ലോ മറെറല്ലാ രംഗങ്ങളിലുമുള്ള പ്രവർത്തനങ്ങൾ ഉറവെടുക്കുന്നത്. ഈശ്വരവിശ്വാസമില്ലാതെ മറെറാരു കൈമുതലും ഇല്ലാത്ത സ്ത്രീകളേയും, സമ്മിശ്രോദ്ദേശ്യങ്ങളോടെ ക്ഷേത്രദർശനം നടത്തുന്ന പുരുഷന്മാരേയും മാററിവച്ചാൽ, ഇന്ന പൊതുവെ ജനങ്ങൾ ക്ഷേത്രങ്ങളെ ഉദാസീനതയോടെയാണ വീക്ഷിക്കുന്നത്. ബുദ്ധിജീവികളെന്ന വിളിക്കപ്പെടുന്ന ആളുകൾ അവയെ അവഗണിക്കുന്നു. അതിന്റെയൊക്കെ ഫലമായി ഇന്ന ക്ഷേത്രങ്ങൾ ഹിന്ദുമതത്തിന്റെ സങ്കേതസ്ഥാനങ്ങളല്ലാതായിത്തീർന്നിരിക്കുന്നു; ഹിന്ദുമതവിശ്വാസികൾക്ക് ആദ്ധ്യാത്മികചൈതന്യം പ്രദാനംചെയ്യുന്നതിനും ഇന്നവയ്ക്കു കഴിവില്ലാതായിത്തീർന്നിരിക്കുന്നു. അവ ഇന്ന ശങ്കാതീതമായ ആദ്ധ്യാ

3. Harijan, 6–2–1937 (Hindu Dharma pp. 300—301)

* തിരുവിതാംകൂർ ക്ഷേത്രപ്രവേശനവിളംബരം)

ത്മികസൗരഭം എങ്ങും പ്രസരിപ്പിക്കാറില്ല. അതുകൊണ്ട് ആദ്ധ്യാത്മികമായ അർത്ഥത്തിൽ ക്ഷേത്രങ്ങളുടെ ജീർണ്ണോദ്ധാരണം നടത്തുകയും, പഴയകാലത്ത് ഉണ്ടായിരുന്ന അധികാരവും ദിവ്യത്വവും അവസ്ഥ വീണ്ടും ഉണ്ടാക്കിക്കൊടുക്കുകയും ചെയ്യേണ്ടതു ഭരണകൂടത്തിന്റെ അതല്ലെങ്കിൽ മഹാരാജാവിന്റെ— ഭരണകൂടത്തേയും മഹാരാജാവിനേയും വേറിട്ട കരുതാമെങ്കിൽ അങ്ങനെ; ഏതായാലും ഹിന്ദുക്ഷേത്രങ്ങളുടെ സംരക്ഷണാധികാരം മഹാരാജാവിനാണല്ലോ— കർത്തവ്യമാണെന്നു പറയാൻ ഞാൻ ധൈര്യപ്പെടുന്നു. ഇക്കാര്യം സാധിക്കണമെങ്കിൽ തങ്ങൾ ചെയ്യേണ്ട ജോലി എന്തെന്നറിയാവുന്ന, ക്ഷേത്രങ്ങളുടെ പരിശുദ്ധിയെന്തെന്നറിയാവുന്ന, സ്വന്തം കർത്തവ്യങ്ങളെക്കുറിച്ചു ബോധമുള്ള, പുരോഹിതന്മാർ ക്ഷേത്രങ്ങളുടെ ചുമതലക്കാരായി വരണം. മറ്റൊരു രീതിയിൽ പറഞ്ഞാൽ നിത്യവൃത്തി കഴിച്ചുകൂട്ടുന്നതിന് ഇതുമൊരു തൊഴിലാണെന്നു കരുതുന്ന അജ്ഞരായിക്കൂടാ പുരോഹിതന്മാർ. ക്ഷേത്രദർശനം നടത്തുന്ന ആളുകൾക്ക് ഈശ്വരന്റെ സന്ദേശം എത്തിച്ചുകൊടുക്കേണ്ട അവകാശം തങ്ങൾക്കാണെന്നു കരുതി, അതിൽ അഭിമാനം കൊള്ളുന്ന ആളുകളായിരിക്കണം അവർ. സ്വന്തം ജീവിതത്തിലൂടെ, പ്രവർത്തനങ്ങളിലൂടെ, ക്ഷേത്രങ്ങൾ ദിവ്യചൈതന്യത്തിന്റെ ആസ്ഥാനങ്ങളാണെന്ന് അവർ ലോകരെ ബോദ്ധ്യപ്പെടുത്തണം.

ക്ഷേത്രങ്ങളിൽ പൂജാവിധികളെക്കുറിച്ചു ശരിക്കുള്ള നിർദേശങ്ങൾ കൊടുക്കണം. ക്ഷേത്രങ്ങളിലെ ഉത്തരവാദപ്പെട്ട ആളുകൾ ഹരിജനങ്ങളെ കൈപിടിച്ചുകൊണ്ടു നടന്നു ക്ഷേത്രാരാധനകൊണ്ടുണ്ടാകുന്ന നേട്ടങ്ങൾ അവർക്കു വിവരിച്ചുകൊടുക്കണം. ക്ഷേത്രഭരണത്തേയും ക്ഷേത്രവിധികളേയും സംബന്ധിച്ചിടത്തോളം തീർച്ചയായും ഇതൊരു വിപ്ളവംതന്നെ ആയിരിക്കുമെന്ന് ആധുനികചിന്താഗതി വച്ചുനോക്കുമ്പോൾ കാണാൻ കഴിയും. ക്ഷേത്രപ്രവേശനവിളംബരംതന്നെ ഒരു വിപ്ളവപ്രമാണത്തിൽ കുറഞ്ഞ ഒന്നുമല്ല. ആ വിപ്ളവം ഹിന്ദുക്കളുടെ ജീവിതത്തെയാകെ സ്പർശിക്കണമെങ്കിൽ—സ്പർശിക്കുകതന്നെ വേണം—ക്ഷേത്രങ്ങൾ സ്വാഭാവികമായിത്തന്നെ സചേതനമായ ഈശ്വരന്റെ അധിവാസസ്ഥാനങ്ങളാകണം; വിഗ്രഹങ്ങളുടെ രൂപത്തിലുള്ള കുറെ സ്വർണ്ണക്കട്ടകളോ ലോഹക്കട്ടകളോ കുടികൊള്ളുന്ന സ്ഥാനങ്ങളായാൽ പോരാ. ക്ഷേത്രങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ അറിയാനാഗ്രഹിക്കുന്നയാളുകൾക്ക് അവയുടെ ചരിത്രം വിവരിക്കുന്ന ലഘുലേഖകൾ നല്കണം. സാധാരണക്കാർക്കു മനസ്സിലാകുന്ന മട്ടിൽ വേണം അവയെഴുതാൻ. സൗജന്യമായോ അതല്ലെങ്കിൽ ചുരുങ്ങിയ വിലയ്ക്കോ അവ കൊടുക്കുകയും വേണം. അപ്പോൾ ജനങ്ങൾക്കു

മതപരിശീലനം നല്കുന്നതിനുള്ള ഉത്തമന്മാരായ അദ്ധ്യാപകന്മാരെ പരിശീലിപ്പിക്കുന്നതിന് ഒരു വിദ്യാലയം സ്ഥാപിക്കേണ്ടിവരും. ഇങ്ങനെ ചിലതൊക്കെ ചെയ്യുന്നില്ലെങ്കിൽ ഈ വിളംബരത്തിന്റെ ഉദ്ദേശ്യം പരാജയപ്പെടുകതന്നെ ചെയ്യും. മതപരമായ ഒരു മനോഭാവത്തോടുകൂടി ലക്ഷക്കണക്കിനു ഹരിജനങ്ങൾ ക്ഷേത്രസന്ദർശനം നടത്തണമെന്നും; അതിനവരെ പ്രേരിപ്പിക്കണമെന്നും ഉള്ള ഉദ്ദേശ്യമാണല്ലോ ഈ വിളംബരത്തിനുള്ളതു്.

## അദ്ധ്യായം എട്ടു്

## പലവക

### i

### ബുദ്ധമതവും ഹിന്ദുമതവും

### എ

ബുദ്ധോപദേശങ്ങളുടെ സാരാംശം ഇന്നു ഹിന്ദുമതത്തിന്റെ അവിഭാജ്യഘടകമായിത്തീർന്നിട്ടുണ്ടെന്നാണ് എന്റെ സുചിന്തിതമായ അഭിപ്രായം. ഗൗതമൻ ബുദ്ധമതത്തിൽ വരുത്തിയ മഹത്തായ പരിഷ്കരണത്തെ വിസ്മരിച്ചുകൊണ്ടു ചുവടുകൾ പിൻപോട്ടേക്കു വയ്ക്കാൻ ഇന്നു ഹൈന്ദവഭാരതത്തിനു സാധ്യമല്ല. അദ്ദേഹം തന്റെ പ്രത്യക്ഷമായ ത്യാഗംകൊണ്ടും, മഹത്തായ സന്യാസംകൊണ്ടും, സ്വജീവിതത്തിന്റെ അനവദ്യമായ വിശുദ്ധികൊണ്ടും ഹിന്ദുമതത്തിൽ മറയ്ക്കാനാവാത്ത മുദ്ര പതിച്ചിട്ടുണ്ടു്. ആ മഹാഗുരുവിനോടു ഹിന്ദുമതത്തിനു് ഒടുങ്ങാത്ത കടപ്പാടുമുണ്ടു്. നിങ്ങൾ അനുവദിക്കുമെങ്കിൽ, നിങ്ങൾ മാപ്പു തരുമെങ്കിൽ, ഞാനൊരുകാര്യംകൂടി പറയാൻ ധൈര്യപ്പെടും—ഇന്നു ബുദ്ധമതം എന്ന പേരിൽ അറിയപ്പെടുന്ന മതത്തിന്റെ ഏതേതംശങ്ങളാണോ ഹിന്ദുമതം സ്വാംശീകരിക്കാതിരിക്കാതിരുന്നിട്ടുള്ളതു്, അവയൊന്നും ബുദ്ധന്റെ ജീവിതോപദേശങ്ങളുടെ അത്യന്താപേക്ഷിതഘടകമായിരുന്നിട്ടില്ല.

ബുദ്ധമതവും ബുദ്ധോപദേശങ്ങളും ഇന്ത്യയിലാണ് അവയുടെ പരമമായ സാഫല്യം കണ്ടെത്തിയതെന്നു് ഞാൻ ദൃഢമായി

---

1 എ. Young India, 24–11–1927 (Hindu Dharma, pp. 240—242). സിലോണിലെ ബുദ്ധസമാജങ്ങളുടെ ഒരു അഖിലസിലോൺ സംഘടന സമർപ്പിച്ച മംഗളപത്രത്തിനു മറുപടി പറഞ്ഞുകൊണ്ടു കൊളംബിലെ വിദ്യോദയാകാളേജിൽ വച്ചു ഗാന്ധിജി ചെയ്ത പ്രസംഗത്തിൽനിന്നാണ് ഈ ഭാഗം.

വിശ്വസിക്കുന്നു. അതങ്ങനെയല്ലാതാകാൻ തരവുമില്ല. കാരണം ഗൗതമൻ ഹിന്ദുക്കളിൽ ഹിന്ദുവായിരുന്നു. ഹിന്ദുമതത്തിൽ മഹത്തമമായിട്ടെന്തൊക്കെയുണ്ടോ അവയെല്ലാം നിറഞ്ഞു തുളുമ്പിയിരുന്ന വ്യക്തിത്വമായിരുന്നു അദ്ദേഹത്തിൻേറതു്. വേദങ്ങളിൽ കളകൾകൊണ്ടു മൂടിമറഞ്ഞു കിടന്നിരുന്ന ചില തത്ത്വങ്ങൾക്കു് അദ്ദേഹം ജീവൻ നൽകി. വേദങ്ങളിലാവിഷ്കരിച്ചിട്ടുള്ള സമുജ്ജ്വലസത്യത്തെ ആവരണംചെയ്തിരുന്ന പദങ്ങളുടെ, അർത്ഥശൂന്യങ്ങളായ പദങ്ങളുടെ, കാടും പടലും വെട്ടിനീക്കുന്നതിനു് അദ്ദേഹത്തിൻെറ മഹത്തായ ഹൈന്ദവചൈതന്യത്തിനു സാധിച്ചു. വേദങ്ങളിലെ ചില പദങ്ങൾക്കു് അദ്ദേഹം പുതിയ അർത്ഥം നല്കി. അദ്ദേഹത്തിൻെറ തലമുറയിൽപ്പെട്ട ആളുകൾക്കു തികച്ചും അപരിചിതമായിരുന്ന അർത്ഥമായിരുന്നു അതു്. തൻെറ തത്ത്വങ്ങൾക്കു പററിയ മണ്ണു് അദ്ദേഹം ഭാരതത്തിൽത്തന്നെ കണ്ടെത്തി. ബുദ്ധൻ ചെന്നിടത്തൊക്കെ അദ്ദേഹത്തെ അനുഗമിച്ചതും വലയം ചെയ്തതും ഹൈന്ദവേതരരല്ല, ഹിന്ദുക്കൾതന്നെയാണു്, വൈദികധർമ്മത്തിൽ മുഴുകിയിരുന്ന ആളുകൾതന്നെയാണു്. ബുദ്ധൻെറ തത്ത്വങ്ങൾ അദ്ദേഹത്തിൻെറ ഹൃദയത്തെപ്പോലെതന്നെ സർവവ്യാപകവും, സർവസംഗ്രഹവുമാണു്. അതുകൊണ്ടു് അവ അദ്ദേഹത്തിൻെറ ഭൗതികശരീരം നശിച്ചതിനുശേഷവും നിലനില്ക്കുകയും, ലോകമെങ്ങും വ്യാപിക്കുകയും ചെയ്തു. എന്നെ ബുദ്ധമതാനുയായി എന്നു വിളിച്ചാലും വേണ്ടില്ല, ഞാനീ നേട്ടം ഹിന്ദുമതത്തിൻെറ വിജയമാണെന്നു കരുതും. ബുദ്ധൻ ഒരിക്കലും ഹിന്ദുമതത്തെ നിരാകരിച്ചിട്ടില്ല. അദ്ദേഹം അതിൻെറ അടിത്തറ വിപുലമാക്കുകയാണു ചെയ്തതു്. അദ്ദേഹം അതിനൊരു പുതിയ ജീവനും ഒരു പുതിയ വ്യാഖ്യാനവും നല്കി. ഇനി എനിക്കു നിങ്ങളുടെ ക്ഷമാശീലത്തിലും ഔദാര്യത്തിലും വിശ്വാസമർപ്പിച്ചുകൊണ്ടു് ഒരു കാര്യം പറയാനുണ്ടു്—ബുദ്ധൻെറ തത്ത്വങ്ങൾ അവയുടെ പൂർണതയിൽ സ്വാംശീകരിക്കുന്നതിനു സിലോണിനോ, ബർമ്മയ്ക്കോ, ചൈനയ്ക്കോ, ടിബററിനോ സാധിച്ചിട്ടില്ല. എനിക്കു് എൻെറ പരിമിതികൾ അറിയാം. ബുദ്ധമതനിയമങ്ങളെക്കുറിച്ചു വേണ്ടത്ര പാണ്ഡിത്യമുണ്ടെന്നൊന്നും ഞാൻ അവകാശപ്പെടുന്നില്ല. നളന്ദാവിദ്യാലയത്തിലെ അഞ്ചാംക്ലാസ്സിൽ പഠിക്കുന്ന ഒരു കുട്ടിക്കുപോലും ബുദ്ധതത്ത്വങ്ങളെക്കുറിച്ചുള്ള ഒരു പരീക്ഷയിൽ എന്നെ പരാജയപ്പെടുത്താൻ സാധിച്ചെന്നുവരും. മഹാപണ്ഡിതന്മാരായ ഭിക്ഷുക്കളുടേയും അതുപോലെ പണ്ഡിതന്മാരായ സാധാരണ പൗരന്മാരുടേയും മുൻപിൽ നിന്നുകൊണ്ടാണു സംസാരിക്കുന്നതെന്നു് എനിക്കറിയാം. എങ്കിലും എൻെറ ഹൃദയം വിശ്വാസമർപ്പിക്കുന്ന കാര്യങ്ങളെന്തൊക്കെ

യെന്നു് നിങ്ങളോടു പറയുന്നില്ലെങ്കിൽ ഞാൻ നിങ്ങളേയും എന്നേയും വഞ്ചിക്കുകയായിരിക്കും.

ഇന്ത്യയ്ക്കു പുറത്തു ബുദ്ധമതാനുയായികളാണെന്നു സ്വയം കരുതുന്ന നിങ്ങളുൾപ്പെടെയുള്ള ആളുകൾ തീർച്ചയായും ബുദ്ധന്റെ തത്വങ്ങളിൽ വലിയൊരു പങ്കു് അംഗീകരിച്ചിട്ടുണ്ടു്. എങ്കിലും നിങ്ങളുടെ ജീവിതഗതി പരിശോധിച്ചുനോക്കുമ്പോഴൊക്കെ, സിലോണിലും ബർമ്മയിലും ചൈനയിലും ടിബററിലുംനിന്നു വന്നെത്തുന്ന സുഹൃത്തുക്കളുമായി വാദവിവാദങ്ങളിലേർപ്പെടുമ്പോഴൊക്കെ, ബുദ്ധന്റെ ജീവിതത്തിലെ കേന്ദ്രവസ്തുതകളായി ഞാൻ മനസ്സിലാക്കുന്ന കാര്യങ്ങളും, നിങ്ങളുടെ ജീവിതസമ്പ്രദായങ്ങളും തമ്മിലുള്ള വൈരുദ്ധ്യങ്ങൾ എന്നെ കുഴപ്പത്തിലാക്കാറുണ്ടു്. നിങ്ങൾക്കു മുഷിവു തോന്നുകയില്ലെങ്കിൽ, എനിക്കിപ്പോൾ തോന്നിയ മൂന്നു പ്രധാന കാര്യങ്ങളെക്കുറിച്ചു വളരെ വേഗത്തിൽ ഞാൻ ചില കാര്യങ്ങൾ പറയാം. ഒന്നാമത്തേതു് ഈശ്വരൻ എന്നു വിളിക്കപ്പെടുന്ന സർവ്വവ്യാപിയായ ഒരു ചൈതന്യ വിശേഷത്തിലുള്ള വിശ്വാസമാണു്. ബുദ്ധൻ ഈശ്വരനിൽ വിശ്വസിക്കുന്നില്ല എന്നു ബുദ്ധമതത്തിന്റെ ആന്തരചൈതന്യം ആവിഷ്കരിക്കുന്നെന്നു് അവകാശപ്പെടുന്ന പലേ ഗ്രന്ഥങ്ങളിലും ഞാൻ വായിച്ചിട്ടുണ്ടു്; അങ്ങനെ ആളുകൾ വാദിക്കുന്നതു് അനേകം തവണ കേട്ടിട്ടുമുണ്ടു്. എന്റെ വിനീതമായ അഭിപ്രായത്തിൽ ആ വാദം ബുദ്ധോപദേശങ്ങളുടെ കേന്ദ്രതത്വത്തിനുതന്നെ വിരുദ്ധമാണു്. ബുദ്ധന്റെ കാലത്തു് ഈശ്വരന്റെ പേരിൽ പ്രചരിച്ചിരുന്ന അന്ധവിശ്വാസങ്ങളെ നിരാകരിക്കുന്നതിനു്, ന്യായമായിത്തന്നെ നിരാകരിക്കുന്നതിനു്, അദ്ദേഹം ഒരുങ്ങിയതാണു് ഈ കുഴപ്പത്തിനു കാരണം എന്നു ഞാൻ കരുതുന്നു. ഈശ്വരൻ എന്നു വിളിക്കപ്പെടുന്ന ഒരു സത്ത ദ്രോഹചിന്തയ്ക്കു വഴിപ്പെടുമെന്നോ, തന്റെ പ്രവൃത്തികളേക്കുറിച്ചു പശ്ചാത്തപിക്കുമെന്നോ, ഭൂമിയിലുള്ള രാജാക്കന്മാരെപ്പോലെ കോഴയ്ക്കും പ്രലോഭനങ്ങൾക്കും വഴങ്ങിക്കൊടുക്കുകയും സേവകന്മാരെ വച്ചുപുലർത്തുകയും ചെയ്യുമെന്നോ കരുതാൻ തീർച്ചയായും അദ്ദേഹം കൂട്ടാക്കിയില്ല. ഈശ്വരൻ എന്നു വിളിക്കപ്പെടുന്ന സത്ത ആത്മസംതൃപ്തിക്കുവേണ്ടി താൻതന്നെ സൃഷ്ടിച്ചിട്ടുള്ള മൃഗങ്ങളുടെ ചുടുചോര ആവശ്യപ്പെടും എന്ന വിശ്വാസത്തിനെതിരായി സുശക്തമായ ധാർമ്മികരോഷം അദ്ദേഹത്തിന്റെ ആത്മാവിൽ ഉയർന്നുപൊങ്ങുകയും ചെയ്തു. അതുകൊണ്ടു് അദ്ദേഹം ഈശ്വരനെ യഥാസ്ഥാനത്തു പ്രതിഷ്ഠിക്കുകയും, ഈശ്വരന്റെ ശ്വേതസിംഹാസനത്തിൽ താൽക്കാലികമായി കടന്നുകൂടിയ അക്രമിയെ പുറംതള്ളുകയും ചെയ്തു. ഈ പ്രപഞ്ചത്തെ ഭരിക്കുന്ന ധാർമ്മികശക്തികൾ അനന്തമായി, അദ്ദേ്യ

മായി നിലകൊള്ളുമെന്നു് അദ്ദേഹം ഊന്നിപ്പറയുകയും അക്കാര്യം തുടരെത്തുടരെ പ്രഖ്യാപിക്കുകയും ചെയ്തു. പ്രപഞ്ചനിയമംതന്നെയാണു് ഈശ്വരൻ എന്നു് അദ്ദേഹം യാതൊരു മടിയുംകൂടാതെ പ്രഖ്യാപിച്ചു.

ഈശ്വരനിയമങ്ങൾ അനന്തവും അഭേദ്യവുമാണു്. ഈശ്വരനിൽനിന്നും അവയെ വേർതിരിക്കാൻ വയ്യ. അതു് അദ്ദേഹത്തിന്റെ പൂർണതയുടെതന്നെ ഒഴിച്ചുകൂടാനാവാത്ത ഒരു വ്യവസ്ഥയാണു്. ബുദ്ധൻ ഈശ്വരനിൽ വിശ്വസിച്ചിരുന്നില്ലെന്നും, ധാർമ്മികനിയമത്തിൽമാത്രമേ വിശ്വസിച്ചുള്ളുവെന്നും ഒരു ചിന്താക്കുഴപ്പം ഉണ്ടായി. അങ്ങനെ ഈശ്വരനെക്കുറിച്ചുതന്നെ ചിന്താക്കുഴപ്പമുണ്ടായതുകൊണ്ടു 'നിർവാണം' എന്ന മഹത്തായ പദം ശരിയായി മനസ്സിലാക്കുന്ന കാര്യത്തിലുമുണ്ടായി കുഴപ്പങ്ങൾ. നിർവാണം എന്നു പറയുന്നതു തീർച്ചയായും സമ്പൂർണമായ വിനാശമല്ല. ബുദ്ധന്റെ ജീവിതത്തിലെ കേന്ദ്രതത്ത്വം എനിക്കു മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളതുവച്ചുകൊണ്ടു പറഞ്ഞാൽ നമ്മുടെയുള്ളിൽ അധമമായിട്ടെന്തൊക്കെയുണ്ടോ, ദുഷ്ടമായിട്ടെന്തൊക്കെയുണ്ടോ അതിന്റെയൊക്കെ സമൂലമായ വിനാശമാണു നിർവാണം. അതു ശ്മശാനത്തിലെ ഇരുണ്ട, ജഡമായ ശാന്തിയല്ല. തന്നെക്കുറിച്ചു ബോധമുള്ള, അനന്തതയുടെ ഹൃദയത്തിൽ അധിവാസസ്ഥാനം താൻ കണ്ടെത്തിയിരിക്കുന്നു എന്ന ബോധമുള്ള, ഒരാത്മാവു നേടുന്ന സചേതനമായ ശാന്തിയാണു്, ചൈതന്യപൂർണമായ ആഹ്ലാദമാണു്, നിർവാണം.

സമസ്തജീവജാലത്തിന്റേയും അസ്തിത്വം വിശുദ്ധമാണു് എന്ന ആശയം ഇന്ത്യയ്ക്കു പുറത്തുള്ള ദേശങ്ങളിൽ വേണ്ടത്ര ആദരിക്കപ്പെടുന്നില്ല എന്നതാണു മൂന്നാമത്തെ കാര്യം. ഈശ്വരനെ അദ്ദേഹത്തിന്റെ അനശ്വരമായ സ്ഥാനത്തു വീണ്ടും പ്രതിഷ്ഠിക്കുന്ന കാര്യത്തിൽ ബുദ്ധൻ മനുഷ്യരാശിക്കു മഹത്തായ സംഭാവന നല്കിയിട്ടുണ്ടു്. എന്റെ വിനീതമായ അഭിപ്രായത്തിൽ അതിലും മഹത്തരമായ സംഭാവനയാണു് ഏററവും താഴ്ന്നതുൾപ്പെടെയുള്ള സമസ്തജീവജാലങ്ങളെയും ഒരേപോലെ ആദരിക്കണമെന്ന ബുദ്ധതത്ത്വം. അദ്ദേഹം പ്രതീക്ഷിച്ചിരിക്കാനിടയുള്ളത്ര ഔന്നത്യത്തിലേയ്ക്കു് ഉയരുന്നതിനു് ഇന്ത്യയ്ക്കു സാധിച്ചിട്ടില്ല എന്നെനിക്കു് അറിയാം. പക്ഷേ, ബുദ്ധമതതത്ത്വങ്ങൾ ബുദ്ധമതമായിത്തീരുകയും ഇന്ത്യയ്ക്കു പുറത്തേയ്ക്കു കടക്കുകയും ചെയ്തപ്പോൾ സാധാരണക്കാരൻ കല്പിക്കുന്നത്ര പവിത്രതപോലും മൃഗജീവിതത്തിനു കല്പിക്കാൻ അതിനു കഴിയാതെ വന്നു. ഇക്കാര്യത്തെ സംബന്ധിച്ചു സിലോണിലെ ബുദ്ധമതവിശ്വാസികൾക്കുള്ള അഭിപ്രായമെന്താണെന്നും, അവരുടെ നടപടികളെന്താണെന്നും എനിക്കു്

അറിഞ്ഞുകൂടാ. പക്ഷേ, ബർമ്മയിലും ചൈനയിലും എങ്ങനെയാണിക്കാര്യം കൈകാര്യം ചെയ്യുന്നതെന്നു് എനിക്കറിയാം. ബർമ്മയിൽ അവിടുത്തെ ബുദ്ധമതക്കാർ ഒരൊററ മൃഗത്തെയും സ്വയം കൊല്ലുകയില്ല. പക്ഷേ, മററുള്ളവർ മൃഗങ്ങളെ കൊന്നു്, അവയുടെ ഇറച്ചി പാകപ്പെടുത്തിക്കൊടുത്താൽ അതു് അവരൊട്ടും വിഷമം കൂടാതെ തിന്നുകൊള്ളും. കാര്യകാരണബന്ധത്തെക്കുറിച്ചുള്ള നിയമത്തിന്റെ അലംഘ്യസ്വഭാവത്തെപ്പററി ലോകത്തിലെ ഏതെങ്കിലുമൊരാചാര്യൻ ഊന്നിപ്പറഞ്ഞിട്ടുണ്ടെങ്കിൽ അതു തീർച്ചയായും ഗൗതമനാണു്. എങ്കിലും എന്റെ സുഹൃത്തുക്കളേ, ഇന്ത്യയ്ക്കു പുറത്തുള്ള ബുദ്ധന്റെ അനുയായികൾ സ്വന്തം കർമ്മങ്ങളുടെ ഫലങ്ങൾ കഴിയുമെങ്കിൽ ഒഴിവാക്കാൻ ശ്രമിക്കുന്നവരാണു്. ഏതായാലും ഇനിയും നിങ്ങളുടെ ക്ഷമയെ ക്ലേശിപ്പിച്ചുകൂടാ. നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തേണ്ടതാണെന്നു തോന്നിയ ചില കാര്യങ്ങൾ ഞാൻ ഒട്ടൊന്നു പരാമർശിച്ചെന്നേയുള്ളു. തികഞ്ഞ ആത്മാർത്ഥതയോടെ, തത്തുല്യമായ വിനയത്തോടെ, ഞാൻ അവ നിങ്ങളുടെ ഗൗരവതരമായ പരിഗണനയ്ക്കു സമർപ്പിച്ചുകൊള്ളട്ടെ.

ബി[1]

സിലോണിൽ, ജാഫ്നായിൽ നിങ്ങൾ അനുഷ്ഠിക്കേണ്ട കർത്തവ്യമെന്താണെന്നു് ഒരു യാഥാസ്ഥിതിക ഹിന്ദുവിന്റെ നിലപാടിൽ നിന്നുകൊണ്ടു വിനീതമായി പരാമർശിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആദ്യമായി ഈ ദ്വീപിൽ വസിക്കുന്നവരിൽ ഭൂരിപക്ഷം വരുന്നയാളുകളോടുള്ള നിങ്ങളുടെ കർത്തവ്യമെന്താണെന്നു പറയാം. അവർ നിങ്ങളുടെ മതത്തിൽപ്പെട്ടവർ തന്നെയാണു് എന്നു ഞാൻ പറയും. ആ അഭിപ്രായം, വേണമെങ്കിൽ, അവർ നിരാകരിച്ചുകൊള്ളട്ടെ. ബുദ്ധമതം ഹിന്ദുമതമല്ലെന്നു് അവർ പറഞ്ഞെന്നുവരും. അതു് ഒട്ടൊക്കെ ശരിയുമാണു്. ബുദ്ധമതം ഹിന്ദുമതത്തിന്റെ ഭാഗമാണെന്നു പറഞ്ഞാൽ, വളരെയധികം ഹിന്ദുക്കൾ തീർച്ചയായും അതു നിഷേധിക്കും. ബുദ്ധമതത്തെ ഇന്ത്യയിൽനിന്നു് ആട്ടിപ്പായിക്കുന്നതിൽ വിജയം നേടിയെന്നു് അവർ സന്തോഷിക്കുകയും ചെയ്യും. പക്ഷേ, അങ്ങനെയൊന്നും അവർ ചെയ്തിട്ടില്ലെന്നു ഞാൻ നിങ്ങളോടു പറയുന്നു. ബുദ്ധൻ ഹിന്ദുവായിരുന്നു. അദ്ദേഹം ഹിന്ദുമതത്തെ പരിഷ്ക്കരിക്കുന്നതിനാണു് ഉദ്യമിച്ചതു്. അതിലദ്ദേഹം വളരെയേറെ വിജയിക്കുകയും ചെയ്തു. ബുദ്ധന്റെ ഉപദേശങ്ങളിൽ നല്ലതായിട്ടെന്തൊക്കെയുണ്ടോ അതൊക്കെ ഉൾക്കൊള്ളുന്നതിനും സ്വാംശീകരിക്കുന്ന

1 ബി. Young India, 15-12-1927 (Hindu Dharma, P. 30) ജാഫ്നയിലെ ഹിന്ദുക്കളോടു ഗാന്ധിജി ചെയ്ത ഒരു പ്രസംഗത്തിൽനിന്നു്.

തിനുമാണു ഹിന്ദുമതം അന്നു ശ്രമിച്ചതു്. അങ്ങനെ ചെയ്തതുകൊണ്ടു ഹിന്ദുമതം വിശാലമായിത്തീർന്നു എന്നു പറയാൻ ഞാൻ ധൈര്യപ്പെടുന്നു. അങ്ങനെ ബുദ്ധമതത്തിന്റെ സദ്ഭാവങ്ങളൊക്കെ സ്വാംശീകരിച്ചതിനുശേഷം, ഹിന്ദുമതം ഗൗതമോപദേശങ്ങളിൽ പററിപ്പിടിച്ചു നിന്നിരുന്ന പൊടിപ്പും തൊങ്ങലുമൊക്കെ ഇന്ത്യയ്ക്കു പുറത്തേക്കു് ആട്ടിയകററിക്കളഞ്ഞു. ഈ വസ്തുത നിങ്ങൾക്കു സിലോണിലെ ബുദ്ധമതക്കാരെ ബോദ്ധ്യപ്പെടുത്തണമെങ്കിൽ മാർഗം ഒന്നേയുള്ളു—വിശാലതരമായിത്തീർന്നിരിക്കുന്ന ഹിന്ദുമതതത്ത്വങ്ങൾക്കൊത്തവണ്ണം ജീവിതം നയിക്കുക. നിരപരാധികളായ മൃഗങ്ങളെ ബലിയർപ്പിച്ചു തൃപ്തിപ്പെടുത്താൻ സാധിക്കുന്നയാളല്ല ഈശ്വരൻ എന്നു ബുദ്ധൻ ഇന്ത്യയ്ക്കു കാണിച്ചുതന്നു. നേരേമറിച്ചു് ഈശ്വരനെ തൃപ്തിപ്പെടുത്താൻവേണ്ടി മൃഗങ്ങളെ ബലിയർപ്പിക്കുന്നവർ രണ്ടു പാപങ്ങൾ ചെയ്യുന്നുണ്ടെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. അതുകൊണ്ടു നിങ്ങൾ ഹിന്ദുമതത്തോടു വിശ്വസ്തത പുലർത്തുമെങ്കിൽ ഒരു കാര്യം ശ്രദ്ധിക്കണം—നിങ്ങളുടെ ഒരൊററ ക്ഷേത്രത്തെപ്പോലും മൃഗബലി കൊണ്ടു കളങ്കപ്പെടുത്തരുതു്. ഈശ്വരനെ പ്രസാദിപ്പിക്കാനോ മറേറതെങ്കിലും കാര്യം സാധിക്കാനോവേണ്ടി ഒരൊററ മൃഗത്തെപ്പോലും ബലികഴിക്കുന്നതു തെററാണു്, കുററമാണു്, പാപമാണു് എന്നു, വേണ്ടിവന്നാൽ, ഹൈന്ദവഭാരതത്തെ മുഴുവൻ വെല്ലുവിളിച്ചുകൊണ്ടു പ്രഖ്യാപിക്കുവാൻ ഞാൻ തയാറാണു്.

## 2

## ആര്യസമാജം

ദയാനന്ദസരസ്വതിയെ ഞാൻ വളരെയധികം ബഹുമാനിക്കുന്നു. അദ്ദേഹം ഹിന്ദുമതത്തിനു വലുതായ സേവനമനുഷ്ഠിച്ചിട്ടുണ്ടെന്നാണു് എന്റെ വിചാരം. അദ്ദേഹത്തിന്റെ ധീരത ആർക്കും ചോദ്യംചെയ്യുക്കൂടാ. പക്ഷേ അദ്ദേഹം ഹിന്ദുമതത്തെ സങ്കുചിതമാക്കുകയാണു ചെയ്തതു്. ആര്യസമാജത്തിന്റെ ബൈബിളായ 'സത്യാത്ഥപ്രകാശം' എന്ന ഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ടു്. യറാവ്ദാജയിലിൽ വിശ്രമിക്കുന്ന കാലത്തു സ്നേഹിതന്മാർ അതിന്റെ മൂന്നു പ്രതികൾ എനിക്കു് അയച്ചുതന്നു. ഇത്ര മഹാനായ ഒരു പരിഷ്ക്കർത്താവു രചിച്ച ഇത്ര നിരാശാജനകമായ ഒരു ഗ്രന്ഥം ഞാൻ വായിച്ചിട്ടില്ല. താൻ സത്യത്തിനുവേണ്ടി നിലകൊള്ളുന്നു എന്നാണു് അദ്ദേഹത്തിന്റെ അവകാശവാദം; അതിൽ കുറഞ്ഞ ഒന്നിനുവേണ്ടിയുമല്ല. പക്ഷേ അദ്ദേഹം അറിയാതെ തന്നെ ജൈനമതത്തേയും, ഇസ്ലാംമതത്തേയും, ക്രിസ്തുമതത്തേയും, ഹിന്ദുമതത്തെത്തന്നെയും തെററായിട്ടാണു ചിത്രീകരിച്ചിരിക്കു

2. Young India, 29-5-1924 (Hindu Dharma, P. 14)

ന്നതു്. ഈ മതങ്ങളെപ്പററി ഉപരിപ്ലവമായ പരിചയം മാത്രമുള്ള ആളുകാംക്കപോലും മഹാനായ ഈ പരിഷ്കർത്താവു കാണിച്ചിട്ടുള്ള തെററുകാം മനസ്സിലാക്കാൻ പ്രയാസമില്ല. ലോകത്തിലെ മതങ്ങളിൽവച്ചു് ഏററവുമധികം സഹിഷ്ണുവും, സ്വതന്ത്രവുമായ ഒന്നിനെ സങ്കുചിതമാക്കാൻ അദ്ദേഹം ശ്രമിക്കുന്നു. വിഗ്രഹഭഞ്ജകനായിരുന്നുവെങ്കിലും അദ്ദേഹം വിഗ്രഹാരാധനാസമ്പ്രദായത്തെ അതിസൂക്ഷ്മമായ രൂപത്തിൽ സുപ്രതിഷ്ഠിതമാക്കുകയാണു ചെയ്യുന്നതു്. അദ്ദേഹം വേദവാക്യങ്ങളെ വിഗ്രഹസ്ഥാനത്തു പ്രതിഷ്ഠിച്ചു് ആരാധിക്കുകയും ശാസ്ത്രത്തിനു് അറിയാവുന്ന കാര്യങ്ങളൊക്കെ വേദങ്ങളിലുണ്ടെന്നു തെളിയിക്കുകയുമാണു ചെയ്യുന്നതു്. എന്റെ വിനീതമായ അഭിപ്രായത്തിൽ ആര്യസമാജം ഇന്നും തഴച്ചുവളരുന്നതിനു കാരണം 'സത്യാർത്ഥപ്രകാശ'ത്തിലെ തത്ത്വങ്ങളുടെ നൈസർഗികമായ ഗുണവിശേഷമല്ല, അതിന്റെ സ്ഥാപകന്റെ മഹത്ത്വം സമുന്നതവുമായ സ്വഭാവവിശേഷമാണു്. ആര്യസമാജക്കാർ എവിടെയൊക്കെയുണ്ടോ അവിടെയൊക്കെ ചൈതന്യവും ഉർജ്ജസ്വലതയും പ്രകടമാണു്. പക്ഷേ സങ്കുചിതമായ ജീവിതവീക്ഷണവും, കലഹപ്രിയമായ ശീലഗുണങ്ങളും വച്ചുപുലർത്തുന്നതുകൊണ്ടു് അവർ എപ്പോഴും ഇതരമതസ്ഥരോടു ശണ്ഠകൂടുകയോ, അതിനു പററിയില്ലെങ്കിൽ പരസ്പരം മല്ലിടുകയോ ചെയ്യും. ശ്രദ്ധാനന്ദജിക്കുമുണ്ടു് ഏതാണ്ടു നല്ലയൊരളവിൽതന്നെ ആ സ്വഭാവവിശേഷമൊക്കെ. പക്ഷേ പോരായ്മകാം പലതുണ്ടെങ്കിലും, അദ്ദേഹത്തെ ഇനിയും നന്നാക്കിയെടുത്തുകൂടെന്നില്ല. ആര്യസമാജത്തേയും സ്വാമിജിയേയും കുറിച്ചു ഞാനീ നല്കുന്ന വിവരണം അവരെ ക്ഷുബ്ധരാക്കിയെന്നുവരും. എനിക്കു ദോഷവിചാരമൊന്നുമില്ലെന്നു പറയേണ്ടതില്ലല്ലോ. എനിക്കു് ആര്യസമാജക്കാരെ ഇഷ്ടമാണു്. കാരണം അവരിൽ പലരും എന്റെ സഹപ്രവർത്തകരാണു്. തെക്കേ ആഫ്രിക്കയിലായിരുന്ന കാലത്തുതന്നെ. സ്വാമിജി എനിക്കു പ്രിയപ്പെട്ട ഒരാളായിരുന്നു. ഇന്നു് എനിക്കു് അദ്ദേഹത്തെ കൂടുതൽ മനസ്സിലാക്കാൻ സാധിച്ചിട്ടുണ്ടു്; എങ്കിലും അദ്ദേഹത്തോടുള്ള എന്റെ സ്നേഹത്തിനു കുറവൊന്നുമില്ല. സ്നേഹത്തിന്റെ പേരിലാണു ഞാനിത്രയുമൊക്കെ പറഞ്ഞതുതന്നെ.

## 3

### ഗുരു

ഗുരുർ ബ്രഹ്മഃ ഗുരുർ വിഷ്ണുഃ
ഗുരുർ ദേവാ മഹേശ്വരഃ
ഗുരുരേവ ജഗത്സർവം
തസ്മൈ ശ്രീ ഗുരവേ നമഃ

3. 25-1-1931 (Bapu's Letters to Mira, P. 153)

ഇവിടെ ആദ്ധ്യാത്മികഗുരുവിനെയാണു പരാമർശിക്കുന്നതു്. ഇതു യാന്ത്രികമോ കൃത്രിമമോ ആയ ഒരു ബന്ധമല്ല. യഥാർത്ഥത്തിൽ ഗുരു ഇവിടെ പറയുന്നവരാരുമല്ല. എങ്കിലും ശിഷ്യനെ സംബന്ധിച്ചിടത്തോളം ഗുരു ഇവരൊക്കെയാണു്. ശിഷ്യൻ ഗുരുവിൽ പരിപൂർണമായ ആത്മസംതൃപ്തി കണ്ടെത്തുന്നു; ഗുരുവിൽ പൂർണത്വം ആരോപിക്കുകയും ചെയ്യുന്നു. സചേതനനായ ഒരു ഈശ്വരനിൽ ഉള്ള ജീവത്തായ വിശ്വാസം മനുഷ്യനിൽ സൃഷ്ടിച്ചതു് ഗുരുവാണു്. ഇക്കാലത്തു് അത്തരം ഒരു ഗുരു ദുർലഭനാണു്. അതുകൊണ്ടാ ഈശ്വരനെത്തന്നെ ഗുരുവായി പരിഗണിക്കുകയാണു് ഉത്തമം, വിശ്വാസപൂർവം ഈശ്വരൻ നല്കുന്ന വെളിച്ചം പ്രതീക്ഷിച്ചിരിക്കുകയാണു വേണ്ടതു്.

## 4

## മരണത്തോടും പീഡാനുഭവത്തോടുമുള്ള മനോഭാവം

### എ)

അങ്ങനെ അമ്മ പോയിക്കഴിഞ്ഞു. നിന്റെ എഴുത്തിലെ ഓരോ വരിയിലും അമർത്തിവച്ചിട്ടുള്ള ദുഃഖം കാണാൻ എനിക്കു സാധിക്കുന്നുണ്ടു്. എന്തൊക്കെപ്പറഞ്ഞാലും നാം ദുർബലരായ മനുഷ്യരാണല്ലോ. ദുഃഖം അടക്കാൻ കഴിയുന്നതു് ദുഃഖം ഇല്ലാതാക്കാൻ കഴിയുന്നതിന്റെ പ്രാരംഭമാണു്. ഈശ്വരൻ നിനക്കതിനു ശക്തി നല്കട്ടെ. നിന്റെ അമ്മയെ സംബന്ധിച്ചിടത്തോളം നീ പറയുന്നതുപോലെ മരണം സ്വാഗതാർഹമായിരുന്നു. ഇത്രയേറെ സ്നേഹിച്ചിരുന്ന ഒരു വ്യക്തിയുടെ മരണം ഭാവിയെക്കുറിച്ചുള്ള, സമസ്തജീവന്റേയും ഏകത്വത്തെക്കുറിച്ചുള്ള, നിന്റെ വിശ്വാസത്തെ സമ്പന്നമാക്കിത്തീർക്കട്ടെ. ഈ ഏകത്വം ഒരു യാഥാർത്ഥ്യമായിരുന്നില്ലെങ്കിൽ, പ്രിയപ്പെട്ടവരുടെ മരണത്തെ മറക്കാനുള്ള കഴിവു് എന്ന അനുഗ്രഹം നമുക്കു ലഭിക്കുമായിരുന്നില്ല. ഈ മരണം സേവനകർമ്മങ്ങളിൽ കൂടുതൽ ആത്മാർപ്പണബുദ്ധിയോടെ വ്യാപരിക്കുന്നതിനുള്ള ഉത്തേജനം നിനക്കു നല്കട്ടെ.

### ബി

എന്റെ പ്രതിജ്ഞയെക്കുറിച്ചുള്ള ആദ്യത്തെ കത്തു് എഴുതിയപ്പോഠം ഞാൻ നിന്നെക്കുറിച്ചും കസ്തൂർബായെക്കുറിച്ചും ചിന്തിച്ചു. കുറെ നേരത്തേക്കു് എന്റെ തല കറങ്ങുംപോലെ തോന്നി. നിങ്ങളിരുവരും എങ്ങനെയാണു് അതു സഹിക്കുക!

---

4. എ. 1931 ജൂലൈ 6–നും 19-നും ഇടയ്ക്കു് എഴുതിയതു്. (Bapu's Letters to Mira, P. 159)
ബി. 20–9–1932. (Bapu's Letters to Mira, P. 210)

പക്ഷേ, ആന്തരശബ്ദം എന്നോടു പറഞ്ഞു: 'നീ ഇതിനൊരുങ്ങുക യാണെങ്കിൽ , എല്ലാത്തരത്തിലുള്ള ലൗകികബന്ധങ്ങളെക്കുറി ച്ചുമുള്ള ചിന്ത ഉപേക്ഷിക്കണം.' അങ്ങനെ ആ കത്തുപോയി. അയിത്താചാരമെന്ന പാപം ഒഴകിക്കളയുന്നതിന് എത്ര കടുത്ത വേദന സഹിക്കുന്നതും അധികമായിപ്പോവുകയില്ല. അതുകൊ ണ്ട് ഈ പീഡാനുഭവത്തെപ്പററി നിങ്ങൾ വാസ്തവത്തിൽ സ ന്തോഷിക്കുകയാണു വേണ്ടതും. ധൈര്യമായി അതു സഹിക്കുക യും വേണം. ഇതൊക്കെ എത്ര പ്രയാസമാണെന്ന് എനിക്കറി യാം. എങ്കിലും അതിനുവേണ്ടി ശ്രമിക്കണം. അവസാനമാ യിട്ട് ഒന്നു കാണുക എന്നു പറയുന്നതിൽ യാതൊരർത്ഥവുമില്ല എന്നു നീ മനസ്സിലാക്കണം. നീ സ്നേഹിക്കുന്ന ആത്മചൈ തന്യം എപ്പോഴും നിന്നോടൊപ്പം കാണും. ആ ആത്മചൈതന്യ ത്തെ നീ സ്നേഹിക്കാൻ പഠിച്ചതു് ശരീരമെന്ന ഉപാധിയിലൂ ടെയാണെന്നതു ശരിയാണ്. പക്ഷേ സ്നേഹം നിലനിറുത്താൻ വേണ്ടി ശരീരം വച്ചുപുലർത്തേണ്ട കാര്യമില്ല. പ്രയോജനമില്ലാ തായിത്തീരുമ്പോൾ ശരീരം നശിക്കുന്നതിൽ കുഴപ്പമൊന്നുമില്ല. പക്ഷേ, പ്രയോജനമില്ലാതായിത്തീരുന്നതെന്നാണെന്നു നമുക്കറി യാൻ വയ്യ. അതുകൊണ്ടു മരണം ഏതു കാരണത്തിന്റെ പേരിൽ സംഭവിച്ചതായാലുംശരി, ശരീരംകൊണ്ട് പ്രയോജനമില്ലാതായി ത്തീരുന്നതിന് അതു് ഒരു തെളിവാണ് എന്നു നാം തീരുമാനി ക്കുന്നു. വല്ലഭ്ഭായി, മഹാദേവ്, രാംദാസ്, സുരേന്ദ്രൻ, ദേവ ദാസ് ഇവരെയൊക്കെ ഞാൻ കണ്ടു. അവരെല്ലാം ഈ വേദന അ ത്ഭുതകരമായിത്തന്നെ സഹിക്കുന്നുണ്ട്. ആ വസ്തുത ഒരുപക്ഷേ നിന്നെ ആശ്വസിപ്പിച്ചു എന്നു വരും.

## 5

## പ്രേതലോകവുമായി സമ്പർക്കം

മരിച്ചുപോയവരുടെ ആത്മാക്കളിൽനിന്നു സന്ദേശങ്ങളൊന്നും എനിക്കു ലഭിക്കാറില്ല. അത്തരം സന്ദേശങ്ങൾ ഉണ്ടാവുകയില്ല എന്നു വിശ്വസിക്കാൻ മാത്രമുള്ള തെളിവുകളൊന്നും എനിക്കു ല ഭിച്ചിട്ടുമില്ല. പക്ഷേ, പ്രേതലോകവുമായി സമ്പർക്കം പുലർത്തു കയോ, അതിനുവേണ്ടി പണിപ്പെടുകയോ ചെയ്യുന്ന സമ്പ്രദായ ത്തോടു ഞാൻ ശക്തിപൂർവ്വം വിയോജിക്കുന്നു. അതു പലപ്പോഴും ജന ങ്ങളെ വഞ്ചിക്കുന്നു. പലപ്പോഴും അതു ഭാവനാസൃഷ്ടി മാത്രമാ ണ്. അത്തരം സമ്പർക്കം സാദ്ധ്യമാണെങ്കിൽത്തന്നെ അതു് ആ ആത്മാക്കൾക്കും, ആ സമ്പർക്കത്തിന്റെ ഉപാധികളായി പ്രവർ ത്തിക്കുന്ന ആളുകൾക്കും ഒരുപോലെ ദോഷകരമാണ്. ആ പ്രവൃത്തി

5. Young India, 12-9-1929 (Hindu Dharma, P. 26)

അങ്ങനെ ആവാഹിച്ച വരുത്തുന്ന ആത്മാവിനെ ആകർഷിച്ച ഭൂമിയോടു ബന്ധിപ്പിക്കുകയാണ ചെയ്യുന്നതു്. അതേസമയം ആ ആത്മാവിൻെറ യത്നം ഭൂമിയിൽനിന്നും സ്വയം വേർപെട്ടു് കൂടുതൽ ഉയരുന്നതിനു് ആയിരിക്കണം. ശരീരത്തിൽനിന്നു മോചനം നേടി എന്നതുകൊണ്ടു മാത്രം ആത്മാവു് പരിശുദ്ധമായിരിക്കണമെന്നു നിർബന്ധമൊന്നുമില്ല. ഭൂമിയിൽ കഴിഞ്ഞിരുന്ന കാലത്തു് ഉണ്ടായിരുന്ന ദൗർബല്യങ്ങളൊക്കെ ആത്മാവിനെ പിൻതുടരുന്നുണ്ടാവും. അതുകൊണ്ടു് അതു നല്കുന്ന ഉപദേശങ്ങളും വിവരണങ്ങളും ശരിയായിരിക്കണമെന്നോ സത്യമായിരിക്കണമെന്നോ ഇല്ല. ആത്മാക്കൾക്കു ലോകത്തിലുള്ളവരുമായി സമ്പർക്കം പുലർത്താനാഗ്രഹിക്കുന്നു എന്നതു് സന്തോഷിക്കേണ്ട ഒരു കാര്യമല്ല. നേരെമറിച്ചു് നിയമവിരുദ്ധമായ അത്തരം ബന്ധങ്ങളിൽനിന്നു് ആത്മാവിനെ മോചിപ്പിക്കുകയാണ വേണ്ടതു്. ആത്മാക്കൾക്കു ഉണ്ടാകാവുന്ന ദോഷത്തെപ്പററിയാണു് ഇപ്പറഞ്ഞതു്. ആത്മാക്കളുമായി സമ്പർക്കം പുലർത്തുന്നതിനുള്ള ഉപാധികളായി പ്രവർത്തിക്കുന്ന ആളുകളെ സംബന്ധിച്ചിടത്തോളം എനിക്കു് ഒരു കാര്യം വ്യക്തമായി അറിയാം. അങ്ങനെ സമ്പർക്കത്തിലേർപ്പെടുകയോ, ഏർപ്പെടുന്നതായി സങ്കല്പിക്കുകയോ ചെയ്യുന്ന സന്ദർഭത്തിൽ അവരുടെ ബുദ്ധി ദുർബലമോ ശിഥിലമോ ആയിപ്പോകാറുണ്ടു്. പ്രായോഗികകൃത്യങ്ങളിൽ ഏർപ്പെടുന്നതിനു് അവർക്കു കഴിവില്ലാതാകാറുമുണ്ടു്. എൻെറ സ്നേഹിതരിലാർക്കെങ്കിലും അമ്മാതിരി സമ്പർക്കംകൊണ്ടു് എന്തെങ്കിലും പ്രയോജനമുണ്ടായതായി ഞാൻ ഓർക്കുന്നില്ല.

മതവിശ്വാസം പറഞ്ഞു പ്രചരിപ്പിക്കേണ്ട കാര്യമില്ല. അതുജീവിതത്തിൽ പകർത്തണം. അപ്പോൾ അതു സ്വയം പ്രചരിച്ചുകൊള്ളും.

*            *            *

ഈശ്വരൻ നാവുകൊണ്ടു സംസാരിക്കാറില്ല. മനുഷ്യൻ എത്രകണ്ടു് ഈശ്വരനോടു് അടുക്കുന്നുവോ അത്രകണ്ടു് അവനും ഈശ്വരനെപ്പോലെ ആയിത്തീരുന്നു.

*            *            *

ഘടികാരത്തിനു താക്കോൽ കൊടുക്കുന്നതുപോലെ, ഹൃദയത്തിനും പരിശുദ്ധിയുടേതായ താക്കോൽ കൊടുക്കണം. അല്ലാത്തപക്ഷം ആന്തരചേതനയുടെ ശബ്ദം നിലച്ചുപോകും.

പ്രകരണം 6

# ക്രിസ്തുമതം

## അദ്ധ്യായം ഒന്നു്

## ക്രിസ്തുമതത്തിൻെറ വ്യാഖ്യാനം

I

ഒരേ പദമാണു് ഉപയോഗിക്കുന്നതെങ്കിലും അതിൻെറ അന്തസ്സത്തയുടെ ആഴവും പരപ്പും എല്ലായ്പ്പോഴും വർദ്ധിച്ചുകൊണ്ടേയിരിക്കും. അതുപോലെ ബൈബിളിലെ പല കാര്യങ്ങളും പുതിയ പുതിയ കണ്ടുപിടുത്തങ്ങളുടെ വെളിച്ചത്തിൽ—ആധുനികശാസ്ത്രങ്ങളുടെ മേഖലയിലുള്ളതല്ല, ആദ്ധ്യാത്മികലോകത്തിലുള്ള കണ്ടുപിടിത്തങ്ങളുടെ വെളിച്ചത്തിൽ—പുതുതായി വ്യാഖ്യാനിക്കേണ്ടിവരും. എല്ലാ മതങ്ങൾക്കും സമാനങ്ങളായ പ്രത്യക്ഷാനുഭവങ്ങളുടെ രൂപത്തിലാണു് ആദ്ധ്യാത്മികലോകത്തിലെ കണ്ടുപിടിത്തങ്ങളുണ്ടാകാറുള്ളതു്. സെയിൻറ് ജോണിൻെറ സൂക്തങ്ങൾ നാം വീണ്ടും വായിക്കുകയും, പുതുതായി വ്യാഖ്യാനിക്കുകയും വേണം. മനുഷ്യരെപ്പോലെത്തന്നെ പദങ്ങൾക്കും അവയുടെ ആന്തരാൎത്ഥത്തെ സംബന്ധിച്ചിടത്തോളം പടിപടിയായുള്ള പരിണാമം ഉണ്ടാകാറുണ്ടെന്നു ഞാൻ വിചാരിക്കുന്നു. ഉദാഹരണത്തിനു്, പദങ്ങളിൽവച്ചു് ഏററവും ശ്രേഷ്ഠമായ ഈശ്വരൻ എന്ന പദത്തിൻെറ ആന്തരാർത്ഥം നമുക്കെല്ലാവർക്കും ഒരുപോലല്ല. അതു് ഓരോരുത്തരുടേയും അനുഭവങ്ങൾക്കൊത്തു മാറിക്കൊണ്ടിരിക്കും. സാന്താൾവർഗത്തിൽപ്പെട്ട ഒരാളെ സംബന്ധിച്ചിടത്തോളം അതിനു് ഒരർത്ഥം കാണും; അയാളുടെ തൊട്ടടുത്ത അയൽക്കാരനായ രവീന്ദ്രനാഥടാഗോർ മറെറാരർത്ഥമായിരിക്കും അതിനു നല്കുക. ഈശ്വരനേയും ഹിന്ദുമതത്തേയുംപററി ഞാൻ നല്കുന്ന വ്യാഖ്യാനങ്ങൾ സനാതനികൾ അംഗീകരിച്ചില്ലെന്നു വരും. ഈശ്വരൻതന്നെ എത്രയോനാളായി വേദനയനുഭവിച്ചു കഴിയുകയാണു്. കാരണം അദ്ദേഹത്തിനു് എത്രയോ ദൂഷണങ്ങളും ദുർവ്യാഖ്യാനങ്ങളും, സഹിക്കേണ്ടിവന്നിരിക്കുന്നു! നമ്മുടെ ആദ്ധ്യാത്മികാനുഭവങ്ങളെ സമാഹരിക്കുമ്പോൾ മനുഷ്യപ്രകൃതിയുടെ ദാഹങ്ങൾക്കു

---

7. Young India, 11-8-1927 (Christian Missions, pp. 99-101) ബാംഗ്ളൂരിലെ മിഷനറിമാരുമായി നടത്തിയ ചർച്ച.

ശമനമുണ്ടാക്കുന്ന ഒരു പരിണതഫലത്തിൽ നാം എത്തിച്ചേരും. ക്രിസ്തുമതത്തിനു 1900 കൊല്ലത്തെ പഴക്കമേയുള്ളു: ഇസ്ലാമിനാകട്ടെ 1300 കൊല്ലത്തെ പഴക്കവും. രണ്ടിൻേറയും ഭാവിസാദ്ധ്യതകളെക്കുറിച്ച് ആർക്കാണിന്ന് അറിവുള്ളത്? ഞാൻ വേദങ്ങൾ മൂലരൂപത്തിൽ വായിച്ചിട്ടില്ല. എങ്കിലും അവയുടെ ആന്തരസത്ത സ്വാംശീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. വേദങ്ങൾക്ക് 13,000 കൊല്ലത്തെയോ പത്തുലക്ഷം കൊല്ലത്തെയോ പഴക്കമുണ്ടായാലും ശരി—അത്രയ്ക്കു പഴക്കമുണ്ടായിക്കൂടെന്നില്ല; ഈശ്വരൻെറ വാക്കുകൾക്ക് ഈശ്വരനോളംതന്നെ പഴക്കം കാണും—അവയെപ്പോഴും നമ്മുടെ അനുഭവങ്ങളുടെ വെളിച്ചത്തിൽ വേണം വ്യാഖ്യാനിക്കാൻ. നമ്മുടെ ഗ്രഹണശക്തിയുടെ പരിമിതികൾവച്ചുകൊണ്ട് ഈശ്വരൻെറ കഴിവുകളെ പരിമിതപ്പെടുത്താൻ ശ്രമിച്ചുകൂടാ. ഇന്ത്യക്കാരെ പഠിപ്പിക്കുന്നതിനു വന്നിട്ടുള്ള നിങ്ങളോട് എനിക്കു പറയാനുള്ളത് അവരിൽനിന്നു ചിലതൊക്കെ സ്വീകരിക്കാൻ തയാറാകാതെകണ്ടു് അവർക്കൊന്നും കൊടുക്കാൻ നിങ്ങൾക്കു സാധിക്കുകയില്ല എന്നാണ്. നിങ്ങളുടെ അനുഭവസമ്പത്തു മുഴുക്കെ പ്രദാനംചെയ്യാനാണു നിങ്ങൾ വന്നിട്ടുള്ളതെങ്കിൽ ഈ നാട്ടിൻെറ സമ്പത്ത് ഹൃദയപൂർവം കൈക്കൊള്ളുന്നതിനു നിങ്ങൾ സന്നദ്ധരാകണം. അപ്പോൾ നിങ്ങൾക്കു നിരാശരാകേണ്ടിവരുകയില്ലെന്നു തീർച്ച: നിങ്ങൾ ബൈബിളിൻെറ സന്ദേശം തെററിദ്ധരിച്ചു എന്നും വരുകയില്ല.

ചോദ്യം:— ഞങ്ങളുടെ മുൻപിൽ സേവനമനുഷ്ഠിക്കുക, പഠിപ്പിക്കുക എന്നീ രണ്ടു കാര്യങ്ങളല്ല ഉള്ളത്. മൂന്നാമതൊന്നുകൂടിയുണ്ട്—മതപ്രചാരണം, ക്രിസ്തു ഈ ഭൂമിയിൽ അവതരിക്കുകയും, നമ്മുടെ പാപവിമോചനത്തിനു മരിക്കുകയും ചെയ്ത കഥ ജനങ്ങൾക്കു വിവരിച്ചുകൊടുക്കുക. ആ കഥ വിവരിച്ചുകൊടുക്കുന്നതിനുള്ള ശരിയായ മാർഗം എന്താണ്? ഞങ്ങൾക്ക് ആരുടേയും മതവിശ്വാസം നശിപ്പിക്കണമെന്നില്ല. പക്ഷേ, നിസ്സാരകാര്യങ്ങളിൽ ജനങ്ങൾ അർപ്പിക്കുന്ന വിശ്വാസം ഞങ്ങൾ ഇല്ലാതാക്കിയെന്നു വരും.

ഉത്തരം: ഇതു മതവ്യാഖ്യാനത്തിൻെറ മണ്ഡലത്തിലേക്ക് എന്നെ കൊണ്ടുപോവുകയാണ്. ഞാൻ അതിലേക്കു കടക്കാൻ ഉദ്ദേശിക്കുന്നില്ല. എങ്കിലും ഒരുകാര്യം സൂചിപ്പിക്കാം. ഈശ്വരൻ 1900 കൊല്ലങ്ങൾക്കുമുമ്പു മാത്രമല്ല കുരിശു ചുമന്നിട്ടുള്ളത്, ഇന്നും അദ്ദേഹം കുരിശു ചുമക്കുന്നു. 2000 കൊല്ലങ്ങൾക്കുമുമ്പു മരിച്ച ചരിത്രപുരുഷനായ ഒരു ഈശ്വരനെ ആശ്രയിക്കുന്നതുകൊണ്ടു മാത്രം ലോകത്തിനു സംതൃപ്തി നേടാനൊക്കുകയില്ല. അതുകൊണ്ടു ചരിത്രപുരുഷനായ ഈശ്വരനെക്കുറിച്ചു സംസാരിക്കാതിരി

ക്കുക. ഇന്ന് നിങ്ങളിലൂടെ ജീവിക്കുന്ന ഈശ്വരനെ നിങ്ങൾ ജനങ്ങൾക്കു കാണിച്ചുകൊടുക്കണം. തെക്കേ ആഫ്രിക്കയിൽവച്ചു ഞാൻ ഒട്ടേറെ സുഹൃത്തുക്കളുമായി ചർച്ചചെയ്യുകയും, ഒട്ടേറെ ഗ്രന്ഥങ്ങൾ— പിയേഴ്സനം, പാർക്കറും, ബട്ലറും ഒക്കെ രചിച്ച ഗ്രന്ഥങ്ങൾ— വായിക്കുകയും ചെയ്തിട്ടുണ്ട്. എല്ലാവർക്കുമുണ്ട് അവരവരുടേതായ വ്യാഖ്യാനങ്ങൾ. ഒടുവിൽ ഞാൻ സ്വയം തീരുമാനിച്ചു ഇത്തരം പരസ്പരവിരുദ്ധങ്ങളായ വ്യാഖ്യാനങ്ങൾ മനസ്സിലാക്കാനായി പാടുപെടേണ്ട കാര്യമില്ലെന്ന്. നാം ഉച്ചരിക്കുന്ന വാക്കുകളെക്കാൾ നമ്മുടെ ജീവിതംതന്നെ നമുക്കുവേണ്ടി സംസാരിച്ചുകൊള്ളും. അതാണു നന്ന്. സി. എഫ്. ആൻഡ്രൂസ് ഒരിക്കലും ഉപദേശിക്കാറില്ലല്ലോ. അദ്ദേഹം നിരന്തരം തന്റെ ജോലി ചെയ്തുകൊണ്ടേയിരിക്കുന്നു. അദ്ദേഹത്തിനു ചെയ്യുവാൻ വേണ്ടുവോളം ജോലിയുണ്ട്. എവിടെ ജോലിയുണ്ടെന്നു കാണുന്നുവോ അവിടെ അദ്ദേഹം പാർപ്പുറപ്പിക്കും; അങ്ങനെ കുരിശു ചുമക്കുന്നതിനെച്ചൊല്ലി മേന്മയൊന്നും ഭാവിക്കുകയുമില്ല. നൂറുകണക്കിന് ആത്മാർത്ഥതയുള്ള ക്രിസ്ത്യാനികളെ കാണാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. പക്ഷേ, ആൻഡ്രൂസിനെക്കാൾ ശ്രേഷ്ഠനായ ഒരു ക്രിസ്ത്യാനിയെ ഞാൻ കണ്ടിട്ടില്ല?

2

കൊളംബിലെ വൈ. എം. സി. എ. ഹാളിൽ കൂടിയ വമ്പിച്ച യോഗത്തെ അഭിസംബോധന ചെയ്തുകൊണ്ടു ലോകമൊട്ടാകെയുമുള്ള ക്രിസ്ത്യാനികളുമായി ദൈനന്ദിനമെന്നോണം തനിക്കുണ്ടായിക്കൊണ്ടിരിക്കുന്ന അടുത്ത സമ്പർക്കത്തിന്റെ മറെറാരുദാഹരണമാണ് ആ യോഗം എന്നു ഗാന്ധിജി അഭിപ്രായപ്പെട്ടു. ഞാനൊരു ക്രിസ്ത്യാനിയല്ല എന്നു തുറന്നടിച്ചമട്ടിൽ പറഞ്ഞാൽ പോലും സമ്മതിക്കാൻ കൂട്ടാക്കാത്ത ചിലരുണ്ട്'' എന്നു ഗാന്ധിജി പറഞ്ഞു. എന്നിട്ടു ക്രിസ്തുമതത്തെക്കുറിച്ചുള്ള തന്റെ മനോഭാവമെന്തെന്ന് അദ്ദേഹം വിവരിച്ചു വിനീതമായ രീതിയിൽ അദ്ദേഹം ക്രൈസ്തവലോകത്തിനു പൊതുവേ ഒരു സന്ദേശം നല്കുകയും ചെയ്തു.

ക്രിസ്തുവിന്റെ സന്ദേശം, ഞാൻ മനസ്സിലാക്കുന്ന മട്ടിലാണെങ്കിൽ, യാതൊരു കലർപ്പും കലരാതെ, സമഗ്രമായിത്തന്നെ ഗിരിപ്രഭാഷണത്തിൽ ഉണ്ട്. ഗിരിപ്രഭാഷണത്തിനു ഞാൻ നല്കുന്ന വിനീതമായ വ്യാഖ്യാനം ഇതരയാഥാസ്ഥിതികവ്യാഖ്യാനങ്ങളിൽനിന്നു പലേ അംശങ്ങളിലും ഭിന്നവുമാണ്. എന്റെ അഭിപ്രായത്തിൽ, പാശ്ചാത്യർ ക്രിസ്തുസന്ദേശത്തെ വികൃ

2. Young India, 8–12–1927 (Christian Missions, pp. 116–118)

പമാക്കിയിട്ടുണ്ട്. ഞാനങ്ങനെ പറയുന്നതു് ഒരുപക്ഷേ, അഹങ്കാരമാണെന്നു തോന്നാം. എങ്കിലും സത്യോപാസകനെന്ന നിലയ്ക്കു്, ഉള്ളിൽ തോന്നുന്നതു പറയാൻ ഞാൻ മടിച്ചുകൂടാ. ക്രിസ്തുമതത്തെക്കുറിച്ചുള്ള എന്റെ അഭിപ്രായമെന്തെന്നു് അറിയാൻ ലോകത്തിനു് അത്ര വളരെ താത്പര്യമില്ലെന്നും എനിക്കറിയാം.

'ഒരു വ്യക്തിയെ സംബന്ധിച്ചിടത്തോളം അയാളുടെ മതം അയാളും സ്രഷ്ടാവും തമ്മിലുള്ള ബന്ധത്തെയാണു് ആശ്രയിക്കുന്നതു്. അതിൽ മററാർക്കും കാര്യമില്ല. എങ്കിലും ഈ സായാഹ്നത്തിൽ എന്റെ ചിന്തകൾ നിങ്ങളുടെ മുന്നിൽ അവതരിപ്പിക്കേണ്ടതാണെന്നു് എനിക്കു തോന്നിപ്പോകുന്നു. കാരണം എന്റെ സത്യാന്വേഷണത്തിൽ നിങ്ങളുടെ സഹഭാവം ആർജ്ജിക്കണമെന്നു് എനിക്കു് ആഗ്രഹമുണ്ടു്. ക്രിസ്തുവിന്റെ ഉപദേശങ്ങളെക്കുറിച്ചു് എന്റെ അഭിപ്രായം എന്തെന്നറിയുന്നതിനു് അനേകം ക്രിസ്ത്യൻ സുഹൃത്തുക്കൾക്കു താത്പര്യമുണ്ടു്. ഗിരിപ്രഭാഷണവും അതിനു ഞാൻ നല്കുന്ന വ്യാഖ്യാനവും മാത്രമാണു പരിഗണിക്കപ്പെടുന്നതെങ്കിൽ ഞാനൊരു ക്രിസ്ത്യാനിയാണെന്നു പറയാൻ എനിക്കൊരു മടിയുമില്ല. പക്ഷേ, ആ പ്രസ്താവന എന്റെ പേരിൽ വലുതായ തെററുദ്ധാരണയുണ്ടാക്കുമെന്നു തീർച്ച. എനിക്കിപ്പോൾ പല തെററായ അവകാശവാദങ്ങളും ഉന്നയിക്കേണ്ടിവരും. ക്രിസ്തുമതത്തെ സംബന്ധിച്ചു് എന്റെ അഭിപ്രായം പറയേണ്ടിവരും. അതിപ്പോൾ വേണമെന്നു് എനിക്കാഗ്രഹമില്ല. എങ്കിലും നിഷേധരൂപത്തിലുള്ള ഒരു കാര്യം പറയാം—എന്റെ വിനീതമായ അഭിപ്രായത്തിൽ ക്രിസ്തുമതം എന്ന പേരിൽ ഇന്നു് അറിയപ്പെടുന്നതു് ഗിരിപ്രഭാഷണത്തിന്റെ നിഷേധമാണു്. ദയവുചെയ്തു് ഞാൻ ഉപയോഗിക്കുന്ന വാക്കുകൾ ശ്രദ്ധിക്കുക. ക്രിസ്ത്യാനികളുടെ നടപടികളെക്കുറിച്ചല്ല, ക്രിസ്തുമതാദർശത്തെപ്പററിയാണു്. പാശ്ചാത്യരാജ്യങ്ങളിൽ ക്രിസ്തുമതം എന്ന പേരിൽ അറിയപ്പെടുന്നതിനെപ്പററിയാണു്. ഞാൻ പറയുന്നതു്. ആദർശങ്ങൾക്കൊത്ത പെരുമാററം എങ്ങും കാണുന്നില്ലെന്നു് എനിക്കറിയാം. അതെന്നെ വേദനിപ്പിക്കുന്നു. വിമർശനരൂപേണയല്ല ഞാനിതു് ഉന്നയിക്കുന്നതു്. അനുഭവങ്ങളിൽ നിന്നു് എനിക്കു മനസ്സിലായിട്ടുണ്ടു്. ജീവിതത്തിലെ ഓരോ നിമിഷവും ഞാൻ വിശ്വസിക്കുന്ന ആദർശങ്ങൾക്കൊത്തു ജീവിക്കുന്നതിനു ശ്രമിച്ചിട്ടുണ്ടെങ്കിലും, എന്റെ പെരുമാററം ആദർശാനുരൂപമായിരുന്നിട്ടില്ലെന്നു്. അതുകൊണ്ടു വിമർശനമായിട്ടൊന്നും പറയാൻ ഞാനൊരിക്കലും ഒരുങ്ങുകയില്ല. എന്റെ അടിസ്ഥാനപരങ്ങളായ വൈഷമ്യങ്ങൾ ഇവിടെ വിവരിക്കുന്നുവെന്നുമാത്രം. 1893–ൽ തെക്കേ ആഫ്രിക്കയിൽവച്ചു ക്രിസ്തുമതഗ്രന്ഥങ്ങൾ ഉ ക്[illegible]ർവം പഠിക്കുന്നതിനു് ഒരുങ്ങിയ സന്ദർഭത്തിൽ ഞാനെ

ന്നോടുതന്നെ ചോദിച്ചു: 'ഇതാണോ ക്രിസ്തുമതം?' എല്ലായ്പോഴും എനിക്കു ലഭിച്ച ഉത്തരം വേദങ്ങളുടെ ഭാഷയിൽ പറഞ്ഞാൽ 'നേതി, നേതി' എന്നാണ്. അതു ശരിയായിരുന്നു എന്നാണ് ആത്മാവിൻെറ ആഴങ്ങളിൽ കുടികൊള്ളുന്ന സത്ത എന്നോടു പറയുന്നതു്.

'ഞാൻ ഈശ്വരവിശ്വാസവും പ്രാർത്ഥനാനിഷ്ഠയുമുള്ളയാളാണെന്നു സ്വയം അവകാശപ്പെടുന്നു. എന്നെ കഷണം കഷണമായി വെട്ടിനുറുക്കിയാലും ശരി, ഈശ്വരനെ നിഷേധിക്കാതിരിക്കുന്നതിനും അദ്ദേഹത്തിൻെറ അസ്തിത്വം ഉറപ്പിച്ചു പ്രഖ്യാപിക്കുന്നതിനും ഉള്ള ശക്തി ഈശ്വരൻ എനിക്കു നല്കുകതന്നെ ചെയ്യും. 'ഈശ്വരൻ ഉണ്ടു്; ഈശ്വരനല്ലാതെ മററാരുമില്ല' എന്നു മുസ്ളീം പറയുന്നു. ക്രിസ്ത്യാനിയും അതുതന്നെ പറയുന്നു. ഹിന്ദുവിൻെറയും അഭിപ്രായം അതുതന്നെ. ബുദ്ധമതക്കാരനും പറയുന്നതു് അതുതന്നെയാണ്. ഭാഷയ്ക്കു മാത്രമേയുള്ളു വ്യത്യാസം, ഈശ്വരൻ എന്ന പദത്തിനു നമ്മിലോരോരുത്തരും നമ്മുടേതായ വ്യാഖ്യാനങ്ങൾ നല്കിയെന്നുവരും. ഈശ്വരൻ നമ്മുടെ ഈ കൊച്ചു ഗോളത്തെ മാത്രമല്ല, ഇതുപോലെ ലക്ഷക്കണക്കിനുള്ള, കോടിക്കണക്കിനുള്ള, ഗോളങ്ങളെ ഭരിക്കുന്നയാളാണ്. നമ്മളോ നിസ്സാരരായ കീടങ്ങളും—തികച്ചും നിസ്സഹായർ. അങ്ങനെയാണ് ഈശ്വരൻ നമ്മെ സൃഷ്ടിച്ചിരിക്കുന്നതു്. നമുക്കെങ്ങനെ അദ്ദേഹത്തിൻെറ മഹത്ത്വത്തെ, നിസ്സീമമായ സ്നേഹത്തെ അനന്തമായ ദയാശീലത്തെ അളക്കാൻ കഴിയും? അഹങ്കാരിയായ മനുഷ്യൻ അദ്ദേഹത്തെ നിഷേധിക്കുകയും, അദ്ദേഹത്തിൻെറ പേരിൽ കലഹിക്കുകയും, സഹജാതരുടെ കഴുത്തു കണ്ടിക്കുകയും ചെയ്യുന്നു. അതൊക്കെ ക്ഷമിക്കാൻ കഴിവുള്ള, അത്രകണ്ടു ദിവ്യനായ ആ ഈശ്വരൻെറ മഹത്ത്വത്തെ നമുക്കെങ്ങനെ അളക്കാൻ കഴിയും? ഒരേ വാക്കുകൾതന്നെ നാം ഉച്ചരിച്ചെന്നുവരും; പക്ഷേ നമ്മെ എല്ലാവരെ സംബന്ധിച്ചും ഒരേ അർത്ഥമായിരിക്കുകയില്ല ആ വാക്കുകൾക്ക്. അതുകൊണ്ടു് എഴുത്തിലോ പ്രസംഗത്തിലോകൂടി മതപരിവർത്തനത്തിനോ, ശുദ്ധീകരണത്തിനോ ശ്രമിക്കേണ്ട കാര്യമില്ലെന്നു ഞാൻ പറയും. നമുക്കു നമ്മുടെ ജീവിതങ്ങളിലൂടെമാത്രമേ അതിനു സാധിക്കൂ. എല്ലാവർക്കും വായിക്കാവുന്ന തുറന്ന പുസ്തകങ്ങളായിത്തീരട്ടെ നമ്മുടെ ജീവിതങ്ങൾ. മിഷനറിസുഹൃത്തുക്കളുടെ പ്രവർത്തനത്തെ സംബന്ധിച്ചുള്ള എൻെറ ഈ അഭിപ്രായം അംഗീകരിക്കുന്നതിനു് അവർ പ്രേരിതരാകുമോ? എങ്കിൽ പരസ്പരം അവിശ്വാസമോ, സംശയമോ, അസൂയയോ, ഭിന്നതയോ ഒന്നുംതന്നെ ഉണ്ടാവുകയില്ല.

## 3

'ക്രിസ്തു ഈശ്വരന്റെ പല അവതാരങ്ങളിലൊന്നാണെന്നും അവയിൽ ഏററവും ഒടുവിലത്തെതാണെന്നും കരുതുന്നുണ്ടെന്നാണല്ലോ. അങ്ങു പറയുന്നതു്. അങ്ങനെയാണെങ്കിൽ അങ്ങു് അദ്ദേഹത്തിന്റെ മഹത്തായ അവകാശവാദങ്ങളൊക്കെ ദിവ്യമാണെന്നു് അംഗീകരിക്കണം; അല്ലെങ്കിൽ അവയൊക്കെ മാനുഷികവും പ്രമാദപൂർണവുമെന്നു പറഞ്ഞു നിരാകരിക്കണം. അന്നു് അദ്ദേഹം ജൂതന്മാരോടു പ്രഖ്യാപിച്ചു: 'ഞാൻ ഈശ്വരനാണെന്നു് അംഗീകരിക്കുന്നില്ലെങ്കിൽ, നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മുഴുകി നശിക്കും; ഞാനാണു മാർഗം, ഞാനാണു സത്യം, ഞാനാണു ജീവിതം. എന്നിലൂടെയല്ലാതെ ആരും ഈശ്വരനെ പ്രാർത്ഥിക്കുകയില്ല.' അങ്ങനെ പ്രഖ്യാപിച്ചപ്പോൾ അദ്ദേഹം ഒന്നുകിൽ അറിയാതെ സ്വയം വഞ്ചിതനാവുകയായിരുന്നു; അല്ലെങ്കിൽ മനഃപൂർവം കള്ളം പറയുകയായിരുന്നു എന്നു് അങ്ങേക്കു പറയേണ്ടിവരും. ഇതല്ലാതെ മറെറാരു വഴിയും ഞാൻ കാണുന്നില്ല. ടാർസസിലെ സാളിനു വെളിപ്പെട്ടതുപോലെ ക്രിസ്തു അങ്ങേക്കും വെളിപ്പെടണമെന്നു ഞാൻ നിത്യവും പ്രാർത്ഥിക്കാറുണ്ടു്. അങ്ങു് ഈ ഭൂമി വിട്ടുപോകുംമുമ്പു് ഇന്ത്യയിലെ ജനലക്ഷങ്ങളോടു ക്രിസ്തു ചൊരിഞ്ഞ അമൂല്യരക്തത്തിന്റെ ദിവ്യസിദ്ധികളെക്കുറിച്ചു പ്രഖ്യാപിക്കുന്നതിനു് അദ്ദേഹം അങ്ങയെ ഉപാധിയാക്കിത്തീർക്കട്ടെ എന്നും ഞാൻ പ്രാർത്ഥിക്കുന്നു.

—എന്നു്, സ്നേഹപൂർവം ഈശ്വരസേവനത്തിൽ സോത്സാഹം മുഴുകിയിരിക്കുന്ന—'

ഇതു് ഒരു പഴയ ഇംഗ്ലീഷ് സുഹൃത്തു് ഏതാണ്ടു് ആറാറുമാസം കൂടുമ്പോഴൊക്കെ പതിവായി അയയ്ക്കാറുള്ള കത്തുകളുടെ ഒരു മാതൃകയാണു്. ഈ സുഹൃത്തു് ആത്മാർത്ഥതയുള്ള ഒരാളാണു്; എനിക്കു് അദ്ദേഹത്തെ നല്ലപോലെ അറിയാം. പക്ഷേ എനിക്കു പരിചയമില്ലാത്ത മററു് അനേകം ലേഖകന്മാർ ഏതാണ്ടിതേ സ്വരത്തിൽ, സ്വാഭിപ്രായങ്ങൾ വാദിച്ചുറപ്പിക്കാനൊന്നും ശ്രമിക്കാതെ, എനിക്കു് എഴുതാറുണ്ടു്. ഓരോരുത്തർക്കും പ്രത്യേകിച്ചെഴുതുന്നതിനു് ആരോഗ്യപരമായ കാരണങ്ങളാൽ നിവൃത്തിയില്ലാത്തതുകൊണ്ടു്, എല്ലാവർക്കുംവേണ്ടി ഞാനീ കത്തിനു് ഒരു മറുപടി പ്രസിദ്ധംചെയ്യുകയാണു്. ഞാൻ നിർദേശിക്കുന്ന മാർഗം അംഗീകരിക്കുന്ന ഹരിജൻവായനക്കാർക്കു് എന്റെ മതവിശ്വാസത്തിന്റെ സ്വഭാവമെന്തെന്നു മനസ്സിലാക്കുന്നതിനു് ഇതു്, കൂട്ടത്തിൽ, സഹായകമായിത്തീരുകയും ചെയ്യും.

---

3. Harijan, 18-4-1936 (Christian Missions. pp. 37-39)

എൻെറ സുഹൃത്തു് അക്ഷരമാത്രനിഷ്ഠനാണു്. 'അക്ഷരം നശിപ്പിക്കുകയേ ചെയ്യൂ; ആന്തരാർത്ഥമാണു ജീവൻ പ്രദാനം ചെയ്യുന്നതു്'' എന്നു വ്യക്തമായി നിർദേശിക്കുന്ന ബൈബിളിലെ ഓരോ പാഠത്തിനും അദ്ദേഹം അക്ഷരാർത്ഥമാണു നല്കുന്നതു്. ബൈബിൾ ആദ്യത്തെ തവണ വായിച്ചപ്പോൾത്തന്നെ എനിക്കു ബോദ്ധ്യമായി അതിൽ പറയുന്ന കാര്യങ്ങൾ പലതും അക്ഷരാർത്ഥത്തിൽ സ്വീകരിക്കുകയോ ഈശ്വരവചനമായി അംഗീകരിക്കുകയോ ചെയ്താൽ എനിക്കവ അരോചകമായിരിക്കുമെന്നു്. ഇതരമതങ്ങളിലുള്ള വേദഗ്രന്ഥങ്ങൾ പഠിച്ചപ്പോഴും എനിക്കു തോന്നിയതു്, ഹൈന്ദവവേദങ്ങളും ഉപനിഷത്തുകളും ഉൾപ്പെടെ എല്ലാററിനേയും കൈകാര്യം ചെയ്യേണ്ടതു് ഇതേരീതിയിൽത്തന്നെയാണെന്നാണു്. കന്യാമറിയത്തിൻെറ ഗർഭധാരണത്തെക്കുറിച്ചുള്ള കഥ യോഗവാദത്തിൻെറ രീതിപിടിച്ചു വ്യാഖ്യാനിക്കുമ്പോൾ, അരോചകമല്ല. നേരേമറിച്ചു് ആ ഭാഗം അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കുമ്പോൾ വിശ്വസിക്കാൻ പ്രയാസം തോന്നും. അങ്ങനെ അക്ഷരാർത്ഥം നല്കിയാൽ ക്രിസ്തുവിനെക്കുറിച്ചുള്ള എൻെറ ആദരവു് അല്പംപോലും വദ്ധിക്കുകയില്ല. സുവിശേഷകർത്താക്കന്മാരൊക്കെ അസത്യവാദികളായിരുന്നു എന്നല്ല ഇതിനർത്ഥം. അവർ ആരാധനാമനോഭാവത്തോടെയാണു് എഴുതിയതു്. ചെറുപ്പത്തിലേതന്നെ, മതഗ്രന്ഥങ്ങൾ അവയിലുള്ള ധാർമ്മികോപദേശങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തണമെന്നു ഞാൻ പഠിച്ചിരുന്നു. അതുകൊണ്ടു് അത്ഭുതസംഭവങ്ങളിൽ എനിക്കൊട്ടും താല്പര്യം തോന്നിയിരുന്നില്ല. ക്രിസ്തു നിർവഹിച്ചതായി പറയപ്പെടുന്ന അത്ഭുതകൃത്യങ്ങൾ അക്ഷരാർത്ഥത്തിൽ വിശ്വസിക്കാൻ തയാറായിരുന്നെങ്കിൽത്തന്നെ, സാർവലൗകികമായ ധാർമ്മികസംഹിതയ്ക്കു നിരക്കാത്ത ഉപദേശങ്ങളോടു പൊരുത്തപ്പെടുന്നതിനു് അവ എന്നെ പ്രേരിപ്പിക്കുമായിരുന്നില്ല. മതാചാര്യന്മാരുടെ വാക്കുകൾക്കു സാധാരണ മനുഷ്യർ ഉച്ചരിക്കുന്ന അതേ വാക്കുകളെക്കാൾ ജീവത്തായ ഒരു ശക്തിവിശേഷമുണ്ടെന്നു ഞാൻ കരുതുന്നു; സാധാരണക്കാരും അങ്ങനെതന്നെ കരുതുന്നുണ്ടെന്നാണു് എൻെറ വിചാരം.

മററു പലരോടുമൊപ്പം ക്രിസ്തുവും എന്നെ സംബന്ധിച്ചിടത്തോളം മഹാനായ ഒരു ലോകാചാര്യനാണു്. അദ്ദേഹത്തിൻെറ തലമുറയിൽപ്പെട്ട ഭക്തന്മാർക്കു് അദ്ദേഹം തീർച്ചയായും 'ഒരേയൊരു ദൈവപുത്രൻ' തന്നെ ആയിരുന്നിരിക്കാം. പക്ഷേ, അവരുടെ വിശ്വാസംതന്നെയായിരിക്കണമെന്നില്ല എൻേറതും. അദ്ദേഹത്തെ അനേകം ദൈവപുത്രന്മാരിലൊരാളായി ഞാൻ കരുതുന്നതുകൊണ്ടു് അദ്ദേഹം എന്നിൽ ചെലുത്തുന്ന സ്വാധീനതയ്ക്കു കുറവൊന്നുമുണ്ടാകണമെന്നില്ല. ദിവ്യജാതൻ എന്ന വിശേഷണപദ

ത്തിനു് അക്ഷരാർത്ഥത്തേക്കാരം, അഗാധമായ, മഹത്തരമായ, ഒരർത്ഥമുണ്ടെന്നു ഞാൻ കരുതുന്നു. എന്നെ സംബന്ധിച്ചിട ത്തോളം, അതൊരു ആത്മീയജനനത്തെയാണു സൂചിപ്പിക്കുന്നതു്. ക്രിസ്തുവിന്റെ കാലഘട്ടത്തിൽ, അദ്ദേഹമായിരുന്നു ഈശ്വര നോടു് ഏററവും അടുത്ത മനുഷ്യൻ.

ക്രിസ്തു തന്റെ ഉപദേശങ്ങരം അംഗീകരിച്ച ജനങ്ങളുടെ പാപങ്ങരംക്കു പ്രായശ്ചിത്തം ചെയ്തു; അങ്ങനെ അവർക്കു് അപ്ര മാദമായ ഒരു മാതൃകയായിത്തീർന്നു. പക്ഷേ, സ്വന്തം ജീവിതങ്ങ ളെ പരിവർത്തനവിധേയമാക്കാൻ സന്നദ്ധരാകാത്തവർക്കു് അദ്ദേ ഹത്തിന്റെ മാതൃക നിരർത്ഥകമാണു്. സ്വർണക്കട്ടിയെ ശു ദ്ധീകരിച്ചു് എടുക്കുന്ന തങ്കം പൂർവോപരി തിളങ്ങുംപോലെ ആ ദ്യകാലപാപങ്ങളിൽനിന്നു മോചനം നേടുന്ന വ്യക്തിയും പരി ശോഭിക്കും.

ഗീത എന്നെ സംബന്ധിച്ചിടത്തോളം ലോകത്തിലെ മതഗ്ര ന്ഥങ്ങരം മനസ്സിലാക്കുന്നതിനുള്ള ഉപാധിയായിത്തീന്നിട്ടുണ്ടു്. അവയിലുള്ള അഗാധനിഗൂഢതകരം മുഴക്കേ ഗീത എനിക്കു് അനാ വരണം ചെയ്തുതരുന്നു. ഹൈന്ദവവേദങ്ങരംക്കു കല്പിക്കുന്നത്ര ബഹുമതി ഞാൻ അവയ്ക്കും നല്കുന്നുണ്ടു്. ഹിന്ദു, മുസ്ളീം, ക്രി സ്ത്യൻ, പാഴ്സി, ജൂതൻ എന്നിവയൊക്കെ സൗകര്യത്തിനുവേ ണ്ടി എഴുതിപ്പററിച്ചിട്ടുള്ള മുദ്രകരംമാത്രമാണു്. ആ മുദ്രകരം ഇളക്കി മാററുമ്പോരം പിന്നീടവരെ വേർതിരിച്ചറിയുന്നതിനു് എനിക്കു സാധിക്കുകയില്ല. നാമെല്ലാം ഒരേയൊരു ഈശ്വരന്റെ സന്താന ങ്ങളാണു്. 'ഞാൻ നിങ്ങളോടു് ഉറപ്പിച്ചു പറയുന്നു. 'കർത്താവേ കർത്താവേ' എന്നു് എന്നെ സംബോധന ചെയ്യുന്നവർക്കെല്ലാം സ്വർഗരാജ്യത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയില്ലെന്നു്. എന്നാൽ സ്വർഗസ്ഥനായ പിതാവിന്റെ ഇച്ഛയെല്ലാത്തു പ്രവർത്തി ക്കുന്നവർക്കു സ്വർഗരാജ്യം ലഭിക്കും.' —വ്യത്യസ്തമായ ഭാഷയി ലാണെങ്കിലും, ലോകാചാര്യന്മാരെല്ലാവരും പറഞ്ഞിട്ടുള്ളതു് ഇതു തന്നെയാണു്.

4

'യേശുവിന്റെ വ്യക്തിപ്രഭാവത്തെപ്പററി അങ്ങയുടെ അഭി പ്രായമെന്തെന്നറിയുന്നതിനു് എനിക്കു് ആഗ്രഹമുണ്ടു്.'

'പലപ്പോഴും ഞാനതു വ്യക്തമാക്കിയിട്ടുണ്ടു്. യേശുവിനെ മനുഷ്യരാശിയുടെ മഹാനായ ഒരു ആചാര്യനായി ഞാൻ കരുതു ന്നു. പക്ഷേ അദ്ദേഹംമാത്രമാണു് ഒരേയൊരു ദൈവപുത്രൻ എന്നു ഞാൻ വിചാരിക്കുന്നില്ല. ഭൗതികമായ അർത്ഥത്തിൽ ഈ പദ

4. Harijan, 17–4–1937 (Christian Missions, pp. 161–162) ഒരു ഇന്ത്യൻ മിഷനറിയുമായി നടത്തിയ ചർച്ചയിൽനിന്നു്.

പ്രയോഗം തീരെ അംഗീകരിക്കാൻ വയ്യ. ആലങ്കാരികഭാഷയിൽ നാമെല്ലാം ദൈവപുത്രന്മാർതന്നെ. പക്ഷേ സവിശേഷമായ ഒരു അർത്ഥത്തിൽ നാമെല്ലാം ഓരോരോ ദൈവപുത്രന്മാരിൽ വിശ്വാസമർപ്പിച്ചെന്നു വരും. ഉദാഹരണത്തിനു്, എനിക്കു ചൈതന്യൻ മാത്രമായിരിക്കും ഒരേയൊരു ദൈവപുത്രൻ.'

'പക്ഷേ മനുഷ്യപ്രകൃതിയുടെ പൂർണതയിൽ അങ്ങേയ്ക്കു വിശ്വാസമില്ലേ? ക്രിസ്തു അത്തരമൊരു പൂർണതനേടിയ ആളാണെന്നു് അങ്ങു കരുതുന്നില്ലേ?'

'മനുഷ്യപ്രകൃതിയെ പൂർണമാക്കാൻ കഴിയുമെന്നു ഞാൻ വിശ്വസിക്കുന്നു. യേശു പൂർണതയോടു് ആകാവുന്നത്ര അടുത്ത വ്യക്തിയാണു്. പക്ഷേ, അദ്ദേഹം പൂർണനായിരുന്നു എന്നു പറഞ്ഞാൽ അതു് ഈശ്വരൻ മനുഷ്യനേക്കാൾ ശ്രേഷ്ഠനാണു് എന്ന വസ്തുതയെ നിഷേധിക്കുകയാണു്. ഇക്കാര്യത്തെ സംബന്ധിച്ചു് എനിക്കു സ്വന്തമായ ഒരു സിദ്ധാന്തമുണ്ടു്. നാമെല്ലാം ശരീരത്തിന്റെ കെട്ടുപാടുകൾകൊണ്ടു് അവശ്യം പരിമിതമാക്കപ്പെട്ടിട്ടുള്ള വ്യക്തികളാണു്. അതുകൊണ്ടു ശരീരം നശിച്ചുകഴിഞ്ഞാൽ മാത്രമേ നമുക്കു പൂർണത നേടാൻ പററൂ. ഈശ്വരൻ മാത്രമാണു തികച്ചും പൂർണത നേടിയിട്ടുള്ളതു്. അദ്ദേഹം ഭൂമിയിലേക്കു് ഇറങ്ങിവരുമ്പോൾ സ്വമേധയാ തന്നെ പരിമിതികൾക്കു വിധേയനായിത്തീരുന്നു. ശരീരമെന്നൊരു പരിമിതിയുണ്ടായിരുന്നതുകൊണ്ടാണു്, യേശുവിനു കുരിശിൽ കയറേണ്ടി വന്നതു്. ആചാര്യനെന്ന നിലയ്ക്കു യേശുവിന്റെ മഹത്ത്വം അംഗീകരിക്കാൻ പ്രവചനങ്ങളോ അത്ഭുതകൃത്യങ്ങളോ ഒന്നും എനിക്കു് ആവശ്യമില്ല. അദ്ദേഹം ജനങ്ങളെ ശുശ്രൂഷിച്ചുകൊണ്ടു നടന്ന ആ മൂന്നു സംവത്സരങ്ങളേക്കാൾ അത്ഭുതകരമായ മററൊന്നും അദ്ദേഹത്തിന്റെ ജീവിതത്തിലില്ല. ഒരുപിടി അപ്പംകൊണ്ടു ജനക്കൂട്ടത്തിന്റെ മുഴുവൻ വിശപ്പാററിയ കഥയിൽ അത്ഭുതമൊന്നുമില്ല. ഏതു മന്ത്രവാദിക്കും കാട്ടാവുന്ന ഒരു ഇന്ദ്രജാലവിദ്യയാണതു്. മന്ത്രവാദിയെ മനുഷ്യരാശിയുടെ സമുദ്ധാരകനായി കൊണ്ടാടുന്ന ദിവസം ശപിക്കപ്പെട്ടതുതന്നെ. യേശു മരിച്ചവനെ ജീവിപ്പിച്ചു എന്നു പറയുന്നു. പക്ഷേ, അദ്ദേഹം അങ്ങനെ ജീവിപ്പിച്ച മനുഷ്യർ യഥാർത്ഥത്തിൽ മരിച്ചവരായിരുന്നോ എന്നാണെന്റെ സംശയം. ഞാനും എന്റെ ഒരു ബന്ധുവിന്റെ കുട്ടിയെ 'മരണ'ത്തിൽനിന്നു പുനർജ്ജീവിപ്പിച്ചിട്ടുണ്ടു്. പക്ഷേ, അതിനു കാരണം കുട്ടി മരിച്ചിരുന്നില്ല എന്നതുതന്നെ; ഞാൻ അവിടെ എത്തിയിരുന്നില്ലെങ്കിൽ അതിന്റെ ശവസംസ്കാരം നടത്തിയേനേ. ജീവൻ പോയിട്ടില്ലെന്നു് എനിക്കു മനസ്സിലായി. അതുകൊണ്ടു ഞാൻ അതിനു് 'എനിമ' കൊടുത്തു. അങ്ങനെ അതിന്റെ ജീവൻ വീണ്ടുകിട്ടി.

അതിലൊന്നും ഒരു അത്ഭുതവുമില്ല. യേശുവിനു ചില മാനഷിക സിദ്ധികളുണ്ടായിരുന്നു എന്ന കാര്യം ഞാൻ നിഷേധിക്കുന്നില്ല. മനുഷ്യരാശിയോടുള്ള സ്നേഹം അദ്ദേഹത്തിൽ നിറഞ്ഞുനിന്നിരുന്നു എന്നും തീർച്ചയാണു്. പക്ഷേ അദ്ദേഹം ജീവിപ്പിച്ചതു മരിച്ചുപോയ മനുഷ്യരെയല്ല, മരിച്ചുപോയെന്നു കരുതപ്പെട്ട മനുഷ്യരെയാണു്. പ്രകൃതിനിയമങ്ങൾ മാറുന്നില്ല; അവയെ മാററാനും വയ്യ. പ്രകൃതിനിയമങ്ങളുടെ ലംഘനമെന്നോ നിരോധനമെന്നോ പറയാവുന്ന അത്ഭുതകൃത്യങ്ങളൊന്നും ചെയ്യാൻ സാധിക്കുകയില്ല. പക്ഷേ പരിമിതരായ മനുഷ്യവ്യക്തികൾ എന്തൊക്കെയോ സങ്കല്പിക്കുന്നു; എന്നിട്ടു് ആ പരിമിതികളൊക്കെ ഈശ്വരനിൽ ആരോപിക്കുകയും ചെയ്യുന്നു. നാം ഈശ്വരനെ അനുകരിക്കുമെന്നല്ലാതെ അദ്ദേഹം നമ്മെ അനുകരിക്കുകയില്ല. നാം അദ്ദേഹത്തിനുവേണ്ടി കാലത്തെ പകുത്തു കൊടുത്തുകൂടാ; അദ്ദേഹത്തിനു കാലം നിത്യതതന്നെയാണു്. നമ്മെ സംബന്ധിച്ചിടത്തോളമാകട്ടെ ഭൂതമുണ്ടു്, വർത്തമാനമുണ്ടു്, ഭാവിയുണ്ടു്. ഒരു നൂറുകൊല്ലത്തെ മനുഷ്യജീവിതം എന്നു പറയുന്നതു കാലത്തിന്റെ അനന്തതയിൽ ചെറിയൊരു തരിയെക്കാൾ നിസ്സാരമല്ലേ?'

## അദ്ധ്യായം രണ്ടു്

# ഇന്ത്യയോടും ഹിന്ദുമതത്തോടും ക്രിസ്തുമതപ്രചാരകരുടെ മനോഭാവം

1

[28–ാം തീയതി കൽക്കട്ടാ വൈ. ഡബ്ല്യു. സി. എ. യിൽ വച്ചു് അവിടത്തെ മിഷണറിമാരോടു പ്രസംഗിക്കുന്നതിനുള്ള അവസരം എനിക്കു ലഭിച്ചു. ചുവടെ ചേർക്കുന്നതു് ആ പ്രസംഗത്തിന്റെ ഒരു സംഗ്രഹമാണു്—എം. കെ. ഗാന്ധി]

ക്രിസ്ത്യാനികളുമായി—ക്രിസ്ത്യാനികളെന്നു വിളിക്കപ്പെടുന്ന ആളുകളുമായിട്ടല്ല, യഥാർത്ഥക്രിസ്ത്യാനികളുമായി—ഞാൻ സമ്പർക്കം പുലർത്തിത്തുടങ്ങിയതു 1889–ൽ ലണ്ടനിൽ എത്തിയതുമുതലാണെന്ന കാര്യം നിങ്ങളിൽ പലർക്കും അറിഞ്ഞുകൂടായിരിക്കും. ഞാൻ അന്നു വെറുമൊരു ബാലൻ മാത്രമായിരുന്നു. കൊല്ലങ്ങൾ കടന്നുപോകുംതോറും ആ ബന്ധം കൂടുതൽ കൂടുതൽ ദൃഢതരമായി

---

1. Young India, 6–8–1925 (Christian Missions, pp. 29–35)

വന്നിട്ടുണ്ട്. തെക്കേആഫ്രിക്കയിൽ പ്രതികൂലസാഹചര്യങ്ങളുടെ നടുവിൽപോലും നൂററുകണക്കിനു ക്രിസ്ത്യൻസുഹൃത്തുക്കളുമായി പരിചയപ്പെടുന്നതിനു് എനിക്കു സാധിച്ചു. 'തെക്കേ ആഫ്രിക്കയിലെ ജനറൽമിഷ'ൻെറ ഡയറക്ടറായിരുന്ന പരേതനായ മി. സ്പെൻസർ വാൾട്ടണുമായി ഞാൻ പരിചയപ്പെട്ടു. പിന്നീടു റവ. എ. മുറേ എന്ന മഹാനായ പുരോഹിതനുമായും മററു പലരുമായും സൗഹൃദം സ്ഥാപിക്കുന്നതിനു് എനിക്കു കഴിഞ്ഞു.

അതുകൊണ്ടു് ഇന്നു് ഈ സായാഹ്നത്തിൽ ഇത്രവളരെ മിഷനറിമാരുമായി ബന്ധം പുലർത്താൻ സാധിച്ചതു പുതിയൊരു കാര്യമാണെന്നു പറഞ്ഞുകൂടാ, എനിക്കു് ഏററവും അടുപ്പമുള്ള ഒരു ആത്മാർത്ഥ സുഹൃത്തു്—അദ്ദേഹം നല്ലവനും മഹാനുമായ ഒരു ക്വാക്കർ ആയിരുന്നു—ഒരിക്കൽ എൻെറ പേരിൽ ചില ഗൂഢോദ്ദേശ്യങ്ങളോ വച്ചുപുലർത്തിയിരുന്നതായി എനിക്കറിയാം (സദസ്സിൽ ചിരി). ഞാൻ വളരെ നല്ലവനായതുകൊണ്ടു് എനിക്കു ക്രിസ്ത്യാനിയാകാതിരിക്കാൻ കഴിയുകയില്ല എന്നാണു് അദ്ദേഹം കരുതിയതു്. അദ്ദേഹത്തെ നിരാശപ്പെടുത്തേണ്ടിവന്നതിൽ എനിക്കു ദുഃഖമുണ്ടു്. തെക്കേആഫ്രിക്കയിലെ ഒരു മിഷനറി സുഹൃത്തു് ഇപ്പോഴും എഴുതിച്ചോദിക്കാറുണ്ടു്, 'എങ്ങനെയിരിക്കുന്നു നിങ്ങളുടെ കാര്യങ്ങളൊക്കെ?' എനിക്കറിയാവുന്നിടത്തോളം എൻെറ കാര്യങ്ങളൊക്കെ കുഴപ്പംകൂടാതെ മുന്നോട്ടു പോവുകയാണു് എന്നു ഞാൻ ആ സ്നേഹിതനെ എല്ലായ്പോഴും അറിയിക്കാറുമുണ്ടു്. ഞാൻ പതിവായി പ്രാർത്ഥന നടത്തണമെന്നാണു് ഈ ക്രിസ്ത്യൻസുഹൃത്തുക്കളുടെ ആഗ്രഹമെങ്കിൽ എനിക്കവരോടു് ഒരു കാര്യം പറയാൻ സാധിക്കും: നിത്യവും സ്വകാര്യമുറിക്കുള്ളിൽ അടച്ചിരുന്നു്, എനിക്കു വെളിച്ചം കാണിച്ചുതരണമെന്നും ആ വെളിച്ചം പിൻതുടരുന്നതിനു തക്ക വിവേകവും ധൈര്യവും പ്രദാനം ചെയ്യണമെന്നും ഞാൻ സർവശക്തനോടു ഹൃദയപൂർവം പ്രാർത്ഥിക്കാറുണ്ടു്.

പരേതനായ കാളീചരൺബാനർജി ഇന്ത്യൻ ക്രിസ്ത്യാനികളിൽവച്ചു് ഏററവും മഹാനാണെന്നു ഞാൻ കേട്ടിരുന്നു. അദ്ദേഹത്തെ സന്ദർശിക്കണമെന്നു് ഒരു ക്രിസ്ത്യൻസുഹൃത്തു് എന്നോടു് ആവശ്യപ്പെടുകയും ഞാനതു് ഏല്ക്കുകയും ചെയ്തു. അതുകൊണ്ടു് ഒരു കടമയാണെന്നുകരുതി ഞാൻ അദ്ദേഹത്തെ സന്ദർശിച്ചു. യഥാർത്ഥമായ മാർഗം എന്തെന്നറിയുന്നതിനു് ഞാൻ അലംഭാവംകൂടാതെ തീക്ഷ്ണമായി അന്വേഷണം നടത്തിയിട്ടുണ്ടെന്നു കാണിക്കാനാണു് ഇതു പറയുന്നതു്. തികച്ചും തുറന്ന മനസ്സോടെയാണു്, എന്തും സ്വീകരിക്കുന്നതിനുള്ള സന്നദ്ധതയോടെയാണു്, ഞാൻ അദ്ദേഹത്തെ സന്ദർശിച്ചതു്. ആ സന്ദ

ശനം നടന്ന സാഹചര്യങ്ങരം ഹൃദയസ്പർശകവുമായിരുന്നു. മി. ബാനർജിക്കും എനിക്കും യോജിക്കാൻ സാധിക്കുന്ന പലേ കാര്യങ്ങളുണ്ടെന്നു ഞാൻ മനസ്സിലാക്കി. അദ്ദേഹത്തിൻെറ ലാളിത്യം, വിനയം, ധീരത, സത്യസന്ധത—ഇതൊക്കെ ഞാനെന്നും ബഹുമാനിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ഭാര്യ മരണശയ്യയിൽ കിടക്കുന്ന അവസരത്തിലാണ് അദ്ദേഹം എന്നെ കണ്ടതു്. അതിനേക്കാളേറെ ഹൃദയസ്പർശിയായ ഒരു രംഗം, അതിനേക്കാളേറെ മാനസികോന്നമനം പ്രദാനംചെയ്യുന്ന ഒരു സാഹചര്യം, നിങ്ങരംക്കു സങ്കല്പിക്കാനൊക്കുകയില്ല. 'ഒരു സത്യാന്വേഷകൻെറ മട്ടിലാണു ഞാൻ അങ്ങയെ സമീപിക്കുന്നതു്'' എന്നു മി. ബാനർജിയോടു ഞാൻ പറഞ്ഞു, 1901—ലാണ് ആ സന്ദർശനം നടന്നതു്. 'യഥാർത്ഥമായ വെളിച്ചം എന്താണെന്നു കണ്ടുപിടിക്കുന്ന കാര്യത്തിൽ തെല്ലും അലംഭാവം പ്രകടിപ്പിക്കുകയില്ലെന്നു് എനിക്കേററവും പ്രിയപ്പെട്ട ചില ക്രിസ്ത്യൻസുഹൃത്തുക്കളോടു ചെയ്ത പാവനമായ പ്രതിജ്ഞ നിറവേററുന്നതിനാണു ഞാൻ അങ്ങയെ സന്ദർശിക്കുന്നതു്.' ആ വെളിച്ചം കണ്ടെത്താൻ സാധിച്ചാൽ, യാതൊരു ഭൗതികലാഭങ്ങളും അതിൽനിന്നു് എന്നെ അകററിനിറുത്തുകയില്ലെന്നു ഞാൻ എൻെറ സുഹൃത്തുക്കളോടു വാഗ്ദാനം ചെയ്തിട്ടുണ്ടെന്നും അദ്ദേഹത്തോടു പറഞ്ഞു. ഞങ്ങരംതമ്മിൽ നടന്ന ഹ്രസ്വമായ ചർച്ച നിങ്ങളെ വിവരിച്ചു കേരംപ്പിക്കാൻ ഒരുങ്ങുന്നില്ല. അതു വളരെ നല്ല, വളരെ അന്തസ്സുററ ഒരു ചർച്ചയായിരുന്നു; മടങ്ങിപ്പോന്നപ്പോരം ദുഃഖമോ, ഉത്സാഹമോ ശൂന്യതയോ, നൈരാശ്യമോ ഒന്നും അനുഭവപ്പെട്ടില്ല. പക്ഷേ മി. ബാനർജിക്കുപോലും എൻെറ സംശയങ്ങരംക്കു വിശ്വാസ്യമായ സമാധാനം നല്കാൻ സാധിച്ചില്ലല്ലോ എന്നു് എനിക്കു വിഷമം തോന്നി. എൻെറ മുന്നിൽ അവതരിപ്പിക്കപ്പെട്ട മട്ടിലുള്ള ക്രിസ്തുമതത്തെ സാക്ഷാത്കരിക്കുന്നതിനു ഞാൻ നടത്തിയ ഒടുവിലത്തെ മനഃപൂർവമായ ശ്രമമായിരുന്നു അതു്. ഇന്നു് എൻെറ നിലപാടിതാണ്— ക്രിസ്തുമതത്തിലുള്ള പല കാര്യങ്ങളും ഞാൻ ആദരിക്കുന്നുണ്ടെങ്കിലും, യാഥാസ്ഥിതിക ക്രിസ്തുമതത്തോടു പൊരുത്തപ്പെടാൻ എനിക്കു കഴിയുകയില്ല. ഞാൻ മനസ്സിലാക്കുന്നമട്ടിലുള്ള ഹിന്ദുമതം എൻെറ ആത്മാവിനെ സംതൃപ്തമാക്കുകയും എൻെറ അസ്തിത്വത്തിൽ മുഴുവൻ നിറഞ്ഞുനില്ക്കുകയും ചെയ്യുന്നുണ്ടെന്നു ഞാൻ വിനയപൂർവം പറയട്ടെ. ഗിരിപ്രഭാഷണത്തിൽപോലും കണ്ടെത്താൻ കഴിയാത്ത ഒരു മനശ്ശാന്തി ഭഗവദ്ഗീതയിൽനിന്നും ഉപനിഷത്തുകളിൽനിന്നും എനിക്കു ലഭിച്ചിട്ടുണ്ടു്. ക്രിസ്തുമതത്തിൽ അവതരിക്കപ്പെടുന്ന ആദർശങ്ങളെ ഞാൻ വിലമതിക്കുന്നില്ലെന്നല്ല. ഗിരിപ്രഭാഷണത്തിലുള്ള ചില അമൂല്യോപദേശങ്ങരം എൻെറ മന

സ്സിൽ ആഴമേറിയ മുദ്രകൾ പതിച്ചിട്ടില്ലെന്നുമല്ല. പക്ഷേ ഞാൻ തുറന്നുപറയട്ടെ—ആശങ്കകൾ എന്നെ അലട്ടുന്ന സന്ദർഭത്തിൽ നൈരാശ്യങ്ങൾ എന്നെ തുറിച്ചുനോക്കുന്ന സന്ദർഭത്തിൽ, ചക്രവാളത്തിലെങ്ങും പ്രകാശത്തിൻെറ ഒരൊററ രശ്മിപോലും കാണാൻ നിവൃത്തിയില്ലാതെ വരുന്ന സന്ദർഭത്തിൽ ഞാൻ ഭഗവദ്ഗീതയെ സമീപിക്കും; അപ്പൊഴൊക്കെ എന്നെ സ്വാന്തനപ്പെടുത്തുന്ന ഒരു ശ്ലോകം എനിക്കവിടെ കണ്ടെത്താൻ കഴിയും. അങ്ങനെ തീക്ഷ്ണമായ ദുഃഖത്തിൻെറ നടുവിൽപോലും എനിക്കു പുഞ്ചിരി പൊഴിക്കാൻ സാധിക്കുന്നു. എൻെറ ജീവിതത്തിൽ ബാഹ്യമായ ഒട്ടേറെ ദുരന്തങ്ങളുണ്ടായിട്ടുണ്ട്; അവയൊന്നും കാണത്തക്കതോ, മാഞ്ഞുപോകാത്തതോ ആയ പാടുകൾ എന്നിൽ അവശേഷിപ്പിച്ചിട്ടില്ലെങ്കിൽ അതിനു കാരണം ഭഗവദ്ഗീത നല്കിയിട്ടുള്ള ഉപദേശങ്ങളാണെന്നു ഞാൻ കരുതുന്നു.

ഞാനിതൊക്കെ പറയുന്നതു് എൻെറ നിലപാട് എന്താണെന്നു നിങ്ങളെ വ്യക്തമായി ധരിപ്പിക്കുന്നതിനാണ്. നിങ്ങൾ കൂടി സഹകരിക്കുമെങ്കിൽ നിങ്ങളോടു് കൂടുതൽ അടുപ്പം നേടാൻ എനിക്കു സാധിക്കും. സ്നേഹിതന്മാർ നല്കിയ ബൈബിളും അതിൻെറ വ്യാഖ്യാനങ്ങളും മററു ക്രിസ്തുമതഗ്രന്ഥങ്ങളും വായിച്ചതുകൊണ്ടുമാത്രം ഞാൻ തൃപ്തനായില്ല എന്നുകൂടി പറയട്ടെ. യുക്തിവാദത്തിലൂടെ ആത്മസംതൃപ്തി കണ്ടെത്തണമെങ്കിൽ മററു മതങ്ങളിലുള്ള വേദഗ്രന്ഥങ്ങളും പഠിക്കേണ്ടതാണെന്നും അങ്ങനെ സ്വയം ഒരു തിരഞ്ഞെടുപ്പു നടത്തേണ്ടതാണെന്നും ഞാൻ തീരുമാനിച്ചു. തുടർന്നു ഞാൻ കൊറാൻ വായിച്ചു. ക്രിസ്തുമതത്തിൽനിന്നും യഹൂദമതത്തിനുള്ള വ്യത്യാസങ്ങളെന്തൊക്കെയാണെന്നു കഴിവുള്ളത്ര മനസ്സിലാക്കാൻ ഞാൻ ശ്രമിച്ചു. പാഴ്സികളുടെ മതവും പഠിച്ചു. ഒടുവിൽ ഞാൻ ഒരു തീരുമാനത്തിലെത്തി—എല്ലാ മതങ്ങളും ശരിയാണ്; പക്ഷേ, എല്ലാം അപൂർണമാണ്. അങ്ങനെ അപൂർണമാവുക സ്വാഭാവികമാണ്; അപൂർണമാകാതെ തരവുമില്ല. കാരണം നാം നമ്മുടെ ദുർബലബുദ്ധി ഉപയോഗിച്ചാണല്ലോ അവയ്ക്കു വ്യാഖ്യാനം ചമയ്ക്കുന്നതു്; ചിലപ്പോഴൊക്കെ ദുർബലഹൃദയംകൊണ്ടും. പലപ്പോഴും നമ്മുടെ വ്യാഖ്യാനങ്ങൾ ദുർവ്യാഖ്യാനങ്ങളാകാറുമുണ്ട്. എല്ലാ മതങ്ങളെ സംബന്ധിച്ചും ഒരു കാര്യം ദുഃഖകരമായിത്തോന്നി. മതഗ്രന്ഥങ്ങൾ പലതും പല രീതിയിലാണ്. പലപ്പോഴും പരസ്പരവിരുദ്ധമായിട്ടാണ്, വ്യാഖ്യാനിച്ചിരുന്നതു്. ഞാൻ എന്നോടുതന്നെ പറഞ്ഞു: 'ഇതൊന്നുമല്ല എനിക്കു വേണ്ടതു്. ആത്മസംതൃപ്തി വേണമെന്നുണ്ടെങ്കിൽ ഞാൻ തന്നെ എൻെറ മാർഗം കണ്ടുപിടിക്കണം. നിശ്ശബ്ദം ഈശ്വരനെ സേവിക്കുകയും, വഴികാട്ടിത്തരുന്നതിനു് അദ്ദേഹത്തോടു

പ്രാർത്ഥിക്കുകയും വേണം.' സംസ്കൃതത്തിൽ ഈ അർത്ഥം വരുന്ന മനോഹരമായ ഒരു പദ്യമുണ്ട്: 'മനുഷ്യൻ തികച്ചും നിസ്സഹായനാകുമ്പോൾ മാത്രമേ, തികച്ചും വിനീതനാകുമ്പോൾ മാത്രമേ ദൈവം സഹായത്തിനെത്തു.' നിങ്ങളിൽ ചിലരൊക്കെ തമിഴ്നാട്ടിൽനിന്നാണല്ലോ വരുന്നത്. ഞാൻ തമിഴ് പഠിക്കുന്ന കാലത്ത്, ഡോ. പോപ്പ് എഴുതിയ പുസ്തകങ്ങളിലൊന്നിൽ ഒരു തമിഴ് പഴഞ്ചൊല്ല് കണ്ടു. 'നിസ്സഹായരെയാണു ദൈവം സഹായിക്കുന്നത്' എന്നാണതിന്റെ അർത്ഥം. എന്റെ അനുഭവകഥ ഞാനിവിടെ വിവരിച്ചതു നിങ്ങൾ അതേപ്പററി ചിന്തിക്കണമെന്നു കരുതിയാണ്. മിഷണറിമാരായ നിങ്ങൾ ഇന്ത്യയിലേക്കു വരുന്നത് അപരിഷ്കൃതരും വിഗ്രഹാരാധകരും ഈശ്വരനെപ്പററി ഒന്നുമറിഞ്ഞിട്ടില്ലാത്തവരുമായ ഒരു കൂട്ടം ആളുകൾ നിവസിക്കുന്ന നാട്ടിലേക്കു പോകുന്നു എന്ന വിചാരത്തോടുകൂടിയാണ്. ക്രിസ്ത്യൻ പുരോഹിതന്മാരുടെ കൂട്ടത്തിൽ അത്യുന്നത സ്ഥാനത്തിനർഹനായ ബിഷപ്പ് ഹെബർ എഴുതിയ രണ്ടു വരികൾ എന്നെ എല്ലായ്പോഴും വേദനിപ്പിക്കാറുണ്ട്. 'അവിടെ പ്രകൃതിദൃശ്യമോരോന്നും ഹൃദയാഹ്ലാദകമാണ്; മനുഷ്യൻ മാത്രമേ നികൃഷ്ടനായിട്ടുള്ളു,' എന്നദ്ദേഹം എഴുതി. അദ്ദേഹം ഇങ്ങനെ എഴുതാതിരുന്നെങ്കിൽ എന്നു ഞാൻ ആശിക്കുകയാണ്. ഇന്ത്യയൊട്ടുക്കു ഞാൻ സഞ്ചരിച്ചിട്ടുണ്ട്. എന്റെ അനുഭവം തികച്ചും വ്യത്യസ്തമാണ്.

ഈ രാജ്യത്തിന്റെ ഒററംമുതൽ മറേറയററംവരെ, യാതൊരു മുൻവിധിയും കൂടാതെ, അശ്രാന്തമായ സത്യാന്വേഷണബുദ്ധിയോടെ സഞ്ചരിച്ചിട്ടുള്ള എനിക്ക് ഒരിക്കലും പറയുവാൻ കഴിയുകയില്ല ഗംഗയും യമുനയും ബ്രഹ്മപുത്രയും ഒഴുകുന്ന മനോഹരമായ ഈ ഭൂമിയിൽ നിവസിക്കുന്നേ മനുഷ്യൻ നികൃഷ്ടനാണെന്ന്. അവൻ നികൃഷ്ടനല്ല. അവൻ നിങ്ങളേയും എന്നേയും പോലെ—ഒരുപക്ഷേ നമ്മെക്കാളൊക്കെ അധികം—സത്യാന്വേഷകനാണ്. ഒരു ഫ്രഞ്ചു സുഹൃത്ത് എനിക്കു തർജമ ചെയ്തുതന്ന ഒരു ഫ്രഞ്ചുപുസ്തകത്തെക്കുറിച്ചു ഞാനിപ്പോൾ ഓർമ്മിക്കുന്നു. ജ്ഞാനാന്വേഷണത്തിനുവേണ്ടി നടത്തിയ ഒരു ഭാവനാപര്യടനത്തിന്റെ വിവരണമാണ് ആ ഗ്രന്ഥം. പര്യടനം നടത്തിയവരിലൊരുക്കൂട്ടർ ഇന്ത്യയിൽ എത്തിച്ചേർന്നു. ഇവിടെ ഒരു പറയന്റെ കൊച്ചുകുടിലിൽ സത്യത്തിന്റേയും ഈശ്വരന്റേയും മൂർത്തീകരണം അവർ കണ്ടുവത്രേ. തൊട്ടുകൂടാത്തവരുടെ അസംഖ്യം കുടിലുകളിൽ നിങ്ങൾക്കു തീർച്ചയായും ഈശ്വരനെ കണ്ടെത്താൻ കഴിയുമെന്നു ഞാൻ പറയുന്നു. അവർ യുക്തിവാദം ചെയ്യുന്നു വരുകയില്ല. പക്ഷെ, ഈശ്വരനുണ്ടെന്ന വിശ്വാസം അവർ അഭംഗമായിത്തന്നെ വച്ചുപുലർത്തുന്നു. അവർ സഹായാ

ഭൃർത്ഥനയുമായി ഈശ്വരനെ സമീപിക്കുന്നു. അവർക്ക് അ തു ലഭിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള മഹാത്മാക്കളായ അ ധഃകൃതരെപ്പററി പല കഥകരം ഇന്ത്യയൊട്ടുക്കു പ്രചരിക്കുന്നുണ്ട്. അധഃകൃതരിൽ ചിലരൊക്കെ നികൃഷ്ടരായിരിക്കാം. പക്ഷേ മനുഷ്യത്വത്തിൻെറ മഹത്തമങ്ങളായ മാതൃകകളും അവരുടെയിട യിൽത്തന്നെയുണ്ട്. ഈ അധഃകൃതരിൽ മാത്രം ഒതുങ്ങിനില്ക്കു കയാണോ എൻെറ അനുഭവങ്ങരം? തീർച്ചയായുമല്ല. ലോക ത്തിൽ മറേറതുഭാഗത്തും കാണാവുന്നതുപോലുള്ള മനുഷ്യത്വത്തി ൻെറ നല്ലനല്ല മാതൃകകരം ബ്രാഹ്മണരുടെയിടയിലും അബ്രാഹ്മണ രുടെയിടയിലും നിങ്ങരംക്കു കാണാൻ കഴിയും. വിനയത്തി ൻേറയും ഈശ്വരഭക്തിയുടേയും ആത്മത്യാഗത്തിൻേറയും മൂർത്തീ കരണങ്ങളായ ബ്രാഹ്മണർ ഇന്ത്യയിൽ ഇന്നുണ്ട്. അധഃകൃതരു ടെ സേവനത്തിനുവേണ്ടി ആത്മാവും ശരീരവും അർപ്പിച്ചിട്ടുള്ള ഒട്ടേറെ ബ്രാഹ്മണരുമുണ്ട്. അധഃകൃതരിൽനിന്നു അവർ പ്രതി ഫലമൊന്നും പ്രതീക്ഷിക്കാറില്ല; യാഥാസ്ഥിതികത്വത്തിൻെറ ശാപം മാത്രമേ അവർക്കു ലഭിക്കു. അവരതൊട്ടും കാര്യമായെടു ക്കുകയില്ല. കാരണം പറയന്മാരെ സേവിക്കുന്നതിലൂടെ അവർ ഈശ്വരനെത്തന്നെ സേവിക്കുകയാണു്. ഇതേപ്പററി അനുഭവക ഥകരം എത്ര വേണമെങ്കിലും എനിക്കു പറയാൻ കഴിയും. ഈ വസ്തുതകളൊക്കെ വിനീതമായി നിങ്ങളുടെ മുൻപിൽ അവത രിപ്പിക്കുന്നതു നിങ്ങരം ഏതൊരു നാട്ടിനെ സേവിക്കാൻ വന്നിരി ക്കുന്നുവോ ആ നാട്ടിനെപ്പററി നിങ്ങരംക്കു കുറേക്കൂടി നല്ല അറിവു ണ്ടാകട്ടെ എന്നുകരുതി മാത്രമാണു്. ഇന്ത്യാക്കാരുടെ ദുരിതങ്ങളെ ന്തൊക്കെയാണെന്നറിയുന്നതിനും, അവ നിവാരണം ചെയ്യുന്നതി നുമാണല്ലോ നിങ്ങരം ഇവിടെ വന്നിരിക്കുന്നതു്. അതോടൊ പ്പം നിങ്ങരംക്കു സ്വീകരണസന്നദ്ധമായ ഒരു മനോഭാവംകൂടിയു ണ്ടാകുമെന്നു ഞാനാശിക്കുന്നു. നിങ്ങരംക്കു നല്കാനായി ഇന്ത്യ യുടെ പക്കൽ എന്തെങ്കിലുമുണ്ടെങ്കിൽ അതിനെതിരായി കണ്ണും കാതും അടച്ചുവയ്ക്കുകയില്ലെന്നും ഹൃദയത്തെ കഠിനമാക്കുകയില്ലെ ന്നും ഞാൻ കരുതുന്നു. നേരെമറിച്ച് ഈ നാട്ടിലുള്ള നല്ലതെന്തും സ്വീകരിക്കുന്നതിനുവേണ്ടി നിങ്ങരം കണ്ണും, കാതും, ഹൃദയവും തുറന്നുവച്ചുകൊണ്ടുതന്നെയിരിക്കണം. ഇന്ത്യയിൽ വളരെയേറെ നന്മയുണ്ടെന്നു ഞാൻ നിങ്ങരംക്കു ഉറപ്പുതരാം. സെയിൻറ് ജാണി ൻെറ സുവിശേഷത്തിലെ പ്രഖ്യാതപദ്യങ്ങരം വെറുതെ ഉരുവിടുന്ന തുകൊണ്ടുമാത്രം നല്ല ക്രിസ്ത്യാനിയാവുമെന്നു കരുതി നിങ്ങരം മേന്മ നടിക്കരുതു്. ഞാൻ ബൈബിരം ശരിക്കാണു മനസ്സി ലാക്കിയിട്ടുള്ളതെങ്കിൽ എനിക്കു് ഒരു കാര്യം പറയാൻ കഴിയും; ക്രിസ്തു ഇന്നു വീണ്ടും മനുഷ്യരൂപത്തിൽ അവതരിക്കുകയാണെ ങ്കിൽ താൻെറ പേരു് ഒരിക്കൽപ്പോലും കേരംക്കുകയോ ക്രിസ്തു

മതത്തിൻെറ ആധികാരികവ്യാഖ്യാനം അംഗീകരിക്കുകയോ ചെയ്തിട്ടില്ലാത്ത ആളുകളെപ്പോലും തൻെറ അനുയായികളായി അംഗീകരിച്ചെന്നുവരും; നമ്മിൽ പലരേയും അംഗീകരിച്ചില്ലെന്നും വരും. അതുകൊണ്ടു ഹൃദയം തുറന്നുവേണം, വിനയത്തോടെവേണം ഈ പ്രശ്നത്തെ സമീപിക്കാനെന്നു ഞാൻ നിങ്ങളോടു് അഭ്യർത്ഥിക്കുന്നു.

മറുവശംകൂടി കാണാൻ നിങ്ങൾ കൂട്ടാക്കുകയില്ലെങ്കിൽ, ഇന്ത്യയുടെ ചിന്താഗതിയെന്താണെന്നു മനസ്സിലാക്കുന്നതിനു നിങ്ങൾ തയാറാവുകയില്ലെങ്കിൽ, യഥാർത്ഥത്തിൽ സേവനം അനുഷ്ഠിക്കുന്നതിനുള്ള അവകാശം നിങ്ങൾ സ്വയം നഷ്ടപ്പെടുത്തുകയാണു്. ഞാനെൻെറ മിഷനറി സുഹൃത്തുക്കളോടു പറഞ്ഞിട്ടുണ്ടു്: 'നിങ്ങൾ മഹാത്മാക്കളാണെന്നതു ശരിതന്നെ. പക്ഷേ ആരെ സേവിക്കണമെന്നാഗ്രഹിക്കുന്നുവോ അവരിൽനിന്നു നിങ്ങൾ ഒററപ്പെട്ടു പോവുകയാണു്.' ഡാർജിലിംഗിലെ മിഷനറിവിദ്യാലയത്തിൽ വച്ചു ഞാൻ ഒരു ചർച്ചയെപ്പററി പരാമർശിച്ചതു് ഇപ്പോൾ ഓർക്കാതിരിക്കാൻ സാധ്യമല്ല. മിഷനറിമാരുടെ ഒരു നിവേദകസംഘം സാലിസ്ബറി പ്രഭുവിനെ കണ്ടു ചൈനയിലെ കാര്യങ്ങളെക്കുറിച്ചു സംസാരിക്കുകയും അവർക്കു സംരക്ഷണം നല്കണമെന്നു് അഭ്യർത്ഥിക്കുകയും ചെയ്തു. സാലിസ്ബറിപ്രഭു മറുപടിയായി പറഞ്ഞ വാക്കുകൾ എനിക്കിപ്പോൾ ശരിക്കു് ഓർമ്മയില്ല. അതിൻെറ സാരാംശം മാത്രം ഞാൻ പറയാം. അദ്ദേഹം പറഞ്ഞു: 'മാന്യരേ, ചൈനയിൽ പോയി ക്രിസ്തുമതത്തിൻെറ സന്ദേശം പ്രചരിപ്പിക്കാനാണു നിങ്ങൾ ആഗ്രഹിക്കുന്നതെങ്കിൽ, ഭൗതികശക്തികളുടെ സഹായമൊന്നും അഭ്യർത്ഥിക്കരുതു്. ജീവൻ പന്താടാൻ തയാറായിത്തന്നെ പോവുക. ചൈനയിലെ ജനങ്ങൾ നിങ്ങളെ കൊല്ലുകയാണെങ്കിൽ, ഈശ്വരനെ സേവിക്കുന്നതിനുള്ള ഉദ്യമത്തിൽ കൊല്ലപ്പെട്ടു എന്നു കരുതിയാൽ മതി.' സാലിസ്ബറിപ്രഭു പറഞ്ഞതു ശരിയാണു്. ക്രിസ്ത്യൻമിഷനറിമാർ ഇന്ത്യയിലേക്കു വരുന്നതും ഒരു ഭൗതികശക്തിയുടെ തണലിലാണു്, അല്ലെങ്കിൽ സംരക്ഷണയിലാണു്. അതു മറികടക്കാനാവാത്ത ഒരു തടസ്സം സൃഷ്ടിക്കുന്നുണ്ടു്.

നിങ്ങൾ എടുത്തുവളർത്തി ക്രിസ്തുമതത്തിൽ ചേർത്ത അനാഥശിശുക്കളുടെ ഒരു കണക്കുതന്നാൽ ഞാൻ അതു് അംഗീകരിക്കാം. പക്ഷേ അതാണു നിങ്ങളുടെ പ്രവർത്തനോദ്ദേശ്യമെന്നു സമ്മതിക്കാൻ ഞാൻ തയാറല്ല. എൻെറ അഭിപ്രായത്തിൽ നിങ്ങളുടെ ലക്ഷ്യം അതിനെക്കാളൊക്കെ എത്രയോ ശ്രേഷ്ഠമാണു്. ഇന്ത്യയിൽ മനുഷ്യരെ കണ്ടെത്തണമെന്നാണു് ആഗ്രഹിക്കുന്നതെങ്കിൽ, നിങ്ങൾ ഇവിടത്തെ കൊച്ചു കുടിലുകൾ സന്ദർശിക്കണം. അവ

ക്കെന്തെങ്കിലും നല്കണമെന്ന ഉദ്ദേശ്യത്തോടെയല്ല, അവരിൽ നിന്നും എന്തെങ്കിലുമൊക്കെ സ്വീകരിക്കണമെന്ന ഉദ്ദേശ്യത്തോടെ വേണം അങ്ങോട്ടേയ്ക്കു ചെല്ലാൻ. ഇന്ത്യയിലെ മിഷനറിമാരുടേയും യൂറോപ്യന്മാരുടേയും യഥാർത്ഥ സുഹൃത്താണു ഞാൻ എന്നാണ് എന്റെ അവകാശവാദം. അതുകൊണ്ടു ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നുണ്ടാകുന്ന ചില വിചാരങ്ങളാണു ഞാൻ നിങ്ങളോടു പ്രസ്താവിക്കുന്നതു്. ഗ്രഹണക്ഷമതയും, വിനയശീലവും ഇന്ത്യയിലെ ജനലക്ഷങ്ങളോടു സാത്മ്യം പ്രാപിക്കുന്നതിനുള്ള സന്നദ്ധതയും ഞാൻ നിങ്ങളിൽ കാണുന്നില്ല. ഉള്ളിലുള്ള വിചാരങ്ങൾ ഞാൻ വെട്ടിത്തുറന്നു പറയുകയാണു്. അതിനൊത്ത ഒരു പ്രതികരണം നിങ്ങളിൽനിന്നു് ഉണ്ടാവുമെന്നു പ്രതീക്ഷിക്കുന്നു.

ഈ പ്രഭാഷണത്തിനുശേഷം ചോദ്യങ്ങൾ ചോദിക്കുന്നതിനു് ആവശ്യപ്പെട്ടു. പ്രധാനപ്പെട്ട ചോദ്യോത്തരങ്ങളാണു ചുവടെ ചേർക്കുന്നതു്.

ചോദ്യം: മിഷനറിമാർ ജനലക്ഷങ്ങളോടു സാത്മ്യം പ്രാപിക്കേണ്ടതു് എങ്ങനെയാണെന്നാണു് അങ്ങയുടെ അഭിപ്രായം?

ഉത്തരം:—ഒട്ടൊന്നു വിഷമിപ്പിക്കുന്ന ചോദ്യമാണിതു്. എങ്കിലും 'ചാർലി ആൻഡ്രൂസിനെ അനുകരിക്കുക' എന്നു പറയാൻ ഞാൻ ധൈര്യപ്പെടുന്നു.

ചോദ്യം:—ജനലക്ഷങ്ങളുടെ നടുവിൽ നിന്നുകൊണ്ടു് അവർക്കു വേണ്ടി ഒരു മിഷനറി ചെയ്യേണ്ട വ്യക്തമായ പ്രവൃത്തി എന്താണു് എന്നു് അങ്ങു പറഞ്ഞുതരുമോ?

ഉത്തരം:—ഇതൊരു വെല്ലുവിളിയാണു്. അതുകൊണ്ടു യാതൊരു മടിയും കൂടാതെ ഞാൻ നിർദ്ദേശിക്കുന്നു—'നൂൽ നൂല്ക്കുക.' നിങ്ങൾ ചിരിക്കുന്നു. അതു സ്വാഭാവികമാണു്. പക്ഷേ ജനലക്ഷങ്ങളെ എന്നെപ്പോലെ നിങ്ങൾക്കും മനസ്സിലാക്കാൻ കഴിയുമെങ്കിൽ തക്ളിയെന്ന ഈ നിസ്സാരമായ ശല്യംപിടിച്ച ഉപകരണത്തെ നിങ്ങളും ഗൗരവത്തോടെതന്നെ വീക്ഷിക്കും. പട്ടിണി കിടക്കുന്ന, വിശപ്പുകൊണ്ടു വിഷമിക്കുന്ന ആളുകളുടെ മുൻപിൽ നിങ്ങൾക്കു് ഈശ്വരനെ അവതരിപ്പിക്കുവാൻ സാധിക്കുകയില്ല. ആഹാരമാണു് അവരുടെ ഈശ്വരൻ. ജനറൽ ബൂത്തു് അദ്ദേഹത്തിന്റെ അസംഖ്യം പ്രവർത്തനകേന്ദ്രങ്ങളിൽ തടിച്ചുകൂടിയ വിശന്നുവലയുന്ന സ്ത്രീപുരുഷന്മാർക്കു് ആദ്യം നല്കിയതു് ഓരോ പാത്രം സൂപ്പായിരുന്നു. കാരണം അദ്ദേഹത്തിനറിയാമായിരുന്നു എന്താണു താൻ ചെയ്യാൻ പോകുന്നതെന്നു്. അവർക്കു് അടുത്ത ആഹാരം കൊടുക്കുംമുൻപു് തന്റെ തീപ്പെട്ടിഫാക്ടറിക്കു് ആവശ്യമുള്ള കൊള്ളികൾ ഉണ്ടാക്കിത്തരണമെന്നു് അദ്ദേഹം ആവശ്യപ്പെട്ടു. ഇതെല്ലാം കഴിഞ്ഞിട്ടാണു് അദ്ദേഹം ഈശ്വരന്റെ

കാര്യം പറയുന്നതു്. ഇന്ത്യയിൽ ലക്ഷക്കണക്കിനാളുകൾ പട്ടിണി കിടക്കുന്നതിനു കാരണം ഇവിടെ വേണ്ടത്ര ആഹാരപദാർത്ഥങ്ങൾ ഉത്പാദിപ്പിക്കപ്പെടാത്തതല്ല, അവർക്കു തൊഴിലില്ലാത്തതാണു്. ലക്ഷക്കണക്കിനാളുകൾക്കു ചെയ്യാവുന്ന ഒരേയൊരു ജോലി നൂൽനൂല്പു് ആണു്. കൽക്കട്ടായിലെ 'ഇൻഡസ്ട്രിയൽ മിഷൻഹൗസി'നെപ്പററി ഞാൻ കേട്ടിട്ടുണ്ടു്. അതു് അതിന്റെ നിലയ്ക്കു് ഒരു നല്ല സ്ഥാപനംതന്നെ; പക്ഷേ പ്രശ്നത്തിന്റെ അതിരുകൾ സ്പർശിക്കുന്നതിനുപോലും അതിനു കഴിയുകയില്ല. ഈ ആളുകൾ പാർക്കുന്ന കുടിലുകളിലേക്കു തൊഴിൽ ചെയ്യുന്നതിനുള്ള സൗകര്യങ്ങൾ എങ്ങനെ എത്തിച്ചുകൊടുക്കാം എന്നതാണു യഥാർത്ഥമായ പ്രശ്നം. 1900 മൈൽ നീളവും 1500 മൈൽ വീതിയുമുള്ള ഒരു ഭൂമണ്ഡലമാകെ ചിന്നിച്ചിതറി കിടക്കുകയാണു് ആ കുടിലുകൾ. മിഷനറിമാർ ആദ്യം ചെയ്യേണ്ടതു സ്വയം നൂൽനൂല്ക്കുന്ന വിദ്യ വശമാക്കുകയാണു്. എങ്കിൽ മാത്രമേ അവർക്കു് അതുംകൊണ്ടു് ഈ ആളുകളെ സമീപിക്കുകയും അവർക്കൊരു മാതൃക കാണിച്ചുകൊടുക്കുകയും ചെയ്യാൻ സാധിക്കൂ. ഈ ആളുകളാണെങ്കിലോ? അവർ എല്ലാററിലും, എല്ലാവരിലും വിശ്വാസം നശിച്ചവരാണു്''. തങ്ങളെത്തന്നെ അവർ വിശ്വസിക്കുന്നില്ല. നിങ്ങളും ഞാനും ഖദർ ധരിക്കുന്നില്ലെങ്കിൽ ചർക്കകൊണ്ടും പ്രയോജനമില്ല. അതുകൊണ്ടാണു റീഡിംഗ്പ്രഭുവിനോടും വെല്ലിംഗ്ടൺ പ്രഭുവിനോടും ഞാൻ മടിക്കൂടാതെ പറഞ്ഞതു് അവരും അവരുടെ ശിപായിമാരും അടിമുടി ഖാദി അണിയുന്നതുവരെ എനിക്കു സംതൃപ്തിയുണ്ടാവുകയില്ലെന്നു്.

ചോദ്യം:— ഉള്ളിൽ സചേതനനായ ഒരു ക്രിസ്തുവിന്റെ സാന്നിദ്ധ്യം അങ്ങേയ്ക്കു വ്യക്തമായും അനുഭവപ്പെടുന്നുണ്ടോ?

ഉത്തരം:— ക്രിസ്തുവെന്നുകൂടി പേരുള്ള ചരിത്രപ്രഖ്യാതനായ യേശുവിനെയാണു നിങ്ങൾ പരാമർശിക്കുന്നതെങ്കിൽ, ഇല്ല എന്നാണെനിക്കു മറുപടി പറയാനുള്ളതു്. നേരേമറിച്ചു് ഈശ്വരന്റെ പല പേരുകളിൽ ഒന്നിനെയാണു് അതു സൂചിപ്പിക്കുന്നതെങ്കിൽ, ഈശ്വരസാന്നിദ്ധ്യം എനിക്കു് അനുഭവപ്പെടുന്നുണ്ടെന്നു ഞാൻ പറയും. ആ ഈശ്വരനെ ക്രിസ്തുവെന്നോ, കൃഷ്ണനെന്നോ, രാമനെന്നോ വിളിച്ചുകൊള്ളുക. ഞങ്ങൾ ഈശ്വരനു് ആയിരം പേരുകൾതന്നെ നല്കിയിട്ടുണ്ടു്. ഈശ്വരന്റെ സാന്നിദ്ധ്യം ഉള്ളിൽ അനുഭവപ്പെടുന്നില്ലെങ്കിൽ ചുററുപാടും നിത്യവും കാണുന്ന ദുരിതവും നൈരാശ്യവുമൊക്കെ എന്നെ ഭ്രാന്തു പിടിപ്പിക്കുമായിരുന്നു; ഞാൻ ഹുഗ്ളീനദിയിൽ ചാടി ആത്മഹത്യ ചെയ്യുമായിരുന്നു.

## 2

'ഹിന്ദുമതം ഏകദൈവത്തിൽ വിശ്വാസം അർപ്പിക്കുമെങ്കിൽ ക്രിസ്തുമതത്തിനും ഹിന്ദുമതത്തിനും ഇന്ത്യയെ സേവിക്കുന്നതിൽ പരസ്പരം സഹകരിക്കുന്നതിനു സാധിക്കും' എന്ന് ആ പാതിരി പ്രസ്താവിച്ചു. 'ആ സഹകരണം ഉണ്ടായിക്കാണാൻ ഞാൻ ആഗ്രഹിക്കുന്നു.'— ഗാന്ധിജി മറുപടി പറഞ്ഞു. 'പക്ഷേ, ക്രിസ്ത്യൻ മിഷനറിമാർ ഹിന്ദുമതത്തെ അധിക്ഷേപിക്കുകയും, സ്വർഗത്തിലെത്തിച്ചേരണമെങ്കിൽ ഹിന്ദുമതത്തെ നിന്ദിക്കുകയും നിരാകരിക്കുകയും ചെയ്യേണ്ടതാണെന്നു പറയുകയും ചെയ്തുകൊണ്ടു നടക്കുകയാണെങ്കിലാസഹകരണം ഉണ്ടാകാൻ പോകുന്നില്ല. റോസാപ്പൂവിനു്, അതിന്റെ സൗരഭ്യം പ്രസരിപ്പിക്കുന്നതിനു പ്രസംഗിക്കേണ്ട കാര്യമൊന്നുമില്ല. ആ സൗരഭ്യം പ്രസരിപ്പിക്കാതെ നിവൃത്തിയില്ലാത്തതുകൊണ്ടു് അതങ്ങു പ്രസരിക്കുന്നു എന്നു മാത്രം. അതുപോലെ നിശ്ശബ്ദമായി പ്രവർത്തിക്കുകയും, തന്റെ ജീവിതത്തിന്റെ സൗരഭ്യം ഹിന്ദുസമുദായത്തിൽ ചൊരിയുകയും ചെയ്യുന്ന ഒരു നല്ല ക്രിസ്ത്യാനിയെക്കുറിച്ചു് എനിക്കു സങ്കല്പിക്കാൻകഴിയും. യഥാർത്ഥമായ ഒരു അദ്ധ്യാത്മികജീവിതം മുൻചൊന്ന റോസാപ്പൂവിനെപ്പോലെയാണു്. അപ്പോൾ ലോകത്തിൽസമാധാനവും മനുഷ്യർ തമ്മിൽ പരസ്പരം സന്മനോഭാവവും ഉണ്ടാകാതെ തരമില്ല. പക്ഷേ അക്രമപരമായ, കായികബലത്തെ ആശ്രയിക്കുന്ന ക്രിസ്തുമതം നിലനില്ക്കുന്നിടത്തോളം കാലം അതുണ്ടാവുകയില്ല. അത്തരമൊരു ക്രിസ്തുമതം ബൈബിളിൽ നിങ്ങൾ കണ്ടെത്തുകയില്ല. പക്ഷേ, ജർമ്മനിയിലും മററും അതാണു നാം കാണുന്നതു്.'

'ഇന്ത്യാക്കാർ ഒരൊററ ദൈവത്തിൽ വിശ്വസിക്കുകയും വിഗ്രഹാരാധന ഉപേക്ഷിക്കുകയും ചെയ്യുകയാണെങ്കിൽ, വൈഷമ്യങ്ങൾ മുഴക്കെത്തീരുകയില്ലേ?'

'അത്രയുംകൊണ്ടു ക്രിസ്ത്യാനികൾ സംതൃപ്തരാകുമോ? അവരെല്ലാം പരസ്പരം യോജിച്ചാണോ നില്ക്കുന്നതു്?'

'തീർച്ചയായും ക്രിസ്തുമതവിഭാഗങ്ങളൊക്കെ പരസ്പരം യോജിച്ചല്ല നിലകൊള്ളുന്നതു്.'—കത്തോലിക്കനായ ആ പാതിരി പറഞ്ഞു,

'അപ്പോൾ നിങ്ങൾ വെറുമൊരു താത്ത്വിക പ്രശ്നം ഉന്നയിച്ചു എന്നേയുള്ളു—അല്ലേ? ഞാനൊന്നുകൂടി ചോദിക്കട്ടെ. ഇസ്ലാംമതവും ക്രിസ്തുമതവും ഏകദൈവത്തിൽ വിശ്വസിക്കുന്ന

2. Harijan, 13–3–1937 (Hindu Dharma, pp.66–67)

മതങ്ങളാണല്ലോ. എന്നാ, അവ തമ്മിൽ ഒരു ലയനം നടക്കുമോ? അവ തമ്മിൽ ലയനം നടന്നിട്ടില്ലെങ്കിൽ, നിങ്ങാം നിർദേശിക്കുന്ന മട്ടിൽ ഹിന്ദുക്കളും ക്രിസ്ത്യാനികളും തമ്മിൽ ഒരു ലയനം ഉണ്ടാവുമെന്നു് അത്രതന്നെ പ്രതീക്ഷിക്കാൻ വയ്യാ. എനിക്കു് എൻേറതായ പരിഹാരമാർഗമുണ്ടു്. ഹിന്ദുക്കാം അനേകം ദൈവങ്ങളിൽ വിശ്വസിക്കുന്നുണ്ടെന്നും, വിഗ്രഹാരാധകരാണെന്നും പറയുന്നതിനെ ആദ്യമേതന്നെ ഞാൻ നിഷേധിക്കട്ടെ. അവർക്കു പല ദൈവങ്ങളുണ്ടു് എന്നാണല്ലോ പറയുന്നതു്. പക്ഷേ, അതോടൊപ്പം അവർ അസന്ദിഗ്ദ്ധമായിത്തന്നെ പ്രസ്താവിക്കുന്നുണ്ടു്, എല്ലാ ദൈവങ്ങാംക്കും ദൈവമായ ഒരേയൊരു ദൈവം മാത്രമേയുള്ള എന്നു്. അതുകൊണ്ടു ഹിന്ദുക്കാം അനേകം ദൈവങ്ങളിൽ വിശ്വസിക്കുന്നു എന്നു പറയുന്നതു് അത്ര ഉചിതമല്ല. അവർ അനേകം ലോകങ്ങളിലും വിശ്വസിക്കുന്നുണ്ടു്; ഉദാഹരണത്തിനു മനുഷ്യരുടേതായ ഒരു ലോകമുണ്ടു്. മൃഗങ്ങളുടേതായ മറെറാരു ലോകമുണ്ടു്. അതേപോലെ ദൈവങ്ങാം എന്നു വിളിക്കപ്പെട്ടുന്ന മനുഷ്യാതീതജീവികാംക്കും ഒരു ലോകമുണ്ടു്, അവരെ നാം ഒരിക്കലും കാണുന്നില്ലെങ്കിലും തീർച്ചയായും അവർക്കുമുണ്ടു് അസ്തിത്വം. കുഴപ്പം മുഴുവൻ ഉണ്ടാക്കിയതു ദേവൻ, ദേവത എന്ന പദങ്ങാംക്കു നല്കിയ ഇംഗ്ളീഷ് പരിഭാഷയാണു്. അവയ്ക്കു് ദൈവം എന്ന പദത്തേക്കാാം പററിയ മറെറാരു പദം നിങ്ങാം കണ്ടെത്തിയിട്ടില്ല. പക്ഷേ, ദൈവം ഈശ്വരനും, ദേവാധിദേവനും ഒക്കെയാണു്. അപ്പോാം വിഭിന്നമായ ദിവ്യസത്തകളെയൊക്കെ ദൈവം എന്ന പദംകൊണ്ടു വിവരിച്ചുതുടങ്ങിയതാണു കുഴപ്പത്തിനു കാരണമായതു്. ഞാനൊരു തികഞ്ഞ ഹിന്ദുവാണെന്നാണു് എൻെറ വിചാരം. പക്ഷേ, അനേകം ദൈവങ്ങളിൽ ഞാൻ വിശ്വസിക്കുന്നില്ല. ബാല്യത്തിൽപോലും എനിക്കാ വിശ്വാസം ഉണ്ടായിരുന്നില്ല. ആരും എന്നെ അങ്ങനെ പഠിപ്പിച്ചിട്ടുമില്ല.

## 3

'അങ്ങു ക്രിസ്തുമതത്തെ വിലയിരുത്തേണ്ടതു് അതിൻെറ ഏററവും നല്ല പ്രതിനിധികളെ— ഏററവും ചീത്ത പ്രതിനിധികളെയല്ല— മുൻപിൽ വച്ചുകൊണ്ടായിരിക്കണം.'

'ഞാൻ മതമെന്ന നിലയ്ക്കു ക്രിസ്തുമതത്തിനു വിലയിരുത്താനൊരുങ്ങുകയല്ല. ക്രിസ്തുമതം പ്രചരിപ്പിക്കുന്നതിനു് അവലംബിക്കുന്ന സമ്പ്രദായത്തെക്കുറിച്ചാണു് എനിക്കു പറയാനുള്ളതു്. അപ്പോാം ഏതാനും ചില വ്യത്യസ്തതകാംവച്ചുകൊണ്ടു് ഒരു തീരുമാനത്തിലെത്താനൊക്കുകയില്ല. ഉദാഹരണത്തിനു കുറെ നല്ല

3. Harijan, 17-4-1937 (Christian Mission, P. 161)

ഇംഗ്ളീഷുകാരുള്ളതുകൊണ്ടു് അവരെ വച്ചുകൊണ്ടു ബ്രിട്ടീഷ് ഭരണസമ്പ്രദായത്തിനു വിലയിരുത്താനൊക്കുകയില്ലല്ലോ. സുവിശേഷം പ്രചരിപ്പിക്കുന്നതിനിറങ്ങിത്തിരിച്ചിരിക്കുന്ന ആളുകളിൽ ഭൂരിപക്ഷത്തെ മുൻപിൽവച്ചുകൊണ്ടു നമുക്കു ചിന്തിക്കാം. അവർ അവരുടെ ജീവിതത്തിൻെറ സൗരഭ്യം എമ്പാടും പ്രസരിപ്പിക്കുന്നുണ്ടോ? അതാണു് എന്നെ സംബന്ധിച്ചിടത്തോളം ഒരേയൊരു മാനദണ്ഡം. അവർ ക്രിസ്തുമതത്തിനനുരൂപമായ ജീവിതം നയിക്കണം; അതിനു ഭാഷ്യം ചമയ്ക്കുകയല്ല വേണ്ടതു്. ഞാനീ തീരുമാനത്തിലെത്തിയതു ശ്രമമാവഹമായ, പ്രാർത്ഥനാപൂർണമായ, അന്വേഷണത്തിനു ശേഷമാണു്. എൻെറ ഈ തീരുമാനം അംഗീകരിക്കുന്ന ക്രിസ്ത്യാനികളുടെ സംഖ്യ കൂടിക്കൂടി വരുകയാണെന്നു പറയാൻ എനിക്കു സന്തോഷമുണ്ടു്.'

4

'അപ്പോൾ ക്രിസ്ത്യാനികളായ ഞങ്ങൾ അങ്ങയുടെ മാതൃക അനുകരിക്കണമെന്നാണോ അങ്ങു പ്രതീക്ഷിക്കുന്നതു്? ഞങ്ങളുടെ മതോദ്ദേശ്യങ്ങൾ രാഷ്ട്രീയപ്രവർത്തനങ്ങളിൽ എടുത്തു ചാടുന്നതിനു ഞങ്ങളെ പ്രേരിപ്പിക്കുന്നതു് അനുവദിച്ചുകൊടുക്കേണ്ടതുണ്ടോ?'

ഗാന്ധിജി പറഞ്ഞു: 'ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽനിന്നു് ഈ നാട്ടിൽ വന്നുചേർന്നിരിക്കുന്ന ആളുകൾക്കു് 'ഈ നാട്ടിലെ രാഷ്ട്രീയ സംഭവങ്ങളുമായി ഞങ്ങൾക്കു യാതൊരു ബന്ധവുമില്ല' എന്നു പറഞ്ഞു് ഒഴിയാൻ സാധിക്കുകയില്ല. ജനങ്ങളോടുള്ള സഹഭാവം വെളിപ്പെടുത്താതിരിക്കാൻവേണ്ടി ഭരണകൂടവുമായി വിലപേശാനൊരുങ്ങുകയാണെങ്കിൽ അവർ അവരുടെ മതവിശ്വാസത്തോടു സത്യസന്ധത പുലർത്തുകയായിരിക്കുകയില്ല. ഉദാഹരണത്തിനു് ഈ മണ്ണിൽ പിറന്ന ആളുകളോടു ഭരണകൂടം ദുസ്സഹമായ അനീതി കാണിക്കുന്നുവെന്നിരിക്കട്ടെ; എന്നിട്ടു് അതിനെതിരായി ഒരു ചെറുവിരൽപോലും അനക്കാൻ പാടില്ല എന്നു മിഷനറിമാരോടു നിർദേശിക്കുകയും ചെയ്യുന്നു. അപ്പോൾ മിഷനറിമാർക്കു ചെയ്യാവുന്ന ഏററവും മിതമായ കാര്യം ഒന്നേയുള്ളൂ — ആ അനീതി കാണിക്കുന്നതിലുള്ള തങ്ങളുടെ അസഹ്യത പ്രകടിപ്പിക്കാൻവേണ്ടി നാടു വിട്ടുപോവുക. സേവനകർമ്മങ്ങളിലേർപ്പെടുന്നതിനു് ഒരു മിഷനറി ഒരുങ്ങുമെങ്കിൽ, അയാൾക്കു് അതിനുള്ള സന്ദർഭങ്ങൾ ലഭിച്ചുകൊള്ളും. ഇന്നു് അതു സാമ്പത്തികരംഗത്തിലായെന്നു വരും; നാളെ സാമൂഹ്യരംഗത്തിലായിരിക്കും; അടുത്ത ദിവസം രാഷ്ട്രീയരംഗത്തിലും. അപ്പോൾ 'ഞാൻ ഇന്ന

4 Harijan, 24-12-1938 (Non-violence in Peace and War, vol. I, P. 171)

ജോലി മാത്രമേ ചെയ്യൂ, മറെറാന്നും ചെയ്യുകയില്ല, എന്നു പറഞ്ഞുകൊണ്ടിരിക്കാൻ നിങ്ങാംക്ക കഴിയുകയില്ല. തെക്കേ ആഫ്രിക്കയിൽ ചെന്നപ്പോരം, എനിക്കു് ആ നാടിനെപ്പററി ഒന്നും തന്നെ അറിഞ്ഞുകൂടായിരുന്നു. എനിക്കു് എൻെറ കക്ഷിയോടു മാത്രമേയുണ്ടായിരുന്നുള്ള ബന്ധം. പക്ഷേ, അവിടെച്ചെന്നു് ഏഴുദിവസം തികയുന്നതിനു മുമ്പുതന്നെ വാക്കുകറംകൊണ്ടു വിവരിക്കാനാവാത്ത ഒരു സാഹചര്യത്തെയാണു ഞാൻ അഭിമുഖീകരിക്കുന്നതെന്നു് എനിക്കു മനസ്സിലായി.

> വിശന്നുവലയുന്ന പട്ടിണിപ്പാവങ്ങളുടെ മുൻപിൽ ഈശ്വരനെ അവതരിപ്പിക്കാൻ നിങ്ങറംക്കു സാദ്ധ്യമല്ല. അവരുടെ ഈശ്വരൻ അവരുടെ ആഹാരമാണ്.

OO

## സമാപനം

*ഇന്നോളം ഏതാണ്ടു് ഒരേമാതിരിയിലുണ്ടായിട്ടുള്ള അനുഭവങ്ങറം സത്യമല്ലാതെ മറെറാരു ഈശ്വരനുമില്ലെന്ന വിശ്വാസം എന്നിൽ ഉളവാക്കിയിട്ടുണ്ടു്. ഈ അദ്ധ്യായങ്ങളിലെ ഓരോ പുറവും സത്യത്തിൻെറ സാക്ഷാത്കാരത്തിനുള്ള ഒരേയൊരു ഉപാധി അഹിംസയാണെന്നു വായനക്കാരനോടു പ്രഖ്യാപിക്കുന്നില്ലെങ്കിൽ ഇതെഴുതുവാൻ വിനിയോഗിച്ച പ്രയത്നംമുഴുവൻ പാഴിലായിപ്പോയി എന്നു ഞാൻ കരുതും. ഇക്കാര്യത്തിലുള്ള എൻെറ പരിശ്രമങ്ങറം മുഴുവൻ വിഫലമായിത്തീർന്നാൽപ്പോലും, ആ മഹത്തായ തത്ത്വത്തിലല്ല അതു പ്രകടിപ്പിക്കാനുപയോഗിച്ച ഉപാധിയിലാണു പിശകു് എന്നു വായനക്കാർ മനസ്സിലാക്കണം. അഹിംസ പരിപാലിക്കുവാനുള്ള എൻെറ ഉദ്യമങ്ങറം എത്രതന്നെ ആത്മാർത്ഥമായിരുന്നുവെങ്കിലും അവ ഇനിയും അപൂർണവും അപര്യാപ്തവുമാണു്. എനിക്കു കാണാൻ കഴിഞ്ഞ സത്യത്തിൻെറ ചഞ്ചലങ്ങളായ കൊച്ചുകൊച്ചു ക്ഷണദർശനങ്ങറംക്കു സത്യത്തിൻെറ അവർണനീയമായ ജ്യോതിസ്സിനെപ്പററി യാതൊരു ബോധവും നല്കാൻ കഴിയുകയില്ല. നിത്യവും നാം സ്വന്തം കണ്ണുകറംകൊണ്ടു കാണുന്ന സൂര്യൻെറ കാന്തിയെക്കാരം അനേകായിരം മടങ്ങു് ഉജ്ജ്വലപ്രഭമാണതു്. വാസ്തവത്തിൽ ആ മഹത്തമമായ പ്രഭാപടലത്തിൻെറ നേർമ്മയേറിയ ഒരു സ്ഫുരണം മാത്രമേ ഞാൻ കണ്ടിട്ടുള്ളു. എങ്കിലും എൻെറ പരീക്ഷണങ്ങളുടെ

* An Autobiography pp 370–371

ഫലമായി ഒരു കാര്യം എനിക്ക് ഉറപ്പിച്ചു പറയാം. സത്യത്തിന്റെ സമഗ്രമായ ഒരു ദർശനം അഹിംസയുടെ സമ്പൂർണമായ സാക്ഷാത്കാരംകൊണ്ടു മാത്രമേ സാധിക്കു.

സൃഷ്ടികളിൽവച്ച് ഏററവുമധികം പ്രാകൃതമായതിനെപ്പോലും തന്നോളംതന്നെ സ്നേഹിക്കുവാൻ സാധിക്കുന്ന ഒരാൾക്കു മാത്രമേ സത്യത്തിന്റെ സാർവലൗകികവും സർവവ്യാപ്തവുമായ ചേതനയെ കാണാൻ കഴിയൂ. അതിനുവേണ്ടി ആഗ്രഹിക്കുന്നയാൾക്കു ജീവിതത്തിന്റെ ഒരു മണ്ഡലത്തേയും ഒഴിച്ചു നിറുത്താൻ സാധിക്കുകയില്ല. അതുകൊണ്ടാണു സത്യത്തോടുള്ള എന്റെ ആഭിമുഖ്യം എന്നെ രാഷ്ട്രീയരംഗത്തേക്കു കൊണ്ടുവന്നത്. യാതൊരു മടിയുംകൂടാതെ, എന്നാൽ വിനയപൂർവം, എനിക്കു പറയാൻ കഴിയും രാഷ്ട്രീയകാര്യങ്ങളിൽ മതത്തിനൊരു സ്ഥാനവുമില്ലെന്നു പറയുന്നവർക്കു മതമെന്താണെന്ന് അറിയാൻ പാടില്ലെന്ന്.

ആത്മശുദ്ധീകരണംകൂടാതെ എല്ലാ ജീവജാലങ്ങളോടും സാത്മ്യം പ്രാപിക്കുക സാദ്ധ്യമല്ല. ആത്മശുദ്ധി പാലിക്കുന്നില്ലെങ്കിൽ അഹിംസാചരണം വെറുമൊരു ശൂന്യമായ സ്വപ്നമായിത്തീരും. ഹൃദയം ശുദ്ധമല്ലെങ്കിൽ ഈശ്വരനെ ഒരിക്കലും സാക്ഷാൽക്കരിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ട് ആത്മശുദ്ധീകരണത്തിന് അർത്ഥം ജീവിതത്തിന്റെ എല്ലാ പ്രവർത്തനരംഗങ്ങളിലുമുള്ള ശുദ്ധീകരണം എന്നാണ്. ഈ ശുദ്ധീകരണം എളുപ്പം പകരുന്ന ഒന്നാണ്. അതുകൊണ്ട് ഒരാൾ സ്വയം ശുദ്ധി പാലിച്ചാൽ അയാളുടെ പരിസരങ്ങളും സ്വയം ശുദ്ധീകൃതമായിക്കൊള്ളും.

എന്നാൽ ആത്മശുദ്ധീകരണത്തിന്റേതായ ഈ മാർഗം വിഷമംപിടിച്ചതാണ്. പരിപൂർണമായ വിശുദ്ധിയിലെത്തിച്ചേരണമെങ്കിൽ ഒരാൾ മനോവാക്കർമ്മങ്ങളിലെല്ലാം തികച്ചും നിർവികാരനായിത്തീരണം; സ്നേഹവിദ്വേഷങ്ങളുടേയും ആസക്തി വിരക്തി എന്നിവയുടേയും വിരുദ്ധപ്രവാഹങ്ങൾക്ക് അതീതനായിത്തീരണം.

O

NAVAJIVAN PUBLICATIONS USED FOR RFFERENCE

1 An Autobiography
2 Ashram Observances in Action
3 Bapu's Letters to Mira
4 Cent per cent Swadeshi
5 Christian Missions–Their place in India
6 Delhi Diary
7 Drink, Drugs and Gambling
8 Diet and Diet Reform
9 Economic and Industrial Life and Relations (Vol. I)
10 (Vol II)
11 ,, (Vol. III)
12 For Pacifists
13 From Yeravda Mandir
14 Hindu Dharma
15 How to Serve the Cow
16 Khadi (hand spun cloth) Why and how
17 Mahatma (Tendulkar) (Vol. I)
18 ,, ,, (Vol. II)
19 ,, ,, (Vol. III)
20 ,, ,, (Vol. IV)
21 ,, ,, (Vol. V)
22 Mahatma (Tendulkar) (Vol. VI)
23 ,, ,, (Vol. VII)
24 ,, ,, (Vol. VIII)
25 Mahatma Gandhi (Pyarelal) (Vol. I)
26 ,, (Vol. II)
27 My Religion
28 Non-violence in Peace and War (Vol. I)
29 Non-violence in Peace and War (Vol. II)
30 Ramanama
31 Sarvodaya
32 Selections from Gandhi
33 Self-restraint v. Self Indulgence
34 Satyagraha in South Africa
35 Towards Non-violent Socialisn
36 The Collected Works o Mahatma Gandhi (Vol. I
37 ,, ,, (Vol.
38 Truth is God
39 Women and Social Injustic

(Available from the Navajivan Publishing House, Ahmedabad-1

# തത്ത്വചിന്തയും മതവും

പാശ്ചാത്യ പൗരസ്ത്യദേശങ്ങളെ ഒരുപോലെ ആകർഷിച്ചുകൊണ്ടിരിക്കുന്ന മഹത്തായ ചിന്താധാരകളിൽ പ്രമുഖമായ ഒന്നാണ് ഗാന്ധിജി തന്റെ ജീവിതത്തിലും വിചാരങ്ങളിലുംകൂടി അവതരിപ്പിച്ചിരിക്കുന്നത്. ഭാരത് ജീവിതദർശനത്തെയും ഇതരദർശനങ്ങളെയും സമഗ്രമായ് സമന്വയിച്ചുകൊണ്ടുള്ള ഗാന്ധിജിയുടെ ചിന്താപദ്ധതി ഭൗതിക ജീവിതദർശനങ്ങളുടെയും ആത്മീയവിദ്യയെയും വേർതിരിക്കുന്ന അതിർവരമ്പുകളെ തുടച്ചുമാററിക്കൊണ്ടാണ് മുന്നോട്ടു നീങ്ങുന്നത്. മാത്രമല്ല, മതങ്ങളെയും മതങ്ങളെയും തമ്മിൽ വേർതിരിക്കുന്ന ഭിത്തികളെയും തകർത്തുകൊണ്ട്, അവയുടെയെല്ലാം അന്തഃസത്തയെ കണ്ടെത്തുവാനുള്ള ശ്രമത്തിൽ മനുഷ്യരാശിക്കു നേതൃത്വം കൊടുക്കുകയാണു ചെയ്യുന്നത്. ഭൗതികതയും ആത്മീയതയും തമ്മിൽ ഉഗ്രമായ സംഘട്ടനത്തിലും ശക്തിപരീക്ഷണത്തിലും ഏർപ്പെട്ടിരിക്കുന്ന ഈ യുഗത്തിൽ ഗാന്ധിജിയുടെ തത്ത്വചിന്തയും മതദർശനവും എങ്ങനെ ഒരു സമന്വയശക്തിയായി വർത്തിക്കുന്നുവെന്ന് ഈ ഗ്രന്ഥത്തിൽ കാണാം.

**കേരള ഗാന്ധിസ്മാരകനിധി പ്രസിദ്ധീകരണം**

**കറൻറ് ബുക്ക്സ്**

തിരുവനന്തപുരം, കോട്ടയം, എറണാകുളം, ആലപ്പുഴ
കോഴിക്കോട്, തൃശ്ശൂർ, തലശ്ശേരി